ഒരു പിതാവിൻെറ മൃദുലവും വാത്സല്യപൂർണവുമായ ഹൃദയത്തിൻെറ പ്രതിഫലനം കാണാം. മാർഗരററ് ബാർ, 1931—ൽ ഗാന്ധിജിയെ കാണുമ്പോഠംതന്നെ, പരിചയസമ്പന്നയായ ഒരു മിഷണറിയായിരുന്നു. ഈ കൂടിക്കാഴ്ച അവരുടെ മനോഭാവത്തെ പൂർണമായും മാററി. അവരും, അവരുടെ കൂട്ടുകാരിൽ ചിലരും ഗാന്ധിജിയുടെ മാർഗദർശനമനുസരിച്ച ഗ്രാമീണപുനർനിർമാണപ്രവർത്തനവും വിദ്യാഭ്യാസപ്രവർത്തനവും ഏറെറടുത്തു.

ഗാന്ധിജിയുടെ കാലത്തെ മറെറാരു മഹാവ്യക്തിയായിരുന്നുവല്ലോ രവീന്ദ്രനാഥ ടാഗോർ. അവർ തമ്മിൽ അഭിപ്രായഭിന്നതകളുണ്ടായിരുന്നുവെങ്കിലും, അവക്ക് അന്യോന്യമുണ്ടായിരുന്ന സ്നേഹവും ആദരവും വളരെ വലുതായിരുന്നു. ടാഗോർ, തൻെറ മരണത്തിനു കുറച്ചു കാലം മുമ്പ്, ഗാന്ധിജിയെക്കുറിച്ച് എഴുതുന്നതിനിടയ്ക്ക് ഇങ്ങനെ അഭിപ്രായപ്പെടുകയുണ്ടായി: 'അന്ധവിശ്വാസത്തെ ആദ്ധ്യാത്മികമെന്നു ഗണിച്ചു വാഴിച്ചുകൊണ്ട്, യുക്തിയെ വിഗണിക്കുവാനുള്ള നമ്മുടെ പ്രവണതയെ പലപ്പോഴും വാഴ്ത്തിപ്പാടുന്ന നാം തജ്ജന്യമായ നഷ്ടം നമ്മുടെ മനസ്സിൻേറയും ഭാഗധേയത്തിൻേറയും നിഷ്പ്രഭതയിലൂടെ സദാ സഹിച്ചുകൊണ്ടിരിക്കയാണ്. നമ്മുടെ ജനങ്ങളുടെ ക്ഷണവിശ്വാസശീലമാകുന്ന അയുക്തികശക്തിയെ ചൂഷണം ചെയ്യുന്നതിൻെറ പേരിൽ—അതിന് ഉപരിതലത്തിൽ സത്വരഫലമുളവാക്കാൻ കഴിഞ്ഞിരിക്കാമെങ്കിലും, അതേസമയം അതു് അടിത്തറ തന്നെ തോണ്ടുന്നുവെന്നതുകൊണ്ട്—മഹാത്മജിയെ ഞാൻ ആക്ഷേപിച്ചു. നമ്മുടെ രാഷ്ട്രത്തിൻെറ വഴികാട്ടിയെന്ന നിലയിൽ മഹാത്മജിയെക്കുറിച്ചുള്ള എൻെറ വിലയിരുത്തൽ ആരംഭിച്ചതു് അങ്ങനെയാണ്. എന്നാൽ, അതവിടെ അവസാനിച്ചില്ലെന്നതു് എന്നെസ്സംബന്ധിച്ചിടത്തോളം ഭാഗ്യമാണ്....അതിനുശേഷം അദ്ദേഹത്തെ മനസ്സിലാക്കാൻ ഞാൻ പഠിച്ചിട്ടുണ്ട്—ഒരു കലാകാരനെ, അയാഠം അംഗീകരിക്കുന്ന പക്ഷത്തിൻെറ സിദ്ധാന്തങ്ങളേയോ സങ്കല്പങ്ങളേയോ ആസ്പദമാക്കിയല്ലാതെ, അയാളുടെ കലാപ്രയോഗത്തിൽ കാണാവുന്നതും സ്വന്തം മനോവൃത്തിയുടെ അതുല്യതയ്ക്കു നിദർശനവുമായ ആവിഷ്കരണരീതിയെ ആസ്പദമാക്കി, മനസ്സിലാക്കുന്നതുപോലെ. ശരിയായ ആ ഒരേയൊരു കാഴ്ചപ്പാടിലൂടെ ഞാൻ അദ്ദേഹത്തെ ശ്രദ്ധിക്കുമ്പോഠം,അദ്ദേഹത്തിൻെറമാനുഷികതയുടെ സഫലത എന്നെആശ്ചര്യപ്പെടുത്തുന്നു.'[1] സബർമതിയിലേയും, വുഡ്ബ്രൂക് സെററിൽമെൻറിലേയും കുട്ടികഠംക്കും, എസ്റ്റർ മേനോൻെറ മകഠംക്കും ഗാന്ധിജി അയച്ച കത്തുകഠം,പാകതയും പ്രഗത്ഭതയും തികഞ്ഞ നേതാക്കളെയെന്നപോലെതന്നെ,ചെറിയ കുട്ടികളേയും സമീപിക്കുവാനും മനസ്സിലാക്കുവാനും അദ്ദേഹത്തിന് എങ്ങനെ കഴിഞ്ഞുവെന്നു വ്യക്തമാക്കുന്നു. ബഹുജനങ്ങളിൽ എല്ലാ വിഭാഗങ്ങഠംക്കും പ്രതിനിധീഭവിക്കുന്ന ആളുകഠംക്ക് എഴുതിയ വിവിധ വിഷയ പ്രതിപാദകങ്ങളായ കത്തുകളുടെ

1 Viswabharati – Gandhi Memorial Peace Number.

ഒരു സമാഹാരമാണ് 'പലവക' കത്തുകൾ. 'രാഷ്ട്രീയ'കത്തുകളാകട്ടെ, ഗാന്ധിജി ഭാരതീയജനതയുടെ നേതൃത്വം ഏറ്റെടുത്ത ശേഷം, സ്വാതന്ത്ര്യസമരത്തിന്റെ പ്രധാനപ്പെട്ട വിവിധ ഘട്ടങ്ങളിൽ എഴുതിയവയാണ്. 'തന്റെ വെളിച്ചംകൊണ്ടു നമ്മുടെ തലമുറയെ പ്രകാശമാനമാക്കുകയും, നമുക്കു ദേശീയ സ്വാതന്ത്ര്യം ലബ്ധമാക്കുക മാത്രമല്ല, പ്രത്യുത, മനുഷ്യനെ ഉത്കൃഷ്ടനാക്കിയിട്ടുള്ള ആന്തരഗുണങ്ങൾ കണ്ടറിയുവാനുള്ളൊരു ദിവ്യചക്ഷുസ്സുകൂടി നല്കുകയും ചെയ്ത നമ്മുടെ ഈ പ്രിയനേതാവി'[1]ന്റെ അദ്വിതീയവും അത്യാകർഷകവുമായ ആ ആത്മസത്തയുടെ വ്യക്തമായ ചില ക്ഷണദർശനങ്ങൾ ഗാന്ധിജിയുടെതന്നെ വാക്കുകളിലൂടെ ലഭ്യമാക്കിത്തീർക്കുകയാണ് ഈ കത്തുകളുടെ ഉദ്ദേശ്യം. ഇവയുടെ തെരഞ്ഞെടുപ്പിൽ എന്തെല്ലാം കുറവുകളുണ്ടായാലും, ജവാഹർലാൽ നെഹ്റുവിന്റെ ഈ അഭിപ്രായത്തിന്റെ അടിസ്ഥാനത്തിൽ, എനിക്കു സ്വല്പം സംതൃപ്തിക്ക് അവകാശമുണ്ട്: 'ചിലപ്പോൾ, ആകസ്മികമായി പറയുന്ന ഒരു വാക്കാണ്, സുചിന്തിതമായ ഒരു പ്രസ്താവനയേക്കാളധികം, ഒരു വ്യക്തിയുടെമേൽ വെളിച്ചം വീശുന്നത്....അദ്ദേഹത്തെ (ബാപ്പുവിനെ)സംബന്ധിച്ചിടത്തോളം ജീവിതം അഖണ്ഡിതമായ ഒരു പൂർണതയായിരുന്നു—ഇടതൂർത്തു നെയ്ത വിവിധ വർണ്ണോജ്ജ്വലമായ ഒരു ഉടുപ്പ്. ഒരു കുഞ്ഞിനോടുള്ള ഒരു വാക്ക്, അഥവാ, വേദനയനുഭവിക്കുന്ന ഒരാളെ ആശ്വസിപ്പിക്കാനുള്ളൊരു സ്പർശം, അദ്ദേഹത്തിന് ബ്രിട്ടീഷ്സാമ്രാജ്യത്തെ വെല്ലുവിളിക്കുന്നൊരു പ്രമേയത്തോളംതന്നെ പ്രധാനമായിരുന്നു.'[2]

ഈ കത്തുകൾ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ വളരെ വിലപിടിച്ച ഉപദേശവും മാർഗ്ഗദർശനവും നല്കിയതിന് ഞങ്ങളുടെ ബഹുമാന്യനായ ചീഫ് എഡിറ്ററോട് ഞാൻ വളരെ കൃതജ്ഞനാണ്. ഭാരിച്ചതും വിവിധവുമായ ജോലിത്തിരക്കുകൾ വളരെയുണ്ടായിരുന്നിട്ടും,അദ്ദേഹം ഇക്കാര്യത്തിൽ വ്യക്തിപരമായ താത്പര്യം പ്രകടിപ്പിക്കുകയും, ആവശ്യമുള്ള ഏതു സമയത്തും ഉപദേശവും മാർഗദർശനവുമരുളാൻ സന്നദ്ധനായിരിക്കയും ചെയ്തിട്ടുണ്ട്. ഞങ്ങൾ ഇരുവരും ഇഷ്ടപ്പെടുന്ന ഒരു പൊതുയത്നം ഞങ്ങളെ ആദ്യമായി ഒന്നിച്ചുചേർത്തു. ഭാഷാസാഹിത്യമണ്ഡലത്തിൽ സുസ്മരണീയമായ പേരുള്ള ഒരാളുമായി എനിക്കുണ്ടായ ഈ സഖിത്വം വ്യക്തിപരമായി ഞാൻ വിലമതിക്കുകയും സ്പൃഹണീയമായി ഗണിക്കുകയും ചെയ്യുന്നു. ഈ വാല്യത്തിന്റെ പ്രസാധനത്തിൽ അവസാനഘട്ടങ്ങൾ നിർവഹിക്കുകയെന്ന ഉന്നതവും ദുഷ്കരവുമായ ജോലി—താരതമ്യേന ചെറുപ്പക്കാരനെങ്കിലും ഗാന്ധിയൻസാഹിത്യത്തിൽ അഗാധവും അസൂയാർഹവുമായ ജ്ഞാനവുമുള്ള — അസിസ്റ്റന്റ് എഡിറ്റർക്കാണ് ഏറ്റെടുക്കേണ്ടി വന്നത്. ഇക്കാര്യത്തിൽ അദ്ദേഹം പ്രകടി

1 Jawaharlal Nehru, The Collected Works of Mahatma Gandhi, vol. i (Foreword)

2 The Collected Works of Mahatma Gandhi vol. i (Foreword)

പ്പിച്ച ഔത്സുക്യവും നിഷ്ഠയും പ്രശംസാർഹമാണ്. അദ്ദേഹത്തി ന്റെ ആത്മാർത്ഥവും സോത്സാഹവുമായ സഹായത്തിന്, ഞാൻ അദ്ദേഹത്തോടു വളരെയധികം കടപ്പെട്ടിരിക്കുന്നു. മററു പ്രസാധക ന്മാർ പ്രശസ്തരായ വിദ്യാഭ്യാസപ്രവർത്തകന്മാരാണ്. പ്രസാ ധകസമിതിയുടെ പ്രതിമാസയോഗങ്ങളിൽ ചിലതിൽ ഉണ്ടാ കാറുള്ള സാമാന്യമായ ചർച്ചകൾ എനിക്കു് എന്റെ ജോലിയിൽ വളരെ സഹായകമായിട്ടുണ്ടു്; അവരേയും ഞാൻ കൃതജ്ഞതാപൂർവം സ്മരിക്കുന്നു. മലയാളത്തിലെ ഒരു പ്രശസ്ത ജീവചരിത്രകാരനും വി മർശകനും, ഗാന്ധിയൻസാഹിത്യം ഏകാഗ്രചിത്തത്തോടെ പഠിച്ചി ട്ടുള്ളൊരു ചിന്തകനുമായ ശ്രീ പി. കെ. പരമേശ്വരൻനായരും ഈ വാല്യത്തിന്റെ പ്രസാധനത്തിൽ അവസാനഘട്ടങ്ങളിൽ സഹകരി ക്കയുണ്ടായിട്ടുണ്ട്. ഇതിന്റെ അവസാനത്തെ മിനുക്കുപണികളിൽ അദ്ദേഹം കാണിച്ച ശ്രദ്ധയ്ക്കു് ഞാൻ അദ്ദേഹത്തോടു് കൃതജ്ഞനാണ്. ഗാന്ധിസ്മാരകനിധി കേരളശാഖാ സെക്രട്ടറിയും എന്റെ സുഹൃത്തും സഖാവുമായ ശ്രീ ജനാർദനൻപിള്ളയോടു കൃതജ്ഞത പ്രകടിപ്പിക്കു വാനും ഞാൻ മറന്നുകൂടാ. ബാപ്പുവിനോടുള്ള സ്നേഹവും രചനാത്മക സേവനത്തോടുള്ള ആഭിമുഖ്യവും കാൽനൂററാണ്ടിനു മുമ്പുതന്നെ ഞങ്ങ ളെ ഒന്നിച്ചുചേർത്തു. അന്നുമുതൽക്കിങ്ങോട്ടു് അദ്ദേഹം പോയിടത്തോ ളം ദൂരം പോകാൻ, എന്റെ പരിമിതികൾമൂലം, എനിക്കു സാധിച്ചി ല്ലെങ്കിലും, ആ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള പ്രയത്നത്തിൽ എന്നെ ഒരു സഖാവായി കരുതാൻ വേണ്ട സൗമനസ്യം എന്നും അദ്ദേഹത്തി നുണ്ടായിട്ടുണ്ടു്. ബാപ്പുവിന്റെ ഹൃദയഹാരിയും സമാദരണീയവു മായ സ്മരണയുടെ മുന്നിൽ ഈ വിനീതോപഹാരമർപ്പിക്കാനുള്ള അവസരം എനിക്കനുവദിക്കാൻ മുഖ്യമായും ഉത്തരവാദി അദ്ദേഹമാ യിരുന്നു.

എറണാകുളം
20-7-1962

**പി. ശിവരാമ അയ്യർ**

# വിഷയവിവരം

# രണ്ടാം പതിപ്പിനെക്കുറിച്ച്

ഗാന്ധിജി ലോകരംഗത്തുനിന്നു തിരോധാനം ചെയ്തിട്ട് ഇപ്പോൾ 33 വർഷം തികയുന്നു. ഒരു സത്യയുഗത്തിനുവേണ്ടി ജീവിക്കുകയും അന്ത്യശ്വാസംവരെ പ്രവർത്തിക്കുകയും ചെയ്ത ആ മഹാപുരുഷന്റെ കാലത്തിനുശേഷം ഇന്ത്യയിലും ലോകത്തും എന്തു സംഭവിച്ചുകൊണ്ടിരിക്കുന്നുവെന്നു പരിശോധിക്കുന്നവർക്ക് ആശ്വാസത്തിന് എന്തെങ്കിലും അവകാശമുണ്ടോ? ഇല്ലെന്നായിരിക്കും സാർവത്രികമായി ലഭിക്കാവുന്ന ഒരു ഉത്തരം. ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഗാന്ധിജിയുടെ ജീവിതവും സന്ദേശവും ലോകജീവിതരംഗത്തും കാര്യമായ ചലനങ്ങൾ സൃഷ്ടിച്ചിട്ടുണ്ടോ എന്ന ചോദ്യം സൂക്ഷ്മപഠനത്തിനും വിലയിരുത്തലിനും വിഷയമാക്കേണ്ട ഒന്നാണ്. ഉണ്ടാക്കീട്ടുള്ള ചലനങ്ങൾ എത്ര ചെറുതായാലും വലുതായാലും ആ ജീവിതസന്ദേശത്തെ ജനഹൃദയങ്ങളിൽ കൊണ്ടെത്തിക്കുക എന്ന മഹത്തായ ഒരു നിശ്ചിത കർത്തവ്യമാണ്, ഏതു ദേശത്തും ഏതു ഭാഷയിലും ഉണ്ടായിട്ടുള്ള ഗാന്ധിസാഹിത്യകൃതികൾ നിർവഹിച്ചിട്ടുള്ളത്. ഗാന്ധിജിയുടെ ആശയപ്രപഞ്ചത്തെ പ്രതിനിധാനം ചെയ്യുന്ന ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്ന വിഷയത്തിൽ, ഭാരതത്തിൽ പ്രമുഖമായ ഒരു സ്ഥാനം അഖിലേന്ത്യാ ഗാന്ധിസ്മാരക നിധിക്കുണ്ട്. മലയാളത്തിൽ കേരള ഗാന്ധിസ്മാരക നിധിയും എളിയ തോതിലാണെങ്കിലും ഇത്രയും കാലത്തിനകം 57 ഗ്രന്ഥങ്ങൾ പ്രകാശനം ചെയ്തിട്ടുണ്ട്. ഇത്രയുംകൊണ്ട് സ്വന്തം കർത്തവ്യം സമർത്ഥമായി നിർവഹിച്ചുവെന്നവകാശപ്പെടുവാൻ സാദ്ധ്യമല്ലെന്നു ഞങ്ങൾക്കു തികച്ചും ബോദ്ധ്യമുണ്ട്. പല പരിമിതികളുടെയും പരാധീനതയും ഈ വിഷയത്തിൽ സംഘടനയെ ബാധിച്ചിട്ടുമുണ്ട്. എങ്കിലും കേരള ഗാന്ധിസ്മാരക നിധിയുടെ ഒരു പ്രമുഖ പ്രസിദ്ധീകരണമായ ഏഴു വാല്യങ്ങൾ അടങ്ങുന്ന ഗാന്ധിസാഹിത്യകൃതികളുടെ ഒരു രണ്ടാംപതിപ്പ് ഇപ്പോൾ പ്രസിദ്ധീകരിക്കാൻ സാധിച്ചുവെന്നതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ഈ ഏഴു വാല്യങ്ങളുടേയും ഒന്നാം പതിപ്പിൽ അവ തയ്യാറാക്കിയ പ്രസാധകസമിതിയുടെ നേതൃത്വം വഹിച്ചിരുന്ന ശ്രീ കൈനിക്കര കുമാരപിള്ളയുടെ വിശദമായ ആമുഖവും ഈ വാല്യത്തിന്റെ പ്രസാധകനായ ശ്രീ പി. ശിവരാമ അയ്യർ തയ്യാറാക്കിയ പ്രസാധകക്കുറിപ്പും ഈ ഗ്രന്ഥത്തിൽ അന്യത്ര ചേർത്തിട്ടുണ്ട്. അതിൽനിന്നും ഈ ഗ്രന്ഥാവലിയെക്കുറിച്ചുള്ള വ്യക്തമായ ചിത്രം എല്ലാവർക്കും ലഭിക്കുമെന്നതിനാൽ പ്രത്യേകമായ ഒരു വിശദീകരണക്കുറിപ്പിന്റെ ആവശ്യം ഇനി ഉദിക്കുന്നില്ല. ഈ രണ്ടാം പതിപ്പിന് ഒരു പ്രത്യേകമായ അവതാരികയുടെ പ്രസക്തിയും തീരെ ഇല്ലെന്നുതന്നെ പറയാം.

എങ്കിലും ഇരുപത്തൊമ്പതു വർഷങ്ങൾക്കു മുമ്പ് ഈ ഗ്രന്ഥങ്ങൾ ആദ്യമായി പ്രകാശനം ചെയ്തതിനു ശേഷം ഒരു പുനഃപ്രസിദ്ധീകരണത്തിനു തയ്യാറാകുമ്പോൾ പ്രകാശകന്മാരുടെ ആശയും ആശങ്കകളും സംക്ഷിപ്തമായെങ്കിലും പ്രകടമാക്കേണ്ടതു് ആവശ്യമാണെന്നു തോന്നുന്നു.

ഭാരതത്തിൽ ഏററവും കൂടുതൽ സാക്ഷരതയുള്ള പ്രബുദ്ധമായ കേരളജനതയുടെ ഹൃദയത്തേയും ബുദ്ധിയേയും സ്പർശിക്കുന്നതിനുള്ള രാജപാത വിവിധതലങ്ങളിലുള്ള പ്രസിദ്ധീകരണങ്ങളിലൂടെയാണ് പടുത്തുയർത്തേണ്ടതെന്ന കാര്യം നിസ്തർക്കമാണ്. കേരളം ശങ്കരാചാര്യരുടെ നാടാണെന്നും കേരളജനതയെ സ്വാധീനിക്കുന്നതിനു ബുദ്ധിയുടെ മണ്ഡലത്തിലാണു മുഖ്യമായി പ്രവർത്തിക്കേണ്ടതെന്നും പലതവണ ആചാര്യ വിനോബാഭാവേ അഭിപ്രായപ്പെട്ടിട്ടുള്ളതു് ഇത്തരുണത്തിൽ ഞാൻ ഓർത്തുപോകുന്നു. എന്നാൽ, ഇന്നു മലയാളഭാഷയിൽ പ്രസിദ്ധപ്പെടുത്തുന്ന ഗ്രന്ഥങ്ങൾ, പത്രങ്ങൾ, വാരികകൾ മാസികകൾ എന്നിവയുടെ എണ്ണവും പ്രചാരവും അവയുടെ നിലവാരവും നോക്കുമ്പോൾ ഉൽക്കണ്ഠയും ഒരു നിസ്സഹായതാബോധവുമല്ലാതെ മനസ്സിലവശേഷിക്കുമെന്നു തോന്നുന്നില്ല. ഇത്തരം പ്രസിദ്ധീകരണങ്ങളുടെ പ്രതിധ്വനിയാണ് കേരളീയ ജനജീവിതത്തിൽ ഇന്നു പ്രമുഖമായി പ്രത്യക്ഷപ്പെട്ടു കാണുന്നതു്. ആദർശനിഷ്ഠയും സന്മാർഗപരതയുമുള്ള ഒരു ചെറിയ ശതമാനം പ്രസിദ്ധീകരണങ്ങൾ ഉണ്ടെങ്കിലും അവയുടെ ആകർഷണവലയം ചെറുതാണ്. ഉത്തമ ഗ്രന്ഥങ്ങളുടെ പ്രസി

ദ്ധീകരണം ഒരു വശത്തു നടക്കുമ്പോഠം അവയെ സ്വീകരിച്ച് അവയിലടങ്ങി യിരിക്കുന്ന തത്ത്വസംഹിതകഠംക്കുവേണ്ടി പ്രവർത്തിക്കാനും ജനജീവിതത്തെ അതിനനുഗുണമായി സംഘടിപ്പിക്കാനും കർമനിഷ്ഠരായ ചിന്തകർ മറുവശത്തു മുന്നോട്ടു വരാതിരുന്നാൽ ഇത്തരം ഗ്രന്ഥങ്ങഠം ചിലരുടെ മനോരഥങ്ങളിൽ മാത്രം ഒതുങ്ങിപ്പോകുമെന്നുള്ളതാണ് ആത്യന്തികമായി സംഭവിക്കുക.

ഗാന്ധിസാഹിത്യത്തിനും ഇതേ ദുരന്തം ഭാഗികമായിട്ടെങ്കിലും സംഭവിച്ചിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. വ്യക്തിയിലും സമൂഹത്തിലുമുള്ള നന്മയുടെ ശക്തിയെ ഉണർത്തി, വികസിപ്പിച്ച്, സംഘടിപ്പിക്കാനും അങ്ങനെ തിന്മയെ പരാജയപ്പെടുത്താനുമുള്ള ഒരു കർമപരിപാടിയാണ് ഗാന്ധിജി ആവിഷ്കരിച്ചതുംവിജയപൂർവം പരീക്ഷിച്ചതുമെന്നു നിഷ്കൃഷ്ടമായഅർത്ഥത്തിൽ മനസ്സിലാക്കിയവർ ചുരുക്കമാണെന്നു തോന്നുന്നു. അങ്ങനെ നോക്കുമ്പോഠം നാം മുഖ്യമായ ഒരു നിഗമനത്തിൽ എത്തിച്ചേരുന്നു. ഗാന്ധിജിയെപ്പററി കുറെ കാര്യങ്ങഠം ജനങ്ങഠം ധരിച്ചിട്ടുണ്ട്.അങ്ങനെ ധരിച്ചിട്ടുള്ളവർ പല തരക്കാരാണ്. ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി അദ്ദേഹം ചെയ്ത മഹത്തായ സേവനത്തിൽ ഒതുങ്ങുന്ന ഉപരിതലത്തിലുള്ള ഒരു ജീവചരിത്രപഠനം ഒരുപക്ഷേ, തൊട്ടും തെറിച്ചും ആളുകഠം മനസ്സിലാക്കിയിട്ടുണ്ട്. താത്ത്വികമായി അല്പംകൂടി മനസ്സിലാക്കാൻ ശ്രമിച്ച ചിലർ ആ താത്ത്വിക വശത്തിൻെറ മഹത്വം അംഗീകരിച്ചുവെങ്കിലും അവ അപ്രായോഗികമെന്നു ചിന്തിച്ച് പ്രായേണ ഉപേക്ഷിക്കുകയായിരിക്കും ചെയ്തിട്ടുള്ളതു്. അങ്ങനെ അപ്രായോഗികവും പഴഞ്ചനും പിന്തിരിപ്പനും, എന്നാൽ മഹത്തുമായ തത്ത്വസംഹിതകളുടെ ആചാര്യനായിട്ടാണ് ഒരുപക്ഷേ, അവർ ഗാന്ധിജിയെ കണക്കാക്കിയിട്ടുള്ളതും. ചിലർ അദ്ദേഹത്തെ ഒരു സാമൂഹ്യപരിഷ്കർത്താവായി കാണുമ്പോഠം മററു ചിലർ അദ്ദേഹത്തെ ഒരു മതനിഷ്ഠനായി മാത്രം കണക്കാക്കുന്നു. ശാസ്ത്രത്തിൻെറയും വ്യവസായ യുഗത്തിൻെറയും ഒരു ശത്രുവായി പലരും അദ്ദേഹത്തെ ചിത്രീകരിച്ചിട്ടുണ്ട്. ഇങ്ങനെ ഗാന്ധിജി പലർക്കും പലതാണെന്നതു് ഒരു വസ്തുതയാണ്. അദ്ദേഹത്തെക്കുറിച്ച് നിഷ്കൃഷ്ടമായി പഠിക്കാനും മനസ്സിലാക്കാനുമുള്ള സന്നദ്ധതയുടെ കുറവാണ് ഇതിനു കാരണമെന്നതിനു സംശയമില്ല. ഈ സന്നദ്ധത സാർവത്രികമായി എല്ലാ തലങ്ങളിലും ഉണ്ടാവാൻ സാദ്ധ്യമല്ലെന്ന കാര്യം ഇവിടെ വിസ്മരിക്കുന്നില്ല. ഗാന്ധിജിയുടെ മാർഗം സത്യനിഷ്ഠമായ, സ്നേഹനിഷ്ഠമായ ഒരു വിമോചനമാർഗമാണെന്നു കാണുന്നവർ ഗാന്ധിജിയെപ്പററിയുള്ള പഠനത്തിനും പ്രചാരണത്തിനും പൂർവവത്ശക്തിയോടെ പ്രവർത്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നുവെന്നു മാത്രം ഇവിടെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

ഈ കൃതികളുടെ ഒന്നാം പതിപ്പ് പ്രസിദ്ധപ്പെടുത്തിയ ശേഷം കാലം വളരെ വേഗം കടന്നുപോയി. കാലം പലതിനെയും ഹനിക്കുന്നു, പുറംതള്ളുന്നു. ഗാന്ധിജിയെ സംബന്ധിച്ചിടത്തോളം, കാലം ലോകത്തിൻെറ സ്മരണമണ്ഡലത്തിൽ എന്തു മാററമാണു വരുത്തിയതെന്നു പറയുക എളുപ്പമല്ല. ഏതായാലും ഗാന്ധിജി വിസ്മരിക്കപ്പെട്ടിട്ടില്ല. മാത്രമല്ല, ജീവത്തായ ജീവിതപ്രശ്നങ്ങളുടെ പരിഹാരങ്ങഠം നിർദേശിക്കുവാൻ ശ്രമിക്കുന്നവർക്കു് ഗാന്ധിജിയുടെ സന്ദേശത്തിൻെറ വെളിച്ചം മുമ്പെന്നപോലെ വഴികാണിക്കുന്നുമുണ്ട്. പ്രശ്നം വ്യക്തിജീവിതത്തിലായാലും അന്തർദേശീയ തലത്തിലായാലും ചെറുതായാലും വലുതായാലും അവിടെയൊക്കെ ഒരുത്തരം കണ്ടെത്തുവാൻ ഗാന്ധിജി നല്കുന്ന വെളിച്ചം പലപ്പോഴും സഹായമാകുമെന്ന് ഇന്നു കൂടുതൽകൂടുതൽ അംഗീകരിക്കപ്പെടുന്നു.

ഇന്നു ലോകത്തെ അഭിമുഖീകരിക്കുന്ന മുഖ്യ പ്രശ്നങ്ങഠം പരിശോധിച്ചാൽ അവയെല്ലാം യുക്തിയുക്തവും അനിഷേദ്ധ്യവും സത്യനിഷ്ഠവും മാനുഷികവുമായ പരിഹാരമാർഗങ്ങഠം ഗാന്ധിജി കാണിച്ചുകൊടുത്തിട്ടുണ്ട് എന്നു മനസ്സിലാകും. യുദ്ധംകൊണ്ടു യാതൊരടിസ്ഥാനപ്രശ്നങ്ങളും പരിഹരിക്കാൻ സാദ്ധ്യമാവാത്ത ഒരു ഘട്ടത്തിലാണു ലോകം ഇന്നു ചെന്നെത്തിയിരിക്കുന്നതെന്ന് യുദ്ധത്തിൻെറ പരമാചാര്യന്മാർപോലും സമ്മതിക്കുന്നു. അക്രമത്തിൻെറ മാർഗം

പ്രായോഗികമല്ലെന്നു തെളിഞ്ഞാൽ മനുഷ്യനു മനുഷ്യത്വത്തിന്റെ ശരിയായ മാർഗത്തിലേക്കു മടങ്ങിവരാതെ സാദ്ധ്യമല്ല. സത്യാഗ്രഹമാർഗമല്ലാതെ മറ്റൊരു പ്രായോഗികമാർഗമില്ലെന്നു ലോകം സമ്മതിക്കുന്നൊരു കാലം വളരെ വിദൂരവുമല്ല. മതത്തിന്റെ ഇടുങ്ങിയ ഭിത്തികൾക്കു പുറത്തു വരാതെ ലോകത്തിനു ഗതിയില്ലെന്നു മനസ്സിലാക്കി മതസാഹോദര്യത്തിന്റെ മാർഗം വെട്ടിത്തുറക്കുകയാണ് ഗാന്ധിജി ചെയ്തതു്. ജനസംഖ്യാ പ്രശ്നത്തിന്റെയും സദാചാരത്തിന്റെയും മാർഗം രണ്ടാവാൻ സാദ്ധ്യമല്ല. പ്രകൃതിയോട് ഇണങ്ങിച്ചേർന്നു്, പ്രകൃതിനിയമങ്ങളിലും ജീവിതനിയമങ്ങളിലും കൂടി പ്രകടമാകുന്ന സത്യത്തിന്റെ നിയമത്തെ അനുസരിക്കുവാനാണ് ഗാന്ധിജി മാർഗദർശനം ചെയ്തതു്. ഇങ്ങനെയുള്ള ഗാന്ധിമാർഗത്തിന്റെ ഉദാത്തഭാവങ്ങളെ വ്യക്തമാക്കുന്ന ഗ്രന്ഥങ്ങൾ വർഷംതോറും നൂറുകണക്കിനു് ലോകസാഹിത്യഗ്രന്ഥങ്ങളായി പ്രസിദ്ധീകരിക്കപ്പെട്ടുവരുന്നു.

ശാസ്ത്രയുഗത്തിൽ ഗാന്ധിജിയുടെ പ്രസക്തി എന്തെന്നു് ഇത്തരം മഹദ്ഗ്രന്ഥങ്ങളിലൂടെ ചിന്തകന്മാർ പ്രസ്പഷ്ടമാക്കിയ ഒരു കാലഘട്ടമാണ് ഈ ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം. അത്തരം മഹദ്ഗ്രന്ഥങ്ങൾകൂടി വായിച്ചു പഠിക്കുവാൻ കേരളീയർക്കു കഴിയണം. ആ ഗ്രന്ഥങ്ങൾക്കുമെല്ലാം അവലംബം ഗാന്ധിജിയുടെ സ്വന്തം ലേഖനങ്ങളും പ്രസ്താവങ്ങളുമാണ്. അവയെ അടിസ്ഥാനപ്പെടുത്തിയാണു ചിന്തകന്മാർ സ്വന്തം ചിന്തകളെ വളർത്തിയിട്ടുള്ളതു്. ഗാന്ധിജിതന്നെ എഴുതിയ എല്ലാ സാഹിത്യത്തിന്റെയും സമാഹാരമാണ് ഈ സമ്പൂർണ്ണഗ്രന്ഥങ്ങൾ. സുഹൃത്തുക്കൾ ഇവയെ ഒരമൂല്യനിധിയായി കരുതി സ്വീകരിക്കുമെന്നുതന്നെ ഞങ്ങൾ വിശ്വസിക്കുന്നു.

നേരത്തെ പറഞ്ഞതുപോലെ 1961-ലാണ് ഈ ഗ്രന്ഥസമുച്ചയത്തിന്റെ ഒന്നാം പതിപ്പു് പ്രസിദ്ധപ്പെടുത്തിയതു്. അവ നേരത്തേ വിറ്റു തീർന്നിരുന്നുവെങ്കിലും ഒരു രണ്ടാം പതിപ്പിനു് ഇത്രയും വൈകി. കടലാസ് വിലയും അച്ചടിക്കൂലിയും അനുനിമിഷമെന്നപോലെ വർദ്ധിച്ചുവരുന്ന ഇക്കാലത്തു് ഇത്രമിതമായ നിരക്കിൽ ഈ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞതു് ഒരു മഹാഭാഗ്യമായി ഞങ്ങൾ കരുതുന്നു.

നിയന്ത്രിതവിലയ്ക്കു കടലാസ് അനുവദിച്ചുതന്നു് ഇന്ത്യാഗവണ്മെന്റ് സഹായിച്ചു. അങ്ങനെ മാർക്കറ്റ്റേറ്റിൽ, 350 ക. വില വെക്കേണ്ട ഈ ഗ്രന്ഥങ്ങൾക്ക് 175 ക. വില നിശ്ചയിക്കാനും അതിൽതന്നെ ഭീമമായ ഇളവു വരുത്തി പ്രീപബ്ലിക്കേഷൻ വില നിശ്ചയിക്കാനും അതുതന്നെ ഗഡുക്കളായി അടച്ചു സാധാരണക്കാർക്കുപോലും ഈ മഹദ്ഗ്രന്ഥങ്ങൾ സ്വന്തമാക്കാൻ അവസരമുണ്ടാക്കാനും സാധിച്ചു. ഈ സന്ദർഭം ബഹുജനങ്ങൾ പരമാവധി പ്രയോജനപ്പെടുത്തുന്നതായി കാണുന്നതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ഈ രണ്ടാം പതിപ്പിന്റെ അച്ചടിയുടെ ചുമതല കോട്ടയത്തു് ഡി. സി. പ്രസ്സാണ് ഏറ്റെടുത്തിട്ടുള്ളതു്. ഇക്കാര്യത്തിൽ അവർ പ്രത്യേകം കൃതജ്ഞതയ്ക്ക് അർഹരാണ്. വിതരണച്ചുമതലകളും പ്രീപബ്ലിക്കേഷൻ സംബന്ധിച്ച ഉത്തരവാദിത്തങ്ങളും കറന്റ്ബുക്സ് ഏറ്റെടുത്തു. ഈയവസരത്തിൽ അതിന്റെ ഭാരവാഹികളെയെല്ലാം ഞങ്ങൾ കൃതജ്ഞതാപൂർവം സ്മരിക്കുന്നു.

ഗാന്ധിസ്മാരകനിധി കേന്ദ്രങ്ങളും പ്രവർത്തകരും കേരള സർവോദയ സംഘത്തിലെയും ഗാന്ധി പീസ് ഫൗണ്ടേഷനിലെയും പല പ്രവർത്തകരും വലിയ താല്പര്യം കാണിക്കുകയും സഹകരിക്കുകയും ചെയ്തു. പ്രീപബ്ലിക്കേഷൻ സൗകര്യം ഉപയോഗപ്പെടുത്തി ഈ ബൃഹദ് ഗ്രന്ഥം സ്വന്തമാക്കുവാൻ ബഹുജനങ്ങളും മുന്നോട്ടു വന്നു.

എല്ലാവർക്കും കേരള ഗാന്ധിസ്മാരകനിധിയുടെ കൃതജ്ഞത രേഖപ്പെടുത്തട്ടെ.

ഗാന്ധിഭവൻ,
17-12-81

**പി. ഗോപിനാഥൻനായർ**
സെക്രട്ടറി

# തിരഞ്ഞെടുത്ത കത്തുകൾ

## ഭാഗം ഒന്ന്

## ആദ്യകാലകത്തുകൾ

## (1888 — 1914)

### 1

### ലക്ഷ്മീദാസ് ഗാന്ധിക്ക്*

ലണ്ടൻ,
നവംബർ 9, 1888, വെള്ളിയാഴ്ച.

ബഹുമാനപ്പെട്ട ജ്യേഷ്ഠാ,

കഴിഞ്ഞ രണ്ടുമൂന്നാഴ്ചക്കാലമായിട്ട് അങ്ങയുടെ കത്തൊന്നും കാണാത്തതിൽ ഞാൻ വ്യസനിക്കുന്നു. ഒരുപക്ഷേ, എന്നിൽനിന്നു വിവരമൊന്നും അറിയാൻ കഴിയാത്തതായിരിക്കാം അങ്ങയുടെ മൗനത്തിനു കാരണം. എന്നാൽ ലണ്ടനിൽ വന്നെത്തുന്നതിനുമുമ്പ് കത്തുകൾ അയയ്ക്കുവാൻ എനിക്കു തീരെ സാദ്ധ്യമല്ലായിരുന്നു. അക്കാരണംകൊണ്ട് അങ്ങ് എനിക്കെഴുതാതിരിക്കുന്നത് വിസ്മയകരംതന്നെ. ഞാൻ വീട്ടിൽനിന്ന് എത്രയോ അകലെയായതിനാൽ കത്തുകളിൽക്കൂടി മാത്രമേ നമുക്കു കണ്ടുമുട്ടാനാവൂ. കത്തുകൾ കിട്ടിയില്ലെങ്കിൽ എനിക്കു വളരെ മനഃക്ലേശവും തോന്നുന്നു. അതുകൊണ്ട് മുടങ്ങാതെ ഓരോ ആഴ്ചയും ദയവായിട്ട് ഓരോ കാർഡയയ്ക്കണം. എന്റെ മേൽവിലാസം അങ്ങേയ്ക്ക് അറിഞ്ഞുകൂടായിരുന്നെങ്കിൽ എനിക്ക് ഉൽക്കണ്ഠ തോന്നുകയില്ലായിരുന്നു. പക്ഷേ, അങ്ങ് രണ്ടു കത്തുകൾ അയച്ചിട്ട്

---

1 The collected Works of Mahatma Gandhi, vol. 1, p. 2

* ഗാന്ധിജിയുടെ ഏററവും മൂത്ത ജ്യേഷ്ഠനായിരുന്ന ലക്ഷ്മീദാസ് ഗാന്ധി. പിതാവിന്റെ മരണശേഷം അദ്ദേഹം ഗാന്ധികുടുംബത്തിന്റെ നാഥനായിത്തീർന്നു. ഇന്ത്യയിലും ഇംഗ്ലണ്ടിലും ഗാന്ധിജിയുടെ വിദ്യാഭ്യാസത്തിന് ധനസഹായം ചെയ്യേണ്ട ചുമതല വഹിച്ചതദ്ദേഹമാണ്. ഗാന്ധിജിയുടെ കണ്ടുകിട്ടിയിട്ടുള്ള കത്തുകളിൽ ഏററവും പഴയതു് ഇതാണ്. വിദ്യാഭ്യാസത്തിനായി ഇംഗ്ലണ്ടിൽ ചെന്നശേഷം അദ്ദേഹം ജ്യേഷ്ഠനെഴുതിയ ആദ്യത്തെ കത്തുമാണിതു്.

എഴുത്തു മുടക്കിക്കളഞ്ഞതിൽ എനിക്കു ഖേദമുണ്ടു്. കഴിഞ്ഞ ചൊവ്വാഴ്ച ഞാൻ ഇന്നർടെമ്പിളിൽ ചേൎന്നു. അടുത്തയാഴ്ച അങ്ങയുടെ കത്തു കണ്ടതിനുശേഷം വിശദമായി ഞാൻ എഴുതാം. ഇവിടത്തെ തണുപ്പു് ഇപ്പോഠം കഠിനമാണു്. എന്നാൽ സാധാരണമായിട്ടു് ഇത്ര ചീത്ത കാലാവസ്ഥ അധികനാഠം നീണ്ടുനില്ക്കാറില്ല. തണുപ്പുണ്ടായിട്ടും മാംസവും മദ്യവും എനിക്കു വേണ്ടിവരുന്നില്ല. ഇതു് ഓക്കുമ്പോഠം എന്റെ ഹൃദയത്തിൽ ആനന്ദവും കൃതജ്ഞതയും നിറഞ്ഞുതുളുമ്പുന്നു. എനിക്കു് ഇപ്പോഠം പൂൎണ്ണാരോഗ്യമുണ്ടു്. അമ്മയേയും ചേട്ടത്തിയേയും എന്റെ ആദരങ്ങഠം അറിയിക്കുക.

## 2

## മി. ലേലിക്കു്*

ലണ്ടൻ,
ഡിസംബർ, 1888.

പ്രിയപ്പെട്ട സർ,

അങ്ങയെ കാണാനുള്ള അവസരം എനിക്കു ലഭിച്ച അന്നു്, അങ്ങു് സൂക്ഷിച്ചുവയ്ക്കാമെന്നു പറഞ്ഞ ആ കുറിപ്പു് ഒന്നു നോക്കിയാൽ എന്നെ അങ്ങയ്ക്കു മനസ്സിലാവും. ആ സമയത്തു് കുറെ ധനസഹായം എനിക്കു ചെയ്തുതരണമെന്നു് അങ്ങയോടു ഞാൻ അപേക്ഷിച്ചു—എനിക്കു് ഇംഗ്ലണ്ടിലേക്കു പുറപ്പെടാൻ ഉതകുന്ന ഒരു സഹായം എന്നനിലയ്ക്കു്. പക്ഷേ, നിർഭാഗ്യവശാൽ അങ്ങയ്ക്കു് അപ്പോഠം പോകാൻ തിടുക്കമുണ്ടായിരുന്നു; അതിനാൽ എനിക്കു പറയാനുള്ളതു മുഴുവൻ പറഞ്ഞുതീൎക്കാൻ സമയം കിട്ടിയില്ല.

അപ്പോഠം ഞാൻ ഇംഗ്ലണ്ടിലേക്കു പുറപ്പെടാൻ അക്ഷമനായിരിക്കയായിരുന്നു. അതിനാൽ ആ സമയത്തു് കൈയിലുണ്ടായിരുന്ന അല്പം പണവുംകൊണ്ടു് 1888 സെപ്തംബർ നാലാം തീയതി ഞാൻ ഇന്ത്യ വിട്ടു. എന്റെ അച്ഛൻ ഞങ്ങഠംക്കു് മൂന്നു സഹോദരന്മാൎക്കുംകൂടി കരുതിവച്ചിരുന്ന സമ്പത്തു വളരെ തുച്ഛമായിരുന്നു. എന്തായാലും, ലണ്ടനിൽ എന്റെ മൂന്നു കൊല്ലത്തെ വാസത്തിനു് ഏതാണ്ടു് 666 പവൻ മതിയാകുമെന്ന വിശ്വാസത്തോടുകൂടി, ഇംഗ്ലണ്ടിൽ ചെന്നു് നിയമപഠനം നടത്താൻ ഞാൻ ഇന്ത്യയിൽനിന്നു പുറപ്പെട്ടു. ആ തുക മാത്രമാണു് എനിക്കുവേണ്ടി വളരെ കഷ്ടപ്പെട്ടു് നീക്കിവയ്ക്കാൻ എന്റെ സഹോദരനു കഴിഞ്ഞതു്. ലണ്ടനിൽ വിദ്യാഭ്യാസച്ചെലവും ജീവിതച്ചെലവും വളരെക്കൂടുതലാണെന്നു് ഇന്ത്യയിൽവച്ചു് എനി

2 The collected Works of Mahatma Gandhi, vol. 1, pp. 21—22

* പോർബന്തറിലെ ഭരണഭാരം വഹിച്ചിരുന്ന ബ്രിട്ടീഷ് ഏജൻറ്. അന്നത്തെ രാജ്യാധിപൻ പ്രായപൂൎത്തിയാകാത്ത ഒരാളായിരുന്നു. ലക്ഷ്മീദാസ് ഗാന്ധി മുഖാന്തരമാണു് ഈ കത്തയച്ചതു്.

കഠ് അറിയാമായിരുന്നു. എന്നാൽ ഇപ്പോഠം ലണ്ടനിലുള്ള രണ്ടുമാസത്തെ അനുഭവംകൊണ്ടു് ഞാൻ മനസ്സിലാക്കി, ഇന്ത്യയിൽവച്ച തോന്നിയതിനേക്കാഠം കൂടുതലാണു് ആ ചെലവുകളെന്നു്.

ഇവിടെ സുഖസൗകര്യങ്ങളോടുകൂടി വസിക്കയും നല്ല വിദ്യാഭ്യാസം സമ്പാദിക്കയും ചെയ്യാൻ എനിക്കു് നാന്ററുപവന്റെ സഹായംകൂടെ ആവശ്യമുണ്ടു്. എന്റെ ജന്മദേശം പോർബന്തറാണു്; ആനിലയ്ക്കു് അവിടെനിന്നുമാത്രമേ എനിക്കു് ഇത്തരം സഹായം പ്രതീക്ഷിക്കാൻ കഴിയൂ. പരേതനായ റാണാസാഹേബ് തിരുമനസ്സിലെ ഭരണകാലത്തു് വിദ്യാഭ്യാസത്തിനു നല്കിയിരുന്ന പ്രോത്സാഹനം വളരെ തുച്ഛമായിരുന്നു. എന്നാൽ ഇംഗ്ലീഷ്ഭരണത്തിൻകീഴിൽ വിദ്യാഭ്യാസത്തിനു പ്രോത്സാഹനം നൽകപ്പെടുമെന്നു നമുക്കു സ്വാഭാവികമായിട്ടുതന്നെ പ്രതീക്ഷിക്കാം. അത്തരം പ്രോത്സാഹനംകൊണ്ടു പ്രയോജനം നേടാവുന്ന ഒരാളാണു് ഞാൻ.

അതിനാൽ അങ്ങു ദയവായി എനിക്കു് അല്പം ധനസഹായം നൽകുമെന്നും, അങ്ങനെ മഹത്തും എനിക്കു വളരെ ആവശ്യവുമായ ഒരു കടപ്പാടു് എന്നിൽ ചുമത്തുമെന്നും ഞാൻ ആശിക്കുന്നു.

അതു് ഏററുവാങ്ങാൻ എന്റെ സഹോദരൻ ലക്ഷ്മീദാസ് ഗാന്ധിയോടു് ഞാൻ ആവശ്യപ്പെട്ടിട്ടുണ്ടു്. ആവശ്യമുണ്ടെങ്കിൽ നേരിട്ടു് അങ്ങയെക്കാണാനും ഞാൻ അദ്ദേഹത്തിനു് ഒരു കുറിപ്പയയ്ക്കുന്നു.

എന്റെ അപേക്ഷ അനുവദിക്കാൻ അങ്ങു പ്രേരിതനാകുമെന്നുള്ള വിശ്വാസത്തോടും സർവ്വബഹുമാനങ്ങളോടുംകൂടെ, സ്വന്തം,

എം. കെ. ഗാന്ധി.

## 3

## രാഞ്ഛോഡ്ലാൽപട്വാരിക്കു്*

ബോംബെ,
സെപ്തംബർ 5, 1892.

എന്റെ പ്രിയപ്പെട്ട പട്വാരി,

നിങ്ങഠം സദയം അയച്ച കത്തിനും എനിക്കു നല്കിയ ഉപദേശത്തിനും ഞാൻ നന്ദി പറഞ്ഞുകൊള്ളട്ടെ.

ഞാൻ കഴിഞ്ഞതവണ അയച്ച പോസ്റ്റ്കാർഡിൽ പറഞ്ഞിരുന്നതുപോലെ പ്രാക്ടീസ് ചെയ്യാൻ വിദേശത്തു പോകുന്ന കാര്യം മാററിവയ്ക്കേണ്ടിയിരിക്കുന്നു. എന്റെ സഹോദരൻ അതിനു വളരെയധികം എതിരാണു്. അദ്ദേഹം കരുതുന്നതു്, കത്തിയവാറിൽത്തന്നെ മാന്യമായ ഉപജീവനമാർഗ്ഗം ലഭിക്കയില്ലെന്നു ഞാൻ നിരാശ

3 The Collected Works of Mahatma Gandhi, vol. 1, pp. 71—72.
* ഗാന്ധിജിയുടെ രാജ്കോട്ടിലുള്ള ഒരു സ്നേഹിതൻ.

പ്പെടേണ്ടതില്ലെന്നാണ്: കുത്തിത്തിരിപ്പിലൊന്നും നേരിട്ടു പങ്കെടുക്കാതെതന്നെ അതു സാധിക്കുമെന്ന്. അതെങ്ങനെയായാലും, അദ്ദേഹത്തിനു വളരെ വിശ്വാസമുള്ളതുകൊണ്ടും എല്ലാത്തരത്തിലും അദ്ദേഹം എന്റെ പരിഗണന അർഹിക്കുന്നതുകൊണ്ടും, ഞാൻ അദ്ദേഹത്തിന്റെ ഉപദേശം സ്വീകരിക്കുന്നു. ഇവിടേയും എനിക്കു ചില ജോലികൾ വാഗ്ദാനംചെയ്യപ്പെട്ടിട്ടുണ്ട്. അതിനാൽ രണ്ടുമാസത്തോളമെങ്കിലും ഇവിടെ കഴിയാനാണ് ഞാൻ ഉദ്ദേശിക്കുന്നത്.

എഴുത്തുപണിയുമായി ബന്ധപ്പെട്ട ഒരു ഉദ്യോഗം സ്വീകരിക്കുന്നതുകൊണ്ട് എന്റെ നിയമപഠനത്തിനു സാരമായ തടസ്സം നേരിടുമെന്നു ഞാൻ കരുതുന്നില്ല. നേരേമറിച്ച്, അത്തരം ഒരു ജോലി എന്റെ അറിവു വർദ്ധിപ്പിക്കും. അതു പരോക്ഷമായി അഭിഭാഷകവൃത്തിക്കു പ്രയോജനകരമാകാതിരിക്കയുമില്ല. അതിനുംപുറമേ, ഇതിന്റെ ഫലമായി ക്ലേശം കൂടാതെ ഏകാഗ്രമായ മനസ്സോടുകൂടെ എനിക്കു ജോലിയും ചെയ്യാമല്ലോ. പക്ഷേ, ജോലിയെവിടെ? ഒന്നു കിട്ടുന്നകാര്യം അത്ര എളുപ്പമല്ല.

രാജ്കോട്ടിൽവച്ചു നിങ്ങൾ തന്ന വാഗ്ദാനത്തിന്റെ അടിസ്ഥാനത്തിൽ ഞാൻ ഒരു വായ്പ ചോദിച്ചു, ശരിതന്നെ. നിങ്ങളുടെ അച്ഛൻ അതു് അറിയരുതെന്നുള്ള കാര്യത്തിൽ നിങ്ങളോടു ഞാൻ പൂർണ്ണമായി യോജിക്കുന്നു. ഇനി അക്കാര്യത്തെപ്പററി ആലോചിക്കണ്ട. ഞാൻ മറെറന്തെങ്കിലും വഴി നോക്കാം. ഒരുകൊല്ലത്തെ പ്രാക്ടീസുകൊണ്ടു നിങ്ങൾക്ക് അത്രവളരെയൊന്നും മിച്ചം വയ്ക്കാൻ കഴിഞ്ഞിരിക്കയില്ലെന്നു നിഷ്പ്രയാസം എനിക്കു മനസ്സിലാക്കാനും കഴിയും....

ജാതിസംബന്ധിച്ചുള്ള എതിർപ്പ് എപ്പോഴുമെന്നപോലെ വലുതാണ്. ജാതിക്കുള്ളിൽ പ്രവേശിക്കാൻ എന്നെ ഒരിക്കലും അനുവദിക്കാതിരിക്കുന്നതിനുവേണ്ടി സർവ്വ കഴിവും പ്രയോഗിക്കാൻ ഇടയുള്ള ഒരാളെ ആശ്രയിച്ചാണ് എല്ലാം സ്ഥിതിചെയ്യുന്നത്. എന്നെപ്പററി എനിക്കത്ര വ്യസനമില്ല; ഒരൊററ മനുഷ്യന്റെ അധികാരത്തെ ആട്ടിൻകുട്ടികളെപ്പോലെ അനുസരിക്കുന്ന ആ ജാതിപ്പരിഷകളില്ലേ, അവരെപ്പററിയാണു കൂടുതൽ വ്യസനം. നിരർത്ഥകമായ കുറെ പ്രമേയങ്ങൾ അംഗീകരിക്കയും തങ്ങളുടെ പരിപാടിയിലുള്ള അമിതവ്യഗ്രതകൊണ്ടു വിദ്വേഷം വ്യക്തമായി പ്രകടിപ്പിക്കയും ചെയ്തുകൊണ്ടിരിക്കയാണ് അവർ. സ്വാഭാവികമായിത്തന്നെ, മതത്തിന് അവരുടെവാദങ്ങളിൽ യാതൊരു സ്ഥാനവും നല്കിയിട്ടില്ല. എന്നെ അവരിലൊരാളായി കണക്കാക്കുന്നതിനുവേണ്ടി, അവരോടു കേണിരക്കുകയും അവരുടെ മഹത്വം വാഴ്ത്തിപ്പാടുകയും ചെയ്യുന്നതിനേക്കാൾ നല്ലതു്, അത്തരക്കാരോടു യാതൊരുതരത്തിലും ഇടപെടാതിരിക്കുന്നതല്ലേ? ഏതായാലും ഞാൻ കാലത്തിനനുസരിച്ചു നീങ്ങേണ്ടിയിരിക്കുന്നു....

നിങ്ങളുടെ കൈപ്പട വളരെ ഭംഗിയുള്ളതാണ്. അപൂർണ്ണമായിട്ടെങ്കിലും അതിനെ അനുകരിക്കാൻ ഞാൻ പ്രേരിതനായിപ്പോകുന്നു.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള
എം. കെ. ഗാന്ധി

## 4

## ദാദാഭായ് നവ്റോജിക്കു്*

ഡർബാൻ,
ജൂലൈ 5, 1894.

ഉത്തരവാദഭരണത്തിൻകീഴിൽ നേററാളിൽ ഉണ്ടായ ആദ്യത്തെ പാർലമെൻററ് സർവ്വോപരി ഒരു ഇന്ത്യൻപാർലമെൻററായിട്ടാണ് പ്രവർത്തിക്കുന്നതു്. ഇന്ത്യക്കാരെ ഒട്ടും അനുകൂലമല്ലാത്തവിധത്തിൽ ബാധിക്കുന്ന നിയമനിർമ്മിതിയിലാണ് അധികവും അതു വ്യാപൃതമായിരിക്കുന്നതു്. ഇന്ത്യക്കാർക്കു് ഇന്ത്യയിലില്ലെങ്കിലും നേററാളിലുള്ള സമ്മതിദാനാവകാശത്തിൻെറ കാര്യം തൻെറ മന്ത്രിമാർ കൈകാര്യംചെയ്യുന്നതായിരിക്കുമെന്നു് ഗവർണർ നിയമനിർമ്മാണസഭ ഉൽഘാടനംചെയ്ത വേളയിൽ അഭിപ്രായപ്പെടുകയുണ്ടായി. ഇന്ത്യക്കാർ മുമ്പൊരിക്കലും വോട്ടവകാശം വിനിയോഗിച്ചിട്ടില്ല. അതിനുള്ള അർഹതയും അവർക്കില്ല—ഇതൊക്കെയാണ് ഇന്ത്യക്കാരുടെ സമ്മതിദാനാവകാശം ഇല്ലാതാക്കാനുള്ള സത്വരനടപടിക്കു കാരണങ്ങളായി ചൂണ്ടിക്കാണിക്കപ്പെട്ടതു്.

ഇതിനു് ഉചിതമായ ഒരു മറുപടിയായിരുന്നു ഇന്ത്യക്കാരുടെ നിവേദനം എന്നു തോന്നുന്നു. അതുകൊണ്ടു് അവർ ഇപ്പോൾ നിലപാടു മാററി, ആ ബില്ലിൻെറ യഥാർത്ഥോദ്ദേശ്യം വ്യക്തമാക്കിയിട്ടുണ്ടു്. അതിൻെറ ലക്ഷ്യം ഇതു മാത്രമാണ്: ''ഞങ്ങൾക്കു് ഈ ഇന്ത്യക്കാരെ ഇനി ഇവിടെ ആവശ്യമില്ല. കൂലിക്കാരെ ഞങ്ങൾക്കുവേണം. പക്ഷേ, ഇവിടെ അവർ കൂലിക്കാരായിത്തന്നെ കഴിയണം, സ്വതന്ത്രരായിത്തീർന്നാലുടൻ അവർ ഇന്ത്യയിലേക്കു മടങ്ങുകയും വേണം.'' അങ്ങു് ഈ പ്രശ്നത്തിൽ സമ്പൂർണ്ണമായ ശ്രദ്ധ പതിപ്പിക്കണമെന്നു് ഞാനങ്ങയോടു് അഭ്യർത്ഥിക്കുന്നു. ഇന്ത്യക്കാർക്കുവേണ്ടി, അവർ എവിടെയായിരുന്നാലും, അങ്ങു് എല്ലായ്പ്പോഴും ഉപയോഗിച്ചിട്ടുള്ളതും ഇപ്പോൾ ഉപയോഗിക്കുന്നതുമായ അങ്ങയുടെ സ്വാധീനശക്തി ഇക്കാര്യത്തിലും പ്രയോജനപ്പെടുത്തണമെന്നും അപേക്ഷിക്കുന്നു. കുഞ്ഞുങ്ങൾ അച്ഛൻെറ നേർക്കെന്നപോലെ, ഈ ഇന്ത്യക്കാർ അങ്ങയെ ഉററുനോക്കുകയാണ്. അതാണ് യഥാർത്ഥത്തിൽ ഇവിടെയുള്ള മനോഭാവം.

---

4 The Collected Works of Mahatma Gandhi, vol. 1, pp. 105—106.

* ദാദാഭായ് നവ്റോജി ഇക്കാലത്തു് ഇംഗ്ലണ്ടിലായിരുന്നു. ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ പ്രശ്നങ്ങളിൽ അദ്ദേഹം വളരെ താൽപര്യം പ്രദർശിപ്പിച്ചിരുന്നു. ഗാന്ധിജി പലപ്പോഴും അദ്ദേഹത്തിന്നെഴുതിയിരുന്നു. ഇതാണ് ആദ്യം എഴുതിയ കത്തു്,

എന്നെപ്പററി ഒരു വാക്കു്; അതോടുകൂടി അവസാനിപ്പിക്കാം. എനിക്കത്ര പരിചയസമ്പത്തില്ല, ചെറുപ്പവുമാണു്; അതുകൊണ്ടു് അബദ്ധങ്ങഠം പററാനും ഇടയായേക്കാം. ഏറെറടുത്തിട്ടുള്ള ചുമതല എൻെറ കഴിവിനേക്കാഠം എത്രയോ വിപുലമാണു്. പ്രതിഫലം കൂടാതെയാണു് ഞാൻ ഇതു ചെയ്യുന്നതെന്നുള്ള വസ്തുതയും സൂചിപ്പിച്ചുകൊള്ളട്ടെ. അതിനാൽ എൻെറ കഴിവിനു് അതീതമായ ഇക്കാര്യം ഞാൻ ഏറെറടുത്തതു് ഇന്ത്യക്കാരെ ഉപകരണമാക്കി എനിക്കു സ്വയം സമ്പന്നനാകാനല്ലെന്നു് അങ്ങേയ്ക്കു മനസ്സിലാകുമല്ലോ. ഈ പ്രശ്നം കൈകാര്യംചെയ്യാൻ കഴിവുള്ളവനായി ഇവിടെയുള്ള ഏക വ്യക്തി ഞാനാണു്. അതുകൊണ്ടു് അങ്ങു് ദയാപൂർവ്വം മാഗ്ഗദർശനം നല്കി എന്നെ നയിക്കുകയും വേണ്ട നിർദ്ദേശങ്ങഠം നല്കുകയും ചെയ്താൽ എനിക്കതു് വളരെ വലിയ സഹായമായിരിക്കും. ആ നിർദ്ദേശങ്ങഠം, ഒരച്ഛൻ തൻെറ മകനു നല്കുന്നവയെന്നപോലെ, സ്വീകരിക്കപ്പെടും.

## 5

## സർ വില്യം വെഡ്ഡർബേണിനു്*

ഡർബാൻ, നേററാഠം,
മാർച്ച് 7, 1896.

സർ,

ഏപ്രിലിൽ നേററാഠം നിയമസഭയുടെ സമ്മേളനത്തിൽ അവതരിപ്പിക്കാൻ ഗവണ്മെൻറ് ഉദ്ദേശിക്കുന്ന സമ്മതിദാനാവകാശ ബിൽ അടങ്ങിയ ഒരു രേഖ ഇതോടൊപ്പം ഞാൻ അയയ്ക്കുന്നു. ഈ ബിൽ 1894—ലെ നിയമത്തിനു പകരമുള്ളതാണു്. ആ നിയമത്തിനെതിരായി ഗവണ്മെൻറിനു് ഒരു മെമ്മോറിയൽ സമപ്പിക്കപ്പെട്ടിരുന്നു. മിസ്റ്റർ ചേമ്പർലെയിൻ ഈ ബില്ലിനു് അംഗീകാരം നല്കിയിട്ടുണ്ടെന്നു പറയപ്പെടുന്നു. അതു ശരിയാണെങ്കിൽ ഇന്ത്യക്കാരായ ജനവിഭാഗത്തെ വളരെ വല്ലാത്തനിലയിൽ അതെത്തിക്കും. ഇന്ത്യയിൽ പ്രതിനിധിസഭകഠം ഉണ്ടെന്നും അതിനാൽ ഈ ബിൽ ഇന്ത്യക്കാക്കു് ബാധകമാകയില്ലെന്നും പത്രങ്ങഠം ചിന്തിക്കുന്നതായിട്ടു തോന്നുന്നു. അതേസമയത്തു് ഇന്ത്യൻ ജനവിഭാഗത്തെ ബാധിക്കുന്ന ഒന്നായിട്ടാണു് ഈ ബിൽ വിഭാവന ചെയ്തിട്ടുള്ളതെന്നകാര്യത്തിൽ യാതൊരു സംശയത്തിനും അവകാശമില്ല.ബില്ലിനെ എതിക്കാനാണു്ഞങ്ങഠം

5 The Collected Works of Mahatma Gandhi, vol. 1, pp. 302—303.

* ഒരു റിട്ടയാർഡു് ഐ. സി. എസു്. ഉദ്യോഗസ്ഥനും, ബ്രിട്ടീഷ് പാർലമെൻറ് മെമ്പറും, പ്രഭുപദവിയുള്ള ആളുമായിരുന്ന ഇദ്ദേഹം ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിൻെറ ബ്രിട്ടീഷ് കമ്മിററിയുടെ അദ്ധ്യക്ഷനായിരുന്നു. ഒരിക്കൽ ഇദ്ദേഹം കോൺഗ്രസ്സ് സമ്മേളനത്തിൽത്തന്നെ അദ്ധ്യക്ഷത വഹിച്ചിട്ടുണ്ടു്.

ഉദ്ദേശിക്കുന്നതു്. എന്നാൽ ഈ വേളയിൽ കോമൺസ് സഭയിൽ ഒരു ചോദ്യം ഉന്നയിക്കുന്നതു് വളരെ പ്രയോജനകരമായിരിക്കുമെന്നും, മിസ്റ്റർ ചേമ്പർലെയിന്റെ അഭിപ്രായങ്ങളുടെ ആന്തരം മനസ്സിലാക്കാൻ അതു സഹായിക്കുമെന്നുമാണു് എന്റെ വിനീതമായ അഭിപ്രായം. അടിയന്തിരപ്രാധാന്യമുള്ള മററു കാര്യങ്ങരംക്കുവേണ്ടിയും അങ്ങയുടെ സമയവും ശ്രദ്ധയും കവന്നെടുക്കേണ്ട ആവശ്യം വേഗത്തിൽത്തന്നെ ഇന്ത്യൻ സമുദായത്തിനു നേരിട്ടേക്കാം.

അങ്ങയുടെ വിനീത വിധേയൻ,
എം.കെ. ഗാന്ധി.

## 6

## എഫ്. എസ്. തളിയാർഖാനു്*

ബക്കിംഗ്ഹാം ഹോട്ടൽ, മദ്രാസ്,
ഒക്ടോബർ 18, 1896.

പ്രിയപ്പെട്ട മി. തളിയാർഖാൻ,

താങ്കളുടെ പ്രാധാന്യമേറിയ കത്തു് എനിക്കു കിട്ടി; അതിനു ഞാൻ നന്ദി പറയുന്നു. താങ്കളുടെ അന്വേഷണം തീർച്ചയായും വളരെ പ്രസക്തമാണു്. അതിനു ഞാൻ തുറന്ന മനസ്സോടെ മറുപടി പറയുമെന്നു താങ്കരംക്കു് വിശ്വസിക്കാം.

നാം പങ്കാളികളായി ജോലിചെയ്യുമെന്നുള്ള സങ്കല്പത്തിൽ ഞാൻ ആരംഭിക്കുന്നു. താങ്കരം ഉടനെതന്നെ സ്വയമേവ ജോലി തുടങ്ങുന്ന കാര്യം ചിന്താവിഷയമാകുന്നില്ല.

ഏകദേശം 300 പവനുള്ള ചെക്കുകരം ഡർബാനിൽ എന്റെ പെട്ടിയിലുണ്ടു്. ഇവിടെ എനിക്കു നേരിട്ടിട്ടുള്ള ബാധ്യതകരം തീക്കുന്നതിനും, കഴിയുമെങ്കിൽ, എന്റെ ആഫീസ് സംബന്ധിച്ചു് ഇപ്പോരം വന്നുകൂടുന്ന ചെലവുകരം വഹിക്കുന്നതിനുംവേണ്ടി ആ ചെക്കുകരം നമ്മുടെ കൂട്ടുടമയിൽനിന്നു് പിൻവലിക്കാൻ ഞാൻ ഉദ്ദേശിക്കുന്നു. 1897 ജൂലൈ 31–ാംതീയതിവരേക്കുള്ള കരുതൽധനമാണതു്. കഴിയുമെങ്കിൽ എന്നു ഞാൻ പറയുന്നതു്, ഡർബാനിലുള്ള ചെലവുകരംക്കു് ആ ബാക്കി തികയാതിരുന്നേക്കാം എന്നു കരുതിയാണു്.

6 The Collected Works of Mahatma Gandhi, vol. II, pp. 90–93

* ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ ആവശ്യങ്ങരംക്കുവേണ്ടി പ്രവത്തനം നടത്താൻ 1896–ൽ ഗാന്ധിജി ഇന്ത്യയിൽ മടങ്ങിയെത്തി. അനന്തരം അദ്ദേഹം അഭ്യസ്തവിദ്യരായ ഇന്ത്യക്കാരോടു് തെക്കേ ആഫ്രിക്കയിൽ പോയി വാസം ഉറപ്പിച്ചു് ഈ പ്രവത്തനത്തെ സഹായിക്കാൻ അഭ്യത്ഥിച്ചു. തളിയാർഖാൻ സന്നദ്ധത പ്രകടിപ്പിച്ചു. അദ്ദേഹത്തിനു് ഒരു ബാരിസ്റ്റർ എന്ന നിലയ്ക്കു് തെക്കേ ആഫ്രിക്കയിൽ ജോലിചെയ്യാനുള്ള ഉപാധികളും മററും ഗാന്ധിജി വിവരിക്കുന്നു.

ഇക്കാര്യത്തിൽ മുൻകാലാനുഭവത്തെ ഒരു പാഠമായിക്കരുതാമെങ്കിൽ, ആദ്യത്തെ ആറുമാസക്കാലം രണ്ടുപേർക്കുംകൂടി മാസന്തോറും 70 പവൻ സമ്പാദിക്കാൻ കഴിയുമെന്നു പറഞ്ഞാൽ ശരിയായിരിക്കും. അതേസമയത്തു നാം ഒരേ വീട്ടിൽ കഴിയുകയാണെങ്കിൽ പ്രതിമാസം 50 പവൻ ആയിരിക്കും രണ്ടുപേർക്കുംകൂടിയുള്ള ചെലവെന്നു കരുതാം. അങ്ങനെ ആറുമാസത്തിനുശേഷം നമുക്കു തുല്യമായി വീതിച്ചെടുക്കാൻ 120 പവൻ ലാഭം വ്യക്തമായി അവശേഷിക്കും. ഇതു് ഏററവും കുറഞ്ഞ കണക്കുകൂട്ടലാണു്. ഇന്ത്യൻപ്രവർത്തനംകൂടെ നടത്തിക്കൊണ്ടുതന്നെ, ഈ തുക ഒററയ്ക്കു സമ്പാദിക്കാൻ എനിക്കു കഴിയുമെന്നു പ്രതീക്ഷിക്കുന്നുണ്ടു്. ഏതായാലും നാം മാസംതോറും 150 പവൻ നേടുകയാണെങ്കിൽ എനിക്കതിൽ അത്ഭുതം തോന്നുകയില്ല.

ഇത്രയും എനിക്കു വാഗ്ദാനംചെയ്യാൻ കഴിയും: നേററാളിലേക്കുള്ള യാത്രച്ചെലവു നിങ്ങഠം വഹിക്കണം. നിങ്ങളുടെ പ്രവേശനച്ചെലവുകഠം ആഫീസിൽനിന്നു വഹിച്ചുകൊള്ളും. വാസത്തിനും ഭക്ഷണത്തിനും വേണ്ടിവരുന്ന പണം ആഫീസിൻെറ ആദായത്തിൽനിന്നു ചെലവുചെയ്യാം. അതായതു്, ആറുമാസത്തെ പരീക്ഷണത്തിനിടയ്ക്കു് എന്തെങ്കിലും നഷ്ടം വന്നാൽ അതു ഞാൻ സഹിച്ചുകൊള്ളാം. നേരേമറിച്ചു്, ലാഭമാണുള്ളതെങ്കിൽ, അതിൻെറ പങ്കു നിങ്ങഠംക്കുണ്ടായിരിക്കും.

ആറുമാസം കഴിയുമ്പോഠം നിങ്ങഠം സാമ്പത്തികമായി ഒന്നും നേടിയില്ലെങ്കിലും ഇന്ത്യയിൽനിന്നു നിങ്ങഠംക്കു കിട്ടുന്നതിൽനിന്നു വ്യത്യസ്തമായ അനുഭവജ്ഞാനം വിപുലമായ തോതിൽ നിങ്ങഠംക്കു സിദ്ധിച്ചുകഴിഞ്ഞിരിക്കും. ലോകത്തിൻെറ ആ ഭാഗത്തുള്ള നമ്മുടെ നാട്ടുകാരുടെ അവസ്ഥ മനസ്സിലാക്കാനും ഒരു പുതിയ രാജ്യം കാണാനും നിങ്ങഠംക്കു കഴിയുമല്ലോ. നേററാളിൽ നിങ്ങഠംക്കു് ആശാഭംഗമുണ്ടായാൽ, ആറുമാസം ബോംബെയിൽനിന്നു വേർപെട്ടു കഴിയുന്നതുകൊണ്ടു് അവിടെ നിങ്ങഠംക്കു ഭാവിജീവിതവൃത്തി തുടരാൻ സാദ്ധ്യമല്ലാതായിത്തീരുകയില്ല. അതിനുതക്ക ബന്ധം നിങ്ങഠംക്കു ബോംബെയിൽ ഉണ്ടെന്നു ഞാൻ നിസ്സംശയം കരുതുന്നു. ബോംബെയിലുള്ള ആറുമാസത്തെ നഷ്ടം ഞാൻ മുകളിൽ പറഞ്ഞ കാര്യങ്ങഠം നികത്തിക്കൊള്ളുമല്ലോ.

ഏതായാലും, നമ്മുടെ നിലയിലുള്ളവരാരും പണം സമ്പാദിച്ചുകൂട്ടാൻവേണ്ടി തെക്കേ ആഫ്രിക്കയിലേക്കു പോകരുതെന്നു ഞാൻ തുറന്നുപറഞ്ഞാൽ അതധികമായിപ്പോകയില്ല. ത്യാഗമനോഭാവത്തോടുകൂടിയാണു് നിങ്ങഠം അവിടെ പോകേണ്ടതു്. സമ്പത്തിനെ കൈയകലത്തിൽ അകററിനിറുത്തണം. അപ്പോഠം അതു നിങ്ങളെ തേടിവന്നേക്കും. നിങ്ങഠം അവയിൽ നോട്ടമർപ്പിച്ചാൽ അവമാനിതനാകും നിങ്ങളെന്നു തീർച്ചയാണു്—അത്തരമൊരു

വിലാസിനിയാണത്ു്. അതാണു് തെക്കേ ആഫ്രിക്കയിലെ എന്റെ അനുഭവം.

ജോലിയെ സംബന്ധിച്ചാണെങ്കിൽ, ധനപരമായ പരിഗണനകഠംക്കു പുറമേ, നിങ്ങളുടെ പ്രവർത്തനങ്ങഠംക്കു വേണ്ടതിലധികം സാധ്യതകഠം ഉണ്ടായിരിക്കും— അതും നിയമസംബന്ധമായ ജോലി കഠംതന്നെ.

ഒരുമിച്ചുള്ള ഭക്ഷണം ഒരു ചെറിയ വൈഷമ്യത്തിനിടയാക്കിയേക്കാം. സസ്യാഹാരംകൊണ്ടു നിങ്ങഠംക്കു തൃപ്തിപ്പെടാൻ കഴിയുമെങ്കിൽ, ഇംഗ്ലീഷ്രീതിയിലും ഇന്ത്യൻരീതിയിലും പാകംചെയ്ത ഏററവും രുചികരങ്ങളായ വിഭവങ്ങഠം നല്ലാനെനിക്കു കഴിയും. എന്നാൽ അതു നിങ്ങഠംക്കു സാദ്ധ്യമല്ലെങ്കിൽ മറെറാരു പാചകക്കാരനെ നാം ഏർപ്പെടുത്തേണ്ടിവരും. ഏതായാലും പരിഹരിക്കാനാവാത്ത ഒരു വൈഷമ്യമല്ല അതു്. സ്ഥിതിഗതികഠം വ്യക്തമായി ഞാൻ വിവരിച്ചുകഴിഞ്ഞെന്നു വിശ്വസിക്കുന്നു. വിശദീകരണം ഏതെങ്കിലും കാര്യത്തിൽ ആവശ്യമുണ്ടെങ്കിൽ നിങ്ങഠം അവ സൂചിപ്പിച്ചാൽ മാത്രം മതി. ധനപരമായ പരിഗണനകഠം തടസ്സമായിത്തീരാൻ നിങ്ങഠം അനുവദിക്കയില്ലെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ദക്ഷിണാഫ്രിക്കയിൽ നിങ്ങഠംക്കു വളരെയൊക്കെ ചെയ്യാൻ കഴിയുമെന്നു് എനിക്കുറപ്പുണ്ടു്—എനിക്കു ചെയ്യാനവസരം കിട്ടിയിരിക്കാവുന്നതിലധികം.

നേററാളിലേക്കു് എന്നോടൊപ്പം പോരാൻ നിങ്ങഠംക്കു കഴിയുമെങ്കിൽ അതു വളരെ നല്ലൊരു കാര്യമായിരിക്കും. ആ സമയത്തു് എസ്. എസ്. കൂർലാൻഡു് ലഭ്യമാവുകയാണെങ്കിൽ നിങ്ങഠംക്കു ചെലവുകൂടാതെ യാത്ര ഏർപ്പാടു ചെയ്യാനും എനിക്കു കഴിഞ്ഞേക്കും.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള
എം. കെ. ഗാന്ധി

## 7

## ഗോപാലകൃഷ്ണ ഗോഖലേക്കു്*

പ്രഫസർ ഗോഖലെ,
പൂന

ബക്കിംഗ്ഹാം ഹോട്ടൽ, മദ്രാസ്,
ഒക്ടോബർ 18, 1896.

സർ,

....ഞങ്ങളുടെ ലക്ഷ്യത്തിനുവേണ്ടി പ്രവർത്തിക്കാൻ ഇന്ത്യയിൽ ഉന്നതരായ സജീവപ്രവർത്തകരുടെ ഒരു സമിതി അത്യന്താപേക്ഷി

7 The Collected Works of Mahatma Gandhi, vol. II, pp. 89—90

* ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ പ്രശ്നംസംബന്ധിച്ചു് ഗാന്ധിജി ഗോഖലേയെ സമീപിക്കുകയും, അദ്ദേഹം സസ്സന്തോഷം ഗാന്ധിജിയെ അനുകൂലിക്കുകയും വളരെ സ്നേഹത്തോടും ദാക്ഷിണ്യത്തോടുംകൂടി പെരുമാറുകയും ചെയ്തു. പിന്നീടു് ഗാന്ധിജി ഗോഖലേയെ തന്റെ രാഷ്ട്രീയ ഗുരുവായി വരിച്ചു.

തമാണ്. ദക്ഷിണാഫ്രിക്കയിൽ മാത്രമല്ല, ഇന്ത്യയ്ക്കു വെളിയിൽ ലോകത്തിന്റെ എല്ലാ ഭാഗത്തുമുള്ള ഇന്ത്യക്കാരെ സ്പർശിക്കുന്ന ഒരു പ്രശ്നമാണ് ഇതു്. ആസ്ട്രേലിയൻ കോളനികൾ ലോകത്തിന്റെ ആ ഭാഗത്തേക്ക് ഇന്ത്യൻ കുടിയേറിപ്പാർപ്പുകാർ പ്രവഹിക്കുന്നതു നിയന്ത്രിക്കാൻ നിയമം നിർമ്മിക്കുന്നതിനെപ്പററിയുള്ള കമ്പി സന്ദേശം അങ്ങു വായിച്ചിരിക്കുമെന്ന് ഞാൻ നിസ്സംശയം കരുതുന്നു. ആ നിയമത്തിന് രാജകീയാംഗീകാരം ലഭിക്കാൻ തികച്ചും സാദ്ധ്യതയുണ്ട്. നമ്മുടെ മഹാവ്യക്തികൾ താമസിയാതെ ഈ പ്രശ്നം ഏറെറടുക്കണമെന്ന് ഞാൻ നിർദ്ദേശിക്കുന്നു. ഇല്ലെങ്കിൽ വളരെ ചുരുങ്ങിയ കാലത്തിനുള്ളിൽ ഇന്ത്യയ്ക്കു വെളിയിലുള്ള ഇന്ത്യൻ സാമ്പത്തികപരിശ്രമങ്ങൾ അവസാനിക്കാനിടയാകും. കൽക്കത്തയിലെ ഇംപീരിയൽ കൗൺസിലിലും കോമൺസ്സഭയിലും ഈ കമ്പിസന്ദേശത്തെ ഒരു ചോദ്യവിഷയം ആക്കണമെന്നാണ് എന്റെ വിനീതമായ അഭിപ്രായം. യഥാർത്ഥത്തിൽ ഉടനെതന്നെ ഇന്ത്യാ ഗവണ്മെൻറിന്റെ ഉദ്ദേശ്യം എന്തെന്ന് ഒരു അന്വേഷണം നടത്തേണ്ടതാണ്.

എന്റെ സംഭാഷണത്തിൽ അങ്ങ് വളരെ ഹാർദ്ദമായ താല്പര്യം പ്രകടിപ്പിച്ചതുകൊണ്ടാണ് ഇതെല്ലാം എഴുതാമെന്നു ഞാൻ വിചാരിച്ചതു്.

വിധേയൻ,
എം.കെ. ഗാന്ധി.

## 8

## അറേറാർണി ജനറലിന്*

ബീച്ച്ഗ്രോവ്, ഡർബാൻ,
ജനുവരി 20, 1897.

സർ,

....എന്നെപ്പററി സദയം നടത്തിയ അന്വേഷണങ്ങൾക്കും, കഴിഞ്ഞ ബുധനാഴ്ച നടന്ന സംഭവങ്ങൾക്കുശേഷം ഡർബാനിലെ ഉദ്യോഗസ്ഥന്മാർ എന്നോടു കാണിച്ച അനുഭാവത്തിനും ഞാൻ അങ്ങയോടും സർക്കാരിനോടും നന്ദി പ്രകടിപ്പിച്ചുകൊള്ളട്ടെ.

കഴിഞ്ഞ വെള്ളിയാഴ്ച ചിലയാളുകൾ എന്നോടു കാണിച്ച പെരുമാററം ഏതെങ്കിലും തരത്തിൽ ശ്രദ്ധിക്കപ്പെടണമെന്ന് എനിക്ക് ആഗ്രഹമില്ലെന്ന് ഞാൻ പറഞ്ഞുകൊള്ളട്ടെ. ഏഷ്യ

8 The Collected Works of Mahatma Gandhi, vol. II. P. 166

* 1897 ജനുവരി 13-ാംതീയതി കപ്പലിൽനിന്ന് ഡർബാനിൽ ഇറങ്ങിയപ്പോൾ അദ്ദേഹത്തെ ഉപദ്രവിച്ചവരുടെമേൽ നടത്താനുദ്ദേശിച്ചിരുന്ന ശിക്ഷണനടപടികൾ ഉപേക്ഷിക്കണമെന്നുള്ള അപേക്ഷ. ഹാരി എസ്. കോംബ് ആണ് അറേറാർണി ജനറൽ.

ക്കാരുടെ പ്രശ്നത്തെ സംബന്ധിച്ച് ഇന്ത്യയിൽ ഞാൻ ചെയ്ത കാര്യങ്ങരം അവർ തെററിദ്ധരിച്ചതിൻെറ ഫലമാണ് ഈ സംഭവമെന്നുള്ളതിൽ എനിക്കു സംശയമില്ല.

താങ്കളുടെ നിർദ്ദേശങ്ങരം അനുസരിച്ച് വാട്ടർപോലീസ് സൂപ്രണ്ട് രാത്രിയിൽ നിശ്ശബ്ദമായിട്ട് എന്നെ പട്ടണത്തിലേക്കു കൊണ്ടുപോകാമെന്നു പറഞ്ഞെങ്കിലും, ഞാൻ പോകുന്ന കാര്യം വാട്ടർപോലീസിനെ ധരിപ്പിക്കാതെ മി. ലാഫ്ടനോടൊന്നിച്ച് സ്വന്തം ഉത്തരവാദിത്വത്തിൽ കരയിലേക്ക് പുറപ്പെടുകയാണുണ്ടായതു്. അതു് ഗവണ്മെൻറിനെ അറിയിക്കേണ്ടതു് ആവശ്യമാണ്.

എം. കെ. ഗാന്ധി

## 9

## ഹൺടറിനു്*

ഡർബാൻ,
ജനുവരി 29, 1897.

സർ,

ഞാൻ ഡിസംബർ 18–ാം തീയതി നേററാളിലെത്തിയെങ്കിലും ജനുവരി 13–ാം തീയതിക്കുമുമ്പ് ഡർബാനിൽ ഇറങ്ങാൻ സാധിച്ചില്ല. ഈ താമസം നേരിടാനിടയാക്കിയ സാഹചര്യങ്ങരം വളരെ വേദനാജനകമാണ്. കഴിഞ്ഞ മുപ്പതു ദിവസങ്ങളിലുണ്ടായ സംഭവങ്ങളെ വിവരിച്ചുകൊണ്ടു് ഇന്ത്യൻ ജനവിഭാഗം ഇന്നലെ താങ്കരംക്ക് ഒരു നീണ്ട കമ്പിസന്ദേശം അയച്ചു. 'കൂർലാൻഡ്', 'നദേരി' എന്നീ രണ്ടു കപ്പലിലുണ്ടായിരുന്ന യാത്രക്കാർ കരയ്ക്കിറങ്ങുന്നതിനെ എതിർക്കുന്നതിനുവേണ്ടി ഡർബാനിലെ ഏകദേശം 5,000 ആളുകരം നടത്തിയ പ്രകടനത്തിൽ ചെന്നു കലാശിച്ച സാഹചര്യങ്ങരം താഴെ വിവരിക്കാൻ ഞാൻ ഒരുമ്പെടുകയാണ്. ആദ്യത്തെ കപ്പൽ ഡർബാനിലെ മെസ്സേഴ്സ് ദാദാ അബ്ദുള്ള ആൻഡ് കമ്പനിയുടെ വകയും രണ്ടാമത്തേതു് ബോംബെയിലെ പെഴ്സ്യൻ സ്റ്റീം നാവിഗേഷൻ കമ്പനിയുടെ വകയുമാണ്.

കഴിഞ്ഞ ആഗസ്റ്റ്മാസാരംഭത്തിൽ, കരാറനുസരിച്ച് പതിനൊന്ന് ഇന്ത്യൻ ജോലിക്കാരെ കൊണ്ടുവരാൻ ടോംഗാട്ട് പഞ്ചസാരക്കമ്പനി ഇമിഗ്രേഷൻ ട്രസ്റ്റ് ബോർഡിനോട്ട് അനുവാദം അപേക്ഷിച്ചു. ഇതു് യൂറോപ്യൻ ജോലിക്കാർ ഇന്ത്യക്കാർക്കെതിരായി പൊതുവേ ഒരു സംഘടിത പ്രക്ഷോഭണം തുടങ്ങാൻ ഇടയാക്കി. ആ പഞ്ചസാരക്കമ്പനി ഇന്ത്യൻ ജോലിക്കാരെ പ്രവേശിപ്പിക്കുന്ന

9 The Collected Works of Mahatma Gandhi, vol. II, pp. 170—176

* സർ വില്യം വിത്സൺ ഹണ്ടർ, ലണ്ടൻ— ഒരു റിട്ടയാർഡ് ഐ. സി. എസ്. ഉദ്യോഗസ്ഥനം, ഇന്ത്യാചരിത്രകാരനം, ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ സമരത്തെ തികച്ചും അനുകൂലിച്ചിരുന്ന ആളും.

തിനു് എതിരായി പ്രതിഷേധമുയർത്താൻ ഡർബാനിലും മാരിററ്സ്ബർഗിലും മററു പട്ടണങ്ങളിലും ധാരാളം യൂറോപ്യൻ ജോലിക്കാർ പങ്കെടുത്ത യോഗങ്ങൾ സംഘടിപ്പിക്കപ്പെട്ടു. ജോലിക്കാരുടെ ശബ്ദത്തിനു വഴങ്ങിക്കൊണ്ടു് കമ്പനി അവരുടെ അപേക്ഷ പിൻവലിച്ചു. എന്നാൽ പ്രക്ഷോഭണം തുടന്നു. അതിന്റെ നേതാക്കന്മാർ ചില വസ്തുതകൾ മനസ്സിൽ കരുതിക്കൊണ്ടു്, ഇന്ത്യക്കാരെ ഒന്നാകെ യാതൊരു വിവേചനവും കൂടാതെ എതിർക്കുന്ന ഒരു പ്രക്ഷോഭണമായി വളരാൻ അതിനെ അനുവദിച്ചു. ഇന്ത്യക്കാരെ അധിക്ഷേപിച്ചുകൊണ്ടു് കോപാകുലമായ കത്തുകൾ എഴുതപ്പെട്ടു; മിക്കവാറും കള്ളപ്പേരുവെച്ചു്. ഇതെല്ലാം നടന്നുകൊണ്ടിരിക്കേ ബോൾ, പത്രങ്ങളിൽ ചില പ്രസ്താവനകൾ കാണപ്പെട്ടു—സ്വതന്ത്രരായ ഇന്ത്യക്കാരെക്കൊണ്ടു കോളനി നിറയ്ക്കാൻ ഒരു പരിശ്രമം ഇന്ത്യക്കാർ സംഘടിപ്പിക്കുകയാണെന്നു്. ഏതാണ്ടു് ഈ സമയത്താണു് എന്റെ ലഘുലേഖയെ സംബന്ധിച്ചുള്ള റോയിട്ടറുടെ കമ്പിസന്ദേശം പ്രത്യക്ഷപ്പെട്ടതും അതു കോളനിക്കാരെ ക്ഷോഭിപ്പിച്ചതും. ഇന്ത്യക്കാർ കൊള്ളയ്ക്കും മർദ്ദനത്തിനും മററും വിധേയരാകുന്നെന്നു് ഞാൻ പ്രസ്താവിച്ചിട്ടുണ്ടെന്നു് റോയിട്ടർ സന്ദേശത്തിൽ പറഞ്ഞിരുന്നു. എന്നാൽ ലഘുലേഖയുടെ പ്രതികൾ പത്രങ്ങൾക്കു കിട്ടിയപ്പോൾ അവർ അംഗീകരിച്ചു, മുമ്പു് നേററാളിൽ പ്രസ്താവിക്കപ്പെടുകയും ശരിയെന്നു സമ്മതിക്കപ്പെടുകയും ചെയ്തിട്ടില്ലാത്ത യാതൊന്നും ഞാൻ വിവരിച്ചിട്ടില്ലെന്നു്. എങ്കിലും, റോയിട്ടറുടെ സംഗ്രഹത്തിൽനിന്നും ലഘുലേഖയെപ്പററി അഭിപ്രായം രൂപീകരിച്ച സാധാരണജനങ്ങളുടെ വിദ്വേഷ മനോഭാവവും നിലനിന്നു. അതിനെ തുടന്നെത്തി, ബോംബെയിലും മദ്രാസിലും വച്ചു നടന്ന യോഗങ്ങളെപ്പററിയുള്ള കമ്പികൾ. ഇവ അവാസ്തവങ്ങളല്ലായിരുന്നെങ്കിലും റോയിട്ടറുടെ സംഗ്രഹത്തോടു ഘടിപ്പിച്ചു് വായിക്കപ്പെടുകയും വികാരങ്ങളെ കൂടുതൽ രൂക്ഷമാക്കുകയും ചെയ്തു.

ഇതിനിടയ്ക്കു് കപ്പലുകൾ വളരെ ഇന്ത്യക്കാരെ കൊണ്ടുവന്നു കൊണ്ടിരുന്നു. അവരുടെ വരവു് പ്രാധാന്യം നൽകി അതിശയോക്തികലർത്തി റിപ്പോർട്ടുചെയ്യപ്പെട്ടു. ഏതാണ്ടു് അത്രത്തോളം പേർ അതേ കപ്പലുകളിൽത്തന്നെ മടങ്ങിപ്പൊയ്ക്കൊണ്ടിരുന്ന കാര്യം ശ്രദ്ധാവിഷയമായില്ല. ഈ കപ്പലുകളിൽ മിക്കവാറും ഇന്ത്യൻ തൊഴിലാളികളാണു് വന്നിരുന്നതെന്നു് യാതൊരടിസ്ഥാനവും കൂടാതെ തന്നെ വിശ്വസിക്കാൻ തൊഴിലാളികൾ പ്രേരിതരായി. ഇതിന്റെ ഫലമായിട്ടു് ഇന്ത്യക്കാക്കു് വിരുദ്ധമായ സംഘടനകൾ രൂപീകൃതങ്ങളായി. അവയുടെ യോഗങ്ങളിൽ സ്വതന്ത്രരായ ഇന്ത്യക്കാരുടെ പ്രവാഹത്തെ തടയാനും ഇന്ത്യക്കാർ ഭൂസ്വത്തു കൈവശംവയ്ക്കുന്നതിനെ നിരോധിക്കാനും മററും നേററാൾ ഗവണ്മെൻറിനോടു് ആവശ്യപ്പെട്ടുകൊണ്ടു് പ്രമേയങ്ങൾ അംഗീകരിക്കപ്പെട്ടു. ഈ സംഘടനക

ളെ വ്യവസായികരം വളരെയൊന്നും അനുകൂലിക്കുന്നില്ല. പ്രധാനമായി തൊഴിലാളികളും ഏതാനും ഇതര ജോലിക്കാരുമാണു് അവയിൽ ഉണ്ടായിരുന്നതു്.

ഇതെല്ലാം സംഭവിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ,ഇന്ത്യൻ യാത്രക്കാരെ വഹിച്ചുകൊണ്ടു് നേററാളിലേക്കു് പ്രയാണംചെയ്യുന്ന 'കൂർലാൻഡ്'', 'നദേരി' എന്നീ രണ്ടു കപ്പലുകരം സമുദ്രമാർഗ്ഗത്തിലുണ്ടെന്നുള്ള വാർത്ത വന്നു. ഞാൻ കൂർലാൻഡിലെ ഒരു യാത്രക്കാരനായിരുന്നു. ബ്രിട്ടീഷ് ഇന്ത്യാ ബോട്ടുകളിലൊന്നിലാണു് ഞാൻ പോകേണ്ടിയിരുന്നതു്. എന്നാൽ ഉടനെ ഞാൻ മടങ്ങണമെന്നു് ഡർബാനിൽനിന്നു് കമ്പി കിട്ടിയതുകൊണ്ടു് കൂർലാൻഡിൽ സഞ്ചരിക്കേണ്ട ആവശ്യം നേരിട്ടു. ഈ വാർത്ത പരസ്യമായപ്പോരം. ബോംബെ രോഗബാധിതമായ ഒരു തുറമുഖമായിട്ടു പ്രഖ്യാപിക്കപ്പെടണമെന്നു് പത്രങ്ങളും ഡർബാൻ നഗരസമിതിയും ആവശ്യപ്പെട്ടു. കപ്പലുകരം 18—ാംതീയതി നേററാളിലെത്തി. ബോംബെയിൽനിന്നു് പുറപ്പെട്ടതുതൊട്ടു് 23 ദിവസത്തേക്കു് അവ രോഗശമനാർത്ഥം മാററിനിറുത്തപ്പെട്ടു. ബോംബെ രോഗബാധിത തുറമുഖമാണെന്നുള്ള പ്രഖ്യാപനത്തിന്റെ തീയതി ഡിസംബർ 18 ആയിരുന്നു. അതു് അസാധാരണഗസററിൽ പ്രസിദ്ധീകരിച്ചതു് 19—ാം തീയതി; അതായതു് കപ്പൽ വന്നെത്തിയതിനടുത്ത ദിവസം, 5 ദിവസത്തേക്കു്, അതായതു് കപ്പൽ ബോംബെയിൽനിന്നു പുറപ്പെട്ടതുതൊട്ടു് 23 ദിവസത്തേക്കു്, മാററിനിറുത്താൻ നടപടി എടുത്ത മെഡിക്കൽ ഉദ്യോഗസ്ഥൻ പിരിച്ചുവിടപ്പെടുകയും ആ സ്ഥാനത്തു് മറെറാരാരം നിയമിതനാവുകയും ചെയ്തു. ആദ്യത്തെ പകർച്ചവ്യാധിവിലക്കിന്റെ കാലാവധി തീർന്നദിവസം അയാരം കപ്പലിൽ പ്രവേശിക്കയും അന്നുമുതൽ 12 ദിവസത്തേക്കു് ആ വിലക്കു് തുടർന്നു നടപ്പിലാക്കുകയും ചെയ്തു. ആ രണ്ടു കപ്പലുകളുടേയും കാര്യത്തിൽ എന്തു ചെയ്യണമെന്നു് നിർദ്ദേശിക്കാൻ ഗവണ്മെൻറ് ഒരു സമിതിയെ നിയമിച്ചിരുന്നു. പുകയ്ക്കുകയും മററും ചെയ്തുകഴിഞ്ഞു് 12 ദിവസം മാററിനിറുത്തേണ്ടതാണെന്നായിരുന്നു റിപ്പോർട്ടു്. ഈ സമയത്തിനുള്ളിൽ പുകയ്ക്കുകയും രോഗാണുനാശക പ്രവർത്തനങ്ങരം നടത്തുകയും മററും ചെയ്യാൻ മെഡിക്കൽ ഉദ്യോഗസ്ഥൻ നിർദ്ദേശങ്ങരം നൽകി. അവയെല്ലാം നടത്തുകയും ചെയ്തു. അതുകഴിഞ്ഞു് 6 ദിവസത്തിനുശേഷം പുകയ്ക്കലും മററും ശ്രദ്ധിക്കാൻ ഓരോ കപ്പലിലും ഓരോ ഉദ്യോഗസ്ഥനെ നിയോഗിച്ചു. അനന്തരം മെഡിക്കൽ ഉദ്യോഗസ്ഥൻ വീണ്ടും വരികയും അന്നുതൊട്ടു് 12 ദിവസത്തേക്കു പകർച്ചവ്യാധിവിലക്കു നടപ്പിലാക്കുകയും ചെയ്തു. അങ്ങനെ കമ്മിററിയുടെ റിപ്പോർട്ടു സാധൂകരിക്കാവുന്നതായിരുന്നാൽത്തന്നെയും 12 ദിവസത്തെ വിലക്കു് തുടങ്ങുന്നതിനുമുമ്പു് 11 ദിവസങ്ങരം വ്യക്തമായി പാഴാക്കുകയാണു് ഉണ്ടായതു്.

കപ്പലുകൾ തുറമുഖത്തിന്റെ ബഹിർഭാഗത്തു് കിടക്കുമ്പോൾ, നേററാൾ സായുധ റൈഫിൾസ് വാളണ്ടിയർസേനയിലെ ക്യാപ്ററനും അവിടുത്തെ മാംസക്കച്ചവടക്കാരനുമായ മി. ഹാരിസ് പാർക്കു് സ്വന്തം ഒപ്പുവെച്ച് ഒരു നോട്ടീസ് പ്രസിദ്ധപ്പെടുത്തി; ഏഷ്യക്കാർ കരയ്ക്കിറങ്ങുന്നതിനെതിരായി മുനമ്പിൽ ചെന്നു് പ്രതിഷേധിക്കുന്നതിനുവേണ്ടി ഒരു പ്രകടനംസംഘടിപ്പിക്കാൻ ജനുവരി 4—ാം തീയതി നടത്താനുദ്ദേശിച്ചിരുന്ന ഒരു പൊതുയോഗത്തിൽ ഡർബാനിലെ ഓരോ പൗരനും ചെന്നെത്തണം എന്നായിരുന്നു നോട്ടീസ്. ഈ യോഗത്തിൽ ധാരാളം ആളുകൾ സംബന്ധിച്ചിരുന്നു. ഡർബാൻ ടൗൺഹാളായിരുന്നു യോഗസ്ഥലം. എന്നാൽ കുറേക്കൂടെ ബോധമുള്ള സമുദായാംഗങ്ങൾ ഈ പ്രസ്ഥാനത്തിൽ സജീവമായി പങ്കെടുക്കാതെ മാറിനിന്നതു് ഒരു പരാതിയായിരുന്നു. മുമ്പു പരാമർശിക്കപ്പെട്ട സംഘടനകൾ ഈ പ്രസ്ഥാനത്തിൽ പങ്കെടുത്തില്ല എന്നുള്ളതും ശ്രദ്ധേയമാണു്. മുകളിൽ സൂചിപ്പിച്ച കമ്മിററിയിലെ ഒരംഗവും നാവികസേനയിലെ ക്യാപ്ററനുമായ ഡോക്ടർ മക്കൻസി, സ്ഥലത്തെ ഒരഭിഭാഷകനും ഡർബാൻ ലൈററ് ഇൻഫൻട്രിയിലെ ക്യാപ്ററനുമായ മി. ജെ.എസ്. വൈലി എന്നിവരായിരുന്നു പ്രധാനപ്പെട്ട ശ്രമക്കാർ. പലരും ആവേശമിളക്കിവിടുന്ന പ്രസംഗങ്ങൾ ആ യോഗത്തിൽ ചെയ്തു. രണ്ടു കപ്പലിലുമുള്ള യാത്രക്കാരെ കോളനിയുടെ ചെലവിൽ ഇന്ത്യയിലേക്കു് മടക്കിയയയ്ക്കാൻ ഗവണ്മെൻറിനോടു് ആവശ്യപ്പെടണമെന്നും 'ഈ സമ്മേളനത്തിലുള്ള ഓരോ വ്യക്തിയും, മേല്പറഞ്ഞ തീരുമാനം നടപ്പിലാക്കാൻ ഗവണ്മെൻറിനെ സഹായിക്കുന്നതിനുവേണ്ടി, അയാളുടെ രാജ്യത്തിനു് തന്നിൽനിന്നാവശ്യമുള്ളതെല്ലാം ചെയ്യാമെന്നും, ഈ ലക്ഷ്യത്തെ മുൻനിറുത്തി വേണ്ടിവന്നാൽ ആവശ്യം നേരിടുന്ന ഏതു സമയത്തും മുനമ്പിൽ എത്തിക്കൊള്ളാമെന്നും സമ്മതിക്കയും, ആ ബാദ്ധ്യത കൈക്കൊള്ളുകയും ചെയ്യുന്നു,' എന്നും തീരുമാനിക്കപ്പെട്ടു. വിലക്കിന്റെ കാലാവധി വീണ്ടും നീട്ടണമെന്നും. വേണ്ടിവന്നാൽ അതു നീട്ടുന്നതിനായി ഒരു പ്രത്യേക സമ്മേളനം വിളിച്ചുകൂട്ടണമെന്നുംകൂടെ ആ യോഗം നിർദ്ദേശിച്ചു. ഇങ്ങനെ എന്റെ വിനീതമായ അഭിപ്രായത്തിൽ ഇതിനു മുമ്പുള്ള വിലക്കിന്റെ ഉദ്ദേശ്യം, ഇന്ത്യക്കാരെ അക്ഷമരാക്കി, ഇന്ത്യയ്ക്കു മടങ്ങാൻ പ്രേരിപ്പിക്കുകയായിരുന്നു എന്നു വ്യക്തമായി.

ഗവണ്മെൻറ് ഈ പ്രമേയങ്ങൾക്കു മറുപടിയായിട്ടയച്ച കമ്പിസന്ദേശത്തിൽ തങ്ങൾക്കു് 'പകർച്ചവ്യാധിവിലക്കുനിയമം അനുസരിച്ചുള്ള അധികാരമൊഴികെ, മഹാറാണിതിരുമനസ്സിന്റെ പ്രജകളിൽ ഏതെങ്കിലും ഒരു വിഭാഗം കോളനിയിൽ വന്നിറങ്ങുന്നതു തടയാൻ' അധികാരമൊന്നും ഇല്ലെന്നു പറയുകയും, മുകളിൽ ഉദ്ധരിച്ച രണ്ടാമത്തെ പ്രമേയത്തിൽ നിർദ്ദേശിച്ചിരുന്ന നടപടിയെ നിരുത്സാഹപ്പെടുത്തുകയും ചെയ്തിരുന്നു. അതിനെത്തുടർന്നു ടൗൺഹാളിൽ മറെറാരു

യോഗം നടന്നു. വിലക്കു് നീട്ടാൻവേണ്ടി ഒരു പ്രത്യേക സമ്മേളനം വിളിച്ചുകൂട്ടണമെന്നു് മി. വൈലി ഒരു പ്രമേയം അവതരിപ്പിക്കുകയും, അതു് അംഗീകരിക്കപ്പെടുകയും ചെയ്തു. താഴെപ്പറയുന്നവയാണു് അദ്ദേഹത്തിന്റെ പ്രസംഗത്തിലെ പ്രാധാന്യമർഹിക്കുന്ന ഭാഗങ്ങരം. ഗവണ്മെൻറു് യാതൊന്നും ചെയ്തില്ലെങ്കിൽ, ഡർബാൻ തന്നെത്താൻ അക്കാര്യം ചെയ്യേണ്ടിവരുമെന്നും, സുശക്തരായി മുമ്പിൽ ചെന്നു് ചെയ്യാവുന്നതെന്താണെന്നു് ഒന്നു പരീക്ഷിക്കണമെന്നും സമിതി പറഞ്ഞു. 'ഈ കോളനിയുടെ ഗവണ്മെൻറിനേയും സൽഭരണത്തേയും പ്രതിനിധാനം ചെയ്യുന്നവരെന്ന നിലയിൽ, നിങ്ങരം ഞങ്ങളെ എതിർക്കാൻ ശക്തി പ്രയോഗിക്കേണ്ടിവരും' എന്നുള്ള അഭിപ്രായംകൊണ്ടു് അവർ മേല്പറഞ്ഞതിനു മകുടംചാർത്തി. അറേറാർണി ജനറലും പ്രതിരോധകാര്യ മന്ത്രിയുമായ മിസ്ററർ എസ്കോംബ് പറഞ്ഞു: 'ഞങ്ങരം അപ്രകാരമുള്ള യാതൊന്നും ചെയ്യുകയില്ല. നിങ്ങളോടൊപ്പമുണ്ടു് ഞങ്ങരം; നിങ്ങളെ എതിർക്കാൻ ഞങ്ങരം അത്തരത്തിലൊന്നും ചെയ്യാൻ പോകുന്നില്ല. എന്നാൽ ഞങ്ങളെ അത്തരമൊരവസ്ഥയിൽ നിങ്ങരം എത്തിച്ചാൽ, ഞങ്ങരംക്കു കോളനിയുടെ ഗവർണരെ സമീപിച്ചു് ഈ കോളനിയുടെ ഭരണം ഞങ്ങരംക്കു് ഇനിമേൽ നടത്താൻ സാദ്ധ്യമല്ലെന്നും അതുകൊണ്ടു് അദ്ദേഹം അതു് ഏറെറടുക്കണമെന്നും പറയേണ്ടിവന്നേക്കും. നിങ്ങരം മറേറതെങ്കിലും ആളിനെ കണ്ടുപിടിക്കേണ്ടിവരും.' 'ഇന്ത്യക്കാരുടെ ആഗമനസമയത്തു് ഒരു പ്രകടനമെന്ന നിലയ്ക്കു് നാം മുന്നമ്പിലേക്കു നീങ്ങുന്നു. ഓരോരുത്തരും അവരവരുടെ നേതാക്കന്മാരുടെ ആജ്ഞകരം അനുസരിക്കാമെന്നു സമ്മതിക്കയും ചെയ്യുന്നു' എന്നായിരുന്നു രണ്ടാമത്തെ പ്രമേയം. പ്രസംഗകന്മാർ പ്രത്യേകിച്ചും എന്റെ നേരെ, ശ്രോതാക്കളുടെ വിദ്വേഷം ഇളക്കിവിട്ടു. ഒപ്പിടുന്നതിനു വിതരണംചെയ്ത ഒരു രേഖയുടെ തലക്കെട്ടു് ഇങ്ങനെ ആയിരുന്നു: 'മുന്നമ്പിലേക്കു പുറപ്പെടാനും, വേണ്ടിവന്നാൽ ബലം പ്രയോഗിച്ചും, ഏഷ്യക്കാർ കരയ്ക്കിറങ്ങുന്നതിനെ തടയാനും, നേതാക്കന്മാർ നല്കുന്ന ആജ്ഞകരം അനുസരിക്കാനും സന്നദ്ധരായ അംഗങ്ങളുടെ പേരുവിവരം (തൊഴിലോ, ഉദ്യോഗമോ രേഖപ്പെടുത്തിയിട്ടുണ്ടു്)' ഈ പ്രസ്ഥാനത്തിന്റെ അടുത്തപടിയായിട്ടു് പ്രകടനക്കമ്മിററി കൂർലാൻഡിന്റെ കപ്പിത്താനു് ഒരു അന്ത്യശാസനം നല്കി—യാത്രക്കാർ കോളനിയുടെ ചെലവിൽ ഇന്ത്യയ്ക്കു മടങ്ങണമെന്നും അവരതു ചെയ്യാത്തപക്ഷം അവർ കരയ്ക്കിറങ്ങുന്നതിനെ ആയിരമായിരം ഡർബാൻ നിവാസികരം എതിർക്കുമെന്നും. ഇതു പ്രയോഗത്തിൽ വിഗണിക്കപ്പെടുകതന്നെ ചെയ്തു.

പ്രസ്ഥാനം അങ്ങനെ പുരോഗമിച്ചുകൊണ്ടിരിക്കുമ്പോരം; ഏജൻറന്മാർ ഗവണ്മെൻറുമായിട്ടു് സമ്പർക്കം പുലർത്തുകയും, യാത്ര

ക്കാർക്കു് സംരക്ഷണം നൽകണമെന്നു് ആവശ്യപ്പെടുകയും ചെയ്തു. 13—ാം തീയതി കപ്പലുകൾ ഉള്ളിൽ കടത്തുന്നതുവരെ മറുപടിയൊന്നും ലഭിച്ചില്ല. കമ്പിസന്ദേശത്തിനു പുറമേ ഇനി അധികമൊന്നും പറയാനവശേഷിക്കുന്നില്ല—കമ്പിയുടെ ഒരു പകർപ്പു് ഇതോടൊപ്പമുണ്ടു്. എന്റെനേക്കുള്ള ആക്രമണത്തെക്കുറിച്ചാണെങ്കിൽ പത്രങ്ങളിൽ എന്നെപ്പററി പ്രത്യക്ഷപ്പെട്ട അവാസ്തവചിത്രീകരണത്തിന്റെ ഫലമാണതു്. ആക്രമണത്തിന്റെ കാര്യംമാത്രമെടുത്താൽ, അതു് ഉത്തരവാദിത്വമില്ലാത്ത ആളുകളുടെ പ്രവൃത്തിയാണു്; അതു പ്രത്യേകിച്ചു് യാതൊരു ശ്രദ്ധയും അർഹിക്കുന്നുമില്ല. വധത്തിൽ നിന്നു് ഞാൻ കഷ്ടിച്ച് രക്ഷപ്പെടുകമാത്രമാണു് ചെയ്തതു്. ശരി തന്നെ. എന്റെ സ്ഥാനത്തു് ഏതൊരാളും ചെയ്യേക്കാനിടയില്ലാത്ത ഒന്നും ഞാൻ ചെയ്തില്ല എന്നു് പത്രങ്ങൾ ഏകകണ്ഠേന പറയുന്നു. ആക്രമണത്തിനുശേഷം സക്കാർ ഉദ്യോഗസ്ഥന്മാർ എന്നോടു് സദയം പെരുമാറുകയും, സംരക്ഷണം നല്കുകയും ചെയ്തുവെന്നും ഞാൻ പറഞ്ഞുകൊള്ളട്ടെ.

ഇന്ത്യക്കാരുടെ പ്രവാഹത്തെ നിയന്ത്രിക്കുന്നതിനുള്ള നിയമങ്ങൾ അടുത്ത മാർച്ചിൽ അവതരിപ്പിക്കാൻ ഗവണ്മെൻറു് ഇപ്പോൾ ഉദ്ദേശിക്കുന്നുണ്ടു്. ഇന്ത്യക്കാർ കച്ചവടത്തിനുള്ള ലൈസൻസ് കരസ്ഥമാക്കുകയും ഭൂസ്വത്തു വച്ചുകൊണ്ടിരിക്കയും മററും ചെയ്യുന്നതു് തടയാൻ നഗരസമിതികൾക്കു് ഏററവും വിപുലമായ അധികാരങ്ങൾ വേണമെന്നു് അവ ഗവണ്മെൻറിനോടു് ആവശ്യപ്പെട്ടുകൊണ്ടിരിക്കയാണു്. അതിന്റെ ഫലം എന്തായിരിക്കുമെന്നു പറയാൻ പ്രയാസം. ഞങ്ങളുടെ ഒരേ ഒരു ആശാകേന്ദ്രം നിങ്ങളും, ഞങ്ങൾക്കു വേണ്ടി ലണ്ടനിൽ പ്രവത്തിക്കുന്ന മാന്യപുരുഷന്മാരുമാണു്. ഏതായാലും ഇന്ത്യക്കു പുറത്തുപോകുന്ന ഭാരതീയരെ സംബന്ധിച്ചു് ഹോം ഗവണ്മെൻറിനുള്ള നയത്തെപ്പററി എന്തെങ്കിലും ഒരു പ്രഖ്യാപനം നടത്തേണ്ട സമയം വന്നിരിക്കയാണു്. ഈ ചുററുപാടിൽ നേററാളിലേക്കുള്ള കുടിയേറിപ്പാർപ്പു് വളരെ പൊരുത്തക്കേടുള്ള കാര്യമാണെന്നു തോന്നുന്നു. ഈ കോളനി ഏഷ്യക്കാരെക്കൊണ്ടു നിറയുമെന്നു് ഭയപ്പെടാൻ യാതൊരു കാരണവുമില്ല. ഇന്ത്യക്കാരും യൂറോപ്യന്മാരുമായ തൊഴിലാളികൾ തമ്മിൽ മത്സരവുമില്ല. നേററാളിലേക്കു വരുന്ന ഓരോ ഇന്ത്യക്കാരനും പകരം മറെറാരാൾ ഇന്ത്യയിലേക്കു മടങ്ങിപ്പോവുന്നുണ്ടു് എന്നു മിക്കവാറും പറയാം. മി. ചേംബർലെയിനു് സമപ്പിക്കാൻ തയ്യാറാക്കിക്കൊണ്ടിരിക്കുന്ന മെമ്മോറിയലിൽ ഇക്കാര്യം പരിപൂണ്ണമായി വിശദീകരിക്കുന്നതാണു്. കഴിഞ്ഞ കാര്യങ്ങളുടെ ഒരു സംഗ്രഹം അതിനുമുമ്പുതന്നെ താങ്കളെ അറിയിക്കുന്നതിനുവേണ്ടിയാണു് ഈ കത്തു് അയയ്ക്കുന്നതു്. താങ്കളുടെ സമയം മററുവിധത്തിൽത്തന്നെ തിരക്കുപിടിച്ചതാണെന്നും ഞങ്ങൾക്കറിയാം. എന്നാൽ ഞങ്ങളുടെ സങ്കടങ്ങൾ അറിയിച്ചു് താങ്കളെ ക്ലേശി

പ്പിക്കാൻ എത്ര വൈമനസ്യം ഞങ്ങൾക്കുണ്ടെങ്കിലും, നീതി ലഭിക്കണമെങ്കിൽ ഈ മാർഗ്ഗം സ്വീകരിക്കാതിരിക്കാൻ യാതൊരു സാദ്ധ്യതയും കാണുന്നില്ല.

നേററാളിലെ ഇന്ത്യൻ സമുദായത്തിനുവേണ്ടി താങ്കളോടു് നന്ദി പറഞ്ഞുകൊണ്ടു്.

വിനീതവിധേയൻ,
എം. കെ. ഗാന്ധി.

## 10

## ബോവർയുദ്ധകാലത്തു് സേവനമനുഷ്ഠിച്ച ഇന്ത്യൻ ആംബുലൻസ് കോർ നേതാക്കൾക്കു്

ഏപ്രിൽ 20, 1900.

പ്രിയപ്പെട്ട സർ,

നിങ്ങൾ ദേശസ്നേഹം വെളിപ്പെടുത്തുകയും, ഒരു നേതാവെന്ന നിലയിൽ ഇന്ത്യൻ ആംബുലൻസ് സംഘത്തിൽ ചേർന്നു് നിങ്ങൾക്കും സ്വരാജ്യത്തിനും അഭിമാനഹേതുവായിത്തീരുകയും, നിങ്ങളേയും മാതൃഭൂമിയേയും അങ്ങനെ സേവിക്കുകയും ചെയ്തു. അതുതന്നെ ഒരു സമ്മാനമായി പരിഗണിക്കുന്നതു് നിങ്ങൾക്കു് ഭൂഷണമായിരിക്കും. എന്നാൽ എന്നോടുള്ള സ്നേഹാദരങ്ങളാണു് നിങ്ങളെ അതിൽ ചേരാൻ പ്രേരിപ്പിച്ച കാരണങ്ങളിൽ ഒന്നു് എന്നും, അത്രത്തോളം നിങ്ങളോടു ഞാൻ കടപ്പെട്ടിരിക്കുന്നു എന്നും എനിക്കു തോന്നി. പണംകൊണ്ടു് നിങ്ങൾക്കതിനു് പ്രതിഫലം നൽകാൻ എനിക്കു കഴിവില്ല. അതിനുള്ള ശേഷി എനിക്കില്ല. എന്നാൽ, എന്നോടു് നിങ്ങൾ കാണിച്ച സ്നേഹാദരങ്ങൾ ഞാൻ വിസ്മരിച്ചിട്ടില്ല. ഒരു വിഷമസന്ധിയിൽ മാതൃഭൂമിയെ സേവിക്കാൻ നിങ്ങൾ എനിക്കു നൽകിയ സഹായത്തിന്റെ ഒരു സ്മാരകം എന്ന നിലയ്ക്കു് എന്റെ സേവനങ്ങൾ പാരിതോഷികമായി ഞാൻ നിങ്ങൾക്കു നല്കുന്നു. ഇതു് സദയം സ്വീകരിക്കുക. നിങ്ങൾക്കു കഴിയുന്ന രീതിയിൽ ആ സേവനങ്ങളെ നിങ്ങൾ പ്രയോജനപ്പെടുത്തുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ഞാൻ ഇന്ത്യയിലേക്കു മടങ്ങാതെ ദക്ഷിണാഫ്രിക്കയിൽ തന്നെ കഴിയുന്നിടത്തോളംകാലം, ഇന്നുതൊട്ടുള്ള ഒരു കൊല്ലത്തിനിടയ്ക്കു്, അഞ്ചു പവൻ പ്രതിഫലം ചുമത്താവുന്ന ഏതെങ്കിലും നിയമസഹായം പ്രതിഫലം വാങ്ങാതെതന്നെ നിങ്ങൾക്കോ നിങ്ങളുടെ സുഹൃത്തുക്കൾക്കോവേണ്ടി ഡർബാനിൽ എനിക്കനുഷ്ഠിക്കാൻ കഴിയുമെങ്കിൽ ഞാനതു് ചെയ്യാമെന്നു വാഗ്ദാനം ചെയ്യുന്നു.

എം. കെ. ഗാന്ധി.

---

10 The Collected Works of Mahatma Gandhi, vol. III, pp. 147—148.

## 11
## ആംബുലൻസ് സംഘത്തിൽ സ്ട്രെച്ചർ വഹിച്ചിരുന്നവർക്ക്

ഏപ്രിൽ 24, 1900.

പ്രിയപ്പെട്ട സർ,

യുദ്ധരംഗത്തു് മുറിവേററവരെ വഹിച്ചുകൊണ്ടുപോവുന്ന ജോലിയിൽ നാം ഏർപ്പെട്ടിരുന്നപ്പോൾ എന്റെ ചുമതലയിലുണ്ടായിരുന്ന സ്ട്രെച്ചർവാഹകന്മാർ അവരുടെ ജോലി പ്രശംസാർഹമാംവണ്ണം അനുഷ്ഠിച്ചാൽ ഒരു ചെറിയ പാരിതോഷികം ഞാൻ സ്വയം അവർക്കു നല്കാമെന്നു് വാഗ്ദാനം ചെയ്തിരുന്നു. നിങ്ങളുടെ ജോലിയെപ്പററി ഉദ്യോഗസ്ഥന്മാർക്കു് വളരെ സംതൃപ്തിയുണ്ടു്—യഥാർത്ഥത്തിൽ എല്ലാ വാഹകന്മാരുടെ ജോലിയെ സംബന്ധിച്ചും. അതിനാൽ എന്റെ വാഗ്ദാനമനുസരിച്ചു് പ്രവർത്തിക്കേണ്ട സമയം വന്നിരിക്കുന്നു. നിങ്ങളുടെ ജോലിയെപ്പററി എനിക്കുള്ള മതിപ്പിന്റെ തെളിവെന്ന നിലയ്ക്കു് ഇതോടൊന്നിച്ചുള്ള സമ്മാനങ്ങൾ ഞാൻ നല്കുകയാണു്. നിങ്ങൾ സൗഹാർദ്ദപൂർവ്വം അവ സ്വീകരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

യുദ്ധരംഗത്തിൽ പോകാൻ തയ്യാറായ നിങ്ങൾ സമുദായത്തിനു് ഒരു സേവനം അനുഷ്ഠിച്ചിരിക്കയാണു്. നിങ്ങൾ എല്ലായ്പോഴും ഉത്തമകൃത്യങ്ങൾ ചെയ്യാനും, സത്യസന്ധതയോടെ ഉപജീവനം നേടാനും, നാട്ടുകാരെ സേവിക്കുമ്പോൾ സ്വയം നിങ്ങളെത്തന്നെ സേവിക്കയാണെന്ന ഉറച്ച വിശ്വാസത്തോടുകൂടി നിങ്ങളുടെ കർത്തവ്യങ്ങൾ അനുഷ്ഠിക്കാനും ഇടയാകട്ടെ എന്നാണു് നിങ്ങളുടെ ഈ അഭ്യുദയകാംക്ഷിയുടെ പ്രാർത്ഥന.

എം. കെ. ഗാന്ധി.

## 12
## എം. എം. ഭൗനഗ്രിക്കു്*

ജൂൺ 22, 1901.

പ്രിയപ്പെട്ട സർ മാഞ്ചേർജി,

താങ്കളുടെ രണ്ടു കത്തുകളും കൈപ്പററിയതായി കഴിഞ്ഞയാഴ്ച ഞാൻ അറിയിച്ചിരുന്നു. അതിനുശേഷം കഴിഞ്ഞ 24–ാംതീയതി അയച്ചിരുന്നതും എനിക്കു കിട്ടി. താങ്കളുടെ കത്തുകൾ ഞങ്ങൾക്കു ഉത്തേജനം നല്കി. താങ്കൾ അനുഷ്ഠിക്കുന്ന മഹത്തായ കൃത്യത്തിനു

11 The Collected Works of Mahatma Gandhi, vol. III, P. 148

12 The Collected Works of Mahatma Gandhi, vol. III, pp. 197–198.

* ഇദ്ദേഹം ഒരു പാഴ്സിയും, പ്രഭുസ്ഥാനമുള്ള ഒരു ബ്രിട്ടീഷ് പാർലമെന്റ് അംഗവും ആയിരുന്നു. ദക്ഷിണാഫ്രിക്കൻ പ്രവർത്തനങ്ങളിൽ ഇദ്ദേഹം ഗാന്ധിജിയെ വളരെ സഹായിച്ചിരുന്നു.

ഒക്കേ ആഫ്രിക്കയിലെ കഷ്ടപ്പെടുന്ന പാവങ്ങൾക്കവേണ്ടി താങ്കളോടു ഞാൻ നന്ദി പറഞ്ഞുകൊള്ളട്ടെ. ന്യായം പരിപൂൎണ്ണമായും നമ്മുടെ ഭാഗത്താണെന്നും വിവിധ കക്ഷികൾ തമ്മിൽ യാതൊരു അഭിപ്രായഭിന്നതയും നിലവിലില്ലെന്നും, എന്നാൽ, സഭയിൽ ഉന്നയിക്കുന്ന ഒരു ചോദ്യത്തിനു ലഭിക്കുന്ന അനുഭാവശൂന്യമായ മറുപടി വളരെയേറെ കുഴപ്പങ്ങൾ ഉണ്ടാക്കാതിരിക്കയില്ലെന്നും, അതുകൊണ്ടു് അങ്ങു് മി.ചേംബർലെയിനും മററുള്ളവരുമായി നടത്തുന്നതുപോലുള്ള സൗഹാൎദ്ദപരമായ കൂടിക്കാഴ്ചകൾകൊണ്ടാണു് കഴിയുന്നിടത്തോളം ഈ കാൎയ്യം ശരിപ്പെടുത്തേണ്ടതെന്നും അങ്ങു പറയുന്നതിനോടു ഞങ്ങളെല്ലാവരും സമ്പൂൎണ്ണമായി യോജിക്കുന്നു. ഭരണാധികാരികളെ നിരന്തരമായി ഓൎമ്മപ്പെടുത്തുകയും അക്ഷീണമായി ശ്രദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്യുക മാത്രമാണു് ഫലപ്രാപ്തിക്കു് ആവശ്യമുള്ളതു്. ഇന്ത്യയിൽ സംഘടിതമായ ഒരു പ്രസ്ഥാനം ആരംഭിക്കണമെന്ന താങ്കളുടെ നിൎദ്ദേശം ഞങ്ങൾ മുമ്പേതന്നെ പ്രതീക്ഷിച്ചിരുന്നതാണു്, മെമ്മോറിയലുകൾ തയ്യാറാക്കാനും, വൈസ്രോയിയുടെ കൗൺസിലിൽ ചോദ്യങ്ങൾ ഉന്നയിക്കാനും അവിടെയുള്ള നേതാക്കളോടു് അഭ്യൎത്ഥിച്ചുകൊണ്ടു് അവൎക്കു കത്തുകൾ അയച്ചുകഴിഞ്ഞിട്ടുണ്ടു്. അതേസമയത്തു ദക്ഷിണാഫ്രിക്കൻ പ്രശ്നംമാത്രം, അഥവാ ഇന്ത്യയിൽ നിന്നു വെളിയിൽ കുടിയേറിപ്പാൎക്കുന്നവരുടെ അവശതകളെല്ലാം, കൈകാൎയ്യംചെയ്യുന്ന ഒരു സംഘടിത സമിതി അവിടെ ഇല്ലാത്തതുകൊണ്ടു് ഇക്കാൎയ്യത്തിൽ വളരെയൊന്നും വിജയം പ്രതീക്ഷിക്കുന്നില്ല. ഈസ്റ്റിൻഡ്യാ അസ്സോസിയേഷനും കോൺഗ്രസ്സ് സമിതിയും ചേൎന്ന ശക്തിമത്തായ നിവേദനം നടത്തിയാൽ ഇന്ത്യയിൽ നടത്താവുന്ന പ്രവൎത്തനങ്ങൾക്കു് അതു സഹായകരമായിരിക്കുകയോ,ആ പ്രവൎത്തനത്തിന്റെ സ്ഥാനംതന്നെ വഹിക്കുകയോ ചെയ്യും.

ഇക്കാൎയ്യത്തിൽ ഞങ്ങൾക്കു് അവശതകൾ ഉണ്ടെന്നും, ഏററവും തണുത്ത മനസ്സോടുകൂടിയ ഒരാളിൽപ്പോലും, ധാൎമ്മികരോഷം ഉയൎത്തത്തക്കവണ്ണം കഠിനമാണു് അവയെന്നുമുള്ള ബോധം താങ്കളെ വളരെ സ്പൎശിക്കുന്നുണ്ടെന്നു് എനിക്കറിയാം. എന്നാൽ വിജയം സിദ്ധിക്കുമെന്നു നിശ്ചയമുണ്ടെങ്കിലല്ലാതെ ചൂടുപിടിച്ച ഒരു വാദപ്രതിവാദം ഉണൎത്തിവിട്ടു് അവിടെ താങ്കൾ ചെയ്തുകൊണ്ടിരിക്കുന്ന മഹത്തായ ജോലിക്കു വിഘാതം ഉണ്ടാക്കരുതെന്നു ഞാൻ അപേക്ഷിക്കുന്നു. ഇക്കാൎയ്യത്തിൽ താങ്കൾക്കുള്ള സജീവതാല്പൎയ്യം, സഭയിൽ താങ്കൾക്കുള്ള പദവി, ഭരണാധികാരികളുടെമേൽ ഉള്ള സ്വാധീനശക്തി, സൎവ്വോപരി താങ്കളുടെ പ്രവൎത്തന സന്നദ്ധത—ഇവയൊക്കെ പരിഗണിക്കുമ്പോൾ ഇക്കാൎയ്യത്തിൽ നീതി കൈവരുത്തുവാൻ താങ്കളെക്കാൾ കഴിവുള്ളവരാരും ഇംഗ്ലണ്ടിൽ ഇല്ലെന്നു ഞങ്ങൾക്കു പരിപൂൎണ്ണ ബോധമുണ്ടു്....മിൽനർ പ്രഭു ലണ്ടനിലുള്ള ഈ അവസരം പ്രയോജനപ്പെടുത്തി ലണ്ടനിലെ സുഹൃത്തുക്കൾ

എന്തെങ്കിലും സാദ്ധ്യമാക്കിത്തീർക്കും എന്ന ചിന്തയിലാണ് ഞങ്ങ ളുടെ പ്രതീക്ഷകൾ കേന്ദ്രീകരിച്ചിട്ടുള്ളത്.

അടുത്തയാഴ്ച കൂടുതൽ എഴുതാമെന്നു പ്രതീക്ഷിക്കുന്നു. അതിനു മുമ്പു വീണ്ടും നന്ദി പറഞ്ഞുകൊള്ളട്ടെ.

എം. കെ. ഗാന്ധി.

## 13

## പാഴ്സി റസ്റ്റുംജിക്ക്*

ഒക്ടോബർ 18, 1901.

പ്രിയപ്പെട്ട മി. റസ്റ്റുംജി,

എന്റെ നാട്ടുകാർ എനിക്കു നല്കിയ വിലയേറിയതും സുന്ദര വുമായ അനുമോദനപത്രത്തിന് എന്തു മറുപടിയാണു ഞാൻ എഴുതേ ണ്ടതെന്ന് ആലോചിക്കുകയായിരുന്നു. എല്ലായ്പോഴും ഞാൻ പ്രക ടിപ്പിക്കാറുണ്ടായിരുന്ന മനോഭാവമനുസരിച്ച് ഈ പാരിതോഷി കങ്ങൾ നൽകാൻ പ്രേരിപ്പിച്ച സ്നേഹത്തെയാണ്, പാരിതോഷി കങ്ങളെയല്ല ഞാൻ വിലമതിക്കുന്നതെന്നു പറഞ്ഞ്, വാക്കുകൾ കൊണ്ടു മാത്രം ഞാൻ സംതൃപ്തനാകരുതെന്നു വളരെ ഗാഢമായ പര്യാലോചനയ്ക്കുശേഷം ഞാൻ തീരുമാനിച്ചു. അതിനാൽ ഇതോ ടൊന്നിച്ചുള്ള പട്ടികയിൽ പറയുന്ന ആഭരണങ്ങൾ ആഫ്രിക്കൻ ബാങ്കിങ് കോർപറേഷനെ ഏല്പിക്കാനും, നേററാൾ ഇന്ത്യൻ കോൺഗ്രസ്സിന്റെ പ്രസിഡന്റോ ഓണററി സെക്രട്ടറിയോ സെക്ര ട്ടറിമാരോ ഒപ്പിട്ട ഒരു രസീതു വാങ്ങിക്കൊണ്ടു താല്കാലികമായി ആ സംഘടനയ്ക്ക് ആഭരണങ്ങൾ നല്കണമെന്നു നിർദ്ദേശിക്കാനും തീരുമാനിച്ചിരിക്കയാണ്.

താഴെ പറയുന്ന ഉപാധികളോടുകൂടിയാണ് ഇവയെല്ലാം ഞാൻ കോൺഗ്രസ്സിനെ ഏല്പിക്കുന്നത്:

1. കോൺഗ്രസ്സിന്റെ ആവശ്യങ്ങൾക്കുപയോഗിക്കാൻ അതി ന്റെ രണ്ടു ഭൂസ്വത്തുക്കളല്ലാതെ മററു യാതൊരു ധനവും കൈയിലി ല്ലാതെ വരുന്ന അവസരത്തിൽ മാത്രം വിനിയോഗിക്കാനുള്ള ഒരു അടിയന്തിരാവശ്യനിധിയായി, ഈ ആഭരണങ്ങളോ അവയുടെ വിലയോ സൂക്ഷിച്ചുവയ്ക്കേണ്ടതാണ്.

---

13 The Collected Works of Mahatma Gandhi, vol. III, P. 208
1901–ൽ ഗാന്ധിജി ഇന്ത്യയിലേക്കു മടങ്ങുന്നതിനുമുമ്പ് അദ്ദേഹത്തിനു നൽകപ്പെട്ട പാരിതോഷികങ്ങൾ മടക്കിക്കൊടുക്കുന്നതിനോടൊപ്പമുള്ള കത്ത്.

* പാഴ്സി റസ്റ്റുംജി: ദക്ഷിണാഫ്രിക്കയിലെ പ്രമുഖരായ ഇന്ത്യൻ വ്യാപാ രികളിൽ ഒരാൾ; ഗാന്ധിജിയെ എല്ലാ പ്രവർത്തനങ്ങളിലും സഹായിച്ചി രുന്ന വ്യക്തി.

2. ഈ ആഭരണങ്ങളിൽ ഏതും, അഥവാ അന്ന് ഉപയോഗിക്കാതെ അവശേഷിക്കുന്നവ മടക്കിവാങ്ങാനും, കോൺഗ്രസ്സിന്റെ പ്രവത്തനപരിധിയിൽ ഉഠംപ്പെട്ടതോ അല്ലാത്തതോ ആയ പ്രയോജനകരമായ ഏതു ലക്ഷ്യത്തിനുവേണ്ടിയും ഉപയോഗിക്കാനും എനിക്കു് അവകാശമുണ്ടായിരിക്കും.

ഈ ആഭരണങ്ങഠം ഉപയോഗിക്കേണ്ട ആവശ്യം നേരിടുമ്പോഠം അതുകൊണ്ടു് പ്രയോജനപ്പെടുത്താനുദ്ദേശിക്കുന്ന ലക്ഷ്യം ഈ കത്തിൽ പറയുന്നതുപോലുള്ള ഒരു അടിയന്തിരാവശ്യമാണോ എന്നു് നിശ്ചയിക്കാൻ എന്റെ അഭിപ്രായം ആരായാൻ കോൺഗ്രസ്സിനു സാധിക്കുമെങ്കിൽ അതൊരു ബഹുമതിയായി ഞാൻ കണക്കാക്കും. എന്നാൽ എന്നോടു ചോദിക്കാതെതന്നെ ഈ ആഭരണങ്ങഠം എടുക്കാൻ ഏതവസരത്തിലും കോൺഗ്രസ്സിനു് സ്വാതന്ത്ര്യമുണ്ടായിരിക്കയും ചെയ്യും.

അവധാനപൂർവ്വവും. പ്രാത്ഥനാസമേതവുമാണു് ഇക്കാര്യം ഞാൻ ചെയ്യുന്നതു്. എനിക്കോ എന്റെ കുടുംബത്തിനോ വിലയേറിയ ഈ സമ്മാനങ്ങഠംവ്യക്തിപരമായി ഉപയോഗിക്കാൻ കഴിയുകയില്ലെന്നു് എനിക്കു തോന്നുന്നു. ഞാനോ എന്റെ അനന്തരാവകാശികളോ വിററു കളയാൻ പാടില്ലാത്തവിധം വിശുദ്ധങ്ങളാണു് അവ. ഇപ്പറഞ്ഞ സാദ്ധ്യത ഒഴിവാക്കാമെന്നു് ഉറപ്പില്ലാത്തതുകൊണ്ടു്, എന്റെ നാട്ടുകാരുടെ സ്നേഹം അങ്ങോട്ടും പ്രകടിപ്പിക്കാനുള്ള ഏകമാർഗ്ഗം ഒരു വിശുദ്ധമായ ലക്ഷ്യത്തിനുവേണ്ടി ഇവയെല്ലാം സമർപ്പിക്കുകയാണു്, എന്നാണു് എന്റെ അഭിപ്രായം. യഥാത്ഥത്തിൽ അവ കോൺഗ്രസ്സിന്റെ ആദർശങ്ങളോടുള്ള ഒരു ബഹുമാനപ്രകടനമാകയാൽ,കോൺഗ്രസ്സിനുതന്നെ ഞാൻ അവ മടക്കിക്കൊടുക്കുന്നു.

അവസാനമായിട്ടു് നമ്മുടെ ജനത അടുത്തകാലത്തു് ഈ പാരിതോഷികങ്ങഠംകൊണ്ടു് നിർവ്യാജം വെളിപ്പെടുത്തിയ സദുദ്ദേശ്യങ്ങഠം(ഈ സ്ഥാപനത്തോടുള്ളവ) പ്രായോഗികമാക്കുമെന്നുള്ള പ്രതീക്ഷ ഞാൻ ആവത്തിക്കുന്നു.

കോൺഗ്രസ്സ് ഈ സാമ്രാജ്യത്തേയും സമുദായത്തേയും സേവിച്ചുകൊണ്ടിരിക്കണമെന്നും, എനിക്കു നല്ലപ്പെട്ട പിന്തുണ അതേരൂപത്തിൽ എന്റെ അനുഭാവികഠംക്കും സിദ്ധിക്കണമെന്നുമാണു് എന്റെ ആത്മാത്ഥമായ പ്രാത്ഥന.

സാദരം,
എം. കെ. ഗാന്ധി.

## 14
## ഗോപാലകൃഷ്ണ ഗോഖലേക്ക്

പെർ. എസ്. എസ്. ഗോവ,
ജനുവരി 30, 1902.

പ്രിയപ്പെട്ട പ്രൊഫസർ ഗോഖലേ,

നാളെ ഞങ്ങൾ റങ്കൂണിൽ എത്തുമെന്നു പ്രതീക്ഷിക്കുന്നു. കാലാവസ്ഥ വളരെ സുഖകരമായിരിക്കുന്നു. അങ്ങ് കപ്പലിൽ ഉണ്ടായിരുന്നെങ്കിൽ, എന്നു ഞാൻ എത്രമാത്രം ആഗ്രഹിക്കുന്നു! അങ്ങയുടെ ചുമ രണ്ടുദിവസംകൊണ്ട് വിട്ടുമാറുമായിരുന്നു. അങ്ങേയ്ക്കു കൂടുതൽ സുഖം കിട്ടിയിരിക്കുമെന്നും, ഉചിതമായ വൈദ്യോപദേശമാണ് അങ്ങ് കൈക്കൊണ്ടതെന്നും ഞാൻ പ്രത്യാശിക്കുന്നു. ഞാൻ അങ്ങയുടെ ഭവനത്തിലായിരുന്നപ്പോൾ അങ്ങ് പ്രദർശിപ്പിച്ച ദയാതിരേകത്തിന് എങ്ങനെയാണ് നന്ദിപറയുക? അങ്ങേയ്ക്കും എനിക്കുമിടയ്ക്ക് ഉണ്ടായിരിക്കേണ്ട അകൽച്ച തുടച്ചുമാററാൻ എത്രത്തോളം ഉല്ക്കണ്ഠ അങ്ങേയ്ക്കുണ്ടായിരുന്നു! അതു് എളുപ്പത്തിൽ എനിക്കു മറക്കാൻ സാദ്ധ്യമല്ല. അങ്ങയുടെ വിശ്വാസവും മാർഗ്ഗദർശനവും നേടുക എന്ന ബഹുമതികൊണ്ട് ഞാൻ തികച്ചും സംതൃപ്തനാവേണ്ടതാണ്. അതിലധികം ഞാനർഹിക്കുന്നില്ല. എന്റെ നാട്ടിനുവേണ്ടി ഞാൻ ചെയ്ത സേവനത്തെ അങ്ങ് അളവിലധികം ഉദാരതയോടെ വിലയിരുത്തിയെന്നാണ് എന്റെ സത്യസന്ധമായ അഭിപ്രായം—സത്യസന്ധതയുടെ കാര്യത്തിൽ ഞാൻ ആർക്കും വഴങ്ങിക്കൊടുക്കാറുമില്ല. ചെറിയ സംഭവങ്ങളെ, അങ്ങ് അളവിലധികം വലുതാക്കുകയാണുണ്ടായത്. എങ്കിലും അതിനെപ്പററി ചിന്തിച്ചുനോക്കുമ്പോൾ, തിങ്കളാഴ്ച വൈകുന്നേരം അങ്ങയുടെ അഭിരുചിയെ ചോദ്യംചെയ്യാൻ എനിക്കു യാതൊരു അവകാശവുമില്ലായിരുന്നു എന്നു തോന്നുന്നു. ഞാൻ വളരെ ഗർവ്വം കാണിച്ചു. അതുമൂലം അങ്ങേയ്ക്കു തോന്നിയ വേദനയ്ക്കു ഞാൻ കാരണമാവുമെന്നറിഞ്ഞിരുന്നെങ്കിൽ ആ സ്വാതന്ത്ര്യം ഒരിക്കലും ഞാൻ പ്രകടിപ്പിക്കയില്ലായിരുന്നു. ഈ അബദ്ധം കാണിച്ചതിനു് അങ്ങെന്നോടു് ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

ഈ ചെറിയ കപ്പലിൽപോലും വിദ്യാഭ്യസത്തിനുവേണ്ടി അങ്ങ്ചെയ്തിട്ടുള്ള മഹത്തായ പ്രവർത്തനങ്ങളെ ആരാധിക്കുന്നവരുണ്ട്.

വണ്ടിക്കാരനു് ഒരു സംഭാവന നല്കാൻ ഞാൻ മറന്നുപോയി. അയാൾക്കു് ഒരു രൂപയും കുതിരക്കാരനു് അരരൂപയും കൊടുക്കാൻ മി. ഭാട്ടേയോടു് അങ്ങ് സദയം പറയുമോ?

ഡാക്ടർ പി. സി. റേയ്ക്കു് എന്നെ ഓർമ്മപ്പെടുത്തണമെന്നു് അപേക്ഷിക്കുന്നു.

അങ്ങയുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

---

14 The collected Works of Mahatma Gandhi, vol. III, P. 224

## 15

## പാഴ്സി റസ്റംജിക്ക്*

മാർച്ച് 1, 1902.

പ്രിയപ്പെട്ട സേട്ട് പാഴ്സി റസ്റ്റംജി ജീവൻജി,

താങ്കരം ഡിസംബർ 31—ാം തീയതിയും ജനവരി 7—ാം തീയതിയും ഫെബ്രുവരി 10-ാം തീയതിയും അയച്ച മൂന്നു കത്തുകളും എനിക്കു കിട്ടി.

കത്തിയവാറിലെ ക്ഷാമബാധിതരായ ആളുകരംക്കു ഭക്ഷണം നൽകാനും എനിക്ക് ഉചിതമെന്നു തോന്നുന്ന മററു ദീനസേവനപ്രവത്തനങ്ങരംക്കും വേണ്ടി ചെലവാക്കുന്നതിനു താങ്കരം അയച്ചുതന്ന 25 പവന്റെ ചെക്കും ഞാൻ കൈപ്പററി.

കത്തിയവാറിലെ ക്ഷാമം അതിരൂക്ഷമാണ്. ക്ഷാമബാധിതക്കു നല്കപ്പെടുന്ന സഹായം എത്രത്തോളമുണ്ടെന്നതിനെപ്പററി പൂണ്ണവിവരങ്ങരം എനിക്കു കിട്ടിക്കഴിഞ്ഞിട്ടില്ല. അതു കിട്ടുമ്പോരം താങ്കരം അയച്ചുതന്ന ചെക്കു ഞാൻ ഉപയോഗപ്പെടുത്താം. പെട്ടെന്ന് അതിന്റെ ആവശ്യമില്ലെന്നു കാണുകയാണെങ്കിൽ ജൂണിനുശേഷം അതു ചെലവഴിക്കാനാണു ഞാനുദ്ദേശിക്കുന്നത്. യഥാത്ഥക്ഷാമം അതിനുശേഷമാണ് അനുഭവപ്പെടാൻ ഇടയുള്ളത്.

നിർഭാഗ്യവശാൽ ജൂണിൽ ഒട്ടും മഴപെയ്യില്ലെങ്കിൽ, 1897—ലെ സ്ഥിതിഗതികരം ആവത്തിക്കപ്പെടാനിടയുണ്ട്. ആ അവസരത്തിനു വേണ്ടി കഴിയുന്നിടത്തോളം പണം സൂക്ഷിക്കുന്നത് ഉചിതമായിരിക്കും. അതിനാൽ, തികച്ചും അത്യന്താപേക്ഷിതമായിത്തീരുന്നില്ലെങ്കിൽ,ഈ തുക ഇപ്പോരംത്തന്നെ ചെലവുചെയ്യുന്നത് ഉചിതമായിരിക്കുമെന്നു ഞാൻ കരുതുന്നില്ല. ഈ തീരുമാനത്തിന് എന്തെങ്കിലും മാററംവന്നാൽ താങ്കരംക്കു ഞാൻ കത്തയയ്ക്കാം. ആ ചെക്ക് $2\frac{1}{2}$ ശതമാനം പലിശയ്ക്ക് ഇന്നലെ ഇവിടത്തെ ഒരു ബാങ്കറുടെ പക്കൽ നിക്ഷേപിച്ചു. എന്റെ വ്യക്തിപരമായ മേൽനോട്ടത്തിലായിരിക്കും ആ പണം ചെലവുചെയ്യുന്നത്. അതിനാൽ ഇക്കാര്യത്തിൽ താങ്കരംക്കു യാതൊരുത്കണ്ഠയും വേണ്ട. മി. ഖാനും മി. നാസറിനും താങ്കളുടെ ജോലികരം എന്തുകൊണ്ടു വേണ്ടവണ്ണം നിവ്വഹിച്ചുകൂടാ എന്ന് എനിക്കു മനസ്സിലാകുന്നില്ല, താങ്കരം ക്ഷമ കാണിക്കയും അവരെക്കൊണ്ടു ചെയ്യിക്കാവുന്നിടത്തോളം ജോലികരം ചെയ്യിക്കയും വേണം. എല്ലാപ്പോഴും ഒരേ തരത്തിൽ സംസാരിക്കാനോ പ്രവത്തിക്കാനോ ആളുകരംക്കു കഴിയുകയില്ല. അക്കാരണത്താൽ ഒരു പ്രതികൂലാഭിപ്രായം രൂപീകരി

15 The Collected Works of Mahatma Gandhi, vol. III pp. 226–228
ഈ സമയത്തു ഗാന്ധിജി രാജ്കോട്ടിലായിരുന്നു.

കുന്നതു ശരിയല്ലെന്നു് എനിക്കു തോന്നുന്നു. ഒരാളെ ഏല്പിക്കുന്ന ജോലി ശ്രദ്ധയോടുകൂടി അയാൾ നിർവ്വഹിക്കുന്നിടത്തോളം കാലം അയാളുടെ രീതികളെപ്പററി ചിന്തിക്കേണ്ട ആവശ്യമില്ല. ഇതുവരെ ഇവിടെ ചെയ്തിട്ടുള്ള ജോലികളുടെ ഒരു വിവരണം സെക്രട്ടറിമാൎക്കു ഞാനയച്ചുകഴിഞ്ഞു. താങ്കൾ അതു കണ്ടിരിക്കാൻ ഇടയുള്ളതിനാൽ വീണ്ടും അതിനെപ്പററി ഞാൻ എഴുതുന്നില്ല. ഇന്ത്യക്കാർ നേററാൾ ജനതയുടെ ഒരു ഭാഗമാണെന്നു പറഞ്ഞു്, അവിടത്തെ ഗവർണർ നമ്മുടെ ബഹുമതിപത്രം സ്വീകരിക്കാൻ വിസമ്മതിച്ചു. സൂക്ഷ്മമായി ഏതു സാഹചര്യത്തിലാണു് അദ്ദേഹം അങ്ങനെ പറഞ്ഞതെന്നു സദയം എന്നെ അറിയിക്കുക. നമ്മെപ്പററി പാർലമെൻറിൽ ഉന്നയിച്ച ചോദ്യവും മി. ചേംബർലെയിൻെറ മറുപടിയും താങ്കൾ കണ്ടിരിക്കുമല്ലോ.

മിൽനർ പ്രഭു എന്താണു് എഴുതുന്നതെന്നു് ഉടനെ എന്നെ അറിയിക്കുക. നമ്മുടെ പ്രവൎത്തനം ഏറെറടുക്കാൻ ബംഗാൾ ചേംബർ ഓഫ് കോമേഴ്സ് ഒരുക്കമാണു്. അവിടെനിന്നു് മാന്യവ്യക്തികൾക്കു താങ്കൾ അയയ്ക്കുന്ന പുസ്തകങ്ങൾ, പത്രങ്ങൾ മുതലായവയുടെയെല്ലാം പ്രതികൾ ഇനിമേൽ പൂനായിലെ പ്രൊഫ. ഗോഖലേക്കുംകൂടെ അയയ്ക്കുക. ഇംപീരിയൽ കൗൺസിലിലെ ഒരംഗമാണു് അദ്ദേഹം. നമുക്കു വേണ്ടി അദ്ദേഹം വളരെയൊക്കെ ചെയ്യുന്നുമുണ്ടു്.

അവിടത്തെ കോൺഗ്രസ്സ് പ്രവൎത്തനങ്ങൾ മന്ദീഭവിച്ചിട്ടുണ്ടെന്നു കാണുന്നതിൽ എനിക്കു വളരെ ഖേദമുണ്ടു്. താങ്കൾക്കു കഴിയുന്നിടത്തോളം താങ്കൾ ചെയ്യണം. ഒരാൾ തൻെറ കൎത്തവ്യം സ്വയം മനസ്സിലാക്കി, ആക്ഷേപങ്ങളും പ്രതിബന്ധങ്ങളുംമററും സഹിച്ചുകൊണ്ടു്, ധൈര്യപൂർവ്വം എല്ലാത്തരത്തിലും വിനയം പാലിച്ചുകൊണ്ടു്, അവ അനുഷ്ഠിച്ചു സംതൃപ്തനാകണം. ഇത്ര അകലത്തിലിരുന്നുകൊണ്ടു് ഇതിലേറെ എന്താണു് എനിക്കു് എഴുതാൻ കഴിയുന്നതു്? സർ മാഞ്ചേർജിയെ ക്ഷണിക്കണമെന്ന ആശയം വേണ്ടെന്നുവച്ചതു തീർച്ചയായും അഗാധമായ ഖേദം ഉളവാക്കുന്ന കാര്യമാണു്, എങ്കിലും ഇനിയും നമുക്കു കുറെ പരിശ്രമിച്ചു് അദ്ദേഹത്തെ ക്ഷണിക്കാൻ കഴിയുമെങ്കിൽ അതു നമുക്കു പ്രയോജനകരമായിരിക്കും.

ഞാൻ ബോംബെയിൽ പോകുമ്പോൾ താങ്കളുടെ വീട്ടിൽ ചെന്നു കുട്ടികളുടെ കാര്യങ്ങൾ അന്വേഷിക്കാം. പക്ഷേ, എപ്പോഴാണു പോകുന്നതെന്നു എനിക്കു തീർച്ചയില്ല, ഇവിടെ എല്ലാ കാര്യങ്ങളും അനിശ്ചിതാവസ്ഥയിലാണു്. ബോംബെയിൽ വസിക്കാൻ എൻെറ സ്ഥിതി അനുവദിക്കുമെങ്കിൽ അവിടെ സ്ഥിരവാസമുറപ്പിക്കണമെന്നു ഞാനുദ്ദേശിക്കുന്നു. ഇവിടെ കഴിഞ്ഞുകൊണ്ടു പൊതുക്കാര്യപ്രവൎത്തനം നടത്താൻ അല്പം പ്രയാസമുണ്ടു്. ഭാവി മാത്രമായിരിക്കും ഇക്കാര്യം നിൎണ്ണയിക്കുന്നതു്. കുറഞ്ഞപക്ഷം അടുത്ത രണ്ടോ മൂന്നോ മാസമെങ്കിലും ഞാൻ പരിപൂൎണ്ണമായി വിശ്രമിക്കണമെന്നാണു് ഡോ. മേത്തയുടെ ശക്തിയേറിയ ഉപദേശം. അവിടെ നിങ്ങൾ

വേണ്ടവണ്ണം ആരോഗ്യത്തിൽ ശ്രദ്ധിക്കേണ്ടതു് ആവശ്യമാണു്. ആഹാരകാര്യത്തിൽ നിയന്ത്രണവും ക്രമവും പാലിക്കേണ്ടതും ആവശ്യമത്രേ. എന്നെപ്പററി അന്വേഷിക്കുന്നവരെയെല്ലാം എൻെറ ആദരങ്ങൾ അറിയിക്കുക.

സാദരം,
എം. കെ. ഗാന്ധി.

## 16

## ഗോപാലകൃഷ്ണ ഗോഖലേക്കു്

രാജ്കോട്ടു്,
മാർച്ച് 4, 1902.

പ്രിയപ്പെട്ട പ്രൊഫസർ ഗോഖലേ,

അഞ്ചു രാത്രികൾ തീവണ്ടിയിൽ കഴിച്ചുകൂട്ടിയതിനുശേഷം കഴിഞ്ഞ ബുധനാഴ്ച, ഞാൻ ഇവിടെയെത്തി; അതായതു് ഇടയ്ക്കുള്ള തീവണ്ടിയാഫീസുകളിൽ ഞാൻ ഇറങ്ങാതിരുന്നാലും ഒരു ദിവസം മുമ്പുമാത്രമേ എത്തുമായിരുന്നുള്ളു.

ഒരു ഇടത്തരം തീവണ്ടിമുറിയിൽ ഞാനൊരു ഇരിപ്പിടം സമ്പാദിച്ചതു വളരെയേറെ ക്ലേശിച്ചായിരുന്നു; അതും വേണ്ടിവന്നാൽ, രാത്രിമുഴുവൻ ഞാൻ നിന്നുകൊള്ളാം എന്നു് വാക്കുകൊടുത്തതിനുശേഷം. ചില യാത്രക്കാരുടെ സുഹൃത്തുക്കൾ പ്രയോഗിച്ച ഒരു തന്ത്രം മാത്രമായിരുന്നു ഇതു്. മററു യാത്രക്കാരാരും കയറിക്കൂടാതിരിക്കുന്നതിനുവേണ്ടി അവർ ഒഴിഞ്ഞുകിടന്ന സ്ഥലത്തെല്ലാം ചെന്നിരുന്നു. തീവണ്ടി പുറപ്പെടാനുള്ള വിസിൽ ഗാർഡ് ഊതിയപ്പോൾ അവർ പുറത്തിറങ്ങി. മൂന്നാം ക്ലാസ്സ് മുറികളിൽ ഒട്ടുംതന്നെ സ്ഥലമില്ലായിരുന്നു. മാന്യരുടെ സമയനിഷ്ഠ പാലിച്ചുകൊണ്ടു് മൂന്നാം ക്ലാസ്സിൽ സഞ്ചരിക്കാനാവില്ല. പക്ഷേ, ബനാറീസിൽനിന്നു് ഞാൻ മൂന്നാം ക്ലാസ്സിൽ മാത്രമാണു് സഞ്ചരിച്ചതു്. അങ്ങയുടെ ഭാഷയിൽ പറഞ്ഞാൽ, ആദ്യമൊന്നു മുഴുകാൻ മാത്രമാണു് പ്രയാസം, പിന്നാലെയുള്ള അനുഭവങ്ങൾ ആകെ സുഖകരമായിരുന്നു. മററുയാത്രക്കാരും ഞാനും സ്വതന്ത്രമായി സംഭാഷണം ചെയ്തു. ചിലപ്പോൾ വളരെ അട്ടഹാസങ്ങളും ചെയ്തു. പാവപ്പെട്ട യാത്രക്കാരെ സംബന്ധിച്ചിടത്തോളം ഏററവും മോശപ്പെട്ട തീവണ്ടിയാഫീസ്, ഒരുപക്ഷേ ബനാറീസ് ആണു്. അഴിമതി വളരെ കൂടുതലാണു്. പോലീസിനു കോഴകൊടുക്കാൻ നിങ്ങൾ തയ്യാറായാലല്ലാതെ ടിക്കററ് കിട്ടാൻ വളരെ പ്രയാസമാണു്. അവർ മററുള്ളവരെ സമീപിക്കുന്നതുപോലെ പലതവണ എൻെറ അടുത്തുവന്നു്, അവക്കു ഞങ്ങൾ പ്രതിഫലം (കൈക്കൂലി) കൊടുക്കാമെങ്കിൽ ഞങ്ങൾക്കു് ടിക്കററ് വാങ്ങിത്തരാമെന്നു് ഏററു.

---

16 The Collected Works of Mahatma Gandhi, vol. III, pp. 228–229

ഈ സഹായം പലരും ഉപയോഗപ്പെടുത്തി. അതിനു തയ്യാറാകാത്ത ഞങ്ങൾക്ക് ജനൽ തുറന്നുകഴിഞ്ഞ് ഒരു മണിക്കൂറോളം കാത്തുനിൽക്കേണ്ടിവന്നു, ടിക്കററു വാങ്ങാൻ. അതുതന്നെ ഞങ്ങൾ സാധിച്ചതു്, നിയമപരിപാലകന്മാരുടെ ഒന്നോ രണ്ടോ ചവിട്ടു വാങ്ങാതെയായിരുന്നെങ്കിൽ ഞങ്ങൾ ഭാഗ്യവാന്മാരായിരുന്നേനെ. മുഗൾസാരായിലാകട്ടെ, ടിക്കററു കൊടുക്കുന്നയാൾ വളരെ നല്ല മനുഷ്യനായിരുന്നു. രാജകുമാരനും കൃഷിക്കാരനും തമ്മിൽ ഒരു വ്യത്യാസവുമുള്ളതായി തനിക്കറിഞ്ഞുകൂടെന്നു് അയാൾ പറഞ്ഞു. ഏതായാലും തീവണ്ടിമുറികളിൽ ഞങ്ങൾ ഞെങ്ങിനിറഞ്ഞിരിക്കുകയായിരുന്നു. മുറികളിൽ നോട്ടീസുകളുണ്ടായിരുന്നെങ്കിലും സംഖ്യയെ സംബന്ധിച്ച് ഒരു നിയന്ത്രണവും ഇല്ലായിരുന്നു. പാവപ്പെട്ട മൂന്നാം ക്ലാസ്സ് യാത്രക്കാർക്കുപോലും ഈ സാഹചര്യങ്ങളിൽ രാത്രിസഞ്ചാരം കുറെ വിഷമമായിത്തീരുന്നുണ്ട്.

മൂന്നു വ്യത്യസ്ത സ്ഥലങ്ങളിൽ പ്ലേഗുപരിശോധന നടത്തപ്പെട്ടു. പക്ഷേ, അതു് അല്പമെങ്കിലും പരുഷമായ രീതിയിലാണു നടത്തിയതെന്നു പറയാനാവില്ല. ഇപ്പോഴും എന്റെ അനുഭവങ്ങൾ തുച്ഛമാണ്; എന്നാൽ ഈ യാത്രക്കാരുടെ ഭയാനക സ്ഥിതിയെപ്പററി ഭാവനയിൽ കണ്ടിരുന്ന ചിത്രം കുറെ മങ്ങിക്കഴിഞ്ഞു. ശരിയായ ഒരു നിഗമനത്തിൽ എത്തിച്ചേരാൻ വേണ്ടത്ര വിവരങ്ങൾ അഞ്ചു ദിവസംകൊണ്ടു കിട്ടാൻ എളുപ്പമല്ല. ഈ അനുഭവത്തിന്റെ ഫലമായിട്ട് എന്റെ മനസ്സിനു് സമ്പന്നതയും ബലവും കൈവന്നതായി തോന്നുന്നു. അടുത്തതായി കിട്ടുന്ന ആദ്യത്തെ സന്ദർഭത്തിൽ ഇതു ഞാൻ ആവർത്തിക്കയും ചെയ്യും.

ബനാറീസ്, ആഗ്ര, ജയ്പൂർ, പാലൻപൂർ എന്നീ സ്ഥലങ്ങളിൽ ഞാൻ ഇറങ്ങി. സെൻട്രൽ ഹിന്ദു കോളേജ് തരക്കേടില്ലാത്ത ഒരു സ്ഥാപനമത്രേ — തിരക്കിട്ടുള്ള ഒരു സന്ദർശനത്തെ ആസ്പദമാക്കി ഉറപ്പോടുകൂടി എന്തെങ്കിലും പറയാൻ പ്രയാസമാണെങ്കിലും 'വെണ്ണക്കല്ലിലെ സ്വപ്നം' ചെന്നു കാണേണ്ടതു തന്നെയാണ്. ജയ്പൂർ അത്ഭുതാവഹമായ ഒരിടമാണ്. കൽക്കത്തയിലെ കാഴ്ചബംഗ്ലാവിനേക്കാൾ എത്രയോ നല്ലൊരു മന്ദിരമാണ് ആൽബർട്ട് മ്യൂസിയം. അതിന്റെ കലാവിഭാഗംതന്നെ ഒരു പഠനവുമത്രെ. ജയ്പൂർ കലാവിദ്യാലയം (സ്കൂൾ ഓഫ് ആർട്ട്സ്) ബംഗാളി സൂപ്രണ്ടിന്റെ കീഴിൽ തഴച്ചുവളർന്നുകൊണ്ടിരിക്കുകയാണെന്നു തോന്നി.

ഇനി ഞാൻ ഈ കത്തിന്റെ ഏററവും പ്രധാനപ്പെട്ട ഭാഗത്തേക്കു കടക്കുകയാണ്. പാലൻപൂരിൽ ഞാൻ ചെന്നതു് എന്റെ സുഹൃത്തായ സ്റ്റേററ് കാർബാറിയെ കാണാൻ മാത്രമാണ്. വരുന്ന ഏപ്രിൽ മാസത്തിൽ അങ്ങയോടൊപ്പം ഞാൻ റാനഡെ സ്മാരകനിധിക്കു സംഭാവനകൾ പിരിക്കാൻ ഇടയുണ്ടെന്നു സന്ദർഭവശാൽ അദ്ദേഹ

ത്തോടു പറഞ്ഞു. അതു് അടുത്ത ഏപ്രിലിൽ ആരംഭിക്കുന്നതു്, പ്രത്യേകിച്ചും ഗുജറാത്തിൽ നാം ശ്രമിക്കയാണെങ്കിൽ, വലിയൊരു അബദ്ധമായിരിക്കും എന്നാണു് സ്റ്റേററ് കാർബാറി മി. പടപാരി പറയുന്നതു്. അദ്ദേഹം ആത്മാർത്ഥതയുള്ള ഒരാളത്രേ. അങ്ങനെ ചെയ്താൽ നമുക്കു് കുറഞ്ഞപക്ഷം 10,000 രൂപയെങ്കിലും നഷ്ടപ്പെടും എന്നു് അദ്ദേഹം കരുതുന്നു. ക്ഷാമത്തിന്റെ അനന്തരഫലങ്ങളിൽ മിക്കസംസ്ഥാനങ്ങളും മിക്കവാറും ഞെരങ്ങിക്കൊണ്ടിരിക്കയാണത്രെ. അടുത്ത ഡിസംബറിലോ ജനുവരിയിലോ നാം സംഭാവനപ്പിരിവു് ഏറെറടുക്കണമെന്നാണു് അദ്ദേഹത്തിന്റെ സുശക്തമായ ഉപദേശം. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്കു് അർഹിക്കുന്നിടത്തോളം വിലകല്പിക്കാൻ, അങ്ങയുടെ മുന്നിൽ ഞാൻ അവ സമർപ്പിക്കുന്നു.

കത്തിയവാറിന്റെ പല ഭാഗങ്ങളിലും പ്ലേഗ് പടർന്നുപിടിച്ചിരിക്കയാണു്.

പ്രൊഫസർ ഗേസ്റ്റു് എന്നെ ദയവായി ഓർമ്മപ്പെടുത്തുക.

അങ്ങയുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

വൃത്തിഹീനമായി ടൈപ്പു് ചെയ്തതു് ക്ഷമിക്കുക. അവിടെ വച്ചു് എനിക്കു് ഉണ്ടായിരുന്ന ഒന്നാംതരം ടൈപ്പ്റൈറ്ററിൽനിന്നു് തികച്ചും വ്യത്യസ്തമായ ഒന്നാണിതു്. എന്റെ സാധനങ്ങളൊന്നും ഇനിയും കൽക്കത്തയിൽനിന്നു വന്നെത്തിയിട്ടില്ല.

## 17

## ഡബ്ള്യു. എസ്. കെയിനിനു്*

മാർച്ചു് 26,1902.

പ്രിയപ്പെട്ട സർ,

ഈ പതിന്നാലാം തീയതി താങ്കൾ അയച്ച കത്തു് എനിക്കു് ഇപ്പോൾ കിട്ടി. 'ഇന്ത്യ'യുടെ പത്രാധിപർ അപേക്ഷിച്ചതനുസരിച്ചു്, ദക്ഷിണാഫ്രിക്കയിൽ ഇന്നോളം ബ്രിട്ടീഷിന്ത്യക്കാർക്കുണ്ടായിരുന്ന നിലയെപ്പററി ഒരു സംക്ഷിപ്ത വിവരണം ഞാൻ തയ്യാറാക്കിക്കഴിഞ്ഞു. അതിന്റെ ഒരു പ്രതി ഇതോടൊപ്പം ഉണ്ടു്. താങ്കൾക്കു വേണ്ടിയാണു് പത്രാധിപർ ഇങ്ങനെ അഭ്യർത്ഥിച്ചതു് എന്നു് ഞാൻ കരുതുന്നു. എങ്കിലും വിവിധ കോളനികളിലെ സ്ഥിതിഗതികൾ ഒരേ തരത്തിൽ അല്ലാത്തതിനാൽ പല കോളനികളിലും ബ്രിട്ടീഷ് ഇന്ത്യക്കാർക്കു നേരിടേണ്ടിവരുന്ന പെരുമാററത്തെ ഒന്നാകെ ഒരു വിവാദവിഷയമാക്കുന്നതുകൊണ്ടു ദോഷമല്ലാതെ നന്മയുണ്ടാകയി

17 The Collected Works of Mahatma Gandhi, vol III, pp. 230-232

* ദക്ഷിണാഫ്രിക്കയിലെ ഇന്ത്യൻ കാര്യങ്ങളിൽ സജീവമായ താല്പര്യം പ്രകടിപ്പിച്ചിരുന്ന ഒരു ബ്രിട്ടീഷ് പാർലമെന്റംഗം.

ല്ലെന്നു് എനിക്കു തോന്നുന്നു. ഉദാഹരണമായിട്ടു്, നേററാളിൽ കുടിയേറിപ്പാർപ്പുനിയന്ത്രണനിയമം, കച്ചവടലൈസൻസ് നിയമം മുതലായ നിയമങ്ങൾ ഇതിനകം നടപ്പിൽ വന്നുകഴിഞ്ഞിട്ടുണ്ടു്—അവയുടെ പ്രതികാരം അത്യാത്തുകാലത്തു്ബ്രിട്ടീഷ് കമ്മിററിക്കു നൽകിയിട്ടുണ്ടല്ലോ. നേററാളിൻെറ മാതൃക ആസ്റ്റ്രേലിയയിലും കാനഡയിലും അനുകരിക്കപ്പെട്ടുകൊണ്ടിരിക്കയാണു്. ഈ പരിതഃസ്ഥിതികളിൽ, നേററാളിൽ പൂർണ്ണമായി അവ പിൻവലിപ്പിക്കുകയോ നേററാളിനെ അനുഗമിക്കാൻ ആസ്റ്റ്രേലിയയിലും കാനഡയിലും നടക്കുന്ന ഉദ്യമത്തെ നിരുത്സാഹപ്പെടുത്തുകയോ ചെയ്യാൻ സാദ്ധ്യമല്ല; കുറഞ്ഞ പക്ഷം അതു വളരെ പ്രയാസമുള്ള കാര്യമെങ്കിലുമായിരിക്കും. രത്നജൂബിലിസമയത്തു് പ്രധാനമന്ത്രിമാരുടെ സമ്മേളനത്തിൽ മി. ചേംബർലെയിൻ ചെയ്ത പ്രസംഗത്തിൽ ഇതിൻെറ സൂചനകൾ കാണാം. അതിൻെറ ഒരു ഭാഗത്തിൻെറ പകർപ്പു് താങ്കളുടെ അവലോകനത്തിനായിട്ടു് ഞാൻ ഇതോടുകൂടെ അയയ്ക്കുന്നു. കോളനികളുടെ മാർഗ്ഗം പകുതിവരെ അദ്ദേഹം അംഗീകരിച്ചു. എന്നാൽ ആ അർദ്ധമാർഗ്ഗം മുഴുവനേക്കാൾ ആപല്ക്കരമായിത്തീരാൻ ഇടയുണ്ടു്. എന്തെന്നാൽ പരോക്ഷമായ നിയമനിർമ്മിതിക്കു് അദ്ദേഹം നല്കുന്ന അംഗീകാരം, ഒരിക്കലും സ്വപ്നം കണ്ടിട്ടില്ലാതിരുന്ന കുഴപ്പങ്ങൾക്കു വഴിതുറന്നുകൊടുത്തിരിക്കയാണു്. എൻെറ പ്രസ്താവനയിൽനിന്നു് താങ്കൾക്കു് അതു ഗ്രഹിക്കാം. മി. ചേംബർലെയിൻ ഏററവും അടുത്തകാലത്തു പറഞ്ഞിട്ടുള്ളതൊന്നും ഒട്ടും ആശാവഹമല്ല. കോളനിഗവണ്മെൻറുകളുടെ ഭാരതീയ വിരുദ്ധമനോഭാവത്തെ അവ ശക്തിപ്പെടുത്തുക മാത്രമേ ചെയ്യു. അതിനാൽ, നേററാളിനെ സംബന്ധിച്ചിടത്തോളം, ആ കോളനിയിലെ ഭാരതീയനിവാസികൾ ഗവണ്മെൻറിനെ നീതിപൂർവ്വം പെരുമാറാൻ പ്രേരിപ്പിക്കയാണു് ഇതിനുള്ള പോംവഴി. പഴയ നിയമങ്ങളുടെ പ്രയോഗത്തെ സംബന്ധിക്കുന്ന പ്രശ്നം മാത്രമാണു മിക്കവാറും ഇപ്പോൾ അതു്. നിയന്ത്രണപരമായ പുതിയ നിയമങ്ങൾ അംഗീകരിക്കാൻ അവർ ശ്രമിക്കയാണെങ്കിൽ, ഹോം ഗവണ്മേൻറിനോടും സുഹൃത്തുക്കളോടും സഹായം അഭ്യർത്ഥിക്കണം, കൊളോണിയൽ ആഫീസിൽനിന്നു തുടർച്ചയായി സമ്മർദ്ദം ചെലുത്തുകയും ഇംഗ്ലണ്ടിലെ പത്രങ്ങൾ നേററാളിനെപ്പററി (ആ പ്രശ്നം) അനുഭാവപൂർവ്വം ചർച്ചനടത്തുകയും ചെയ്താൽ അവ നേററാളിലെ മന്ത്രിമാരുടെ മനോഭാവത്തിൽ മാർദ്ദവം വരുത്തുന്ന പ്രധാന സ്വാധീനശക്തികളായിരിക്കുമെന്നാണു് ഞങ്ങൾ കണക്കാക്കിയിട്ടുള്ളതു്. ഇംഗ്ലണ്ടിലും ഇന്ത്യയിലുമുള്ള സുഹൃത്തുക്കളുടെ സഹായത്താൽ ഒരളവിനു ഞങ്ങൾ അവിടെ വിജയിച്ചിട്ടുണ്ടെന്നു് എനിക്കു തോന്നുന്നു. ആസ്റ്റ്രേലിയയുടേയും കാനഡയുടേയും കാര്യത്തിൽ ഉദ്ദിഷ്ടമായ നിയമങ്ങളെ പരിഗണനയ്ക്കെടുത്തു് — നിർഭാഗ്യവശാൽ അവയുടെ പൂർണ്ണരൂപം ഞാൻ കണ്ടിട്ടില്ല — വിശദാംശങ്ങളെ വിമർശിച്ചു്, കഴിയുന്നിടത്തോളം

അവയിൽ അയവുവരുത്തുകയാണ് പരിഹാരമാഗ്ഗം. മൗലികകാര്യങ്ങളിൽ മി. ചേംബർലെയിൻ സഹായിക്കയില്ലതന്നെ; വാദപ്രതിവാദം അനിവാര്യമാക്കിയാൽ, കോളനിക്കാരുടെ ഭാരതീയ വിരുദ്ധ മനോഭാവത്തിന്ന ധൈര്യം നൽകുന്ന ഒരു പ്രസംഗം അദ്ദേഹം നടത്തുകയും ചെയ്യും.

തെക്കേ ആഫ്രിക്കയിലെ പുതിയ കോളനികളെ സംബന്ധിച്ചിടത്തോളം നമ്മുടെ നില ഇതരസ്ഥലങ്ങളിലുള്ളതിനേക്കാൾ എത്രയോ മടങ്ങ സുശക്തമാണ്; ആയിരിക്കണമല്ലോ, അവിടെ കൊളോണിയൽ ആഫീസിന്ന കുറേക്കൂടെ സ്വതന്ത്രമായ കൈയുണ്ട്. ഇപ്പോഠം അടിച്ചേല്പിച്ചുകൊണ്ടിരിക്കുന്ന അതേ ഭാരതീയ വിരുദ്ധ നിയമത്തിന്ന് എതിരായി മി. ക്രൂഗരോട്ട മുമ്പു പ്രകടിപ്പിച്ച പ്രതിഷേധങ്ങാം, അവമാനത്തെക്കരുതിയെങ്കിലും, തികച്ചും വ്യത്യസ്തമായ ഒരു നിലപാട്ട കൈക്കൊള്ളുവാൻ മി. ചേംബർലെയിനെ പ്രേരിപ്പിക്കും. ട്രാൻസ്വാാം നിയമത്തെപ്പററി ഞങ്ങാം സമർപ്പിച്ച നിവേദനത്തിന്ന് അദ്ദേഹം നൽകിയ മറുപടിയുടെ ഒരു ഭാഗം ഇതോടുകൂടെ ഞാൻ അയയ്ക്കുന്നു. അന്ന് അദ്ദേഹം ശക്തിഹീനനായിരുന്നതുകൊണ്ടു സഹായിച്ചില്ല. ഇന്നാകട്ടെ, സവ്വാധികാരവും അദ്ദേഹത്തിനുള്ള സ്ഥിതിക്ക്, ആശ്വാസം പ്രദാനം ചെയ്യുന്നതിൽ സഹായിക്കാൻ അദ്ദേഹത്തിന്ന കഴിവുള്ളപ്പോാം, അദ്ദേഹത്തിന്ന് അഭിമാനകരമല്ലാത്ത ഒരു നിഗമനം നാം സ്വീകരിക്കുന്നതു ശരിയല്ലെന്നു തോന്നാമെങ്കിലും, അദ്ദേഹം പണ്ടത്തെ സ്നേഹത്തിൽനിന്ന പിന്തിരിഞ്ഞു പോയിട്ടുണ്ടെന്നും, വേണ്ടവണ്ണം ശ്രദ്ധിച്ചുകൊണ്ടിരുന്നില്ലെങ്കിൽ പുതിയ രണ്ടു കോളനികളിലും നമുക്കുള്ള അവസ്ഥയെ അദ്ദേഹം തീറെഴുതിക്കളയുമെന്നും നമുക്കു വളരെയേറെ ഭയം തോന്നുന്നതെന്തുകൊണ്ട്?

ഇംഗ്ലണ്ടിൽ സുഹൃത്തുക്കാം നടത്തുന്ന ഏതു പ്രവൎത്തനത്തിലും, തല്ക്കാലം ട്രാൻസ്വാാം, ഓറഞ്ച്റിവർ എന്നീ കോളനികളിലെ അവശതകാം പരിഹാരം നേടുന്ന കാര്യത്തിലാണ പ്രയത്നം കേന്ദ്രീകരിക്കേണ്ടതു് എന്നു ഞാൻ വിചാരിക്കുന്നു. നേററാളിലാണെങ്കിൽ, ആശ്വാസം തല്ക്കാലം ലഭ്യമല്ല. ആസ്ത്രേലിയയിലും കാനഡയിലും വാസമുറപ്പിച്ച ഇന്ത്യക്കാരില്ലാത്തതുകൊണ്ടു് ആരും കഷ്ടപ്പെടാനിടയില്ല. തത്വത്തിന്റെ പ്രശ്നമുണ്ട്; അതു തീർച്ചയായും വലിയ കാര്യവുമത്രെ. ട്രാൻസ്വാളിൽ താത്വികപ്രശ്നമുണ്ട്; ഭാരതീയരുടെ താല്പര്യങ്ങാം വളരെയധികം പാഴായിക്കിടക്കുന്നതുകൊണ്ടു് യഥാർത്ഥങ്ങളും പ്രസ്പഷ്ടങ്ങളുമായ അവശതകാം ഉണ്ട്. കുറഞ്ഞപക്ഷം മി. ചേംബർലെയിൻ ഇതുവരെ ഏതെങ്കിലും ഒരു ഭാഗത്തോട്ട പക്ഷപാതം പ്രകടിപ്പിക്കാത്തതുകൊണ്ടും, ലാൻസ്ഡൗൺ പ്രഭുവിന്റെ അഭിപ്രായത്തിൽ, യുദ്ധത്തിന്റെ കാരണങ്ങളിൽ ഒന്നു്

ബ്രിട്ടീഷ് ഇന്ത്യക്കാരോടുള്ള പെരുമാററം ആയിരുന്നതുകൊണ്ടുമെങ്കിലും അവിടെ ആശ്വാസം നേടാവുന്നതുമാണ്.

ഇക്കാര്യത്തിൽ അഭിപ്രായവ്യത്യാസമില്ല. ഈസ്റ്റ് ഇന്ത്യാ അസോസിയേഷൻ നമുക്കുവേണ്ടി പ്രവർത്തിച്ചിട്ടുണ്ട്; അതുപോലെ തന്നെ ലണ്ടൻ ടൈംസും, സർ മാഞ്ചേർജിയും. അതിനാൽ കോളനിക്കാരുടെ വിദ്വേഷത്തിന് എതിരായുള്ള കുരിശുയുദ്ധത്തിൽ താങ്കൾ അവരോടെല്ലാം സഹകരിച്ചു പ്രവർത്തിക്കും എന്നു ഞാൻ പ്രത്യാശിക്കുന്നു.

ഒരു നിർദ്ദേശം ഞാൻ ഉന്നയിക്കുന്നത് ഉചിതമാകുമെങ്കിൽ, കിരീടധാരണച്ചടങ്ങുകളിൽ സംബന്ധിക്കാൻ എത്തുമെന്നു പ്രതീക്ഷിക്കപ്പെടുന്ന കോളനിപ്രധാനമന്ത്രിമാരോടു ഒരു അഭിമുഖസംഭാഷണം നടത്താൻ നമ്മുടെ സുഹൃത്തുക്കൾ ശ്രമിക്കയും അവരുമായി സ്ഥിതിഗതികൾ ചർച്ചചെയ്കയും വേണം. ഇപ്പോഴത്തെ യുദ്ധത്തിൽ നേററാളിലെ ഇന്ത്യക്കാർ നൽകിയ സംഭാവനകളെക്കൂടെ പരിഗണനയ്ക്കെടുത്തുകൊണ്ടു് ഈ പ്രശ്നം കൈകാര്യം ചെയ്യണം. അവരുടെ പ്രവർത്തനങ്ങളെപ്പററി ഒരു അറിവു് താങ്കൾക്കു നൽകാൻ കഴിവുള്ള ഒരു പത്രറിപ്പോർട്ടു് ഇതോടൊപ്പം ഞാൻ അയയ്ക്കുന്നു.

പൂർണ്ണമായും തുറന്ന മനസ്സോടുകൂടിയും എഴുതാനുള്ള സ്വാതന്ത്ര്യം ഞാൻ എടുത്തതു് ക്ഷമിക്കാനുള്ള സൗമനസ്യം താങ്കൾ പ്രദർശിപ്പിക്കും എന്നു് എനിക്കു വിശ്വാസമുള്ളതുകൊണ്ടാണ്. ഇതിൽക്കൂടുതൽ എന്തെങ്കിലും വിവരം താങ്കൾ ആവശ്യപ്പെട്ടാൽ അതു താങ്കളുടെ മുന്നിൽ വയ്ക്കാൻ എനിക്കു സന്തോഷമുണ്ടായിരിക്കും.

എം. കെ. ഗാന്ധി.

## 18

## ദേവ്ചന്ദ് ഭായിക്കു്*

ഹൈക്കോർട്ടിനു് എതിർവശം,
ബോംബെ, ഫോർട്ടു്, ഏപ്രിൽ 6, 1902.

എന്റെ പ്രിയപ്പെട്ട ദേവ്ചന്ദ് ഭായ്,

മി. ഇന്ദ്രജിത്തിനെ ചുമതലയുള്ള ജോലിയെന്തെങ്കിലും ഏല്പിക്കണമെന്നു് നിർദ്ദേശിക്കാൻ ഞാനൊട്ടും ആഗ്രഹിച്ചില്ല. താങ്കളുടെ ശമ്പളംപററുന്ന ജൂനിയർ എന്ന നിലയ്ക്കുപുറമേ ജൂനിയർ കൗൺസിൽ കൂടെയായിട്ടു പ്രവർത്തിക്കാനാണ് അയാളുടെ ആഗ്രഹം. പ്രിവീ കൗൺസിലിലെ ഒരു കേസിൽ ജൂനിയർ അഭിഭാഷകനായിട്ടു് പ്രവർത്തിച്ചു എന്നു പറയാൻ സാധിക്കണമെന്നും, ഒരുപക്ഷേ, കുറേ

18 The Collected Works of Mahatma Gandhi, vol. III, pp. 261—162.

* കത്തിയവാറിലുള്ള ഒരു സുഹൃത്തു്. ഗാന്ധിജി 1902—ൽ തെക്കേ ആഫ്രിക്കയിൽനിന്നു മടങ്ങിവരികയും വീണ്ടും നിയമവൃത്തി സ്വീകരിച്ചു് ബോംബെയിൽ വാസം ഉറപ്പിക്കയും ചെയ്തു.

പ്രായോഗിക പരിജ്ഞാനം നേടണമെന്നും മാത്രമാണ് അയാൾ ആഗ്രഹിക്കുന്നതു് എന്നു തോന്നുന്നു.

'പെയിൻ ഗിൽബർട്ട് സയാനി ആൻഡ് മൂസി'ൽനിന്നു് ആഫീസിനായിട്ടു് ഞാൻ ഒരു മുറി എടുത്തുകഴിഞ്ഞു; ഗിർഖാൻബാക്ക് റോഡിലുള്ള കേശവ്ജി തുളസീദാസിന്റെ ഭവനത്തിന്റെ ഒരു ഭാഗം താമസത്തിനും. ഇതുവരെ അത്രത്തോളമേ എന്റെ കാര്യത്തിൽ പുരോഗതിയുണ്ടായിട്ടുള്ളു. രാജ്കോട്ടിൽ ആയിരുന്നപ്പോൾ ശുക്ല അയച്ചുതന്ന സ്വാഗതാർഹമായ നക്കലെഴുത്തുജോലി ഇപ്പോൾ തീർത്തതേയുള്ളൂ. ഹൈക്കോർട്ടിലുള്ള വക്കാലത്തില്ലാത്ത വക്കീലന്മാരുടെ അണികളിലേക്കു് ഒരാൾകൂടി വന്നെത്തിയിട്ടുണ്ടെന്നുള്ള വിവരം അവരെ ധരിപ്പിക്കത്തക്കവണ്ണം സ്വതന്ത്രമായി അവിടെ ചുററിത്തിരിയാൻ ഇപ്പോൾ എനിക്കു സൗകര്യമുണ്ടു്.

അനുഗ്രഹം സ്വീകരിക്കാനായി മേത്തയുടെ സമീപത്തു ഞാൻ ചെന്നപ്പോൾ ഒരു പാഠം അദ്ദേഹം എനിക്കു നൽകി; അതു് എനിക്കൊരനുഗ്രഹമായി ഭവിച്ചേക്കാം എന്നു പറയുകയും ചെയ്തു. എന്റെ പ്രതീക്ഷകൾക്കു വിരുദ്ധമായി അദ്ദേഹം കരുതുന്നതു്, നേററാളിൽ വച്ചു് ഞാനുണ്ടാക്കിയ അല്പസമ്പാദ്യം ബുദ്ധിശൂന്യമായ രീതിയിൽ ബോംബെയിൽ ഞാൻ പാഴാക്കാനിടയാകും എന്നാണു്. വാഛ്‌റായെ ഇതുവരെ കാണാൻ എനിക്കു കഴിഞ്ഞില്ല; ഗോഖലെ ഇവിടെയില്ല. ഞാൻ കണ്ട അഭിഭാഷകന്മാർ പറയുന്നതു്, അവരിൽനിന്നു് എന്തെങ്കിലും ജോലി എനിക്കു കിട്ടാൻ വളരെക്കാലം ഞാൻ കാത്തിരിക്കേണ്ടിവരുമെന്നത്രേ. പുതിയ അഭിഭാഷകന്മാരുടെ നില മെച്ചപ്പെടുത്തുന്നതിൽ വളരെ ആകാംക്ഷ ചീഫ്ജസ്റ്റീസിനുണ്ടു്. അവർക്കു പ്രയോജനപ്പെടുന്നതിനുവേണ്ടി ഒരു മൂട്ട്സൊസൈററി സ്ഥാപിച്ചതു് കഴിഞ്ഞ ആഴ്ച മാത്രമാണു്.

ചുരുക്കത്തിൽ ഇപ്രകാരമുള്ള സാഹചര്യങ്ങളുടെ നടുവിലാണു് ഞാൻ നിലകൊള്ളുന്നതു്. അത്യന്തം ക്ലേശകരമാണു് ഈ ജോലി. എന്നാൽ ഞാൻ നിരാശപ്പെടുന്നില്ല. ബോംബെ ഒരാളുടെമേൽ അടിച്ചേല്പിക്കുന്ന ക്രമീകൃതമായ ജീവിതത്തേയും പ്രയാസങ്ങളേയും ഞാൻ ഏറെക്കുറെ വിലമതിക്കുന്നെന്നു പറയാം. ഈ പ്രയാസങ്ങൾ ദുസ്സഹമായിത്തീരാതിരിക്കുന്നിടത്തോളംകാലം ബോംബെ വിട്ടു പോകാൻ ഞാനാഗ്രഹിക്കാനിടയില്ല.

## 19

## ഹരിദാസ് ഭായിക്ക്*

എന്റെ പ്രിയപ്പെട്ട ഹരിദാസ് ഭായ്,

താങ്കളുടെ രണ്ടു കത്തുകളും കിട്ടി. ഹരിലാൽ അപകടം തരണം ചെയ്തുകഴിഞ്ഞതിൽ എനിക്കു വളരെ സന്തോഷം തോന്നുന്നു. ഛഗൻ ലാലിന്റെകൂടെ അവനെ ഇങ്ങോട്ട് അയയ്ക്കണമെന്ന് ആവശ്യപ്പെട്ടു കൊണ്ട് ഒരു കേബിൾഗ്രാം ഞാനയച്ചതു് താങ്കൾക്കറിയാമല്ലോ. അവനെ ഇങ്ങു് അയയ്ക്കുമെന്ന് യഥാർത്ഥത്തിൽ ഞാൻ പ്രതീക്ഷിക്കുന്നുമുണ്ടു്. അവൻ വന്നെത്തുമ്പോഴേക്കു്, തണുത്ത കാലാവസ്ഥ മാറി ക്കഴിയും. കുറേനാൾകൂടെ അവൻ സ്കൂളിൽപ്പോകാൻ പാടില്ലാത്ത സ്ഥിതിക്കു്, കാലാവസ്ഥയുടെ മാററവും ദിനചര്യയിൽ കൂടുതലാ യി വന്നുചേരുന്ന ക്രമവും ഒരുപക്ഷേ, അവനു പ്രയോജനകരമായി രിക്കും. എന്നുമാത്രമല്ല, പ്രകൃതിക്കിണങ്ങിയ ജീവിതത്തെപ്പററി താങ്കൾക്കുള്ള ആശയങ്ങൾ അവിടത്തേക്കാൾ നല്ലവണ്ണം നടപ്പിലാ ക്കാൻ ഇവിടെക്കഴിയും. കൃത്രിമൗഷധങ്ങൾ അവനു നല്കാതിരി ക്കാൻ, കഴിയുന്നിടത്തോളം, ഞാൻ ശ്രദ്ധിക്കയും ചെയ്യാം.

ഞാൻ സ്വയം സ്വീകരിച്ച വിദേശവാസത്തിന്റെ കാലത്തു് ഇന്ത്യയിലുള്ള സുഹൃത്തുക്കളുടെ കാരുണ്യവായ്പിൽ ഞാൻ മുഴുകിപ്പോ യിട്ടുണ്ടു്. എന്റെ സ്ഥാനത്തു് ഹരിലാലിനെ നോക്കാൻ താങ്കളും രേവാശങ്കർ ഭായിയും ഉണ്ടായിരുന്നുവെന്ന് എനിക്കറിയാം. ആ വിഷയത്തെപ്പററി വളരെ വിസ്തരിക്കണമെന്ന് ഞാനാഗ്രഹിക്കു ന്നില്ല. അവൻ ഇവിടെ എന്റെ സംരക്ഷണയിൽ ആയിരിക്കേ ണ്ടിയിരുന്നു എന്നു മാത്രമേ ആഗ്രഹമുള്ളു. അവൻ നിങ്ങൾക്കു മനഃ ക്ലേശത്തിനും ഉല്കണ്ഠയ്ക്കും കാരണമായിത്തീരാനിടയായതിൽ എനിക്കു ഖേദമുണ്ടു്.

കേസുകൾക്കുവേണ്ടി നിങ്ങൾ അമിതമായി പണിയെടുക്കുന്നി ല്ലായിരിക്കുമെന്ന് ഞാനാശിക്കുന്നു. താങ്കൾക്കവിടെ ലഭിക്കുന്ന ജോലിയുടെ സ്വഭാവത്തെപ്പററിയും, താങ്കളുടേയും കുട്ടികളുടേയും ആരോഗ്യസ്ഥിതിയേപ്പററിയും കുറേക്കൂടി അറിയാൻ എനിക്കു താല്പ ര്യമുണ്ടു്. ആഫീസ് ജോലിയെ സംബന്ധിച്ചിടത്തോളം ഒരുവിധം ഭംഗിയായി ഞാനെല്ലാം നിർവ്വഹിക്കുന്നു. യഥാർത്ഥത്തിൽ ഞാൻ ഇവിടെ ഒരു ആഫീസ് തുറന്നതിനുശേഷമുള്ള ഏതാനും മാസങ്ങൾ

19 ഈ കത്തും അടുത്തതും അദ്ദേഹത്തിന്റെ ദക്ഷിണാഫ്രിക്കൻ ജീവിതം വിവ രിക്കയും മിസിസ്സ് ഗാന്ധി ഇന്ത്യയിൽത്തന്നെ തുടർന്നു കഴിയണമെന്നു നിർദ്ദേശിക്കയും ചെയ്യുന്നു.—(My Childhood With Gandhi, pp. 193–195)

* ഗാന്ധികുടുംബത്തിന്റെ ഒരു സുഹൃത്തും ഉപദേശകനും—പിന്നീടദ്ദേഹം ഗാന്ധിജിയുടെ മൂത്തമകൻ ഹരിലാലിന്റെ ശ്വശുരൻ ആയി. കത്തിയ വാർ ബാറിലെ ഒരു പ്രമുഖാംഗവുമായിരുന്നു ഹരിദാസ് ഭായ്.

ക്കകം നല്ലൊരു പ്രാക്ററീസ് കെട്ടിപ്പൊക്കാൻ എനിക്കു കഴിഞ്ഞിട്ടുണ്ടെന്നും കേസ് തെരഞ്ഞെടുത്തു സ്വീകരിക്കാൻ കഴിയുന്ന നില എനിക്കുണ്ടെന്നും തോന്നുന്നു. എന്നാൽ, പൊതുക്കാര്യപ്രവർത്തനം താങ്ങാനാവുന്നതിലധികമുണ്ട്. പലപ്പോഴുമതു് വളരെ ഉല്ക്കണ്ഠയുണ്ടാക്കുകയും ചെയ്യുന്നു. അതിന്റെ ഫലമായിട്ട് തല്കാലം രാവിലെ ഏതാണ്ട് എട്ടേമുക്കാൽമണിതൊട്ട് രാത്രി പത്തുമണിവരെ, ഇടയ്ക്ക് ആഹാരത്തിനും ഒരു ചെറിയ സവാരിക്കും വേണ്ട സമയം ഒഴികെ, ജോലിചെയ്യേണ്ടിവന്നിട്ടുണ്ട്. നിരന്തരമായ അദ്ധ്വാനത്തിന്റേയും മനഃക്ലേശത്തിന്റേയും കാലമാണിതു്. സമീപഭാവിയിൽ പൊതുക്കാര്യപ്രവർത്തനം ലഘുവായിത്തീരാനുള്ള സാദ്ധ്യത ഞാനൊട്ടു കാണുന്നുമില്ല. നിലവിലുള്ള നിയമങ്ങൾ പരിഷ്കരിക്കുന്നതിനെപ്പററി ഗവണ്മെൻറ് പര്യാലോചിച്ചു വരികയാണ്. നാം വളരെ ജാഗ്രതയോടുകൂടി ഇരിക്കണം. കാര്യം കാലേക്കൂട്ടി അറിയാൻ വളരെ പ്രയാസമാണ്. സ്ഥിതി അതായതുകൊണ്ട് എന്റെ ഭാവിപരിപാടികൾ എന്തായിരിക്കുമെന്നു് എനിക്കറിഞ്ഞുകൂടാ. പക്ഷേ, കാര്യങ്ങളിലേക്കു് ഞാൻ കൂടുതൽ ചുഴിഞ്ഞുനോക്കുന്തോറും വളരെക്കൊല്ലക്കാലത്തേക്കു് എനിക്കു് ഒഴിഞ്ഞുമാറാൻ മിക്കവാറും സാദ്ധ്യമല്ലെന്നുള്ള തോന്നൽ വളർന്നുവരികയാണ്. നേററാളിൽ എനിക്കു ചെയ്യേണ്ടിവന്നതു് ആവർത്തിക്കാൻ തികച്ചും ഇടയുണ്ടെന്നുള്ളതാണ് വസ്തുത. അപ്പോൾ മിസിസ്സ് ഗാന്ധിക്കു് ഞാൻ നല്കിയിട്ടുള്ള വാഗ്ദാനം പാലിക്കുന്നതു സംബന്ധിച്ചുള്ളതാണു പ്രശ്നം. ഒന്നുകിൽ വർഷാവസാനം ഇന്ത്യയിലേക്കു ഞാൻ മടങ്ങിച്ചെല്ലണം, അല്ലെങ്കിൽ അന്നേക്കു് അവർ ഇങ്ങോട്ടു വരണം എന്നാണ് ഞാൻ പറഞ്ഞിരുന്നതു്. ആ വാഗ്ദാനം പാലിക്കാൻ എനിക്കു് അങ്ങേയററം ആകാംക്ഷയുണ്ട്. വർഷാവസാനം ഞാൻ മടങ്ങിച്ചെല്ലുകയെന്ന കാര്യം സാദ്ധ്യമേയല്ല. വാഗ്ദാനത്തിൽനിന്നു് പിൻവാങ്ങാൻ എന്നെ അവർ അനുവദിക്കയും ഇങ്ങോട്ടു വരണമെന്നു് അവർ നിർബ്ബന്ധംപിടിക്കാതിരിക്കയും ചെയ്താൽ, അങ്ങനെ ചെയ്യാത്തപക്ഷം ഇന്ത്യയിലേക്കു മടങ്ങാൻ സാധിക്കുന്നതിനേക്കാൾ നേരത്തേതന്നെ മടങ്ങിപ്പോവാൻ എനിക്കു കഴിഞ്ഞെന്നുംവരാം. എന്തായാലും ഇപ്പോഴത്തെ പരിപാടിയനുസരിച്ചു മൂന്നോ നാലോ കൊല്ലക്കാലം മടങ്ങിപ്പോവുന്നതിനെപ്പററി ഞാൻ ചിന്തിക്കാനേ പാടില്ല. അത്രയും കാലം അവിടെ കഴിയാമെന്നു് അവർ സമ്മതിക്കുമോ? സമ്മതിച്ചില്ലെങ്കിൽ പിന്നെ തീർച്ചയായും ഇക്കൊല്ലമൊടുവിൽ അവരിവിടെ വരണം. പത്തു കൊല്ലത്തേക്കോ മറേറാ ജോഹന്നസ്ബർഗ്ഗിൽ ശാന്തമായി വാസമുറപ്പിച്ച് ഞാൻ സംതൃപ്തനാവുകയും വേണം. ഇവിടെ ഒരു പുതിയ കുടുംബജീവിതം സ്ഥാപിച്ചിട്ട്, നേററാളിൽ ചെയ്തതുപോലെ അതിനെ ഭഞ്ജിക്കേണ്ടിവരുന്നതു് ഭയങ്കരമായിരിക്കും. അതിനു വളരെയധികം ചെലവുണ്ടാകും എന്നാണ് അനു

ഭവം എന്നെ പഠിപ്പിക്കുന്നതു്. നേററാളിൽ ഇക്കാര്യത്തിൽ വളരെ പ്രയാസങ്ങഠം സംഭവിച്ചു. ജോഹന്നസ്ബർഗ്ഗിൽ ക്ലേശങ്ങഠം കുറേ ക്കൂടി വലുതായിരിക്കയേയുള്ളു. അതിനാൽ സദയം ഇക്കാര്യം പര്യാലോചിക്കുക. മിസിസ്സ് ഗാന്ധി നിങ്ങളുടെ സ്ഥലത്തുണ്ടെങ്കിൽ എല്ലാവരുംകൂടി ആലോചിച്ചു് എന്നെ വിവരം അറിയിക്കുക. എന്നാൽ തല്ക്കാലത്തേക്കെങ്കിലും അവിടെത്തന്നെ കഴിയാമെന്നു് അവർ സമ്മതിച്ചാൽ മുഴുവൻ ശ്രദ്ധയും പൊതുക്കാര്യങ്ങഠംക്കുപയോഗിക്കുവാൻ എനിക്കു് അതു സഹായകമായിത്തീരും. നേററാളിൽ എന്റെ സഹവാസം വളരെക്കുറച്ചുമാത്രമേ അവർ അനുഭവിച്ചിട്ടുള്ളു. അതവൾക്കറിയാം. ഒരുപക്ഷേ, ജോഹന്നസ്ബർഗ്ഗിൽ അവൾക്കു് അത്രപോലും അതു സാദ്ധ്യമായില്ലെന്നു വരാം. എന്തായാലും പരിപൂർണ്ണമായും അവരുടെ വികാരങ്ങളെ അനുസരിക്കാനാണു് ഞാൻ ആഗ്രഹിക്കുന്നതു്. അവരുടെ കൈകളിൽത്തന്നെ എന്നെ അർപ്പിക്കുകയുമാണു്. അവൾക്കു വരണമെന്നുണ്ടെങ്കിൽ ഒക്ടോബറിൽ ഒരുക്കങ്ങളെല്ലാം ചെയ്തു് നവംബറിന്റെ (1903) ആരംഭത്തിൽ പുറപ്പെടണം. ഈ ഇടക്കാലത്തു് വർത്തമാനങ്ങഠം പരസ്പരം അറിയിക്കാൻ സമയം ധാരാളം ഉണ്ടായിരിക്കുമല്ലോ.

താങ്കളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 20

## ഛഗൻലാൽ ഗാന്ധിക്കു്*

ജോഹന്നസ്ബർഗ്ഗ്,
ജൂൺ 30, 1903.

പ്രിയപ്പെട്ട ഛഗൻലാൽ,

ഇതോടൊന്നിച്ചുള്ളതു് ശ്രീ ഹരിദാസ് ഭായിക്കു് ഞാനയച്ച കത്തിന്റെ† പകർപ്പാണു്. എന്നെപ്പററിയുള്ള എല്ലാ വാർത്തകളും നിങ്ങഠംക്കു് അതിൽനിന്നറിയാം. ഇവിടത്തെ സ്ഥിതിഗതികഠം നിങ്ങളുടെ കൊച്ചമ്മയെ (മിസിസ്സ് ഗാന്ധി) വായിച്ചു വിശദീകരിച്ചു കേഠംപ്പിക്കണം. അവർ അവിടെ താമസിക്കാൻ നിശ്ചയിക്കുന്നപക്ഷം, അതു വളരെ അഭിലഷണീയമാണു്. ഇവിടെ ജീവിതച്ചെലവു് വളരെക്കൂടുതലാണു്. അവർ അവിടേയും ഞാൻ ഇവിടേയും കഴിഞ്ഞാൽ, ഈ സ്ഥലത്തു് നാമുണ്ടാക്കുന്ന സമ്പാദ്യംകൊണ്ടു്, ഇന്ത്യയിൽ അവൾക്കും കുഞ്ഞുങ്ങഠംക്കും സുഖകരമായ ജീവിതം നയിക്കാൻ സാധിക്കും. എന്നാൽ അവർ നിർബ്ബന്ധിക്കയാണെങ്കിൽ, ഞാൻ യാത്ര പുറപ്പെട്ടപ്പോഠം അവൾക്കു നല്കിയ വാഗ്ദാനത്തിൽ

20 My Childhood With Gandhi, pp. 192—193

* ഗാന്ധിജിയുടെ ഒരടുത്ത ബന്ധുവും, സഹപ്രവർത്തകനും.

† 19–ാമത്തെ കത്താണു് ഇവിടെ പരാമർശിക്കപ്പെടുന്നതു്.

നിന്നു ഞാൻ പിൻവാങ്ങുകയില്ല. ഏതായാലും, പുറപ്പെടാൻ അവർ തീരുമാനിച്ചാൽ, ഒക്ടോബറിനകം എല്ലാ ഒരുക്കങ്ങളും ചെയ്ത് നവംബറിൽ ആദ്യം കിട്ടുന്ന കപ്പലിൽ കയറണം. എങ്കിലും നാട്ടിൽ കഴിയുന്നതാണ് ഉത്തമമെന്ന് അവരെ ബോദ്ധ്യപ്പെടുത്താൻ ശ്രമിക്കണം. ശ്രീ രേവാശങ്കർ ഭായിയോട് ആലോചിച്ച് ബോംബെയിലോ രാജ്കോട്ടിലോ എവിടെയാണ വസിക്കേണ്ടതെന്ന് അവർ നിശ്ചയിക്കട്ടെ. നിങ്ങൾ ഹരിലാലിനെയുംകൊണ്ട് യാത്ര തിരിച്ചുകഴിഞ്ഞിട്ടില്ലെന്നും നിങ്ങളുടെ കൊച്ചമ്മ നിങ്ങളോടൊപ്പം പുറപ്പെടാൻ ഉദ്ദേശിക്കുന്നുവെന്നുമാണെങ്കിൽ, രാംദാസിനേയും ദേവദാസിനേയും കൂടി അവരോടുകൂടെ കൊണ്ടുപോരണം. ബോംബെയിൽ മണിലാലിന്റേയും ഗോകുൽദാസിന്റേയും പഠനത്തിനും താമസത്തിനും വേണ്ട ഏർപ്പാടുകൾ ചെയ്യുകയും വേണം. എന്നാൽ ബോംബെയിൽത്തന്നെ തങ്ങാൻ മണിലാലിനു സമ്മതമില്ലെങ്കിൽ നിങ്ങളുടെകൂടെ അവനും പോരട്ടെ. ഗോകുൽദാസ് ബോംബെയിൽ വിദ്യാഭ്യാസം തുടരുന്നതാണ് നല്ലതു്. അവന്റെ മനോഗതം എന്താണെന്നും രാലിയത്ബെൻ അതിനേപ്പററി എന്താണ് പറയുന്നതെന്നും എന്നെ അറിയിക്കണം.

നിങ്ങൾക്ക് അയച്ചുതന്ന ലിസ്റ്റ് അനുസരിച്ചുള്ള ഫോട്ടോകളും പുസ്തകങ്ങളും കഴിയുന്നിടത്തോളം എണ്ണം കൊണ്ടുവരിക. പണമൊക്കെ ശ്രീ രേവാശങ്കർ ഭായിയുടെ കൈയിൽ ഏല്പിക്കുന്നതാണ് ഉത്തമം. ഫ്യൂലിയുടെ കണക്കുതീർക്കാൻ നിങ്ങൾ രാജ്കോട്ടിൽ പോകേണ്ടിവന്നാൽ പോകണം. അതുകഴിഞ്ഞാൽ യാത്രയ്ക്കു വേണ്ടത്ര പണം നിങ്ങളുടെ പക്കൽ അവശേഷിക്കും.

നിങ്ങളുടെ കൊച്ചമ്മ രാജ്കോട്ടിൽ താമസിക്കാനാണ് ഇഷ്ടപ്പെടുന്നതെങ്കിൽ മണിലാലിനെ ഇവിടെ കൊണ്ടുവരുന്നതാണ് കൂടുതൽ നല്ലതു്.

മഗൻലാൽ ടൊംഗാട്ടിൽ സുഖമായിക്കഴിയുന്നു.

രേവാശങ്കർ ഭായിയെ ഇതു വായിച്ചു കേൾപ്പിക്കുക. ധൃതിയിൽ എഴുന്നതുകൊണ്ട് ഇതു വായിക്കാൻ അദ്ദേഹത്തിനു പ്രയാസമായിരിക്കും.

മോഹൻദാസിന്റെ ആശംസകൾ!

എം. കെ. ഗാന്ധി.

## 21

## ഗോപാലകൃഷ്ണ ഗോഖലേക്ക്

ജോഹന്നസ്ബർഗ്,
ജനുവരി 13, 1905.

പ്രിയപ്പെട്ട പ്രൊഫസർ ഗോഖലേ,

ഇന്ത്യൻ ഒപ്പീനിയൻ നിലവിലുള്ളത് അങ്ങേയ്ക്ക് അറിയാമല്ലോ. അങ്ങ് സജീവമായ അനുഭാവം അതിനോടു കാണിക്കണമെന്ന് എനിക്ക് ന്യായമായി അപേക്ഷിക്കാമെന്നു കരുതത്തക്ക ഒരു പന്ഥാവിലേക്ക് അത് ഇപ്പോൾ കടന്നിരിക്കുകയാണ്. എന്നെപ്പററി തെററായി ധരിക്കാൻ ഇടയില്ലാത്തവിധം നല്ലവണ്ണം അങ്ങേയ്ക്ക് എന്നെ അറിയാവുന്നതുകൊണ്ട് തികച്ചും തുറന്ന മനസ്സോടെ എഴുതാൻ ഞാൻ ഉദ്ദേശിക്കുന്നു. സാമ്പത്തികസഹായം കൂടാതെ ആ പത്രം നടത്തിക്കൊണ്ടുപോകാൻ മി. മദൻജിത്തിന് കഴിയുകയില്ലെന്ന് ഞാൻ മനസ്സിലാക്കിയപ്പോൾ, തികഞ്ഞ ദേശസ്നേഹമാണ് അദ്ദേഹത്തെ നയിക്കുന്ന പ്രേരണാശക്തി എന്ന് എനിക്കറിയാവുന്നതുകൊണ്ട്, എന്റെ സമ്പാദ്യത്തിൽ അധികവും ഞാൻ അദ്ദേഹത്തിന്റെ ഉപയോഗത്തിനായി നൽകി. മൂന്നുമാസംമുമ്പ് സകല ഉത്തരവാദിത്വവും നടത്തിപ്പും ഞാൻ ഏറെറടുത്തു. ഇപ്പോഴും നാമമാത്രമായി മി. മദൻജിത്ത് ഉടമസ്ഥനും പ്രസാധകനുമായി തുടരുന്നു — അദ്ദേഹം സമുദായത്തിനുവേണ്ടി വളരെ സേവനം ചെയ്തയാളാണെന്ന് ഞാൻ വിശ്വസിക്കുന്നതുകൊണ്ട്. ഇന്ത്യൻ ഒപ്പീനിയന്റെ താല്പര്യങ്ങളെ മുൻനിർത്തിക്കൊണ്ടാണ് ഇപ്പോൾ എന്റെ ആഫീസ് പ്രവർത്തിക്കുന്നത്. ഇതിനകം 3,500 പവനോളം വരുന്ന ബാധ്യതകൾ ഞാൻ കൈക്കൊണ്ടിട്ടുമുണ്ട്.

ഈ കത്തിന്റെകൂടെയുള്ള അനുബന്ധത്തിൽ വിവരിക്കുന്ന പരിപാടി എന്നെ അടുത്തറിയാവുന്ന ചില ഇംഗ്ലീഷ് സുഹൃത്തുക്കളുടെ മുന്നിൽ ഞാൻ വയ്ക്കുകയും അവർ ഈ ആശയം സ്വീകരിക്കുകയും ചെയ്തു. ഇപ്പോൾ അതു തികച്ചും പ്രവർത്തനക്ഷമമായിട്ടുണ്ട്. പൂനയിലെ ഫെർഗ്ഗൂസൻ കോളേജിന്റെ സ്ഥാപകന്മാർ പ്രകടിപ്പിച്ചിടത്തോളം ആത്മത്യാഗം ഇതു പ്രകടമാക്കുന്നില്ലെങ്കിലും, മോശപ്പെട്ട ഒരു പകർപ്പല്ല ഇത് എന്ന് ധൈര്യപൂർവ്വം ഞാൻ കരുതുന്നു. ആ ഇംഗ്ലീഷ് സുഹൃത്തുക്കൾ ഇത്ര സുധീരമായി മുന്നോട്ടു വരുന്ന കാഴ്ച എനിക്ക് ഏററവും ആഹ്ലാദപ്രദമായി തോന്നുന്നു. അവരാരും സാഹിത്യകാരന്മാരല്ല. പക്ഷേ, സത്യസന്ധരും സ്വതന്ത്രരുമായ വിശിഷ്ട വ്യക്തികളത്രെ. ഓരോരുത്തർക്കും അവരവരുടെ തൊഴിലോ ജോലിയോ ഉണ്ടായിരുന്നു. അത് അവർ നല്ലവണ്ണം നടത്തുകയുമായിരുന്നു. എങ്കിലും തുച്ഛമായ ഒരു പ്രതിഫലം പററിക്കൊണ്ട് ഒരു പ്രവ

21 The Collected Works of Mahatma Gandhi, vol. IV, pp. 332—333.

ത്തകനായി മുന്നോട്ട വരാൻ അവരിൽ ആക്കും ലേശംപോലും വൈമനസ്യമുണ്ടായില്ല. പ്രതിമാസം മൂന്ന പവനാണ് പ്രതിഫലം; ആദായം കിട്ടാനുള്ള സാദ്ധ്യത വിദൂരവുമത്രെ.

എന്റെ വരുമാനം തുടരുകയാണെങ്കിൽ, ഈ സ്ഥലത്ത് ഒരു സ്കൂൾ തുറക്കണമെന്നുകൂടെ എനിക്ക് ഉദ്ദേശ്യമുണ്ട്—അത് ദക്ഷിണാഫ്രിക്കയിൽ മറെറാരു സ്കൂളിന്റേയും പിന്നിലായിരിക്കരുതെന്നും പ്രധാനമായി അത് അവിടെത്തന്നെ താമസിച്ച പഠിക്കുന്ന ഇന്ത്യൻ കുട്ടികളുടേയും, രണ്ടാമതായി ആ സ്കൂളിൽ ചേരാനാശിക്കുകയും അവിടെത്തന്നെ താമസിക്കാനിഷ്ടപ്പെടുകയും ചെയ്യുന്ന എല്ലാവരുടേയും വിദ്യാഭ്യാസത്തിനുവേണ്ടിയുള്ള സ്ഥാപനമായിരിക്കണമെന്നും ഉദ്ദേശിക്കുന്നു. ഇതിനും സ്വയം മുന്നോട്ടുവരുന്ന പ്രവർത്തകരെ ആവശ്യമുണ്ട്. ഇവിടെയുള്ള ഒന്നോ രണ്ടോ ഇംഗ്ലീഷ്കാരന്മാരുടേയും ഇംഗ്ലീഷ് വനിതകളുടേയും ആയുഷ്കാലപ്രവർത്തനം ഈ സംരംഭത്തിനു നേടാൻ സാധിക്കും. പക്ഷേ, ഇന്ത്യൻ അദ്ധ്യാപകന്മാർ കൂടിയേ കഴിയൂ. അദ്ധ്യാപകവൃത്തിയിൽ താല്പര്യമുള്ളവരും, നിർദ്ദോഷമായ സ്വഭാവമുള്ളവരും കഷ്ടിച്ച് ഉപജീവിക്കാനുള്ള പ്രതിഫലം പററിക്കൊണ്ടു ജോലിചെയ്യാൻ സന്നദ്ധരുമായ ഏതെങ്കിലും ബിരുദധാരിയെ പ്രേരിപ്പിക്കാൻ അങ്ങേയ്ക്കു കഴിയുമോ? വരാൻ സന്നദ്ധരാവുന്നവർ വേണ്ടത്ര പരീക്ഷിച്ചറിഞ്ഞ ഒന്നാന്തരം ആളുകളായിരിക്കണം. ചുരുങ്ങിയതു രണ്ടോ മൂന്നോ പേരെങ്കിലും വേണം എനിക്ക്; എന്നാൽ തീർച്ചയായും കൂടുതൽപേരെ സ്വീകരിക്കാൻ സാധിക്കും. സ്കൂൾ പ്രവർത്തനക്ഷമമായിത്തീർന്നശേഷം, ഒരു ചികിത്സാകേന്ദ്രം അതിനോടുകൂടെ സ്ഥാപിച്ച് ആരോഗ്യപരമായ രീതിയിൽ 'ശുദ്ധവായു' ചികിത്സയും ഏർപ്പെടുത്തണമെന്ന് ഉദ്ദേശിക്കുന്നുണ്ട്.

ഉടനടിയുള്ള എന്റെ ലക്ഷ്യം ഇന്ത്യൻ ഒപ്പീനിയനെ സംബന്ധിക്കുന്നതത്രെ. അതിനെപ്പററി ഞാൻ പറഞ്ഞതെല്ലാം അങ്ങ് അംഗീകരിക്കുന്നുണ്ടെങ്കിൽ, പ്രസിദ്ധീകരണത്തിനുവേണ്ടി പത്രാധിപന്മാർക്ക് അയച്ചുകൊടുക്കാൻ ഒരു പ്രോത്സാഹനസന്ദേശം സദയം അങ്ങ് അയച്ചുതരുമോ? ഏതാനും നിമിഷങ്ങൾ അതിനായി വിനിയോഗിക്കാൻ അങ്ങേയ്ക്കു കഴിയുമെങ്കിൽ, ഇടയ്ക്കിടയ്ക്ക് ഒരു ലേഖനം, എത്ര ചെറുതായാലും സാരമില്ല, അതിനുവേണ്ടി എഴുതുമോ? ഇംഗ്ലീഷിലും ഗുജറാത്തിയിലും ഹിന്ദിയിലും തമിഴിലും വാരംതോറും കുറിപ്പുകൾ എഴുതി അയയ്ക്കാൻ, നിസ്വാർത്ഥമായിട്ടോ പ്രതിഫലം വാങ്ങിക്കൊണ്ടോ പ്രവർത്തിക്കുന്ന ലേഖകന്മാരെ കണ്ടുപിടിക്കണമെന്ന് അതിയായ ആഗ്രഹം എനിക്കുണ്ട്. അതിനു വളരെ ചെലവു വേണ്ടിവരുമെങ്കിൽ, ഇംഗ്ലീഷ് വാർത്താക്കുറിപ്പുകൾകൊണ്ടുമാത്രം ഞാൻ തൃപ്തിപ്പെടേണ്ടിവന്നേക്കാം. അതു മൂന്നു ഭാരതീയഭാഷകളിലും വിവർത്തനം ചെയ്യത്തക്കതായിരുന്നാൽ മതിയല്ലോ. അത്തരം ഏതെങ്കിലും ലേഖകന്റേയോ ലേഖകന്മാരുടേയോ പേരു നിർദ്ദേ

ശിക്കാൻ അങ്ങയ്ക്കു കഴിയുമോ? ഇന്ത്യൻ പ്രശ്നത്തെ സംബന്ധിച്ച് അങ്ങയുടെ ഭാഗത്തു നടത്തുന്ന പ്രവർത്തനങ്ങളുടെ ഒരു രൂപം നൽകുന്നതായിരിക്കണം ഈ ആഴ്ചക്കുറിപ്പുകൾ. കുറിപ്പുകളിൽ പത്രങ്ങൾ ഈ പ്രശ്നത്തെപ്പററി നടത്തുന്ന പരാമർശനങ്ങൾ ഉദ്ധരിക്കയും, ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാർക്ക് രസകരമായിരിക്കാനിടയുള്ള വസ്തുതകൾ ഉൾക്കൊള്ളിച്ചിരിക്കയും വേണം.

ഈ കത്തിൽ പറയുന്ന വിഷയങ്ങൾക്ക സഹായകമാകുമാറ് ആവശ്യമെന്നു തോന്നുന്നിടത്തോളം, ഇതിൻെറ ഉള്ളടക്കം മുഴുവനായോ ഭാഗികമായോ പുറത്തു പറയുന്നതു് ഉചിതമാകുമെന്ന് അങ്ങയ്ക്കു് തോന്നിയാൽ അപ്രകാരം അങ്ങു ചെയ്യണം.

അങ്ങ് നല്ല ആരോഗ്യസ്ഥിതിയിൽ കഴിയുകയാണെന്ന് പ്രതീക്ഷിക്കുന്നു.

അങ്ങയുടെ, വിശ്വസ്തതയുള്ള,
എം.കെ. ഗാന്ധി.

## 22

## മിസ്സിസ് ആനിബസൻറിനു്†

ജോഹന്നസ്ബർഗ്ഗ്,
മേയ് 13, 1905

പ്രിയപ്പെട്ട മാഡം,

നിങ്ങളുടെ ഭഗവത്ഗീതയുടെ പുനഃപ്രസിദ്ധീകരണത്തെ സംബന്ധിച്ച് ഇൻറർ നാഷനൽ മുദ്രാലയത്തിന് നിങ്ങൾ അയച്ച കത്തു് അതിൻെറ ഉടമസ്ഥന്മാർ എനിക്ക് അയച്ചുതന്നിരിക്കുന്നു. അതു പ്രസിദ്ധീകരിക്കാനും ഛായാചിത്രം ഉൾപ്പെടുത്താനുമുള്ള ഉപദേശത്തിൻെറ ഉത്തരവാദിത്വം പരിപൂർണ്ണമായും എൻെറ ചുമലിൽ തന്നെയായിരിക്കണം. സാധാരണഗതിയിൽ ഗ്രന്ഥകർത്താവിൻെറ അനുവാദംകൂടാതെ ഒരു പുസ്തകം അച്ചടിക്കുന്നതു് ഉചിതമായി കണക്കാക്കപ്പെടുകയില്ലെന്ന് എനിക്കറിയാം. പ്രസ്സുടമസ്ഥന്മാർക്ക ചെലവാകുന്ന തുകമാത്രം വിലവച്ച് അച്ചടിച്ചുകൊടുക്കുകയാണെങ്കിൽ ഭഗവത്ഗീതയുടെ പരിഭാഷ പ്രസിദ്ധീകരിച്ച് ഹിന്ദു ബാലന്മാർക്കും മററുള്ളവർക്കും വിതരണം ചെയ്യാനുള്ള സന്നദ്ധത ഒരു മാന്യൻ പ്രകടിപ്പിച്ചു. അദ്ദേഹം വളരെ ധൃതിയിലും ആയിരുന്നു. നിങ്ങളുടെ തർജ്ജമ അച്ചടിക്കാമെന്ന് നിർദ്ദേശമുണ്ടായി. അക്കാര്യം എന്നോടു് ആലോചിച്ചപ്പോൾ, വളരെ ശ്രദ്ധാപൂർവം ചിന്തിച്ച

22 The Collected Works of Mahatma Gandhi, vol. IV, pp. 429–430

† ബസൻറിൻെറ അനുവാദംകൂടാതെ, അവരുടെ ഭഗവത്ഗീതാപരിഭാഷ ദക്ഷിണാഫ്റിക്കയിൽ അച്ചടിച്ചു വിതരണം ചെയ്തതിനെപ്പററി.

ശേഷം. നിങ്ങളുടെ അഭിപ്രായമാരായാൻ സമയം തീരെ ഇല്ലാതിരുന്നതുകൊണ്ടു്, ഞാൻ ഉപദേശിച്ചു, ദക്ഷിണാഫ്രിക്കയിൽ വിതരണം ചെയ്യാൻ നിങ്ങളുടെ പരിഭാഷ അച്ചടിക്കാമെന്നു്. പ്രസ്തുടമസ്ഥന്മാരുടെ ഉദ്ദേശ്യം നിഷ്കളങ്കമാണെന്നും, ഈ പതിപ്പു പ്രസിദ്ധീകരിച്ച സാഹചര്യങ്ങരം നിങ്ങളുടെ ശ്രദ്ധയിൽപ്പെടുമ്പോരം, പുറമേ കാണപ്പെടുന്ന അനൗചിത്യമേതും നിങ്ങരം വിഗണിക്കുമെന്നും എനിക്കു തോന്നി. പ്രസിദ്ധീകരണവേളയിൽതന്നെ, ആ സാഹചര്യം മുഴവൻ വിശദീകരിച്ചുകൊണ്ടുള്ള ഒരു കത്തു്, മാനേജരുടേയും ഉടമസ്ഥൻേറയും ഒപ്പോടുകൂടി, നിങ്ങരംക്കു് അയച്ചു. അതു് ലക്ഷ്യംതെററി പോകാനിടയായെന്നു തോന്നുന്നു. നിങ്ങളുടെ സമ്മതമോ വിസമ്മതമോ പ്രകടിപ്പിക്കുന്ന ഒരു കത്തും കിട്ടാത്തതെന്തുകൊണ്ടെന്നു് ഞങ്ങരം വിസ്മയിച്ചിരിക്കയായിരുന്നു. എന്നാൽ, മാർച്ച് 27—ാം തീയതിയുള്ള നിങ്ങളുടെ കത്തു് വിശദമാക്കുന്നുണ്ടു്, അതിനുമുമ്പു് നിങ്ങളുടെ കത്തൊന്നും വരാത്തതെന്തെന്നു്. ഛായാചിത്രത്തെ സംബന്ധിച്ചിടത്തോളം ഒരു അബദ്ധം ചെയ്തുപോയിട്ടുണ്ടെങ്കിൽ നിങ്ങളെപ്പററിയുള്ള അതിരുകടന്ന ക്ഷേത്യാദർശങ്ങളുടെ ഫലമാണു് അതു് എന്നുമാത്രമേ എനിക്കു പറയാനുള്ളു. ആ ഛായാചിത്രംകൂടി ചേർക്കണമെന്നു് ഞാൻ നിർദ്ദേശിച്ചപ്പോരം, ചിലയാളുകരം ആ പ്രവൃത്തിയിൽ ആരോപിക്കാനിടയുള്ള ദുർവ്യാഖ്യാനത്തിൻെറ കാര്യം എൻെറ മനസ്സിൽ ഉണ്ടായിരുന്നു. എന്നാൽ, അതിൻെറ അസംഖ്യം പ്രതികരം ഭാരതീയ യുവാക്കളുടെ കൈയിലാണു് ചെന്നുചേർന്നതു് എന്നു നിങ്ങരം മനസ്സിലാക്കുമ്പോരം, ഈ ഒരനൗചിത്യത്തോടു്, അത്തരം ഒരു കൃത്യമാണു് അതെങ്കിൽ, നിങ്ങരംക്കു പ്രതിഷേധമൊന്നും തോന്നുകയില്ലെന്നു് പിന്നേയും എനിക്കു തോന്നി. ശരിയായാലും തെററായാലും വിശുദ്ധഗ്രന്ഥങ്ങളിൽ ഇത്തരം ഛായാചിത്രങ്ങരം അച്ചടിക്കുന്നതും പ്രസിദ്ധീകരിക്കുന്നതും ഇന്ത്യയിൽ അസാധാരണമല്ല, നിങ്ങരംക്കുതന്നെ അതു് അറിയാമല്ലോ. 1000 പ്രതികളേ അച്ചടിച്ചുള്ളു. ഒരുപക്ഷേ, 200—ൽ കുറവേ അവശേഷിച്ചിരിപ്പുള്ളു. ഏതാണ്ടു് പ്രതിമാസം 5 എണ്ണംവീതംവിതരണം ചെയ്യുകയോ വില്ക്കുകയോ ചെയ്തുവരുന്നു. അതുതന്നെ യഥാർത്ഥ താല്പര്യം പ്രകടിപ്പിക്കുന്നവർക്കു മാത്രമാണു്.

ഞാനിതാ, സ്ഥിതിഗതികളാകെ നിങ്ങളുടെ മുന്നിൽ വച്ചുകഴിഞ്ഞു. നിങ്ങളുടെ വികാരങ്ങളോടു ചെയ്ത അപരാധത്തിൽ എനിക്കുള്ള അഗാധമായ ഖേദം പ്രകടിപ്പിക്കയും അതിനു ക്ഷമാപണം ചെയ്കയും ചെയ്യേണ്ട കടമ എനിക്കുണ്ടു്. ഒരു പരസ്യപ്രസ്താവന ആവശ്യമുണ്ടെന്നോ കൂടുതൽ പ്രചരിക്കാൻ അനുവദിക്കാതെ പുസ്തകം പൂർണ്ണമായും പിൻവലിക്കണമെന്നോ ഛായാചിത്രം എടു

ത്തുകളയണമെന്നോ നിങ്ങൾ കരുതുന്നുണ്ടെങ്കിൽ, നിങ്ങളുടെ ആഗ്രഹം നടപ്പിലാക്കുകതന്നെ ചെയ്യാം.

പ്രിയപ്പെട്ട മാഡം,
നിങ്ങളുടെ വിനീതവിധേയൻ,
എം. കെ. ഗാന്ധി.

## 23
## ലക്ഷ്മീദാസ് ഗാന്ധിക്ക്*

ജോഹന്നസ്ബർഗ്,
മേയ് 27, 1905.

ബഹുമാനപ്പെട്ട ജ്യേഷ്ഠാ,

ഏപ്രിൽ 17–ാം തീയതിയിലെ അങ്ങയുടെ കത്തു കിട്ടി. എന്തു പറയണമെന്ന് എനിക്കറിഞ്ഞുകൂടാ. എന്നോട് അങ്ങേയ്ക്ക് നീരസം തോന്നിയിരിക്കയാണ്. അതിനു യാതൊരു പ്രതിവിധിയുമില്ല. ഞാൻ നിസ്സഹായനാണ്. അങ്ങയുടെ കത്തിനു മുഴുവനുമായി മറുപടി എഴുതാൻ മാത്രമേ എനിക്കു കഴിയൂ:

1. അങ്ങയിൽനിന്നു പിരിഞ്ഞുപോരണമെന്ന് എനിക്കു വിചാരമില്ല.

2. അവിടെ യാതൊന്നും ഞാൻ അവകാശപ്പെടുന്നില്ല.

3. യാതൊന്നും എന്റേതായി ഞാൻ അവകാശപ്പെടുന്നില്ല.

4. എനിക്കുള്ളതെല്ലാം പൊതുക്കാര്യങ്ങൾക്കുവേണ്ടി ഉപയോഗിക്കപ്പെടുകയാണ്.

5. പൊതുക്കാര്യപ്രവർത്തനത്തിനു സ്വയം അർപ്പിച്ചിട്ടുള്ള ബന്ധുക്കൾക്ക് അതു ലഭ്യമാണ്.

6. എന്റെ സമസ്തവും പൊതു ഉപയോഗത്തിനു ഞാൻ അർപ്പിച്ചില്ലായിരുന്നെങ്കിൽ, പണത്തിനുവേണ്ടിയുള്ള അങ്ങയുടെ ആഗ്രഹം നിറവേററുവാൻ എനിക്കു കഴിയുമായിരുന്നു.

സഹോദരങ്ങൾക്കു വേണ്ടിയോ മററു ബന്ധുക്കൾക്കുവേണ്ടിയോ ഞാൻ വളരെ ചെയ്തിട്ടുണ്ടെന്ന് ഒരിക്കലും ഞാൻ പറഞ്ഞിട്ടില്ല. എനിക്കു ബാക്കിവയ്ക്കാൻ കഴിഞ്ഞതെല്ലാം ഞാനവർക്കു കൊടുത്തു. ഇതുതന്നെ ഞാനെടുത്തുപറഞ്ഞിട്ടുള്ളത് അഹംഭാവംകൊണ്ടല്ല; പറഞ്ഞതു സുഹൃത്തുക്കളോടു മാത്രമാണുതാനും.

---

23 Mahatma, vol. 1, P. 92

* സേവനപരമായ ഒരു ജീവിതത്തിന്, പൂർണ്ണമനസ്സോടെ ഗാന്ധിജി ചെയ്ത സമ്പൂർണമായ ആത്മാർപ്പണം പ്രഖ്യാപിക്കുന്നു. ഗാന്ധിജിയുടെ ആത്മകഥ( ഭാഗം 4, അദ്ധ്യായം 5) യിൽ ഈ സംഭവത്തിന്റെ പശ്ചാത്തലം വിശദീകരിച്ചിട്ടുണ്ട്.

അങ്ങ് എനിക്കുമുമ്പ് മരണമടഞ്ഞാൽ കുടുംബത്തെ സംരക്ഷിക്കുന്ന ഭാരം സന്തോഷപൂർവം ഞാൻ സ്വീകരിക്കുമെന്ന് ഉറച്ചുകൊള്ളുക. അതിനെച്ചൊല്ലി അങ്ങ് ഒട്ടും ഭയപ്പെടേണ്ടതില്ല.

അങ്ങ് ആഗ്രഹിക്കുന്നതുപോലെ അങ്ങേയ്ക്കു പണമയച്ചു തരാൻ ഇപ്പോൾ എനിക്കു നിവൃത്തിയില്ല.

ഹരിലാൽ വിവാഹിതനായെങ്കിൽ നന്ന്; അയാൾ വിവാഹിതനായില്ലെങ്കിലും നല്ലതുതന്നെ. തല്ക്കാലം ഏതായാലും ഒരു മകനെന്ന നിലയിൽ അവനെപ്പററി ഞാൻ ചിന്തിക്കാതെയായിട്ടുണ്ട്.

അല്പമെങ്കിലും സാദ്ധ്യതയുണ്ടെങ്കിൽ മണിയുടെ വിവാഹത്തിൽ സംബന്ധിക്കുന്നതിനുവേണ്ടി ഇന്ത്യയിലേക്കു വരാൻ എനിക്കിഷ്ടമാണ്. എന്നാൽ, എന്റെ ഇപ്പോഴത്തെ അവസ്ഥയെപ്പററി എന്തെങ്കിലും അങ്ങേക്കു മനസ്സിലാക്കിത്തരാൻ എനിക്കു കഴിവില്ല. സമയം തികയാതെ ഞാൻ വളരെ ക്ലേശിക്കയാണ്. എന്തുചെയ്യണമെന്നുതന്നെ എനിക്കൊട്ടുമറിഞ്ഞുകൂടാ. വിവാഹത്തീയതി ഏതെന്ന് സദയം കമ്പിയടിക്കുക. എന്തെങ്കിലും സാദ്ധ്യതയുണ്ടെങ്കിൽ യാത്രയ്ക്കു ഞാൻ തയ്യാറായിരിക്കാമല്ലോ.

രേവാശങ്കറിനു ഞാൻ കടം വീട്ടാനുണ്ടെന്നുള്ള വസ്തുത, വേണമെങ്കിൽ അങ്ങയെ അറിയിക്കാം.

അങ്ങ് എന്നെ പുറംതള്ളിയെന്നുവരാം. എങ്കിലും ഞാൻ അങ്ങേയ്ക്ക് എന്നും എന്തായിരുന്നുവോ അതുതന്നെ ആയിരിക്കും.

ഞാൻ അവിടെയുണ്ടായിരുന്നപ്പോൾ അങ്ങയിൽനിന്നു പിരിഞ്ഞുപോകണമെന്നുള്ള ആഗ്രഹം പ്രകടിപ്പിച്ചതായി ഞാനോർക്കുന്നില്ല. എന്നാൽ, ഞാനങ്ങനെ ചെയ്തെങ്കിൽതന്നെയും ഇന്ന് എന്റെ മനസ്സ് തികച്ചും വിശദമാണ്; എന്റെ അഭിലാഷങ്ങൾ കൂടുതൽ ഉന്നതങ്ങളാണ്. ഏതു തരത്തിലുള്ളതായാലും, ലൗകികസുഖങ്ങളനുഭവിക്കാൻ യാതൊരാഗ്രഹവും എനിക്കില്ല. ഇന്നു ഞാൻ വ്യാപരിച്ചുകൊണ്ടിരിക്കുന്ന പ്രവർത്തനങ്ങൾ ജീവിതത്തിനത്യന്താപേക്ഷിതമാണെന്നു ഞാൻ കരുതുന്നു. ഇതിൽ വ്യാപൃതനായിരിക്കുമ്പോൾ എനിക്കു മരണത്തെ നേരിടേണ്ടിവന്നാൽ സമചിത്തതയോടെ അതിനെ ഞാൻ നേരിടും. ഭയത്തിനു ഞാനിന്ന് അപരിചിതനാണ്.

ഹൃദയശുദ്ധിയുള്ളവരെ ഞാനിഷ്ടപ്പെടുന്നു. ജഗന്മോഹൻദാസിന്റെ കൊച്ചുമകൻ കല്യാൺ ദാസ് ഹൃദയത്തിൽ പ്രഹ്ലാദനെപ്പോലെയാണ്. അതുകൊണ്ടു ജനനംകൊണ്ടു മകനായിത്തീർന്നിട്ടുള്ള ഒരു വ്യക്തിയെക്കാളും അവൻ എനിക്കു പ്രിയപ്പെട്ടവനാണ്.

## 24

## കുശൽചന്ദ് ഗാന്ധിക്കും മററാരാൾക്കും†

നിങ്ങളുടെ കത്ത് എന്റെ സഹോദരി രലിയാത്ബെന്നിന് അയച്ച കത്തിൽ എന്റെ വികാരങ്ങൾ കുറെയൊക്കെ പ്രകടമാക്കിയിട്ടുണ്ട്. ആ കത്ത് ഇതോടൊപ്പമുണ്ട്. സദയം അതു വായിച്ച്, അതിനെപ്പററി ആലോചിക്കുക; രലിയാത്ബെന്നിനേയും അതു വായിച്ചുകേൾപ്പിക്കുക. അവർ കർശൻദാസിന്റെകൂടെ പോയിരിക്കയാണെങ്കിൽ, അവൾക്ക് അത് അയച്ചുകൊടുക്കുകയും അവർ എങ്ങനെ കഴിയുന്നു എന്ന് അറിയിച്ച് എന്നെ സഹായിക്കുകയും ചെയ്യണം. ഗോകുൽദാസ് പൊയ്പ്പോയി, ആ ബന്ധം നിമിത്തം, ഇത് എഴുതിക്കൊണ്ടിരിക്കുമ്പോൾ എനിക്കു കരയാൻ തോന്നുന്നു. എന്നാൽ, എന്റെ ആശയങ്ങൾ, കുറേക്കാലമായിട്ട് എന്റെ മനസ്സിൽ അവ്യക്തമായിക്കിടന്ന ആശയങ്ങൾ, വ്യക്തമായിക്കഴിഞ്ഞു. നാമെല്ലാം ഒരു വലയിൽ കുടുങ്ങിയിരിക്കുന്നതായി ഞാൻ കാണുന്നു. നമ്മുടെ കുടുംബം എത്തിച്ചേർന്നിരിക്കുന്ന അവസ്ഥ, നമ്മുടെ നാടിന്റെ അവസ്ഥയിൽനിന്ന് വളരെ വ്യത്യാസമുള്ളതല്ല. എന്റെ മനസ്സിൽ ഏററവും ഉയർന്നുനില്ക്കുന്ന ആശയങ്ങളാണ് ഞാനിവിടെ പ്രകടമാക്കുന്നത്.

മാന്യത പാലിക്കാനുള്ള മിഥ്യാമോഹംകൊണ്ടോ സ്നേഹത്തെപ്പററിയുള്ള തെററായ ബോധംകൊണ്ടോ, നമ്മുടെ മക്കളെ നാം ധൃതിപ്പെട്ടു വിവാഹം കഴിപ്പിക്കുന്നു. ചടങ്ങുകൾക്കുവേണ്ടി നാം ധാരാളം പണം വൃഥാ വ്യയം ചെയ്യുന്നു. അനന്തരം യുവതികളായ വിധവകളുടെ ദയനീയാവസ്ഥ കണ്ട് വ്യസനിക്കുകയും ചെയ്യുന്നു. വിവാഹങ്ങളേ പാടില്ലെന്നു പറയാൻ എനിക്ക് എങ്ങനെ കഴിയും? പക്ഷേ, ചില പരിധികളെങ്കിലും നാം പാലിക്കണം. കേവലം ബാലന്മാരെ വിവാഹം കഴിപ്പിച്ച് നാം കഷ്ടപ്പാടിലേക്കു തള്ളിനീക്കുകയാണ്. അവർക്കു കുഞ്ഞുങ്ങൾ ഉണ്ടാവുമ്പോൾ കുറേക്കൂടെ ക്ലേശങ്ങളിൽ അവർ ചെന്നെത്തുന്നു. നമ്മുടെ ആദർശപ്രകാരം, വിവാഹത്തിന്റെ ലക്ഷ്യം സന്താനോല്പാദനമത്രെ, മററെല്ലാം കേവലം സുഖലോലുപതയും.

കൂടുതലൊന്നും ഞാൻ പറയുന്നില്ല. നിങ്ങളുടെ ഭാഗത്തുള്ള വർത്തമാനങ്ങൾ എന്നെ നിങ്ങൾ അറിയിച്ചു. എന്തു മറുപടി നിങ്ങൾക്കു തരാൻ എനിക്കു കഴിയും? എനിക്കെന്തു തോന്നുന്നു എന്ന് പറയാൻ മാത്രമേ എനിക്കാവൂ. നിങ്ങളേക്കാൾ എനിക്കു പ്രായം

---

24 My Childhood With Gandhi, pp. 40—41 (Dt. 14–5–1908)

† ഗാന്ധിജിയുടെ ഒരു മച്ചുനൻ. തന്റെ അനന്തരവൻ, വിവാഹിതനായി, കഷ്ടിച്ച് രണ്ടു വാരം കഴിഞ്ഞപ്പോൾ നിര്യാതനായെന്നു കേട്ടിട്ട് എഴുതിയതു്.

കുറവാണെങ്കിലും, നിങ്ങളിലൂടെ കുടുംബത്തിന്റെയാകെ മുന്നിൽ എന്റെ ആശയങ്ങൾ ഞാൻ വയ്ക്കുകയാണ്. കുടുംബത്തിന്റെ സുഖ ജീവിതത്തിനുവേണ്ടിയുള്ള എന്റെ സംഭാവനയായി അതു നി ങ്ങൾക്കു സ്വീകരിക്കാം. ഈ പ്രലപനങ്ങൾ അഹംഭാവജന്യമായി ത്തോന്നുന്നുവെങ്കിൽ, ദയവായി ക്ഷമിക്കുക. ഞാൻ ഇതു് എഴുതുന്ന തു് പതിന്നാലു കൊല്ലത്തെ ആത്മപഠനത്തിനും, ചിന്തയ്ക്കും ഏഴു കൊല്ലത്തെ പരിശീലനത്തിനും ശേഷമാണ്.

## 25

## മഗൻലാൽ ഗാന്ധിക്കു് *

നിങ്ങളുടെ കത്തു കിട്ടി. എന്നെപ്പററി നിങ്ങൾ ഉൽക്കണ്ഠപ്പെട രുതു്. ഞാൻ സ്വയം ബലിയർപ്പിക്കേണ്ടിവരുമെന്നുതന്നെ തോ ന്നുന്നു. അവസാനംവരെ സ്മട്സിനു് കബളിപ്പിക്കാൻ കഴിയുമെ ന്നു് ഞാൻ വിശ്വസിക്കുന്നില്ല. പക്ഷേ, ജനങ്ങൾ ക്ഷമയുടെ അതിർവരമ്പിനോടടുത്തുവരികയാണ്. എന്റെ ജീവന്റെമേൽ ഒരാക്രമണം നടത്താൻ അവർ തയ്യാറായിക്കഴിഞ്ഞു. അതു സംഭവി ക്കുകയാണെങ്കിൽ, നിങ്ങൾ ഖേദിക്കരുതു്. നല്ലതെന്നു ഞാൻ കരു തുന്ന ഒരു ലക്ഷ്യത്തിനുവേണ്ടി എന്റെ ജീവൻ ഞാൻ അർപ്പിക്കുന്ന പക്ഷം അതിനേക്കാൾ നല്ലൊരു മരണമുണ്ടോ?

ഗോകുൽദാസിനെ അപഹരിക്കണമെന്നു് ഈശ്വരനു തോ ന്നിയെങ്കിൽ മരണമെന്ന ആശയം നമ്മെ ദുഃഖിതരാക്കാൻ പാടില്ല. ഈ ലോകം നശ്വരമാണ്. ഞാൻ ലോകം വെടിയുന്നതിനെ പ്പററി ഉൽക്കണ്ഠ തോന്നേണ്ട കാര്യമെന്തു്? ഞാൻ ജീവിച്ചിരിക്കുന്നി ടത്തോളംകാലം അനുചിതമായൊന്നും ചെയ്യാതിരുന്നാൽ മതിയല്ലോ. അബദ്ധത്തിൽപോലും നാം അരുതാത്തതൊന്നും ചെ യ്യാതിരിക്കുവാനായിരിക്കണം പ്രധാന ആകാംക്ഷ. എനിക്കു മോ ക്ഷം പ്രാപിക്കാൻ കഴിയുന്ന ഒരവസ്ഥയിൽ ഞാൻ എത്തിച്ചേർന്നി ട്ടില്ല. എങ്കിലും ഈ നിമിഷത്തിൽ എന്റെ മുന്നിലുള്ള ആദർശ ങ്ങളെ പിന്തുടർന്നു് ഞാൻ മരിച്ചാൽ, ഭാവിയിൽ മോക്ഷം കിട്ടുമെ ന്നു് പ്രതീക്ഷിക്കാമെന്നു് ഞാൻ വിശ്വസിക്കുകതന്നെ ചെയ്യുന്നു.

---

25 My Childhood With Gandhi, pp. 41—42 (Dt. 21–5–1908)

* ആദ്യത്തെ ഗാന്ധി–സ്മട്സ് കരാറിന്റെ കാലത്തോടടുപ്പിച്ചാണ് ഈ കത്തു് എഴുതിയതു്. സ്മട്സ് ആ കരാർ ലംഘിക്കുകയും പിന്നീടുണ്ടായ ദക്ഷിണാഫ്രിക്കൻ സത്യാഗ്രഹസമരത്തിനു് അതു ഹേതുവായിത്തീരുക യും ചെയ്തു. ഗാന്ധിജിയുടെകൂടെ ദക്ഷിണാഫ്രിക്കയിലേക്കു പോയ ഒരു അനന്തരവനാണ് മഗൻലാൽ. വ്യാപാരത്തിനാണു പോയതെങ്കി ലും, പിന്നീടു് അദ്ദേഹം ഗാന്ധിജിയെ പൊതുപ്രവർത്തനങ്ങളിൽ അനു ഗമിക്കുകയും തന്റെ മരണംവരെ വിശ്വസ്തശിഷ്യനായിരിക്കയും ചെയ്തു.

## 26

## ഛഗൻലാൽ ഗാന്ധിക്കും മഗൻലാൽ ഗാന്ധിക്കും*

പ്രിയപ്പെട്ട ഛഗൻലാലിനും മഗൻലാലിനും,

വീണ്ടും അഭിഭാഷകവൃത്തിയിലേക്ക പ്രവേശിക്കാൻ ഞാൻ നിർബ്ബന്ധിതനാകാതിരിക്കുകയാണ നന്നു് എന്നു് എനിക്ക തോന്നുന്നു. ഇതു് ഹൃദയംഗമമായ അഭിലാഷമാണു്. ഞാൻ ജീവിച്ചിരിക്കുന്ന കാലത്തോളം നാമെല്ലാം ഫീനിക്സിൽ തികഞ്ഞ ദാരിദ്ര്യത്തിൽ ജീവിതം നയിക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. അത്തരം ഒരു ജീവിതത്തിനുവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു. എന്നാൽ എല്ലാ സൂചനകളും നേരേ മറിച്ചത്രേ. യഥാർത്ഥവും പൂർണ്ണവുമായ ദാരിദ്ര്യത്തിൽ ജീവിക്കാൻ നമുക്ക കഴിയുന്ന കാലം വിഭാവന ചെയ്യാൻ പ്രയാസമായിരിക്കുന്നു. ഡോ. മേത്ത നല്കുന്ന സഹായം ഒരു തടസ്സമാണെന്നു തോന്നുന്നു. അദ്ദേഹം നമ്മെ തുടന്നു സഹായിക്കുന്നിടത്തോളം കാലം, നാളത്തേക്കു് യാതൊന്നും കൈയിലില്ലാത്ത ആ അനുഗൃഹീതമായ അവസ്ഥ നമ്മുടേതായിത്തീരുകയില്ല. അത്തരമൊരു അവസ്ഥ വിലമതിക്കാനാവാത്തതാണെന്നു് ഞാൻ കരുതുന്നു. എന്തുകൊണ്ടെന്നാൽ ഈ അവസ്ഥയാണു് ലോകത്തിൽ പ്രധാനമായും കാണപ്പെടുന്നതു്.

ബുദ്ധനും അദ്ദേഹത്തെപ്പോലുള്ള മററുള്ളവരും ഇത്തരമൊരവസ്ഥയിലാണ ജീവിതം നയിച്ചതു്. ഭാവിയിലും അദ്ദേഹത്തേപ്പോലുള്ള ആളുകൾ അതേരീതിയിലായിരിക്കും ജീവിക്കുന്നതു്. ആ അവസ്ഥയിൽ കഴിഞ്ഞാലല്ലാതെ ഒരാൾക്കു് ആത്മദർശനം പ്രാപിക്കാൻ സാദ്ധ്യമല്ലെന്നു് ഞാൻ ദൃഢമായി മനസ്സിലാക്കിക്കഴിഞ്ഞു. ഇക്കാര്യത്തിൽ നരസിംഹമേത്തയും സുദാമാവും ശരിയായ പാഠമാണു് നമുക്ക പറഞ്ഞുതന്നതെന്നു് ഒരു സുദൃഢമായ വിശ്വാസം എനിക്കുണ്ടായിത്തുടങ്ങിയിരിക്കുന്നു. ഒരാൾ ഇന്ദ്രിയങ്ങളെ സംതൃപ്തിപ്പെടുത്തിക്കൊണ്ടിരിക്കുമ്പോൾ ആ ഇന്ദ്രിയങ്ങൾ അവയുടെ പ്രകൃതിദത്തമായ വ്യാപാരങ്ങൾ മാത്രമാണു് അനുഷ്ഠിക്കുന്നതെന്നു് വാദിക്കുന്നതുകൊണ്ടു് താൻ നിർലേപനാണെന്നു് അയാൾക്കു് അവകാശപ്പെടാൻ സാദ്ധ്യമല്ല. യഥാർത്ഥ ദാരിദ്ര്യം സ്വീകരിച്ചാലല്ലാതെ നമുക്കാർക്കും സ്വയം നിർലേപനെന്നു് പറയാനുള്ള അവകാശമില്ല. ഒരു രാജാവു് ആ സ്ഥാനത്തിരിക്കുന്നതു് ആത്മീയഗുണത്താൽ ആണെന്നുള്ള വാദത്തിനു് യാതൊരടിസ്ഥാനവുമില്ല. രാജാവു് രാജപദവി പ്രാപിക്കുന്നതു് തന്റെ പ്രവൃത്തികളിൽക്കൂടിയാണെന്നു

---

26 My Childhood With Gandhi, P. 68

* തന്റെ സഹോദരൻ മഗൻലാലിനെപ്പോലെ, ഛഗൻലാലും ഗാന്ധിജിയുടെ വിശ്വസ്തശിഷ്യനും ആജ്ഞാനുവർത്തിയുമായിരുന്നു.

വേണമെങ്കിൽ പറയാം. എന്നാൽ ആ പ്രവൃത്തികളെ ആത്മീയവ്യാപാരങ്ങഠംക്ക സമാനമായി കരുതുവാൻ സാദ്ധ്യമല്ല.

ഈ ആശയങ്ങഠം കൈക്കൊള്ളുകയും ഞാൻ വിശദീകരിച്ച ഉന്നതാദർശത്തെ മുന്നിൽ വയ്ക്കുകയും ചെയ്യുയാണെങ്കിൽ അത്തരമൊരു ജീവിതം നയിക്കാനുള്ള അവസരം ഈശ്വരൻ നമുക്ക നല്കിയേക്കാം.

## 27

## കസ്തൂർബാ ഗാന്ധിക്ക്*

നിങ്ങളുടെ രോഗത്തെപ്പററി മി. വെസ്റ്റ് അയച്ച കമ്പി എനിക്ക കിട്ടി. എന്റെ ഹൃദയം തകർന്നുപോലെ തോന്നുന്നു. എന്നാൽ നിങ്ങളെ ശുശ്രൂഷിക്കാൻ വരാൻ എനിക്ക സാദ്ധ്യമല്ല. ഈ സത്യാഗ്രഹസമരത്തിൽ എല്ലാം ഞാൻ ബലിയർപ്പിച്ചുകഴിഞ്ഞു. ഒരു പിഴ ഒടുക്കിയാലല്ലാതെ എനിക്ക പുറത്തുപോരാൻ കഴിയുകയില്ല. അതു ചെയ്യാനും പാടില്ല. നിങ്ങഠം അധൈര്യപ്പെടരുത്. ആഹാരം ക്രമപ്പെടുത്തുകയാണെങ്കിൽ തീർച്ചയായും നിങ്ങഠംക്ക സുഖം പ്രാപിക്കാം. എന്നാൽ നിങ്ങളെ നഷ്ടപ്പെടാനാണ് എന്റെ വിധിയെങ്കിൽപോലും, ഞാൻ ജീവിച്ചിരിക്കുമ്പോഠം എന്നിൽനിന്ന് വേർപെട്ടിരുന്ന് മരിക്കുന്നത് നിങ്ങഠംക്കൊരു ദോഷമായി ഭവിക്കയില്ലെന്നുമാത്രമാണ് എനിക്ക പറയാനുള്ളത്. നിങ്ങഠം മരണമടഞ്ഞാലും എന്നെ സംബന്ധിച്ചിടത്തോളം എപ്പോഴും നിങ്ങഠം ജീവനോടുകൂടെ ഉണ്ടായിരിക്കും. അത്രമാത്രം ഞാൻ നിങ്ങളെ സ്നേഹിക്കുന്നുണ്ട്. ഞാൻ ആവർത്തിച്ച പറയുന്നു — ഇതിനകം നിങ്ങളോട് ഞാൻ പറഞ്ഞിട്ടുള്ളതുതന്നെ— വീണ്ടും ഞാനൊരിക്കലും വിവാഹം കഴിക്കയില്ലെന്ന്. ഈശ്വരനിൽ വിശ്വാസത്തോടുകൂടി നിങ്ങഠം യാത്രയാകണം. അത്തരമൊരു മരണവും സത്യാഗ്രഹത്തിന് അനുയോജ്യമായിരിക്കും. എന്റെ സമരം കേവലം രാഷ്ട്രീയമല്ല, അതൊരു ധാർമ്മികസമരംകൂടെയാണ്, അതുകൊണ്ട് അതു തികച്ചും പരിശുദ്ധവുമാണ്. അതിൽ ജീവിതമോ മരണമോ യാതൊരു വ്യത്യാസവും വരുത്തുന്നില്ല. ഇതേ വീക്ഷണം മനസ്സിൽ വെച്ചുകൊണ്ടുതന്നെ നിങ്ങഠം എല്ലാ അനുഭവങ്ങളിലൂടെയും കടന്നുപോവുമെന്നുള്ള പ്രതീക്ഷ എനിക്കുണ്ട്. അതാണ് നിങ്ങളോട് ഞാൻ ആവശ്യപ്പെടുന്നത്.

27 My Childhood With Gandhi, P. 171 (Dt. 9—11—1908)

* കസ്തൂർബാ രോഗബാധിതയായിരുന്നപ്പോഠം ജയിലിൽനിന്നെഴുതിയ കത്ത്.

## 28
## ദേവദാസ് ഗാന്ധിക്ക്†

നീ കൈയക്ഷരം നന്നാക്കണം. 'ബാ'യുടെ ആരോഗ്യസ്ഥിതി കൂടുതൽ അപകടത്തിലേക്ക നീങ്ങിയിരിക്കുകയാണ്. ഡാക്ടരുടെ മരുന്നിന്റെ ഫലമാണ് ഉണ്ടായത്. പക്ഷേ, ഒരു ഡാക്ടരെക്കൊണ്ടു ചികിത്സിപ്പിക്കണമെന്നാഗ്രഹിച്ചത് അവരുതന്നെയാണ്.... മരണത്തെ ഭയപ്പെടുകയില്ലെന്ന് നാമെല്ലാം തീരുമാനിച്ചുകഴിഞ്ഞതാണ്. അതിനാൽ ഉൽക്കണ്ഠയ്ക്കു യാതൊരു കാര്യവുമില്ല. ശരീരം അനശ്വരമല്ല. നിശ്ചിതസന്ദർഭം വരുമ്പോൾ ഒരാൾ മരിക്കുന്നു. അതനുസരിച്ചു പ്രവർത്തിക്കാനാണ് നാം സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ ആത്മാവ് അനശ്വരമാണ്. ശരീരത്തിന്റെ സ്വഭാവം അറിയാവുന്നതുകൊണ്ടു് ഋഷിത്വവും വിരക്തിയും വളർത്തണം. ഋഷിത്വമെന്നു പറയുമ്പോൾ 'സാധു'വിന്റെ പരുക്കൻ സന്യാസമല്ല ഞാൻ ഉദ്ദേശിക്കുന്നത്. അതിന് ഒരാളുടെ നടത്തയുമായി ബന്ധമുണ്ടായിരിക്കണം. വിരക്തി എന്ന വാക്കുകൊണ്ടു് സുഖങ്ങളോടും സമ്പത്തിനോടും ഉള്ള അനിഷ്ടത്തേയാണ് ഞാൻ ഉദ്ദേശിക്കുന്നത്. 'ബാ' യുടെ രോഗത്തിൽനിന്ന് ഇതെല്ലാം നീ പഠിക്കുകയാണെങ്കിൽ അവരോടുള്ളയഥാർത്ഥസ്നേഹം നീ പ്രകടിപ്പിക്കുകയായിരിക്കും.

ബാപ്പുവിന്റെ ആശീർവ്വാദങ്ങൾ.

## 29
## മണിലാൽ ഗാന്ധിക്ക്*

പ്രിറേറാറിയാ ജയിൽ,
25–3–1909.

എന്റെ പ്രിയപുത്രാ,

മാസന്തോറും ഒരോ കത്ത് എഴുതാനും,ഓരോ കത്ത് മാസന്തോറും കൈപ്പററാനും എനിക്ക് അവകാശമുണ്ടു്. ആർക്കാണ് ഞാൻ എഴുതേണ്ടതു് എന്ന കാര്യം ഒരു പ്രശ്നമായി. മി. റിച്ചിനേയും മി. പോളാക്കിനേയും നിന്നേയും ഞാനോർത്തു. എന്റെ വായനയിലെല്ലാം എന്റെ ചിന്തകൾക്ക് ഏററവും അടുത്തുണ്ടായിരുന്നത് നീയായിരുന്നതുകൊണ്ടു് നിന്നെ ഞാൻ തെരഞ്ഞെടുത്തു. എന്നെപ്പററി പറയുകയാണെങ്കിൽ, അധികം പറയാൻ പാടില്ല; അതിന് എനിക്ക് അനുവാദമില്ല. ഞാൻ തികച്ചും സമാധാനത്തോടെ കഴിയുന്നു. ആക്കും എന്നെപ്പററി മനഃക്ലേശം തോന്നേണ്ടതില്ല.

---

28 My Childhood With Gandhi, P. 173

† പൊതുക്കാര്യപ്രവർത്തനാർത്ഥം ഗാന്ധിജി കേപ്ടൗണിലായിരുന്നു. കസ്തൂർബായും ഗാന്ധിജിയോടൊപ്പം ഉണ്ടായിരുന്നു; അവർ അപ്പോൾ രോഗഗ്രസ്തയായിരുന്നു. ദേവദാസ് ഗാന്ധി, ഗാന്ധിജിയുടെ കനിഷ്ഠപുത്രനായിരുന്നു.

29 My Childhood With Gandhi, pp. 73—75

* ഗാന്ധിജിയുടെ രണ്ടാമത്തെ പുത്രനായിരുന്നു മണിലാൽ ഗാന്ധി. ഇതെഴുതുന്ന കാലത്തു് ഗാന്ധിജി ജയിലിലാണ്.

അമ്മ (കസ്ത്തുർബാ ഗാന്ധി) ഇപ്പോഠം പൂണ്ണസുഖം പ്രാപിച്ചെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. നിൻെറ പല കത്തുകളും ഇവിടെ കിട്ടിയിട്ടുണ്ടെന്നു് എനിക്കറിയാം. പക്ഷേ, അവയൊന്നും എനിക്കു തന്നിട്ടില്ല. അവഠം സുഖമായി കഴിയുന്നുണ്ടെന്നു് എന്നോടു പറയാനുള്ള സന്മനസ്സു് ഡപ്യൂട്ടി ഗവർണക്കു് ഉണ്ടായി. ഇപ്പോഠം അവർ അനായാസമായി നടക്കുന്നില്ലേ? അവരും നിങ്ങഠം എല്ലാവരും രാവിലെ സാഗോയും പാലും തുടന്നു കഴിച്ചുകൊണ്ടിരിക്കുന്നു എന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ഇനി നിന്നെപ്പററി: നിൻെറ സ്ഥിതി എങ്ങനെയിരിക്കുന്നു? നിൻെറ ചുമലിൽ ഞാൻ ഏല്പിച്ചുതന്ന ഭാരമെല്ലാം താങ്ങാൻ നിനക്കു വേണ്ട കഴിവുണ്ടെന്നും തികച്ചും സന്തോഷത്തോടെ നീ അതു നിവ്വഹിക്കുന്നുണ്ടെന്നും ഞാൻ കരുതുന്നു. എങ്കിലും, എനിക്കു നൽകാൻ കഴിഞ്ഞിട്ടുള്ളതിനേക്കാഠം കൂടുതൽ വ്യക്തിപരമായ മാഗ്ഗദശനം നിനക്കു് ആവശ്യമാണെന്നു് പലപ്പോഴും എനിക്കു തോന്നിയിട്ടുണ്ടു്. നിൻെറ വിദ്യാഭ്യാസം അവഗണിക്കപ്പെട്ടുകയായിരുന്നെന്നു ചിലപ്പോഠം നിനക്കു തോന്നിയിട്ടുണ്ടെന്നും എനിക്കറിയാം. ഇപ്പോഠം ജയിലിൽവെച്ചു് ഞാൻ വളരെയേറെ വായിക്കയുണ്ടായി. എമേഴ്സൻ, റസ്കിൻ, മസ്സീനി—ഇവരുടെയെല്ലാം കൃതികഠം ഞാൻ പാരായണം ചെയ്യുയായിരുന്നു, ഉപനിഷത്തുക്കളും ഞാൻ വായിക്കുന്നുണ്ടായിരുന്നു. വിദ്യാഭ്യാസത്തിൻെറ അത്ഥം അക്ഷരപരിജ്ഞാനമല്ല, സ്വഭാവരൂപീകരണത്തെയാണു് അതു് വിവക്ഷിക്കുന്നതു് എന്ന അഭിപ്രായത്തെ അവയെല്ലാം ശരിവയ്ക്കുന്നു, കത്തവ്യത്തെപ്പററിയുള്ള പരിജ്ഞാനം എന്നാണു് അതിനു് അത്ഥം. നമ്മുടെ സ്വന്തം ഭാഷയിൽ ആ പദത്തിൻെറ വാച്യാത്ഥം പരിശീലനം എന്നത്രേ. ശരിയായ വീക്ഷണം അതാണെങ്കിൽ,— എൻെറ മനസ്സിനു് അതുമാത്രമാണു് ശരിയായ വീക്ഷണം എന്നു തോന്നുന്നു; — നിനക്കു ലഭിച്ചുകൊണ്ടിരിക്കുന്ന വിദ്യാഭ്യാസം — പരിശീലനം — ലഭ്യമായിട്ടുള്ളതിൽവച്ചു് ഏററവും ഉത്തമമത്രെ. അമ്മയെ ശുശ്രൂഷിക്കയും, അവരുടെ ദേഷ്യം സസന്തോഷം സഹിക്കയും ചെയ്യാനുള്ള അവസരം നിനക്കു സിദ്ധിക്കുന്നതിനേക്കാഠം, ചാഞ്ചി(ഹരിലാൽ ഗാന്ധിയുടെ പത്നി)യുടെ കാര്യങ്ങഠം അന്വേഷിക്കുകയും അവളുടെ ആവശ്യങ്ങഠം മുൻകൂട്ടി അറിഞ്ഞു പ്രവത്തിക്കയും (അപ്പോഠം ഒരു സഹനസമരഭടൻ എന്ന നിലയിൽ ജയിലിലായിരുന്ന) ഹരിലാലിൻെറ അഭാവം അവഠംക്കു് അനുഭവപ്പെടാതിരിക്കത്തക്കവണ്ണം അവളോടു പെരുമാറുകയും ചെയ്യുന്നതിനേക്കാഠം, അഥവാ, രാംദാസിൻേറയും ദേവദാസിൻേറയും രക്ഷാകത്താവായിരിക്കുന്നതിനേക്കാഠം, നല്ലതായിട്ടു് എന്തുണ്ടു്? ഇതൊക്കെ വേണ്ടവണ്ണം ചെയ്യാൻ നിനക്കു കഴിഞ്ഞാൽ, നിനക്കു വിദ്യാഭ്യാസം പാതിയിലധികം കിട്ടിക്കഴിഞ്ഞു. ഉപനിഷത്തിനു് നാഥുറാംജി എഴുതിയിട്ടുള്ള അവതാരിക എന്നെ വളരെ സ്പശിച്ചു.

അദ്ദേഹം പറയുന്നതു് ബ്രഹ്മചര്യാവസ്ഥ, അതായതു് ആദ്യത്തെ അവസ്ഥ, അവസാനത്തേതായ സന്യാസാവസ്ഥയ്ക്കു തുല്യമാണെന്നത്രെ. അതു സത്യമാണു്. വിനോദപരത്വം, നിഷ്കളങ്കതയുടെ പ്രായത്തിൽ മാത്രമേ തുടൎന്നു നിലനില്ക്കുന്നുള്ളൂ; അതായതു് പന്ത്രണ്ടു വയസ്സുവരെമാത്രം. ഒരു ബാലൻ വിവേകത്തിന്റെ പ്രായത്തിൽ എത്തിക്കഴിഞ്ഞാൽ, തന്റെ ചുമതലകൾ മനസ്സിലാക്കാൻ അവനെ പഠിപ്പിക്കുന്നു. ആ പ്രായംതൊട്ടു് ഓരോ ബാലനും ചിന്തകളുടേയും പ്രവൃത്തികളുടേയും നിയന്ത്രണം, സത്യം, അഹിംസ എന്നിവ പരിശീലിക്കണം. ഇതു് അവനു് ദുസ്സഹമായ ഒരു പഠനവും പരിശീലനവും ആയിരിക്കരുതു്; ഇതായിരിക്കണം അവന്റെ ആനന്ദം. രാജ്കോട്ടിലുള്ള ഇത്തരം പല ബാലന്മാരേയും എനിക്കു് ഓൎക്കാൻ കഴിയുന്നുണ്ടു്. നിന്നെക്കാൾ എനിക്കു പ്രായം കുറവായിരുന്നപ്പോൾ എന്റെ അച്ഛനെ ശുശ്രൂഷിക്കുന്നതായിരുന്നു എനിക്കു് ഏററവും വലിയ ആനന്ദം എന്നു നിന്നോടു പറയുന്നു. വിനോദം, 12 വയസ്സിനുശേഷം എനിക്കു കിട്ടിയിരുന്നതു് അല്പംമാത്രം ആയിരുന്നു; അഥവാ തീരെയില്ലായിരുന്നു. ഈ മൂന്നു ഗുണങ്ങളും നീ ശീലിച്ചാൽ, അവ നിന്റെ ജീവിതത്തിന്റെ ഭാഗമായിത്തീൎന്നാൽ, എന്റെ താൽപര്യത്തെ സംബന്ധിച്ചിടത്തോളം, നിന്റെ വിദ്യാഭ്യാസം — പരിശീലനം — നീ പൂൎത്തിയാക്കിക്കഴിഞ്ഞിരിക്കും. അവയുടെ സഹായത്തോടുകൂടെ,എന്നെ വിശ്വസിക്കൂ; ലോകത്തിന്റെ ഏതു കോണിലും നിനക്കു് ഉപജീവനം നേടാം; ആത്മാവിനേയും നിന്നേയും ഈശ്വരനേയുംപററി യഥാൎത്ഥജ്ഞാനം സമ്പാദിക്കാനുള്ള മാൎഗ്ഗം നീ നിൎമ്മിച്ചുകഴിഞ്ഞിരിക്കയും ചെയ്യും. അക്ഷരാഭ്യാസം നീ നേടരുതെന്നല്ല ഇതിനു് അൎത്ഥം. അതു നീ ചെയ്യണം, ചെയ്യുന്നുമുണ്ടല്ലോ. പക്ഷേ, ആലോചിച്ചു വിഷമിക്കാനുള്ള ഒരു കാര്യമല്ല അതു്. അതിനു നിനക്കു ധാരാളം സമയമുണ്ടു്; പോരെങ്കിൽ നിന്റെ പരിശീലനം അന്യൎക്കു പ്രയോജനപ്പെടുന്നതിനു വേണ്ടിയാണല്ലോ ഈ പരിജ്ഞാനം നീ സമ്പാദിക്കേണ്ടതു്.

ഇനിമേൽ നമ്മുടെ അനുഭവം ദാരിദ്ര്യമാണെന്നു നീ ഓൎക്കണം. അതിനെപ്പററി ഓൎക്കുന്തോറും, സമ്പന്നനായിരിക്കുന്നതിനേക്കാൾ ദരിദ്രനായിരിക്കുന്നതാണു് കൂടുതൽ അനുഗൃഹീതാവസ്ഥ എന്നു് എനിക്കു തോന്നുന്നു. ദാരിദ്ര്യത്തിന്റെ പ്രയോജനങ്ങൾ, സമ്പത്തിന്റെ പ്രയോജനങ്ങളേക്കാൾ മധുരമത്രെ.

നീ യജ്ഞോപവീതം ധരിച്ചുകഴിഞ്ഞു. അതിനനുസരിച്ചു് നീ ജീവിക്കണമെന്നു് ഞാനാശിക്കുന്നു. വേണ്ടവണ്ണം ആരാധന നടത്തണമെങ്കിൽ ഒരാൾ സൂൎയ്യോദയത്തിനുമുമ്പുതന്നെ കിടക്കയിൽനിന്നു് എഴുന്നേൽക്കേണ്ടതു് അത്യന്താപേക്ഷിതമാണെന്നു തോന്നുന്നു. അതിനാൽ, എല്ലാപ്പോഴും സമയക്രമം പാലിക്കാൻ നീ ശ്രമിക്കണം....

തോട്ടപ്പണി, യഥാത്ഥത്തിലുള്ള മണ്ണിളക്കൽ, പുല്ലുചെത്തൽ മുതലായ ജോലികഠം ധാരാളം ചെയ്യണം. ഭാവിയിൽ നാം അതുകൊണ്ടാണു് ജീവിക്കേണ്ടതു്. കുടുംബത്തിലെ ഏററവും വിദഗ്ദ്ധനായ തോട്ടക്കാരനായിരിക്കണം നീ. നിൻെറ പാഠങ്ങളിൽ, കണക്കിലും, സംസ്കൃതത്തിലും വളരെയധികം ശ്രദ്ധചെലുത്തണം. രണ്ടാമത്തേതു നിനക്കു് അത്യന്താപേക്ഷിതമാണു്. പിൽക്കാലജീവിതത്തിൽ ഇതു രണ്ടും പഠിക്കാൻ വളരെ പ്രയാസമാണു്. സംഗീതത്തെ നീ ശ്രദ്ധിക്കാതിരിക്കരുതു്. എല്ലാ നല്ല പദ്യഭാഗങ്ങളും, കീത്തനങ്ങളും, ഗാനങ്ങളും — ഇംഗ്ലീഷ്, ഗുജറാത്തി, ഹിന്ദി എന്നീ ഭാഷകളിലെല്ലാമുള്ളവ — തെരഞ്ഞെടുത്തു് ഒരു ബുക്കിൽ ഏററവും നല്ല കൈയക്ഷരത്തിൽ നീ പകത്തിവയ്ക്കണം. അങ്ങനെ ശേഖരിച്ചുവയ്ക്കുന്നവ വഷാവസാനം ഏററവും വിലയേറിയതായിരിക്കും. നീ ഒരു ക്രമം പാലിക്കയാണെങ്കിൽ ഇക്കാര്യങ്ങളൊക്കെ എളുപ്പത്തിൽ നിനക്കു ചെയ്യാൻ കഴിയും. ഒരിക്കലും നീ വികാരാധീനനാകയും, ജോലികഠം കൂടുതലായിപ്പോയെന്നു വിചാരിക്കയും, എന്നിട്ടു് എന്താണു് ആദ്യം ചെയ്യേണ്ടതെന്നു ചിന്തിച്ചു വിഷമിക്കയും ചെയ്യരുതു്. അതു നിനക്കു ശീലംകൊണ്ടു് മനസ്സിലാകും; ക്ഷമയോടുകൂടി നീ കഴിയുകയും നിൻെറ സൽഗുണങ്ങഠം പരിപാലിക്കയും ചെയ്താൽ മതി. സൂക്ഷ്മതയോടെ നീ കണക്കു് എഴുതിവയ്ക്കുന്നുണ്ടെന്നു് ഞാൻ വിശ്വസിക്കുന്നു. വീട്ടിനുവേണ്ടി ചെലവുചെയ്യുന്ന ഓരോ പെനിക്കും കണക്കു സൂക്ഷിക്കണം.

എമേഴ്സൻെറ ഉപന്യാസങ്ങഠം വായിക്കണമെന്നു മഗൻലാലിനെ ഞാൻ ഉപദേശിക്കുന്നു എന്നു് അവനോടു പറയണം. പഠനാർഹങ്ങളാണു് ആ ഉപന്യാസങ്ങഠം, അവൻ അവയെല്ലാം വായിച്ചു് പ്രധാനഭാഗങ്ങഠം അടയാളപ്പെടുത്തി, ഒടുവിൽ ഒരു നോട്ടുബുക്കിൽ അവ പകത്തിയെടുക്കണം. എൻെറ അഭിപ്രായത്തിൽ, ഭാരതീയ വിജ്ഞാനം അടങ്ങിയ പാശ്ചാത്യപഠനസഹായിയാണു് ആ ഉപന്യാസങ്ങഠം. നമ്മുടേതുതന്നെ ചിലപ്പോഠം മറെറാരുതരത്തിൽ രൂപപ്പെടുത്തിക്കാണുന്നതു് ഉത്തേജകമത്രെ. 'ദൈവരാജ്യം നിങ്ങളുടെ ഉള്ളിലാകുന്നു' എന്നുള്ള ടോഠംസ്റ്റോയിയുടെ പുസ്തകവും വായിക്കാൻ അവൻ ശ്രമിക്കണം. അതിൻെറ പരിഭാഷയിലെ ഇംഗ്ലീഷ് വളരെ ലളിതമാണു്. അതിലും ഉപരിയായിട്ടു്, ടോഠംസ്റ്റോയി താൻ പഠിപ്പിക്കുന്നതുതന്നെ പരിശീലിക്കയും ചെയ്യുന്നയാളത്രെ.

വൈകുന്നേരത്തെ പ്രാത്ഥന തുടന്നു നടക്കുന്നുണ്ടെന്നും, വെസ്റ്റിൻെറ വീട്ടിൽ ഞായറാഴ്ചയുള്ള പ്രാത്ഥനയ്ക്കു നീ ചെല്ലാറുണ്ടെന്നും കരുതുന്നു.

എൻെറ എഴുത്തു് നീ വായിച്ചുമനസ്സിലാക്കിക്കഴിഞ്ഞാലുടനെ മറുപടി എഴുതിത്തുടങ്ങണം. നിനക്കു് ആവശ്യമെന്നു തോന്നുന്നിടത്തോളം അതു ദീർഘമായിരുന്നുകൊള്ളട്ടെ.

അച്ഛന് എല്ലാപേരോടുമുള്ള സ്നേഹം പ്രകടിപ്പിച്ചുകൊണ്ട് ഞാനിതാ അവസാനിപ്പിക്കുന്നു.

## 30

## ഹെൻറി പോളാക്കിന്*

777–ാം നമ്പർ തടവുകാരൻ,
പ്രിറ്റോറിയാ ജയിൽ,
26–4–1909.

പ്രിയപ്പെട്ട ഹെൻറി (പോളാക്ക്),

സാമ്പത്തികപ്രശ്നംപോലെ മറ്റൊന്നും എന്നെ അലട്ടിയിട്ടില്ല. ഫീനിക്സ് കടത്തിൽ മുഴുകുക എന്ന ആശയത്തെ ഞാൻ വെറുക്കുന്നു. ആഫീസ് കടത്തിന്റെ അർത്ഥം അതാണ്. ആഭരണങ്ങൾക്കു പുറമേ, നിയമപുസ്തകങ്ങളിൽ ചിലതും, അതായത് ഇംഗ്ലണ്ടിൽനിന്ന് ഞാൻ വാങ്ങിയ പുസ്തകങ്ങളും 'ലോ'റിപ്പോർട്ടുകളും, നഷ്ടപ്പെടേണ്ടിവരും. അതു കൂടാതെ ആഫീസിലുള്ള വലിയ സേഫും കറങ്ങുന്ന അലമാരയിലുള്ള എൻസൈക്ലോപീഡിയയും....

മണിലാലിന്റെ ഒരു നീണ്ട എഴുത്തു കിട്ടി. ഘടന മോശമല്ലായിരുന്നു. മിസ്സിസ് പീവെൽ (മിസ്സിസ് വെസ്റ്റിന്റെ അമ്മ) തന്റെ പൗത്രിയെപ്പറ്റി അഭിമാനംകൊള്ളുന്നുവെന്ന് ഞാൻ മനസ്സിലാക്കുന്നു. അവളാണ് ഏറ്റവും സുന്ദരി എന്നത്രെ അവർ കരുതുന്നത്. ഭാവിയിൽ ഫീനിക്സ്കാരനായിത്തീരാൻ ഇടയുണ്ടെന്നു പറയാവുന്ന വാൽഡോ (മി. പോളാക്കിന്റെ മകൻ) ആണ് രൂപപ്പെടുത്തിക്കൊണ്ടുവരേണ്ട മാതൃക. അതു വളരെ വിഷമമുള്ള കാര്യമാണ്. കോർഡേസിന്റെ പ്രസംഗം എപ്രകാരമായിരുന്നുവെന്നും എവിടെവച്ചായിരുന്നുവെന്നും അറിയാൻ എനിക്ക് ആഗ്രഹമുണ്ട്. താക്കർ ബോംബെയിൽനിന്ന് ഏതെങ്കിലും പുസ്തകങ്ങളോ അച്ചുകളോ കൊണ്ടുവന്നിട്ടുണ്ടോ? താക്കർകുടുംബം ഛഗൻലാലിന്റെകൂടെയാണ് വസിക്കുന്നതെന്ന് ഞാൻ മനസ്സിലാക്കി. മില്ലി (മിസ്സിസ് പോളാക്ക്)യെപ്പോലെ അയാളും നിശ്ശബ്ദമായി കഷ്ടപ്പാടു സഹിക്കുന്ന ശീലമുള്ളയാളാണ്. പക്ഷേ, ആ കഷ്ടപ്പാട് അവരെ രണ്ടുപേരെയും സാരമായി ബാധിക്കുന്നുണ്ട്. അതുകൊണ്ട് സുഹൃത്തുക്കളുടെ നില അവർ വൈഷമ്യത്തിലാക്കുന്നു. അതിനാൽ ഛഗൻലാൽ

30 My Childhood With Gandhi, pp. 79–81.

* 'The Critic' എന്ന പത്രത്തിന്റെ സബ് എഡിറ്റർ; ഗാന്ധിജിയുടെ ജീവിതത്തെ ഒരു പുതിയ വഴിക്കു തിരിച്ചുവിട്ട (റസ്കിന്റെ) 'Unto This Last' എന്ന ഗ്രന്ഥം വായിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച വ്യക്തി; ഫീനിക്സ് ഫാറത്തിന്റെ സ്ഥാപനം മുതൽ ദക്ഷിണാഫ്രിക്കയിൽ അദ്ദേഹത്തിന്റെ സഹപ്രവർത്തകൻ. (ആത്മകഥ 4–ാം ഭാഗം 18, 19 അദ്ധ്യായങ്ങൾ നോക്കുക.)

യാതൊന്നും ആവശ്യത്തിലധികം ചെയ്യരുതെന്നു് എനിക്കൽക്കണ്ഠയുണ്ടു്. അവന്റെ അമ്മ പറയുന്നതുപോലെ, പച്ചിലനിറഞ്ഞ മരത്തിന്റെ കീഴിൽപോലും വെന്തുരുകുന്ന പ്രകൃതമാണു് അവനുള്ളതു്. ഒരു മുതിന്ന ബാലനായി അവനെ കാണാൻ തുടങ്ങിയ കാലംതൊട്ടു് ഈ പ്രത്യേകത ഞാൻ കണ്ടുവരുന്നുണ്ടു്. എന്റെ അഭിപ്രായം മാററാൻ യാതൊരു കാരണവും ഞാൻ കാണുന്നുമില്ല. അതുകൊണ്ടു് അവൻ സ്വയം ക്ലേശിപ്പിക്കരുതെന്ന സദയം അവനോടു പറയുക. ഫീനിക്സിൽ എല്ലാവരും ടോഠംസ്റ്റോയിയുടെ ജീവചരിത്രവും കുററസമ്മതവും വായിക്കണമെന്നു് ഞാൻ ആശിക്കുന്നു. ആത്മാവിനെ ചലിപ്പിക്കുന്ന ഗ്രന്ഥങ്ങളാണു് അവ രണ്ടും. രണ്ടുദിവസംകൊണ്ടു് എളുപ്പത്തിൽ അവ വായിക്കാം. കവിയുടെ (ശ്രീ രാജ്ചന്ദ്രാ) രണ്ടു വാല്യങ്ങളും (ഞാൻ വാങ്ങിയിരുന്ന ആ പുസ്തകങ്ങഠം) ഗുജറാത്തികഠം വായിക്കണം. സായാഹ്നപ്രാർത്ഥനയ്ക്കുള്ള അരമണിക്കൂറിൽ പത്തുമിനിട്ടും, ഞായറാഴ്ച പ്രാർത്ഥനയ്ക്കുള്ള ഒരു മണിക്കൂറിൽ അരമണിക്കൂറും, അതിനു് അവർ വിനിയോഗിക്കണം. അദ്ദേഹത്തിന്റെ ജീവിതത്തേയും കൃതികളേയും പററി ഞാൻ ചിന്തിക്കുന്തോറും, ആ കാലഘട്ടത്തിലെ ഏററവും നല്ല ഭാരതീയനാണു് അദ്ദേഹമെന്ന കരുതാൻ ഞാൻ പ്രേരിതനാവുന്നു. മതപരമായ ദർശനത്തിന്റെ കാര്യത്തിൽ ടോഠംസ്റ്റോയിയേക്കാഠം എത്രയോ മുകളിലാണു ഞാൻ അദ്ദേഹത്തെ പ്രതിഷ്ഠിക്കുന്നതു്. ഞാൻ വായിച്ച പുസ്തകങ്ങഠം ഏററവും ഉൽകൃഷ്ടമായ സമാശ്വാസം എനിക്കു പ്രദാനംചെയ്തിട്ടുണ്ടു്. വീണ്ടും വീണ്ടും വായിക്കേണ്ട പുസ്തകങ്ങളാണവ. ഇംഗ്ലീഷ് പുസ്തകങ്ങളെ സംബന്ധിച്ചിടത്തോളം ചിന്തയുടെ വിശുദ്ധിയിൽ ടോഠംസ്റ്റോയി അതുല്യനാണെന്നത്രെ എന്റെ അഭിപ്രായം. ജീവിതലക്ഷ്യത്തിനു് അദ്ദേഹം നൽകുന്ന നിർവ്വചനം, പ്രത്യുത്തരം ഇല്ലാത്തതും അനായാസമായി മനസ്സിലാക്കാവുന്നതുമാണു്. കവിയും ടോഠംസ്റ്റോയിയും, തങ്ങഠം ഉപദേശിച്ച ജീവിതംതന്നെ നയിച്ചു. കുറേക്കൂടി അനുഭവസമ്പത്തോടുകൂടിയാണു് കവി എഴുതുന്നതു്.

രേവാശങ്കർ ജഗ്ജീവൻ കമ്പനിക്കു് ഞാൻ എന്താണു കൊടുത്തുതീക്കാനുള്ളതെന്നും, മാസന്തോറും എന്റെ സഹോദരിക്കു് അവർ എന്തു കൊടുക്കുന്നുണ്ടെന്നും, എന്നെ അറിയിക്കണമെന്നു് അവർക്കെഴുതാൻ ഛഗൻലാലിനോടു പറയുമോ?

മണിലാലിനു്, അവന്റെ പഠിത്തത്തെപ്പററി ഏതാണ്ടൊരു അതൃപ്തിയാണു സ്വാഭാവികമായിട്ടുള്ളതു്. പക്ഷേ, അതു് അനിവാര്യമാണു്. നാം പരീക്ഷണഘട്ടത്തിലത്രെ. ആദ്യത്തെ വിദ്യാത്ഥികഠം അതിനിരയായേ പററു. ഏതായാലും അവനു നൽകപ്പെടുന്നതു് അവൻ പഠിക്കട്ടെ. അടുത്തകാലത്തു് എന്നെങ്കിലും ഞാനവന്റെ പഠനം പരിശോധിക്കാം. ക്ഷേത്രഗണിതപാഠങ്ങളുടെ കാര്യത്തിൽ അവനുറപ്പുണ്ടായിരുന്നു. പക്ഷേ, അവയിൽ അവൻ പിന്നോ

ക്കമാണെന്ന മനസ്സിലായി. ക്രമവും പഠനശീലവും വളത്തി തന്നെ ത്താൻ ആശ്രയിക്കാൻ അവൻ പഠിക്കണം. അടുത്തകാലത്തുതന്നെ അവനെ പഠിപ്പിക്കുന്ന ജോലി കുറെയൊക്കെ സ്വയം ഏറെറടുക്കാൻ എനിക്കു കഴിഞ്ഞേക്കും....

മാണിക്കത്തിൽനിന്നു് തമിഴ് പാഠങ്ങഠം കുട്ടികഠം അഭ്യസിക്കണമെന്നു് ഞാൻ ആശിക്കുന്നു. ഒരു ദിവസം കിച്ചിൻ ഫീനിക്സിൽ ഉണ്ടായിരുന്നതിൽ എനിക്കു സന്തോഷമുണ്ടു്. അവിടത്തെ താമസം അയാഠംക്കിഷ്ടപ്പെട്ടോ എന്നു് മണിലാൽ എടുത്തുപറയുന്നില്ല. അവിടെ അയാഠംക്കു സുഖസൗകര്യങ്ങഠം നൽകാൻ വേണ്ടതെല്ലാം ചെയ്തിരിക്കുമെന്നു് ഞാൻ പ്രത്യാശിക്കുന്നു. മഗൻലാൽ പല ഇംഗ്ലീഷ് പദ്യഭാഗങ്ങളും മനഃപാഠമാക്കിക്കഴിഞ്ഞ സ്ഥിതിക്കു് ഏതാനും തമിഴ് വാക്യങ്ങഠംകൂടി കാണാപ്പാഠമാക്കണമെന്നു് ഞാൻ അയാളോടു നിർദ്ദേശിക്കുന്നു. ചാഞ്ചി ഉല്ലാസവതിയായി കഴിയുന്നോ? അതോ ഹരിലാലിൽനിന്നുള്ള വേർപാടിനെപ്പററി ചിന്തിച്ചു ക്ലേശിക്കുകയാണോ? മിസ്സിസ് ഗാന്ധി വീട്ടുജോലികളിലെല്ലാം ഇപ്പോഠം പങ്കെടുക്കുന്നുണ്ടോ! ഫീനിക്സ് നിവാസികളോടു് ഡാക്ടർ നാൻജി പ്രകടിപ്പിച്ച താല്പര്യത്തിനു് അദ്ദേഹത്തിനോടു നന്ദി പറയുക. എനിക്കു് അദ്ദേഹത്തോടുള്ള കടപ്പാടു് എപ്പോഴും അദ്ദേഹം വളത്തിക്കൊണ്ടിരിക്കയാണു്. സ്കൂഠംകെട്ടിടത്തിൻെറ പുരോഗതി എത്രത്തോളമായി? രക്ഷാകത്താക്കളെ, അരപ്പെനിയെപ്പററിയുള്ള നിരന്തര മനഃക്ലേശത്തിൽനിന്നു മോചിപ്പിക്കണം. അതിനുവേണ്ടി, ബോർഡിംഗ് അലവൻസ് വർദ്ധിപ്പിക്കാൻ മി. ഗോര സമ്മതിക്കണമെന്നു് എനിക്കുവേണ്ടി ഛഗൻലാൽ അദ്ദേഹത്തോടു് അപേക്ഷിക്കണം. സ്വാമിജി (ശങ്കരാനന്ദജി) ഇപ്പോഴും താമസം തുടരുന്നതിൽ എനിക്കു സന്തോഷമുണ്ടു്. അദ്ദേഹത്തെ കാണുമ്പോഠം യജ്ഞോപവീതത്തെപ്പററി അദ്ദേഹത്തിൽ നിന്നു് അറിവു നേടാമെന്നു് ഞാൻ പ്രത്യാശിക്കുന്നു. ട്രെയിനിൽ വച്ചു് പീററർ മാരിസ്ബർഗ്ഗിലേക്കു് അദ്ദേഹത്തിനു ഞാൻ അയച്ച കത്തു കിട്ടിയിരിക്കുമെന്നു വിചാരിക്കുന്നു. ഹിന്ദുക്കളും മുഹമ്മദീയരും തമ്മിൽ നിലവിലുള്ള സൗഹാർദ്ദം വളർത്തുന്നതിനുവേണ്ടി അദ്ദേഹത്തിനു കഴിവുള്ളതെല്ലാം അദ്ദേഹം ചെയ്യണമെന്നു് എനിക്കു് അതിയായ ആഗ്രഹമുണ്ടു്. ആനന്ദലാൽ വിദ്യാഭ്യാസം ഉപേക്ഷിക്കുകയില്ലെന്നും തോട്ടത്തെ പുഞ്ചിരിപ്പിക്കാമെന്നും എനിക്കു നൽകിയ വാഗ്ദാനം പാലിക്കുമെന്നു പ്രതീക്ഷിക്കുന്നു. എന്തു ക്ലേശങ്ങഠം ഉണ്ടെങ്കിലും വെസ്റ്റ് ഞായറാഴ്ചയുള്ള പ്രാർത്ഥനകഠം തുടർന്നു നടത്തണമെന്നു് ആവശ്യപ്പെടണം. വെസ്റ്റിൻെറ പത്നിക്കു് അസുഖമുള്ളപ്പോഠം മറെറവിടെയെങ്കിലുംവച്ചു് അതു നടത്തണം. കഴിയുന്നിടത്തോളം അതു വേണ്ടെന്നു വയ്ക്കരുതു്. ഫീനിക്സിലെ പ്രാത്ഥനാഭാഗം പകത്തി വെസ്റ്റിനു സദയം അയച്ചുകൊടുക്കുമോ?

അപ്പോൾ എല്ലാവർക്കും അതു വായിക്കാൻ കഴിയും. സന്ദേശമായിട്ട് എന്തെങ്കിലും അയയ്ക്കാനുള്ളവരുടെയെല്ലാം സന്ദേശങ്ങൾ അടങ്ങിയ വിശദമായ ഒരു മറുപടി മഗൻലാൽ എനിക്കെഴുതട്ടെ. മേയ് 7-ാം തീയതിയെങ്കിലും ഒരെഴുത്ത് മഗൻലാലിൽനിന്ന് ഞാൻ പ്രതീക്ഷിക്കുന്നു. അപ്പോൾ അയാൾക്ക് അതിനു ധാരാളം സമയം കിട്ടുമല്ലോ.

## 31

## മഗൻലാൽ ഗാന്ധിക്ക്*

പ്രിയപ്പെട്ട മഗൻലാൽ,

ആത്മാവൊഴികെ മറ്റെല്ലാം നശ്വരമാണ്. ഈ ചിന്ത എപ്പോഴും സ്വയം ഓർമ്മപ്പെടുത്തിക്കൊണ്ടിരിക്കുക മാത്രമല്ല, അതിനോടു ബന്ധപ്പെട്ട പ്രവൃത്തികളിൽ നിമഗ്നരായിക്കഴിയുകയും ചെയ്യേണ്ടതു് ആവശ്യമത്രെ. സത്യത്തേയും ബ്രഹ്മചര്യത്തേയും പററി ചിന്തിക്കുന്തോറും അവയുടെ പ്രാധാന്യം എന്റെ മനസ്സിനെ കൂടുതൽ സന്തോഷഭരിതമാക്കുന്നു. ബ്രഹ്മചര്യവും സദാചാരത്തിന്റെ ഇതരവശങ്ങളും സത്യത്തിൽ അന്തർലീനമായിട്ടുണ്ട്. എങ്കിലും സത്യത്തിലുള്ള അതേ ഉന്നതപദവിതന്നെ ബ്രഹ്മചര്യത്തിനും ഉണ്ടെന്നു പലപ്പോഴും ഞാൻ ചിന്തിച്ചുപോകുന്നു. ഇവ രണ്ടിലൂടെയും എല്ലാ പ്രതിബന്ധങ്ങളേയും തരണംചെയ്യാൻ കഴിയുമെന്ന് ഉറച്ച വിശ്വാസം എനിക്കുണ്ട്. യഥാർത്ഥ തടസ്സം, വാസ്തവത്തിൽ, നമ്മുടെ സ്വന്തം മനോഭാവംതന്നെ. നമ്മുടെ ആനന്ദത്തെ സംബന്ധിച്ചിടത്തോളം ബാഹ്യസാഹചര്യങ്ങളിൽനിന്നു നാം പരിപൂർണ്ണ സ്വതന്ത്രരാണെങ്കിൽ പിന്നെ ഒരിക്കലും നാം അന്യർ പറയുന്നതു ശ്രദ്ധിക്കുകയില്ല. നാം എന്തുചെയ്യണം എന്നു മാത്രമേ ചിന്തിക്കുകയുള്ളു.

## 32

യൂണിയൻ കാസിൽ ലൈൻ,<br>
ആർ. എം. എസ്. കിൽഡോണൻ കാസിൽ,<br>
24-11-1909.

പ്രിയപ്പെട്ട മഗൻലാൽ,

നമുക്ക് എപ്പോൾ കണ്ടുമുട്ടാനാവുമെന്ന് എനിക്കറിഞ്ഞുകൂടാ. ഇപ്പോൾത്തന്നെ എനിക്കു പറയാനുള്ള മറുപടിയെല്ലാം അറിയിക്കുന്നതു് അതുകൊണ്ടാണ്. ഇത്തവണ യാത്രചെയ്യുമ്പോൾ ഞാൻ ഇടവിടാതെ ജോലിചെയ്യുകയായിരുന്നു. മി. വെസ്റ്റിനും മററുള്ളവർക്കും ഞാൻ അയച്ചിട്ടുള്ള കത്തുകളിലും ലേഖനങ്ങളിലുംനിന്ന് എന്റെ

31 My Childhood With Gandhi, P. 82

* അടുത്ത രണ്ടു കത്തുകളും മഗൻലാൽ ഗാന്ധിക്കാണ്.

32 My Childhood With Gandhi, pp. 88—89

അദ്ധ്യാനം നിങ്ങൾക്ക മനസ്സിലാകും. വളരെയൊക്കെ പറയണ മെന്നു് എനിക്കാശയുണ്ടു്. പക്ഷേ, അതു നാം കാണുമ്പോൾ മാത്രമേ ഒക്കൂ. തല്ക്കാലം അത്യാവശ്യകാര്യങ്ങൾ മാത്രം എഴുതാം. ഫീനി ക്സിനു മററൊരു പേരും നല്കാൻ പാടില്ല. എന്റെ പേരു് ഏതെ ങ്കിലുമൊന്നിനോടു ബന്ധപ്പെടുത്തണമെന്നു് എനിക്കു് ആഗ്രഹമില്ല. എന്റെ പ്രവൎത്തനങ്ങൾ മാത്രം നിലനിന്നാൽമതി. എന്റെ പേരു വിസ്മൃതമാകുമ്പോൾ മാത്രമേ എന്റെ പ്രവൎത്തനങ്ങൾ നില നിൽക്കൂ. പേരു ചിന്തിച്ചുണ്ടാക്കുന്ന കാര്യത്തിൽ വ്യാപൃതരാകാൻ പററിയ സമയം ഇതല്ല. നാം പരീക്ഷണം നടത്തുകയത്രെ. എങ്ങനെ നമുക്ക പേരുകളെപ്പററി ആലോചിച്ചു ക്ലേശിക്കാൻ കഴിയും? ഒരു പേരിനെപ്പററി നാം ആലോചിക്കേണ്ടിവരുമ്പോൾ, പക്ഷപാതര ഹിതമായ ഒരു പേരാണു് നാം കണ്ടുപിടിക്കേണ്ടതു്. ഹിന്ദു—മുസ്ലിം പ്രശ്നത്തെ കൊണ്ടുവരാത്ത ഒരു വാക്കു്. യാദൃച്ഛികമായി ഫീനിക്സു് എന്ന പദം കണ്ടെത്തി, അതു തികച്ചും യോജിക്കയും ചെയ്യുന്നു. ഒന്നാമതായിട്ടു്, അതു് ഒരു ഇംഗ്ലീഷ്പദമാണു്; നാം ആരുടെ മണ്ണിലാണോ, അവരെ അതു ബഹുമാനിക്കയും ചെയ്യുന്നു. വ്യക്തി ഗതമായ ബന്ധമൊന്നും അതിനു് ഇല്ലതാനും. അതിന്റെ അൎത്ഥത്തെ പ്പററിയാണെങ്കിൽ, ഫീനിക്സു് എന്ന പക്ഷി തന്റെ ചാമ്പലിൽ നിന്നു വീണ്ടും ജനിക്കുകയും അങ്ങനെ ഒരിക്കലും മരിക്കാതിരിക്കു കയും ചെയ്യുന്നു എന്നാണു് ഐതിഹ്യം. ഫീനിക്സിനെപ്പോലെ നമ്മളും ചാരമാകും, എങ്കിലും നാം മരിക്കുകയില്ല. അതാണു നമ്മുടെ വിശ്വാസം. തല്ക്കാലം അതുകൊണ്ടു്, ഫീനിക്സു് എന്ന പേരു മതി. അതു പുനരാലോചിക്കുന്ന കാര്യം ഭാവിക്കു നാം വിട്ടുകൊടുക്കുക. ഇപ്പോൾ നമ്മുടെ മാൎഗ്ഗവും സ്ഥിതിഗതികളും ഫീനിക്സിന്റേതിനു സമമാണു്.

മോഹൻദാസിന്റെ അനുഗ്രഹങ്ങൾ,
എം. കെ. ഗാന്ധി.

## 33

യൂണിയൻ കാസിൽ ലൈൻ,
27–11–1909.

പ്രിയപ്പെട്ട മഗൻലാൽ,

മി. മാക്കിന്റൈർ ജോഹന്നസ്ബൎഗ്ഗിലെ സാമ്പത്തികസ്ഥി തിയെപ്പററി എഴുതിയ കത്തു വായിക്കുകയും മി. വെസ്റ്റിനു് ഒന്നെ ഴുതുകയും ചെയ്തതിൽ പിന്നീടു് എന്റെ മനസ്സിൽ ഏററവും ഉയൎന്നു

33 My Childhood With Gandhi, pp. 89—90 (ഇംഗ്ലണ്ടിലേക്കു് ഒരു നിവേദക സംഘത്തെ നയിച്ചശേഷം, ദക്ഷിണാഫ്രിക്കയിലേക്കു് മട ങ്ങുന്നവഴിക്കു് കപ്പലിൽ വെച്ചു് എഴുതിയ കത്തു്. ഈ മടക്കയാത്രയ്ക്കിട യിലാണു് ഗാന്ധിജി തന്റെ Hind Swaraj or Indian Home Rule എന്ന പ്രശസ്തമായ ലഘുഗ്രന്ഥം എഴുതിയതു്.)

നില്ക്കുന്ന ആശയങ്ങഠം പ്രകടിപ്പിക്കാൻ എനിക്കു് ആഗ്രഹം തോന്നു ന്നു. ഈ കത്തു് പുരുഷോത്തമദാസിനെ കാണിക്കുക.

ഫീനിക്സിൻെറ പരീക്ഷണം ഇപ്പോഠം വന്നടുത്തിരിക്കുന്നു. ജോഹന്നസ്ബർഗ്ഗിൽനിന്നു് ഇനി പണം ഒട്ടും വരികയില്ല. ഫീനി ക്സിൽ ഒരൊററ വ്യക്തിയെങ്കിലും ജീവിച്ചിരിക്കുന്നിടത്തോളംകാലം, മറെറാന്നുമില്ലെങ്കിലും, നാം പത്രത്തിൻെറ ഒരു പേജെങ്കിലും പ്രസി ദ്ധപ്പെടുത്തി, ജനങ്ങളുടെ ഇടയിൽ വിതരണം ചെയ്യും എന്നാണു് നമ്മുടെ പ്രതിജ്ഞ. അവിടത്തെ കാര്യങ്ങഠം കുഴപ്പത്തിലാകാൻ അനുവദിക്കരുതു്. ആരു് എന്തു പറഞ്ഞാലും നിങ്ങഠം സഹിച്ചു കഴിയണം. പ്രധാനകാര്യത്തിനുവേണ്ടി പ്രവത്തിക്കാൻ എപ്പോഴും ഓ ക്കണം. അതിനുവേണ്ടി മറെറന്തെങ്കിലും ബലികഴിക്കേണ്ടിവന്നാൽ, അതു ചെയ്യുകതന്നെവേണം. ഫീനിക്സ് കൈവിടരുതു്, പത്രം പ്രസിദ്ധീകരിക്കുകയും വേണം—അതാണു് പ്രധാന സംഗതി. ഇത്രയും ചെയ്യാൻ മറെറന്തെങ്കിലും ഉപേക്ഷിക്കേണ്ടതു് ആവശ്യമാ ണെന്നുവന്നാൽ, അപ്രകാരം ചെയ്യണം. പത്രത്തെ ആരാധനാ വിഗ്രഹമാക്കുകയും പൂജിക്കുകയും ചെയ്യാൻ നാം ആഗ്രഹിക്കുന്നില്ല; നമ്മുടെ പ്രതിജ്ഞ പാലിക്കണം എന്നു മാത്രം. നമ്മുടെ വിജയം പത്രം തുടന്നു നടത്തുന്നതിലല്ല, പ്രതിജ്ഞ പാലിക്കുന്നതിലത്രെ. നമ്മുടെ പ്രതിജ്ഞ പരിപാലിക്കുക — അതാണു സവ്വവും. ഈ പ്രതിജ്ഞ പാലിക്കുന്നതിലാണു് നമ്മുടെ ആത്മശുദ്ധീകരണം സ്ഥി തിചെയ്യുന്നതു്. പ്രോത്സാഹിപ്പിക്കേണ്ട ഒരേ ഒരു കാര്യം അതത്രെ. മി. വെസ്റ്റ് ഡർബാനിൽ പോയേക്കാം; എന്നാലും ആഫീസ് തുടന്നു നടക്കണം. നിങ്ങഠംക്കു് ഇഷ്ടമുണ്ടെങ്കിൽ മണിലാലിനെ അയ യ്ക്കുക.

നിങ്ങഠം രണ്ടുപേരോടും മാത്രം ഞാൻ പറയുകയാണു്, മണിലാ ലിനു് ആഗ്രഹമുണ്ടെങ്കിൽ, 'ബാ' അനുവദിച്ചാൽ, മണിലാലിനെ നാം സത്യാഗ്രഹസമരത്തിലേക്കു് വലിച്ചെറിയണം. അവൻെറ അടങ്ങിനില്ക്കാത്ത മനസ്സിനെ അതു ശാന്തമാക്കും. എന്നോടു് അവൻ അതു് ആവശ്യപ്പെടുകയും ചെയ്തിട്ടുണ്ടു്. അതു സാദ്ധ്യമല്ലെങ്കിൽ, അവൻ ഡർബാനിലേക്കു പൊയ്ക്കൊള്ളണം; എന്നിട്ടു നിങ്ങഠംക്കു് ഫീനിക്സിൽ കഴിയാം. എന്നാൽ ഈ ഏർപ്പാടുകഠം ആവശ്യമുണ്ടെ ങ്കിൽമാത്രം ചെയ്താൽ മതി. ഒരിടത്തുനിന്നും പണം വന്നുചേന്നി ല്ലെങ്കിലും നിങ്ങഠം നിസ്സഹായനാകയില്ലെന്നും അധൈര്യപ്പെടുക യില്ലെന്നും മനസ്സിൽ ഉറപ്പുവരുത്തണം. പണമൊന്നും വന്നുചേന്നി ല്ലെങ്കിലും ഏതെങ്കിലും തരത്തിൽ അതു സമ്പാദിച്ചു് ഫീനിക്സിലെ ജോലി തുടന്നുകൊണ്ടുപോകുകയെന്ന കാര്യം നിങ്ങഠം നിറവേററു മെന്നു് എല്ലാവരോടും പറയണം. മററാരും ഫീനിക്സിൽ തങ്ങിയി ല്ലെങ്കിലും ജീവിതാവസാനംവരെ നിങ്ങഠം അവിടെത്തന്നെ കഴിയു മെന്നു് പരസ്യമാക്കണം. ധിക്കാരവും അഹംഭാവവും കലരാത്ത

താണു് നിങ്ങളുടെ ധീരതയെങ്കിൽ, ആന്തരബലത്തിന്റേയും അചഞ്ചലതയുടേയും ധീരതയാണു് അതെങ്കിൽ, മററുള്ളവർ നിങ്ങളുടെ ധീരമായ മാതൃകയെ അനുകരിക്കും. അതു് യഥാർത്ഥധൈര്യമായിരിക്കണം. കേവലം അതിന്റെ പ്രകടനമായിരിക്കരുതു്. നിർഭയത്വമായിരിക്കണം അതു്. വെറും വീരവാദമാവരുതു്. അത്തരം ധീരത ഒരിക്കലും ശ്രദ്ധിക്കപ്പെടാതെ പോകയില്ലെന്നു നിങ്ങൾക്കു ദൃഢമായി വിശ്വസിക്കാം. അതിനു് എപ്പോഴും ഫലമുണ്ടാകും.

നിങ്ങൾക്കു് ആവശ്യമുണ്ടെന്നു കരുതുന്ന മാററങ്ങൾ നിങ്ങൾ വരുത്തുക—ചില മാററങ്ങൾ അനുചിതമായിക്കാണപ്പെട്ടാലും, അവ സംഭവിക്കാൻ അനുവദിക്കുക. തന്റെ ഇഷ്ടം നടക്കണമെന്നു ശഠിച്ചു് ലാഭനഷ്ടങ്ങളെപ്പററിയുള്ള സങ്കല്പത്തിൽ കുടുങ്ങുന്നതു് വ്യർത്ഥമത്രെ. നമ്മുടെ പ്രയത്നംകൊണ്ടാണു് നാം ആഹാരം സമ്പാദിക്കുന്നതു് എന്നു നാം ദൃഢമായി വിശ്വസിക്കുന്നു. നമുക്കു ജീവിതം നല്കിയ ഈശ്വരൻ ജീവിക്കാനുള്ള മാർഗവും പ്രദാനം ചെയ്യും എന്നു് നിങ്ങൾ മനസ്സിലാക്കുന്നതു ഉത്തമമായിരിക്കും.

മോഹൻദാസിന്റെ അനുഗ്രഹങ്ങൾ.

## 34

## രാംദാസിനു്†

പ്രിയപ്പെട്ട രാംദാസ്,

നിന്റെ അച്ഛൻ നിനക്കുവേണ്ടി യാതൊന്നും കൊണ്ടുവരാത്തതുകൊണ്ടു് അച്ഛനോടു് ദേഷ്യം തോന്നരുതു്. യാതൊന്നും എനിക്കു് ഇഷ്ടപ്പെട്ടില്ല. ഒരു യൂറോപ്യൻസാധനവും എനിക്കു് ഇഷ്ടപ്പെട്ടില്ലെങ്കിൽ പിന്നെ എന്തുചെയ്യാൻ എനിക്കു കഴിയും? ഇന്ത്യയിലുള്ള ഏതു സാധനവും ഞാൻ ഇഷ്ടപ്പെടുന്നു. യൂറോപ്പിലെ ആളുകൾ നല്ലവർതന്നെ. പക്ഷേ, അവരുടെ ജീവിതരീതി അങ്ങനെയല്ല.

ബാപ്പുവിന്റെ അനുഗ്രഹങ്ങൾ.

34 My Childhood With Gandhi, p. 90 (Dt. about Nov. 1903)

† ഗാന്ധിജിയുടെ മൂന്നാമത്തെ മകൻ—അന്നു് ഒരു വെറും ബാലനായിരുന്നു.

## 35

## ടോൾസ്റ്റോയിക്ക്†

വെസ്റ്റ്മിൻസ്റ്റർ പാലസ് ഹോട്ടൽ,
4, വിക്ടോറിയാ തെരുവ്,
ലണ്ടൻ സൗത്ത് വെസ്റ്റ്,
ഒക്ടോബർ 1, 1909.

സർ,

ഏകദേശം മൂന്ന വർഷമായിട്ട ട്രാൻസ്‌വാളിൽ (ദക്ഷിണാഫ്രിക്ക) നടന്നുകൊണ്ടിരിക്കുന്ന സംഭവങ്ങളിലേക്ക് അങ്ങയുടെ ശ്രദ്ധയാകർഷിക്കാനുള്ള സ്വാതന്ത്ര്യം ഞാൻ കൈക്കൊള്ളുകയാണ്.

ആ കോളനിയിൽ ഏതാണ്ട് 13,000—ത്തോളം ബ്രിട്ടീഷ് ഇന്ത്യൻ ജനങ്ങളുണ്ട്. ഈ ഇന്ത്യക്കാർ എത്രയോ വർഷങ്ങളായിട്ട നിയമപരമായ പലതരം അവശതകളാൽ കഷ്ടപ്പെട്ടുകയത്രെ. കറുത്ത വർണ്ണത്തിനെതിരായും ചില കാര്യങ്ങളിൽ ഏഷ്യക്കാർക്കെതിരായുമുള്ള പക്ഷപാതം ആ കോളനിയിൽ വളരെ തീക്ഷ്ണമാണ്. ഇതിന്ന പ്രധാന കാരണം, ഏഷ്യക്കാരെ സംബന്ധിച്ചിടത്തോളം, തൊഴിൽപരമായ അസൂയയത്രെ. അതു മൂർച്ഛപ്രാപിച്ചതു മൂന്ന വർഷംമുമ്പ്, ഒരു നിയമത്തോടുകൂടിയാണ്—ആ നിയമം ആക്കെല്ലാം ബാധകമാണോ, അവരെയെല്ലാം മനുഷ്യരല്ലാതാക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതും അവഹേളനാപരവുമാണ് അതെന്ന ഞാനും മററു പലരും കണക്കാക്കി. ഇത്തരത്തിലുള്ള നിയമത്തിന്ന കീഴടങ്ങിക്കൊടുക്കുന്നതു് യഥാത്ഥമതത്തിൻെറ അന്തസ്സത്തയോടു പൊരുത്തപ്പെടാത്ത കാര്യമാണെന്ന് എനിക്ക തോന്നി. തിന്മയെ എതിക്കാതിരിക്കുക എന്ന തത്വത്തിൽ വിശ്വസിക്കുന്നവരാണ ഞാനും എൻെറ ചില സുഹൃത്തുക്കളും; ഇപ്പോഴും അങ്ങനെതന്നെ. അങ്ങയുടെ കൃതികഠം പഠിക്കാനുള്ള ഭാഗ്യവും എനിക്ക സിദ്ധിച്ചിട്ടുണ്ട്; അവ എൻെറ മനസ്സിൽ അഗാധമായ മുദ്ര അപ്പിക്കുകയും ചെയ്തു. ബ്രിട്ടീഷ് ഇന്ത്യക്കാരോട വസ്തുതകഠം പൂണ്ണമായി വിശദീകരിച്ചു നാം ഈ നിയമത്തിന്ന കീഴടങ്ങരുതെന്നും, നേരേമറിച്ച്, ഈ നിയമം ലംഘിക്കുന്നവരുടെമേൽ അതു് അടിച്ചേല്പിക്കുന്ന ജയിൽവാസവും മറേറതു ശിക്ഷകളും നാം സഹിക്കണമെന്നുമുള്ള ഉപദേശം അവർ സ്വീകരിച്ചു. ഇതിൻെറയൊക്കെ ഫലമായി ഇന്ത്യൻജനവിഭാഗത്തിൻെറ ഏകദേശം പകുതിയോളം, ഈ സമരത്തിൻെറ തീക്ഷ്ണത സഹിക്കാനും ജയിൽവാസത്തിൻെറ കഷ്ടപ്പാടുകഠം അന

35 Mahatma, vol. I (Revised edn.) pp. 325—327

† റഷ്യൻ മഹർഷി, ടോഠംസ്റ്റോയ്, തൻെറ കൃതികളിലൂടെ ഗാന്ധിജിയിൽ വളരെ സ്വാധീനം ചെലുത്തിയിരുന്നു. ഈ കത്തും, തുടർന്നുവരുന്ന മൂന്നെണ്ണവും ഗാന്ധിജി ടോഠംസ്റ്റോയിക്കെഴുതിയതാണ്.

ഭവിക്കാനും കഴിവില്ലാത്തതുകൊണ്ടു്, അവഹേളനപരമെന്നു് അവർ കരുതിയ നിയമത്തിനു വിധേയരാകാൻ തയ്യാറാകാതെ ട്രാൻസ്‌വാളിൽനിന്നു പിൻവാങ്ങിക്കഴിഞ്ഞു. മറേറ പകുതിയിൽ ഏതാണ്ടു് 2,500 പേർ, മനസ്സാക്ഷിയെക്കരുതി, ജയിൽവാസം അനുഭവിക്കാൻ സന്നദ്ധരായി; പലരും അഞ്ചുതവണ വീതം. നാലു ദിവസം മുതൽ ആറുമാസംവരെ പലതരത്തിലായിരുന്നു ജയിൽശിക്ഷ. ഭൂരിപക്ഷവും കഠിനാദ്ധ്വാനത്തോടുകൂടിയുള്ളതുമായിരുന്നു. പലരും സാമ്പത്തികമായിട്ടു തകർന്നു. ഇപ്പോൾ ട്രാൻസ്‌വാളിലെ ജയിലുകളിൽ നൂറിൽക്കൂടുതൽ സഹനസമരഭടന്മാർ ഉണ്ടു്. ഇവരിൽ ചിലർ വളരെ ദരിദ്രന്മാരത്രെ, ദിവസേന അന്നന്നു ജീവിക്കാനുള്ള വക സമ്പാദിക്കുന്നവർ. അതിന്റെ ഫലമോ?—അവരുടെ ഭാര്യമാരേയും സന്താനങ്ങളേയും പൊതുജനസംഭാവനകൾകൊണ്ടു പുലർത്തേണ്ടിവരുന്നു; അതും പ്രധാനമായി സഹനസമരഭടന്മാരിൽനിന്നു പിരിച്ചെടുക്കുന്നതാണു്. ഇതു് ബ്രിട്ടീഷ് ഇന്ത്യക്കാർക്കു് ഒരു വല്ലാത്ത ഭാരമായിത്തീർന്നിട്ടുണ്ടു്. എന്നാൽ എന്റെ അഭിപ്രായത്തിൽ, അവർ സന്ദർഭത്തിനു തക്കവണ്ണം വളർന്നിട്ടുണ്ടു്. സമരം ഇപ്പോഴും തുടരുകയാണു്; അവസാനം എപ്പോൾ സമാഗതമാകുമെന്നു് ആർക്കും അറിഞ്ഞുകൂടാ. ഒരു കാര്യം ഏതായാലും ഞങ്ങളിൽ ചിലരെങ്കിലും വളരെ വ്യക്തമായി കണ്ടുകഴിഞ്ഞു: മൃഗീയബലം തീർച്ചയായും പരാജയപ്പെടുന്നിടത്തു് സഹനസമരം ജയിക്കും; ജയിക്കാൻ അതിനു കഴിയും. സമരം നീണ്ടുപോകുന്നുവെന്ന വസ്തുതയെ സംബന്ധിച്ചിടത്തോളം, കൂടുതലും അതിനു കാരണം ഞങ്ങളുടെ ബലഹീനതയും, അതു നിമിത്തം തുടർച്ചയായുള്ള കഷ്ടപ്പാടുകൾ സഹിച്ചുനില്ക്കാൻ ഞങ്ങൾക്കു കഴിയുകയില്ലെന്നു ഗവണ്മെൻറിനു് ഉണ്ടായ വിശ്വാസവുമാണു് എന്നു ഞങ്ങൾ മനസ്സിലാക്കുന്നുണ്ടു്.

ഒരു സുഹൃത്തിനോടൊപ്പം ഞാൻ ഇവിടെ വന്നിരിക്കുകയാണു്, പരിഹാരം കണ്ടെത്തുക എന്ന ലക്ഷ്യത്തോടുകൂടി സാമ്രാജ്യാധികൃതരെക്കണ്ടു സ്ഥിതിഗതികൾ അവരുടെ മുന്നിൽ വയ്ക്കാൻ. ഗവണ്മെൻറിനോടു ന്യായവാദം നടത്തുന്നതിൽ ഞങ്ങൾക്കു യാതൊരു താല്പര്യവും പാടില്ലെന്നു സഹനസമരഭടന്മാർ അംഗീകരിച്ചിട്ടുണ്ടു്. എന്നാൽ, ഈ പ്രതിനിധിസംഘം വന്നിട്ടുള്ളതു്, സമുദായത്തിലെ ദുർബ്ബലരായ അംഗങ്ങളുടെ പ്രേരണമൂലമത്രെ. അതിനാൽ അതു പ്രതിനിധാനം ചെയ്യുന്നതു്, അവരുടെ ശക്തിയെക്കാൾ ദുർബ്ബലതയെയാണു്. എന്നാൽ ഇവിടെ നടത്തിയ നിരീക്ഷണത്തിനിടയ്ക്കു ഞാൻ ഒരു കാര്യം ധരിച്ചു. സഹനസമരത്തിന്റെ ധാർമികതത്വങ്ങളേയും കാര്യക്ഷമതയേയും കുറിച്ചുള്ള ഉപന്യാസരചനയിൽ ഒരു പൊതുമത്സരത്തിനു ക്ഷണം നല്കിയാൽ, അതു് ഈ പ്രസ്ഥാനത്തിന്റെ ജനപ്രീതി വളർത്തുകയും ആളുകളെ ചിന്തിപ്പിക്കുകയും ചെ

യ്യുമെന്നു്. ഉദ്ദിഷ്ടമായ ഈ മത്സരത്തെ സംബന്ധിച്ച ധാർമ്മികതയുടെ പ്രശ്നം ഒരു സ്നേഹിതൻ ഉന്നയിച്ചു. സഹനസമരത്തിന്റെ യഥാർത്ഥാദർശത്തിന്ന വിരുദ്ധമായിരിക്കം അത്തരം ഒരു ക്ഷണമെന്നും, അഭിപ്രായം വിലയ്ക്കുവാങ്ങുന്നതിന്ന സമമായിരിക്കം അതെന്നും അദ്ദേഹം വിചാരിക്കുന്നു. ധാർമ്മികതയെപ്പററി അങ്ങേക്കുള്ള അഭിപ്രായം അറിയിച്ചു് എന്നെ അങ്ങു സഹായിക്കണമെന്നു് അപേക്ഷിക്കുന്നു. ഉപന്യാസങ്ങൾ ക്ഷണിക്കുന്നതിൽ തെറെറാന്നും ഇല്ലെന്നു് അങ്ങു കരുതുകയാണെങ്കിൽ, ഈ വിഷയത്തെപ്പററി എഴുതാൻ പ്രത്യേകിച്ചു ഞാൻ സമീപിക്കേണ്ട ആളുകളുടെ പേരുകൾ പറഞ്ഞുതരണം എന്നുകൂടി ഞാൻ ആവശ്യപ്പെട്ടുകൊള്ളട്ടെ.

ഒരു കാര്യത്തെ സംബന്ധിച്ചുകൂടിപ്പറഞ്ഞു് അങ്ങയുടെ സമയത്തിന്റെ അതിർ ലംഘിക്കാൻ ഞാൻ വിചാരിക്കയാണു്. ഇന്ത്യയിൽ ഇന്നുള്ള അസമാധാനത്തെ അധികരിച്ചു്, ഒരു 'ഹിന്ദു'വിനെ അഭിസംബോധന ചെയ്തുകൊണ്ടു് അങ്ങു് എഴുതിയ കത്തിന്റെ ഒരു പകർപ്പു് എന്റെ കൈയിൽ ഒരു സ്നേഹിതൻ എത്തിച്ചിരിക്കുന്നു. പ്രകടമായിട്ടുതന്നെ, അങ്ങയുടെ അഭിപ്രായങ്ങളെ അതു പ്രകാശിപ്പിക്കുന്നതായി തോന്നുന്നു. അതിന്റെ 20,000 പ്രതികൾ സ്വന്തം ചെലവിൽ അച്ചടിച്ചു വിതരണം ചെയ്യുയും അതിന്റെ പരിഭാഷ തയ്യാറാക്കുകയും കൂടി ചെയ്യണം എന്നത്രെ ആ സുഹൃത്തു് ഉദ്ദേശിക്കുന്നതു്. എന്നാൽ മൂലരൂപത്തിൽ അതു കരസ്ഥമാക്കാൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ല. ഈ പകപ്പിന്റെ സൂക്ഷ്മതയിലും അങ്ങയുടെ കത്തുതന്നെയാണോ ഇതെന്ന കാര്യത്തിലും ഞങ്ങൾക്കു് ഉറപ്പില്ലാതെ, അച്ചടിക്കുന്നതു് സാധൂകരിക്കാനാവില്ലെന്നും ഞങ്ങൾക്കു തോന്നുന്നു. ഈ പകപ്പിന്റെ ഒരു പകർപ്പു് ഇതോടുകൂടി ഞാൻ അയയ്ക്കുന്നു. ഇതു് അങ്ങയുടെ കത്തുതന്നെയാണോ, സൂക്ഷ്മമായ പകപ്പാണോ, മുകളിൽപ്പറഞ്ഞ രീതിയിൽ അതു പ്രസിദ്ധീകരിക്കുന്നതു് അങ്ങയ്ക്കു സമ്മതമാണോ എന്നെല്ലാം സദയം എന്നെ അറിയിക്കുമെങ്കിൽ അതു് ഞാൻ ഒരനുഗ്രഹമായി സാദരം പരിഗണിക്കുന്നതായിരിക്കും. ആ കത്തിൽ എന്തെങ്കിലും കൂട്ടതലായി ചേർക്കാമെങ്കിൽ സദയം അങ്ങനെ ചെയ്യുക. ഒരു നിർദ്ദേശം ഉന്നയിക്കാനുംകൂടി ഞാൻ ഒരുമ്പെടുന്നു. പുനർജ്ജന്മത്തിലുള്ള വിശ്വാസം ഉപേക്ഷിക്കാൻ വായനക്കാരെ ഉപസംഹാരഖണ്ഡികയിൽ അങ്ങു് പ്രേരിപ്പിക്കുകയാണെന്ന തോന്നുന്നു. ആ പ്രശ്നത്തെപ്പററി അങ്ങു പ്രത്യേകമായിട്ടു് പഠനം നടത്തിയിട്ടുണ്ടോ എന്നു് (ഞാൻ ഇക്കാര്യം എടുത്തുപറയുന്നതു് ധിക്കാരമല്ലെങ്കിൽ) എനിക്കു് അറിഞ്ഞുകൂടാ. പുനർജ്ജന്മം അഥവാ പുതിയ ശരീരം സ്വീകരിക്കൽ എന്നതു് ലക്ഷോപലക്ഷം പേർ ഇന്ത്യയിൽ, എന്നല്ല വാസ്തവത്തിൽ ചൈനയിലും, മനസ്സിൽവച്ചാരാധിക്കുന്ന വിശ്വാസമത്രെ. പലക്കും അതു് അനുഭവത്തെ സംബന്ധിക്കുന്ന കാര്യമാണു് എന്നുതന്നെ പറയാം;

ആശയപരമായി അംഗീകരിക്കുന്ന കാര്യം മാത്രമായി അവശേഷി ക്കുന്നില്ല. ജീവിതത്തിന്റെ പല നിഗൂഢതകളേയും അതു് യുക്തി സഹമാംവണ്ണം വിശദീകരിക്കുന്നു. ട്രാൻസ്‌വാളിലെ ജയിലിൽ കൂടെ കടന്നുപോന്നിട്ടുള്ള ചില സത്യാഗ്രഹഭടന്മാൎക്കു്, ഇതായിരു ന്നു സമാശ്വാസം. ഈ സിദ്ധാന്തം സത്യമാണെന്നു് അങ്ങയെ ബോദ്ധ്യപ്പെടുത്തണമെന്നുള്ള ലക്ഷ്യത്തോടുകൂടിയല്ല ഇതെഴുതുന്ന തു്; വിശ്വാസത്തിൽനിന്നു പിന്തിരിയാൻ അങ്ങു വായനക്കാരനെ പ്രേരിപ്പിക്കുന്ന മററു കാര്യങ്ങളില്ലേ, അവയിൽനിന്നു പുനർജന്മം എന്ന വാക്കു് അങ്ങു സദയം മാററിനിറുത്തുമോ എന്നു് ചോദിക്കാ നേ ഉദ്ദേശ്യമുള്ളു. ഇവിടെ പരാമർശിക്കപ്പെടുന്ന കത്തിൽ അങ്ങു് കൃഷ്ണന്റെ വാക്യങ്ങൾ ധാരാളം ഉദ്ധരിക്കുകയും, പല വചന ങ്ങളും പരാമർശിക്കുകയും ചെയ്തിട്ടുണ്ടു്. അങ്ങു് ഉദ്ധരിച്ചിട്ടുള്ള ഭാഗ ങ്ങൾ അടങ്ങിയ ആ പുസ്തകത്തിന്റെ പേരു് എനിക്കു പറഞ്ഞു തന്നാൽ, ഞാൻ നന്ദിയുള്ളവനായിരിക്കും.

ഈ കത്തുകൊണ്ടു് അങ്ങയെ ഞാൻ മുഷിപ്പിച്ചുകഴിഞ്ഞു. അങ്ങ യെ സമാദരിക്കുകയും പിന്തുടരാൻ പരിശ്രമിക്കയും ചെയ്യുന്നവൎക്കു് അങ്ങയുടെ സമയത്തിൽ കൈകടത്താൻ അവകാശമില്ല എന്നു് എനിക്കു് അറിയാം. നേരേമറിച്ചു് അങ്ങയെ ശല്യപ്പെടുത്താതിരി ക്കാൻ, കഴിയുന്നിടത്തോളം ശ്രമിക്കേണ്ടതു് അവരുടെ കടമയാ ണെന്നുതന്നെ പറയാം. എന്നാൽ അങ്ങേക്കു തികച്ചും അപരിചിത നായ ഞാനാകട്ടെ, സത്യത്തെ മുൻനിത്തിക്കൊണ്ടു്, ഏതു പ്രശ്നങ്ങ ളുടെ പരിഹാരത്തെയാണോ അങ്ങു സ്വജീവിതവൃത്തിയായി സ്വീക രിച്ചിട്ടുള്ളതു്, ആ പ്രശ്നങ്ങളെപ്പററി അങ്ങേക്കു നൽകാനുള്ള ഉപദേശ ങ്ങൾ കേൾക്കാൻവേണ്ടി ഈ കത്തു് എഴുതാനുള്ള സ്വാതന്ത്ര്യം കൈ ക്കൊള്ളുകയാണു്.

ബഹുമാനസമേതം, അങ്ങയുടെ വിനീതവിധേയൻ,
എം. കെ, ഗാന്ധി.

## 36

വെസ്റ്റ്മിൻസ്റ്റർ പാലസ് ഹോട്ടൽ,
4, വിക്ടോറിയാത്തെരുവു്,
ലണ്ടൻ, ഡബ്ലിയൂ. സി.,
10–11–1909.

പ്രിയപ്പെട്ട സർ,

ഒരു ഹിന്ദുവിനെ സംബോധനചെയ്തുകൊണ്ടുള്ള ആ കത്തി നേയും ഞാൻ അങ്ങേക്കു് അയച്ച കത്തിൽ ചർച്ചചെയ്തിരുന്ന കാര്യ ങ്ങളേയും സംബന്ധിച്ചു് അങ്ങു് രജിസ്റ്റർചെയ്തു് അയച്ച കത്തിനു് ഞാൻ കൃതജ്ഞതയർപ്പിച്ചുകൊള്ളട്ടെ.

---

36 Mahatma, vol. I, P. 144 (ഒരു ദൗത്യം വഹിച്ചുകൊണ്ടു് ഗാന്ധിജി ലണ്ടനിൽ ചെന്നിരുന്നപ്പോൾ എഴുതിയതാണു് ഈ കത്തു്.)

അങ്ങയുടെ ആരോഗ്യം ക്ഷയിച്ചുവരികയാണെന്നു കേട്ടതിനാൽ, അങ്ങേയ്ക്ക് ഉപദ്രവം ഉണ്ടാകാതിരിക്കണം എന്നു കരുതി, ആ കത്തു കൈപ്പററിയെന്ന് അറിയിക്കാൻ ഞാൻ മടിച്ചു. എന്റെ കൃതജ്ഞത രേഖാമൂലമായി പ്രകടിപ്പിക്കുന്നതു് ആവശ്യത്തിൽ കവിഞ്ഞ ഒരു ഉപചാരമാണെന്ന് എനിക്ക് അറിയാം. എന്നാൽ, മി. എയ്ൽമർമാഡിനെ ഇപ്പോഠം എനിക്കു കണ്ടുമുട്ടാൻ സാധിച്ചു. അങ്ങു വാസ്തവത്തിൽ വളരെ ആരോഗ്യവാനായി, അക്ഷീണമായ ആരോഗ്യത്തോടുകൂടിത്തന്നെ കഴിയുകയാണെന്നും, ദിവസേന രാവിലെ പതിവായി കത്തിടപാടുകഠം ശ്രദ്ധിക്കാറുണ്ടെന്നും മാഡ് എന്നെ വിശ്വസിപ്പിച്ചു. വളരെ ആഹ്ളാദപ്രദമായ വാർത്തയായിരുന്നു അതു് എനിക്ക്. അങ്ങയുടെ ഉപദേശപ്രകാരം പരമപ്രധാനമാണെന്ന് എനിക്ക് അറിയാവുന്ന വസ്തുതകളെപ്പററി കൂടുതൽ അങ്ങേയ്ക്ക് എഴുതാൻ ആ വാർത്ത എന്നെ പ്രോത്സാഹിപ്പിക്കുന്നു.

ഇപ്പോഠം ദക്ഷിണാഫ്രിക്കയിലുള്ള ഒരു സ്നേഹിതൻ, ഒരു ഇംഗ്ലീഷുകാരൻ, എന്റെ ജീവിതത്തെ സംബന്ധിച്ച് എഴുതിയ ഗ്രന്ഥത്തിന്റെ ഒരു പ്രതി ഇതോടൊന്നിച്ച് അങ്ങേയ്ക്ക് അയയ്ക്കുകയാണ്—ഏതൊരു സമരത്തിനുവേണ്ടിയാണോ എന്റെ ജീവിതം സമർപ്പിച്ചിട്ടുള്ളതു്, വളരെയധികം എന്നോടു ബന്ധപ്പെട്ട ആ സമരത്തെ എന്റെ ജീവിതം എത്രത്തോളം സ്പർശിക്കുന്നുവെന്നതിനെ ആസ്പദിച്ചുള്ള ഒരു ഗ്രന്ഥം. അങ്ങയുടെ സജീവതാല്പര്യവും അനുഭാവവും നേടാൻ എനിക്ക് അതിയായ ഉൽക്കണ്ഠയുള്ളതിനാൽ, ഈ പുസ്തകം അങ്ങേയ്ക്ക് അയയ്ക്കുന്നതു് അപ്രസക്തമാണെന്ന് അങ്ങു ഗണിക്കുകയില്ലെന്നു ഞാൻ വിചാരിച്ചു.

ട്രാൻസ്‌വാളിൽ ഇന്ത്യക്കാർ നടത്തുന്ന ഈ സമരം, അതിന്റെ ലക്ഷ്യവും അവിടെ എത്തിച്ചേരാൻ സ്വീകരിക്കപ്പെട്ടിരിക്കുന്ന മാർഗ്ഗവും അത്രമാത്രം ആദർശവൽക്കരിക്കപ്പെട്ടിട്ടുള്ള നിലയ്ക്ക്, എന്റെ അഭിപ്രായത്തിൽ, ആധുനിക കാലഘട്ടത്തിലെ ഏററവും മഹത്തായ സമരമാണ്. പങ്കെടുക്കുന്ന ആളുകഠംക്ക് അവസാനം വ്യക്തിപരമായ യാതൊരു പ്രയോജനവും നേടാനില്ലാത്തതും സമരബാധിതരാകുന്ന വ്യക്തികളിൽ 50 ശതമാനവും ഒരു തത്ത്വത്തിനുവേണ്ടി വമ്പിച്ച കഷ്ടപ്പാടും പരീക്ഷണവും അനുഭവിക്കുന്നതുമായ ഒരു സമരത്തേപ്പററി എനിക്ക് അറിവില്ല. ഈ സമരത്തിന് ഞാൻ ഇഷ്ടപ്പെടുന്നിടത്തോളം പരസ്യം നൽകാൻ കഴിഞ്ഞിട്ടില്ല. ഏററവും വിപുലമായ ജനസ്വാധീനത ഇന്ന് അങ്ങേക്കുണ്ട്. മി. ഡോക്കിന്റെ ഗ്രന്ഥത്തിൽ പ്രതിപാദിച്ചുകാണുന്ന വസ്തുതകഠം അങ്ങേക്കു തൃപ്തികരമായി തോന്നുകയും ഞാൻ കൈക്കൊണ്ടിട്ടുള്ള നിഗമനങ്ങളെ വസ്തുതകഠം സാധൂകരിക്കുന്നുണ്ടെന്ന് അങ്ങു കരുതുകയും ചെയ്യുന്നപക്ഷം, ഈ പ്രസ്ഥാനത്തിനു പ്രചാരം നൽകാൻ അങ്ങയുടെ സ്വാധീനശക്തി (ഉചിതമെന്നു തോന്നുന്ന ഏതെങ്കിലും

രീതിയിൽ) വിനിയോഗിക്കണമെന്നു് ഞാൻ അപേക്ഷിച്ചുകൊള്ളട്ടെ. ഇതു വിജയിച്ചാൽ, ആ വിജയം ധർമ്മത്തിനും സ്നേഹത്തിനും സത്യത്തിനും, അധർമ്മം വെറുപ്പു് അസത്യം എന്നിവയുടെമേൽ സിദ്ധിക്കുന്ന വിജയം മാത്രമായിരിക്കയില്ല; ഇന്ത്യയിലെ ലക്ഷോപലക്ഷങ്ങൾക്കും ലോകത്തിന്റെ ഇതര ഭാഗങ്ങളിൽ ചവിട്ടി താഴ്ത്തപ്പെട്ടുകിടക്കുന്ന ജനങ്ങൾക്കും അതു് ഒരു മാതൃകയായിത്തീരാനും വളരെ സാദ്ധ്യതയുണ്ടു്. എന്നുമാത്രമല്ല, അക്രമത്തിൽ വിശ്വസിക്കുന്ന കക്ഷിയുടെ തകർച്ചയ്ക്കു്, ഇന്ത്യയിലെങ്കിലും, സാരമായ തോതിൽ തീർച്ചയായും അതു് ഹേതുവായിത്തീരുകയും ചെയ്യും. നാം അവസാനംവരെ ഉറച്ചുനില്ക്കയാണെങ്കിൽ—അങ്ങനെ ചെയ്യുമെന്നു ഞാൻ വിചാരിക്കുന്നു — ആത്യന്തികലക്ഷ്യങ്ങളെപ്പറ്റി എനിക്കു് ലേശംപോലും സംശയമില്ല. അങ്ങു നിർദ്ദേശിച്ച രീതിയിൽ അങ്ങയിൽനിന്നു ലഭിക്കുന്ന പ്രോത്സാഹനം ഞങ്ങളുടെ ദൃഢനിശ്ചയത്തെ ശക്തിപ്പെടുത്തുകയേ ഉള്ളു.

ഈ പ്രശ്നം പരിഹരിക്കുന്നതിനുവേണ്ടി നടത്തിവന്നിരുന്ന കൂടിയാലോചനകൾ മിക്കവാറും പരാജയപ്പെട്ടുകഴിഞ്ഞു. എന്റെ സഹപ്രവർത്തകരോടൊന്നിച്ചു് ഈ വാരത്തിൽ ഞാൻ ദക്ഷിണാഫ്രിക്കയിലേക്കു മടങ്ങി ജയിൽവാസത്തെ സ്വാഗതംചെയ്യാൻ പോവുകയത്രെ. എന്റെ മകൻ ഈ സമരത്തിൽ എന്നോടുകൂടെ ഇറങ്ങിക്കഴിഞ്ഞെന്നും ഇപ്പോൾ കഠിനാദ്ധ്വാനത്തോടെയുള്ള ആറുമാസത്തെ തടവുശിക്ഷ അനുഭവിച്ചുകൊണ്ടിരിക്കയാണെന്നുംകൂടി ഞാൻ അറിയിച്ചുകൊള്ളട്ടെ. ഈ സമരക്കാലത്തു് അവനു കിട്ടിയ നാലാമത്തെ തടവുശിക്ഷയാണു് ഇതു്.

ഈ കത്തിനു മറുപടി എഴുതാനുള്ള സന്മനോഭാവം അങ്ങു കാണിക്കയാണെങ്കിൽ, ആ മറുപടി ജോഹന്നസ്ബർഗ്ഗ്, ദക്ഷിണാഫ്രിക്ക, ബോക്സ് 6522 എന്ന മേൽവിലാസത്തിൽ എനിക്കു് അയച്ചുതരണം എന്നും ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

ഇതു കിട്ടുമ്പോൾ അങ്ങേയ്ക്കു പൂർണ്ണാരോഗ്യം ഉണ്ടായിരിക്കുമെന്നു പ്രത്യാശിക്കുന്നു.

അങ്ങയുടെ വിനീതവിധേയൻ.

## 37

ജോഹന്നസ്ബർഗ്ഗ്,
ട്രാൻസ്വാൾ, ദക്ഷിണാഫ്രിക്ക,
ഏപ്രിൽ 4, 1910.

പ്രിയപ്പെട്ട സർ,

ഞാൻ താൽക്കാലികമായിട്ട് ലണ്ടനിൽ ആയിരുന്നപ്പോൾ, അങ്ങയോട് കത്തിടപാട് നടത്തിയിരുന്നത് അങ്ങ് ഓർക്കുമല്ലോ. അങ്ങയുടെ ഒരു വിനീതാനുയായി എന്ന നിലയ്ക്ക് ഞാൻ എഴുതിയ ഒരു ലഘുപുസ്തകം ഇതോടൊന്നിച്ച് അയയ്ക്കുന്നു. ഗുജറാത്തിയിൽ രചിച്ച കൃതി ഞാൻതന്നെ വിവർത്തനം ചെയ്തിരിക്കയാണ്. വിസ്മയകരമെന്നു പറയട്ടെ, മൂലകൃതിയെ ഇന്ത്യാഗവണ്മെൻറ് കണ്ടുകെട്ടിക്കളഞ്ഞു. അതിനാൽ ഞാൻ ധൃതിയിൽ ഈ പരിഭാഷ പ്രസിദ്ധീകരിച്ചു. അങ്ങയെ ക്ലേശിപ്പിക്കാതിരിക്കാൻ എനിക്ക് അത്യന്തം ഉൽക്കണ്ഠയുണ്ട്. എന്നാൽ ഈ പുസ്തകം ഒന്നു വായിച്ചുനോക്കാൻ അങ്ങയ്ക്ക് സമയം കിട്ടുമെങ്കിൽ, അങ്ങയുടെ ആരോഗ്യസ്ഥിതി അതു് അനുവദിക്കുമെങ്കിൽ, ഈ കൃതിയെപ്പററിയുള്ള അങ്ങയുടെ നിരൂപണത്തിനു ഞാൻ വളരെ വിലകല്പിക്കും എന്നു പറയേണ്ടതില്ലല്ലോ. ഒരു 'ഹിന്ദു'വിനുള്ള അങ്ങയുടെ കത്തിൻെറ — അതു് പ്രസിദ്ധീകരിക്കാൻ അങ്ങ് എന്നെ അധികാരപ്പെടുത്തിയല്ലോ — ഏതാനും പ്രതികളും ഞാൻ അയയ്ക്കുന്നു; ഒരു ഇന്ത്യൻഭാഷയിലേക്കും അതു് വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്.

അങ്ങയുടെ വിനീതവിധേയൻ

## 38

ജോഹന്നസ്ബർഗ്ഗ്,
ആഗസ്റ്റ് 15, 1910.

പ്രിയപ്പെട്ട സർ,

കഴിഞ്ഞ മേയ് 8–ാം തീയതി അങ്ങ് അയച്ച പ്രോത്സാഹകവും സൗഹാർദ്ദപൂർണ്ണവുമായ കത്തിനു് ഞാൻ വളരെ കടപ്പെട്ടവനാണ്. 'ഹിന്ദ് സ്വരാജ്' എന്നുള്ള എൻെറ ലഘുഗ്രന്ഥത്തെപ്പററി അങ്ങയ്ക്കു സാമാന്യമായുള്ള നല്ല അഭിപ്രായത്തെ ഞാൻ വളരെ വിലമതിക്കുന്നു. അങ്ങയ്ക്കു സമയമുണ്ടെങ്കിൽ, ആ കൃതിയെപ്പററിയുള്ള വിശദമായ നിരൂപണം അങ്ങയിൽനിന്നു ഞാൻ പ്രതീക്ഷിക്കും — അങ്ങയുടെ കത്തിൽ സദയം അതു വാഗ്ദാനം ചെയ്തിരുന്നല്ലോ.

---

37 Mahatma, vol. 1, p. 144.
38 Mahatma, vol. 1, p. 144.

മി. കല്ലൻബാച്ച്† ടോൾസ്റ്റോയ് ഫാമിനെപ്പററി അങ്ങേക്കു് എഴുതിയിട്ടുണ്ടു്. മി. കല്ലൻബാച്ചും ഞാനും അനേകവർഷങ്ങളായിട്ടു് സുഹൃത്തുക്കളത്രെ. 'എന്റെ കുററസമ്മതം' എന്ന കൃതിയിൽ അങ്ങു് സുവ്യക്തമായി വർണ്ണിച്ചിട്ടുള്ള അനുഭവങ്ങളിൽ പലതിലൂടെയും കടന്നുപോന്നിട്ടുള്ളയാളാണു് അദ്ദേഹം എന്നും ഞാൻ പറഞ്ഞുകൊള്ളട്ടെ. അങ്ങയുടെ കൃതികളെപ്പോലെ മററൊന്നും മി. കല്ലൻബാച്ചിനെ ഇത്ര അഗാധമായി സ്പർശിച്ചിട്ടില്ല; അങ്ങു് ലോകത്തിന്റെ മുന്നിൽ ഉയർത്തിപ്പിടിച്ച ആദർശങ്ങൾക്കു് ഒത്തവണ്ണം ജീവിക്കാനുള്ള ഭാവി പരിശ്രമത്തിനു് ഒരു ഉത്തേജനം എന്ന നിലയിൽ എന്നോടു കൂടിയാലോചിച്ചശേഷം, അദ്ദേഹം തന്റെ കൃഷിയിടത്തിനു് അങ്ങയുടെ നാമധേയം നല്കാനുള്ള സ്വാതന്ത്ര്യം കൈക്കൊണ്ടു. തന്റെ തോട്ടത്തിന്റെ ഉപയോഗം സഹനസമരഭടന്മാർക്കു നല്കാനുള്ള മനോഭാവം അദ്ദേഹം പ്രദർശിപ്പിച്ചു. ഇതോടൊപ്പം ഞാൻ അയയ്ക്കുന്ന 'ഇന്ത്യൻ ഒപ്പീനിയ'ന്റെ ലക്കങ്ങളിൽനിന്നു് അങ്ങേക്കു് അതു പൂർണ്ണമായി മനസ്സിലാക്കാം.

ട്രാൻസ്‌വാളിൽ നടന്നുവരുന്ന സഹനസമരത്തിൽ അങ്ങു് വ്യക്തിപരമായ താല്പര്യം പ്രകടിപ്പിക്കുന്നുണ്ടല്ലോ. അതില്ലായിരുന്നെങ്കിൽ, ഈ വിശദവിവരങ്ങൾകൊണ്ടു് അങ്ങയെ ഞാൻ ബുദ്ധിമുട്ടിക്കയില്ലായിരുന്നു.

അങ്ങയുടെ വിശ്വസ്തവിധേയൻ.

† ആഹാര സംബന്ധമായ പരീക്ഷണങ്ങളുൾപ്പെടെ, അക്കാലത്തു് ഗാന്ധിജിയുടെ എല്ലാ പ്രവർത്തനങ്ങളിലും സഹകരിച്ചിരുന്ന ആളാണു് മി. ഹെർമാൻ കല്ലൻബാച്ച്. വിവിധ കരകൗശലങ്ങളിൽ വിദഗ്ദ്ധനായിരുന്ന ആ ജർമ്മൻകാരൻ ടോൾസ്റ്റോയ്ഫാമിൽ കുട്ടികളുടെ വിദ്യാഭ്യാസത്തിൽ ഗാന്ധിജിക്കു് വലിയ സഹായിയായിരുന്നു. ഇദ്ദേഹം ജോഹന്നാസ്ബർഗ്ഗിന്നടുത്തു വാങ്ങിയ 1,100 ഏക്കറോളം ഭൂമി 1910 മേയ് 30-ാം തീയതി സത്യാഗ്രഹികൾക്കായി പ്രതിഫലമൊന്നുംകൂടാതെ വിട്ടുകൊടുത്തു. ഈ സ്ഥലമാണു് പിന്നീടു് ടോൾസ്റ്റോയ് ഫാം ആയി രൂപാന്തരപ്പെട്ടതു്.

## 39

## നടേശനു്*

ടോംസ്റ്റോയ് ഫാം,
ലൗലി സ്റ്റേഷൻ,
ട്രാൻസ്‌വാരം,
സിസംബർ 8, 1910.

പ്രിയപ്പെട്ട നടേശൻ,

ഒരു നീണ്ട മറുപടി നിങ്ങരംക്കെഴുതാനുള്ള ബാദ്ധ്യത എനിക്കുണ്ടു്. എന്നാൽ സഞ്ചരിച്ചുകൊണ്ടിരിക്കാൻ നിർബ്ബന്ധിതനായതുകൊണ്ടും ഈ സമരകാര്യത്തിൽ മററു തരത്തിലും തിരക്കുള്ളതുകൊണ്ടും നിങ്ങരംക്കു് എഴുതുന്നതിനു പ്രശാന്തമായ ഒരു മണിക്കൂർ സമയം എനിക്കു കിട്ടിയില്ല.

400 പവൻ അയച്ചുകൊണ്ടുള്ള കേബിളിനു വളരെ നന്ദി. ആ സഹായം ഏററവും സമയോചിതമായി. നാടുകടത്തി മടങ്ങിവന്നവരുടെ ആഗമം സംബന്ധിച്ചു് ഉണ്ടായ അപ്രതീക്ഷിതമായ ക്ലേശങ്ങളാൽ 500 പവനിലധികം ചെലവായി. സാധാരണ ചെലവുകരംക്കു യാതൊന്നും ബാക്കിയില്ലാതെ വന്നുകൂടി. പണത്തിനു വേണ്ടി നിങ്ങരംക്കു കേബിരം അയയ്ക്കാൻ ഞാൻ അങ്ങനെ നിർബ്ബന്ധിതനായി. മി. പെററിററിനും ഇതുപോലൊരു കേബിരം അയച്ചു. നിങ്ങളുടെ കേബിരം വന്ന ദിവസംതന്നെ 25,000 രൂപയുടെ ചെക്കുസഹിതം മി. രതൻററാററാ അയച്ച ഒരു കത്തും കിട്ടി. അതുകൊണ്ടു് ഇപ്പോരം പണത്തിന്റെ കാര്യത്തിൽ യാതൊരു ഉല്ക്കണ്ഠയും ഇല്ല. മി. ററാററായുടെ കത്തിന്റെ ഒരു പകപ്പുകൂടി ഞാൻ അയയ്ക്കുന്നു.

നാടുകടത്തി മടങ്ങിവന്നവർ ഓരോരുത്തരും നിങ്ങളുടെ കാരുണ്യത്തെപ്പററി ഏററവും ആദരവോടുകൂടിയാണു സംസാരിക്കുന്നതു്. അത്യന്തം അവിശ്രാന്തമായിട്ടാണു് നിങ്ങരം അവരുടെ കാര്യം ശ്രദ്ധിച്ചതെന്നു് എന്നോടു് അവർ പറയുകയുണ്ടായി. അവക്കുവേണ്ടി നിങ്ങരം ചെയ്തിട്ടുള്ളതിനെല്ലാം ഞാൻ കൃതജ്ഞത പറഞ്ഞുകൊള്ളട്ടെ.

നാടുകടത്തിയ ഒരൊററ ഇന്ത്യക്കാരനും ഇന്ത്യയിലേക്കു മടങ്ങിപ്പോകേണ്ടിവന്നില്ല എന്ന വസ്തുത നിങ്ങരം ശ്രദ്ധിച്ചിരിക്കുമല്ലോ. രണ്ടാമത്തെ സംഘത്തെയാണു ഞാൻ ഉദ്ദേശിക്കുന്നതു്. ചൈനക്കാർ 14 പേരും മടങ്ങിപ്പോകേണ്ടിവന്നതു നിർഭാഗ്യകരമത്രെ, പക്ഷേ,

39 Mahatma, vol. I,(Revised edn.) P. 160.

* ജി. എ. നടേശൻ—'ഇന്ത്യൻ റവ്യൂ'വിന്റെ പത്രാധിപരും, പ്രശസ്തനായ ഒരു ഗ്രന്ഥപ്രസാധകനും ദക്ഷിണാഫ്രിക്കാലീഗിന്റെ കാര്യദർശിയുമായിരുന്ന ഇദ്ദേഹം ഗാന്ധിജിയുടെ ഒരുത്തമ സുഹൃത്തും, സഹായിയും ആയിരുന്നു. ദക്ഷിണാഫ്രിക്കയിലെ സത്യാഗ്രഹത്തിന്റെ കാലത്തെഴുതിയതാണു് ഈ കത്തു്. അടുത്ത കത്തും ഇദ്ദേഹത്തിനുള്ളതാണു്.

അതു ചൈനീസ് സംഘടനയുടെ തെററായിരുന്നു. ആ സംഘടനയ്ക്കു നേരിടേണ്ടിവന്ന അടിയന്തിരാവസ്ഥയ്ക്കു് അവർ തയ്യാറായിരുന്നില്ല.

മടങ്ങിവന്ന ഓരോ വ്യക്തിയും ഇതിനകംതന്നെ ട്രാൻസ്‌വാളിലെ ജയിലിലൂടെ കടന്നുപോവുകയോ, ഇപ്പോൾ ശിക്ഷാകാലാവധി അനുഭവിക്കുകയോ ചെയ്യുയാണെന്നും നിങ്ങൾ ശ്രദ്ധിച്ചിരിക്കുമല്ലോ, ഇപ്പോഴും കേപ്പിലുള്ള അഞ്ചുപേരെ ഇതിൽ ഉൾപ്പെടുത്തിയിട്ടില്ല. എന്നാൽ വേഗത്തിൽ അവർ അതിർത്തി കടക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

ആവശ്യക്കാരായ കുടുംബങ്ങൾക്കു പണം കൊടുക്കുന്നതിനെപ്പററി നിങ്ങൾക്കുള്ള ഭയം അടിസ്ഥാനരഹിതമെങ്കിലും സ്വാഭാവികമത്രെ. അതു നിങ്ങളുടെ ഹൃദയഗുണത്തെ സംബന്ധിച്ചു് വളരെയേറെ മതിപ്പു് ഉളവാക്കി. ആ മനുഷ്യരോടു ഞാൻ കേബിളിലൂടെ സമ്പർക്കം പുലർത്തുകയായിരുന്നു; നിങ്ങൾക്കു് അതറിയാമല്ലോ. അതുകൊണ്ടു പണം കൊടുക്കുന്നതു തല്ക്കാലം ഞാൻ നിർത്തിവച്ചു. അവരുടെ കുടുംബങ്ങൾ ഫാറത്തിലേക്കു പോകുന്നതിനുള്ള സമ്മതം പൂർണ്ണമനസ്സോടെ അവർ കേബിൾമൂലം കുടുംബങ്ങളെ അറിയിക്കുമെന്നുള്ള പ്രതീക്ഷയിലായിരുന്നു ഞാൻ. എന്തുകൊണ്ടെന്നാൽ, ഒരു ഫാറം സമ്പാദിക്കാനുള്ള ആലോചനകൾ നടന്നുവരികയായിരുന്നെന്നു് അവരിൽ അധികംപേരും മനസ്സിലാക്കിയിരുന്നു; ഫാറത്തിൽ മാത്രമേ അവരുടെ കുടുംബങ്ങളെ സംരക്ഷിക്കു എന്നു് അവരെ അറിയിക്കയും ചെയ്തിരുന്നു. എന്നാൽ അവർ അനുകൂലിക്കാതിരുന്നേക്കുമെന്നു കണ്ടയുടൻതന്നെ, ഫാറത്തിലേക്കു പോകാൻ സമ്മതമില്ലാതിരുന്ന എല്ലാ കുടുംബങ്ങൾക്കും പണം കൊടുത്തു, ഒക്ടോബർ 7-ാം തീയതിവരെ. നിശ്ചയിച്ചിരുന്ന അവസാന തീയതി അതായിരുന്നു. കാരണം, ഡർബാനിൽവച്ചു് അവരോടു ഞാൻ കൂടിയാലോചിച്ചിരുന്നു. എല്ലാ വസ്തുതകളും അവരുടെ മുന്നിൽ വയ്ക്കപ്പെട്ടു. കുടുംബങ്ങൾ ഒന്നുകിൽ ഫാമിലേക്കു പോകുകയോ അല്ലെങ്കിൽ തന്നെത്താൻ ഉപജീവിക്കുകയോ ചെയ്യണമെന്നു് അവരോടു പറഞ്ഞു. ഫാമിനു വെളിയിൽ കുടുംബങ്ങളെ ഒരവസാനവുമില്ലാതെ പുലർത്തിക്കൊണ്ടിരിക്കാൻ മതിയാവുകയില്ല കൈയിലുണ്ടായിരുന്ന പണം എന്നും ഞാൻ അവരോടു പറഞ്ഞു. എങ്കിലും ആ മനുഷ്യർ ജയിലിൽ പോകാൻ സന്നദ്ധരായി. ചില കുടുംബങ്ങൾ ഫാമിൽ വന്നു കഴിഞ്ഞു; എന്നാൽ ബഹുഭൂരിപക്ഷവും ജോഹന്നസ്ബർഗ്ഗിൽ തന്നെത്താൻ ഉപജീവിക്കുകയത്രെ. ഫാമിനു രണ്ടു പ്രയോജനങ്ങളുണ്ടു്. വളരെ ചുരുങ്ങിയ ചെലവിൽ കുടുംബങ്ങളെ പുലർത്താൻ അതു നമ്മെ സഹായിക്കുന്നു; അങ്ങനെ സമരം അനിശ്ചിതമായി നീട്ടിക്കൊണ്ടു പോകാനും വകനല്കുന്നു. അതു കൂടാതെ വ്യാജവും വഞ്ചനയും തടയുകയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ, സമരത്തിൽ പങ്കെടുക്കുന്നവ

രിൽ ചിലരെങ്കിലും അന്യരുടെ അജ്ഞതയെ ചൂഷണംചെയ്യുന്ന സ്വഭാവത്തിനു് അതീതരല്ല, എന്നു സമ്മതിക്കണം. ഇത്തരം കാര്യങ്ങൾക്ക ഫാം ഒരു വിരാമമിടുന്നു. യഥാർത്ഥത്തിൽ തങ്ങളെപ്പുലത്താൻ കഴിയാത്തവർ ഫാമിലേക്ക വന്നേ പററൂ. വരാത്തവർ ഒരുതരത്തിൽ അല്ലെങ്കിൽ മറെറാരുതരത്തിൽ, തങ്ങളെപ്പുലത്താൻ കഴിവുള്ളവരത്രെ. അതിനും പുറമേ, ഈ സമരം സർവ്വോപരി ശിക്ഷണപരമാണു്. അതിലൂടെ മനുഷ്യരെ ഉയർത്താനാണു് ഉദ്ദേശിച്ചിട്ടുള്ളതു്. അഴക്കുകളഞ്ഞു സമുദായത്തെ ശുദ്ധീകരിച്ചാലല്ലാതെ അതു സാദ്ധ്യമാകയില്ല. ഫാമിൽ ഈ കുടുംബങ്ങൾക്കു് ഏതെങ്കിലും തരത്തിലുള്ള വിദ്യാഭ്യാസം നല്കാനും നമുക്ക കഴിയുന്നു.

ഈ ആളുകളെ സംതൃപ്തിപ്പെടുത്താൻ എല്ലാവിധത്തിലും ശ്രദ്ധിച്ചിട്ടും, മുറുമുറുപ്പു് ഉണ്ടെന്നുള്ളതിനു് സംശയമില്ല; നാം നമ്മുടെ പ്രവൃത്തനങ്ങളിൽ ഉപയോഗിക്കുന്നതും, നമ്മുടെ പ്രവർത്തനങ്ങൾക്ക വിധേയമാകുന്നതുമായ സാമഗ്രികളെ പരിഗണിക്കുമ്പോൾ, മുറുമുറുപ്പു് അനിവാര്യവുമത്രെ. യഥാർത്ഥമായ അസംതൃപ്തി വളരെക്കുറച്ചേ ഉണ്ടായുള്ളു എന്നതാണു് വിസ്മയകരം. ഇത്ര ഉൽകൃഷ്ടവും ധീരവുമായ രീതിയിൽ, ഇത്രമാത്രം പരാതികൂടാതെ സമരത്തിലേർപ്പെട്ടിരിക്കുന്ന ആ മനുഷ്യരാണു് ഇക്കാര്യത്തിൽ പ്രശംസയർഹിക്കുന്നതു്. ഈ നല്ലയാളുകൾ ചെയ്യുന്നതു്, പാതി വിദ്യാഭ്യാസം മാത്രമുള്ള നമ്മുടെ നാട്ടുകാർ ഒരിക്കലും ചെയ്യുകയില്ല. സമരം ഇനിയും നീണ്ടുപോവുകയാണെങ്കിൽ സംഭവിച്ചേക്കാവുന്ന അവസാന പരീക്ഷണത്തിലും എത്രപേർ ഉറച്ചുനില്ക്കുമെന്നു് ഇനി കണ്ടറിയേണ്ടിയിരിക്കുന്നു.

എന്നാൽ അടുത്തവർഷത്തിന്റെ ആദ്യഘട്ടത്തിൽ ഇതു് അവസാനിപ്പിക്കാനുള്ള സാധ്യതകൾ ധാരാളം കാണുന്നുണ്ടു്. ഇത്തവണ സമൂഹനേതാക്കന്മാരോടു കൂടിയാലോചനയൊന്നും ഉണ്ടായിരിക്കയില്ലെന്നു തോന്നുന്നു. എന്തായാലും പ്രശ്നം വ്യക്തമാണു്; നമ്മുടെ ആവശ്യങ്ങളുടെ അംഗീകാരത്തിൽ മാത്രമേ സമരം ചെന്നവസാനിക്കാനൊക്കൂ.

....ഞാൻ ഇതെഴുതുമ്പോൾ ശ്രീമാന്മാർ....തമ്പി നായിഡുവും ഗോപാൽ നായിഡുവും എന്റെ അടുത്തിരിക്കയാണു്. നിങ്ങളെ സ്നേഹാദരങ്ങൾ അറിയിക്കാനും നാട്ടുകടത്തിയവർക്കു് നിങ്ങൾ പ്രദാനംചെയ്ത മഹത്തായ സഹായത്തിനു് ഒരിക്കൽക്കൂടെ നന്ദി പറയാനും എന്നോടൊപ്പം അവരുമുണ്ടു്.

വിധേയൻ,
നിങ്ങളോടു് ആത്മാർത്ഥതയോടെ,
എം. കെ. ഗാന്ധി.

നിങ്ങൾ അയച്ച മനോഹരമായ ഫോട്ടോകളും, 'ഹരിശ്ചന്ദ്ര' ന്റെ പ്രതികളും സഹനസമരഭടന്മാർ എത്രമാത്രം കൃതജ്ഞതയോടു കൂടിയാണു കൈപ്പററിയതു് എന്നുള്ളതും ഞാൻ പരാമർശിക്കാതി

രുന്നുകൂടാ. രണ്ടും മി. റസ്റ്റംജിയുടെ ഭവനത്തിൽവച്ച് പരസ്യമായിട്ട് സമ്മാനിക്കപ്പെട്ടു; അതു നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ. എനിക്കു നിങ്ങൾ തന്ന ഛായാചിത്രത്തിനും ഗ്രൂപ്പ്ഫോട്ടോഗ്രാഫിനും ഹരിശ്ചന്ദ്രൻെറ പ്രതിക്കും വളരെ നന്ദി. ആ കത്ത് എത്ര സന്ദർഭോചിതമായ പാരിതോഷികമായിരുന്നുവെന്നോ?

എം. കെ. ജി.

## 40

ടോൾസ്റ്റോയ് ഫാം,
ലൗലി സ്റ്റേഷൻ, ട്രാൻസ്‌വാൾ,
മേയ് 31, 1911.

പ്രിയപ്പെട്ട മി. നടേശൻ,

താൽക്കാലികമായ ഒത്തുതീർപ്പിനെപ്പററി അറിയിച്ചുകൊണ്ടു ഞാനയച്ച കേബിളിൽ, അതിൻെറ ഉള്ളടക്കം നിങ്ങളെ അറിയിക്കണമെന്ന് പ്രൊഫ. ഗോഖലേയോട് ആശ്യപ്പെട്ടിരുന്നു. ഒത്തുതീർപ്പ് നമ്മുടെ പ്രതീക്ഷകളെ അതിശയിക്കുന്നതത്രെ. വ്യക്തിപരമായ അവകാശങ്ങളെ സംരക്ഷിക്കാൻ കഴിയുമെന്നു നാം പ്രതീക്ഷിച്ചിരുന്നില്ല. അവ ഇപ്പോൾ പൂർണ്ണമായി സംരക്ഷിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ഒരുതരത്തിലും നാം ഇനിയും ദുഘടങ്ങളിൽനിന്നു പുറത്തുകടന്നിട്ടില്ല. ജനറൽ സ്മട്സ് തൻെറ വാഗ്ദാനങ്ങൾ നിയമത്തിലേക്കു പകർത്തേണ്ടിയിരിക്കുന്നു. എന്നാൽ തൻെറ യശസ്സിനെപ്പററി യാതൊരു പരിഗണനയും ഇല്ലാത്തയാളല്ല ജനറൽ സ്മട്സ് എങ്കിൽ, ഇതു നടപ്പിലാക്കും എന്നതിന് ഒരു സംശയവുമില്ല. അതുകൊണ്ട് അദ്ദേഹം വാഗ്ദാനം ലംഘിക്കാനുള്ള സാധ്യതയല്ല അപകടകാരണം, സ്ഥിരവാസം ഉറപ്പിച്ചിട്ടുള്ള ഇന്ത്യക്കാരുടെ അവസ്ഥയെ പ്രതികൂലമായിട്ടു ബാധിക്കുന്ന ഇതരനിയമങ്ങൾ അദ്ദേഹം അംഗീകരിക്കാനുള്ള സാധ്യതയത്രെ. അതിനാൽ അദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾ സൂക്ഷ്മമായി പരിശോധിക്കേണ്ടിവരും. നിങ്ങൾ അവിടെ നിർവ്വഹിച്ച വിസ്മയകരമായ ജോലിക്ക് ഞങ്ങൾ എത്രമാത്രം കടപ്പെട്ടിരിക്കുന്നു എന്നു പറയേണ്ടതില്ലല്ലോ. ദക്ഷിണാഫ്രിക്കയിൽ നിവസിക്കുന്നവരുടെ സ്ഥിതി മെച്ചപ്പെടുത്താൻ വേണ്ടിയുള്ള പ്രക്ഷോഭണം നിങ്ങൾ തുടന്നു നടത്തുമെന്നു ഞാൻ പ്രത്യാശിക്കുന്നു. ഇന്ത്യൻ ഒപ്പീനിയനിലുള്ള വാർത്തകളോടു നിങ്ങൾ സമ്പർക്കം പുലർത്തിക്കൊണ്ടിരിക്കയാണെന്നുള്ളതിൽ എനിക്കു സന്ദേഹമില്ല. അടുത്തകാലത്ത് ഇംപീരിയൽ കൗൺസിലിനു് അയച്ച നിവേദനങ്ങളെല്ലാം അതിൽ ഉദ്ധരിച്ചുചേർത്തിട്ടുണ്ട്.

40 Mahatma, vol. I, (Revised edn.) p. 160.

കരാറുകളുടെ പ്രശ്നത്തിലും നിങ്ങഠം നടത്തിയ പ്രവത്തനം ദക്ഷിണാഫ്രിക്കയിലെ ഭാരതീയരുടെ കൃതജ്ഞതയ്ക്കു് നിങ്ങളെ പാത്രമാക്കിയിട്ടുണ്ടു്. 18 വഷമായി ആ ഏപ്പാടു് നിരീക്ഷിച്ചതിൻെറ ഫലമായിട്ടു്, ഇന്ത്യയിൽനിന്നു് കരാറനുസരിച്ചു നടക്കുന്ന കുടിയേറിപ്പാർപ്പിനെപ്പററിയും ശക്തിയേറിയ അഭിപ്രായങ്ങഠം ഞാൻ രൂപീകരിക്കാൻ ഇടയായിട്ടുണ്ടു്. യജമാനന്മാരിൽനിന്നു നീതിപൂവ്വമായ പെരുമാററം ലഭിക്കാൻ കഴിയുമെങ്കിൽപോലും (അതു സാദ്ധ്യവുമല്ല) ഈ ഏപ്പാടു് സ്വതേതന്നെ ചീത്തയാണു്. കരാറിനു വിധേയരായ മനുഷ്യരുടെ ധാമ്മികബലം വല്ലാതെ നഷ്ടപ്പെടുന്നു. പല സന്ദഭ്ങ്ങളിലും മൃഗങ്ങളെന്ന നിലയിൽ അവരുടെ നില നന്നാകുന്നു; മനുഷ്യരെന്ന നിലയിലാകട്ടെ മിക്കപ്പോഴും അവക്കു നഷ്ടം സംഭവിക്കുകയും ചെയ്യുന്നു. ദാരിദ്ര്യപ്രശ്നത്തിൻെറ പരിഹാരം എന്ന നിലയ്ക്കു് ഇത്തരം കുടിയേറിപ്പാപ്പ്ു് ഒരുതരത്തിലും സഹായകമായിരുന്നിട്ടില്ല. നമ്മുടെ ഏററവും പാവപ്പെട്ട സഹോദരങ്ങളെ മിക്കവാറും അടിമകളേപ്പോലെ അയയ്ക്കുന്നതുകൊണ്ടു് ഒരു രാഷ്ട്രജനത എന്ന നിലയ്ക്കു നമ്മുടെ വില ഇടിയുകയാണു ചെയ്യുന്നതു്. സ്വതന്ത്രജനതയുടേതായ ഒരു രാഷ്ട്രവും ഒരു നിമിഷംപോലും ഇത്തരം ഒരു ഏർപ്പാടു വച്ചുപുലത്തുകയില്ല. അതിനാൽ ഈ ഏപ്പാടിനു് ആദ്യം ഇന്ത്യയ്ക്കുവെളിയിലും അനന്തരം നമ്മുടെ സ്വന്തം അതിത്തികഠംക്കുള്ളിലും ഒരു വിരാമമിടാൻ നിങ്ങഠം സർവ്വശക്തിയും ഉപയോഗിച്ചു പ്രക്ഷോഭണം നടത്തുമെന്നു ഞാൻ പ്രത്യാശിക്കുന്നു. എനിക്കു നിവൃത്തിയുണ്ടെങ്കിൽ, ഒരൊററ ഇന്ത്യക്കാരനെപ്പോലും കരാറിൻകീഴിൽ ഞാൻ തീർച്ചയായും അയയ്ക്കുകയില്ല, ആസ്സാമിലേക്കുപോലും.

സമരം തൽക്കാലത്തേക്കുമാത്രം നിറുത്തിവച്ചിരിക്കയാണല്ലോ. അതിനാൽ ടോഠംസ്റ്റോയ് ഫാം, വളരെ പരിഷ്കരിച്ച രീതിയിലായിരിക്കുമെങ്കിലും, തുടന്നു നടത്തും.

ഞങ്ങഠംക്കുവേണ്ടി നിങ്ങഠം ചെയ്ത കാര്യങ്ങഠംക്കെല്ലാം ആവത്തിച്ചു നന്ദിപറഞ്ഞുകൊള്ളട്ടെ.

നിങ്ങളോടു് ആത്മാത്ഥതയോടെ,
എം. കെ. ജി.

## 41

## കല്ലൻബാച്ചിന്*

7, ബ്യൂട്ടൻ സിംഗിൾ,
കേപ്ടൗൺ,
മാർച്ച് 16, 1914.

പ്രിയപ്പെട്ട കല്ലൻബാച്ച്,

വിഭാവനചെയ്യാവുന്നതിൽവച്ച് ഏററവും വലിയ ദുഃഖം എന്നെ ഗ്രസിച്ചിരിക്കയാണ്. എന്റെ സഹോദരൻ ഇന്നലെ മരണമടഞ്ഞു — അന്ത്യശ്വാസം വലിക്കുന്നതുവരെ എന്നെപ്പററി വിചാരിച്ചുകൊണ്ടായിരിക്കും എന്നു ഞാൻ കരുതുന്നു. എത്ര വികാരഭരിതമായിരുന്നു എന്നെ കാണണം എന്ന് അദ്ദേഹത്തിനുണ്ടായിരുന്ന ആഗ്രഹം! ഞാൻ എല്ലാം ധൃതിയിൽ ചെയ്യുകയായിരുന്നു, ഏററവും വേഗത്തിൽ പുറപ്പെട്ട് ഇന്ത്യയിൽ ചെന്ന് അദ്ദേഹത്തിന്റെ കാല്ക്കൽ വീഴാനും ശുശ്രൂഷിക്കാനും വേണ്ടി. പക്ഷേ, അതു നടക്കരുതെന്നായിരുന്നു വിധി. ഇനി വിധവകളുടെ ഒരു കുടുംബത്തിലേക്കാണ് ഞാൻ പോകേണ്ടതു്; അതിന്റെ നായകൻ ഞാനും. ഇന്ത്യയിലെ മക്കത്തായകുടുംബരീതി അറിഞ്ഞുകൂടാത്ത നിങ്ങൾക്ക് ഇതിന്റെ അർത്ഥം എന്തായിരിക്കുമെന്ന് മനസ്സിലാക്കാനാവില്ല. ഏതായാലും ഇന്ത്യയിലേക്കു മടങ്ങാനുള്ള എന്റെ ആഗ്രഹം ഏതവസരത്തിലേക്കാളും ശക്തിമത്താണിപ്പോൾ. എങ്കിലും ആര്ക്കറിയാം? ഈ ആഗ്രഹം എപ്പോഴെങ്കിലും നിറവേററാൻ എനിക്കു കഴിയുമോ എന്നു ഞാൻ വളരെ സംശയിക്കുന്നു. ഏതായാലും ആ തീർത്ഥയാത്രയ്ക്കു ഞാൻ തയ്യാറാകണം, അനന്തരം സർവ്വശക്തമായ അധികാരം വഹിക്കുന്ന അദ്ദേഹത്തിന്റെ കൈയിൽ പ്രശാന്തമായി അതു് ഏല്പിക്കയും വേണം.

ഈ ആഘാതങ്ങൾ എന്റെ മനസ്സിൽ മരണത്തെക്കുറിച്ചുള്ള നിർഭയത്വം പൂർവ്വാധികം ശക്തിമത്തായി വളർത്തുകയത്രെ. ഈ സംഭവം ഒരു മനുഷ്യനെ എന്തിനു ചലിപ്പിക്കണം? ആ സങ്കടത്തിനു സ്വയമേവ സ്വാർത്ഥതല്പരതയുടെ ചുവയുണ്ട്. ഞാൻ മരണത്തെ സമീപിക്കാൻ സന്നദ്ധനാണെങ്കിൽ, ജീവിതത്തിന്റെ പരമവും സ്വാഗതാർഹവുമായ നിർണ്ണായകവേളയായി അതിനെ ഞാൻ ഗണി

41 My Childhood With Gandhi, p. 186.

* ഇദ്ദേഹം ജർമ്മൻകാരനായ ഒരു വാസ്തുശില്പവിദഗ്ദ്ധനായിരുന്നു. ഗാന്ധിജിയുടെ ആദർശങ്ങൾ അംഗീകരിച്ച ഇദ്ദേഹം ദക്ഷിണാഫ്രിക്കയിലെ സമരത്തിൽ അദ്ദേഹത്തിന്റെ സഖാവും സഹപ്രവർത്തകനും ആയിത്തീർന്നു. ഗാന്ധിജി ഇംഗ്ലണ്ടുവഴി ഇന്ത്യയിലേക്കു മടങ്ങുമ്പോൾ, കല്ലൻബാച്ചും, ഇന്ത്യയിൽ സ്ഥിരവാസമുറപ്പിക്കണമെന്ന ഉദ്ദേശ്യത്തോടെ, അദ്ദേഹത്തെ അനുഗമിച്ചു. പക്ഷേ, ഒന്നാംലോകമഹായുദ്ധം അപ്പോഴേക്കും പൊട്ടിപ്പുറപ്പെട്ടിരുന്നതിനാൽ, ഇംഗ്ലണ്ടിൽ പ്രവേശിക്കാൻ ആ ജർമ്മൻകാരനു് അനുമതി നിഷേധിക്കപ്പെട്ടു. അദ്ദേഹം തിരികെപ്പോകേണ്ടതായും വന്നു.

ക്കകയാണെങ്കിൽ, എന്റെ സഹോദരൻ മരണമടഞ്ഞതു് ഒരു വിപ ത്തല്ല. നമ്മെക്കരുതി നാം ഇത്രമാത്രം മരണത്തെ ഭയപ്പെടുന്നതുകൊണ്ടത്രെ, അന്യരുടെ നിര്യാണത്തിൽ നാം കണ്ണുനീർ പൊഴിക്കുന്നതു്. ശരീരം നശ്വരമെന്നും ആത്മാവു് അനശ്വരമെന്നും അറിവുള്ള ഞാൻ, ശരീരാത്മാക്കളുടെ വേർപാടിനെച്ചൊല്ലി വിലപിക്കുന്നതെങ്ങനെ? എന്നാൽ സുന്ദരവും ആശ്വാസപ്രദവുമായ ഈ തത്വത്തിലുള്ള യഥാർത്ഥവിശ്വാസത്തിനു് അനുബന്ധമായി ഒരു ഉപാധിയുണ്ടു്. അതിൽ വിശ്വസിക്കുന്നവൻ ശരീരത്തെ സംതൃപ്തിപ്പെടുത്തരുതു്; അതിനെ ഭരിക്കയാണു വേണ്ടതു്. അതിനെക്കൊണ്ടു് അന്തർയാമിയെ സേവിപ്പിക്കത്തക്കവണ്ണം അയാഠം തന്റെ ആവശ്യങ്ങളെ നിയന്ത്രിക്കണം. അന്യരുടെ ചരമത്തിൽ ദുഃഖിക്കാതിരിക്കുക എന്നുവച്ചാൽ ഏതാണ്ടൊരു ശാശ്വതദുഃഖാവസ്ഥ സ്വീകരിക്കുക എന്നാണർത്ഥം. എന്തുകൊണ്ടെന്നാൽ ശരീരവും ആത്മാവും തമ്മിലുള്ള ഈ ബന്ധംതന്നെ ദുഃഖജനകമത്രെ.

ഇവയാണു് എന്നെ ഈയവസരത്തിൽ ഭരിക്കുന്ന ചിന്തകഠം. തല്ക്കാലം ഞാൻ മറെറാരു കത്തു് എഴുതുകയില്ല. ഇതു സ്വയം എഴുതപ്പെട്ടതത്രെ.

## 42

## ജനറൽ സ്മട്സിനു്*

ഇതേ തീയതിയിലുള്ള† താങ്കളുടെ കത്തു കൈപ്പററിയ വിവരം ഞാൻ അറിയിച്ചുകൊള്ളട്ടെ. നമ്മുടെ ചർച്ചാവേളകളിൽ താങ്കഠം പ്രദർശിപ്പിച്ച ക്ഷമയ്ക്കും മര്യാദയ്ക്കും അഗാധമായ കൃതജ്ഞത താങ്കളോടു് എനിക്കു തോന്നുന്നു.

ഭാരതീയാശ്വാസബില്ലിന്റെ അംഗീകാരത്തോടും ഈ കത്തിടപാടുകളോടുംകൂടി, 1906 സെപ്തംബർമാസത്തിൽ ആരംഭിച്ചതും ഇന്ത്യൻ ജനവിഭാഗത്തിനു വളരെ ശാരീരിക ക്ലേശവും സാമ്പത്തിക നഷ്ടവും ഗവണ്മെൻറിനു വളരെ ഉല്ക്കണ്ഠാകുലമായ ചിന്തയും പര്യാലോചനയും ഉണ്ടാക്കിവച്ചതുമായ സത്യാഗ്രഹസമരം ഒടുവിലിതാ പര്യവസാനിച്ചിരിക്കുന്നു.

അതിനപ്പുറവും ഞാൻ മുന്നോട്ടുപോകണമെന്നു്, എന്റെ നാട്ടുകാരിൽ ചിലക്കു് ആഗ്രഹമുണ്ടായിരുന്നതു താങ്കഠംക്കറിയാമല്ലോ. വിവിധ പ്രവിശ്യകളിലെ തൊഴിൽ ലൈസൻസ് നിയമങ്ങഠം, ട്രാൻസ്വാഠം സ്വർണ്ണനിയമം, ട്രാൻസ്വാഠം ജനപദനിയമം (ടൗൺഷിപ്പ് ആക്ട്) 1885–ലെ 3–ാം ട്രാൻസ്വാഠം നിയമം എന്നിവ

42 Satyagraha in South Africa, pp. 336–337.

* ഗാന്ധി–സ്മട്സ് കരാർ പൂർത്തിയായതിനുശേഷം, അവസാനമായി ഗാന്ധിജി ദക്ഷിണാഫ്രിക്കയിൽനിന്നു പുറപ്പെടുന്നതിനു തൊട്ടുമുമ്പു് എഴുതിയതു് (സ്മട്സ് ദക്ഷിണാഫ്രിക്കയിലെ പ്രധാനമന്ത്രിയായിരുന്നു.)

† ജൂൺ 30, 1914.

യിൽ മാററം വരുത്തി. അവക്കു പരിപൂർണ്ണമായി അധിവാസാവകാശവും തൊഴിൽ ഭൂവുടമാവകാശങ്ങളും നൽകാത്തതിൽ അവർ അസംതൃപ്തരത്രെ. ഒരു പ്രവിശ്യയിൽനിന്നു മറെറാന്നിലേക്കു കുടിയേറിപ്പാർക്കാൻ പൂർണ്ണമായി അനുവദിക്കാത്തതിൽ ചിലക്ക് അസംതൃപ്തിയുണ്ടു്. വിവാഹപ്രശ്നത്തിൽ ഈ ആശ്വാസനിയമംകൊണ്ടു് ഇന്നുള്ളതിലധികംപ്രയോജനമൊന്നുമുണ്ടാവുന്നില്ലെന്നതിലും ചിലർ അസംതൃപ്തരാണു്. മുകളിൽപ്പറഞ്ഞ വസ്തുതകളെല്ലാം സത്യാഗ്രഹസമരത്തിൽ ഉൾപ്പെടുത്തണമെന്നു് അവർ എന്നോടു് ആവശ്യപ്പെട്ടിട്ടുണ്ടു്. അവരുടെ അപേക്ഷ അനുസരിക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. അതിനാൽ, സത്യാഗ്രഹപരിപാടിയിൽ അവ ഉൾപ്പെടുത്തിയിട്ടില്ലെങ്കിലും ഇക്കാര്യങ്ങളെ എപ്പോഴെങ്കിലുമൊരിക്കൽ ഗവണ്മെൻറു് അനുഭാവപൂർവ്വം ഇതിലധികം ഗൗനിക്കേണ്ടതു് ആവശ്യമാണു് എന്ന വസ്തുത നിഷേധിക്കപ്പെടുകയില്ല. ഇവിടെ നിവസിക്കുന്ന ഇന്ത്യൻ ജനതക്കു പരിപൂർണ്ണ പൗരത്വാവകാശം അനുവദിച്ചു കൊടുക്കുന്നതുവരെ പൂർണ്ണസംതൃപ്തി ഉണ്ടാകുമെന്നു പ്രതീക്ഷിക്കയും വേണ്ട.

അവർ ക്ഷമ പ്രദർശിപ്പിക്കേണ്ടിവരുമെന്നും, തങ്ങളുടെ അധീനതയിലുള്ള മാന്യമായ എല്ലാ മാർഗ്ഗങ്ങളും ഉപയോഗിച്ചു പൊതുജനാഭിപ്രായം വികസിപ്പിച്ചു്, ഇന്നത്തെ ഈ കത്തിടപാടുകൾകൊണ്ടു സാധിച്ചതിലധികം മുന്നോട്ടുപോകാൻ അന്നത്തെ ഗവണ്മെൻറിനു സാദ്ധ്യതയുണ്ടാക്കണം എന്നും എൻെറ നാട്ടുകാരോടു് ഞാൻ പറഞ്ഞിട്ടുണ്ടു്. കരാർ തൊഴിലാളികളെ ഇന്ത്യയിൽനിന്നു് ഇറക്കുമതി ചെയ്യുന്നതു നിരോധിക്കപ്പെട്ടുകഴിഞ്ഞെന്നും, കഴിഞ്ഞകൊല്ലത്തെ കുടിയേറിപ്പാർപ്പു നിയന്ത്രണനിയമം സ്വതന്ത്രരായ ഇന്ത്യക്കാർ ഇനിയും കുടിയേറിപ്പാർക്കുന്നതിനെ പ്രായോഗികമായി മിക്കവാറും അവസാനിപ്പിച്ചിട്ടുണ്ടെന്നും, എൻെറ നാട്ടുകാർ യാതൊരു രാഷ്ട്രീയലക്ഷ്യവും വച്ചുപുലർത്തുന്നില്ലെന്നുമുള്ള വാസ്തവങ്ങൾ ദക്ഷിണാഫ്രിക്കയിലെ യൂറോപ്യന്മാർ പൂർണ്ണമായി മനസ്സിലാക്കുമ്പോൾ, ഞാൻ ഇപ്പോൾ പരാമർശിച്ച അവകാശങ്ങൾ എൻെറ നാട്ടുകാർക്കു നൽകേണ്ടതു നീതിയുക്തവും, എന്നുതന്നെയല്ല, ആവശ്യവുമാണു് എന്നു് അവക്കു ഗ്രഹിക്കാൻ കഴിയും.

ഈ പ്രശ്നം കൈകാര്യം ചെയ്യുന്ന കാര്യത്തിൽ, കഴിഞ്ഞ ഏതാനും മാസങ്ങളായിട്ടു് ഗവണ്മെൻറു് പ്രദർശിപ്പിച്ചുവന്നിരുന്ന ഉദാരമനസ്കത, താങ്കളുടെ കത്തിൽ വാഗ്ദാനം ചെയ്തിരുന്നതുപോലെ, നിലവിലുള്ള നിയമങ്ങളുടെ നടത്തിപ്പിൽ ഇനിയും തുടൻ പ്രദർശിപ്പിക്കപ്പെടുകയാണെങ്കിൽ, യൂണിയൻെറ എല്ലാ ഭാഗത്തുമുള്ള ഇന്ത്യൻ സമുദായത്തിൽ ഏറെക്കുറെ സമാധാനം അനുഭവിക്കാൻ കഴിയും; ഗവണ്മെൻറിനു് ഒരിക്കലും അവർ ഒരു ക്ലേശഹേതുവായിരിക്കയില്ലെന്നും എനിക്കു പൂർണ്ണമായ ഉറപ്പുണ്ടു്.

## ഭാഗം രണ്ട്

# രാഷ്ട്രതന്ത്രപരമായ കത്തുകൾ

### എ. ബ്രിട്ടീഷ് ഭരണാധികാരികൾക്കും മററും

## 1

## ചെംസ്ഫോർഡ് പ്രഭുവിന്[1]*

കഴിഞ്ഞ ഏപ്രിൽ 26-ാം തീയതിയിലെ കത്തിൽ വിവരിച്ചിട്ടുള്ള കാരണങ്ങളാൽ എനിക്കു സമ്മേളനത്തിൽ പങ്കെടുക്കാൻ സാദ്ധ്യമല്ലെന്നു് ഗാഢമായ പര്യാലോചനയ്ക്കുശേഷം അങ്ങയെ അറിയിക്കാൻ ഞാൻ നിർബ്ബന്ധനായി. അതു് അങ്ങേയ്ക്കു് അറിയാമല്ലോ. എന്നാൽ അങ്ങു് എനിക്കു് അനുവദിച്ചതന്ന കൂടിക്കാഴ്ചയ്ക്കുശേഷം, മററാരു കാര്യത്തിനും വേണ്ടിയല്ലെങ്കിൽ തീർച്ചയായും അങ്ങയോടു് എനിക്കുള്ള അനല്പമായ ബഹുമാനത്താലെങ്കിലും, അതിൽ ഭാഗഭാക്കാകാൻ ഞാൻ സ്വയം പ്രേരിതനായി. ഞാൻ മാറി നില്ക്കാനുള്ള കാരണങ്ങളിൽ ഒന്നു്, ഒരുപക്ഷേ, ഏററവും ശക്തിമത്തായ ഹേതു, പൊതുജനാഭിപ്രായം നയിക്കുന്ന ഏററവും സുശക്തരായ നേതാക്കന്മാരെന്നു ഞാൻ കരുതുന്ന ലോകമാന്യതിലകൻ, മിസ്സിസ് ബസൻറ്, അലിസഹോദരന്മാർ എന്നിവരെ സമ്മേളനത്തിനു ക്ഷണിച്ചിട്ടില്ല എന്നതത്രേ. അവരോടു് ആവശ്യപ്പെടാത്തതു ഗുരുതരമായ ഒരു തെററാണെന്നു് ഇപ്പോഴും എനിക്കു തോന്നുന്നു. ഇതിനേത്തുടർന്നു നടക്കാൻപോകയാണെന്നു് ഞാൻ മനസ്സിലാക്കുന്ന പ്രവിശ്യാസമ്മേളനങ്ങളിൽ അവരുടെ ഉപദേശം ഗവണ്മെൻറിനു പ്രയോജനപ്പെടാൻ അവസരമുണ്ടാക്കിക്കൊണ്ടു്, ഗവണ്മെൻറിനെ സഹായിക്കാൻ അവരെ ക്ഷണിക്കുന്നപക്ഷം മേല്പറഞ്ഞ തെററു തിരുത്താൻ സാധിച്ചേക്കും എന്നു് ഞാൻ ബഹുമാനപൂർവ്വം അഭിപ്രായപ്പെടുന്നു. അടിസ്ഥാനപരമായ വൈജാത്യമുള്ള അഭിപ്രായങ്ങൾ ഈ നേതാക്കൾക്കു് ഉണ്ടായിരിക്കാമെങ്കിലും, ഇവരേപ്പോലെ വിപുലമായ ജനതതിയെ പ്രതിനിധാനം ചെയ്യുന്ന നേതാക്കന്മാരെ വി

---

1 An Autobiography, pp. 329—331

* 1918 ഏപ്രിൽ 26-ാം തീയതി ഡൽഹിയിൽവച്ചു നടന്ന കോൺഫറൻസിനുശേഷം (ഏപ്രിൽ 30-ാം തീയതി) അയച്ചതു്. ഗാന്ധിജി അതിൽ പങ്കെടുത്തു. ഈ കത്തിനു ഗാന്ധിജി വളരെ പ്രാധാന്യം കല്പിച്ചിരുന്നു. സിംലയിലേക്കു പോയിരുന്ന വൈസ്രോയിയെ(ചെംസ്ഫോർഡ് പ്രഭു)നേരിട്ടു് ഏല്പിക്കാൻ, കേംബ്രിഡ്ജ് മിഷനിൽപ്പെട്ട റവ. ലാൻഡ് മുഖാന്തരമാണു് ഇതു കൊടുത്തയച്ചതു്. അടുത്ത കത്തും ചെംസ്ഫോർഡിനുതന്നെയാണു്.

ഗണിക്കാൻ ഒരു ഗവണ്മെൻറിനും സാദ്ധ്യമല്ലെന്നു ചൂണ്ടിക്കാണിക്കാനും ഞാൻ ഒരുമ്പെടുന്നു. അതേസമയത്തുതന്നെ, സമ്മേളനത്തിൻെറ കമ്മിററികളിൽ എല്ലാ കക്ഷികളുടെ അഭിപ്രായഗതികളും സ്വതന്ത്രമായി പ്രകടിപ്പിക്കാൻ അനുവദിക്കപ്പെട്ടു എന്നു പറയാൻ കഴിഞ്ഞതിൽ എനിക്കു് അതിയായ സന്തോഷമുണ്ടു്. എന്നെ സംബന്ധിച്ചിടത്തോളം എനിക്കു സേവിക്കാൻ അവസരം ലഭിച്ച കമ്മിററിയിലോ, സമ്മേളനത്തിൽത്തന്നെയോ എൻെറ അഭിപ്രായങ്ങൾ വിവരിക്കാതെ മനഃപൂർവ്വം ഞാൻ മാറിനിന്നു. സമ്മേളനത്തിൽ സമർപ്പിക്കപ്പെട്ട പ്രമേയങ്ങൾക്കു് എൻെറ പിന്തുണ നൽകുകമാത്രം ചെയ്യുന്നതാണു് സമ്മേളനത്തിൻെറ ലക്ഷ്യങ്ങൾക്കുവേണ്ടി ചെയ്യാവുന്ന ഏററവും വലിയ സേവനമെന്നു് എനിക്കു തോന്നി. ഒരു കലവറയുംകൂടാതെ ഞാൻ അതു ചെയ്കയും ചെയ്തു. എൻെറ വാഗ്ദാനം സ്വീകരിക്കാനുള്ള മാർഗ്ഗം ഗവണ്മെൻറു് എത്രത്തോളം നേരത്തേ കണ്ടെത്തുന്നുവോ, അത്രത്തോളം വേഗത്തിൽ എൻെറ വാക്കുകൾ പ്രവൃത്തിപഥത്തിലാക്കാൻ ഞാനാശിക്കുന്നു. ആ വാഗ്ദാനം ഇതോടൊപ്പംതന്നെ വേറൊരു കത്തിൽ ഞാൻ സമർപ്പിക്കുകയാണു്.

ഞങ്ങൾ തീരുമാനിച്ചിട്ടുള്ളതുപോലെ, വൈമനസ്യരഹിതവും സന്ദേഹാതീതവുമായ പിന്തുണ സാമ്രാജ്യത്തിൻെറ അപകടവേളയിൽ ഞങ്ങൾ അതിനു നൽകേണ്ടതാണെന്നു് ഞാൻ അംഗീകരിക്കുന്നു. സമീപഭാവിയിൽ, സമുദ്രത്തിനപ്പുറത്തുള്ള ഡൊമിനിയനുകളേപ്പോലെ, അതേ രൂപത്തിൽ, ഈ സാമ്രാജ്യത്തിൻെറ പങ്കാളികളായിത്തീരാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ഇതുമൂലം കുറേക്കൂടി വേഗത്തിൽ ഞങ്ങളുടെ ലക്ഷ്യം പ്രാപ്യമായിത്തീരും എന്നുള്ള പ്രതീക്ഷയാണു് ഞങ്ങളുടെ സഹകരണത്തിനു കാരണം. അതാണു കേവലമായ പരമാർത്ഥം. അക്കാരണത്താൽ, എന്നുമാത്രമല്ല, ഒരു കർത്തവ്യനിർവ്വഹണം സ്വാഭാവികമായിത്തന്നെ അതിനനുരൂപമായ ഒരു അവകാശംകൂടെ പ്രദാനംചെയ്യുന്നതുകൊണ്ടും, അങ്ങയുടെ പ്രസംഗത്തിൽ സൂചിപ്പിച്ച ആസന്നപരിഷ്കാരങ്ങൾ കോൺഗ്രസ്—ലീഗ് പദ്ധതിയുടെ പ്രധാനപ്പെട്ട സാമാന്യതത്വങ്ങൾ ഉൾക്കൊള്ളുന്നതായിരിക്കുമെന്നു് വിശ്വസിക്കാൻ ജനങ്ങൾക്കു് അവകാശമുണ്ടു്. ഈ വിശ്വാസംതന്നെയാണു് പൂർണ്ണമനസ്സോടുകൂടി ഗവണ്മെൻറിനു് സഹകരണം വാഗ്ദാനം ചെയ്യാൻ സമ്മേളനത്തിലെ പല അംഗങ്ങളേയും പ്രേരിപ്പിച്ചതു്.

എൻെറ നാട്ടുകാരുടെ കാലടികൾ പിന്നോട്ടുവയ്പിക്കുവാൻ എനിക്കു കഴിയുമെങ്കിൽ, അവരെക്കൊണ്ടു് എല്ലാ കോൺഗ്രസ്സ് പ്രമേയങ്ങളും ഞാൻ പിൻവലിപ്പിക്കുമായിരുന്നു: യുദ്ധം തുടരുന്നിടത്തോളംകാലം സ്വയംഭരണം എന്നോ ഉത്തരവാദഭരണം എന്നോ മന്ത്രിക്കാതിരിക്കാൻ പ്രേരിപ്പിക്കുകയും ചെയ്യുമായിരുന്നു. സാമ്രാജ്യത്തിൻെറ നിർണ്ണായകമുഹൂർത്തത്തിൽ അതിനുവേണ്ടി ദൃഢഗാത്രരായ

എല്ലാ പുരുഷന്മാരേയും ബലിയർപ്പിക്കാൻ ഇന്ത്യയെ ഞാൻ സന്നദ്ധമാക്കമായിരുന്നു. ഇന്ത്യ ഈ കമ്മംകൊണ്ടുതന്നെ സാമ്രാജ്യത്തിന്റെ ഏറ്റവുമധികം ആനുകൂല്യത്തിന്ന് പാത്രമായ പങ്കാളിയായിത്തീരുമെന്നു് എനിക്കറിയാം. വർഗ്ഗവിവേചനം ഒരു ഭൂതകാലവസ്തുതയായി പരിണമിക്കയും ചെയ്യും. എന്നാൽ ഇന്ത്യയിലെ അഭ്യസ്തവിദ്യരായ ആളുകൾ ഏറെക്കുറെ മുഴുവനും തീരുമാനിച്ചിരിക്കുന്നതു് ഇത്ര ഫലപ്രദമല്ലാത്ത ഒരു മാർഗ്ഗം സ്വീകരിക്കാനാണു്; അഭ്യസ്തവിദ്യരായ ഇന്ത്യക്കാർക്ക് സാമാന്യജനതയുടെമേൽ യാതൊരു സ്വാധീനശക്തിയും ഇല്ലെന്നു പറയാൻ ഇനിമേൽ ഒട്ടും സാദ്ധ്യവുമല്ല. ദക്ഷിണാഫ്രിക്കയിൽനിന്നു് ഇന്ത്യയിലേക്കു മടങ്ങിവന്ന കാലംതൊട്ടു് ഞാൻ കർഷകരോടു് ഏറ്റവും ഗാഢമായ സമ്പർക്കം പുലർത്തിവരികയത്രേ. സ്വയംഭരണത്തിനുള്ള അഭിവാഞ്ഛ അവരുടെയിടയിൽ വിപുലമായ തോതിൽ കടന്നുചെന്നിട്ടുണ്ടെന്നു് അങ്ങയോടു് ഉറപ്പിച്ചു പറയാനും ഞാനാഗ്രഹിക്കുന്നു. കഴിഞ്ഞ കോൺഗ്രസ്സ് സമ്മേളനത്തിന്റെ യോഗങ്ങളിൽ ഞാനും സന്നിഹിതനായിരുന്നു. പാർലമെന്റ് അംഗീകരിക്കുന്ന ഒരു നിയമമനുസരിച്ചു് വ്യക്തമായി നിശ്ചയിക്കപ്പെടുന്ന ഒരു കാലാവധിക്കുള്ളിൽ ബ്രിട്ടീഷ് ഇന്ത്യയ്ക്കു പരിപൂർണ്ണമായ ഉത്തരവാദിത്വഭരണം നല്കണമെന്നുള്ള തീരുമാനം ഞാനുംകൂടെ ചേർന്നു് സ്വീകരിച്ചതത്രേ. അതു് ധീരമായ ഒരു നടപടിയാണെന്നു് ഞാൻ സമ്മതിക്കുന്നു. എന്നാൽ കഴിയുന്നിടത്തോളം ഏറ്റവും ഹ്രസ്വമായ കാലത്തിനുള്ളിൽ പ്രാപ്യമായ സ്വയംഭരണത്തെക്കുറിച്ചു് ഒരു വ്യക്തമായ ബോധം സിദ്ധിച്ചാലല്ലാതെ ഇന്ത്യൻ ജനത സംതൃപ്തരാവുകയില്ലെന്നു് എനിക്കു് നിശ്ചയമുണ്ടു്. ആ ലക്ഷ്യം പ്രാപിക്കുന്നതിനുവേണ്ടിയുള്ള ഏതൊരു ത്യാഗവും വളരെ വലുതായിപ്പോകയില്ലെന്നു കരുതുന്ന ധാരാളംപേർ ഇന്ത്യയിലുണ്ടെന്നും എനിക്കറിയാം. തങ്ങളുടെ ആത്യന്തികപദവിയിലെത്തിച്ചേരാൻ ഈ സാമ്രാജ്യത്തിന്റെ ഉള്ളിൽനിന്നുകൊണ്ടു് സാദ്ധ്യമാണെന്നു് അവർ പ്രതീക്ഷിക്കയും ആശിക്കയും ചെയ്യുന്നതിനാൽ, അതിനുവേണ്ടി സ്വയം അർപ്പണം ചെയ്യാനും തങ്ങൾക്കു് തുല്യസന്നദ്ധത ഉണ്ടായിരിക്കണമെന്നു് മനസ്സിലാക്കാനുള്ള പ്രബുദ്ധതയും അവർക്കുണ്ടു്. അപ്പോൾ ഒരു കാര്യം ഇതിൽനിന്നും സിദ്ധമാണു്: സാമ്രാജ്യത്തെ ഭീഷണിപ്പെടുത്തുന്ന വിപത്തിൽനിന്നു് അതിനെ രക്ഷപ്പെടുത്തുക എന്ന കൃത്യത്തിനുവേണ്ടി നിശ്ശബ്ദമായി സർവ്വാത്മനാ സ്വയം അർപ്പിക്കുന്നതുകൊണ്ടു് ഞങ്ങളുടെ പ്രയാണം ശീഘ്രതരമാകാൻ മാത്രമേ ഇടയാകയുള്ളു. ഈ പ്രാഥമികസത്യം അംഗീകരിക്കാതിരുന്നാൽ, അതു് രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം ആത്മഹത്യാപരമായിരിക്കും. സാമ്രാജ്യത്തെ സംരക്ഷിക്കുന്നതിനായി ഞങ്ങൾ സേവനം അനുഷ്ഠിച്ചാൽ, ആ കൃത്യംകൊണ്ടുതന്നെ ഞങ്ങൾ സ്വയംഭരണം കരസ്ഥമാക്കിക്കഴിഞ്ഞുവെന്നു് ഞങ്ങൾ ഗ്രഹിക്കേണ്ടതാണു്.

അതിനാൽ സാമ്രാജ്യത്തിന്റെ പ്രതിരോധത്തിനുവേണ്ടി, ഇവിടെയുള്ള ഓരോ മനുഷ്യനേയും ഞങ്ങൾ നല്കേണ്ടതാണെന്ന് എനിക്കു വ്യക്തമായിട്ട് അറിയാം. എങ്കിലും സാമ്പത്തികസഹായത്തെപ്പററി അതേ അഭിപ്രായം പറയാൻ എനിക്കു സാദ്ധ്യമല്ലെന്ന് ഞാൻ ഭയപ്പെടുന്നു. ഇതിനകംതന്നെ ഇന്ത്യ അതിന്റെ കഴിവിൽ കൂടുതൽ സാമ്രാജ്യഖജനാവിന് സംഭാവന ചെയ്തുകഴിഞ്ഞിട്ടുണ്ടെന്ന്, കർഷകരോടുള്ള എന്റെ ഗാഢസമ്പർക്കം എന്നെ ബോദ്ധ്യപ്പെടുത്തുന്നു. ഇതു പ്രസ്താവിക്കുമ്പോൾ, എന്റെ നാട്ടുകാരിൽ ഭൂരിഭാഗത്തിന്റേയും അഭിപ്രായമാണ് ഞാൻ പ്രകടിപ്പിക്കുന്നതെന്നും എനിക്കറിയാം.

ഈ സമ്മേളനം എന്നെസ്സംബന്ധിച്ചിടത്തോളമെന്നല്ല ഞങ്ങളിൽ പലരെ സംബന്ധിച്ചിടത്തോളവും, ഒരു പൊതുലക്ഷ്യത്തിനു വേണ്ടി ജീവിതമർപ്പിക്കാനുള്ള സുദൃഢമായ ഒരു കാൽവെയ്പാണെന്ന് ഞാൻ വിശ്വസിക്കുന്നു. പക്ഷേ, വിചിത്രമായ ഒരവസ്ഥയിലാണ് ഞങ്ങൾ. ഇന്ന് ഞങ്ങൾ ആ പങ്കാളിത്തത്തിനു പുറത്താണ്. കുറേക്കൂടി നല്ലൊരു ഭാവിയെക്കുറിച്ചുള്ള പ്രതീക്ഷയുടെ അടിസ്ഥാനത്തിലുള്ളതാണ് ഞങ്ങളുടെ ആത്മാർപ്പണം. ആ പ്രതീക്ഷ എന്താണെന്നു വ്യക്തമായും അസന്ദിഗ്ദ്ധമായും അങ്ങയോടു ഞാൻ പറയാതിരുന്നാൽ, അങ്ങയുടേയും എന്റെ നാട്ടിന്റേയും മുന്നിൽ ഞാൻ സത്യനിഷ്ഠയില്ലാത്തവനായിത്തീരും. പ്രതീക്ഷയുടെ സാഫല്യത്തിനുവേണ്ടി ഞാൻ വിലപേശുകയല്ല, എന്നാൽ പ്രതീക്ഷാഭംഗത്തിന്റെ ഫലം വിശ്വാസത്തകർച്ചയാണെന്ന് അങ്ങു മനസ്സിലാക്കണം.

ഞാൻ വിട്ടുകളയാൻ പാടില്ലാത്ത ഒരു കാര്യംകൂടിയുണ്ട്. ആഭ്യന്തര വ്യത്യാസങ്ങൾ ഉപേക്ഷിക്കാൻ ഞങ്ങളോട് അങ്ങ് അഭ്യർത്ഥിച്ചു. ഉദ്യോഗസ്ഥന്മാരുടെ അധികാരപ്രമത്തതയും അനീതികളും സഹിക്കണമെന്ന വിവക്ഷകൂടി ആ അഭ്യർത്ഥനയുടെ പരിധിയിൽ ഉൾപ്പെടുന്നുണ്ടെങ്കിൽ, അതിനോടു സഹകരിക്കാൻ ഞാൻ അശക്തനാണ്. സംഘടിതമായ അധികാരപ്രമത്തതയെ അങ്ങേയററം ഞാൻ എതിർക്കും. ഒരൊററ വ്യക്തിയോടുപോലും അപമര്യാദ കാട്ടരുതെന്നും, മുമ്പൊരിക്കലും ചെയ്യാത്തവിധം പൊതുജനാഭിപ്രായം ആരായുകയും അതിനെ മാനിക്കുകയും ചെയ്യണമെന്നും ഉദ്യോഗസ്ഥന്മാരോട് അങ്ങ് അഭ്യർത്ഥിക്കുകയാണു വേണ്ടതു്. ചമ്പാരനിൽ നൂററാണ്ടുകളായി നിലനിന്നിരുന്ന സ്വേച്ഛാധികാരത്തെ എതിർത്ത്, ബ്രിട്ടീഷ്നീതിക്കുള്ള ആത്യന്തികമായ പരമാധികാരത്തെ ഞാൻ വെളിപ്പെടുത്തി. ഖേഡയിൽ, ഗവണ്മെൻറിനെ ശപിച്ചുകൊണ്ടിരുന്ന ഒരു ജനസമൂഹം ഇപ്പോൾ മനസ്സിലാക്കുന്നുണ്ട്, തങ്ങൾ പ്രതിനിധാനം ചെയ്യുന്ന സത്യത്തിനുവേണ്ടി കഷ്ടതകൾ സഹിക്കാൻ തങ്ങൾ സന്നദ്ധരായിരുന്നാൽ ഗവണ്മെൻറല്ല, തങ്ങളാണ് അധികാരികളെന്ന്. അതിനാൽ അവർ വിദ്വേഷം വെടിയുകയും, ഗവ

ണ്മെൻറ് ജനങ്ങൾക്ക വേണ്ടിയുള്ള ഗവണ്മെൻറായിരിക്കണം എന്ന് സ്വയം പറയുകയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ അനീതി അനുഭവപ്പെടുമ്പോൾ ചിട്ടയോടുകൂടി ബഹുമാനപൂർവ്വം നിയമം ലംഘിക്കുന്നതിന് അത്തരം ഗവണ്മെൻറ് അനുവദിക്കുന്നു. അങ്ങനെ ചമ്പാരനിലും ഖേഡയിലും നടന്ന സംഭവങ്ങൾ യുദ്ധത്തിന് ഞാൻ നേരിട്ട്, വ്യക്തമായി നൽകിയ പ്രത്യേക സംഭാവനകളത്രേ. ആ വഴിക്കുള്ള എൻെറ പ്രവത്തനങ്ങൾ നിർത്തിവയ്ക്കാൻ എന്നോട് ആവശ്യപ്പെട്ടാൽ, അതു് എൻെറ ജീവിതത്തിനു വിരാമമിടാൻ ആവശ്യപ്പെടുന്നതിനു സമമായിരിക്കും. മൃഗീയബലത്തിൻെറ സ്ഥാനത്തു്, സ്നേഹശക്തിയുടെ ഒരു പര്യായം മാത്രമായ ആത്മശക്തിയുടെ പ്രയോഗത്തിന് പ്രചാരം നല്കാൻ എനിക്കു കഴിയുമെങ്കിൽ, പരമാവധി ദ്രോഹം പ്രവത്തിക്കുന്ന ഒരു ലോകത്തെയൊട്ടാകെ എതിർത്തുനില്ക്കാൻ കഴിവുള്ള ഒരു ഭാരതത്തെ അങ്ങേയ്ക്കു കാഴ്ചവെയ്ക്കാൻ കഴിയുമെന്ന് എനിക്കറിയാം. അതിനാൽ സഹനത്തിൻെറ ഈ ശാശ്വതനിയമം എൻെറ ജീവിതത്തിൽ ആവിഷ്കരിക്കാനുള്ള ശിക്ഷണം ഞാൻ സ്വയം അനുഷ്ഠിക്കും; വേണമെന്നുള്ളവക്കു സ്വീകരിക്കാനായിട്ട് അതു സമപ്പിക്കുകയും ചെയ്യുന്നതാണ്. മറേറതെങ്കിലും പ്രവത്തനത്തിൽ ഞാൻ ഭാഗഭാക്കാകുന്നപക്ഷം, എൻെറ ഉദ്ദേശ്യം ഈ നിയമത്തിൻെറ നിസ്തുലമായ ഉത്കൃഷ്ടത വെളിപ്പെടുത്തുക എന്നതായിരിക്കും.

അവസാനമായി, മുഹമ്മദീയ സംസ്ഥാനങ്ങളെപ്പററി വ്യക്തമായ ഒരു ഉറപ്പുപറയാൻ ചക്രവത്തി തിരുമനസ്സിലെ മന്ത്രിമാരോട് അങ്ങ് ആവശ്യപ്പെടണമെന്ന് ഞാനാഗ്രഹിക്കുന്നു. ഓരോ മുഹമ്മദീയനും അക്കാര്യത്തിൽ അഗാധമായ താല്പര്യമുണ്ടെന്ന് അങ്ങേയ്ക്ക് അറിയാമെന്ന് എനിക്കു നിശ്ചയമുണ്ട്. ഒരു ഹിന്ദു എന്ന നിലയിൽ എനിക്ക് അവരുടെ ലക്ഷ്യത്തോട് അനാസ്ഥ കാണിക്കാൻ സാധ്യമല്ല. അവരുടെ വേദനകൾ ഞങ്ങളുടേയും വേദനകൾ ആയിരിക്കും. ആ സംസ്ഥാനങ്ങളുടെ അവകാശങ്ങളേയും, തങ്ങളുടെ ആരാധനാസ്ഥലങ്ങളെപ്പററി മുസ്ലീങ്ങൾക്കുള്ള വികാരങ്ങളേയും പരമാവധി നിഷ്കഷ്യോടെ ആദരിക്കണം. സ്വയംഭരണത്തിന് ഇന്ത്യയ്ക്കുള്ള അവകാശത്തെ നീതിപൂർവ്വം യഥാകാലം അങ്ങു പരിഗണിക്കണം. ഇവയിലത്രെ സാമ്രാജ്യത്തിൻെറ സുരക്ഷിതാവസ്ഥ അധിഷ്ഠിതമായിരിക്കുന്നതു്.

ഇംഗ്ലീഷ് ജനതയെ ഞാൻ സ്നേഹിക്കുന്നതുകൊണ്ടും, ഇംഗ്ലീഷുകാരൻെറ രാജ്യഭക്തി ഓരോ ഇന്ത്യക്കാരനിലും ഉണത്താൻ ഞാനാഗ്രഹിക്കുന്നതുകൊണ്ടുമാണ് ഇതു് എഴുതുന്നതു്.

## 2

ദക്ഷിണാഫ്രിക്കയിൽ ഞാൻ നടത്തിയ മനുഷ്യസ്നേഹപരമായ പ്രവർത്തനങ്ങൾക്ക് അങ്ങയുടെ മുൻഗാമി എനിക്കു സമ്മാനിച്ച കൈസർ–ഇ–ഹിന്ദ് സ്വർണ്ണമെഡലും 1900–ൽ ഇന്ത്യൻ വാളണ്ടിയർ ആംബുലൻസ് സംഘത്തിന്റെ ചുമതല വഹിച്ച ഉദ്യോഗസ്ഥൻ എന്ന നിലയ്ക്ക് ഞാനനുഷ്ഠിച്ച സേവനത്തിന് ദക്ഷിണാഫ്രിക്കയിൽ വച്ചു നല്കപ്പെട്ട സുലുയുദ്ധമെഡലും 1899 മുതൽ 1900 വരെയുള്ള ബോവർയുദ്ധത്തിൽ ഇന്ത്യൻ വോളണ്ടിയർ സ്ട്രെച്ചർ വാഹകസംഘത്തിലെ അസിസ്റ്റന്റ് സൂപ്രണ്ട് എന്ന നിലയ്ക്കു ഞാൻ ചെയ്ത സേവനത്തിനുള്ള ബോവർയുദ്ധമെഡലും ഞാൻ മടക്കിത്തരുന്നതു് വേദന കൂടാതെയല്ല. ഖിലാഫത്തു് പ്രസ്ഥാനത്തോടു് അനുബന്ധിച്ചു് ഇന്നു് ഉൽഘാടനം ചെയ്യപ്പെട്ട നിസ്സഹകരണപദ്ധതി അനുസരിച്ചാണു് ഈ മെഡലുകൾ മടക്കിത്തരാൻ ഞാൻ തുനിയുന്നതു്. ഈ ബഹുമതികൾ എനിക്കു് വിലയേറിയവയായിരുന്നെങ്കിലും, മുസ്ലീങ്ങളുടെ മതപരമായ വികാരങ്ങളുടെ നേർക്കു് ചെയ്യപ്പെടുന്ന അനീതിയാൽ എന്റെ നാട്ടുകാരായ അവർ കഷ്ടപ്പെടുന്നിടത്തോളം കാലം മനസ്സാക്ഷിക്കൊരു ഭാരം കൂടാതെ ഇവ അണിയാൻ എനിക്കു സാദ്ധ്യമല്ല. ഖിലാഫത്തിന്റെ കാര്യത്തിൽ സാമ്രാജ്യഭരണകൂടം വിചാരശൂന്യവും അധാർമ്മികവും അനീതിപരവുമായ രീതിയിലാണു് പ്രവർത്തിച്ചതെന്നും, തങ്ങളുടെ അധാർമ്മികതയെ സാധൂകരിക്കുന്നതിനുവേണ്ടി തെറ്റുകളുടെ പിന്നാലെ തെറ്റുകൾ ആവർത്തിച്ചുകൊണ്ടിരിക്കുകയാണെന്നുമത്രേ എന്റെ അഭിപ്രായം. കഴിഞ്ഞ മാസം നടന്ന സംഭവങ്ങൾ ആ അഭിപ്രായം സുദൃഢമാക്കിയിരിക്കുന്നു. അത്തരമൊരു ഭരണകൂടത്തോടു് ബഹുമാനമോ സ്നേഹമോ ഇനിയും വച്ചുപുലർത്താൻ എനിക്കു സാദ്ധ്യമല്ല.

പഞ്ചാബിന്റെ പ്രശ്നത്തിൽ സാമ്രാജ്യഭരണകൂടവും അങ്ങയുടെ ഗവണ്മെന്റും കൈക്കൊണ്ട മനോഭാവം എനിക്കു് തീവ്രമായ അതൃപ്തിതോന്നാൻ മറ്റൊരു കാരണംകൂടെ സൃഷ്ടിച്ചിരിക്കുകയത്രെ. കോൺഗ്രസ്സ് കമ്മീഷണർമാരിലൊരാൾ എന്ന നിലയ്ക്കു് 1919 ഏപ്രിലിൽ പഞ്ചാബിൽ നടന്ന കുഴപ്പങ്ങളുടെ ഹേതുക്കളെപ്പറ്റി അന്വേഷണം നടത്താൻ എനിക്കു് അവസരം ഉണ്ടായിട്ടുണ്ടു്; അതു് അങ്ങേയ്ക്കു് അറിയാവുന്നതാണല്ലോ. പഞ്ചാബിലെ ലഫ്. ഗവർണ്ണറുടെ പദവി വഹിക്കാൻ സർ മൈക്കൽ ഒഡയർ തികച്ചും അപ്രാപ്തനായിരുന്നു. അദ്ദേഹത്തിന്റെ നയമാണു് അമൃതസരസ്സിൽ ജനക്കൂട്ടത്തെ രോഷാകുലമാക്കിയ പ്രധാനകാരണം, ഇതത്രേ എന്റെ അവധാനപൂർവ്വമായ ഉറച്ച വിശ്വാസം. ജനസമൂഹത്തിന്റെ അതിരുകടന്ന

2 Mahatma, vol. II, pp,. 1—2 (തന്റെ ബഹുമതിമുദ്രകൾ തിരികെ ഏല്പിച്ചുകൊണ്ടും നിസ്സഹകരണപ്രസ്ഥാനാരംഭത്തെ ന്യായീകരിച്ചുകൊണ്ടും 1920 ആഗസ്റ്റ് 1–ാംതീയതി എഴുതിയതു്.)

പ്രവൃത്തികഠം അക്ഷന്തവ്യമാണെന്നുള്ളതിനു് സംശയമില്ല. തീവെപ്പും, നിഷ്കളങ്കരായ അഞ്ചു് ഇംഗ്ലീഷുകാരുടെ വധവും, മിസ്സ് ഷെർവുഡിന്റെ നേക്കു നടത്തിയ ഭീരുത്വപൂർണ്ണമായ ആക്രമണവും അങ്ങേയററം അപലപനീയവും അനാവശ്യവുമായിരുന്നു. എങ്കിലും ജനറൽ ഡയർ, കേണൽ ഫ്രാങ്കു് ജോൺസൺ, കേണൽ ഓബ്രിയൻ, മി. ബോസ്‌വർത്ത് സ്മിത്ത്, റായ് ശ്രീരാം സൂദ്, മി. മാലിക്‌ഖാൻ മുതലായവർ സ്വീകരിച്ച ശിക്ഷാനടപടികഠം ജനങ്ങളുടെ കുററത്തെ എല്ലാത്തരത്തിലും അതിശയിക്കുന്നതായിരുന്നു; അതു് നീതികെട്ട ക്രൂരതയും മനുഷ്യത്വശൂന്യതയുമായിരുന്നു; അതിനു സമാനമായൊന്നും ആധുനികകാലത്തു് ഉണ്ടായിട്ടുമില്ല. ഉദ്യോഗസ്ഥന്മാരുടെ ഈ അപരാധത്തെ അങ്ങു് മനോലാഘവത്തോടുകൂടി പരിഗണിച്ചതും, സർ മൈക്കൽ ഒഡയറെ അങ്ങു് നിരപരാധിയാക്കിയതും, മി. മോണ്ടേഗിനെ അയച്ചതും, സർവ്വോപരി പഞ്ചാബിലെ സംഭവങ്ങളെക്കുറിച്ചുള്ള ലജ്ജാവഹമായ അജ്ഞതയും, പ്രഭുസഭ ഇന്ത്യക്കാരുടെ വികാരങ്ങളെപ്പററി പ്രകടിപ്പിച്ച ഹൃദയശൂന്യമായ അവഗണനയും ഓക്കുമ്പോഠം സാമ്രാജ്യത്തിന്റെ ഭാവിയെപ്പററി ഗുരുതരമായ ആശങ്ക എന്റെ മനസ്സിൽ നിറയുകയാണു്; ഇന്നത്തെ ഗവണ്മെൻറിൽനിന്നു് അവ എന്നെ പരിപൂർണ്ണമായി വലിച്ചകററുകയും ഇതുവരെ പൂർണ്ണമനസ്സാലെ നല്കിയിരുന്ന ആത്മാർത്ഥമായ സഹകരണം ഇനിയും നല്കാൻ എന്നെ അശക്തനാക്കുകയും ചെയ്തിരിക്കുന്നു.

നിവേദനങ്ങളും ഡപ്യൂട്ടേഷനുകളും അതുപോലുള്ള മററു മാർഗ്ഗങ്ങളും ഉപയോഗിച്ചു് പ്രക്ഷോഭണം നടത്തുന്ന സാധാരണ രീതി, എന്റെ വിനീതമായ അഭിപ്രായത്തിൽ, ഈ ഗവണ്മെൻറിനെ പശ്ചാത്തപിക്കാൻ പ്രേരിപ്പിക്കുന്നതിനു പര്യാപ്തമായ പരിഹാരമാർഗ്ഗമല്ല; ഇന്ത്യാ ഗവണ്മെൻറിനു് പ്രജകളുടെ സുഖത്തെപ്പററി അത്രത്തോളം നിരാശാവഹമായ അനാസ്ഥയാണു് ഉള്ളതെന്നു തെളിഞ്ഞുകഴിഞ്ഞു. ഖിലാഫത്തും പഞ്ചാബു് സംഭവവുംപോലെ ഖേദകരമായ അനീതികളുടെനേക്കു് കണ്ണടയ്ക്കുന്നതു്, യൂറോപ്യൻ രാജ്യങ്ങളിലാണെങ്കിൽ, രക്തപങ്കിലമായ ഒരു ജനകീയവിപ്ലവത്തിനു കാരണമാകുമായിരുന്നു. ഈ അനീതികളിൽ അന്തർലീനമായിരിക്കുന്ന രീതിയിൽ, ഒരു ജനതയെ ആകമാനം വീര്യം കെടുക്കുന്നതിനെ അവർ സർവ്വശക്തിയും പ്രയോഗിച്ചു് എതിർത്തുനില്ക്കുമായിരുന്നു. പക്ഷേ, ഇന്ത്യയുടെ അർദ്ധഭാഗം ബലം പ്രയോഗിച്ചു് എതിപ്പു് പ്രകടിപ്പിക്കാൻ തീരെ അശക്തമാണു്; മറേറപ്പകുതിക്കാകട്ടെ, അങ്ങനെ പ്രവർത്തിക്കാൻ വിസമ്മതമാണുള്ളതു്. അതുകൊണ്ടു് നിസ്സഹകരണം എന്ന പ്രതിവിധി നിർദ്ദേശിക്കാൻ ഞാൻ സന്നദ്ധനായി; ഭരണകൂടത്തിൽനിന്നു് അകന്നുനില്ക്കാൻ ആഗ്രഹിക്കുന്നവരെ അതിനു നിസ്സഹകരണം സഹായിക്കുന്നു; അതു് അക്രമം കലരാത്തതാണെങ്കിൽ,

ക്രമാനുസൃതമായ രീതിയിലാണു് നടത്തപ്പെടുന്നതെങ്കിൽ, പിന്നോട്ടടിവെക്കാനും, അനീതികൾ തിരുത്താനും അതു ഗവണ്മെൻറിനെ നിർബ്ബന്ധമാക്കുകയും ചെയ്യും. എന്നാൽ ജനങ്ങളെ എന്നോടൊപ്പം മുന്നോട്ടു കൊണ്ടുപോകാൻ എത്രത്തോളം കഴിയുമോ അത്രത്തോളം നിസ്സഹകരണനയം ഞാൻ പിന്തുടരുമെങ്കിലും, നീതി പ്രവർത്തിക്കാനുള്ള മാർഗ്ഗം ഇനിയും അങ്ങു കണ്ടെത്തുമെന്നുള്ള പ്രതീക്ഷ ഞാൻ വെടിയുകയില്ല. അതിനാൽ ജനങ്ങളുടെ അംഗീകൃതനേതാക്കളുടെ ഒരു സമ്മേളനം വിളിച്ചുകൂട്ടി, അവരോടു് ആലോചിച്ചു് മുസൽമാൻമാരെ അനുനയിപ്പിക്കാനും ദുഃഖിതയായ പഞ്ചാബിനോടു ചെയ്ത അപരാധം പരിഹരിക്കാനും മാർഗ്ഗം കണ്ടുപിടിക്കണമെന്നു് അങ്ങയോടു ഞാൻ ബഹുമാനസമേതം ആവശ്യപ്പെടുന്നു.

## 3

## കോണോട്ടുപ്രഭുവിനു്*

തിരുമനസ്സിലെ സന്ദർശനത്തെ ബഹിഷ്കരിക്കുന്നതിനോടു് സജീവമായ ബന്ധം പുലർത്തുക എന്നതു് എനിക്കു് ഒരുതരത്തിലും സന്തോഷമോ സുഖമോ അല്ല. മുപ്പതു കൊല്ലക്കാലം നിരന്തരമായി ഞാൻ ഗവണ്മെൻറിനു് സ്വമനസ്സാലെ ആത്മാർത്ഥമായ സഹായം നല്കിവന്നിരുന്നു; എൻെറ നാട്ടിൻെറ സ്വാതന്ത്ര്യത്തിലേക്കുള്ള പാത അതിലൂടെയാണെന്നു ഞാൻ പൂർണ്ണമായി വിശ്വസിച്ചു. അതിനാൽ തിരുമനസ്സിലേക്കു നല്കുന്ന സ്വീകരണത്തിൽ ഞങ്ങൾ ഒരു പങ്കം വഹിക്കരുതെന്നു് എൻെറ നാട്ടുകാരോടു നിർദ്ദേശിക്കുന്നതു് എനിക്കു് ഒരു നിസ്സാരകാര്യമായിരുന്നില്ല. ഒരു ഇംഗ്ലീഷുകാരൻ എന്ന നിലയ്ക്കു് അവിടത്തോടു് ഞങ്ങളിൽ ഒരൊററയാൾക്കും എതിർപ്പൊന്നുമില്ല. അവിടത്തെ ശാരീരികമായ വ്യക്തിത്വത്തെ, ഏററവും പ്രിയപ്പെട്ട ഒരു സുഹൃത്തിൻേറതെന്നപോലെ, പവിത്രമായി ഞങ്ങൾ പരിഗണിക്കുന്നു. അതിനു് അപകടം ഉണ്ടാകുമെന്നു കണ്ടാൽ സ്വജീവൻ അർപ്പിച്ചും അതിനെ സംരക്ഷിക്കാനൊരുങ്ങാത്ത ഒരു സുഹൃത്തിനേയും എനിക്കു് അറിഞ്ഞുകൂടാ.

ഇംഗ്ലീഷുകാരായ വ്യക്തികളോടു ഞങ്ങൾ സമരത്തിൽ ഏർപ്പെട്ടിരിക്കുകയല്ല. ഇംഗ്ലീഷ് ജീവിതത്തെ നശിപ്പിക്കാൻ ഉദ്യമിക്കുയുമല്ല ഞങ്ങൾ. പക്ഷേ, ഒന്നു നശിപ്പിക്കാൻതന്നെ ഞങ്ങൾ ആഗ്രഹിക്കുന്നുണ്ടു് — ഞങ്ങളുടെ രാജ്യത്തെ ശാരീരികമായും മാനസികമായും, ആത്മീയമായും ചൈതന്യരഹിതമാക്കിയ വ്യവസ്ഥിതിയെ. പഞ്ചാബിൽ ഒഡയറിസവും ഡയറിസവും സാധ്യമാക്കിയതു് ഏ

3 Mahatma, vol. II, pp. 41 – 43.

* ചെംസ്ഫോർഡ്–മോൺടേഗ് ഭരണപരിഷ്കാരം അനുസരിച്ചുള്ള നാലു പ്രധാന നിയമസഭകൾ ഉദ്ഘാടനം ചെയ്യാൻ, ചക്രവർത്തി ജോർജ്ജ് അഞ്ചാമൻെറ പിതൃവ്യനായ കോണോട്ടുപ്രഭു 1921 ജനുവരിയിൽ ഇന്ത്യയിൽ വന്നപ്പോൾ എഴുതിയ കത്തു്.

തൊന്നാണോ, ഞങ്ങളുടെ നാട്ടുകാരിൽ ഏഴുകോടിപ്പേർ പുലത്തുന്ന മതവിശ്വാസമായ ഇസ്ലാമിനെ നീതിയററ അവഹേളനത്തിനു പാത്രമാക്കിയതു്, ഏതൊന്നാണോ ഇംഗ്ലീഷുകാരുടെ സ്വഭാവത്തിലുള്ള ആ അംശത്തോടു് ഞങ്ങളുടെ സർവ്വശക്തിയും ഉപയോഗിച്ചു് പടവെട്ടാൻ ഞങ്ങഠം ദൃഢനിശ്ചയം ചെയ്തിരിക്കയത്രെ. ഇന്ത്യയിലെ നിഷ്കളങ്കരായ മുപ്പതുകോടിപ്പേരുടെ വികാരങ്ങളെ, മർമ്മസ്പൃശികളായ പല കാര്യങ്ങളിലും, ഒരു പദ്ധതി അനുസരിച്ചെന്നപോലെ, അവഗണിക്കയും അവഹേളിക്കയും ചെയ്തുവരുന്ന ശ്രേഷ്ഠതാബോധത്തേയും ആധിപത്യമനോഭാവത്തേയും വെച്ചുപൊറുപ്പിക്കുന്നതു് ഞങ്ങളുടെ ആത്മാഭിമാനത്തിനു് അനുയോജ്യമല്ലെന്നു് ഞങ്ങഠം കരുതുന്നു. ഞങ്ങഠംക്കിതു് അപമാനകരമത്രേ. മുപ്പതുകോടി ഇന്ത്യക്കാർ നൂറായിരം ഇംഗ്ലീഷുകാരിൽനിന്നു് തങ്ങളുടെ ജീവനു് അപകടം സംഭവിക്കുമെന്ന ഭയത്തോടുകൂടി ഓരോ ദിവസവും ജീവിക്കയും, അതുനിമിത്തം അവരുടെ അടിമകളായി കഴിയുകയും ചെയ്യുന്നതു് അവിടത്തേക്കു് അഭിമാനകരമായ ഒരു കാര്യമല്ല.

തിരുമനസ്സിൽനിന്നു വന്നിട്ടുള്ളതു്, ഞാൻ വിവരിച്ച വ്യവസ്ഥിതി അവസാനിപ്പിക്കാനല്ല, അതിൻെറ അന്തസ്സിനെ ഉയർത്തിപ്പിടിച്ചു് അതിനെ നിലനിറുത്താനത്രേ. അവിടത്തെ ആദ്യത്തെ വാക്കുകഠം, വില്ലിങ്ഡൺ പ്രഭുവിനെക്കുറിച്ചുള്ള പ്രശംസയായിരുന്നു. എനിക്കു് അദ്ദേഹത്തെ അറിയാൻ സന്ദർഭം സിദ്ധിച്ചിട്ടുണ്ടു്. അദ്ദേഹം ഒരു ഈച്ചയെപ്പോലും സ്വമനസ്സാലെ ഹിംസിക്കാത്ത, സത്യസന്ധനും സ്നേഹശീലനുമായ മാന്യനത്രെ; എന്നാൽ ഒരു ഭരണകർത്താവെന്ന നിലയിൽ തീർച്ചയായും അദ്ദേഹം പരാജയപ്പെട്ടു. തങ്ങളുടെ അധികാരത്തെ താങ്ങിനിർത്താൻ തല്പരരായ ആളുകളാൽ നീതനാകാൻ അദ്ദേഹം സ്വയം അനുവദിച്ചു. ദ്രാവിഡസംസ്ഥാനത്തിൻെറ മനോഭാവം അദ്ദേഹം മനസ്സിലാക്കുന്നില്ല. ഇവിടെ, ബംഗാളിലാകട്ടെ, ഞാൻ കേട്ടിട്ടുള്ളിടത്തോളം, സമാദരണീയനായ ഒരു മാന്യനാണെങ്കിലും, ബംഗാളിൻെറ ഹൃദയത്തെപ്പററിയും പ്രത്യാശകളെപ്പററിയും യാതൊരു അറിവുമില്ലാത്ത ആളായ ഒരു ഗവർണ്ണർക്കു് അവിടന്നു് യോഗ്യതാപത്രം നല്കുകയാണു്. കല്കത്തയല്ല ബംഗാഠം— ഫോർട്ടു് വില്യവും കല്കത്തയിലെ കൊട്ടാരങ്ങളും ഈ മനോഹരമായ പ്രവിശ്യയിലുള്ള അത്യന്തം സംസ്കൃതരും പരാതി പറയാത്തവരുമായ കൃഷകരുടെ മേലുള്ള ധിക്കാരപൂർവ്വമായ ചൂഷണത്തെയാണു് പ്രതിനിധാനം ചെയ്യുന്നതു്.

ഇന്ത്യ അനുഭവിക്കുന്ന ദുരിതം അപമാനം എന്നീ പ്രശ്നങ്ങളുടെ ഉപരിതലത്തെ മാത്രം സ്പർശിക്കുന്ന പരിഷ്കാരങ്ങളാൽ വഞ്ചിതരാകാൻ പാടില്ലെന്നും, തങ്ങഠം അക്ഷമരോ കുപിതരോ ആകരുതെന്നും നിസ്സഹകരണ പ്രസ്ഥാനക്കാർ തീരുമാനിച്ചിരിക്കുകയത്രേ. ഞങ്ങഠം അക്ഷമരായി കോപത്താൽ ബുദ്ധിശൂന്യമായ അക്രമം പ്രവ-

ത്തിച്ചുകൂടാ. ഇന്നു നിലവിലിരിക്കുന്ന അവസ്ഥയെ സംബന്ധിച്ചിടത്തോളം ഞങ്ങൾക്കു് അപരാധത്തിലുള്ള ന്യായമായ പങ്കു് ഞങ്ങൾ ഏൽക്കേണ്ടതാണെന്നു് തുറന്നു സമ്മതിക്കുന്നു. ഞങ്ങളുടെ അടിമത്തത്തിനു ഞങ്ങൾ സ്വമനസ്സാലെ നൽകിയ സഹകരണത്തിനുള്ളിടത്തോളം ഉത്തരവാദിത്വം അക്കാര്യത്തിൽ ബ്രിട്ടീഷു് പങ്കിടാവതല്ല. പരികീകരിക്കില്ല.

അങ്ങനെ തിരുമനസ്സിലേക്കു് നൽകപ്പെടുന്ന സ്വാഗതത്തോടു ഞങ്ങൾ നിസ്സഹകരിക്കുന്നതു് ഒരുതരത്തിലും ഒരു സമുന്നത വ്യക്തിയായ അവിടുത്തേക്കു് എതിരായിട്ടുള്ള ഒരു പ്രകടനമല്ല; നേരേമറിച്ചു് അവിടുന്നു് ഉയർത്തിപ്പിടിക്കാൻ വന്നിട്ടുള്ള ആ വ്യവസ്ഥിതിക്കു് എതിരായിട്ടുള്ളതത്രെ. ഒററയൊററ ഇംഗ്ലീഷുകാർക്കു്, അവർ ആഗ്രഹിച്ചാലും, പൊടുന്നനവേ ഇംഗ്ലീഷ് സ്വഭാവത്തെ മാററാൻ സാദ്ധ്യമല്ലെന്നു് എനിക്കു് അറിയാം. ഞങ്ങൾ ഇംഗ്ലീഷുകാർക്കു സമന്മാരായിരിക്കണമെങ്കിൽ,ഞങ്ങൾ ഭീതി കൈവെടിയണം. ഏതൊരു ഭരണകൂടത്തെയാണോ, സ്വയം തിരുത്താൻ അതു് വിസമ്മതിക്കുന്ന പക്ഷം, അവസാനിപ്പിക്കാൻ ഞങ്ങൾ ഉദ്യമിക്കുന്നതു്, അതിന്റെ രക്ഷാധികാരിത്വം, സംരക്ഷണം, കോടതികൾ, വിദ്യാലയങ്ങൾ എന്നിവയിൽനിന്നു് സ്വതന്ത്രരും സ്വാശ്രയശീലരും ആയിരിക്കാൻ ഞങ്ങൾ പഠിക്കണം.

അതിനാണു് അഹിംസാപരമായ ഈ നിസ്സഹകരണം, ഞങ്ങൾ എല്ലാവരും ഇപ്പോഴും വാക്കിലും പ്രവൃത്തിയിലും അഹിംസ പ്രാപിച്ചുകഴിഞ്ഞിട്ടില്ല; എന്നാൽ ഇതിനകം നേടിയിട്ടുള്ള ഫലങ്ങൾ അത്ഭുതാവഹങ്ങളാണെന്നു് അവിടുത്തേക്കു് ഞാൻ ഉറപ്പുതരുന്നു. ജനങ്ങൾ അഹിംസയുടെ രഹസ്യവും മൂല്യവും അത്ഭുതപൂർവ്വമാംവണ്ണം മനസ്സിലാക്കിയിട്ടുണ്ടു്. ഇതു് ധാർമ്മികമായ ഒരു ശുദ്ധീകരണപ്രസ്ഥാനമാണു്. അതു് താല്പര്യമുള്ളവർക്കു ഗ്രഹിക്കാം. മദ്യം ഞങ്ങൾ ഉപേക്ഷിക്കയാണു്. അയിത്തം എന്ന ശാപത്തിൽനിന്നു് ഞങ്ങൾ ഇന്ത്യയെ മോചിപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. വിദേശീയമായ പുറംമോടി വലിച്ചെറിഞ്ഞു്, ചർക്കയിലേക്കു മടങ്ങിച്ചെന്നു്, പുരാതനവും കവിതാത്മകവുമായ ആ ജീവിതലാളിത്യം പുനരുദ്ധരിക്കാൻ ഞങ്ങൾ ഉദ്യമിക്കുകയത്രേ. ഇന്നു നിലവിലിരിക്കുന്ന ദോഷകരമായ സ്ഥാപനങ്ങളെ അങ്ങനെ നിർവീര്യമാക്കാമെന്നു് ഞങ്ങൾ പ്രതീക്ഷിക്കുന്നു.

ഒരു ഇംഗ്ലീഷുകാരൻ എന്ന നിലയ്ക്കു് ഈ പ്രസ്ഥാനത്തെ മനസ്സിലാക്കാനും, സാമ്രാജ്യത്തിനും ലോകത്തിനും അതു പ്രദാനംചെയ്യുന്ന സാദ്ധ്യതകൾ പഠിക്കാനും തിരുമനസ്സിനോടു് ഞാൻ ആവശ്യപ്പെടുന്നു. ലോകത്തിൽ നല്ലതായിട്ടുള്ള ഒന്നിനോടു് ഞങ്ങൾ സമരം ചെയ്യുന്നില്ല. ഇന്നത്തെ രീതിയിൽ ഇസ്ലാമിനെ സംരക്ഷിക്കുമ്പോൾ ഞങ്ങൾ എല്ലാ മതങ്ങളേയും സംരക്ഷിക്കുകയത്രേ; ഇന്ത്യ

യുടെ ആത്മാഭിമാനം സംരക്ഷിക്കുമ്പോഠം, ഞങ്ങഠം മനുഷ്യരാശി യുടെ അഭിമാനത്തേയും സംരക്ഷിക്കുന്നു. ഇംഗ്ലീഷുകാരോടു് സൗഹാർദ്ദബന്ധത്തിൽ കഴിയാൻ ഞങ്ങഠം ആശിക്കുന്നു; പക്ഷേ, ആ സൗഹാർദ്ദം തത്വത്തിലും പ്രയോഗത്തിലും ഒരുപോലെ തുല്യനില യിലുള്ളവരുടെ സൗഹാർദ്ദമായിരിക്കണം. ലക്ഷ്യപ്രാപ്തിവരെ ഞങ്ങഠം നിസ്സഹകരണം തുടരുകയും വേണം; അതായതു് ഞങ്ങഠം ആത്മശുദ്ധീകരണം തുടരണം. തിരുമനസ്സിനോടും, തദ്വാരാ ഓരോ ഇംഗ്ലീഷുകാരനോടും ഞാൻ ആവശ്യപ്പെടുന്നു, നിസ്സഹകരണ ത്തിന്റെ വീക്ഷണഗതി മനസ്സിലാക്കാൻ.

## 4

## റീഡിംഗ് പ്രഭുവിനു്*

ബോംബേപ്രവിശ്യയിൽ സൂററു് ജില്ലയിലുള്ള ഒരു ചെറിയ താലൂക്കത്രേ ബർദോളി. ആകെക്കൂടെ 87,000–മാണു് അവിടത്തെ ജനസംഖ്യ.

കഴിഞ്ഞമാസം 29–ാം തീയതി അവർ വിതൽഭായി പട്ടേ ലിന്റെ അദ്ധ്യക്ഷതയിൽ കൂടി, വമ്പിച്ച നിയമലംഘനപ്രസ്ഥാനം ആരംഭിക്കാൻ തീരുമാനിച്ചു. കഴിഞ്ഞ നവംബർ മാസത്തിന്റെ ആദ്യവാരത്തിൽ ഡൽഹിയിൽ സമ്മേളിച്ച അഖിലേന്ത്യാ കോൺ ഗ്രസ്സ്സമിതിയുടെ തീരുമാനമനുസരിച്ചു്, ഈ പ്രസ്ഥാനം തുടങ്ങാ നുള്ള തങ്ങളുടെ അർഹത തെളിയിക്കുകയും ചെയ്തു. എങ്കിലും ബർ ദോളിയുടെ തീരുമാനത്തിനുള്ള പ്രധാന ഉത്തരവാദിത്വം, ഒരു പക്ഷേ, എന്നിലായതുകൊണ്ടു് ആ നിശ്ചയമംഗീകരിച്ചതു് ഏതു പരിതഃസ്ഥിതിയിലാണെന്നു് ബഹുമാനപ്പെട്ട അങ്ങയോടും പൊതു ജനങ്ങളോടും വിശദീകരിക്കേണ്ട കടമ എനിക്കുണ്ടു്.

ഖിലാഫത്തു്, പഞ്ചാബു്, സ്വരാജ് എന്നിവയുടെ കാര്യത്തിൽ ഇന്ത്യയുടെ നീതിയുക്തമായ ദൃഢനിശ്ചയം മനസ്സിലാക്കാൻ ഇന്ത്യാ ഗവണ്മെൻറു് തുടർച്ചയായി കുററകരമാംവണ്ണം വിസമ്മതിക്കുന്നു. അതിനെതിരായിട്ടു് രാഷ്ട്രവ്യാപകമായ പ്രതിഷേധം രേഖപ്പെടു ത്തുന്നതിനുവേണ്ടി വിപുലമായ നിയമലംഘനപ്രസ്ഥാനം ആരം ഭിക്കണമെന്നും അതിന്റെ ആദ്യത്തെ രംഗം ബർദോളിജില്ല ആയി രിക്കണമെന്നുമായിരുന്നു തീരുമാനത്തിന്റെ ഉദ്ദേശ്യം.

---

4 Mahatma, vol. II· pp. 107—110

* ഇന്ത്യാവൈസ്രോയി—1922—ൽ ബർദോളിയിൽ നടത്താൻ ഉദ്ദേശിച്ചി രുന്ന വിപുലമായ നിയമലംഘനം ആരംഭിക്കുന്നതിനു തൊട്ടുമുമ്പു്, ഫെബ്രുവരി 1–ാം തീയതി, എഴുതിയതാണു് ഈ കത്തു്. ചൗരി ചൗരാ യിൽ ഉണ്ടായ കലാപങ്ങഠം നിമിത്തം ആ പ്രസ്ഥാനം ഉപേക്ഷിക്കപ്പെട്ടു.

അതിനെത്തുടർന്ന് കഴിഞ്ഞ നവംബർ 17–ാം തീയതി ബോംബെയിൽ നിർഭാഗ്യകരവും ഖേദജനകവുമായ ലഹള സംഭവിച്ചു. തൽഫലമായി ബർദോളിയിൽ നടത്താൻ ഉദ്ദേശിച്ചിരുന്ന പ്രവർത്തനം മാററിവെയ്ക്കേണ്ടതായും വന്നു.

അതിനിടയ്ക്ക് ബംഗാളിലും, ആസാമിലും, ഐക്യസംസ്ഥാനങ്ങളിലും, പഞ്ചാബിലും, ഡൽഹി പ്രവിശ്യയിലും, ഒരർത്ഥത്തിൽ ബീഹാറിലും, ഒറീസ്സായിലും മററു സ്ഥലങ്ങളിലും ഇന്ത്യാഗവണ്മെൻറിൻെറ അംഗീകാരത്തോടുകൂടി വിദ്വേഷമലിനമായ രീതിയിലുള്ള അടിച്ചമർത്തൽ നടത്തപ്പെട്ടു. ഈ പ്രവിശ്യകളിൽ അധികൃതർ കൈക്കൊണ്ട നടപടികളെ വിവരിക്കാൻ 'അടിച്ചമർത്തൽ' എന്ന പദം ഉപയോഗിക്കുന്നതിനോട് അങ്ങ് എതിർപ്പു പ്രകടിപ്പിച്ചിട്ടുണ്ടെന്ന് എനിക്കറിയാം. ഒരു പരിതഃസ്ഥിതിയിൽ ആവശ്യമുള്ളതിൽക്കവിഞ്ഞു് ഏതെങ്കിലും നടപടി കൈക്കൊള്ളുകയാണെങ്കിൽ അതു് അസന്ദിഗ്ദ്ധമായ 'അടിച്ചമർത്തൽ' ആണെന്നത്രേ എൻെറ അഭിപ്രായം. വസ്തുവകകൾ കൊള്ളയടിക്കുന്നതും, നിരപരാധികളായ ആളുകളെ ആക്രമിക്കുന്നതും, ജയിലിൽവെച്ച് തടവുകാരുടെ നേർക്ക് ക്രൂരമായി പെരുമാറുന്നതും, അവരെ ചാട്ടകൊണ്ടു് അടിക്കുന്നതും നിയമപരമാണെന്നോ, പരിഷ്കൃതമാണെന്നോ, ഏതെങ്കിലും തരത്തിൽ അതു് ആവശ്യമാണെന്നോ, പറയാൻ ഒരർത്ഥത്തിലും സാദ്ധ്യമല്ല. ഔദ്യോഗികമായ ഈ നിയമരാഹിത്യത്തെ നിയമവിരുദ്ധമായ അടിച്ചമർത്തൽ എന്നല്ലാതെ മറെറാരു പദം കൊണ്ടും വിവരിക്കാനും സാദ്ധ്യമല്ല. ഹർത്താലിനോടും പിക്കററിംഗിനോടും അനുബന്ധിച്ച് നിസ്സഹകരണപ്രസ്ഥാനക്കാരോ, അവരോട് അനുഭാവമുള്ളവരോ ഒരളവിനു് ഭീഷണി പ്രയോഗിച്ചിരിക്കാൻ ഇടയുണ്ടെന്നു് സമ്മതിക്കാം. എന്നാൽ ഉദ്ദേശ്യത്തിലും പ്രവൃത്തിയിലും പ്രകടമായ അക്രമം ഉൾക്കൊള്ളുന്ന പ്രവർത്തനങ്ങളെ നേരിടുന്നതിനുവേണ്ടി അംഗീകരിക്കപ്പെട്ട ഒരസാധാരണ നിയമത്തെ വളച്ചൊടിച്ച് ഉപയോഗിച്ച്, സമാധാനപരമായ സന്നദ്ധപ്രവർത്തനത്തേയോ, അതുപോലെ സമാധാനപരമായ പൊതുയോഗങ്ങളേയോ ഒന്നടങ്കം അടിച്ചമർത്തുന്നതു് സാധൂകരിക്കാൻ മേല്പറഞ്ഞ കാരണം ഒരുതരത്തിലും മതിയാകുന്നതല്ല. സാധാരണ നിയമത്തിൻെറ നിയമവിരുദ്ധമായ പ്രയോഗമെന്നു് ഞങ്ങൾക്കു് പലർക്കും തോന്നുന്ന രീതിയിൽ നിരപരാധികളായ ജനങ്ങളുടെ നേർക്കു് സ്വീകരിച്ച നടപടിക്കു് അടിച്ചമർത്തൽ എന്നല്ലാതെ മറേറതെങ്കിലും പേരു പറയാനും സാദ്ധ്യമല്ല. പിൻവലിക്കാമെന്നു് വാഗ്ദാനം ചെയ്തിട്ടുള്ള ഒരു നിയമം ഉപയോഗിച്ച് പത്രസ്വാതന്ത്ര്യത്തിൻെറമേൽ നടത്തപ്പെടുന്ന ഔദ്യോഗികമായ കൈകടത്തലിനെ അടിച്ചമർത്തലായിട്ടല്ലാതെ മറെറാരു തരത്തിലും കരുതാനാവില്ല. അതിനാൽ ആശയപ്രകാശനസ്വാതന്ത്ര്യം, സംഘടനാസ്വാ

തന്ത്ര്യം, പത്രസ്വാതന്ത്ര്യം എന്നിവയെ തളർച്ചയിൽനിന്നു രക്ഷിക്കുകയാണു് ഈ രാജ്യത്തിൻെറ മുന്നിലുള്ള അടിയന്തിരമായ കടമ. ഇന്ത്യാഗവണ്മെൻറിൻെറ ഇപ്പോഴത്തെ മനോഭാവം നിമിത്തവും, അക്രമാസക്തമായ ശക്തികളെ പരിപൂർണ്ണമായി നിയന്ത്രിക്കുന്ന കാര്യത്തിൽ രാജ്യത്തിനു് ഇപ്പോഴുള്ള അസന്ദിഗ്ദ്ധാവസ്ഥ നിമിത്തവും, മാളവ്യാ സമ്മേളനത്തോടു് എന്തെങ്കിലും ബന്ധം പുലത്താൻ നിസ്സഹകരണപ്രസ്ഥാനക്കാർക്കു് വൈമനസ്യം ഉണ്ടായിരുന്നു. ആ സമ്മേളനത്തിൻെറ ലക്ഷ്യം, ഒരു വട്ടമേശസമ്മേളനം വിളിച്ചുകൂട്ടാൻ ബഹുമാന്യനായ അങ്ങയെ പ്രേരിപ്പിക്കുക എന്നതായിരുന്നല്ലോ. എന്നാൽ ഒഴിവാക്കാവുന്ന കഷ്ടപ്പാടുകളെല്ലാം ഒഴിവാക്കണമെന്നുള്ള ആകാംക്ഷ എനിക്കു് ഉണ്ടായിരുന്നു, ആ സമ്മേളനത്തിൻെറ നിർദ്ദേശങ്ങൾ സ്വീകരിക്കാൻ കോൺഗ്രസ്സു് പ്രവർത്തകസമിതിയെ ഉപദേശിക്കുന്നതിനു് എനിക്കു് ഒട്ടും വൈമനസ്യം ഉണ്ടായിരുന്നില്ല. അങ്ങയുടെ കല്ക്കട്ടാപ്രസംഗത്തിൽനിന്നും മററു തരത്തിലും ഞാൻ മനസ്സിലാക്കിയിടത്തോളം, അങ്ങുതന്നെ ആവശ്യപ്പെടുന്ന കാര്യങ്ങളോടു് തികച്ചും പൊരുത്തമുള്ളവയാണു് ആ വ്യവസ്ഥകളെങ്കിലും അങ്ങു് ആ നിർദ്ദേശത്തെ അപ്പാടെ തള്ളിക്കളഞ്ഞിരിക്കുകയാണു്.

ഈ സാഹചര്യങ്ങളിൽ സംഭാഷണസ്വാതന്ത്ര്യം, സംഘടനാസ്വാതന്ത്ര്യം, പത്രസ്വാതന്ത്ര്യം എന്നീ പ്രാഥമികാവശ്യങ്ങളുൾപ്പെടെ ഈ രാജ്യം ഉന്നയിച്ചിട്ടുള്ള ആവശ്യങ്ങൾ നടപ്പിലാക്കുന്നതിനു് അക്രമരഹിതമായ ഏതെങ്കിലും ഒരു മാർഗ്ഗം സ്വീകരിക്കുകയല്ലാതെ മറെറാന്നും രാജ്യത്തിനു കരണീയമായിട്ടില്ല. എൻെറ വിനീതമായ അഭിപ്രായത്തിൽ, അലിസഹോദരന്മാർ മഹാമനസ്കതയോടും പൗരുഷത്തോടും നിരുപാധികമായും ക്ഷമാപണം ചെയ്ത അവസരത്തിൽ അങ്ങു നിർവചിച്ച പരിഷ്കൃതമായ നയത്തിൽനിന്നുള്ള വ്യക്തമായ വ്യതിയാനമാണു് സമീപകാലസംഭവങ്ങൾ. നിസ്സഹകരണപ്രവർത്തനങ്ങൾ വാക്കിലും പ്രയോഗത്തിലും അക്രമരഹിതമായിരിക്കുന്നിടത്തോളം കാലം ഗവണ്മെൻറു് അവയിൽ ഇടപെടാൻ പാടില്ലെന്നുള്ളതായിരുന്നു ആ നയം. ഗവണ്മെൻറിൻെറ നയം നിഷ്പക്ഷമായിരിക്കുകയും, പൊതുജനാഭിപ്രായം പരിപക്വമാകാനും അതിൻെറ പൂർണ്ണഫലം പ്രാപിക്കാനും അനുവദിക്കുകയും ചെയ്തിരുന്നുവെങ്കിൽ രൂക്ഷമായ രൂപത്തിലുള്ള വിപുലമായ നിയമലംഘനം മാററിവയ്ക്കണമെന്നു് ഉപദേശിക്കാൻ എനിക്കു സാധിക്കുമായിരുന്നു—കോൺഗ്രസ്സു് അക്രമാസക്തമായ ശക്തികളുടെമേൽ കുറേക്കൂടി പൂർണ്ണനിയന്ത്രണം നേടുകയും, അതിനെ പിൻതുടരുന്ന ജനലക്ഷങ്ങൾക്കിടയ്ക്കു കുറേക്കൂടി അച്ചടക്കം നടപ്പിലാക്കുകയും ചെയ്തുകഴിയുന്നതുവരെ. എന്നാൽ നിർഭാഗ്യയായ ഈ രാജ്യത്തിൻെറ ചരിത്രത്തിൽ മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്തവിധ

ത്തിലുള്ള നിയമവിരുദ്ധമായ ഈ അടിച്ചമർത്തൽമൂലം നിയമലംഘനപ്രസ്ഥാനം ഉടനടി കൈക്കൊള്ളേണ്ടതു് അനുപേക്ഷണീയമായ കർത്തവ്യമായിത്തീർന്നിരിക്കുന്നു. കാലാകാലങ്ങളിൽ ഞാൻ തെരഞ്ഞെടുക്കുന്ന ചില പ്രത്യേക സ്ഥലങ്ങളിൽ മാത്രം നടപ്പിലാക്കത്തക്കവണ്ണം അതിനെ പരിമിതപ്പെടുത്തിയിരിക്കുകയാണു് കോൺഗ്രസ്സു് പ്രവർത്തകസമിതി. തല്ക്കാലം ബർദോളിയിൽ മാത്രമേ അതു നടത്തുകയുള്ളു. മേല്പറഞ്ഞ അധികാരമുപയോഗിച്ചു്, മദ്രാസ് പ്രവിശ്യയിൽ ഗുണ്ടൂരിൽ നൂറു ഗ്രാമങ്ങളുടെ ഒരു സമൂഹത്തിനു് എന്റെ സമ്മതം ഉടനടി വേണമെങ്കിലും നല്കാവുന്നതാണു്;— അക്രമരാഹിത്യം, വിവിധവർഗ്ഗക്കാർ തമ്മിലുള്ള ഐക്യം, കൈകൊണ്ടു നെയ്ത ഖാദിയുടെ സ്വീകരണവും ഉല്പാദനവും, അയിത്തോച്ചാടനം എന്നിവയെ സംബന്ധിച്ചുള്ള ഉപാധികൾ അവർ നിഷ്കർഷയോടുകൂടി പാലിക്കണമെന്നേയുള്ളു.

എന്നാൽ, ബർദോളിയിലെ ജനങ്ങൾ വലിയ തോതിലുള്ള നിയമലംഘനം യഥാർത്ഥത്തിൽ ആരംഭിക്കുന്നതിനുമുമ്പു് ഏതാനും സംഗതികൾ, ഇന്ത്യാഗവണ്മെൻറിന്റെ തലവനായ അങ്ങയോടു ഞാൻ സാദരം ആവശ്യപ്പെടുന്നു: അങ്ങയുടെ നയം പുനഃപരിശോധന ചെയ്യുക; അഹിംസാപരമായ നിസ്സഹകരണ പ്രവർത്തനങ്ങൾക്കു ശിക്ഷിക്കപ്പെട്ടവരേയും ഇപ്പോൾ വിചാരണ നടത്തപ്പെടുന്ന തടവുകാരേയും മോചിപ്പിക്കുക; ഖിലാഫത്തു്, പഞ്ചാബിൽ ചെയ്ത അനീതി എന്നിവയുടെ പരിഹാരത്തിനുവേണ്ടിയും സ്വരാജിനോടു് അനുബന്ധിച്ചും മറേറതെങ്കിലും ലക്ഷ്യത്തിനുവേണ്ടിയും അഹിംസാപരമായ പല പ്രവർത്തനങ്ങളും ഈ രാജ്യത്തിൽ നടക്കുന്നുണ്ടു്; അവ പീനൽകോഡിലും ക്രിമിനൽ നടപടിനിയമത്തിലും മററു ദണ്ഡനിയമങ്ങളിലും ഉള്ള ദണ്ഡനപരങ്ങളായ വകുപ്പുകളുടെ പരിധിയിൽപെടുന്നവയായാലും, അഹിംസയെന്ന തത്വത്തിനു് അവ വിധേയമായിരിക്കുന്നിടത്തോളം കാലം അവയിലൊന്നിലും ലേശംപോലും ഇടപെടുകയില്ല എന്നു് ഒരു നയം വ്യക്തമായ ഭാഷയിൽ പ്രഖ്യാപിക്കുക. അതു കൂടാതെ, ഭരണപരമായ സകല നിയന്ത്രണങ്ങളിലുംനിന്നു് പത്രങ്ങളെ സ്വതന്ത്രമാക്കാനും സമീപകാലത്തു് അടിച്ചേല്പിച്ച എല്ലാ പിഴശിക്ഷകളും കണ്ടുകെട്ടലും പിൻവലിക്കാനും അങ്ങയോടു ഞാൻ അപേക്ഷിക്കുന്നു. പരിഷ്കൃതമായ ഗവണ്മെൻറു നിലവിലുണ്ടെന്നു കരുതപ്പെടുന്ന എല്ലാ രാജ്യങ്ങളിലും ഇന്നു് അനുവർത്തിക്കപ്പെടുന്നതു് എന്തൊക്കെയാണോ, അതെല്ലാം ചെയ്യാനത്രേ, ഈ അഭ്യർത്ഥനകളിലൂടെ അങ്ങയോടു് ഞാൻ ആവശ്യപ്പെടുന്നതു്. ഈ നയപ്രഖ്യാപനം പ്രസിദ്ധീകരിക്കുന്ന തീയതിതൊട്ടു് ഏഴു ദിവസത്തിനുള്ളിൽ ഇതനുസരിച്ചുള്ള പ്രഖ്യാപനം നടത്താൻ അങ്ങേയ്ക്കു സാധിക്കുന്നപക്ഷം, തടവിൽ കിടക്കുന്ന പ്രവർത്തകർ വിമോചനം കഴിഞ്ഞു മടങ്ങിവന്നു് സ്ഥി

തിഗതികൾ പുനരവലോകനംചെയ്ത നിലപാട പുതുതായി തീരുമാനിക്കുന്നതുവരെ രൂക്ഷമായ തരത്തിലുള്ള നിയമലംഘനം മാററിവയ്ക്കണമെന്ന് ഉപദേശിക്കാൻ ഞാൻ സന്നദ്ധനാണ്. ഇവിടെ അഭ്യർത്ഥിക്കുന്ന രീതിയിലുള്ള പ്രഖ്യാപനം ഗവണ്മെൻറു ചെയ്യുകയാണെങ്കിൽ പൊതുജനാഭിപ്രായം നടപ്പിലാക്കാൻ ഭരണകൂടത്തിനുള്ള നിർവ്യാജമായ ആഗ്രഹമായിട്ട് അതിനെ ഞാൻ പരിഗണിക്കുന്നതാണ്. ഇരു ഭാഗത്തുനിന്നും കർക്കശമായ നിയന്ത്രണം കൂടാതെ, പൊതുജനാഭിപ്രായത്തിനു കുറേക്കൂടി രൂപം നല്കുന്നതിൽ ഏർപ്പെടാനും, മാററംവരുത്താനാവാത്ത അവശ്യപ്രഖ്യാപനങ്ങൾ സഫലമാക്കുന്നതിനുവേണ്ടിയുള്ള പ്രവർത്തനത്തിൽ വിശ്വാസമർപ്പിക്കുവാനും രാജ്യത്തെ ഉപദേശിക്കാൻ യാതൊരു വൈമനസ്യവും എനിക്ക് ഉണ്ടായിരിക്കുകയില്ല. അങ്ങനെ വരികയാണെങ്കിൽ, അചഞ്ചലമായ നിഷ്പക്ഷതാനയത്തിൽനിന്നു ഗവണ്മെൻറു വ്യതിചലിക്കുകയോ, ബഹുഭൂരിപക്ഷം ഇന്ത്യക്കാരുടെ വ്യക്തവും പ്രകടവുമായ അഭിപ്രായത്തിനു വഴങ്ങിക്കൊടുക്കാൻ അതു വിസമ്മതിക്കുകയോ ചെയ്യുമ്പോൾമാത്രമേ രൂക്ഷമായ നിയമലംഘനം സ്വീകരിക്കപ്പെടുകയുള്ളു.

## 5

## ഇർവിൻ പ്രഭുവിനു*

പ്രിയ സുഹൃത്തേ,

സിവിൽ നിയമലംഘനം ആരംഭിക്കുകയും ഇക്കാലമത്രയും ഞാൻ കൈക്കൊള്ളാൻ ഭയപ്പെട്ടിരുന്ന സാഹസത്തിനു തയ്യാറാവുകയും ചെയ്യുന്നതിനുമുമ്പ് അങ്ങയെ സമീപിച്ച് ഒരു പോംവഴി കണ്ടുപിടിക്കുവാൻ ഞാൻ താല്പര്യപ്പെടുന്നു.

എന്റെ വ്യക്തിപരമായ വിശ്വാസം തികച്ചും വ്യക്തമാണ്. ജീവനുള്ള ഒരു വസ്തുവിനേയും മനഃപൂർവം നോവിക്കാൻ എനിക്കു കഴിയുകയില്ല. സഹോദര മനുഷ്യജീവികളെ—എനിക്കും എന്റേതായിട്ട് ഉള്ളവയ്ക്കും ഏററവും വലിയ ദോഷം അവർ വരുത്തിവെച്ചാൽപോലും___നോവിക്കാൻ അത്രയുംകൂടി സാദ്ധ്യമല്ല. അതുകൊണ്ട്, ബ്രിട്ടീഷ്ഭരണത്തെ ഒരു ശാപമായി ഞാൻ കരുതുന്നുണ്ടെങ്കിലും, ഏതെങ്കിലും ഒരു ഇംഗ്ലീഷുകാരനോ ഇന്ത്യയിൽ അയാൾക്കുള്ള ന്യായമായ താല്പര്യങ്ങൾക്കോ ഒരു ദോഷവും വരുത്താൻ ഞാൻ ഉദ്ദേശിക്കുന്നില്ല.

---

5 Mahatma, vol. III, pp, 18—23

* ഉപ്പുനിയമം ലംഘിക്കാനായിട്ടുള്ള ദണ്ഡിയാത്രയ്ക്കു തൊട്ടുമുമ്പ് 1930 മാർച്ച് 2–ാം തീയതി എഴുതിയത്. ക്വേക്കർ വിഭാഗത്തിൽപ്പെട്ട ഒരു സുഹൃത്ത്– റെജിനോൾഡ് റയിനോൾഡ്സ്– മുഖാന്തരം കൊടുത്തയച്ചു. അടുത്ത കത്തും ഇദ്ദേഹത്തിനാണ്.

ഞാൻ തെററിദ്ധരിക്കപ്പെടരുതു്. ബ്രിട്ടീഷുകാരുടെ ഇന്ത്യാഭരണത്തെ ഒരു ശാപമായി ഞാൻ കരുതുന്നുണ്ടെങ്കിലും, അക്കാരണത്താൽ ഇംഗ്ലീഷുകാർ പൊതുവേ ലോകത്തിലുള്ള മറേറതെങ്കിലും ജനതയേക്കാൾ ദുഷിച്ചവരാണെന്നു് ഞാൻ ഗണിക്കുന്നില്ല. അനവധി ഇംഗ്ലീഷുകാരെ ഏററവും പ്രിയപ്പെട്ട സുഹൃത്തുക്കളെന്നു് അവകാശപ്പെടാനുള്ള ഭാഗ്യം എനിക്കുണ്ടു്. വാസ്തവത്തിൽ ബ്രിട്ടീഷ് ഭരണത്തിന്റെ ദോഷത്തെക്കുറിച്ചു് ഞാൻ മനസ്സിലാക്കിയിട്ടുള്ളതു് അധികവും ആ ഭരണത്തെക്കുറിച്ചു് അരോചകമായ സത്യങ്ങൾ പറയാൻ മടിക്കാത്ത ധീരരും തുറന്ന മനഃസ്ഥിതിയുള്ളവരുമായ ഇംഗ്ലീഷുകാരുടെ ലേഖനങ്ങൾ നിമിത്തമത്രേ.

എന്തുകൊണ്ടാണു് ബ്രിട്ടീഷ് ഭരണത്തെ ഒരു ശാപമായി ഞാൻ പരിഗണിക്കുന്നതു്?

വർദ്ധമാനമായ ഒരു ചൂഷണപദ്ധതി, ഈ രാജ്യത്തിനു് ഒരിക്കലും താങ്ങാനാവാത്തവിധം വിനാശകരമായ വ്യയം വരുത്തിക്കൂട്ടുന്ന സൈന്യം, ഭരണകൂടം എന്നിവമൂലം മൂകലക്ഷങ്ങളെ അതു് ദാരിദ്ര്യത്തിലേക്കു് തള്ളിവീഴ്ത്തിയിരിക്കുകയാണു്.

രാഷ്ട്രീയമായി അതു ഞങ്ങളെ അടിമത്തത്തിലേക്കു തരംതാഴ്ത്തിയിരിക്കുന്നു. ഞങ്ങളുടെ സംസ്കാരത്തിന്റെ അടിസ്ഥാനങ്ങളെ അതു തകർത്തുകളഞ്ഞിരിക്കുന്നു. ക്രൂരമായ നിരായുധീകരണനയംകൊണ്ടു ഞങ്ങളെ അതു് ആത്മീയമായി അധഃപതിപ്പിച്ചിരിക്കുന്നു. ആന്തരമായ ശക്തിയുടെ അഭാവത്താൽ, സാർവ്വത്രികമായ നിരായുധീകരണംകൊണ്ടു് ഞങ്ങൾ ഭീരുത്വപൂർണ്ണമായ നിസ്സഹായതയോളമെത്തുന്ന ഒരവസ്ഥയിലേക്കു നിപതിച്ചിരിക്കുകയത്രെ.

ഉദ്ദിഷ്ടമായ വട്ടമേശസമ്മേളനം ഒരു പരിഹാരത്തിനു വഴി തെളിച്ചേക്കുമെന്നുള്ള മധുരപ്രതീക്ഷയെ എന്റെ നാട്ടുകാരായ പലരോടുമൊപ്പം, ഞാനും താലോലിച്ചിരുന്നു. പരിപൂർണ്ണമായ ഡൊമിനിയൻപദവിക്കായുള്ള ഒരു പദ്ധതിയെ പിൻതാങ്ങാമെന്നു പ്രതിജ്ഞചെയ്യാൻ അങ്ങയും ബ്രിട്ടീഷ് മന്ത്രിസഭയും തയ്യാറാണെന്നു് ഉറപ്പുനല്കാൻ സാദ്ധ്യമല്ലെന്നു വ്യക്തമായി അങ്ങു പറഞ്ഞുകഴിഞ്ഞതോടുകൂടി, ഒരു പരിഹാരം കൈവരുത്തുന്നതിനു വട്ടമേശസമ്മേളനത്തിനു സാദ്ധ്യമല്ലാതായിരിക്കുന്നു; സംസാരിക്കുന്ന ഇന്ത്യക്കാർ ബോധപൂർവ്വമായിട്ടും മൂകലക്ഷങ്ങൾ ബോധപൂർവ്വമല്ലാതെയും ഏതൊരു പരിഹാരത്തിനുവേണ്ടിയാണോ ദാഹിച്ചുകൊണ്ടിരിക്കുന്നതു്, അതു സാദ്ധ്യമല്ലാതായി. പാർലമെന്റിന്റെ വിധി മുൻകൂട്ടിക്കണ്ടു പ്രവർത്തിക്കുക എന്നൊരു പ്രശ്നമേ ഉണ്ടായിട്ടില്ലെന്നു് പറയേണ്ടതില്ലല്ലോ. പാർലമെന്റിന്റെ അംഗീകാരം പ്രതീക്ഷിച്ചുകൊണ്ടു് ബ്രിട്ടീഷ് മന്ത്രിസഭ ഒരു പ്രത്യേക നയത്തോടു സ്വയം പ്രതിജ്ഞാബദ്ധമായിട്ടുള്ള അവസരങ്ങൾ കുറവല്ല.

ഡൽഹിയിൽവെച്ചുള്ള കൂടിക്കാഴ്ച അലസിപ്പിരിഞ്ഞതോടു കൂടി, കോൺഗ്രസ്സിന്റെ 1928—ാമാണ്ടത്തെ കൽക്കത്താസമ്മേളനത്തിൽവെച്ചംഗീകരിച്ച മഹത്തായ തീരുമാനം നടപ്പിലാക്കുന്നതിനു വേണ്ട നടപടികൾ കൈക്കൊള്ളുകയെന്നതല്ലാതെ പണ്ഡിററ് മോട്ടിലാൽ നെഹ്റുവിനും എനിക്കും മറെറാരു അഭിപ്രായവും ഇല്ലാതായിത്തീൎന്നു. അങ്ങയുടെ പ്രഖ്യാപനത്തിൽ പറയുന്ന 'ഡൊമിനിയൻ പദവി, എന്ന പദം അതിന്റെ അംഗീകൃതാൎത്ഥത്തിലാണു് ഉപയോഗിച്ചിട്ടുള്ളതെങ്കിൽ, സ്വാതന്ത്ര്യത്തെപ്പററിയുള്ള പ്രമേയം ഒരു ആശങ്കയ്ക്കും കാരണമാകേണ്ട കാര്യമില്ല. എന്തുകൊണ്ടെന്നാൽ, ഡൊമിനിയൻപദവി യഥാൎത്ഥത്തിൽ സ്വാതന്ത്ര്യംതന്നെയാണെന്നു ചുമതലാബോധമുള്ള ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാർ സമ്മതിച്ചുകഴിഞ്ഞിട്ടില്ലേ? എന്നാൽ സമീപഭാവിയിൽ ഇന്ത്യയ്ക്കു ഡൊമിനിയൻപദവി നല്കാനുള്ള യാതൊരു ഉദ്ദേശ്യവും ഒരിക്കലും ഉണ്ടായിരുന്നിട്ടില്ല എന്നത്രേ ഞാൻ ഭയപ്പെടുന്നതു്.

പക്ഷേ, ഇതു് കഴിഞ്ഞ കഥയാണു്. ആ പ്രഖ്യാപനത്തിനുശേഷം ബ്രിട്ടീഷ് നയത്തിന്റെ ഗതി അസന്ദിഗ്ദ്ധമായി വെളിപ്പെടുത്തുന്ന സംഭവങ്ങൾ പലതും നടന്നിട്ടുണ്ടു്.

ബ്രിട്ടനു് ഇന്ത്യയോടുള്ള വാണിജ്യത്തെ പ്രതികൂലമായി ബാധിച്ചേക്കാവുന്നതോ, ഇന്ത്യയുമായുള്ള പണമിടപാടുകളെപ്പററി സൂക്ഷ്മവും പക്ഷപാതരഹിതവുമായ ഒരു പരിശോധന ആവശ്യമാക്കിത്തീൎക്കുന്നതോ ആയ മാററങ്ങൾ ബ്രിട്ടന്റെ നയത്തിൽ വരുത്തുന്ന കാര്യം ചുമതലാബോധമുള്ള ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാർ പര്യാലോചിക്കുന്നില്ലെന്നുള്ള വസ്തുത പകൽവെളിച്ചംപോലെ വ്യക്തമാണു്. ഈ ചൂഷണപ്രക്രിയ അവസാനിപ്പിക്കാൻ യാതൊന്നും ചെയ്യാത്തപക്ഷം, അനുനിമിഷം വൎദ്ധമാനമായ വേഗത്തിൽ ഇന്ത്യയുടെ രക്തം പിഴിഞ്ഞെടുക്കപ്പെടണം. ഒരു തൂലികാചലനം കൊണ്ടു് ഏതാനും കോടികൾ ഇന്ത്യയ്ക്കു നഷ്ടപ്പെടുത്തിയ $\frac{1}{6}$ ആനപാതം തീരുമാനിക്കപ്പെട്ട ഒരു വസ്തുതയാണെന്നു ധനകാര്യമെമ്പർ പരിഗണിക്കുന്നു. ഈ വസ്തുതയെ അസ്ഥിരപ്പെടുത്താൻ സിവിൽ രൂപത്തിലുള്ള പ്രത്യക്ഷനടപടിയിലൂടെ ഗൗരവപൂർണ്ണമായ ഒരു പരിശ്രമം നടത്തുമ്പോഴാകട്ടെ. ഇന്ത്യയെ പരമാണുധൂളിയായിപ്പൊടിക്കുന്ന ഒരു നിയമത്തിന്റെ പേരിൽ ആ ഉദ്യമത്തെ തകൎക്കുന്നതിനു് അങ്ങയെ സഹായിക്കാൻ സമ്പന്നരായ ജന്മിവൎഗ്ഗങ്ങളോടു് അഭ്യൎത്ഥിക്കാതിരിക്കാൻ, മററു പലരുടേയും കൂട്ടത്തിൽ, അങ്ങേക്കും കഴിയുന്നില്ല.

രാഷ്ട്രത്തിന്റെ നാമധേയത്തിൽ പ്രവൎത്തനം നടത്തുന്നവർ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ഈ തൃഷ്ണയുടെ പിന്നിലുള്ള ഉദ്ദേശ്യം മനസ്സിലാക്കുകയും, ബന്ധപ്പെട്ട എല്ലാവരുടേയും മുന്നിൽ അതിനെ വ്യക്തമാക്കുകയും ചെയ്യണം. അല്ലെങ്കിൽ, ആരെ ഉദ്ദേ

ശിച്ചാണോ സ്വാതന്ത്ര്യത്തിനുവേണ്ടി ശ്രമിക്കുന്നതു്, ആർക്കാണോ അതു നേട്ടമായിരിക്കുക ആ അദ്ധ്വാനിക്കുന്ന നിശ്ശബ്ദലക്ഷങ്ങൾക്കു് ഒരു പ്രയോജനവുമില്ലാതാകത്തക്കവണ്ണം ദുർവ്വഹമായ ഭാരത്തോടു കൂടി മാത്രം അതു് നമുക്കു ലഭിക്കാനുള്ള എല്ലാ സാദ്ധ്യതകളുമുണ്ടു്. അക്കാരണത്താലാണു് അടുത്തകാലത്തു സ്വാതന്ത്ര്യത്തിന്റെ അർത്ഥം യഥാർത്ഥത്തിൽ എന്തായിരിക്കണമെന്നു ജനങ്ങളോടു് ഞാൻ പറഞ്ഞുകൊണ്ടിരിക്കുന്നതു്.

പ്രാധാന്യം അർഹിക്കുന്ന ഏതാനും വസ്തുതകൾ അങ്ങയെ ഞാൻ ധരിപ്പിച്ചുകൊള്ളട്ടെ!

മൊത്തവരുമാനത്തിന്റെ വലിയൊരു ഭാഗമായ ഭൂനികുതിയുടെ ഭീകരമായ സമ്മർദ്ദത്തിനു് സ്വാതന്ത്ര്യഭാരതത്തിൽ സാരമായ മാററം സംഭവിച്ചേ മതിയാകൂ. വളരെ പ്രശംസിക്കപ്പെടുന്ന സ്ഥിരമായ കണ്ടെഴുത്തു (Permanent settlement) പോലും ഏതാനും സെമീന്ദാരന്മാർക്കുമാത്രമേ പ്രയോജനകരമായിട്ടുള്ളൂ; കർഷകർക്കല്ല, കർഷകൻ എന്നത്തേയുംപോലെതന്നെ നിസ്സഹായനായിക്കഴിയുന്നു. അയാൾ സ്ഥിരതയില്ലാത്ത ഒരു കുടിയാനവൻ മാത്രം. അതിനാൽ, ഭൂനികുതിയിൽ സാരമായ കുറവു വരുത്തണമെന്നുമാത്രമല്ല. കർഷകന്റെ നന്മയെ അതിന്റെ പ്രാധാന്യലക്ഷ്യമാക്കത്തക്കവണ്ണം നികുതിസമ്പ്രദായം ആകെ പരിഷ്ക്കരിക്കയും വേണ്ടിയിരിക്കുന്നു. എന്നാൽ അയാളുടെ ജീവനെത്തന്നെ തകർത്തുകളയുന്നതിനുവേണ്ടി സജ്ജീകരിച്ചതാണു് ബ്രിട്ടീഷ്സമ്പ്രദായമെന്നു തോന്നിപ്പോകുന്നു. ജീവസന്ധാരണത്തിനു് അവനു് അത്യാവശ്യമുള്ള ഉപ്പുപോലും, ഏററവുമധികം ഭാരം അവന്റെമേൽ പതിക്കത്തക്കവണ്ണമാണു് നികുതിക്കു വിധേയമാക്കിയിട്ടുള്ളതു്. അതിനു കാരണം ആ നികുതിയുടെ വ്യാപ്തിക്കു് ഹൃദയശൂന്യമായ പക്ഷപാതരാഹിത്യമുള്ളതായിരിക്കാം. എങ്കിലും ഒററയ്ക്കായാലും കൂട്ടായിട്ടായാലും, സമ്പന്നരേക്കാൾ കൂടുതൽ പാവപ്പെട്ടവൻ ഭക്ഷിക്കേണ്ടിവരുന്ന ഏകവസ്തുവാണു് ഉപ്പു് എന്നോർക്കുമ്പോൾ ആ നികുതിയുടെ ഭാരം പാവപ്പെട്ടവനാണു് കൂടുതൽ ദുർവ്വഹമായിത്തീരുന്നതെന്നു വ്യക്തമാകും. മദ്യത്തിനും മരുന്നുകൾക്കുമുള്ള നികുതിയും പാവപ്പെട്ടവരിൽനിന്നാണു് ഈടാക്കപ്പെടുന്നതു്. അതു് അവരുടെ ആരോഗ്യത്തിന്റേയും സദാചാരത്തിന്റേയും അസ്ഥിവാരത്തെ ദുർബലമാക്കുന്നു. വ്യക്തിസ്വാതന്ത്ര്യം എന്നൊരു മിഥ്യാവാദംകൊണ്ടു് ഇതു സാധൂകരിക്കപ്പെടുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ ഈ അവസ്ഥ അതിനുവേണ്ടിത്തന്നെ നിലനിർത്തപ്പെടുകയാണു്. 1919—ലെ പരിഷ്കാരങ്ങളുടെ ഉപജ്ഞാതാക്കൾ സമർത്ഥമായ രീതിയിൽ ഈ നികുതിയെ, ദ്വിഭരണവ്യവസ്ഥയനുസരിച്ചു് ഉത്തരവാദിത്വം ഉണ്ടെന്നു പറയപ്പെടുന്ന ഘടകത്തിന്റെ കൈയിലേല്പിച്ചു. അങ്ങനെ മദ്യനിരോധനത്തിന്റെ ഭാരം ആ ഘടകത്തിന്റെ മേലാവുകയും ആരംഭം

തൊട്ടതന്നെ നന്മചെയ്യാൻ അതിനെ അശക്തമാക്കിത്തീർക്കുകയും ചെയ്യു. അസന്തുഷ്ടനായ മന്ത്രി ഈ നികുതിയെ തുടച്ചുനീക്കുകയാണെങ്കിൽ, അയാറം വിദ്യാഭ്യാസച്ചെലവു് വെട്ടിച്ചുരുക്കേണ്ടിവരും. എന്തുകൊണ്ടെന്നാൽ, നിലവിലിരിക്കുന്ന സാഹചര്യങ്ങളിൽ ആ നികുതിക്കുപകരം ഉപയോഗിക്കാവുന്ന ധനാഗമമാർഗ്ഗങ്ങറം ഒന്നും ഇല്ല. നികുതിഭാരം പാവപ്പെട്ടവനെ മുകളിൽനിന്നു മർദ്ദിക്കുന്നു; അധികവരുമാനത്തിനുള്ള മുഖ്യമാർഗ്ഗമായ വ്യവസായത്തിനു്, അതായതു് കൈകൊണ്ടുള്ള നൂൽനൂല്പിനു് സംഭവിച്ച നാശംനിമിത്തം, സമ്പത്തു് ഉല്പാദിപ്പിക്കാനുള്ള അവരുടെ ശേഷിയുടെ അടിത്തട്ടും തകർന്നിരിക്കുകയാണു്. ഇന്ത്യയുടെ പേരിൽ ചാർത്തപ്പെട്ടിട്ടുള്ള കടബാദ്ധ്യതകളെക്കൂടി പരാമർശിച്ചാലല്ലാതെ ഈ രാജ്യത്തിനു് സംഭവിച്ച വിനാശത്തിൻെറ കഥ പൂർത്തിയാവുകയില്ല. ഈ കാര്യങ്ങളെപ്പററി അടുത്തകാലത്തു് പത്രങ്ങളിൽ വേണ്ടിടത്തോളം പറയപ്പെട്ടിട്ടുണ്ടു്. ഈ കടബാദ്ധ്യതകളെല്ലാം ഏററവും നിഷ്കൃഷ്ടമായ പരിശോധനയ്ക്കു വിധേയമാക്കുകയും, പക്ഷപാതരഹിതമായ ഒരു മദ്ധ്യസ്ഥകോടതി അനീതിപരവും അനാവശ്യവുമാണെന്നു വിധിക്കുന്നവയെല്ലാം കൈയൊഴിയുകയും ചെയ്യേണ്ടതു് സ്വതന്ത്ര ഇന്ത്യയുടെ കടമയായിരിക്കണം.

മുകളിൽ ചൂണ്ടിക്കാണിച്ച അനീതികറം നിലനിർത്തിപ്പോരുന്നതു്, ലോകത്തിൽവച്ചു് ഏററവും കൂടുതൽ പണച്ചെലവുള്ള ഒരു വിദേശീയ ഭരണം നടത്തുന്നതിനുവേണ്ടിയാണു്. അങ്ങയുടെ ശമ്പളംതന്നെ നോക്കുക. പ്രതിമാസം 21,000 ഉറുപ്പികയിൽ അധികം അങ്ങു വാങ്ങുന്നു. അതിനും പുറമെ പരോക്ഷമായ അനവധി പ്രതിഫലങ്ങളും ഉണ്ടു്. ബ്രിട്ടീഷ് പ്രധാനമന്ത്രിക്കു് വർഷംതോറും 5,000 പവൻ ലഭിക്കുന്നു. അതായതു് ഇപ്പോഴത്തെ എക്സ്ചേഞ്ചു് നിരക്കനുസരിച്ചു് മാസംതോറും 5,400 ഉറുപ്പിക. അങ്ങയ്ക്കു് ഒരു ദിവസം 700 ഉറുപ്പികയിൽ കൂടുതൽ കിട്ടിക്കൊണ്ടിരിക്കുന്നു; ഇന്ത്യയിലെ ശരാശരി വരുമാനമാകട്ടെ പ്രതിദിനം രണ്ടണയിൽ കുറവാണു്. പ്രധാനമന്ത്രിക്കു് പ്രതിദിനം ലഭിക്കുന്നതു് 180 ഉറുപ്പികയാണെങ്കിൽ, ഗ്രേററ്ബ്രിട്ടനിലെ ശരാശരി വരുമാനം ദിനംപ്രതി ഏതാണ്ടു് രണ്ടുറുപ്പികയാണു്. അങ്ങനെ ഇന്ത്യയിലെ ശരാശരി വരുമാനത്തിൻെറ 5,000 മടങ്ങിലധികം അങ്ങേയ്ക്കു കിട്ടുന്നുണ്ടു്. ബ്രിട്ടീഷ് പ്രധാനമന്ത്രിക്കു ലഭിക്കുന്നതു് ബ്രിട്ടനിലെ ശരാശരി വരുമാനത്തിൻെറ 90 ഇരട്ടിമാത്രമത്രേ. ഈ വസ്തുതയെപ്പററി പരിചിന്തിക്കണമെന്നു് ഞാൻ മുട്ടുകുത്തിനിന്നു് അങ്ങയോടു് ആവശ്യപ്പെടുന്നു. വേദനാജനകമായ ഒരു സത്യം ബോദ്ധ്യപ്പെടുത്താനാണു്, വ്യക്തിഗതമായ ഒരു ഉദാഹരണം ഞാൻ സ്വീകരിച്ചതു്. അങ്ങയുടെ വികാരങ്ങളെ മുറിപ്പെടുത്താൻ ഞാൻ ആഗ്രഹിക്കുകയില്ല, അത്രമാത്രം സ്നേഹാദരങ്ങളാണു് ഒരു മനുഷ്യനെന്ന നിലയിൽ അങ്ങയോടു് എനിക്കു

ള്ളതു്. അങ്ങേയ്ക്കു കിട്ടുന്ന ശമ്പളം ആവശ്യമില്ല അങ്ങേയ്ക്കെന്നു് എനിക്കറിയാം. എന്നാൽ ഇത്തരമൊരേർപ്പാടു വച്ചുപുലർത്തുന്ന ഒരു വ്യവസ്ഥിതിയെ പരിപൂർണ്ണമായി പൊളിച്ചുമാറേറണ്ടതാണു്. വൈസ്രോയിയുടെ ശമ്പളക്കാര്യത്തെ സംബന്ധിച്ച പരമാർത്ഥമായിട്ടുള്ളതു് ഭരണക്കൂടത്തെയാകെ പൊതുവേ സ്പർശിക്കുന്ന പരമാർത്ഥമത്രെ.

ഭരണച്ചെലവു് അടിസ്ഥാനപരമായി വെട്ടിച്ചുരുക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നു, സമഗ്രമായി നികുതി ചുരുക്കാനുള്ള സാദ്ധ്യതകൾ. ഭരണവ്യവസ്ഥയിൽ ഒരു പരിണാമം ഇതിനാവശ്യമുണ്ടു്. സ്വാതന്ത്ര്യം ഇല്ലാതെ ഈ പരിണാമം അസാദ്ധ്യമത്രേ. അതുകൊണ്ടാണു് നൂറുനൂറായിരം ഗ്രാമീണർ നൈസർഗ്ഗിക പ്രേരണയാൽ സ്വമനസ്സാലെ പങ്കെടുത്ത പ്രകടനം ജനുവരി 26—ാം തീയതി നടന്നതു്. അവരെ സംബന്ധിച്ചിടത്തോളം സ്വാതന്ത്ര്യം എന്നുവച്ചാൽ മാരകമായ ഈ ഭാരത്തിൽനിന്നുള്ള മോചനം എന്നാണർത്ഥം. ഭാരതത്തിലെ പൊതുജനാഭിപ്രായം ഏകകണ്ഠമായി എതിർത്തിട്ടും ഗ്രേററ്ബ്രിട്ടൻ ഇന്ത്യയിൽനിന്നു് പ്രതിദിനം സമ്പാദിച്ചുകൊണ്ടിരിക്കുന്ന കൊള്ളമുതലുകൾ കൈവിട്ടുകളയാൻ ബ്രിട്ടീഷ് രാഷ്ട്രീയ കക്ഷികളിൽ ഒരെണ്ണംപോലും തയ്യാറല്ലെന്നു് എനിക്കു തോന്നിപ്പോകുന്നു.

എങ്കിലും ഒരു രാഷ്ട്രമെന്ന നിലയിൽ ഇന്ത്യ, ജീവിക്കണമെങ്കിൽ, ഇന്ത്യൻ ജനത അനുഭവിക്കുന്ന അല്പാല്പമായ പട്ടിണിമരണം അവസാനിക്കണമെങ്കിൽ, അടിയന്തിരാശ്വാസം നൽകുന്നതിനു് ഏതെങ്കിലും ഒരു വഴി കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. ഇപ്പോൾ ഉദ്ദേശിക്കപ്പെടുന്ന സമ്മേളനമല്ല തീർച്ചയായും ആ പരിഹാരമാർഗ്ഗം. വാദിച്ചു് ബോദ്ധ്യപ്പെടുത്താനുള്ള ഒരു സംഗതിയല്ല ഇതു്. ആത്യന്തികമായി ഇതു് തുല്യശക്തികളെ സംബന്ധിക്കുന്ന ഒരു പ്രശ്നമായി കലാശിക്കുന്നു. ബോദ്ധ്യം വന്നാലും ഇല്ലെങ്കിലും ഗ്രേററ് ബ്രിട്ടൻ, സ്വാധീനതയിലുള്ള സർവ്വശക്തികളും ഉപയോഗിച്ചു്, ഇന്ത്യയിൽ അതിനുള്ള വാണിജ്യവും മററു താല്പര്യങ്ങളും സംരക്ഷിക്കാൻ ശ്രമിക്കും. മൃത്യുവിൻെറ ആലിംഗനത്തിൽനിന്നു് സ്വയം മോചനം നേടാൻ വേണ്ടത്ര ശക്തി ഇന്ത്യ സംഭരിച്ചേ മതിയാകൂ.

എത്ര അസംഘടിതമാണെങ്കിലും, തല്ക്കാലം എത്ര നിസ്സാരമാണെങ്കിലും, ഹിംസാശക്തികൾ നില ഉറപ്പിക്കുകയും അവരുടെ ബലം പ്രകടമാക്കുകയും ചെയ്യുന്നുണ്ടു്. പൊതുവായ ഒരു പ്രശ്നമത്രേ അതു്. അതിൻെറ ലക്ഷ്യവും എൻേറതുതന്നെയാണു്. എന്നാലും മൂകലക്ഷങ്ങൾക്കു് ആവശ്യമുള്ള ആശ്വാസം പ്രദാനംചെയ്യാൻ അതിനു കഴിയുകയില്ലെന്നു് എനിക്കു് ഉറപ്പുണ്ടു്. കലർപ്പില്ലാത്ത അഹിംസയ്ക്കല്ലാതെ മറെറാന്നിനും ബ്രിട്ടീഷ് ഗവണ്മെൻറിൻെറ സംഘടിതമായ ഹിംസയെ തടഞ്ഞുനിത്താൻ കഴിയുകയില്ല. ഈ ഉറച്ച വിശ്വാസം എന്നിൽ അധികമധികം അഗാധമായി വളന്നു

വരികയാണ്. അഹിംസ ക്രിയാത്മകമായ ഒരു ശക്തിയല്ലെന്നു് പലരും കരുതുന്നു. എന്റെ അനുഭവം തീർച്ചയായിട്ടും പരിമിതമാണെങ്കിലും, അതു വെളിപ്പെടുത്തുന്നത് അഹിംസയ്ക്കു് അത്യന്തം ക്രിയാത്മകമായ ഒരു ശക്തിയാകാൻ സാധിക്കുമെന്നത്രേ. ബ്രിട്ടീഷ് ഭരണത്തിന്റെ സംഘടിതവും ഹിംസാപരവുമായ ശക്തിക്കെതിരായിട്ടു് ഈ ശക്തിയെ പ്രവർത്തിപ്പിക്കാനാണ് എന്റെ ഉദ്ദേശ്യം. അതോടൊപ്പം വളർന്നുവരുന്ന ഹിംസാനിരതമായ കക്ഷിയുടെ ഹിംസാത്മകമായ ശക്തിക്കെതിരായിട്ടും പ്രവർത്തിക്കണം. ഒന്നും ചെയ്യാതിരുന്നാൽ, മുകളിൽ പ്രസ്താവിച്ച രണ്ടു ശക്തികളുടേയും കൈയിൽ കടിഞ്ഞാൺ കൊടുക്കുകയായിരിക്കും അതിന്റെ ഫലം. ഞാൻ മനസ്സിലാക്കുന്ന രൂപത്തിലുള്ള അഹിംസയുടെ കഴിവിൽ അചഞ്ചലവും സംശയാതീതവുമായ വിശ്വാസം എനിക്കുണ്ടു്. അതു കൊണ്ടു് എന്നെസംബന്ധിച്ചിടത്തോളം ഇനിയും കാത്തിരിക്കുന്നതു പാപമായിത്തീരും.

ഈ അഹിംസ പ്രകടിപ്പിക്കുന്നതു നിയമലംഘനത്തിൽക്കൂടി ആയിരിക്കും. തല്ക്കാലം അതു് സത്യാഗ്രഹാശ്രമത്തിലെ അന്തേവാസികളിൽ മാത്രം ഒതുക്കിനിർത്തപ്പെടും. എന്നാൽ അവസാനം, ഈ പ്രസ്ഥാനത്തിന്റെ സ്പഷ്ടമായ എല്ലാ പരിമിതികളോടുംകൂടി, അതിൽ പങ്കെടുക്കാൻ സന്നദ്ധരാകുന്ന സകലരേയും ഉൾക്കൊള്ളത്തക്കവണ്ണം അതു സംവിധാനം ചെയ്യുന്നതാണ്.

അഹിംസയിൽ കാലുവെയ്ക്കുമ്പോൾ ഉന്മത്തമായ ഒരു അപകട സാദ്ധ്യതയെന്നു ന്യായമായി വിവരിക്കാവുന്ന ന്യായമായ ഒരവസ്ഥയിലേക്കാണു ഞാൻ പ്രവേശിക്കുന്നതെന്നു് എനിക്കറിയാം. എന്നാൽ സത്യത്തിന്റെ വിജയങ്ങൾ അപകടങ്ങൾക്കൂടാതെ ഒരിക്കലും സാദ്ധ്യമായിട്ടില്ല. തങ്ങളേക്കാൾ എത്രയോ കൂടുതൽ സംഖ്യാബലവും, പ്രാചീനതയും, ഒട്ടും താണതരത്തിലുള്ളതല്ലാത്ത സംസ്കാരവും പുലർത്തുന്ന മറ്റൊരു രാജ്യത്തെ ബോധപൂർവ്വമായിട്ടോ അല്ലാതെയോ തങ്ങളുടെ ഇരയാക്കിത്തീർത്ത ഒരു രാഷ്ട്രത്തിനു മനഃപരിവർത്തനം വരുത്തുന്നതിനുവേണ്ടി നേരിടുന്ന ഏതു് അപകടവും സമർഹമായിരിക്കും.

മനഃപരിവർത്തനം എന്ന വാക്കു് ഞാൻ ഉപയോഗിച്ചിട്ടുള്ളതു മനഃപൂർവ്വമത്രേ. അഹിംസയിലൂടെ ബ്രിട്ടീഷ് ജനതയ്ക്കു മനഃപരിവർത്തനം വരുത്തി, അങ്ങനെ ഇന്ത്യയോടു് അവർ പ്രവർത്തിച്ച അനീതി അവരെ മനസ്സിലാക്കിക്കൊടുക്കണം; അതല്ലാതെ മറ്റൊന്നുമല്ല എന്റെ പരമലക്ഷ്യം. അങ്ങയുടെ ജനതയ്ക്കു ദോഷംചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നില്ല. എന്റെ ജനങ്ങളെ സേവിക്കാൻ ആഗ്രഹിക്കുന്നതുപോലെതന്നെ അവരേയും സേവിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. എന്നും ഞാൻ അവരെ സേവിച്ചിട്ടുണ്ടെന്നാണ് എന്റെ വിശ്വാസം. 1919 വരെ അന്ധമായി ഞാൻ അവരെ സേവിച്ചു. എന്റെ കണ്ണു

കൾ തുറക്കുകയും നിസ്സഹകരണം ഞാൻ വിഭാവന ചെയ്യുകയും ചെയ്തപ്പോഴും എന്റെ ലക്ഷ്യം അവരെ സേവിക്കുകതന്നെ ആയിരുന്നു. എന്റെ കുടുംബത്തിലെ ഏററവും പ്രിയപ്പെട്ട അംഗങ്ങൾക്കെതിരായി ഞാൻ തികഞ്ഞ വിനയത്തോടുകൂടി വിജയകരമായി പ്രയോഗിച്ച ആയുധംതന്നെ ഈ അവസരത്തിലും ഞാൻ പ്രയോഗിച്ചു. എന്റെ ആളുകളോടും അങ്ങയുടെ ജനങ്ങളോടും തുല്യസ്നേഹമാണ് എനിക്ക് ഉള്ളതെങ്കിൽ, അതു ദീർഘകാലം മറഞ്ഞിരിക്കുകയില്ല. അവർ അതിനെ അംഗീകരിക്കും, വളരെ വർഷക്കാലം എന്നെ പരീക്ഷിച്ചതിനുശേഷം എന്റെ കുടുംബാംഗങ്ങൾ അതു് അംഗീകരിച്ചതുപോലെ. ജനങ്ങൾ എന്നോടൊത്തുചേരുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ബ്രിട്ടീഷുകാർ വേഗത്തിൽ പിന്നോട്ടു കാൽ വെയ്ക്കാൻ തയ്യാറാകാത്തപക്ഷം, എന്നോടു സഹകരിക്കുന്ന ജനങ്ങൾ അനുഭവിക്കാൻ ഇടയുള്ള കഷ്ടപ്പാടുകൾ ഏററവും കഠിനമായ ശിലാഹൃദയങ്ങളെപ്പോലും അലിയിക്കാൻ പര്യാപ്തമായിരിക്കും.

നിയമലംഘനപ്രസ്ഥാനത്തിലൂടെ ഞാൻ ഉദ്ദേശിക്കുന്ന പദ്ധതി ഇതാണു്: ഞാൻ ചൂണ്ടിക്കാണിച്ചതുപോലുള്ള തിന്മകളോടു പോരാടുക, ബ്രിട്ടീഷ്ബന്ധത്തിൽനിന്നു വേർപെടാൻ ഞങ്ങളാഗ്രഹിക്കുന്നുവെങ്കിൽ അതിനു കാരണം അത്തരം തിന്മകളത്രേ. അവ ദൂരീകരിക്കപ്പെട്ടാൽ മാർഗ്ഗം സുഗമമായിത്തീരും. പിന്നീടു സൗഹാർദ്ദപൂർണ്ണമായ കൂടിയാലോചനകൾക്കുള്ള വഴി തുറന്നുകിട്ടും. ഇന്ത്യയോടു ബ്രിട്ടനുള്ള വാണിജ്യത്തെ മലിനമാക്കുന്ന അത്യാഗ്രഹം നീക്കി ശുദ്ധീകരിച്ചാൽ, ഞങ്ങളുടെ സ്വാതന്ത്ര്യം അംഗീകരിക്കാൻ ഒട്ടും പ്രയാസം നിങ്ങൾക്കു് ഉണ്ടായിരിക്കുകയില്ല. അതിനാൽ ആ തിന്മകളുടെ ഉടനടിയുള്ള നിർമ്മാർജ്ജനത്തിനു വഴിതെളിക്കാൻ അങ്ങയോടു ഞാൻ അഭ്യർത്ഥിക്കുന്നു. അങ്ങനെ സ്വമനസ്സാലെയുള്ള സൗഹാർദ്ദത്തിലൂടെ മനുഷ്യരാശിയുടെ പൊതുനന്മയെ വളർത്തുന്നതിനും, ഇരുകൂട്ടർക്കും ഒരുപോലെ അനുയോജ്യമായ വാണിജ്യത്തിന്റെയും പരസ്പരസഹായത്തിന്റെയും കരാറുകൾ സംവിധാനം ചെയ്യുന്നതിനും മാത്രം താല്പര്യമുള്ള തുല്യകക്ഷികളുടെ ഒരു യഥാർത്ഥസമ്മേളനത്തിനു വഴി തുറക്കാൻ അങ്ങയെ ഞാൻ ക്ഷണിക്കുന്നു.

ഈ രാജ്യത്തെ നിർഭാഗ്യകരമായി ബാധിച്ചിട്ടുള്ള വർഗ്ഗീയപ്രശ്നത്തിനു് അങ്ങു് ആവശ്യമില്ലാത്ത പ്രാധാന്യം കല്പിച്ചിരിക്കുന്നു. ഏതൊരു ഭരണപദ്ധതിയെക്കുറിച്ചുള്ള പര്യാലോചനയിലും അവയ്ക്കു പ്രാധാന്യമുണ്ടു്. അക്കാര്യത്തിൽ സംശയമില്ലെങ്കിലും വിപുലതരങ്ങളായ പ്രശ്നങ്ങളെ അവ ഒട്ടും ബാധിക്കുന്നതല്ല. ആ പ്രശ്നങ്ങൾ സമുദായങ്ങൾക്കു് അതീതങ്ങളത്രേ. എല്ലാ സമുദായങ്ങളേയും ഒരുപോലെ ബാധിക്കുന്നവയുമാണു് അവ. ഏതായാലും ഈ തിന്മകളെ നേരിടാൻ അങ്ങേയ്ക്കു സാധിക്കാത്തപക്ഷം, എന്റെ കത്തു് അങ്ങയുടെ ഹൃദയത്തെ സ്പർശിക്കാത്തപക്ഷം, ഈ മാസം 11-ാംതീയതി

ഞാൻ, ആശ്രമത്തിലെ സഹപ്രവത്തകരിൽ ആരെയെല്ലാം കൊണ്ടു പോകാൻ കഴിയുമോ അവരേയുംകൊണ്ടു്, ഉപ്പനികുതിനിയമങ്ങളുടെ വകുപ്പുകളെ ലംഘിക്കാൻ പുറപ്പെടും. പാവപ്പെട്ടവരുടെ നിലപാടിൽനിന്നു നോക്കുമ്പോറം, എല്ലാ നികുതികളിലുംവച്ചു് ഏററവും അനീതികരമായിട്ടുള്ളതു് ഈ നികുതിയാണെന്നു ഞാൻ കരുതുന്നു. സ്വാതന്ത്ര്യപ്രസ്ഥാനം മുഖ്യമായും ഇന്നാട്ടിലെ ഏററവും പാവപ്പെട്ടവക്കുവേണ്ടിയുള്ള പ്രസ്ഥാനമാണു്. അതുകൊണ്ടു് അതു് ആരംഭിക്കുന്നതു് ഈ തിന്മയുടെ പ്രശ്നത്തിൽനിന്നായിരിക്കും. ഇത്ര ദീർഘകാലം ക്രൂരമായ കുത്തകവ്യാപാരത്തിനു ഞങ്ങറം വഴങ്ങിക്കൊടുത്തതാണു് അത്ഭുതകരം. എന്നെ തടവിലടച്ചു് എൻെറ ഉദ്ദേശ്യത്തെ പരാജയപ്പെടുത്താൻ അങ്ങേയ്ക്കു കഴിവുണ്ടെന്നു് എനിക്കറിയാം. എൻെറ പിന്നാലെ ഈ പ്രവത്തനം ഏറെറടുക്കാനും ഉപ്പുനിയമം ലംഘിക്കുക എന്ന കൃത്യത്തിൽ ഏപ്പെട്ടു്, നിയമഗ്രന്ഥങ്ങളെ ഒരിക്കലും വികൃതമാക്കാൻ പാടില്ലായിരുന്ന ഒരു നിയമമനുസരിച്ചു്, അനുഭവിക്കേണ്ടിവരുന്ന ശിക്ഷകറംക്കു സ്വയം വിധേയരാകാനും അച്ചടക്കത്തോടെ സന്നദ്ധരായി നില്ക്കുന്ന പതിനായിരക്കണക്കിനു് ആളുകറം ഉണ്ടായിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

അങ്ങേക്കു് അനാവശ്യമായ മനഃക്ലേശത്തിനു കാരണമുണ്ടാകാതിരിക്കാൻ കഴിയുന്നിടത്തോളം ശ്രദ്ധിക്കണമെന്നു് എനിക്കു് ആഗ്രഹമുണ്ടു്.എൻെറ കത്തിൽ അത്ഥവത്തായിട്ടു് എന്തെങ്കിലും ഉണ്ടെന്നു് അങ്ങു കരുതുന്നപക്ഷം, എന്നോടു കാര്യങ്ങറം ചർച്ച ചെയ്യാൻ അങ്ങേക്കു താല്പര്യമുണ്ടെങ്കിൽ, അതിനുവേണ്ടി ഈ കത്തിൻെറ പ്രസിദ്ധീകരണം ഞാൻ മാററിവയ്ക്കണമെന്നു് അങ്ങു് ആഗ്രഹിക്കുന്നുണ്ടെങ്കിൽ, അപ്രകാരമുള്ള ഒരു കമ്പിസന്ദേശം, ഈ കത്തു് അങ്ങേക്കു കിട്ടിയാലുടനെ, എനിക്കു് അയച്ചുതരിക. സന്തോഷപൂർവം ഞാൻ അതനുസരിക്കാം. എന്നാൽ, ഈ കത്തിൻെറ ഉള്ളടക്കം അംഗീകരിക്കാൻ അങ്ങേക്കു സാധിക്കുമെങ്കിലല്ലാതെ എൻെറ മാർഗത്തിൽനിന്നു് എന്നെ വ്യതിചലിപ്പിക്കരുതു്. ഈ ഒരു സഹായം അങ്ങു ചെയ്യണം.

ഈ കത്തു് ഒരുതരത്തിലും ഒരു ഭീഷണിയായിട്ടു് ഉദ്ദേശിക്കപ്പെട്ടിട്ടില്ല. നേരെമറിച്ചു് നിയമലംഘനപ്രസ്ഥാനത്തിൽ ഉറംപ്പെട്ട ഒരാറംക്കു് അനുപേക്ഷണീയമായ ഒരു വിശുദ്ധ കർത്തവ്യമാണു് ഇതു്. അതുകൊണ്ടു് ഇന്ത്യയുടെ ഉദ്ദേശ്യത്തിൽ വിശ്വസിക്കുന്ന ഇംഗ്ലീഷുകാരനായ ഒരു യുവസുഹൃത്തിൻെറ കൈയിൽ ഈ കത്തു് അങ്ങേക്കു് പ്രത്യേകം കൊടുത്തയയ്ക്കുകയാണു്. അദ്ദേഹത്തിനു് അഹിംസയിൽ പരിപൂണ്ണ വിശ്വാസമുണ്ടു്. ഈ ആവശ്യത്തിനു

തന്നെ അദ്ദേഹത്തെ നിയതി എന്റെ അടുത്തേക്കു് അയച്ചുതന്നതാണു് എന്നു് എനിക്ക തോന്നുന്നു.

എന്നു്, അങ്ങയുടെ ആത്മാർത്ഥസുഹൃത്തു്,
എം. കെ. ജി.

## 6

പ്രിയ സുഹൃത്തേ,

ഈശ്വരൻ അനുവദിക്കുകയാണെങ്കിൽ....തീയതി ദർശനായിലേക്ക യാത്ര പുറപ്പെട്ടു്, എന്റെ സഹപ്രവർത്തകരോടൊപ്പം....തീയതി അവിടെ ചെന്നെത്തി ഉപ്പുനിർമാണസ്ഥലം ഞങ്ങഠംക്കു് വിട്ടുതരാൻ ആവശ്യപ്പെടണമെന്നാണു് എന്റെ ഉദ്ദേശ്യം. ദർശനാ ഒരു സ്വകാര്യസ്വത്താണെന്നത്രേ പൊതുജനങ്ങളെ ധരിപ്പിച്ചിട്ടുള്ളതു്. അതു് ഒരു കപടതന്ത്രം മാത്രമാണു്. വൈസ്രോയിമന്ദിരം എത്രമാത്രം പ്രായോഗികമായ ഗവണ്മെൻറു നിയന്ത്രണത്തിലാണോ, അതുപോലെയാണു് ദർശനായും. അധികൃതരുടെ അനുവാദം മുൻകൂട്ടി വാങ്ങാതെ ഒരുപിടി ഉപ്പുപോലും അവിടെനിന്നും മാററാൻ സാദ്ധ്യമല്ല.

ഞങ്ങളുടെ 'ആക്രമണ'ത്തെ മൂന്നുതരത്തിൽ തടയാൻ അങ്ങേക്ക സാധിക്കും: ആക്രമണമെന്നു തമാശയായും ദുരുദ്ദേശ്യത്തോടുകൂടിയും ഇതിനെ വിവരിക്കുന്നുണ്ടല്ലോ. ഒന്നു്: ഉപ്പുനികുതി ഉപേക്ഷിക്കുക. രണ്ടു്: എന്നേയും സംഘത്തേയും അറസ്റ്റു് ചെയ്യുക— ഞാൻ പ്രതീക്ഷിക്കുന്നതുപോലെ തടവിലേക്ക മാററപ്പെടുന്ന ഓരോ ആളിനും പകരം വേറെ ആളുകളെ അയയ്ക്കാൻ ഈ രാജ്യത്തിനു സാധിക്കാത്തപക്ഷം. മൂന്നു്: വെറും ഗുണ്ടായിസം പ്രയോഗിക്കുക, അതുമൂലം മുറിവേല്ക്കാനിടയുള്ള ഓരോ ശിരസ്സിന്റെയും സ്ഥാനത്തു് മറെറാന്നു് എത്തിച്ചേരാത്തപക്ഷം.

വൈമനസ്യം കൂടാതെയല്ല, ഈ നടപടി ആരംഭിക്കാൻ തീരുമാനിച്ചതു്. നിയമനിഷേധ പ്രസ്ഥാനക്കാരെ പരിഷ്കൃതമായ രീതിയിൽ ഗവണ്മെൻറ് നേരിടുമെന്നു് ഞാൻ പ്രതീക്ഷിച്ചിരുന്നു. അവരോടുള്ള പെരുമാററത്തിൽ നിയമപരമായ സാധാരണ നടപടികളുടെ പ്രയോഗംകൊണ്ടുമാത്രം ഗവണ്മെൻറു് സംതൃപ്തമായിരുന്നുവെങ്കിൽ, എനിക്കു് യാതൊന്നും പറയാൻ കാണുമായിരുന്നില്ല. നേരേ മറിച്ചു്, വിഖ്യാതരായ നേതാക്കന്മാരോടു് നിയമപരമായ ചടങ്ങുകളനുസരിച്ചുതന്നെ ഗവണ്മെൻറ് ഏറെക്കുറെ പെരുമാറിയിട്ടുണ്ടെങ്കിലും, സാധാരണ പ്രവർത്തകരുടെ നേർക്കു് പലപ്പോഴും മൃഗീയവും ചില അവസരങ്ങളിൽ ഹീനവുമായ ആക്രമണമാണു് നടത്തി

---

6 Mahatma, vol. III, pp. 45—47 (ദർശനാ ഉപ്പുനിർമാണകേന്ദ്രത്തിൽ പ്രവേശിക്കുന്നതിൻമുമ്പുതന്നെ, ഗാന്ധിജി അറസ്റ്റു് ചെയ്യപ്പെട്ടു—1930 മേയ് ആദ്യം വൈസ്രോയിക്ക നല്കാൻ തയ്യാറാക്കിയ കത്താണിതു്.)

യത്ര്. ഇവ വല്ലപ്പോഴുമുള്ള സംഭവങ്ങൾ ആയിരുന്നുവെങ്കിൽ, വിഗണിക്കപ്പെട്ടമായിരുന്നു. എന്നാൽ, ഗുജറാത്തിലെ അനുഭവങ്ങളെപ്പററി വേണ്ടത്ര തെളിവുകൾ എനിക്കു കിട്ടിയിട്ടുണ്ട്. അവസ്സു് ഉപോൽബലകമായ വിവരങ്ങളാണ് ബംഗാൾ, ബീഹാർ, ഉത്കൽ, യു. പി., ഡൽഹി, ബോംബെ എന്നിവിടങ്ങളിൽനിന്നു എന്റെ സമീപത്തു് എത്തിയിട്ടുള്ളതു്. കറാച്ചിയിലും, പെഷവാറിലും, മദ്രാസിലും നടന്ന വെടിവയ്പുകൾ പ്രകോപനരഹിതവും അനാവശ്യവുമായിരുന്നെന്നു് തോന്നുന്നുണ്ടു്. ഗവണ്മെൻറിനു് വിലയില്ലാത്തതെങ്കിലും, സന്നദ്ധഭടന്മാർക്കു് അമൂല്യമായ ഉപ്പു കൈവെടിയാൻ സന്നദ്ധഭടന്മാരെ നിർബന്ധിക്കുന്നതിനു വേണ്ടി എല്ലുകൾ പൊട്ടിക്കുകയും ഗുഹ്യാവയവങ്ങൾ ഞെരിക്കുകയും ചെയ്തിട്ടുണ്ടു്. മധുരയിൽ ഒരു അസിസ്റ്റൻറ് മജിസ്ട്രേട്ട് പത്തുവയസ്സുള്ള ഒരു ബാലന്റെ കൈയിൽനിന്നും ദേശീയപതാക പിടിച്ചുപറിച്ചെന്നു പറയപ്പെടുന്നു. ബംഗാളിൽ ഉപ്പുസംബന്ധിച്ചു് കേസുകളും ആക്രമണങ്ങളും കുറച്ചുമാത്രമേ ഉണ്ടായിരുന്നുള്ള എന്നാണ് അറിവു്. എന്നാൽ, സന്നദ്ധഭടന്മാരിൽനിന്നു് പതാകകൾ പിടിച്ചെടുക്കുന്ന കാര്യത്തിൽ ചിന്തിക്കാനാവാത്ത ക്രൂരതകൾ നടത്തിയതായിട്ട് കേൾക്കുന്നുണ്ടു്. നെല്പാടങ്ങൾ തീവെക്കപ്പെട്ടിട്ടുള്ളതായും, ഉപഭോജ്യവസ്തുക്കൾ ബലംപ്രയോഗിച്ചു് കൈയടക്കിയിട്ടുള്ളതായും വാർത്തകളുണ്ടു്. ഗുജറാത്തിൽ ഒരു സസ്യക്കമ്പോളം തകർത്തുകളഞ്ഞു. കച്ചവടക്കാർ ഉദ്യോഗസ്ഥന്മാർക്കു് സസ്യം വില്ക്കാൻ വിസമ്മതിച്ചതാണു് ഹേതു. സത്യപ്രതിജ്ഞരായ ആളുകൾ നല്കിയ ഈ വിവരങ്ങൾ വിശ്വസിക്കാൻ അങ്ങയോടും ഞാൻ ആവശ്യപ്പെടുന്നു. ഇന്നോളം ഇന്ത്യയിൽ അറിയപ്പെട്ടിട്ടുള്ള നിയമങ്ങളെയെല്ലാം അതിക്രമിക്കുന്ന ഒരു പത്രനിയമം ഈ രാജ്യത്തിന്റെമേൽ അങ്ങു് അടിച്ചേല്പിച്ചിരിക്കുകയാണ്. സാധാരണ നിയമനടപടികളെല്ലാം അങ്ങു പാടെ തള്ളിക്കളഞ്ഞു. അങ്ങനെ ഭഗത്സിംഗിനേയും മററും വിചാരണചെയ്യുന്ന കാര്യത്തിൽ നിയമപരമായ കാലതാമസം കൂടാതെ കഴിക്കാൻ ഒരു കുറുക്കുവഴി അങ്ങു കണ്ടുപിടിച്ചിരിക്കുകയത്രെ. ഈ ഔദ്യോഗികപ്രവർത്തനങ്ങളേയും നിഷ്ക്രിയതകളേയും സൈനികനിയമത്തിന്റെ മൂടുപടമിട്ട രൂപമെന്നു് ഞാൻ വിളിക്കുകയാണെങ്കിൽ അതിൽ അത്ഭുതപ്പെടാൻ എന്തുണ്ടു്? എന്നാൽ, സമരത്തിന്റെ അഞ്ചാമത്തെ വാരം മാത്രമാണിതു്.

ഇന്നാരംഭിച്ചിരിക്കുന്ന ഭീകരഭരണം ഇന്ത്യയെ ശ്വാസം മുട്ടിക്കുന്നതിനുമുമ്പു് ഞാൻ കുറേക്കൂടെ ധീരമായ ഒരു നടപടി കൈക്കൊള്ളേണ്ടതാണെന്നും, സാധിക്കുമെങ്കിൽ അങ്ങയുടെ ക്രോധത്തെ ഇതിനേക്കാൾ കുറേക്കൂടി കഠിനമെങ്കിലും ശുദ്ധമായ ഒരു പന്ഥാവിലൂടെ തിരിച്ചുവിടേണ്ടതാണെന്നും എനിക്കു തോന്നുന്നു. ഞാൻ വിവരിച്ച സംഗതികൾ അങ്ങേയ്ക്കു് അറിഞ്ഞുകൂടായിരിക്കാം. ഇപ്പോഴും

അവയിലൊന്നിലും അങ്ങ് വിശ്വസിച്ചില്ലെന്നും വരാം. അങ്ങയുടെ ഗൗരവപൂർണ്ണമായ ശ്രദ്ധ അതിൽ പതിയണമെന്ന് അഭ്യർത്ഥിക്കാൻ മാത്രമേ എനിക്കു സാധിക്കുകയുള്ളു.

ഏതായാലും, അധികാരത്തിന്റെ സിംഹനഖരങ്ങൾ പൂർണ്ണമായി വെളിപ്പെടുത്താൻ ഞാൻ അങ്ങയെ ക്ഷണിക്കാതിരുന്നാൽ അതു് എന്നെ സംബന്ധിച്ചിടത്തോളം ഭീരുത്വമായിരിക്കുമെന്ന് എനിക്കു തോന്നുന്നു. അങ്ങനെ ചെയ്താൽ, ഒരുപക്ഷേ, ദേഹോപദ്രവം സമ്പത്തിന്റെ വിനാശം എന്നിവ സഹിച്ചുകൊണ്ടിരിക്കുന്ന ജനങ്ങളെ, ഗവണ്മെൻറിന്റെ തനിനിറം വെളിപ്പെടുത്താൻ ഇടയാക്കിയ ഈ പ്രവർത്തനങ്ങൾക്കു പ്രേരിപ്പിച്ച പ്രധാനകക്ഷി ആയിരുന്ന ഈ ഞാൻ നിലവിലുള്ള സാഹചര്യങ്ങളിൽ സാദ്ധ്യമായിരുന്നിടത്തോളം പരിപൂർണ്ണമായി സത്യാഗ്രഹ പരിപാടി തയ്യാറാക്കാൻ പരമാവധി ശ്രമിച്ചില്ലെന്ന് അവർക്കു തോന്നാൻ ഇടയില്ലല്ലൊ.

എന്തുകൊണ്ടെന്നാൽ, സത്യാഗ്രഹത്തിന്റെ ശാസ്ത്രമനുസരിച്ച്, അധികൃതരുടെ ഭാഗത്തുനിന്ന് മർദ്ദനവും നിയമരാഹിത്യവും വർദ്ധിക്കുന്തോറും അതിന് ഇരയാകുന്നവർ വരിക്കുന്ന കഷ്ടപ്പാടുകളും അത്രത്തോളം വലുതായിരിക്കണം. വിജയം, സ്വമനസ്സാലെ അനുഭവിക്കുന്ന കഠിനമായ കഷ്ടപ്പാടുകളുടെ സുനിശ്ചിത ഫലമാണ്. ഞാൻ സ്വീകരിച്ചിട്ടുള്ള രീതികളുടെ ഫലമായുണ്ടാകാവുന്ന അപകടങ്ങളെപ്പററി എനിക്കറിയാം. എന്നാൽ,എന്റെ ഉദ്ദേശ്യങ്ങളെ ഈ രാജ്യം തെററിദ്ധരിക്കാനിടയില്ല. അഹിംസ ലോകാചാര്യന്മാർ അവകാശപ്പെടുന്ന ആ ശക്തിതന്നെയാണെങ്കിൽ, അതിന്റെ പ്രവർത്തനത്തെപ്പററി എനിക്കുള്ള വിപുലമായ അനുഭവജ്ഞാനത്തെ ഞാൻ അസത്യമാക്കാതിരിക്കണമെങ്കിൽ, യാതൊരു കാരണവശാലും കർമ്മപരിപാടി മാററിവെക്കാൻ ഞാൻ ധൈര്യപ്പെടുകയില്ല.

എന്നാൽ ഇതിൽക്കവിഞ്ഞ നടപടികൾ കൂടാതെ കഴിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങയുടെ നാട്ടിലുള്ള പല വിശിഷ്ടവ്യക്തികളും അളവിൽക്കവിഞ്ഞു് വിമർശിച്ചിട്ടുള്ള ഈ നികുതി ഉപേക്ഷിക്കണമെന്ന് അങ്ങയോട് ഞാൻ ആവശ്യപ്പെടുന്നു. അവരുടെ വിമർശനം സാർവ്വത്രികമായ പ്രതിഷേധവും എതിർപ്പും ഉണർത്തിവിട്ടിട്ടുണ്ടെന്നും അതു സിവിൽ നിയമലംഘനത്തിലൂടെ പ്രകടമായിട്ടുണ്ടെന്നും അങ്ങു മനസ്സിലാക്കാതിരിക്കാൻ ഇടയില്ലല്ലോ? അങ്ങേക്ക് ഇഷ്ടമുള്ളിടത്തോളം സിവിൽനിയമ ലംഘനത്തെ അപലപിച്ചുകൊള്ളുക. സിവിൽനിയമലംഘനത്തെക്കാൾ ഹിംസാത്മകമായ വിപ്ലവത്തെ അങ്ങ് ഇഷ്ടപ്പെടുമോ? അങ്ങു പറഞ്ഞിട്ടുള്ളതുപോലെ നിയമലംഘനം ഹിംസയിലേ കലാശിക്കുകയുള്ളു എന്നാണ് അങ്ങു കരുതുന്നതെങ്കിൽ, ബ്രിട്ടീഷ് ഗവണ്മെൻറിന് അഹിംസയെ മനസ്സിലാക്കാനും നേരിടാനും കഴിയാത്തതുകൊണ്ടു്, അവർ തങ്ങൾക്കു മനസ്സിലാക്കാനും നേരിടാനും കഴിയുന്ന ഹിംസയിലേക്കു മനുഷ്യസ്വ

ഭാവത്തെ തള്ളിനീക്കിയെന്നു ചരിത്രം പ്രഖ്യാപിക്കും. എന്നാൽ, ഇങ്ങനെ നിങ്ങൾ തള്ളിനീക്കിയാലും, ഇന്ത്യൻ ജനതയ്ക്കു് ഹിംസയുടെനേക്കുള്ള എല്ലാ പ്രലോഭനങ്ങളേയും പ്രകോപനങ്ങളേയും ചെറുത്തുനില്ക്കാനുള്ള ബലവും അറിവും ഈശ്വരൻ നൽകുമെന്നു് ഞാൻ പ്രത്യാശിക്കുന്നു.

അതുകൊണ്ടു് ഉപ്പുനികുതിയും സ്വകാര്യമായിട്ടു് ഉപ്പു നിർമ്മിക്കുന്നതിന്റെ മേലുള്ള നിരോധനവും മാററാൻ അങ്ങേക്കു സാധിക്കാത്തപക്ഷം, വൈമനസ്യത്തോടുകൂടി ദർശനായിലേക്കുള്ള പ്രയാണം ഞാൻ ആരംഭിക്കേണ്ടിയിരിക്കുന്നു.

അങ്ങയുടെ ആത്മാർത്ഥസുഹൃത്തു്.

## 7

## സർ സാമുവൽ ഹോറിനു്*

യറവ്ഡാ സെൻട്രൽ ജയിൽ,
മാർച്ച് 11, 1932.

പ്രിയപ്പെട്ട സർ സാമുവൽ,

വട്ടമേശസമ്മേളനത്തിൽ ന്യൂനപക്ഷങ്ങളുടെ അവകാശം ഉന്നയിക്കപ്പെട്ടപ്പോൾ ഞാൻ ചെയ്ത പ്രസംഗം ഒരുപക്ഷേ, അങ്ങു് അനുസ്മരിക്കുന്നുണ്ടായിരിക്കുമല്ലോ. അതിന്റെ അവസാനഭാഗത്തു്, അധഃകൃതവർഗ്ഗങ്ങൾക്കു പ്രത്യേക നിയോജകമണ്ഡലങ്ങൾ നല്കുന്നതിനെ ജീവൻ വെടിഞ്ഞും എതിർക്കുമെന്നു് ഞാൻ പറയുകയുണ്ടായി. നൈമിഷികമായ ആവേശംകൊണ്ടോ, ആലങ്കാരികമായിട്ടോ അല്ല ഞാൻ അങ്ങനെ പറഞ്ഞതു്. ഗൗരവപൂർണ്ണമായ ഒരു പ്രസ്താവനയായിട്ടുതന്നെയാണു് ഞാൻ അതു് ഉദ്ദേശിച്ചതു്. ആ പ്രസ്താവനയെത്തുടർന്നു്, ഇന്ത്യയിൽ മടങ്ങിയെത്തിയതിനുശേഷം, പ്രത്യേക നിയോജകമണ്ഡലങ്ങൾക്കു് എതിരായിട്ടു് പ്രത്യേകിച്ചു് അധഃകൃതസമുദായങ്ങൾക്കു് അതു നല്കുന്നതിനു് എതിരായിട്ടു്, പൊതുജനാഭിപ്രായം സംഘടിപ്പിക്കണമെന്നു് ഞാൻ ആഗ്രഹിച്ചിരുന്നു. എന്നാൽ അതിനു് ഇടയായില്ല.

എനിക്കു വായിക്കാൻ അനുവാദം തന്നിട്ടുള്ള പത്രങ്ങളിൽനിന്നു്, ചക്രവർത്തി തിരുമനസ്സിന്റെ ഗവൺമെൻറു് ഏതുനിമിഷത്തിലും അതിന്റെ തീരുമാനം പ്രഖ്യാപിക്കാൻ ഇടയുണ്ടെന്നു് ഞാൻ മനസ്സിലാക്കുന്നു. ആ പ്രഖ്യാപനം അധഃകൃതസമുദായങ്ങൾക്കു പ്രത്യേക

---

7 The Epic Fast, pp. 99–103 (ഹരിജനങ്ങൾക്കു പ്രത്യേക നിയോജകമണ്ഡലം ഏർപ്പെടുത്തുന്നതിനു് എതിരായിട്ടുള്ള പ്രസിദ്ധമായ യറവ്ഡാ ഉപവാസത്തിനു തൊട്ടുമുമ്പു് അയച്ച കത്തിൽനിന്നു്. ഈ കത്തും ഇതിന്റെ പിന്നാലെ ചേർത്തിരിക്കുന്ന റാംസേ മാക്ഡൊനാൾഡിനുള്ള രണ്ടു കത്തുകളും ഈ ഘട്ടത്തിൽ എഴുതിയവയാണു്.)

* ഇന്ത്യാ സ്റ്റേററു് സെക്രട്ടറി.

നിയോജകമണ്ഡലങ്ങൾ നല്കുന്നുണ്ടെന്നു കണ്ടാൽ എന്റെ പ്രതിജ്ഞ പ്രായോഗികമാക്കണമെന്നും, അതിനു് ആവശ്യമാണെന്നു് അപ്പോൾ ഞാൻ കരുതുന്ന നടപടികൾ കൈക്കൊള്ളണമെന്നും ആദ്യം ഞാൻ വിചാരിച്ചിരുന്നു. എന്നാലും മുന്നറിയിപ്പു നല്കാതെ പ്രവർത്തിക്കുന്നതു് ബ്രിട്ടീഷ് ഗവണ്മെൻറിനോടു ചെയ്യുന്ന അനീതിയായിരിക്കുമെന്നു് എനിക്കു തോന്നുന്നു. എന്റെ പ്രസ്താവനയ്ക്കു ഞാൻ നല്കുന്നിടത്തോളം പ്രാധാന്യം കല്പിക്കാൻ അവർക്കു സ്വാഭാവികമായിട്ടുതന്നെ കഴിയുകയില്ലല്ലോ?

അധഃകൃതസമുദായങ്ങൾക്കു പ്രത്യേക നിയോജകമണ്ഡലം സൃഷ്ടിക്കുന്നതിനോടു് എനിക്കുള്ള എതിരഭിപ്രായങ്ങളെല്ലാം ആവർത്തിച്ചു പറയേണ്ട ആവശ്യം തീരെ ഇല്ല. അവരിൽ ഒരാളാണു ഞാനെന്നു് എനിക്കു തോന്നുന്നു. അവരുടെ പ്രശ്നം മററുള്ളവരുടേതിൽ നിന്നു തികച്ചും വ്യത്യസ്തമായ ഒരു അടിസ്ഥാനത്തിലാണു നിലകൊള്ളുന്നതു്. അവർക്കു നിയമസഭകളിൽ പ്രാതിനിദ്ധ്യം നല്കുന്നതിനു ഞാൻ എതിരല്ല. അവരിൽ പ്രായപൂർത്തിവന്ന സകലരേയും, പുരുഷന്മാരേയും സ്ത്രീകളേയും വിദ്യാഭ്യാസയോഗ്യതയോ സമ്പത്തോ പരിഗണിക്കാതെ, സമ്മതിദായകരായിട്ടു് അംഗീകരിക്കുന്നതിനേയും ഞാൻ അനുകൂലിക്കുന്നു. മററുള്ളവരെ സംബന്ധിച്ചിടത്തോളം സമ്മതിദാനാവകാശത്തിനുള്ള യോഗ്യത കുറേക്കൂടി നിഷ്കൃഷ്ടമായിരുന്നാലും തരക്കേടില്ല. കേവലം രാഷ്ട്രീയമായ നിലപാടിൽ നിന്നു നോക്കുമ്പോൾ പ്രത്യേക നിയോജകമണ്ഡലവ്യവസ്ഥ എന്തുതന്നെയായിരുന്നാലും അതു് അവർക്കും ഹിന്ദുമതത്തിനും ദോഷകരമത്രേ. പ്രത്യേക നിയോജകമണ്ഡലങ്ങൾമൂലം അവർക്കു വരാനിടയുള്ള ദോഷം മനസ്സിലാക്കണമെങ്കിൽ സവർണ്ണഹിന്ദുക്കളെന്നു പറയപ്പെടുന്നവരുടെ ഇടയിൽ അവർ എത്രത്തോളം ചിതറിക്കിടക്കുകയാണെന്നും അക്കൂട്ടരെ അവർ എത്രത്തോളം ആശ്രയിച്ചുകഴിയുകയാണെന്നും നാം മനസ്സിലാക്കണം. ഹിന്ദുമതത്തെ സംബന്ധിച്ചിടത്തോളം, പ്രത്യേക നിയോജകമണ്ഡലവ്യവസ്ഥ അതിനെ കേവലം കീറിമുറിച്ചു ശിഥിലീകരിക്കും.

എന്റെ ദൃഷ്ടിയിൽ ഈ സമുദായങ്ങളുടെ പ്രശ്നം മുഖ്യമായും ധാർമ്മികവും മതപരവുമത്രേ. രാഷ്ട്രീയവശം പ്രാധാന്യമുള്ളതാണെങ്കിലും ധാർമ്മികവും മതപരവുമായ പ്രശ്നത്തോടു താരതമ്യപ്പെടുത്തുമ്പോൾ അതു നിസ്സാരതയിലേക്കു ചുരുങ്ങുന്നു. എന്റെ ബാല്യകാലംതൊട്ടു് ഈ സമുദായങ്ങളുടെ അവസ്ഥയിൽ എനിക്കു് താല്പര്യമുണ്ടായിരുന്നു. ഒരു പ്രാവശ്യത്തിലധികം എന്റെ സർവ്വസ്വവും അവർക്കുവേണ്ടി ബലികഴിക്കാൻ ഞാൻ തയ്യാറായിട്ടുണ്ടു്. അതെല്ലാം ഓർക്കുകയാണെങ്കിൽ ഈ കാര്യത്തിൽ എനിക്കുള്ള വികാരങ്ങൾ മനസ്സിലാക്കാൻ അങ്ങേയ്ക്കു കഴിയും. ഞാൻ ഇതു പറയുന്നതു് ഒരുതരത്തിലും സ്വയം അഭിമാനിക്കുന്നതിനുവേണ്ടിയല്ല.

എന്തുകൊണ്ടെന്നാൽ ഹിന്ദുസമുദായം നൂററാണ്ടുകളായിട്ട് ഈ അധഃകൃതസമുദായങ്ങൾക്കു ബോധപൂർവ്വം നീക്കിവച്ചിരുന്ന അവഹേളനത്തിനു നഷ്ടപരിഹാരം നൽകാൻ, ഹിന്ദുക്കൾ അനുഷ്ഠിക്കുന്ന യാതൊരു പ്രായശ്ചിത്തവും ഒരുതരത്തിലും പര്യാപ്തമാകയില്ല.

പ്രത്യേക നിയോജകമണ്ഡലം ഒരു പ്രായശ്ചിത്തമല്ല, അവർ വേദനയോടുകൂടി അനുഭവിച്ചിരുന്ന വ്യാമർദ്ദകമായ അപമാനത്തിന് ഒരു പരിഹാരവുമല്ല എന്നെനിക്കറിയാം. അതിനാൽ ചക്രവർത്തി തിരുമനസ്സിൻെറ ഗവണ്മെൻറിനെ ബഹുമാനപൂർവ്വം ഞാൻ അറിയിക്കുന്നു, അധഃകൃതസമുദായങ്ങൾക്ക് പ്രത്യേക നിയോജകമണ്ഡലം സൃഷ്ടിക്കാൻ അവർ തയ്യാറാകുന്നപക്ഷം ഞാൻ മരണംവരെ ഉപവാസം അനുഷ്ഠിക്കുമെന്ന്. ഞാൻ ഒരു തടവുകാരനായി കഴിയുമ്പോൾ അത്തരം ഒരു നടപടി കൈക്കൊള്ളുന്നതു് ചക്രവർത്തി തിരുമനസ്സിൻെറ ഗവണ്മെൻറിന് അത്യന്തം ക്ലേശകരമായിത്തീരുമെന്നും, വികാരപരമോ അതിലധികം ദുഷിച്ചതോ ആണെന്നു പലരും വിവരിക്കാൻ ഇടയുള്ള മാർഗ്ഗങ്ങൾ എൻെറ നിലയിലുള്ള ഒരാൾ രാഷ്ട്രീയരംഗത്തു് അവതരിപ്പിക്കുന്നതു് വളരെ അനുചിതമാണെന്ന് അവർ പരിഗണിക്കുമെന്നും വ്യസനപൂർവ്വം ഞാൻ മനസ്സിലാക്കുന്നുണ്ട്. അതിനെ സാധൂകരിക്കാൻ ആകെക്കൂടെ എനിക്ക് ഉന്നയിക്കാനുള്ള വാദം ഇതാണ്: ഞാൻ ഉദ്ദേശിക്കുന്ന ഈ നടപടി എന്നെ സംബന്ധിച്ചിടത്തോളം ഒരു മാർഗ്ഗമല്ല; എൻെറ ജീവിതത്തിൻെറ ഒരു ഭാഗംതന്നെയാണ്. മനസ്സാക്ഷിയുടെ ആഹ്വാനമാണ് അതു്. എൻെറ സുബോധാവസ്ഥയെപ്പററി ഉണ്ടായിരിക്കാനിടയുള്ള സൽപ്പേരു മുഴുവൻ പണയംവയ്ക്കേണ്ടിവന്നാൽപോലും, ഈ ആഹ്വാനത്തെ അനുസരിക്കാതിരിക്കാൻ എനിക്കു ധൈര്യമില്ല. തടവിൽനിന്നുള്ള എൻെറ വിമോചനം, നിരാഹാരവ്രതം അനുഷ്ഠിക്കാനുള്ള എൻെറ കടമയുടെ അനിവാര്യതയെ ലഘൂകരിക്കുമെന്നു കരുതാൻ ഇന്ന് എനിക്കു കാണാൻ കഴിയുന്ന വസ്തുതകൾ എന്നെ അനുവദിക്കുന്നില്ല. എങ്കിലും എൻെറ ഭീതികൾ തികച്ചും അസ്ഥാനത്താണെന്നും അധഃകൃതസമുദായങ്ങൾക്കു പ്രത്യേക നിയോജകമണ്ഡലം സൃഷ്ടിച്ചുകൊടുക്കാൻ യാതൊരു ഉദ്ദേശ്യവും ബ്രിട്ടീഷ് ഗവണ്മെൻറിന് ഇല്ലെന്നും ഞാൻ പ്രത്യാശിക്കുന്നു....

അങ്ങയോട്ട് ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 8

## രാംസേ മാക്ഡൊനാൾഡിന്*

ആഗസ്റ്റ് 18, 1932.

പ്രിയ സുഹൃത്തേ,

സർ സാമുവൽ ഹോറിന് അധഃകൃതവർഗ്ഗങ്ങളുടെ പ്രാതിനിധ്യ പ്രശ്നത്തെപ്പററി മാർച്ച് 11–ാം തീയതി എഴുതിയ കത്ത് അദ്ദേഹം അങ്ങയേയും മന്ത്രിസഭയേയും കാണിച്ചിരിക്കുമെന്നുള്ള കാര്യത്തിൽ യാതൊരു സംശയവുമില്ല. അതു് ഈ കത്തിന്റെ ഭാഗമായിട്ടു കരുതി, ഇതിനോടു ചേർത്തു വായിക്കേണ്ടതാണ്.

ന്യൂനപക്ഷത്തിന്റെ പ്രാതിനിധ്യപ്രശ്നത്തിൽ ബ്രിട്ടീഷ് ഗവണ്മെന്റ് കൈക്കൊണ്ട തീരുമാനം ഞാൻ വായിച്ചു; അതിനെപ്പററി ത്തന്നെ ചിന്തിച്ചുകൊണ്ടാണ് ഞാൻ ഉറങ്ങിയതു്. സർ സാമുവൽ ഹോറിന് ഞാനയച്ച കത്തിലും വട്ടമേശസമ്മേളനത്തിന്റെ ന്യൂനപക്ഷസമിതി 1931 നവംബർ 13–ാം തീയതി സെയ്ന്റ് ജേംസ് കൊട്ടാരത്തിൽവച്ചു നടത്തിയ യോഗത്തിൽ ഞാൻ ചെയ്ത പ്രസ്താവനയിലും വ്യക്തമാക്കിയതനുസരിച്ച് എന്റെ ജീവൻകൊണ്ടുതന്നെ നിങ്ങളുടെ തീരുമാനത്തെ ഞാൻ എതിർക്കേണ്ടിയിരിക്കുന്നു. അപ്രകാരം പ്രവർത്തിക്കാനുള്ള ഒരേയൊരു മാർഗ്ഗം, ഉപ്പോ സോഡയോ കലർത്തിയതോ, കലർത്താത്തതോ ആയ വെള്ളമൊഴികെ മററെല്ലാ ആഹാരവും ഉപേക്ഷിച്ച് മരണംവരെ നിരന്തരമായ ഉപവാസം ആരംഭിക്കുകമാത്രമാണ്. ഈ ഉപവാസത്തിനിടയ്ക്ക്, ബ്രിട്ടീഷ് ഗവണ്മെന്റ് സ്വമനസ്സാലെയോ പൊതുജനാഭിപ്രായത്തിന്റെ സമ്മർദ്ദംകൊണ്ടോ, തങ്ങളുടെ തീരുമാനം ഭേദപ്പെടുത്തി, അധഃകൃതസമുദായങ്ങൾക്ക് സമുദായാടിസ്ഥാനത്തിൽ പ്രത്യേക നിയോജകമണ്ഡലം ഏർപ്പെടുത്താനുള്ള പദ്ധതി പിൻവലിക്കുകയാണെങ്കിൽ ഉപവാസം അവസാനിക്കും. പൊതുവായ സമ്മതിദാനാവകാശത്തിൻകീഴിൽ, പൊതു നിയോജകമണ്ഡലത്തിൽനിന്നായിരിക്കണം അവരുടെ പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതു്. ആ നിയോജകമണ്ഡലത്തിന്റെ വ്യാപ്തി എത്രയായിരുന്നാലും സാരമില്ല.

മേൽപ്പറഞ്ഞ തീരുമാനം, ഞാൻ ചൂണ്ടിക്കാണിച്ച രീതിയിൽ പരിഷ്കരിക്കാത്തപക്ഷം അടുത്ത സെപ്തംബർ 20–ാം തീയതി മദ്ധ്യാഹ്നം മുതൽ സാധാരണഗതിയിൽ ഈ ഉപവാസം ആരംഭിക്കുന്നതാണ്.

അങ്ങേയ്ക്കു വേണ്ടത്ര മുന്നറിയിപ്പ് തരത്തക്കവണ്ണം. ഈ കത്തിന്റെ ഉള്ളടക്കം കമ്പിമൂലം അങ്ങയെ ധരിപ്പിക്കാൻ അധികാരി

8 The Epic Fast, pp. 104—106

* ബ്രിട്ടീഷ് പ്രധാനമന്ത്രി (അടുത്ത കത്തും ഇദ്ദേഹത്തിനുള്ളതാണ്.)

കളോട്ട് ഞാൻ ആവശ്യപ്പെടുന്നുണ്ട്. എങ്കിലും, ഈ കത്ത് ഏററവും മന്ദഗതിയിലുള്ള മാർഗ്ഗത്തിലൂടെ സഞ്ചരിച്ചാൽപോലും, യഥാസമയം അങ്ങേക്ക് കിട്ടുന്നതിന് ആവശ്യമുള്ള സമയം ഞാൻ നീക്കിവെക്കുന്നുണ്ട്.

ഈ കത്തും സർ സാമുവൽ ഹോറിന് ഞാൻ അയച്ച കത്തും കഴിയുന്നിടത്തോളം വേഗത്തിൽ പ്രസിദ്ധീകരിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. എന്നെ സംബന്ധിച്ചാണെങ്കിൽ, ജയിൽനിയമങ്ങളെ നിഷ്കർഷയോടുകൂടി ഞാൻ പാലിച്ചിട്ടുണ്ട്. എന്റെ അഭിലാഷവും ഈ രണ്ടു കത്തുകളുടെ ഉള്ളടക്കവും സർദാർ പട്ടേൽ, മഹാദേവദേശായി എന്നീ സുഹൃത്തുക്കളെയൊഴികെ ആരേയുംതന്നെ അറിയിച്ചിട്ടില്ല. എന്നാൽ, എന്റെ കത്തുകൾ പൊതുജനാഭിപ്രായത്തെ സ്പർശിക്കണമെന്ന് എനിക്ക് ആഗ്രഹമുണ്ട്. അതിനുള്ള സാദ്ധ്യത അങ്ങാണ് സൃഷ്ടിക്കേണ്ടത്. അതുകൊണ്ടത്രേ അവ നേരത്തേ പ്രസിദ്ധീകരിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നത്.

ഞാൻ കൈക്കൊണ്ട തീരുമാനത്തിൽ എനിക്കു ഖേദമുണ്ട്. എന്നാൽ, മതബോധമുള്ള ഒരാളായി ഞാൻ സ്വയം കരുതുന്നതുകൊണ്ട്, എനിക്കു സ്വീകാര്യമായിട്ട് മറെറാരു മാർഗ്ഗവും അവശേഷിക്കുന്നില്ല. സർ സാമുവൽ ഹോറിന് ഞാൻ എഴുതിയ കത്തിൽ പറഞ്ഞിട്ടുള്ളതുപോലെ, ചക്രവർത്തി തിരുമനസ്സിന്റെ ഗവണ്മെൻറ് ഒരു വിഷമസന്ധിയിൽനിന്നു രക്ഷപ്പെടുന്നതിനുവേണ്ടി എന്നെ മോചിപ്പിക്കാൻ നിശ്ചയിച്ചാലും, എന്റെ ഉപവാസം തുടരേണ്ടിവരും. എന്തുകൊണ്ടെന്നാൽ ഇപ്പോൾ മറേറതെങ്കിലും രീതിയിൽ ഗവൺമെൻറിന്റെ തീരുമാനത്തെ എതിക്കാൻ കഴിയുമെന്ന് ഞാൻ പ്രത്യാശിക്കുന്നില്ല. അഭിമാനകരമല്ലാത്ത ഏതെങ്കിലും മാർഗത്തിലൂടെ മോചനം നേടാൻ എനിക്കു ലേശംപോലും ആഗ്രഹവും ഇല്ല. എന്റെ ചിന്തകൾ വക്രീഭവിച്ചിരിക്കയാവാം. അധഃകൃതസമുദായങ്ങൾക്ക് പ്രത്യേക നിയോജകമണ്ഡലങ്ങൾ നല്കുന്നത് അവക്കും ഹിന്ദുമതത്തിനും ദോഷകരമാണെന്ന് ഞാൻ പരിഗണിക്കുന്നതു തികച്ചും തെററാണെന്നും വരാം. ആ നിലയ്ക്ക്, എന്റെ ജീവിതതത്വശാസ്ത്രത്തിന്റെ ഇതരഭാഗങ്ങളെ സംബന്ധിച്ചും എന്റെ നിലപാട് ശരിയായിരിക്കാൻ ഇടയില്ലല്ലോ? അതാണ് വാസ്തവമെങ്കിൽ. മരണംവരെയുള്ള ഉപവാസം എന്റെ തെററിനുള്ള പ്രായശ്ചിത്തമായിരിക്കും. അതേസമയത്ത് എന്റെ അറിവിനെപ്പററി ശിശുസഹജമായ വിശ്വാസം വെച്ചുപുലത്തുന്ന എണ്ണമററ സ്ത്രീപുരുഷന്മാക്ക് ഒരു ഭാരം ഒഴിഞ്ഞുകിട്ടുകയും ചെയ്യും. എന്നാൽ എന്റെ ചിന്താഗതി ശരിയാണെന്നുള്ള കാര്യത്തിൽ എനിക്ക് യാതൊരു സംശയവുമില്ല. അതു ശരിയാണെങ്കിൽ, ഞാൻ ഉദ്ദേശിക്കുന്ന നടപടി എന്റെ ജീവിതപദ്ധതിയുടെ സാഫല്യത്തിന് ആവശ്യമുള്ളതു

മാത്രമാണ്. ആ പദ്ധതി കാൽനൂററാണ്ടിലധികംകാലം ഞാൻ പരീക്ഷിച്ചുകഴിഞ്ഞിട്ടുണ്ട്. പ്രകടമായിത്തന്നെ വമ്പിച്ച വിജയം അതിനു സിദ്ധിക്കാതിരുന്നിട്ടുമില്ല.

**9**

യറ്വദാ സെൻട്രൽ ജയിൽ.
സെപ്റ്റംബർ 9, 1932.

പ്രിയസുഹൃത്തേ,

അങ്ങ് ഹൃദയംതുറന്ന് വിശദമായി എഴുതി കമ്പിമാർഗ്ഗം അയച്ചുതന്ന കത്ത് ഇന്നു കിട്ടി. അതിനു ഞാൻ നന്ദി പറയുന്നു. എങ്കിലും ഉദ്ദിഷ്ടമായ നടപടിക്ക് അങ്ങു നല്കുന്ന വ്യാഖ്യാനം എൻെറ മനസ്സിലൂടെ ഒരിക്കലും കടന്നുപോകാത്തതത്രേ. അതിൽ എനിക്കു ഖേദമുണ്ട്. മരണംവരെ ഞാൻ ഉപവസിക്കാനാഗ്രഹിക്കുന്നത് ഏതൊരു സമുദായത്തിൻെറ താല്പര്യങ്ങളെ ബലികഴിക്കാനാണെന്ന് അങ്ങ് ആരോപിക്കുന്നുവോ, അതേ സമുദായത്തിനുവേണ്ടിയാണ് ഞാൻ സംസാരിക്കുന്നതെന്ന് അവകാശപ്പെടുന്നു. ആ തീവ്രമായ നടപടിതന്നെ അത്തരം സ്വാർത്ഥപരമായ വ്യാഖ്യാനത്തെ ഫലപ്രദമായിട്ടു തടയുമെന്ന് ഞാൻ പ്രതീക്ഷിച്ചിരുന്നു. വാദപ്രതിവാദത്തിന് ഞാൻ തുനിയുന്നില്ല. ഇക്കാര്യം എനിക്ക് കേവലം മതപരമാണെന്ന് ഞാൻ പറയുന്നു. അധഃകൃതസമുദായങ്ങൾക്ക് രണ്ടു വോട്ടുകൾ ഉള്ളതുകൊണ്ടുമാത്രം അവക്ക് സംരക്ഷണം സിദ്ധിക്കയില്ല. അത് ഹിന്ദുസമുദായത്തെ പൊതുവേ ശിഥിലീകരണത്തിൽനിന്ന് സംരക്ഷിക്കുകയുമില്ല. അധഃകൃതസമുദായങ്ങൾക്ക് പ്രത്യേകം നിയോജകമണ്ഡലങ്ങൾ ഏർപ്പെടുത്തുന്നത് ഹിന്ദുമതത്തെ നശിപ്പിക്കാനും അധഃകൃതസമുദായങ്ങൾക്ക് യാതൊരു ഗുണവും ചെയ്യാതിരിക്കാനും മനഃപൂർവ്വം ഉദ്ദേശിച്ചുകൊണ്ട്, വിഷം കുത്തിവെയ്ക്കാനുള്ള ഒരു പരിശ്രമമാണെന്ന് എനിക്കു തോന്നുന്നു. അങ്ങേയ്ക്ക് എത്രത്തോളം അനുഭാവം ഉണ്ടായിരുന്നാലും, ബന്ധപ്പെട്ട കക്ഷികൾ ഇത്രത്തോളം മർമ്മസ്പർശിയും മതപരവുമായ പ്രാധാന്യം കല്പിക്കുന്ന ഒരു കാര്യത്തിൽ ശരിയായ ഒരു തീരുമാനം കൈക്കൊള്ളാൻ അങ്ങേയ്ക്ക് സാദ്ധ്യമല്ലെന്ന് ഞാൻ പറഞ്ഞുകൊള്ളട്ടെ.

അധഃകൃതസമുദായങ്ങൾക്ക് അമിതപ്രാതിനിധ്യം നല്കുന്നതിനുപോലും ഞാൻ എതിരായി നില്ക്കുകയില്ല. ഹിന്ദുമതസ്ഥരായിരിക്കാൻ അവർ ഇഷ്ടപ്പെടുന്നിടത്തോളം കാലം, പരിമിതമായ രൂപത്തിൽപോലും, ഹിന്ദുസമുദായത്തിൽനിന്നു നിയമപരമായിട്ട് അവരെ വേർപിരിക്കുന്നതിനെയാണു ഞാൻ എതിർക്കുന്നത്. അങ്ങയുടെ തീരുമാനം നിലനില്ക്കുകയും ആ ഭരണഘടന നടപ്പിലാക്കപ്പെടുകയും ചെയ്താൽ, ഹിന്ദുമതപരിഷ്കർത്താക്കളുടെ പ്രവർത്തനം നേടിയിട്ടുള്ള

9 The Epic Fast, pp. 110—112

വിസ്മയകരമായ വളർച്ചയ്ക്കു വിരാമമിടുന്നതിനു തുല്യമായിരിക്കും അതു് എന്നു് അങ്ങു മനസ്സിലാക്കുന്നുണ്ടോ? ആ പരിഷ്ടത്താക്കൾ ജീവിതത്തിന്റെ എല്ലാ തുറകളിലും തങ്ങളുടെ അടിച്ചമർത്തപ്പെട്ട സഹോദരങ്ങളെ സമുദ്ധരിക്കുന്നതിനുവേണ്ടി ആത്മാർപ്പണം ചെയ്തിരിക്കുകയത്രേ.

അക്കാരണത്താൽ അങ്ങയെ അറിയിച്ച തീരുമാനത്തിൽ ഉറച്ചുനില്ക്കാൻ വൈമനസ്യത്തോടുകൂടിയാണെങ്കിലും, ഞാൻ നിർബ്ബന്ധനായിരിക്കുകയാണു്.

അങ്ങയുടെ കത്തു് തെററായ ചില ധാരണകൾ ഉളവാക്കാൻ ഇടയുള്ളതുകൊണ്ടു് ഒരു കാര്യം പ്രസ്താവിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അധഃകൃതസമുദായപ്രശ്നത്തെ, അങ്ങയുടെ തീരുമാനത്തിന്റെ ഇതരഭാഗങ്ങളിൽനിന്നു ഞാൻ വേർതിരിച്ചു് എടുത്തു പ്രത്യേകം പരിഗണിച്ചു. അതിന്റെ അർത്ഥം, ആ തീരുമാനത്തിൽ മററു വശങ്ങളെ ഞാൻ അംഗീകരിക്കുന്നുവെന്നോ അവയോടു ഞാൻ യോജിക്കുന്നുണ്ടെന്നോ അല്ല. പല ഭാഗങ്ങളും ഗൗരവതരമായ എതിർപ്പിനു വിഷയമാകുമെന്നാണു് എന്റെ അഭിപ്രായം. അധഃകൃതസമുദായങ്ങളുടെ പ്രശ്നത്തിൽ ഒരു ആത്മത്യാഗം അനുഷ്ഠിക്കാൻ എന്നെ മനസ്സാക്ഷി പ്രേരിപ്പിച്ചു. അത്രത്തോളം ത്യാഗം എന്നിൽനിന്നു് ആവശ്യപ്പെടത്തക്ക സംഗതികളാണു് മററുള്ളവയെന്നു ഞാൻ കരുതുന്നില്ല.

## 10

## സാമുവൽ ഹോറിനു്†

പ്രിയപ്പെട്ട സർ സാമുവൽ,

1931 ഡിസംബറിൽ ഇന്ത്യയിലേക്കു് ഞാൻ മടങ്ങിപ്പോകുമ്പോൾ ഒരു കേബിൾ അങ്ങു് എനിക്കു് അയച്ചിരുന്നു. റോമിൽ വെച്ചു് ഒരു പത്രപ്രവർത്തകനു ഞാൻ നല്കിയെന്നു് ആരോപിക്കപ്പെടുന്ന ഒരു അഭിമുഖസംഭാഷണത്തെ സംബന്ധിച്ചായിരുന്നു അതു്. അതിനെ പരിപൂർണ്ണമായി നിഷേധിച്ചുകൊണ്ടു് ഞാൻ മറുപടി അയച്ചതു് അങ്ങേയ്ക്കു് ഓർമ്മയുണ്ടായിരിക്കുമല്ലോ. എന്റെ നിഷേധപ്രസ്താവനയും നിഷേധിക്കപ്പെട്ടു. ആ വാർത്ത അടുത്തകാലംവരെ ഞാൻ അറിഞ്ഞിരുന്നില്ല. ബോംബെയിൽ ഇറങ്ങി ഒരാഴ്ച കഴിയുന്നതിനുമുമ്പുതന്നെ ഞാൻ ജയിലിൽ അടയ്ക്കപ്പെട്ടു. ഒടുവിലത്തെ ജയിൽവാസം കഴിഞ്ഞു് ആഗസ്റ്റിൽ ഞാൻ വിമുക്തനായപ്പോൾ ആ പ്രശ്നം സജീവമല്ലാതായിത്തീർന്നെങ്കിലും, എന്റെ നിരപരാധി

---

10 In the Shadow of the Mahatma, pp. 109—111

† ഗാന്ധിജി വട്ടമേശസമ്മേളനം കഴിഞ്ഞു മടങ്ങിപ്പോരുമ്പോൾ ഒരു ഇററാലിയൻ പത്രപ്രവർത്തകനു നല്കിയെന്നു് ആരോപിക്കപ്പെട്ട അഭിമുഖസംഭാഷണത്തോടു് അനുബന്ധിച്ചു്, ഗാന്ധിജിക്കെതിരായി പല ആരോപണങ്ങളും ഉന്നയിക്കപ്പെട്ടു. ഈ കത്തു് 1934 ജനുവരിയിലാണു് എഴുതിയതു്.

ത്വം തെളിയിക്കുന്നതു പ്രയോജനകരമായിരിക്കുമെന്ന ബോംബെയിലെ വിത്സൺ കോളേജിലെ പ്രഫസർ മക്ലീൻ അഭിപ്രായപ്പെട്ടെന്ന മീരാ ബെൻസ്ലേഡ് എന്നെ അറിയിച്ചു. റോമിലെ പത്രപ്രവൎത്തകൻ പുറപ്പെടുവിച്ച നിഷേധക്കുറിപ്പു പ്രസിദ്ധീകൃതമായ അവസരത്തിൽ അതു് അവഗാഢമായ പരിഗണനയാൎജ്ജിച്ചിരുന്നു. 1932—ൽ എനിക്കെതിരായി വൈസ്രോയി കൈക്കൊണ്ട നടപടിയെ ഒരുപക്ഷേ, അതു ത്വരിതപ്പെടുത്തുകയും ചെയ്തിരിക്കാം. പ്രഫസർ മക്ലീനിനോടു ഞാൻ യോജിച്ചു. മിസ്സ് അഗഥാ ഹാരിസണ് കത്തയച്ചു പ്രസക്തമായ പത്രറിപ്പോർട്ടുകൾ കരസ്ഥമാക്കാൻ മീരാ ബെന്നിനോട് ഉടനടി ഞാൻ ആവശ്യപ്പെട്ടു. വളരെ അന്വേഷണത്തിനുശേഷം, അവ കണ്ടുപിടിക്കാൻ അവൾക്കു സാധിച്ചു. ഒട്ടു വിലത്തേതും ഏററവും പ്രധാനപ്പെട്ടതുമായ പത്രഭാഗം എനിക്കു കിട്ടിയതു് കഴിഞ്ഞ മാസമായിരുന്നു—അയിത്തത്തിനു് എതിരായുള്ള പ്രചരണപ്രസ്ഥാനത്തിനുവേണ്ടിയുള്ള പര്യടനത്തിരക്കിനിടയ്ക്കു്. അടിയന്തിരപരിശോധനയ്ക്കായിട്ടു്, മൂന്നു റിപ്പോർട്ടുകളുടെ പകൎപ്പുകൾ അങ്ങേയ്ക്കു ഞാൻ അയയ്ക്കുന്നു.

മിസ്സ് ഹാരിസണിൽനിന്നു് ആ റിപ്പോർട്ടുകൾ കിട്ടിയപ്പോഴാണു് ആദ്യമായി ഞാൻ അവ കണ്ടതു്. അക്കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. ഇപ്പോൾ ഞാൻ പലതവണ ആവൎത്തിച്ചു് അവ വായിച്ചുകഴിഞ്ഞിട്ടുണ്ടു്. വാസ്തവത്തിൽ സംഭവിച്ചതിന്റെ ഒരു ഹാസ്യചിത്രമാണു് അവയിലുള്ളതെന്നു മടികൂടാതെ പറയാൻ എനിക്കു കഴിയും....

ആ സംഭാഷണത്തിൽ, മററു പലതിനുമിടയ്ക്കു വട്ടമേശസമ്മേളനം, അതിനെപ്പററി എനിക്കുള്ള അഭിപ്രായം, ഭാവിയിൽ ഞാൻ സ്വീകരിക്കാനിടയുള്ള നടപടി എന്നിവയും പരാമൎശിക്കപ്പെട്ടു. എന്റെ സംഭാഷണത്തിൽ ആരോപിക്കപ്പെട്ടിരിക്കുന്ന പല കാര്യങ്ങളും ഞാൻ ഒരിക്കലും പറഞ്ഞിട്ടില്ല. എന്റെ സകല പ്രതീക്ഷകളും ഭീതികളും ഭാവിപരിപാടികളും, എനിക്കു സ്വാധീനപ്പെടുത്താനും ഉപയോഗിക്കാനും കഴിവുള്ള ഏററവും അസന്ദിഗ്ദ്ധമായ ഭാഷയിൽ വട്ടമേശസമ്മേളനത്തിന്റെ സമാപനവേളയിൽ ചെയ്ത പ്രസംഗത്തിൽ ഞാൻ പ്രകടിപ്പിച്ചിട്ടുണ്ടായിരുന്നു. ആ പ്രസംഗത്തിൽ ഞാൻ വെളിപ്പെടുത്തിയ വികാരങ്ങളുടെ ഒരു പരാവൎത്തനം മാത്രമാണു് സ്വകാര്യസംഭാഷണത്തിൽ ഞാൻ പറഞ്ഞിട്ടുള്ളതെല്ലാം. പരസ്യമായിട്ടു് ഒരു കാര്യവും, സ്വകാര്യസംഭാഷണത്തിൽ മറെറാന്നും പറയുന്ന പതിവു് എനിക്കില്ല; ഒരു സുഹൃത്തിനോടു് ഒരു കാര്യവും, മറെറാരു സുഹൃത്തിനോടു വേറൊന്നും പറയാറുമില്ല. ഇന്ത്യൻ ജനതയും ബ്രിട്ടീഷ് ഗവൺമെൻറും തമ്മിൽ വ്യക്തമായി പിണങ്ങിപ്പിരിഞ്ഞെന്നു് ഞാൻ പറഞ്ഞിരിക്കാൻ സാധ്യതയില്ല. എന്തുകൊണ്ടെന്നാൽ, സഹനശക്തി ഏററവും ഉപയോഗിച്ചു് ഒരു

ഭിന്നിപ്പിനെ തടയാനും, ഇർവിൻ–ഗാന്ധി ഉടമ്പടിമൂലം സ്ഥാപിച്ചിരുന്ന സമാധാനപരമായ ബന്ധം തുടർന്നുപോകാനും ഞാൻ ദൃഢനിശ്ചയം ചെയ്തിരുന്നു. അതേ കാലത്തിനിടയ്ക്കുതന്നെ പല സുഹൃത്തുക്കളോടും ഞാൻ അക്കാര്യം പറഞ്ഞിരുന്നു. ഒരു ശുഭാപ്തിവിശ്വാസിയായതുകൊണ്ട് പരിഹരിക്കാനാവാത്ത ഒരു പിളർപ്പ് മനുഷ്യർ തമ്മിൽ സംഭവിക്കുമെന്നു ഞാൻ വിശ്വസിക്കുന്നില്ല.

ഇംഗ്ലണ്ടിന് എതിരായിട്ടുള്ള പ്രക്ഷോഭണം വീണ്ടും ആരംഭിക്കുന്നതിനുവേണ്ടി ഇന്ത്യയിലേക്കു മടങ്ങുകയാണെന്ന് ഒരിക്കലും ഞാൻ പറഞ്ഞില്ല. അനൗപചാരികമായ ആ കൂടിക്കാഴ്ചയ്ക്കിടയിൽ ചില സാധ്യതകളെപ്പററി എന്നോടു ചോദിക്കയുണ്ടായി; എനിക്കു കഴിയുമായിരുന്നെങ്കിൽ അവയെല്ലാം ഞാൻ വാസ്തവത്തിൽ നടത്താൻ പോകയായിരുന്നെന്നു തോന്നത്തക്കവണ്ണം അവ വിവരിക്കപ്പെടുകയാണ് ചെയ്തിട്ടുള്ളത്.

എന്റെ നിഷേധപ്രസ്താവനയിൽ അങ്ങയ്ക്കുള്ള വിശ്വാസത്തിന് ഉലച്ചിൽ തട്ടിയെങ്കിൽ, അഥവാ എന്തുതന്നെ ആയിരുന്നാലും, ആദ്യത്തെ റിപ്പോർട്ട് അങ്ങു സദയം എന്റെ ശ്രദ്ധയിൽപ്പെടുത്തിയതുപോലെ എന്റെ നിഷേധത്തിന് എതിരായിട്ടുള്ള മറുപടിയും എന്നെ ധരിപ്പിക്കേണ്ടതായിരുന്നു. ഈ കത്ത് അങ്ങയിൽ ഉളവാക്കുന്ന പ്രതികരണം എന്തായിരിക്കുമെന്ന് എനിക്ക് അറിഞ്ഞുകൂടാ. എന്റെ സത്യസന്ധതയിൽ അങ്ങേയ്ക്ക് എന്തെങ്കിലും സംശയമുണ്ടെങ്കിൽ, അതു മാററാൻ എനിക്ക് അല്പമെങ്കിലും സാധിക്കുമെങ്കിൽ, അപ്രകാരം ചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നു.

'അനുഗാമി' എന്നു പരാമർശിച്ചിട്ടുള്ളത് മിസ്സ് സ്ലേഡിനെയത്രെ. ആ സംഭാഷണത്തെപ്പററിയുള്ള അവരുടെ അനുസ്മരണകൾ ഇതോടൊന്നിച്ച് അയയ്ക്കുന്നു.

ഈ കത്തു ഞാൻ പ്രസിദ്ധീകരിക്കുന്നില്ല. പല സുഹൃത്തുക്കൾക്കും ഇതിന്റെ പകർപ്പുകൾ അയച്ചുകൊടുക്കുകയാണ്, അവരുടെ സ്വകാര്യോപയോഗത്തിന്. കഴിയുമെങ്കിൽ, അങ്ങ് ഇതിനു പരസ്യം നല്കണമെന്ന് ഞാൻ ആശിക്കുന്നു. അല്ലെങ്കിൽ പ്രൊഫസർ സി. എഫ്. ആൻഡ്രൂസ് (വുഡ് ബ്രൂക്ക്, സെല്ലി ഓക്ക്, ബർമിംഗ്‌ഹാം) ഇഷ്ടപ്പെടുന്ന രീതിയിൽ ഈ കത്തിനെ പരസ്യമായിട്ട് ഉപയോഗിക്കാൻ അദ്ദേഹത്തോട് ആവശ്യപ്പെടണമെന്നപേക്ഷ.

**അങ്ങയോട് ആത്മാർത്ഥതയോടുകൂടെ,**
**എം. കെ. ജി.**

## 11

## ലിൻലിത്ഗോ പ്രഭുവിനു്*

ബർദോളി,
ജനുവരി 26, 1939.

(രഹസ്യം)

പ്രിയപ്പെട്ട ലിൻലിത്ഗോ പ്രഭു,

കഴിഞ്ഞ മാസം 23–ാം തീയതിയിലെ എന്റെ കത്തിനു് ഇക്കഴിഞ്ഞ 4–ാം തീയതി അങ്ങു് വ്യക്തമായ മറുപടി നൽകി. ഞാൻ കാണുന്ന രീതിയിൽ ചില സംഭവങ്ങഠം അങ്ങയുടെ ശ്രദ്ധയിൽപ്പെടുത്താൻ ആ മറുപടി എനിക്കു ധൈര്യം തരുന്നു.

ഒറീസ്സയിൽ കാര്യങ്ങഠം ഏററവും വഷളായിട്ടുണ്ടെന്നു തോന്നുന്നു. പൊതുജനാഭിപ്രായം മററു സ്ഥലങ്ങളിലെന്നതുപോലെ അത്ര പ്രബലമല്ല. മേജർ ബസൽ ഗട്ടയെ റാൻപൂരിൽവെച്ചു് കൊലചെയ്ത ഏററവും നിർഭാഗ്യകരമായ സംഭവം സ്ഥിതിഗതികളെ സങ്കീർണ്ണമാക്കുകയും ചെയ്തു. ഔദ്യോഗികമായിട്ടു സമ്മതിച്ചിട്ടുള്ളതുപോലെ, ഒറീസ്സാഗവൺമെൻറിനു ചെയ്യാൻ സാദ്ധ്യമായ എല്ലാ ഒത്താശകളും ചെയ്തിട്ടുമുണ്ടു്. ഈ നിർഭാഗ്യകരമായ സംഭവത്തിനു പുറമേ, താൽച്ചറിൽ ആകെയുള്ള 75,000 ജനങ്ങളിൽ 26,000 പേരും വർണ്ണനാതീതമെന്നു കേഠംക്കുന്ന ദുരിതങ്ങളാൽ ബ്രിട്ടീഷ് ഒറീസ്സയിലേക്കു് കുടിയേറിപ്പാർക്കാൻ നിർബ്ബന്ധിതരായിട്ടുണ്ടു്. ഈ കുടിയേറിപ്പാർപ്പിന്റെ കാരണത്തെപ്പററി അന്വേഷണം നടത്തുകയും ജനങ്ങഠംക്കു് ദുരിതാശ്വാസം നൽകുകയും ചെയ്യേണ്ടതു് റസിഡൻറിന്റെ വ്യക്തമായ കടമയാണെന്നു് എനിക്കു തോന്നുന്നു.

രാജ്കോട്ടിലെ താക്കൂർ സാഹേബ് ജനങ്ങളോടു ചെയ്ത പാവനമായ കരാറിനെ ലംഘിച്ചിരിക്കുന്നു. എനിക്കു മനസ്സിലാക്കാൻ കഴിയുന്നിടത്തോളം കത്തിയവാറിലെ റസിഡൻറാണു് അതിനു് ഇടയാക്കിയതു്. ആ കരാർ ഒരു ഔദ്യോഗികവിജ്ഞാപനത്തിന്റെ രൂപത്തിൽ പ്രസിദ്ധീകരിച്ചിരുന്നതത്രേ. രാജ്കോട്ടിൽ, അതുകൊണ്ടു് പ്രക്ഷോഭണം പുനരാരംഭിച്ചിരിക്കയാണു്.

ജയ്പൂരിലെ ഇംഗ്ലീഷുകാരനായ പ്രധാനമന്ത്രി, ഒരു പ്രസിദ്ധ ബാങ്കറും പരോപകാരതല്പരനും സമുദായപരിഷ്കർത്താവുമായ സെത് ജമ്നാലാൽജിയേയും അദ്ദേഹം അദ്ധ്യക്ഷനായിട്ടുള്ള ഒരു സാമൂഹ്യ രാഷ്ട്രീയ സംഘടനയേയും തകർത്തുകളയുമെന്നു് പ്രതിജ്ഞചെയ്തിരിക്കയാണെന്നു് പറയപ്പെടുന്നു. മഹാരാജാവിന്റെ കീഴിലുള്ള ഉത്തരവാദിത്വഭരണത്തെ ലക്ഷ്യമായിക്കരുതിയാണു് അവരുടെ അപരാധം.

---

11 To A Gandhian Capitalist, pp. 179—181.
* ഇന്ത്യാ വൈസ്രോയ്

ഇവിടെ വിവരിക്കുന്ന വാൎത്തകഠം വിശ്വസനീയങ്ങളാണെങ്കിൽ, കേന്ദ്രഗവണ്മെൻറിനു് ഉത്തരവാദിത്വത്തിൽനിന്നു് ഒഴിഞ്ഞുമാറാൻ സാദ്ധ്യമല്ലെന്നു ഞാൻ കരുതുന്നു. സംസ്ഥാനങ്ങളിലുള്ള ജനങ്ങഠം അവരുടെ ഭരണകൎത്താക്കളോടുമാത്രം സമരം ചെയ്താൽ പോരെന്നാണു് ഇതിനൎത്ഥം. ഈ ഭരണാധിപന്മാൎക്കു് സ്വയം തങ്ങളുടെ ജനങ്ങളെ എതിൎത്തുനില്ക്കാൻ സാദ്ധ്യമല്ലല്ലോ. കേന്ദ്രഭരണാധികാരത്തിൻെറ അദൃശ്യവും സൎവ്വശക്തവുമായ കരങ്ങളോടും ജനങ്ങഠം പൊരുതേണ്ടിവന്നിരിക്കുന്നു.

ഈ ഭീകരമായ പ്രശ്നം അങ്ങയെ ധരിപ്പിക്കാൻ ഞാൻ ധൈൎയ്യപ്പെടുന്നു. അതിനെ ഭീകരമെന്നു ഞാൻ വിവരിക്കാൻ കാരണമുണ്ടു്. കേന്ദ്രഭരണക്കൂടത്തേയും കോൺഗ്രസ്സിനേയും അതു് എത്ര ദൂരം കൊണ്ടെത്തിക്കുമെന്നു് എനിക്കു് നിശ്ചയമില്ല. കോൺഗ്രസ്സിനു് സംസ്ഥാനജനങ്ങളോടു് ധാൎമ്മികമായ ഒരു കടമയുണ്ടു്. പുറമേനിന്നുള്ള ആപത്തുകളും — ആഭ്യന്തരമായ അരാജകത്വവും ബാധിക്കാതെ സംസ്ഥാനങ്ങഠംക്കു് സംരക്ഷണം നൽകാൻ ഉടമ്പടിപ്രകാരം കേന്ദ്രഭരണക്കൂടത്തിനുള്ള ബാദ്ധ്യത മനസ്സിലാക്കാൻ എനിക്കു കഴിയുന്നുണ്ടു്. അതിൽനിന്നു് സിദ്ധമായ ഉപസിദ്ധാന്തവും അതുപോലെ ശരിയല്ലേ? അതായതു്, സംസ്ഥാനങ്ങഠം അവിടത്തെ ജനങ്ങളെ അടിച്ചമൎത്തുകയാണെങ്കിൽ, അവരേയും പരമാധികാരികഠം സംരക്ഷിക്കേണ്ടതില്ലേ? പ്രസംഗസ്വാതന്ത്ര്യമുള്ള യോഗങ്ങഠം മുതലായവ ഒരു സംസ്ഥാനം അടിച്ചമൎത്തുകയും, അതുമൂലം പീഡിതരായ ജനങ്ങഠം മാന്യമായ സമുദായത്തിൽ എല്ലാ മനുഷ്യൎക്കും അവകാശമുള്ള നൈസൎഗ്ഗിക സ്വാതന്ത്ര്യങ്ങഠംക്കുവേണ്ടി അഹിംസാത്മകമായ പ്രക്ഷോഭണം നടത്തിയാൽ അതിനെ അടിച്ചമൎത്തുന്നതിനു് പരമാധികാരികളുടെ സഹായം പ്രതീക്ഷിക്കയും ചെയ്യാമെന്നാണോ? അങ്ങേയ്ക്കു് എന്നോടു പറയാൻ എന്തെങ്കിലും ഉണ്ടെങ്കിലല്ലാതെ, ഈ കത്തിനു് ഒരു മറുപടി ഞാൻ പ്രതീക്ഷിക്കുന്നില്ല. അങ്ങയുടെ സമയത്തിൻെറ ഓരോ നിമിഷവും, എത്ര കൃത്യബഹുലമാണെന്നു് എനിക്കു് അറിവുണ്ടു്. എൻെറ കത്തുകഠം അങ്ങയുടെ വ്യക്തിപരമായ ശ്രദ്ധയ്ക്കു് വിഷയമാകുന്നുണ്ടെന്നു് അറിഞ്ഞാൽ മതി എനിക്കു്; അതു് ഞാൻ അറിയുന്നുമുണ്ടു്.

അങ്ങയുടെ ആത്മാൎത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 12

## രാജ്കോട്ടിലെ താക്കൂർ സാഹിബിന്†

ഞാൻ ഈ കത്തെഴുതുന്നതു്, വൈമനസ്യം കൂടാതെയല്ല. പക്ഷേ, കർത്തവ്യം അതിന് എന്നെ നിർബ്ബന്ധിക്കുന്നു. ഇവിടെ ഞാൻ വരാനുള്ള കാരണം നിങ്ങൾക്ക് അറിയാമല്ലോ. മൂന്നുദിവസം ദർബാർ വീരവാലയോട്ട് ഞാൻ സംഭാഷണം നടത്തി. എനിക്ക് കഠിനമായ അസംതൃപ്തി തോന്നാൻ അദ്ദേഹം ഇടയാക്കി. തന്റെ തീരുമാനങ്ങൾ അടുത്ത നിമിഷംവരെപ്പോലും പാലിക്കാൻ അദ്ദേഹത്തിന് കഴിവില്ലെന്നു തോന്നുന്നു. മൂന്നുദിവസം അദ്ദേഹത്തോട്ട് എനിക്കുണ്ടായിരുന്ന സമ്പർക്കത്തിന്റെ അടിസ്ഥാനത്തിൽ ഞാൻ രൂപീകരിച്ച അഭിപ്രായം അതാണ്. അദ്ദേഹത്തിന്റെ നേതൃത്വം സംസ്ഥാനത്തിന് ദോഷകരമായിട്ടുണ്ടെന്നാണ് എന്റെ അഭിപ്രായം.

ഇനി ഈ കത്തിന്റെ ഉദ്ദേശ്യത്തിലേക്ക് ഞാൻ കടക്കുകയാണ്. അങ്ങയുടെ വാഗ്ദാനം നിറവേററാൻ അങ്ങയെ പ്രേരിപ്പിക്കാതെ രാജ്കോട്ട് വിട്ടുപോകയില്ലെന്ന് വാർദ്ധായിൽനിന്നു പോരുന്ന വേളയിൽ ഞാൻ നിശ്ചയിച്ചിരുന്നു. പക്ഷേ, ഒന്നോ രണ്ടോ ദിവസത്തിൽ കൂടുതൽ ഇവിടെക്കഴിയേണ്ടിവരുമെന്ന് ഞാൻ ഒരിക്കലും വിചാരിച്ചിരുന്നില്ല. ഞാൻ ഇവിടെ സഹിക്കാനിടയായ കാര്യങ്ങൾ സഹിക്കേണ്ടിവരുമെന്നും കരുതിയിരുന്നില്ല.

എന്റെ ക്ഷമ നശിച്ചുകഴിഞ്ഞിരിക്കുന്നു. ത്രിപുരയിലേക്കു പോകാൻ വല്ല സാധ്യതയുമുണ്ടെങ്കിൽ എനിക്ക് വേഗത്തിൽ അവിടെച്ചെല്ലണം. ഞാൻ പോകാതിരുന്നാൽ, ആയിരത്തിൽപരം സഹപ്രവർത്തകർക്ക് ആശാഭംഗമുണ്ടാകും; അനേകലക്ഷം പാവപ്പെട്ട ആളുകൾക്ക് നൈരാശ്യവും തോന്നും. അതുകൊണ്ടു് ഈ സന്ദർഭത്തിൽ എന്നെ സംബന്ധിച്ച് സമയത്തിന് പ്രത്യേകമൊരു വിലയുണ്ട്.

അക്കാരണത്താൽ അങ്ങ് പൂർണ്ണമനസ്സോടുകൂടെ, താഴെപ്പറയുന്ന നിർദ്ദേശങ്ങൾ സ്വീകരിക്കയും, നാളത്തെ എന്റെ യാത്ര തവരിതപ്പെടുത്തി, ഉല്കണ്ഠയിൽനിന്നു് എന്നെ മോചിപ്പിക്കയും ചെയ്യണമെന്ന് ഞാൻ അഭ്യർത്ഥിക്കുന്നു.

---

12 Mahatma, vol. V, pp. 62—64

† രാജ്കോട്ട് ഉപവാസത്തിനു തൊട്ടുമുമ്പാണ് (2-3-1939) താക്കൂർസാഹിബിനുള്ള ഈ കത്തും അടുത്തതും എഴുതിയതു്. ഉത്തരവാദഭരണപ്രശ്നം പരിഗണിക്കാൻ നിയമിക്കേണ്ടിയിരുന്ന കമ്മിററിയിലെ അംഗങ്ങളേയും, കമ്മിററിയുമായി ആലോചന നടത്തുന്നതു സംബന്ധിച്ചുള്ള വ്യവസ്ഥകളേയും പററി സർദാർ പട്ടേലുമായി ചെയ്ത കരാർ നടപ്പാക്കുന്നതിൽ താക്കൂർ സാഹിബ് വീഴ്ചവരുത്തിയതാണ് ഈ ഉപവാസത്തിനു കാരണമായതു്.

1. അങ്ങ് ഡിസംബർ 26—ാം തീയതി പുറപ്പെടുവിച്ച 50—ാം നമ്പർ വിജ്ഞാപനം ഇപ്പോഴും നിലവിലുണ്ടെന്ന് ജനങ്ങളോടു പ്രഖ്യാപിക്കണം.

2. ജനവരി 21—ാം തീയതിയിലെ അങ്ങയുടെ 61—ാം നമ്പർ വിജ്ഞാപനം റദ്ദുചെയ്യണം. അങ്ങ് പ്രഖ്യാപിച്ച പരിഷ്കരണക്കമ്മിററിയിലുള്ള 2, 3, 5, 7 എന്നീ പേരുകഠം അങ്ങനെതന്നെയിരിക്കട്ടെ. 'രാജ്കോട്ട് രാജകീയ'പ്രജാപരിഷത്തിനെ പ്രതിനിധാനം ചെയ്തുകൊണ്ടു് താഴെപ്പറയുന്ന പേരുകഠം സ്വീകരിക്കയും വേണം:

(1) യു. എൻ. ധേബാർ, (2) പി. പി. ആനന്ദ, (3) വി. എം. ശുക്ലാ, (4) ജെ. എച്ച്. ജോഷി, (5) എസ്സ്. വി. മോഡി. ഭൂരിപക്ഷം പരിഷത്തിൻെറ ഭാഗത്തായിരിക്കണം എന്നതാണ് ഈ നിർദ്ദേശത്തിൻെറ പിന്നിലുള്ള ഉദ്ദേശ്യം.

3. ശ്രീ യു. എൻ. ധേബാറിനെ ആ സമിതിയുടെ അദ്ധ്യക്ഷനായി നിയമിക്കണം.

4. സമിതിയുടെ മാഗ്ഗദശ്കരും ഉപദേഷ്ടാക്കളുമായിട്ട് മൂന്നോ അതിൽ കുറവോ ഉദ്യോഗസ്ഥന്മാരെ അങ്ങ നിയമിക്കണം. പരിഷത്തിൻെറ പ്രതിനിധി എന്ന നിലയിൽ എനിക്കു് സ്വീകാര്യരായിരിക്കണം അവർ. സമിതിയുടെ നടപടികളിൽ അവക്ക് വോട്ടു് ഉണ്ടായിരിക്കുകയില്ല.

5. കമ്മിററിക്കു് ആവശ്യമുള്ള രേഖകഠം, കണക്കുകഠം മററു സാധനങ്ങഠം, സഹായങ്ങഠം എന്നിവ അതിനു നല്കാൻ സംസ്ഥാനത്തിലുള്ള വിവിധ വകുപ്പുകളുടെ മേധാവികഠംക്കു് അങ്ങ് നിർദ്ദേശങ്ങഠം നല്കണം. കമ്മിററിയുടെ ഉപയോഗത്തിനു് സെക്രട്ടേറിയററിൽ ഉചിതമായ സ്ഥലസൗകര്യങ്ങഠം അങ്ങ് നിശ്ചയിച്ചുകൊടുക്കണം.

6. നാലാംവകുപ്പനുസരിച്ചു് അങ്ങ് നിയമിക്കുന്ന ഉപദേഷ്ടാക്കഠം ഒരു നിവ്വാഹകസമിതി (എക്സിക്യൂട്ടീവ് കൗൺസിൽ) ആയിട്ടു പ്രവത്തിക്കണം. ഡിസംബർ 26—ാം തീയതിയുള്ള വിജ്ഞാപനത്തിൻെറ തത്വം അനുസരിച്ചു്, അതിൻെറ പ്രധാനോദ്ദേശ്യത്തിനു ദോഷകരമായിത്തീരാനിടയുള്ള യാതൊരു കാര്യവും ചെയ്യാതെ, സംസ്ഥാനത്തിൻെറ ഭരണം നടത്താനുള്ള ഉത്തരവാദിത്വം ആ നിർവ്വാഹകസമിതിക്കായിരിക്കയും വേണം. അവരിൽ ഒരാഠം ആ കൗൺസിലിൻെറ അദ്ധ്യക്ഷനായിരിക്കണം. കൗൺസിലിൻെറ പ്രവത്തനങ്ങളെ അങ്ങ് വൈമനസ്യം കൂടാതെ അംഗീകരിക്കേണ്ടതാണ്. കമ്മിററിയുടെ ഉപദേഷ്ടാക്കളല്ലാത്ത മറേറതെങ്കിലും വ്യക്തികളെ കൗൺസിലർമാരായി നിയമിക്കുന്നതു് ഉചിതമായിരിക്കുമെന്നു് അങ്ങ് കരുതുന്നപക്ഷം, ആ നിയമനം എന്നോടു് ആലോചിച്ച നടത്തേണ്ടതാണ്.

കമ്മിററി 7—ാം തീയതി അതിന്റെ നടപടികൾ ആരംഭിക്കുകയും 22—ാം തീയതിക്കകം പൂർത്തിയാക്കുകയും ചെയ്യണം, കമ്മിററിയുടെ നിർദ്ദേശങ്ങൾ അങ്ങയുടെ കൈയിൽ കിട്ടിയതിനുശേഷം ഏഴുദിവസത്തിനുള്ളിൽ അവ നടപ്പിലാക്കണം.

7. സത്യാഗ്രഹികളായ തടവുകാരെ നാളെ മോചിപ്പിക്കണം. പിഴശിക്ഷകളും ശിക്ഷകൾ നടപ്പിലാക്കാനുള്ള ഉത്തരവുകളും നിറുത്തിവെയ്ക്കണം. ഇതിനകം വസൂലാക്കിയ പിഴകളും കണ്ടുകെട്ടിയ വസ്തുക്കളും മടക്കിക്കൊടുക്കണം.

ഡിസംബർ 26—ാം തീയതി പുറപ്പെടുവിച്ച വിജ്ഞാപനത്തോട് അനുബന്ധിച്ച് അങ്ങു ചെയ്യുന്ന യാതൊരു കാര്യത്തിലും മി. ഗിബ്സൻ ഇടപെടുകയില്ലെന്ന് അദ്ദേഹത്തോടുള്ള സംഭാഷണത്തിൽനിന്നു ഞാൻ മനസ്സിലാക്കുന്നു.

നാളെ ഉച്ചയ്ക്കുമുമ്പ് എന്റെ നിർദ്ദേശങ്ങൾ സ്വീകരിക്കാൻ അങ്ങേക്കു കഴിയാത്തപക്ഷം, ആ സമയംതൊട്ട് എന്റെ ഉപവാസം ആരംഭിക്കും; അവ സ്വീകരിക്കപ്പെട്ടു കഴിയുന്നതുവരെ തുടരുകയും ചെയ്യും.

എന്റെ കത്തിലെ ഭാഷ കർക്കശമാണെന്ന് അങ്ങു കരുതുകയില്ലെന്ന് ഞാൻ വിശ്വസിക്കുന്നു. കർക്കശമായ ഭാഷ യഥാർത്ഥത്തിൽ ഞാൻ ഉപയോഗിക്കുന്നുണ്ടെങ്കിൽ, എന്റെ നടപടി അപ്രകാരം കാണപ്പെടുന്നുണ്ടെങ്കിൽ, അങ്ങയുടെ കാര്യത്തിൽ ആ സ്വാതന്ത്ര്യം ഞാൻ അവകാശപ്പെടുന്നു. അങ്ങയുടെ മുത്തച്ഛൻ ഈ സ്റ്റേററിന്റെ തലവനായിരുന്നപ്പോൾ, എന്റെ അച്ഛന് അദ്ദേഹത്തെ സേവിക്കാനുള്ള സന്ദർഭം സിദ്ധിച്ചിരുന്നു. അങ്ങയുടെ അച്ഛൻ എന്നെ സ്വപിതാവിനെപ്പോലെ പരിഗണിച്ചിരുന്നു. എന്നല്ല, അദ്ദേഹം ഒരു പൊതുയോഗത്തിൽവച്ച് 'ഗുരു' എന്ന് എന്നെ വിളിക്കുകപോലും ചെയ്തു; പക്ഷേ, ഞാൻ ആരുടേയും ഗുരുവായിരുന്നിട്ടില്ല. അതിനാൽ അദ്ദേഹത്തെ ഞാൻ ഒരിക്കലും ശിഷ്യനായിട്ടു ഗണിച്ചിട്ടുമില്ല. അങ്ങ് അതുകൊണ്ട് എനിക്കു പുത്രതുല്യനത്രേ. അങ്ങ് എന്നെ പിതൃതുല്യനായി പരിഗണിക്കുന്നില്ലെന്നുവരാം. അങ്ങനെ പരിഗണിക്കുന്നുണ്ടെങ്കിൽ, ഞാൻ ബോധിപ്പിക്കുന്നതു് ആദരസമേതം അങ്ങ് നിമിഷനേരംകൊണ്ട് സ്വീകരിക്കും. അതിനുപുറമേ, ഡിസംബർ 26—ാം തീയതിക്കുശേഷം അങ്ങയുടെ ജനങ്ങൾക്കു സഹിക്കേണ്ടിവന്ന അനുഭവങ്ങളെപ്പററി അങ്ങ് ഖേദം പ്രകടിപ്പിക്കുയും ചെയ്യും. അങ്ങയുടെയോ, സംസ്ഥാനത്തിന്റെയോ ശത്രുവായിട്ട് എന്നെ കരുതരുത് എന്നപേക്ഷ. എനിക്കൊരിക്കലും ആരുടേയും ശത്രുവായിരിക്കാൻ സാധ്യമല്ല; ഒരിക്കലും ആയിരുന്നിട്ടുമില്ല. ഞാൻ ബോധിപ്പിക്കുന്ന കാര്യങ്ങളുടെ സ്വീകാര്യത്തിലാണ് അങ്ങയുടെ നന്മ, അഭിമാനം, കർത്തവ്യം ഇവയെല്ലാം സ്ഥിതിചെയ്യുന്നതെന്ന് എനിക്കു പരിപൂർണ്ണവിശ്വാസമുണ്ട്. എന്റെ നിർദ്ദേശങ്ങളിൽ ചില

തു് ഡിസംബർ 26-ാം തീയതിയിലുള്ള വിജ്ഞാപനത്തിന്റെ നാലതിരുകൾക്കപ്പുറത്തു കടന്നിട്ടുണ്ടെന്നു് അങ്ങേയ്ക്കു തോന്നുന്നുണ്ടായിരിക്കും. പക്ഷേ, ആ വ്യതിയാനങ്ങൾ കേവലം ഉപരിതലസ്പർശികളാണെന്നും കാണാവുന്നതാണു്. പരിഷത്തിന്നു പുറമേയുള്ള വ്യക്തികളെ അങ്ങു് നാമനിർദ്ദേശം ചെയ്തതിൽ ഞാൻ ഇടപെടാത്തതു്, അങ്ങയുടെ അന്തസ്സിനെമാത്രം പരിഗണിച്ചാണു്. അതു് അങ്ങു ശ്രദ്ധിക്കുമല്ലോ. അതിനാൽ ആ വ്യതിയാനങ്ങൾ കേവലം സംസ്ഥാനത്തെക്കരുതി ചെയ്യുന്നവയത്രേ. മറ്റു വ്യതിയാനങ്ങളെ അപ്രകാരം പരിഗണിക്കാനാവില്ലെങ്കിൽ, അതു് അങ്ങു നിമിത്തമാണു്; അങ്ങയുടെ വാഗ്ദാനലംഘനമെന്നു ഞാൻ കരുതുന്ന പ്രവൃത്തികൾ മാത്രമാണു് അതിന്നു കാരണം. എന്റെ അഭിപ്രായത്തിൽ, ഉഭയകക്ഷികളുടേയും ജനങ്ങളുടേയും സംരക്ഷണത്തിന്നുവേണ്ടിയും, ഈ ഒത്തുതീർപ്പു് വീണ്ടും തകരാറിലാകുന്നതിനെ തടയുന്നതിന്നുവേണ്ടിയുമാണു് ആ വ്യതിയാനങ്ങൾ.

പരിഷ്കരണക്കമ്മിററി, റിപ്പോർട്ടു തയ്യാറാക്കിക്കഴിയുമ്പോൾ ഞാൻ ജീവിച്ചിരിപ്പുണ്ടാവുമെങ്കിൽ അതിനെ ഞാൻ വിമർശനബുദ്ധിയോടുകൂടി പരിശോധിക്കുന്നതാണു് എന്നു പ്രതിജ്ഞ ചെയ്തുകൊണ്ടു് ഇതു് ഉപസംഹരിക്കുന്നു. ഞാനല്ലെങ്കിൽ സർദാർ വല്ലഭായ്പട്ടേൽ അപ്രകാരം ചെയ്യും. അങ്ങയുടെ അന്തസ്സിനോ, രാജ്യത്തിനോ, ജനങ്ങൾക്കോ യാതൊരു ഹാനിയും സംഭവിക്കുകയില്ലെന്നു് ഉറപ്പു വരുത്തത്തക്കതായിരിക്കും ആ പരിശോധന.

അങ്ങയുടെ കത്തിന്റെ ഒരു പകപ്പു് മി. ഗിബ്സനു് ഞാൻ അയച്ചുകൊടുക്കുന്നു. ഈ കത്തു് പത്രങ്ങൾക്കു ഞാൻ നൽകുന്നില്ല. എന്റെ നിർദ്ദേശങ്ങളെ അങ്ങു സദയം അംഗീകരിക്കുമെന്നുള്ള പ്രതീക്ഷ എനിക്കുണ്ടു്. അങ്ങനെ ചെയ്താൽ എനിക്കു് ഒരിക്കലും ഈ കത്തു് പ്രസിദ്ധീകരിക്കേണ്ടിവരികയില്ലല്ലോ.

ഈശ്വരൻ അങ്ങയെ അനുഗ്രഹിക്കയും ശരിയായ മാർഗ്ഗം കാണിച്ചുതരികയും ചെയ്യട്ടെ. മോഹൻദാസിന്റെ ആശീർവ്വാദങ്ങൾ.

## 13

അങ്ങയുടെ കത്തു് വേദനാജനകമാണു്. വാഗ്ദാനത്തിന്നു് യാതൊരു വിലയും അങ്ങു് കല്പിക്കുന്നില്ലെന്നു തോന്നുന്നു. ഒരു സംഭാവന വാഗ്ദാനം ചെയ്കയും അനന്തരം ആ വാഗ്ദാനത്തിൽനിന്നു് പിൻവലിയുകയും ചെയ്യുന്ന ഒരു മനുഷ്യനേപ്പോലെയാണു് അങ്ങു പ്രവർത്തിക്കുന്നതു്. ഡിസംബർ 26-ാം തീയതി പുറപ്പെടുവിച്ച വിജ്ഞാപനത്തിലൂടെ വളരെയെല്ലാം അങ്ങു നല്കിയിട്ടില്ലേ? സംഭാവനകൾ

13 Mahatma, vol. V, p. 69 (മുൻ കത്തിനു് താക്കൂർ സാഹിബ് അതേദിവസം 2-3-1939—നൽകിയ മറുപടിയെത്തുടർന്നു്, അന്നുതന്നെ എഴുതിയതു്).

രാജപദവിയുടെ ധർമ്മങ്ങളിൽ ഒന്നു മാത്രമാണു്; അവ അതിന്റെ ഭൂഷണവുംകൂടിയാണു്. ആ വിജ്ഞാപനത്തിലൂടെ ഒരു വലിയ സംഭാവന അങ്ങു് വാഗ്ദാനം ചെയ്തു. അതിന്റെ സാരാംശത്തിൽ തന്നെ അടങ്ങിയിരിക്കുന്ന ഒരു സംഗതിയുണ്ടു്: പരിഷ്കരണക്കമ്മിററിയിലെ അംഗങ്ങളുടെ പേരുകൾ തെരഞ്ഞെടുക്കാനുള്ള അവകാശം അങ്ങു് പരിത്യജിക്കും എന്ന വാഗ്ദാനം. പക്ഷേ, ഇവിടെ ചിന്താവിഷയമായ പ്രശ്നത്തിൽ, പരിഷത്തിന്റെ പ്രതിനിധി എന്ന നിലയിൽ സർദാറിനു് എഴുതിയ ഒരു കത്തുമൂലം അങ്ങു് മേല്പറഞ്ഞ അവകാശം വിട്ടുകൊടുത്തു. ഇന്നത്തെ അങ്ങയുടെ കത്താകട്ടെ, ആ പരിത്യാഗത്തെ റദ്ദു ചെയ്യുന്നു. ഈ പ്രവൃത്തി അങ്ങേയ്ക്കു യോജിച്ചതല്ല. എന്റെ ഇന്നലത്തെ കത്തിൽ അടങ്ങിയിരുന്ന നിർദ്ദേശങ്ങൾ അനുവർത്തിച്ചാൽ മാത്രമേ അങ്ങയുടെ വാഗ്ദാനം നിറവേററപ്പെടുകയുള്ളു എന്നു ഞാൻ വിശ്വസിക്കുന്നു. അങ്ങനെ അവയെ അംഗീകരിക്കാൻ ഈശ്വരൻ അങ്ങയെ പ്രേരിപ്പിക്കുമാറാകട്ടെ. ഖാൻ സാഹേബു് മുഖാന്തരം അങ്ങയെ ഞാൻ അറിയിച്ചിരുന്ന നിർദ്ദേശങ്ങൾ നടപ്പിലാക്കാൻ അങ്ങു് ചുമതലപ്പെട്ടവനത്രേ. നിയമലംഘനം ഇപ്പോൾ പൂർണ്ണമായിട്ടു നിർത്തിവച്ചിരിക്കുന്ന നിലയ്ക്കു്, സത്യാഗ്രഹികളായ തടവുകാരെ വിട്ടയയ്ക്കേണ്ട കടമയും വ്യക്തമായി അങ്ങേയ്ക്കു് ഉണ്ടെന്നു് എനിക്കു തോന്നുന്നു.

## 14

## ലിൻലിത്ഗോ പ്രഭുവിനു്†

ഇന്നു രാവിലെ 10.45–നു് എനിക്കു നല്കപ്പെട്ട അങ്ങയുടെ സത്വരമായ മറുപടിക്കു് ഞാൻ അങ്ങയോടു കൃതജ്ഞനാണു്. സ്വാഭാവികമായിട്ടുതന്നെ, പല കാര്യങ്ങളും അതിൽ പറയാതെ വിട്ടിട്ടുണ്ടെങ്കിലും, ഉപവാസം അവസാനിപ്പിച്ചു്, എത്രയോ ലക്ഷം പേരുടെ ഉൽക്കണ്ഠ ശമിപ്പിക്കാൻ മതിയായ ഉറപ്പുനൽകുന്ന ഒരു പ്രേരണയായി അങ്ങയുടെ അനുഭാവപൂർവ്വമായ സന്ദേശത്തെ ഞാൻ പരിഗണിക്കുന്നു. ഒരു ഒത്തുതീർപ്പിനെ ത്വരിതപ്പെടുത്തുന്നതിനുവേണ്ടി ജനങ്ങൾക്കു് ചെയ്യാൻ കഴിവുള്ള എല്ലാ പരിശ്രമങ്ങളോടും പ്രാർത്ഥനകളോടുംകൂടി അവർ എന്റെ ഉപവാസത്തെ നിരീക്ഷിച്ചുകൊണ്ടിരിക്കയത്രേ.

അങ്ങയുടെ സന്ദേശത്തിൽ പരാമർശിക്കാത്ത സംഗതികളെല്ലാം ഞാൻ ഉപേക്ഷിച്ചിട്ടില്ലെന്നും, നേരെമറിച്ചു് അവയെ സംബന്ധിച്ചും ഞാൻ തൃപ്തി പ്രതീക്ഷിക്കുന്നുണ്ടെന്നും പറയേണ്ടതു് ഔചി

14 Mahatma, vol. V, p. 70 (7–3–1939).

† ഗാന്ധിജിയും താക്കൂർ സാഹിബ്ബും തമ്മിലുള്ള തർക്കവിഷയം ഫെഡറൽ കോർട്ടു് ചീഫ് ജഡ്ജിയുടെ തീരുമാനത്തിനു വിട്ടുകൊടുത്തു. അതിനെ തുടർന്നു് ഗാന്ധിജി ഉപവാസം അവസാനിപ്പിക്കയും ചെയ്തു.

ത്യം മാത്രമാണ്. പക്ഷേ, അവയുടെ കാര്യത്തിൽ, പരസ്പരം ചർച്ച കഠം നടത്തുന്നതുവരെ കാത്തിരിക്കാവുന്നതാണ്. ഡൽഹിയിലേക്ക് ഒരു യാത്ര ചെയ്യാൻ ഡാക്ടർമാർ എന്നെ അനുവദിച്ചാൽ ഉടനേ ഞാൻ അപ്രകാരം ചെയ്യുന്നതാണ്.

## 15

## അഡോൾഫ് ഹിററ്ലക്ക്†

ക്രിസ്തുമസ് വാരം, 1941.

പ്രിയസുഹൃത്തേ,

നിങ്ങളെ ഞാൻ സുഹൃത്തെന്ന് സംബോധനചെയ്യുന്നതു്, ഔപചാരികമായിട്ടല്ല. ഒരു ശത്രുവും എനിക്കില്ല. വർഗ്ഗം, വർണ്ണം, മതം എന്നീ പരിഗണനകഠംകൂടാതെ മനുഷ്യരോടു സൗഹാർദ്ദം പുലർത്തി മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ സൗഹാർദ്ദം കരസ്ഥമാക്കുക എന്നതായിരുന്നു കഴിഞ്ഞ മുപ്പത്തിമൂന്നുകൊല്ലമായിട്ട് എന്റെ ജീവിതവൃത്തി.

സാർവ്വലൗകികസൗഹാർദ്ദം എന്ന സിദ്ധാന്തത്തിന്റെ പ്രേരണാശക്തിക്കു വിധേയരായി ജീവിതം നയിച്ചുപോരുന്ന മനുഷ്യലോകത്തിന്റെ ഒരു നല്ലവിഭാഗം നിങ്ങളുടെ കൃത്യങ്ങളെ എങ്ങനെയാണു വീക്ഷിക്കുന്നതെന്ന് അറിയാനുള്ള അഭിലാഷവും, സമയവും നിങ്ങഠംക്ക് ഉണ്ടായിരിക്കുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. നിങ്ങളുടെ ധീരത, പിതൃഭൂമിയോടു നിങ്ങഠംക്കുള്ള ഭക്തി എന്നിവയെപ്പററി യാതൊരു സന്ദേഹവും ഞങ്ങഠംക്കില്ല; നിങ്ങളുടെ എതിരാളികഠം ചിത്രീകരിക്കുന്നതുപോലൊരു രാക്ഷസനാണ് നിങ്ങഠം എന്നു ഞങ്ങഠം വിശ്വസിക്കുന്നുമില്ല. പക്ഷേ, നിങ്ങളുടേയും സുഹൃത്തുക്കളുടേയും ആരാധകന്മാരുടേയും ലേഖനങ്ങളും പ്രസ്താവനകളും സന്ദേഹാതീതമായിട്ട് ഒരു വസ്തുത വെളിപ്പെടുത്തുന്നുണ്ടു്: നിങ്ങളുടെ പ്രവൃത്തികഠം രാക്ഷസീയവും മനുഷ്യന്റെ അന്തസ്സിനു് അനുയോജ്യമല്ലാത്തതും ആണു്; പ്രത്യേകിച്ചും എന്നെപ്പോലെ സാർവ്വജനീനമായ സൗഹാർദ്ദത്തിൽ വിശ്വസിക്കുന്ന ആളുകഠം അവയെ അപ്രകാരം വിലയിരുത്തും. ചെക്കോസ്ലാവേക്കിയായെ നിങ്ങഠം അവഹേളിച്ചതും, പോളണ്ടിൽ കൈയേററം നടത്തിയതും, ഡെൻമാർക്കിനെ ഗ്രസിച്ചതും അത്തരം പ്രവൃത്തികളത്രേ. നിങ്ങളുടെ ജീവിതവീക്ഷണം അത്തരം കവർച്ചകളെ വിശുദ്ധകർമ്മങ്ങളായിട്ടാണു പരിഗണിക്കുന്നതെന്ന് എനിക്കു് അറിയാം. എന്നാൽ ശൈശവംമുതൽ ഞങ്ങഠം പഠിച്ചിട്ടുള്ളതു് മനുഷ്യത്വത്തെ അധഃപതിപ്പിക്കുന്ന കൃത്യങ്ങളായിട്ട് അവയെ പരിഗണിക്കാനത്രേ. അതിനാൽ നിങ്ങളുടെ ആയുധങ്ങഠംക്ക് വിജയം ആശംസിക്കാൻ ഞങ്ങഠംക്കു സാദ്ധ്യമല്ല. എങ്കി

15 This Was Bapu, pp. 165—168

† ഹിററ്ലക്ക് ഇതു് അയച്ചുകൊടുക്കുന്നതിനെ ഗവണ്മെൻറു തടഞ്ഞു.

ലും സാമ്യമില്ലാത്ത ഒരു അവസ്ഥയിലാണ് ഞങ്ങൾ. നാസിസത്തെ എന്നപോലെ ബ്രിട്ടീഷ് സാമ്രാജ്യത്വത്തേയും ഞങ്ങൾ എതിക്കുന്നു. എന്തെങ്കിലും വ്യത്യാസമുണ്ടെങ്കിൽ, അതു് എതിപ്പിന്റെ അളവിൽ മാത്രമാണ്. സൂക്ഷ്മപരിശോധനയിൽ അനാശാസ്യമായ മാർഗ്ഗങ്ങളിൽക്കൂടി, മനുഷ്യവർഗ്ഗത്തിന്റെ അഞ്ചിലൊരു ഭാഗത്തെ ബ്രിട്ടീഷ് ഭരണത്തിൻകീഴിൽ കൊണ്ടുവന്നിട്ടുണ്ട്. അതിനെ ഞങ്ങൾ എതിക്കുന്നതു് ബ്രിട്ടീഷ് ജനതയ്ക്കു് ഹാനികരമാകുകയില്ല. ഞങ്ങൾ അവക്കു് മനഃപരിവത്തനം വരുത്തും; അവരെ യുദ്ധഭൂമിയിൽവച്ചു് പരാജയപ്പെടുത്താൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ല. ബ്രിട്ടീഷ് ഭരണത്തിനു് എതിരായുള്ള നിരായുധവിപ്ലവമാണ് ഞങ്ങളുടേതു്. എന്നാൽ അവക്കു് ഞങ്ങൾ മനഃപരിവത്തനം വരുത്തിയാലും ഇല്ലെങ്കിലും, അവരുടെ ഭരണത്തെ അഹിംസാപരമായ നിസ്സഹകരണം കൊണ്ടു് അസാധ്യമാക്കിത്തീക്കാൻ ഞങ്ങൾ ദൃഢനിശ്ചയം ചെയ്തിരിക്കയത്രെ. ആ മാർഗ്ഗം അതിന്റെ സ്വഭാവംകൊണ്ടുതന്നെ, പരാജയം നേരിടാത്ത ഒന്നാണ്. കവർച്ചയ്ക്കു വിധേയനാകുന്ന ആളിന്റെ സഹകരണം, സമ്മതത്തോടുകൂടിയോ നിർബ്ബന്ധിതമായോ, ഒരളവിനെങ്കിലും സമ്പാദിക്കാതെ ഒരു കൊള്ളക്കാരനു് തന്റെ ലക്ഷ്യം നേടാൻ കഴിയുകയില്ല.ആ സിദ്ധാന്തമാണ് ഞങ്ങളുടെ മാർഗ്ഗത്തിന്റെ അടിസ്ഥാനം. ഞങ്ങളെ ഭരിക്കുന്നവക്കു് ഞങ്ങളുടെ ഭൂമിയും ശരീരങ്ങളും കരസ്ഥമാക്കാൻ കഴിയും; ഞങ്ങളുടെ ആത്മാവു് അവക്കു കിട്ടുകയില്ല. ഓരോ ഭാരതീയനേയും, ആണും പെണ്ണും ശിശുവും ഉൾപ്പെടെ, നശിപ്പിച്ചു് അവക്കു് ഭൂമിയും ശരീരങ്ങളും കൈക്കലാക്കാം. എല്ലാവരും അതിനുതക്ക ധീരത കാണിച്ചില്ലെന്നും വരാം. അതു സത്യമാണ്; സാമാന്യമായ തോതിലുള്ള ഭീരുത്വത്തിനു് വിപ്ലവത്തിന്റെ നട്ടെല്ലു വളയ്ക്കാൻ കഴിയുമെന്നുള്ളതും പരമാത്ഥമത്രെ. പക്ഷേ, ആ വാദം ഇവിടെ അപ്രസക്തമായിരിക്കും. എന്തുകൊണ്ടെന്നല്ലേ? കവർച്ചക്കാരോടു് യാതൊരു വിദ്വേഷവുമില്ലെങ്കിലും, അവരുടെ മുന്നിൽ മുട്ടുകുത്തുന്നതിലുമധികം തങ്ങളുടെ ജീവിതം ബലികഴിക്കാൻ സന്നദ്ധരായ കുറെയേറെ സ്ത്രീപുരുഷന്മാരെ ഇന്ത്യയിൽ കണ്ടെത്താൻ സാധിക്കുമെങ്കിൽ, അക്രമാസക്തമായ സ്വേച്ഛാധികാരത്തിൽനിന്നു് സ്വാതന്ത്ര്യത്തിലേക്കുള്ള പാത അവർ കാണിച്ചുതരും. അത്തരം സ്ത്രീപുരുഷന്മാരെ, പ്രതീക്ഷിക്കുന്നതിൽ കൂടുതൽ, ഇന്ത്യയിൽ കാണാൻകഴിയുമെന്നു് ഞാൻ പറയുന്നു. അതു വിശ്വസിക്കാൻ നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു. കഴിഞ്ഞ ഇരുപതു വഷങ്ങളായിട്ടു് അവർ ആ പരിശീലനം നടത്തിക്കൊണ്ടിരിക്കയായിരുന്നു.

ബ്രിട്ടീഷ് ഭരണം വലിച്ചെറിയുന്നതിനുവേണ്ടി കഴിഞ്ഞ അരശതാബ്ദക്കാലം ഞങ്ങൾ പരിശ്രമിക്കയായിരുന്നല്ലോ. സ്വാതന്ത്ര്യപ്രസ്ഥാനം മറെറാരിക്കലും ഇപ്പോഴത്തെപ്പോലെ ഇത്ര ശക്തിമത്തായിരുന്നിട്ടില്ല. ഏററവും സുശക്തമായ രാഷ്ട്രീയകക്ഷി, ഈ ലക്ഷ്യം

നേടാൻ ശ്രമിക്കുകയാണ്. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനെ യാണ് ഞാൻ വിവക്ഷിക്കുന്നത്.

അഹിംസാപരമായ പ്രയത്നത്തിൽക്കൂടി, സാമാന്യം വലിയ തോതിലുള്ള വിജയം ഞങ്ങറം സമ്പാദിച്ചുകഴിഞ്ഞു. ലോകത്തിലുള്ള ഏററവും സംഘടിതമായ അക്രമത്തേയാണ് ബ്രിട്ടീഷ് അധികാരം പ്രതിനിധാനം ചെയ്യുന്നത്. അതിനോടു സമരംചെയ്യാനുള്ള ശരിയായ മാർഗ്ഗം കണ്ടുപിടിക്കുന്നതിനുവേണ്ടി ഞങ്ങറം തപ്പിത്തടഞ്ഞു പരിശ്രമിക്കയത്രേ. നിങ്ങറം അതിനെ വെല്ലുവിളിച്ചിരിക്കുന്നു. ഏതാണ് കൂടുതൽ സംഘടനാബലമുള്ള ശക്തി? ജർമ്മനിയോ ബ്രിട്ടനോ?—അതു് കണ്ടറിയേണ്ടിയിരിക്കുന്നു. ഞങ്ങളേയും ലോകത്തിലെ യൂറോപ്യരല്ലാത്ത ഇതരവർഗ്ഗങ്ങളേയും സംബന്ധിച്ചിടത്തോളം, ബ്രിട്ടീഷ്മേധാവിത്വത്തിന്റെ അർത്ഥം എന്താണെന്നു ഞങ്ങറംക്കറിയാം. പക്ഷേ, ജർമ്മൻസഹായത്തോടുകൂടി ബ്രിട്ടീഷ് ഭരണം അവസാനിപ്പിക്കാൻ ഞങ്ങറം ഒരിക്കലും ആശിക്കയില്ല. അഹിംസയിൽ ഞങ്ങറം ഒരു ശക്തി കണ്ടെത്തിക്കഴിഞ്ഞു. അതിനെ സംഘടിപ്പിക്കുന്നപക്ഷം, ലോകത്തിലുള്ള ഏററവും അക്രമാസക്തമായ ശക്തികളുടെ സംയുക്തബലത്തോടു നിസ്സംശയം കിടപിടിക്കാൻ ഈ ശക്തിക്കു സാധിക്കും. അഹിംസാപരമായ പദ്ധതിയിൽ, പരാജയം എന്നൊരു സംഗതിയേ ഇല്ല. ഞാനതു പറഞ്ഞുകഴിഞ്ഞു. പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക—എന്നതാണ് അതിന്റെ സർവ്വവും; കൊലയില്ല; വേദനിപ്പിക്കലുമില്ല. മിക്കവാറും പണച്ചെലവു് ഇല്ലാതെതന്നെ, ആ മാർഗ്ഗം ഉപയോഗിക്കാം; നിങ്ങറം അത്യന്തം പരിപൂർണ്ണത നല്കിക്കഴിഞ്ഞിട്ടുള്ള നശീകരണശാസ്ത്രത്തിന്റെ സഹായം അതിനു വേണ്ടെന്നു വ്യക്തമാണല്ലോ.

ആരുടേയും കുത്തകയല്ല അതു് എന്നു നിങ്ങറം മനസ്സിലാക്കാത്തതു് എനിക്കു വിസ്മയകരമാണ്. ബ്രിട്ടീഷുകാർ അല്ലെങ്കിൽ മറെറതെങ്കിലും ഒരു ശക്തി, നിങ്ങളുടെ തന്ത്രങ്ങളെ കുറേക്കൂടി മെച്ചപ്പെടുത്തും. നിങ്ങളുടെ ആയുധംകൊണ്ടുതന്നെ നിങ്ങളെ പരാജയപ്പെടുത്തുകയും ചെയ്യും. നിങ്ങളുടെ ജനതയ്ക്കുവേണ്ടി, അവക്കു് അഭിമാനിക്കത്തക്ക ഒരു സമ്പത്തും നിങ്ങറം അവശേഷിപ്പിക്കുന്നില്ല. ക്രൂരകൃത്യങ്ങറം എത്ര വിദഗ്ദ്ധമായിട്ടു് ആസൂത്രണം ചെയ്യപ്പെട്ടവയായാലും അവയുടെ പ്രകീർത്തനത്തിൽ അഭിമാനംകൊള്ളാൻ ജനങ്ങറംക്കു സാദ്ധ്യമല്ല.

അതുകൊണ്ടു്, യുദ്ധം അവസാനിപ്പിക്കാൻ, മനുഷ്യരാശിയുടെ പേരിൽ, നിങ്ങളോടു ഞാൻ അഭ്യർത്ഥിക്കുന്നു. നിങ്ങളും ഗ്രേററ് ബ്രിട്ടനും തമ്മിലുള്ള തക്കവിഷയങ്ങറം, നിങ്ങറം ഒന്നിച്ചുചേർന്നു തെരഞ്ഞെടുക്കുന്ന ഒരു അന്താരാഷ്ട്രീയമദ്ധ്യസ്ഥകോടതിയുടെ തീരുമാനത്തിനു വിട്ടുകൊടുക്കുന്നതുകൊണ്ടു യാതൊരു നഷ്ടവും നിങ്ങറംക്കു വരാനില്ല. യുദ്ധത്തിൽ നിങ്ങറം വിജയം നേടിയാൽ അതു

കൊണ്ടു നിങ്ങളുടെ പക്ഷത്താണു ന്യായമെന്നു തെളിയുകയില്ല. നിങ്ങളുടെ നശീകരണശക്തിയാണു വലുതു് എന്നുമാത്രമേ അതു തെളിയിക്കൂ. ഒരു അന്താരാഷ്ട്രീയ മദ്ധ്യസ്ഥകോടതിയുടെ തീരുമാനത്തിന്റെ കഥ അതല്ല. ഏതു കക്ഷിയുടെ ഭാഗത്താണു ശരി എന്നു മനുഷ്യനു സാദ്ധ്യമാകുന്നിടത്തോളം വ്യക്തമായി തെളിയിക്കാൻ ആ തീരുമാനത്തിനു കഴിയും.

അഹിംസാപരമായിട്ടു് എതിർപ്പു പ്രകടിപ്പിക്കുന്ന എന്റെ മാർഗ്ഗം സ്വീകരിക്കാൻ സകല ബ്രിട്ടീഷുകാരോടും അനതിദീർഘകാലം മുമ്പു ഞാൻ അഭ്യർത്ഥിക്കുകയുണ്ടായി. അതു നിങ്ങൾക്കറിവുള്ള സംഗതിയാണല്ലോ? ഞാൻ ഒരു പ്രക്ഷോഭണകാരിയാണെങ്കിലും, ഒരു സുഹൃത്തു് എന്ന നിലയിൽ എന്നെ ബ്രിട്ടീഷുകാർക്കു് അറിയാവുന്നതുകൊണ്ടാണു്, അപ്രകാരം ഞാൻ ചെയ്തതു്. നിങ്ങൾക്കും നിങ്ങളുടെ ജനതയ്ക്കും ഞാൻ അപരിചിതനത്രേ. ബ്രിട്ടീഷുകാരോടെല്ലാം ഞാൻ അഭ്യർത്ഥിച്ചതു്, നിങ്ങളോടു് അപേക്ഷിക്കാൻ വേണ്ട ധൈര്യം എനിക്കില്ല. ബ്രിട്ടീഷുകാർക്കു് അതു ബാധകമാകുന്നിടത്തോളം ശക്തിയുക്തമായിട്ടു നിങ്ങൾക്കും ബാധകമാകയില്ലെന്നല്ല. പക്ഷേ, എന്റെ ഇപ്പോഴത്തെ നിർദ്ദേശം അതിനേക്കാൾ വളരെ ലഘുവാണു്; കാരണം. അതു വളരെ പ്രായോഗികവും സുപരിചിതവുമത്രേ.

യൂറോപ്പിലെ ജനങ്ങൾ സമാധാനത്തിനുവേണ്ടി കൊതിക്കുന്ന ഈ അവസരത്തിൽ ഞങ്ങൾ സമാധാനപരമായ പ്രക്ഷോഭണം പോലും നിറുത്തിവച്ചിരിക്കുകയാണു്. ഈ കാലഘട്ടം നിങ്ങൾക്കു വ്യക്തിപരമായിട്ടു് യാതൊരു പ്രാധാന്യവും ഉള്ളതല്ലായിരിക്കാം. പക്ഷേ; യൂറോപ്പിലെ ജനകോടികൾക്കു് വളരെ പ്രാധാന്യമുള്ളതായിരിക്കും; സമാധാനത്തിനുവേണ്ടിയുള്ള അവരുടെ മൂകരോദനം ഞാൻ കേൾക്കുന്നുണ്ടു്; മൂകലക്ഷങ്ങളുടെ ശബ്ദം കേൾക്കാൻ എന്റെ കാതുകൾക്കു് കഴിവുണ്ടു്. ഇത്തരമൊരു കാലഘട്ടത്തിൽ, സമാധാനത്തിനുവേണ്ടി ഒരു പരിശ്രമം നടത്തണം എന്നു നിങ്ങളോടു് ആവശ്യപ്പെടുന്നതു് അമിതമായിപ്പോകുമോ? വട്ടമേശസമ്മേളനത്തിലേക്കുള്ള ഒരു പ്രതിനിധി എന്ന നിലയ്ക്കു് ഇംഗ്ലണ്ടു് സന്ദർശിച്ച അവസരത്തിൽ ഞാൻ റോമിൽ ചെന്നപ്പോൾ സിഞ്ഞോർ മുസ്സോളിനിയെ നേരിട്ടു കാണാൻ ഒരു സന്ദർഭം എനിക്കു കിട്ടി. ഈ കത്തു്, അദ്ദേഹത്തിനുംകൂടി എഴുതപ്പെട്ടതാണെന്നും, ആവശ്യമായ മാററങ്ങളോടുകൂടി അദ്ദേഹവും ഇതു് പരിഗണിക്കുമെന്നും ഞാൻ പ്രത്യാശിക്കുന്നു.

നിങ്ങളുടെ ആത്മാർത്ഥസുഹൃത്തു്,
എം. കെ. ജി.

## 16
## മാർഷൽ ചിയാങ് കൈഷക്കിന്†

പ്രിയപ്പെട്ട ജനറാലിസിമോ,

കൽക്കത്തയിൽവച്ച് അഞ്ചുമണിക്കൂർനേരം നിങ്ങളോടും നിങ്ങളുടെ കുലീനയായ പത്നിയോടും അടുത്തു പരിചയപ്പെടാൻ സാധിച്ചത് ഒരിക്കലും ഞാൻ മറക്കുകയില്ല. സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള നിങ്ങളുടെ സമരത്തിൽ, നിങ്ങളോട് ഒരാഭിമുഖ്യം എല്ലായ്പോഴും എനിക്ക് അനുഭവപ്പെട്ടിരുന്നു. നാം തമ്മിലുണ്ടായ സമ്പർക്കവും നമ്മുടെ സംഭാഷണവുംമൂലം ചൈനയോടും അവിടത്തെ പ്രശ്നങ്ങളോടും കുറേക്കൂടെ ഞാൻ അടുത്തു. വളരെക്കാലംമുമ്പ്, 1905–നും 1913–നും ഇടയ്ക്ക്, ദക്ഷിണാഫ്രിക്കയിലായിരുന്നപ്പോൾ, ജോഹന്നസ്ബർഗ്ഗിലുള്ള ചെറിയ ചൈനീസ് കോളനിയോട് നിരന്തരസമ്പർക്കം ഞാൻ പുലർത്തിയിരുന്നു. ആദ്യം കക്ഷികൾ എന്ന നിലയ്ക്കാണ് ചൈനാക്കാരെ ഞാൻ അറിഞ്ഞിരുന്നത്; പിന്നീട്, ദക്ഷിണാഫ്രിക്കയിലെ ഇന്ത്യൻ സത്യാഗ്രഹസമരത്തിലെ സഹപ്രവർത്തകർ എന്ന നിലയിലും. മൊറീഷ്യസ്സിൽവെച്ചും അവരോട് എനിക്കു സമ്പർക്കം സിദ്ധിച്ചിരുന്നു. അപ്പോൾ അവരുടെ മിതവ്യയം, പരിശ്രമശീലം, പ്രത്യുല്പന്നമതിത്വം, ആഭ്യന്തരൈക്യം എന്നിവയെ ബഹുമാനിക്കാൻ ഞാൻ പഠിച്ചു. പിന്നീട് ചൈനക്കാരനായ വളരെ നല്ലൊരു സുഹൃത്ത് എന്നോടൊപ്പം ഇന്ത്യയിൽ ഏതാനുംകൊല്ലം വസിച്ചിരുന്നു; ഞങ്ങൾക്കൊക്കെ അദ്ദേഹത്തെ ഇഷ്ടപ്പെടാനും കഴിഞ്ഞു.

അങ്ങനെ നിങ്ങളുടെ മഹത്തായ രാഷ്ട്രത്തിന്റെ നേർക്ക് വലുതായ ആകർഷണം എനിക്ക് അനുഭവപ്പെട്ടിട്ടുണ്ട്. നിങ്ങളുടെ ഭയങ്കരമായ സമരത്തിൽ, എന്റെ നാട്ടുകാരോടൊപ്പം, എനിക്കും നിങ്ങളോട് അനുഭാവം തോന്നിയിട്ടുണ്ട്. നമ്മുടെ രണ്ടുപേരുടേയും സുഹൃത്തായ ജവഹർലാൽ നെഹ്രു, ചൈനയുടെ സമരത്തിൽ ഉണ്ടാകുന്ന സംഭവവികാസങ്ങളോട് ഗാഢസമ്പർക്കം പുലർത്താൻ ഞങ്ങളെ സഹായിച്ചിട്ടുണ്ട്. ചൈനയോട് അദ്ദേഹത്തിനുള്ള സ്നേഹത്തെ അതിശയിക്കാൻ, ഒരുപക്ഷേ, അദ്ദേഹത്തിന്റെ സ്വരാജ്യസ്നേഹത്തിനുമാത്രമേ കഴികയുള്ളു.

നമ്മുടെ മഹത്തായ രാഷ്ട്രങ്ങൾ രണ്ടും കൂടുതൽ പരസ്പരം അടുക്കുകയും ഇരുകൂട്ടർക്കും പ്രയോജനകരമാകത്തക്കവണ്ണം സഹകരിക്കയും ചെയ്യണമെന്ന് എനിക്കു നിർവ്യാജമായ ആഗ്രഹമുണ്ട്. അതുകൊണ്ടും, ചൈനയോട് എനിക്ക് അനുഭാവം ഉള്ളതുകൊണ്ടും ഒരു

16 Mahatma, vol. VI, pp. 141–146 (Dt. 14–6–1942)

† നാഷണലിസ്റ്റ് ചൈനയുടെ ഭരണാധികാരി

സംഗതി നിങ്ങളോടു വിശദമായിപ്പറയാൻ എനിക്കു് ആകാംക്ഷ തോന്നുന്നു; ഇന്ത്യയിൽനിന്നു പിന്മാറാൻ ബ്രിട്ടീഷ് ശക്തിയോടു് ഞാൻ അഭ്യർത്ഥിച്ചിട്ടുണ്ടു്. ഏതെങ്കിലും രൂപത്തിൽ ജപ്പാനു് എതിരായിട്ടുള്ള ഇന്ത്യയുടെ പ്രതിരോധത്തെ ദുർബലപ്പെടുത്താനോ, നിങ്ങളുടെ സമരത്തിനിടയ്ക്കു് നിങ്ങളെ വിഷമിപ്പിക്കാനോ വേണ്ടിയല്ല, ഈ അഭ്യർത്ഥന. ഒരു ആക്രമണകാരിക്കും ഇന്ത്യ കീഴടങ്ങാൻ പാടില്ല; അവരെ എതിർത്തുനില്ക്കുകയും വേണം. നിങ്ങളുടെ രാജ്യത്തിന്റെ സ്വാതന്ത്ര്യം നഷ്ടപ്പെടുത്തി, അതുമൂലം എന്റെ രാജ്യത്തിന്റെ സ്വാതന്ത്ര്യം വിലയ്ക്കുവാങ്ങുക എന്ന അപരാധം ഞാൻ പ്രവർത്തിക്കയില്ല. ആ പ്രശ്നം എന്റെ മുന്നിൽ ഉദിക്കുന്നില്ല. ആ രീതിയിൽ സ്വാതന്ത്ര്യം നേടാൻ ഇന്ത്യയ്ക്കു സാദ്ധ്യമല്ലെന്നു് എനിക്കു വ്യക്തമായി അറിയാം. ഇന്ത്യയോ ചൈനയോ ജാപ്പനീസ് മേൽക്കോയ്മയുടെ കീഴിലായാൽ അതു് മറേറ രാജ്യത്തിനും ലോകസമാധാനത്തിനും ഒരുപോലെ ദോഷകരമായിരിക്കുമെന്നും അറിയാം. അതുകൊണ്ടു് അവരുടെ ആധിപത്യത്തെ തടയുകതന്നെ വേണം. അക്കാര്യത്തിൽ ഇന്ത്യയ്ക്കു് സ്വാഭാവികമായും ന്യായമായും ഉള്ള പങ്കു് ഇന്ത്യ വഹിക്കണമെന്നും ഞാൻ ആഗ്രഹിക്കുന്നു.

പാരതന്ത്ര്യത്തിൽ കഴിയുമ്പോഠം ഇന്ത്യയ്ക്കു് അപ്രകാരം ചെയ്യാനാവില്ലെന്നാണു് ഞാൻ കരുതുന്നതു്. മലയാ, സിംഗപ്പൂർ, ബർമ്മ എന്നിവിടങ്ങളിൽനിന്നുള്ള പിന്മാററത്തിനു്, ഇന്ത്യ നിസ്സഹായതയോടുകൂടി സാക്ഷ്യംവഹിച്ചു. ശോചനീയങ്ങളായ ഈ സംഭവങ്ങളിൽനിന്നു നാം ഒരു പാഠം പഠിക്കണം; ഈ നിർഭാഗ്യരാജ്യങ്ങളിൽ നടന്ന സംഭവങ്ങളുടെ ആവർത്തനത്തെ, നമ്മുടെ സ്വാധീനതയിലുള്ള സർവ്വമാർഗ്ഗങ്ങളും ഉപയോഗിച്ചു തടയുകയും വേണം. പക്ഷേ, സ്വാതന്ത്ര്യം ഉണ്ടെങ്കിലല്ലാതെ, അതു തടയുന്നതിനുവേണ്ടി യാതൊന്നും ചെയ്യാൻ നമുക്കു കഴിയുകയില്ല. വീണ്ടും അതേ പ്രക്രിയതന്നെ സംഭവിച്ചേക്കാം. അതു് ഇന്ത്യയേയും ചൈനയേയും ആപല്ക്കരമാംവിധം അംഗഭംഗപ്പെടുത്തുകയും ചെയ്യും. വേദനതുളുമ്പുന്ന ആ ദുരന്തകഥ ആവർത്തിക്കുന്നതു കാണാൻ ഞാൻ ആഗ്രഹിക്കുന്നില്ല.

ഞങ്ങഠം വാഗ്ദാനംചെയ്ത സഹായം ബ്രിട്ടീഷ്ഭരണകൂടം വീണ്ടും വീണ്ടും നിരസിച്ചുകഴിഞ്ഞു. ഈയിടെ ക്രിപ്പിന്റെ ദൗത്യത്തിനു സംഭവിച്ച പരാജയംമൂലം ആഗാധമായ ഒരു വ്രണം അവശേഷിച്ചിരിക്കയത്രേ; അതു് ഇനിയും നീങ്ങിക്കഴിഞ്ഞിട്ടില്ല. ഈ വേദനയിൽ നിന്നാണു്, ബ്രിട്ടീഷ് മേൽക്കോയ്മ ഉടനടി പിൻവലിക്കണമെന്ന മുറവിളി ഉയർന്നുവന്നതു്. അവർ പിൻവാങ്ങിയാൽ, ഇന്ത്യയ്ക്കു തന്നത്താൻ കാര്യങ്ങഠം നടത്തുകയും കഴിവിന്റെ പരമാവധി ചൈനയെ സഹായിക്കയും ചെയ്യാമല്ലോ.

അഹിംസയിൽ എനിക്കു വിശ്വാസമുണ്ടെന്നും രാഷ്ട്രം മുഴുവൻ ആ മാർഗ്ഗത്തിലേക്കു തിരിയുന്നപക്ഷം അതു ഫലപ്രദമായിരിക്കുമെ

ന്നു് ഞാൻ കരുതുന്നുണ്ടെന്നും നിങ്ങളോടു പറഞ്ഞുകഴിഞ്ഞു. അതിലുള്ള വിശ്വാസം എപ്പോഴത്തെപ്പോലെ ദൃഢമാണു്. എന്നാൽ ഇന്ത്യയ്ക്കു് ആകമാനം ഇന്നു് ആ വിശ്വാസവും ധാരണയും ഇല്ലെന്നു ഞാൻ മനസ്സിലാക്കുന്നു. ഈ രാഷ്ട്രം ഉൾക്കൊള്ളുന്ന വിവിധ ഘടകങ്ങളിൽ നിന്നായിരിക്കും സ്വതന്ത്രഭാരതത്തിന്റെ ഭരണകൂടം രൂപീകരിക്കപ്പെടുന്നതു് എന്നും അറിയാം.

ഇന്നു് ഇന്ത്യയാകെ നിർവീര്യതയും നിരാശതയും അനുഭവിക്കയാണു്. ഭാരതസേനയിലുള്ള ആളുകളിൽ അധികംപേരും സാമ്പത്തികമായ സമ്മർദ്ദം നിമിത്തം ചെന്നുചേർന്നിട്ടുള്ളവരാണു്. സമരം ചെയ്യാൻ ഒരു ലക്ഷ്യം ഉണ്ടെന്ന തോന്നൽ അവർക്കില്ല. ഒരർത്ഥത്തിലും അവർ ഒരു രാഷ്ട്രസേനയല്ല. ഒരു ലക്ഷ്യത്തിനുവേണ്ടി, ഭാരതത്തിനും ചൈനയ്ക്കുംവേണ്ടി, സായുധസേനകൊണ്ടോ അഹിംസകൊണ്ടോ സമരംചെയ്യാൻ സന്നദ്ധതയുള്ളവർ നമ്മുടെ കൂട്ടത്തിൽ ഉണ്ടായിരിക്കാം. വിദേശീയ മേധാവിത്വത്തിന്റെ കീഴിൽ, അവർ ആഗ്രഹിക്കുന്നതുപോലെ പ്രവർത്തിക്കാൻ അവർക്കു സാദ്ധ്യമല്ല. എന്നാൽ ഇന്ത്യ സ്വതന്ത്രയായാൽ സ്വന്തം കാര്യത്തിൽ മാത്രമല്ല. ചൈനയുടെ കാര്യത്തിലും ലോകസമാധാനപരിപാലനത്തിലും നിർണ്ണായകമായ ഒരു പങ്കു വഹിക്കാൻപോലും ഇന്ത്യയ്ക്കു സാധിക്കുമെന്നു് നമ്മുടെ ജനതയ്ക്കറിയാം. ഫലപ്രദമായ പ്രവർത്തനങ്ങൾക്കു് ഒരു മാർഗ്ഗം തുറന്നുകിട്ടാൻ നമുക്കു സാദ്ധ്യതയുണ്ടെന്നിരിക്കെ, ഈ നിസ്സഹായാവസ്ഥയിൽത്തന്നെ കഴിയുകയും സംഭവവികാസങ്ങൾ നമ്മെ കീഴടക്കാൻ അനുവദിക്കുകയും ചെയ്യുന്നതു് അഭിലഷണീയമോ പുരുഷോചിതമോ അല്ലെന്നാണു് എന്നെപ്പോലുള്ള പലരും കരുതുന്നതു്. അതിനാൽ രാഷ്ട്രീയസ്വാതന്ത്ര്യവും നമുക്കു് ഉടനടി ആവശ്യമുള്ള പ്രവർത്തനസ്വാതന്ത്ര്യവും ഉറപ്പുചെയ്യാൻ എന്തൊക്കെ പ്രയത്നം ആവശ്യമുണ്ടോ അതെല്ലാം ചെയ്യേണ്ടതാണു് എന്നു ഞങ്ങൾ വിചാരിക്കുന്നു. ബ്രിട്ടനും ഇന്ത്യയും തമ്മിലുള്ള അസ്വാഭാവികബന്ധത്തിനു് ഉടനടി വിരാമമിടാൻ ബ്രിട്ടീഷ് ഭരണകൂടത്തോടു ഞാൻ ചെയ്ത അഭ്യർത്ഥനയുടെ ഉറവിടം മേല്പറഞ്ഞതത്രേ.

ഈ ഉദ്യമത്തിൽ നാം ഏർപ്പെട്ടില്ലെങ്കിൽ ഇന്ത്യയിൽ പൊതുജനങ്ങളുടെ വികാരങ്ങൾ അനാശാസ്യവും ദോഷകരവുമായ മാർഗ്ഗങ്ങളിലേക്കു കടക്കാൻ ഇടയുണ്ടു്; അതു് അത്യന്തം ആപല്ക്കരമാണു്. ഇന്ത്യയിലുള്ള ബ്രിട്ടീഷ് ആധിപത്യത്തെ ദുർബലപ്പെടുത്തുന്നതിനും നിവാരണം ചെയ്യുന്നതിനുംവേണ്ടി മാത്രം, ജപ്പാനോടു് ഗൂഢമായ അനുഭാവം വളർന്നുവരാനും എല്ലാ സാദ്ധ്യതകളും ഉണ്ടു്. നമ്മുടെ സ്വാതന്ത്ര്യം കരസ്ഥമാക്കുന്നതിനു് വിദേശീയരുടെ സഹായം ഒരിക്കലും തേടാതിരിക്കാൻ നമുക്കു കെല്പുണ്ടെന്നുള്ള ആരോഗ്യകരമായ വിശ്വാസത്തിന്റെ സ്ഥാനത്തു് മേല്പറഞ്ഞ വികാരം കടന്നുകൂടാനും ഇടയുണ്ടു്. നാം സ്വാശ്രയശീലം പഠിക്കുകയും, നമ്മുടെ മുക്തി

സ്വയം പ്രയത്നിച്ചുനേടാനുള്ള കരുത്തു വളർത്തുകയും ചെയ്യേണ്ടിയിരിക്കുന്നു. ബന്ധനത്തിൽനിന്നും സ്വയം മോചനം നേടാൻ ദൃഢനിശ്ചയത്തോടുകൂടി പരിശ്രമിച്ചാൽ മാത്രമേ ഇതു സാദ്ധ്യമാകൂ! ലോകത്തിലെ സ്വതന്ത്രരാഷ്ട്രങ്ങളുടെയിടയിൽ നമുക്കു് അർഹതയുള്ള സ്ഥാനം പ്രാപിക്കുന്നതിനു നമ്മെ സഹായിക്കുവാൻ, ഈ സ്വാതന്ത്ര്യം നമുക്കു് ഇന്നു് ഒരാവശ്യമായിട്ടുണ്ടു്.

ജപ്പാൻകാരുടെ ആക്രമണത്തെ എല്ലാവിധത്തിലും തടയാൻ ഞങ്ങൾ ആഗ്രഹിക്കുന്നുണ്ടു്. അക്കാര്യം പരിപൂർണ്ണമായി വെളിപ്പെടുത്തുന്നതിനുവേണ്ടി, ഒരു കരാറിൽ ഏർപ്പെടുന്നതിനെ ഞാൻ വ്യക്തിപരമായി അനുകൂലിക്കുന്നു. സഖ്യശക്തികൾ, ഞങ്ങളോടു് ഒരു ഉടമ്പടി ചെയ്തു് അതനുസരിച്ചു് അവരുടെ സായുധസേനകളെ ഇന്ത്യയിൽ നിറുത്തിക്കൊള്ളട്ടെ. ജപ്പാൻകാരിൽനിന്നു് ഉണ്ടാകുമെന്നു ഭയപ്പെടുന്ന ആക്രമണത്തിനു് എതിരായിട്ടുള്ള നടപടികൾക്കു് അവർ ഒരു സൈനികത്താവളമായി ഇന്ത്യയെ ഉപയോഗിക്കയും ചെയ്യട്ടെ.

ഇന്ത്യയിൽ ആരംഭിച്ചിരിക്കുന്ന പുതിയ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് എന്ന നിലയിൽ ഞാൻ യാതൊരു സത്വരനടപടിയും കൈക്കൊള്ളുകയില്ലെന്നു നിങ്ങൾക്കു് ഉറപ്പുനല്കേണ്ട ആവശ്യം തന്നെ ഇല്ലല്ലോ. ഞാൻ ഏതു നടപടി നിർദ്ദേശിച്ചാലും അതു ചൈനക്കു ദോഷകരമാകരുതെന്നും ഇന്ത്യയിലും ചൈനയിലും ജപ്പാൻ ആക്രമണംനടത്താൻ അതു പ്രോത്സാഹനം നല്കരുതെന്നുമുള്ള പരിഗണനകൾ അതിന്റെ പിന്നിൽ ഉണ്ടായിരിക്കും. ഒരു സിദ്ധാന്തത്തിനു് അനുകൂലമായി ലോകാഭിപ്രായം സംഘടിപ്പിക്കാൻ ഞാൻ പരിശ്രമിക്കയത്രെ. ആ സിദ്ധാന്തം സ്വയം സാധൂകരിക്കപ്പെട്ടിട്ടുള്ളതാണെന്നും എനിക്കു തോന്നുന്നു. ഇന്ത്യയുടേയും ചൈനയുടേയും പ്രതിരോധത്തെ ശക്തിപ്പെടുത്താൻ അതു സഹായകമാവുകയുംചെയ്യും. അതോടൊപ്പം ഞാൻ ഇന്ത്യൻ പൊതുജനാഭിപ്രായത്തിനു് ശിക്ഷണം നല്കുകയും, സഹപ്രവർത്തകരോടൊന്നിച്ചു് പര്യാലോചന നടത്തുകയും ചെയ്തുകൊണ്ടിരിക്കയാണു്. ഞാനുംകൂടി ചേർന്നു് ബ്രിട്ടീഷ് സർക്കാരിനു് എതിരായി സംഘടിപ്പിക്കുന്ന ഏതു പ്രസ്ഥാനവും അടിസ്ഥാനപരമായി അഹിംസാനിരതമായിരിക്കുമെന്നു് എടുത്തുപറയേണ്ട കാര്യമില്ലല്ലോ. ബ്രിട്ടീഷ് മേധാവിത്വത്തോടു് ഒരു സംഘട്ടനം കൂടാതെ കഴിക്കാൻ ഞാൻ അങ്ങേയററം ക്ലേശിക്കുന്നുണ്ടു്. എന്നാൽ ഉടനടി അത്യന്താപേക്ഷിതമായിത്തീർന്നിട്ടുള്ള സ്വാതന്ത്ര്യസ്ഥാപനത്തിനു്, ഒരു സംഘട്ടനം അനിവാര്യമായിത്തീരുന്നപക്ഷം, ഏതു പ്രതിസന്ധിയെ നേരിടാനും, അതെത്ര വലുതായാലും ഞാൻ മടിക്കയില്ല.

നിങ്ങൾ ജപ്പാന്റെ ആക്രമണത്തിനും കൈയേററത്തിനും എതിരായി യുദ്ധം ചെയ്യാനും, അവ വരുത്തിവെച്ച വേദനയും ദുരിതവും

അനുഭവിക്കാനും തുടങ്ങിയിട്ട് അടുത്തുതന്നെ അഞ്ചുകൊല്ലം തികയും. ചൈനക്കാർ തങ്ങളുടെ രാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനും ഭദ്രതയ്ക്കുംവേണ്ടി, സീമാതീതമായ പ്രതിബന്ധങ്ങളെ നേരിട്ടുകൊണ്ടു സമരം നടത്തുകയും അനന്തമായ ത്യാഗങ്ങൾ അനുഷ്ഠിക്കയും ചെയ്യുന്നതിൽ അഗാധമായ അനുഭാവത്തോടും അഭിനന്ദനത്തോടുംകൂടി എന്റെ ഹൃദയം അവരിലേക്കു കുതിക്കുകയാണ്. ഈ ധീരതയും ത്യാഗവും പാഴാകയില്ലെന്ന് എനിക്കു് ഉറപ്പുണ്ടു്; അവ സഫലമാവുകതന്നെ ചെയ്യും. നിങ്ങൾക്കു വിജയം ഭവിക്കണമെന്നു ഞാൻ ആത്മാർത്ഥമായും മനഃപൂർവ്വമായും ആശംസിക്കുന്നു. അതു ഞാൻ നിങ്ങളേയും മദാം ചിയാങ്ങിനേയും ചൈനയിലെ മഹത്തായ ജനതയേയും അറിയിക്കുന്നു. ഒരു സ്വതന്ത്രഭാരതവും സ്വതന്ത്രചൈനയും പരസ്പരസൗഹാർദ്ദത്തോടും സാഹോദര്യത്തോടുംകൂടി, തങ്ങളുടെ നന്മയ്ക്കുവേണ്ടിയും, ഏഷ്യയുടേയും ലോകത്തിന്റേയും പൊതുനന്മയ്ക്കുവേണ്ടിയും സഹകരിക്കുന്ന ദിനത്തെ ഞാൻ ഉററുനോക്കിക്കൊണ്ടിരിക്കയാണ്.

## 17
## ഫ്രാങ്ക്ളിൻ റൂസ്‌വെൽററിനു്†

പ്രിയ സുഹൃത്തേ,

രണ്ടു തവണ നിങ്ങളുടെ മഹത്തായ രാജ്യം സന്ദർശിക്കാനുള്ള അവസരം എനിക്കു നഷ്ടപ്പെട്ടു. എനിക്കു് അറിയാവുന്നവരും അല്ലാത്തവരുമായി അനവധി സുഹൃത്തുക്കൾ അവിടെ എനിക്കുണ്ടു്. എന്റെ നാട്ടുകാരായ പലരും അവിടെവന്നു് ഉപരിപഠനം നടത്തിയിട്ടുണ്ടു്; ഇപ്പോഴും പലരും പഠിച്ചുകൊണ്ടിരിക്കുന്നു. പലരും അവിടെ താമസമാക്കിയിട്ടുണ്ടെന്നും എനിക്കറിയാം. തോറോയുടേയും, എമേഴ്‌സന്റേയും കൃതികളിൽനിന്നു ഞാൻ അത്യന്തം പ്രയോജനം നേടിയിട്ടുണ്ടു്. താങ്കളുടെ രാജ്യത്തോടു് എനിക്കു് എത്രമാത്രം ബന്ധമുണ്ടെന്നു താങ്കളെ ധരിപ്പിക്കാനാണു് ഞാൻ ഇതെല്ലാം പറയുന്നതു്. ബ്രിട്ടീഷ്ഭരണത്തോടു കടുത്ത വിപ്രതിപത്തി ഉണ്ടെങ്കിലും ഇംഗ്ലണ്ടിൽ എനിക്കു വ്യക്തിപരമായി നിരവധി സുഹൃത്തുക്കൾ ഉണ്ടു്. എന്റെ നാട്ടുകാരെയെന്നപോലെ ഗാഢമായി ഞാൻ അവരെ സ്നേഹിക്കയും ചെയ്യുന്നു. ഇതിലധികം ബ്രിട്ടനെപ്പററി പറയേണ്ടതില്ലല്ലോ. അതിനാൽ താങ്കളുടെ രാജ്യത്തേയും ഗ്രേററ് ബ്രിട്ടനേയും സംബന്ധിച്ചു് ഭാവുകാശംസകളല്ലാതെ മറെറാന്നും എന്റെ മനസ്സിലില്ല. തന്നിമിത്തം, ബ്രിട്ടൻ നിരുപാധികമായും ഭാരതീയ ജനതയുടെ അഭീഷ്ടങ്ങളെക്കുറിച്ചു് സംസാരിക്കാതെയും ഉടനടി

17 Mahatma, vol. VI, pp, 144—145 (Dt. 1-7-1942)
† രണ്ടാംലോകമഹായുദ്ധക്കാലത്തെ അമേരിക്കൻ പ്രസിഡണ്ടു്.

ഇന്ത്യ വിട്ടു പോകണം എന്നു ഞാൻ ഇപ്പോഠ നിദ്ദേശിക്കുന്നതു് ഏററവും സൗഹാർദ്ദപരമായ ഉദ്ദേശ്യങ്ങളാൽ പ്രേരിതനായിട്ടാണെന്നു താങ്കഠ വിശ്വസിക്കണം. ഇന്നു ബ്രിട്ടന്റെ നേക്കു് ഇന്ത്യയിൽ വിദ്വേഷമുണ്ടു്. ഇതിനു വിപരീതമായി എന്തുതന്നെ പറഞ്ഞാലും, വിദ്വേഷം നിലവിലുണ്ടു്. അതിനെ സൗഹാർദ്ദമായി മാററാനും അങ്ങനെ ഇന്നത്തെ യുദ്ധത്തിൽ ഇന്ത്യയുടെ പങ്കു് ശരിക്കു നിവ്വഹിക്കാൻ ലക്ഷോപലക്ഷം ഇന്ത്യക്കാക്കു് അവസരം നല്കാനും ഞാൻ ആഗ്രഹിക്കുന്നു.

എന്റെ വ്യക്തിപരമായ നിലപാടു് വ്യക്തമാണു്. എല്ലാ യുദ്ധങ്ങളേയും ഞാൻ വെറുക്കുന്നു. എന്റെ നാട്ടുകാരെ പ്രേരിപ്പിക്കാൻ എനിക്കു കഴിയുമെങ്കിൽ, അഭിമാനകരമായ ഒരു സമാധാനത്തിനു വേണ്ടി അവർ ഏററവും ഫലപ്രദവും നിണ്ണായകവുമായ രീതിയിൽ പ്രയത്നിക്കും. എന്നാൽ ഞങ്ങഠക്കെല്ലാവക്കും അഹിംസയിൽ സജീവമായ വിശ്വാസം ഇല്ലെന്നു് എനിക്കറിയാം. ഏതായാലും വിദേശീയഭരണത്തിൻകീഴിൽ ഞങ്ങഠക്കു്, അടിമകഠ എന്ന നിലയിലല്ലാതെ, എന്തെങ്കിലും ഫലപ്രദമായ സേവനം ഈ യുദ്ധത്തിൽ അനുഷ്ഠിക്കാൻ സാദ്ധ്യമല്ല.

ബ്രിട്ടനു ബുദ്ധിമുട്ടു് ഉണ്ടാക്കാത്തവിധത്തിൽ, അഭിമാനകരമായ സ്വന്തം പ്രവത്തനം നടപ്പിലാക്കുക എന്നതാണു്, മിക്കവാറും എന്റെ മാഗ്ഗനിർദ്ദേശമനുസരിച്ചു്, ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിനുള്ള നയം. ഇന്ത്യയിൽ ഏററവും ദീർഘമായ പാരമ്പര്യമുള്ള, ഏററവും വിപുലമായ രാഷ്ട്രീയ സംഘടന കോൺഗ്രസ്സു് ആണെന്നുള്ളതു സവ്വവിദിതമാണല്ലോ. ക്രിപ്സിന്റെ ദൗത്യം ബ്രിട്ടീഷു് നയമെന്താണു് എന്നു തുറന്നുകാട്ടുകയും മിക്കവാറും എല്ലാ കക്ഷികളും അതിനെ നിരസിക്കയും ചെയ്തിട്ടുണ്ടു്. അതു ഞങ്ങളുടെ കണ്ണുകഠ തുറന്നു. ഞാൻ പുറപ്പെടുവിച്ചിട്ടുള്ള നിർദ്ദേശത്തിലേക്കു് എന്നെ അതു തള്ളിനീക്കുകയും ചെയ്തു. എന്റെ നിർദ്ദേശങ്ങഠ പൂർണ്ണമായി സ്വീകരിച്ചാൽ, അതുകൊണ്ടുമാത്രം, സഖ്യകക്ഷികളുടെ ലക്ഷ്യം നിരാക്ഷേപമായ ഒരടിസ്ഥാനമുള്ളതായിത്തീരും എന്നു ഞാൻ കരുതുന്നു. വ്യക്തിസ്വാതന്ത്ര്യത്തിനും ജനാധിപത്യത്തിനും ലോകത്തിൽ സുരക്ഷിതാവസ്ഥ നല്കാനാണു് തങ്ങഠ യുദ്ധം ചെയ്യുന്നതു് എന്നു സഖ്യകക്ഷികഠ പ്രഖ്യാപിച്ചു. ഇന്ത്യയും, ആഫ്രിക്കയും, ഗ്രേററു് ബ്രിട്ടന്റെ ചൂഷണത്തിനു വിധേയമായിരിക്കയും, അമേരിക്കയ്ക്കു് സ്വന്തം നാട്ടിൽത്തന്നെ നീഗ്രോകളുടെ പ്രശ്നം ഉണ്ടായിരിക്കയും ചെയ്യുന്നിടത്തോളംകാലം അതു പൊള്ളയായ ഒരു പ്രഖ്യാപനമായിട്ടേ കാണപ്പെടു എന്നാണു് ഞാൻ കരുതുന്നതു്.

എന്നാൽ സങ്കീർണ്ണതകളൊന്നും കൂടാതെ കഴിക്കുന്നതിനുവേണ്ടി, എന്റെ നിർദ്ദേശത്തിൽ ഞാൻ ഇന്ത്യയുടെ കാര്യം മാത്രമേ ഉഠക്കൊള്ളിച്ചിട്ടുള്ളു. ഇന്ത്യ സ്വതന്ത്രമായാൽ, മററുള്ളതെല്ലാം തുടന്നു

നടക്കും—അതൊക്കെയും ഏകസമയത്തുതന്നെ സംഭവിക്കാതിരുന്നാലും.

എന്റെ നിർദ്ദേശത്തെ സന്ദേഹാതീതമാക്കുന്നതിനുവേണ്ടി ഞാൻ ഒരു സംഗതി എടുത്തുപറഞ്ഞിട്ടുണ്ട്. സഖ്യകക്ഷികൾക്ക് ആവശ്യമെന്നു തോന്നുന്നപക്ഷം, അവരുടെ സൈന്യങ്ങളെ അവരുടെ സ്വന്തം ചെലവിൽ, ഇന്ത്യയിൽ നിർത്തിക്കൊള്ളട്ടെ. ആഭ്യന്തര സമാധാനപരിപാലനത്തിനല്ല, ജപ്പാന്റെ ആക്രമണത്തെ ചെറുക്കുന്നതിനും ചൈനയുടെ പ്രതിരോധത്തിനുംവേണ്ടി. ഇന്ത്യയെ സംബന്ധിച്ചിടത്തോളം, അമേരിക്കയേയും ബ്രിട്ടനേയുംപോലെ തന്നെ ഇന്ത്യയും സ്വതന്ത്രമാകണം. സ്വതന്ത്രഭാരതഭരണകൂടത്തോടുള്ള ഒരു ഉടമ്പടിപ്രകാരം സഖ്യകക്ഷികളുടെ സേനകൾ യുദ്ധകാലത്തു് ഇന്ത്യയിൽ തങ്ങും; ആ ഭരണകൂടമാകട്ടെ, വിദേശീയരുടെ പ്രത്യക്ഷമോ, പരോക്ഷമോ ആയ ഇടപെടൽ കൂടാതെ, ജനങ്ങളാൽ രൂപീകരിക്കപ്പെടണം.

ഈ നിർദ്ദേശത്തിനുവേണ്ടി താങ്കളുടെ സജീവമായ അനുഭാവം സമ്പാദിക്കാനാണ് ഞാൻ ഇതെഴുതുന്നതു്.

താങ്കൾക്ക് ഇതു സ്വീകാര്യമായിത്തോന്നുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. മി. ലൂയി ഫിഷർ താങ്കൾക്ക് ഈ കത്തു കൊണ്ടുവന്നു തരുന്നതാണ്. എന്റെ കത്തിൽ എന്തെങ്കിലും അവ്യക്തത ഉണ്ടെങ്കിൽ, താങ്കൾ എന്നെ അറിയിച്ചാൽ മാത്രംമതി, അതു വ്യക്തമാക്കാൻ ഞാൻ ശ്രമിക്കാം.

ഈ കത്തിനെ അനാവശ്യമായ ഒരു ഇടപെടലായിക്കരുതി താങ്കൾ നീരസം ഭാവിക്കുകയില്ലെന്നും, സഖ്യശക്തികളുടെ സുഹൃത്തും അഭ്യുദയകാംക്ഷിയുമായ ഒരാളുടെ സമീപനമായി ഇതിനെ താങ്കൾ ഗണിക്കുമെന്നും, അവസാനമായി ഞാൻ പ്രത്യാശിക്കുന്നു.

## 18

## ലിൻലിത്ഗോ പ്രഭുവിനു്*

ആഗാഖാൻ കൊട്ടാരം
യെറ്വദാ,
ഓഗസ്റ്റ് 14, 1492.

പ്രിയപ്പെട്ട ലിൻലിത്ഗോ പ്രഭു,

ഇന്ത്യാഗവണ്മെന്റ് ഈ പ്രതിസന്ധി സൃഷ്ടിച്ചതു തെററായിപ്പോയി. നടപടികളെ സാധൂകരിച്ചുകൊണ്ടു് ഗവൺമെന്റ് സ്വീകരിച്ച തീരുമാനം, വസ്തുതകളെ വളച്ചൊടിച്ചു ദുർവ്യാഖ്യാനം ചെയ്തു

18 Mahatma Gandhi, Correspondence with the Government, 1942—1944 pp, 12—16

* അടുത്ത മൂന്നു കത്തുകളുംകൂടി ലിൻലിത്ഗോ പ്രഭുവിനാണ്

ന്നതാണ്. താങ്കളുടെ ഭാരതീയരായ സഹപ്രവർത്തകരുടെ അംഗീകാരം താങ്കൾക്കു സിദ്ധിച്ചുവെന്ന വസ്തുതയ്ക്കു യാതൊരു പ്രാധാന്യവും കല്പിക്കാനാവുകയില്ല. ഇന്ത്യയിൽ നിങ്ങൾക്ക് എല്ലായ്പ്പോഴും അത്തരം സേവനങ്ങൾ ആർജ്ജിക്കാൻ കഴിയും എന്നേ അതു വെളിപ്പെടുത്തുന്നുള്ളു. ജനങ്ങളോ കക്ഷികളോ പറയുന്നതെന്തുതന്നെയായാലും, നിങ്ങൾ ഇവിടം വിട്ടുപോകണമെന്നുള്ള വാദത്തിന് മറെറാരു സാധൂകരണംകൂടെയാണ്, മേല്പറഞ്ഞ സഹകരണം.

ഞാൻ ജനകീയപ്രക്ഷോഭണം ഉൽഘാടനം ചെയ്യുന്ന സമയംവരെയെങ്കിലും ഇന്ത്യാഗവണ്മെൻറിനു കാത്തിരിക്കാമായിരുന്നു. പ്രത്യക്ഷനടപടികൾ കൈക്കൊള്ളുന്നതിനുമുമ്പ് ഒരു കത്ത് താങ്കൾക്ക് അയയ്ക്കാൻ ഞാൻ തികച്ചും ഉദ്ദേശിച്ചിരുന്നുവെന്നു പരസ്യമായി ഞാൻ പ്രസ്താവിച്ചിരുന്നു. കോൺഗ്രസ്സിൻെറ വാദഗതിയെപ്പററി നിഷ്പക്ഷമായ ഒരു പരിശോധന നടത്തണമെന്ന് ആ കത്തിലൂടെ അങ്ങയോട് അഭ്യർത്ഥിക്കാനാണ് ഉദ്ദേശിച്ചിരുന്നത്. കോൺഗ്രസ്സ് വിഭാവനചെയ്ത അവകാശവാദത്തിൽ കണ്ടെത്തിയ എല്ലാ വീഴ്ചകളും പൂർണ്ണമനസ്സോടുകൂടി പരിഹരിച്ചിട്ടുണ്ട്; അതും താങ്കൾക്ക് അറിയാമല്ലോ. അതുപോലെതന്നെ, എല്ലാ വൈകല്യങ്ങളും പരിഗണിക്കാൻ താങ്കൾ എനിക്ക് അവസരം നല്കിയിരുന്നെങ്കിൽ, ഞാൻ അവയൊക്കെ പരിഹരിക്കുമായിരുന്നു. കോൺഗ്രസ്സ് നേരിട്ടുള്ള പ്രക്ഷോഭണത്തിലേക്കു നീങ്ങുന്നതു പരമാവധി സൂക്ഷിച്ചുകൊണ്ടും സാവധാനവുമാകയാൽ ലോകാഭിപ്രായം കോൺഗ്രസ്സിൻെറ പക്ഷത്തേക്കു തിരിയാൻ ഇടയാകുമെന്നും, കോൺഗ്രസ്സിൻെറ അവകാശവാദം നിരസിക്കാൻ ഗവണ്മെൻറു ചൂണ്ടിക്കാണിക്കുന്ന അടിസ്ഥാനങ്ങളുടെ പൊള്ളത്തരം വെളിപ്പെട്ടുപോകുമെന്നും അവർക്കു ഭയമുണ്ടെന്നു വിചാരിക്കാൻ അവരുടെ സത്വരനടപടി ഞങ്ങളെ പ്രേരിപ്പിക്കുന്നു. ലോകാഭിപ്രായം ഇതിനകംതന്നെ അങ്ങനെ തിരിഞ്ഞുതുടങ്ങിയിട്ടുണ്ട്. എ. ഐ. സി. സി. അതിൻെറ പ്രമേയം അംഗീകരിച്ചശേഷം, വെള്ളിയാഴ്ചയും ശനിയാഴ്ചയും ഞാൻ ചെയ്ത പ്രസംഗങ്ങളുടെ അധികൃതമായ റിപ്പോർട്ടു ലഭിക്കുന്നതുവരെ അവർ തീർച്ചയായും കാത്തിരിക്കേണ്ടതായിരുന്നു. ധൃതഗതിയിലുള്ള നടപടിയൊന്നും ഞാൻ ആരംഭിക്കുകയില്ലെന്ന് ആ റിപ്പോർട്ടുകളിൽ നിന്നു താങ്കൾക്കു മനസ്സിലാക്കാമായിരുന്നു. ആ പ്രസംഗങ്ങളിൽ മുൻകൂട്ടി സൂചിപ്പിച്ചിരുന്ന കാലാവധി താങ്കൾ പ്രയോജനപ്പെടുത്തുകയും കോൺഗ്രസ്സിൻെറ ആവശ്യങ്ങൾ നിറവേററാനുള്ള എല്ലാ സാധ്യതകളും ആരായുകയും ചെയ്യേണ്ടതായിരുന്നു.

താങ്കളുടെ ആ തീരുമാനം ഇങ്ങനെ പറയുന്നു: 'കുറേക്കൂടെ ബുദ്ധിപൂർവ്വമായ ചിന്തകൾ അനുസരിക്കപ്പെടും എന്ന പ്രത്യാശയോടുകൂടി ഇന്ത്യാഗവണ്മെൻറു കാത്തിരുന്നു. ആ പ്രത്യാശയുടെ കാര്യത്തിൽ അവർക്ക് നിരാശതയാണു സംഭവിച്ചതു്.' 'ബുദ്ധിപൂർവ്വമായ

ചിന്തകൾക്ക് ഇവിടെയുള്ള അർത്ഥം കോൺഗ്രസ്സ് അതിന്റെ ആവശ്യങ്ങൾ ഉപേക്ഷിക്കുക എന്നായിരിക്കുമെന്ന ഞാൻ വിചാരിക്കുന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യം ഉറപ്പുചെയ്യാമെന്ന പ്രതിജ്ഞചെയ്തിട്ടുള്ള ഒരു ഭരണകൂടം ഏതുകാലത്തും നീതിയുക്തമായ ഒരു ആവശ്യം ഉപേക്ഷിക്കപ്പെടണമെന്ന പ്രതീക്ഷിക്കുന്നത് എന്തിനാണ്? ആ വാദം ഉന്നയിക്കുന്ന കക്ഷിയോട് ക്ഷമയോടുകൂടി യുക്തിവാദം ചെയ്യുന്നതിന്ന പകരം, ഉടനടിയുള്ള മർദ്ദനംകൊണ്ടു മാത്രം നേരിടാവുന്ന ഒരു വെല്ലുവിളിയാണോ അത്? ഈ വാദം അനുവദിച്ചുകൊടുത്താൽ അത് 'ഇന്ത്യയെ കുഴപ്പത്തിൽ താഴ്ത്തിക്കളയും' എന്ന പറയുന്നത്, മനുഷ്യരാശിയുടെ ഔചിത്യബോധത്തിൽ അളവിൽ കവിഞ്ഞു കൈകടത്തുന്നതിന്ന സമമാണ് എന്ന ചൂണ്ടിക്കാണിക്കാൻ ഞാൻ ആശിക്കുന്നു. ഏതായാലും, ഈ അവകാശവാദത്തിന്റെ പരിപൂർണ്ണ നിരാസം ഈ രാഷ്ട്രത്തേയും ഭരണകൂടത്തേയും കുഴപ്പത്തിൽ തള്ളിവീഴ്ത്തിയിരിക്കുകയത്രേ. കോൺഗ്രസ്സാകട്ടെ, സഖ്യശക്തികളുടെ ലക്ഷ്യത്തോട് ഇന്ത്യയെ യോജിപ്പിച്ചു കാണാൻ സകലവിധ പരിശ്രമവും നടത്തുകയായിരുന്നു.

ഗവണ്മെൻറിന്റെ തീരുമാനം ഇപ്രകാരം പറയുന്നു: ''കോൺഗ്രസ്സ് കക്ഷി നിയമവിരുദ്ധവും ചില അവസരങ്ങളിൽ അക്രമാസക്തവുമായ പ്രവർത്തനങ്ങൾക്കുവേണ്ടി നടത്തുന്ന ആപൽക്കരമായ സജ്ജീകരണങ്ങളെപ്പററി കഴിഞ്ഞ കുറേക്കാലമായിട്ട്, ഗവർണർ ജനറലും കൗൺസിലും മനസ്സിലാക്കിക്കൊണ്ടിരിക്കുകയായിരുന്നു. മററു പലതിനും പുറമേ, ഗതാഗതത്തിനും പൊതുജനാവശ്യസ്ഥാപനങ്ങൾക്കും തടസ്സം വരുത്തുക, പണിമുടക്കങ്ങൾ സംഘടിപ്പിക്കുക, ഗവണ്മെൻറുദ്യോഗസ്ഥന്മാരുടെ വിശ്വസ്തതയ്ക്കു ഭംഗം വരുത്തുക, സൈന്യത്തിൽ ആളുകളെ ചേർക്കുന്നതുൾപ്പെടെയുള്ള പ്രതിരോധ നടപടികളിൽ ഇടപെടുക എന്നീ ലക്ഷ്യങ്ങളോടുകൂടിയ പ്രവർത്തനങ്ങളാണ് ഇവ. ''ഇതു് യാഥാർത്ഥ്യത്തെ പരിപൂർണ്ണമായിവളച്ചൊടിച്ചുകൊണ്ടുള്ള ചിത്രണമാണ്. ഒരു ഘട്ടത്തിലും അക്രമം ഒട്ടും തന്നെ ഉദ്ദേശിക്കപ്പെട്ടിരുന്നില്ല. അഹിംസാപരമായ പ്രവർത്തനത്തിൽ എന്തെല്ലാം ഉൾപ്പെടുത്താമെന്ന വ്യക്തമാക്കുന്ന ഒരു നിർവ്വചനത്തെ ഇങ്ങനെ ദുരുദ്ദേശ്യത്തോടുകൂടി വിദഗ്ദ്ധമായി ദുർവ്യാഖ്യാനം ചെയ്ത് കോൺഗ്രസ്സ് അക്രമപ്രവർത്തനങ്ങൾക്ക് സന്നാഹം കൂട്ടുകയാണെന്ന് ആരോപിച്ചിരിക്കുകയത്രേ. കോൺഗ്രസ്സുകാർക്കിടയിൽ എല്ലാ സംഗതികളേപ്പററിയും പരസ്യമായിട്ടാണു ചർച്ചനടത്തുന്നത്. രഹസ്യമായി യാതൊന്നും ചെയ്യരുതെന്ന് നിർബ്ബന്ധം ഉണ്ടായിരുന്നു. ബ്രിട്ടീഷ് ജനതയ്ക്ക് ദോഷകരമായ ഒരു ഉദ്യോഗം ഉപേക്ഷിക്കാൻ ഞാൻ നിങ്ങളോട് ആവശ്യപ്പെട്ടാൽ, അതു് എങ്ങനെ നിങ്ങളുടെ വിശ്വസ്തതയ്ക്കു ഭംഗം വരുത്തുന്നതാകും? പ്രധാനപ്പെട്ട കോൺഗ്രസ്സുകാരുടെ അറിവു കൂടാതെയാണ് തെററായ ധാരണ

ദ്ധാരണക്കു് ഇടകൊടുക്കുന്ന ഒരു ഖണ്ഡിക പ്രസിദ്ധീകരിച്ചിട്ടുള്ളതു്. അതിൻപ്രകാരം, ഇന്ത്യാഗവണ്മെൻറു് ഈ സന്നാഹങ്ങളെപ്പററി അറിയാൻ ഇടയായപ്പോഠംത്തന്നെ സന്നാഹങ്ങളോടു് ബന്ധപ്പെട്ട കക്ഷികളോടു വിശദീകരണം ആവശ്യപ്പെടേണ്ടതായിരുന്നു. അതു് ഉചിതമായ ഒരു നടപടി ആയിരുന്നേനെ. ആ തീരുമാനത്തിലുള്ള അടിസ്ഥാനരഹിതമായ ആരോപണങ്ങഠംമൂലം ഗവണ്മെൻറു് നീതിരഹിതമായി പ്രവത്തിക്കയാണെന്നു് കുററപ്പെടുത്താൻ അവർതന്നെ സാഹചര്യം സൃഷ്ടിച്ചിരിക്കുന്നു.

ശ്രദ്ധ ആജ്ജിക്കത്തക്ക തോതിലുള്ള ത്യാഗസന്നദ്ധത ജനങ്ങളിൽ ഉണത്താൻ ഉദ്ദേശിച്ചുകൊണ്ടാണു് കോൺഗ്രസ്സു് ഈ പ്രസ്ഥാനം മുഴുവനും സമാരംഭിച്ചതു്. അതിനു് എത്രത്തോളം പൊതുജനങ്ങളുടെ പിന്തുണ ഉണ്ടെന്നു് പ്രകടമാക്കാനും ഉദ്ദേശിച്ചിരുന്നു. അഹിംസാധിഷ്ഠിതമെന്നു് പ്രതിജ്ഞാബദ്ധമായ ഒരു പൊതുജനപ്രസ്ഥാനത്തെ അടിച്ചമത്താൻ ഈ അവസരത്തിൽ ശ്രമിക്കുന്നതു് ബുദ്ധിപൂർവ്വമായിരിക്കുമോ?

ഗവണ്മെൻറിൻെറ തീരുമാനം ഇങ്ങനെ തുടരുന്നു: 'കോൺഗ്രസ്സു് ഇന്ത്യയുടെ വക്താവല്ല. എങ്കിലും അതിൻെറ നേതാക്കഠം സ്വയം അധികാരം കരസ്ഥമാക്കുന്നതിനുവേണ്ടി, തങ്ങളുടെ സ്വേച്ഛാധിപത്യനയം പിൻതുടൻകൊണ്ടു് ഇന്ത്യയെ ഒരു പൂർണ്ണരാഷ്ട്രപദവിയിലേക്കു് ഉയത്താനുള്ള പരിശ്രമങ്ങളെ നിരന്തരമായി തടസ്സപ്പെടുത്തിക്കൊണ്ടിരിക്കുന്നു.' ഇന്ത്യയിലെ ഏററവും പഴക്കമുള്ള ദേശീയസംഘടനയെപ്പററി ഇത്തരത്തിൽ ഒരാരോപണം ഉന്നയിക്കുന്നതു് ഗുരുതരമായ അപവാദമാണു്. സ്വാതന്ത്ര്യപ്രാപ്തിക്കുവേണ്ടിയുള്ള ഓരോ ദേശീയപരിശ്രമത്തേയും നിരന്തരമായി അടിച്ചമത്തിക്കൊണ്ടിരിക്കുന്ന ഒരു ഗവണ്മെൻറു് ഈ ഭാഷ പ്രയോഗിക്കുന്നതു പൊരുത്തക്കേടുള്ള സംഗതിയുമാണു്. ഗവണ്മെൻറിൻെറ ആ നയം രേഖകഠംകൊണ്ടു തെളിയിക്കാവുന്നതത്രേ. തന്ത്രങ്ങളും കാപട്യവും കൊണ്ടു് കോൺഗ്രസ്സിനെ മർദ്ദിച്ചു് ഒതുക്കാനാണു് അവർ പരിശ്രമിച്ചിട്ടുള്ളതു്.

ഇന്ത്യയുടെ സ്വാതന്ത്ര്യം പ്രഖ്യാപിക്കുന്നതോടൊപ്പം ഒരു ഉറപ്പുള്ള താല്ക്കാലികഗവണ്മെൻറു് രൂപീകരിക്കുന്ന കാര്യത്തിൽ കോൺഗ്രസ്സിനെ അവക്കു വിശ്വസിക്കുവാൻ പ്രയാസമാണെങ്കിൽ, മുസ്ലീം ലീഗിനോടു് ഗവണ്മെൻറു രൂപീകരിക്കുവാൻ അവർ ആവശ്യപ്പെടണം. ലീഗു് രൂപീകരിക്കുന്ന ഏതൊരു ദേശീയ ഗവൺമെൻറിനേയും കോൺഗ്രസ്സു് വിശ്വസ്തതയോടുകൂടി അംഗീകരിക്കുമെന്നു് ഒരുറപ്പു കോൺഗ്രസ്സു് നല്കിയിട്ടുണ്ടു്. ആ വാഗ്ദാനം പരിഗണിക്കുന്നതിനുള്ള ഔദാര്യം ഇന്ത്യാഗവൺമെൻറു് കാണിച്ചിട്ടില്ല. കോൺഗ്രസ്സിനു് എതിരായിട്ടു് ഉന്നയിച്ചിട്ടുള്ള സ്വേച്ഛാധിപത്യതല്പരത എന്ന ആരോപണത്തോടു് ലേശംപോലും ചേർച്ചയുള്ളതല്ല ഇപ്പറഞ്ഞ വാഗ്ദാനം.

ഗവൺമെൻറിൻെറ വാഗ്ദാനം നമുക്കു പരിശോധിക്കാം. 'യുദ്ധം അവസാനിച്ചാൽ ഉടനെ ഇന്ത്യയുടെ സ്ഥിതിഗതികൾക്കു് ഏറ്റവും യോജിച്ചതെന്നു കരുതുന്ന ഭരണരീതി ഇന്ത്യക്കാർ സ്വയം രൂപപ്പെടുത്തേണ്ടതാണു്. അതു നിശ്ചയിക്കാനുള്ള പരിപൂർണ്ണ സ്വാതന്ത്ര്യം ഇന്ത്യയ്ക്കു് ഉണ്ടായിരിക്കും. ആ ഭരണരീതിയുടെ അടിസ്ഥാനം ഒരൊററ രാഷ്ട്രീയകക്ഷിയെ മാത്രമല്ല, എല്ലാ കക്ഷികളേയും ഉൾപ്പെടുത്തിക്കൊണ്ടുള്ളതായിരിക്കുകയും ചെയ്യും.' ഈ വാഗ്ദാനത്തിൽ എന്തെങ്കിലും യാഥാർത്ഥ്യം അന്തർഭവിച്ചിട്ടുണ്ടോ? ഇന്നു് എല്ലാ കക്ഷികളും ഇതിനോടു യോജിച്ചിട്ടില്ല. സ്വാതന്ത്ര്യം കരഗതമാകുന്നതിനുമുമ്പു് രാഷ്ട്രീയകക്ഷികൾ നടപടി കൈക്കൊള്ളണമെന്നുവന്നാൽ, യുദ്ധത്തിനുശേഷം ഇന്നത്തേക്കാൾ അല്പമെങ്കിലും കൂടുതൽ യോജിപ്പു സാദ്ധ്യമാണോ? കക്ഷികൾ കൂണുകളെപ്പോലെ വളർന്നുപൊങ്ങുന്നുണ്ടു്. എന്തുകൊണ്ടെന്നാൽ സ്വാതന്ത്ര്യത്തെപ്പററി വാചാപ്രകീർത്തനം നടത്തിയാലും, കോൺഗ്രസ്സിനേയും അതിൻെറ പ്രവർത്തനങ്ങളേയും എതിർക്കുന്നപക്ഷം, ഏതൊരു കക്ഷിയേയും, അവയുടെ പ്രാതിനിധ്യസ്വഭാവം പരിശോധിക്കാതെതന്നെ, ഗവൺമെൻറു് സ്വാഗതം ചെയ്യും. കഴിഞ്ഞകാലത്തു് അവർ അപ്രകാരം ചെയ്തിട്ടുമുണ്ടു്. ആശാഭംഗം ഗവൺമെൻറിൻെറ വാഗ്ദാനത്തിൽ അന്തർലീനമായിട്ടുണ്ടു്. അതുകൊണ്ടാണു് ആദ്യം അവർ പിൻവാങ്ങണമെന്നുള്ള യുക്തിയുക്തമായ വാദം ഉണ്ടായതു്. ബ്രിട്ടീഷ് മേധാവിത്വം അവസാനിക്കുകയും അടിമത്തത്തിൽനിന്നു സ്വാതന്ത്ര്യത്തിലേക്കുള്ള മൗലികമായ മാററം ഇന്ത്യയുടെ രാഷ്ട്രീയപദവിയിൽ സംഭവിക്കുകയും ചെയ്തുകഴിഞ്ഞാൽ മാത്രമേ യഥാർത്ഥത്തിൽ പ്രാതിനിദ്ധ്യസ്വഭാവമുള്ള ഒരു ഭരണകൂടം താല്ക്കാലികമായിട്ടോ സ്ഥിരമായിട്ടോ രൂപീകരിക്കാൻ സാധിക്കുകയുള്ളു. ഈ അവകാശവാദത്തിൻെറ ഉപജ്ഞാതാക്കളെ ജീവനോടുകൂടി മണ്ണിൽ കഴിച്ചുമൂടിയതുകൊണ്ടു് ഈ പ്രതിസന്ധിക്കു പരിഹാരം സിദ്ധിക്കുകയില്ല. അതു പ്രതിസന്ധിയെ ഗുരുതരമാക്കുകയാണു ചെയ്യുന്നതു്.

ആ തീരുമാനം ഇങ്ങനെ തുടരുന്നു: 'ഭാവിയെക്കുറിച്ചു് ഒരു നിശ്ചയവുമില്ലാത്ത ഇന്ത്യയിലെ ജനലക്ഷങ്ങൾ, രക്തസാക്ഷികളായിത്തീർന്ന അനേകം രാജ്യങ്ങളുടെ വ്യസനകരമായ അനുഭവപാഠം വിഗണിച്ചുകൊണ്ടു്, ആക്രമണകാരികളുടെ കരവലയത്തിലേക്കു സ്വയം ചെന്നു ചാടാൻ സന്നദ്ധരാണെന്നു് ഒരു സൂചന കോൺഗ്രസ്സ് ഉന്നയിച്ചിട്ടുണ്ടു്. ഈ മഹത്തായ രാജ്യത്തിലെ ജനങ്ങളുടെ വികാരങ്ങളുടെ ഒരു യഥാർത്ഥ ചിത്രണമായിട്ടു് ഇതിനെ അംഗീകരിക്കാൻ ഇന്ത്യാഗവൺമെൻറിനു് സാദ്ധ്യമല്ല.' ജനലക്ഷങ്ങളുടെ കാര്യം എനിക്കു് അറിഞ്ഞുകൂടാ. എന്നാൽ കോൺഗ്രസ്സിൻെറ പ്രസ്താവനയ്ക്കു് ഉപോൽബലകമായി തെളിവുകൾ നൽകാൻ എനിക്കു കഴിയും. ഒരു സാമ്രാജ്യശക്തിയും തങ്ങൾ ആപത്തിൽപ്പെട്ടിരിക്കു

കയാണ് എന്നു പറഞ്ഞുകേൾക്കാൻ ഇഷ്ടപ്പെടുകയില്ല. ഇതരസാമ്രാജ്യങ്ങൾക്കു് അനുഭവിക്കേണ്ടിവന്ന ദുർവിധി ഗ്രേററ് ബ്രിട്ടനും സംഭവിക്കാതെ സൂക്ഷിക്കണമെന്നു് കോൺഗ്രസ്സിനു് ഉൽക്കണ്ഠയുള്ളതു കൊണ്ടാണു് ഇന്ത്യയുടെ സ്വാതന്ത്ര്യം പ്രഖ്യാപിച്ചു്,ബ്രിട്ടൺ സ്വമനസ്സാലെ സാമ്രാജ്യത്വം കൈവെടിയണമെന്നു്, കോൺഗ്രസ്സ് ആവശ്യപ്പെടുന്നതു്. ഏററവും സൗഹാർദ്ദപരമായ ഉദ്ദേശ്യങ്ങളല്ലാതെ മറെറാന്നും കരുതിക്കൊണ്ടല്ല ഈ പ്രസ്ഥാനത്തെ കോൺഗ്രസ്സ് സമീപിച്ചിട്ടുള്ളതു്. സാമ്രാജ്യത്തെ നിഗ്രഹിക്കാൻ കോൺഗ്രസ്സ് പരിശ്രമിക്കുന്നതു്, ഇന്ത്യക്കാർക്കുവേണ്ടിയെന്നപോലെ, ബ്രിട്ടീഷ് ജനതയ്ക്കും മനുഷ്യരാശിക്കുംകൂടി വേണ്ടിയാണു്. ഇന്ത്യയ്ക്കു് ഒട്ടാകെയും ലോകത്തിനും വേണ്ടിയല്ലാതെ, സ്വന്തമായിട്ടു് യാതൊരു താല്പര്യവും കോൺഗ്രസ്സിനു് ഇല്ല. ഇതിനു വിപരീതമായിട്ടു് എന്തുതന്നെ ആരോപണമുണ്ടായാലും ഞാൻ ആ അഭിപ്രായക്കാരനാണു്.

ആ തീരുമാനത്തിന്റെ ഉപസംഹാരത്തിലുള്ള ഈ ഭാഗം രസകരമാണു്. 'ആക്രമണത്തിൽനിന്നു് ഇന്ത്യയെ സംരക്ഷിക്കുക, യുദ്ധം ചെയ്യാൻ ഇന്ത്യയ്ക്കുള്ള കഴിവു നിലനിർത്തുക, ഇന്ത്യയുടെ താല്പര്യങ്ങൾ പരിരക്ഷിക്കുക, ഭയവും പക്ഷപാതവും കൂടാതെ ഇന്ത്യയിലെ വിവിധ ജനവിഭാഗങ്ങളുടെ തുല്യനില പാലിക്കുക എന്നിവ അവരുടെ (ഗവൺമെൻറിന്റെ) ചുമതലയാണു്.' മലയയിലും സിങ്കപ്പൂരിലും,ബർമ്മയിലും ഉണ്ടായ അനുഭവങ്ങൾക്കു ശേഷമുള്ള ഈ പ്രസ്താവന സത്യത്തിന്റെ നേർക്കുള്ള ഒരു പരിഹാസമാണെന്നു മാത്രമേ എനിക്കു പറയാനുള്ളു. രാഷ്ട്രീയകക്ഷികൾ തമ്മിൽ പൊരുത്തം നിലനിർത്തുന്നതു തങ്ങളാണെന്നു് ഇന്ത്യാഗവൺമെൻറു് അവകാശപ്പെടുന്നതു വ്യസനകരമായ കാര്യമാണു്. അവയുടെ ഉത്ഭവത്തിനും നിലനില്പിനുമുള്ള പ്രകടമായ ഉത്തരവാദിത്വം ഗവണ്മെൻറിനു തന്നെയാണു്.

ഒരു വസ്തുതകൂടിയുണ്ടു്. ഇന്ത്യാഗവണ്മെൻറിന്റേയും ഞങ്ങളുടേയും പ്രഖ്യാപിതലക്ഷ്യം ഒന്നുതന്നെയാണു്. ഏററവും വ്യക്തമായ ഭാഷയിൽ പറഞ്ഞാൽ അതു് ചൈനയുടേയും റഷ്യയുടേയും സ്വാതന്ത്ര്യസംരക്ഷണമത്രേ. ആ ലക്ഷ്യം വിജയിക്കാൻ ഇന്ത്യയുടെ സ്വാതന്ത്ര്യം ആവശ്യമില്ലെന്നു് ഇന്ത്യാഗവണ്മെൻറു് ചിന്തിക്കുന്നു. ഞാൻ ചിന്തിക്കുന്നതു് നേരേമറിച്ചാണു്. ജവഹർലാൽ നെഹ്റുവിനെ എന്റെ മാനദണ്ഡമായി ഞാൻ പരിഗണിക്കുന്നു. നെഹ്റുവിനു് വ്യക്തിപരമായുണ്ടായിട്ടുള്ള സമ്പർക്കംനിമിത്തം, ചൈനയുടേയും റഷ്യയുടേയും ആസന്നവിനാശത്തെപ്പററി അദ്ദേഹത്തിനു വളരെ വേദന അനുഭവപ്പെടുന്നു. എനിക്കെന്നല്ല, താങ്കൾക്കുപോലും അനുഭവിക്കാൻ കഴിയുന്നതിലധികം അദ്ദേഹത്തിനു് ആ വേദന അനുഭവപ്പെടുന്നു. ആ വേദനനിമിത്തം അദ്ദേഹത്തിനു് സാമ്രാജ്യത്വത്തോടുള്ള പഴയ വിരോധം വിസ്മരിക്കാൻ അദ്ദേഹം പരിശ്രമി

ച്ചു. നാസിസത്തിൻെറയും ഫാസിസത്തിൻെറയും വിജയത്തെ ഞാൻ ഭയപ്പെടുന്നതിനേക്കാൾ വളരെക്കൂടുതൽ അദ്ദേഹം ഭയപ്പെടുന്നു. അനേകദിവസം അദ്ദേഹത്തോടു് ഞാൻ വാദിച്ചു. ആവേശത്തോടുകൂടി അദ്ദേഹം എൻെറ നിലപാടിനെ എതിർത്തു. ഈ ആവേശത്തെ വിവരിക്കാൻ എനിക്കു വാക്കുകൾ കിട്ടുന്നില്ല. എന്നാൽ വസ്തുതകളുടെ യുക്തി അദ്ദേഹത്തെ കീഴടക്കിക്കളഞ്ഞു. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിൻെറ അഭാവത്തിൽ മററു രണ്ടു രാജ്യങ്ങളുടേയും സ്വാതന്ത്ര്യം വളരെ അപകടത്തിലാകുമെന്നു് വ്യക്തമായി കണ്ടറിഞ്ഞപ്പോൾ, അദ്ദേഹം കീഴടങ്ങി. അത്രത്തോളം ശക്തിയുള്ള സുഹൃത്തും കൂട്ടുകാരനുമായ ഒരാളെ താങ്കൾ തടവിലടച്ചതു് തീർച്ചയായും തെററായിപ്പോയി.

ഈ പൊതുലക്ഷ്യത്തെ വിഗണിച്ചുകൊണ്ടു് ഗവണ്മെൻറു് കോൺഗ്രസ്സിൻെറ അവകാശവാദത്തിനു് നല്കുന്ന മറുപടി ധൃതഗതിയിലുള്ള മർദ്ദനമാണെങ്കിൽ, സഖ്യശക്തികളുടെ ലക്ഷ്യത്തേക്കാൾ ബ്രിട്ടീഷ് ഗവണ്മെൻറു് വിലമതിക്കുന്നതു്, സാമ്രാജ്യനയത്തിൻെറ ഒരു അപരിത്യാജ്യഘടകമെന്ന നിലയ്ക്കു് ഇന്ത്യയുടെമേലുള്ള ഉടമസ്ഥാവകാശത്തിൽ പററിപ്പിടിച്ചുനില്ക്കാനുള്ള അപ്രകാശിതമായ ദൃഢനിശ്ചയത്തെയാണു് എന്ന അനുമാനം ഞാൻ കൈക്കൊള്ളും. ആ അനുമാനത്തിൽ അവർ വിസ്മയിക്കാനും ഇടയില്ല. ഈ ദൃഢനിശ്ചയമാണു് കോൺഗ്രസ്സിൻെറ അവകാശവാദം തള്ളിക്കളയാനും മർദ്ദനം ആരംഭിക്കുവാനും പ്രേരകമായിത്തീർന്നതു്.

ചരിത്രം മുമ്പൊരിക്കലും അറിഞ്ഞിട്ടില്ലാത്ത തോതിൽ ഇന്നു നടക്കുന്ന പരസ്പര ഹിംസതന്നെ ശ്വാസംമുട്ടിക്കുന്നതാണു്. എന്നാൽ ഈ കൊലപാതകത്തോടൊപ്പം സത്യത്തിൻെറ വധവും നടക്കുന്നുണ്ടു്. മേല്പറഞ്ഞ തീരുമാനത്തിൽ അന്തർഭവിച്ചിരിക്കുന്ന കാപട്യത്താൽ സംഭവിക്കുന്ന ഈ വധം കോൺഗ്രസ്സിൻെറ നിലപാടിനെ കൂടുതൽ ബലപ്പെടുത്തുന്നു.

താങ്കൾക്കു് ഈ കത്തു് അയയ്ക്കേണ്ടിവരുന്നതിൽ എനിക്കു് അഗാധമായ വേദന തോന്നുന്നുണ്ടു്. എന്നാൽ താങ്കളുടെ നടപടിയെ എത്രത്തോളം ഞാൻ വെറുത്താലും, താങ്കൾ മുമ്പു മനസ്സിലാക്കിയിരുന്നതുപോലെ, ഇപ്പോഴും ഞാൻ ഒരു സുഹൃത്തുതന്നെയാണു്. ഇന്ത്യാഗവണ്മെൻറിൻെറ നയം ആകമാനം പുനഃപരിശോധന ചെയ്യണമെന്നു് ഇപ്പോഴും ഞാൻ അഭ്യർത്ഥിക്കുകയാണു്. ബ്രിട്ടീഷ് ജനതയുടെ ആത്മാർത്ഥസുഹൃത്തെന്നു് അവകാശപ്പെടുന്ന ഒരാളിൻെറ ഈ അഭ്യർത്ഥന വിഗണിക്കാതിരിക്കുക.

ഈശ്വരൻ താങ്കളെ നയിക്കുമാറാകട്ടെ!

താങ്കളുടെ ആത്മാർത്ഥതയുള്ള,

എം. കെ. ഗാന്ധി.

## 19

(സ്വകാര്യം)

തടങ്കൽ ക്യാമ്പ്,
നവവത്സര സായാഹ്നം, 1942.

പ്രിയപ്പെട്ട ലിൻലിത്ഗോ പ്രഭു,

തികച്ചും വ്യക്തിപരമായ ഒരു കത്താണിതു്. താങ്കളോടു് എനിക്കു തോന്നിയിട്ടുള്ള ഒരു വിരോധം വളരെനാഠം നിലനില്ക്കാൻ, ബൈബിളിൻെറ ശാസനത്തിനു വിരുദ്ധമായി, ഞാൻ അനുവദിച്ചു. എൻെറ ഹൃദയത്തിൽ താങ്കഠംക്കെതിരായി, നീറിപ്പിടിച്ചുകൊണ്ടിരിക്കുന്നതെല്ലാം പ്രകടമാക്കാൻ ഇടയാകാതെ പഴയ സംവത്സരം അവസാനിക്കാൻ ഞാൻ അനുവദിച്ചുകൂടാ. നമ്മഠം പഴയ സുഹൃത്തുക്കളാണെന്നു ഞാൻ വിചാരിച്ചിരുന്നു. അങ്ങനെതന്നെ വിചാരിക്കാൻ ഇനിയും ഇഷ്ടപ്പെടുന്നു. എന്നാൽ കഴിഞ്ഞ ആഗസ്റ്റ് 9—ാം തീയതിതൊട്ടു സംഭവിച്ച സംഗതികളോക്കുമ്പോഠം ഇപ്പോഴും എന്നെ താങ്കഠം ഒരു സുഹൃത്തായി പരിഗണിക്കുന്നുണ്ടോ എന്നു ഞാൻ അത്ഭുതപ്പെട്ടുപോകുന്നു. താങ്കളുടെ പദവി വഹിച്ചിരുന്ന മററാരോടും താങ്കളോടെന്നപോലെ ഒരുപക്ഷേ, ഞാൻ ഗാഢസമ്പക്ക്ം പുലത്താൻ ഇടയായിട്ടില്ല.

താങ്കഠം എന്നെ തടവിലടച്ചതു്, അതിനുശേഷം താങ്കഠം പുറപ്പെടുവിച്ച വിജ്ഞാപനം, രാജാജിക്കു് താങ്കഠം നൽകിയ മറുപടിയും അതിൽ പറഞ്ഞിട്ടുള്ള കാരണങ്ങളും, മിസ്റ്റർ ആമറി എന്നെപ്പററി നടത്തിയ രൂക്ഷവിമർശനം ഇവ തുടങ്ങി എനിക്കു് അക്കമിട്ടു് വിവരിക്കാൻ കഴിയുന്ന പലതും ഒരു സംഗതി വ്യക്തമാക്കുന്നുണ്ടു്: ഏതോ ഒരു ഘട്ടത്തിൽ എൻെറ വിശ്വസ്തതയെ താങ്കഠം സംശയിക്കാൻ ഇടയായിട്ടുണ്ടു്. ഇതിനോടനുബന്ധിച്ചു് മററു കോൺഗ്രസ്സുകാരെക്കുറിച്ചു് നടത്തിയിട്ടുള്ള പരാമർശനം ആനുഷംഗികമാണു്. കോൺഗ്രസ്സിൻെറമേൽ ആരോപിച്ചിട്ടുള്ള എല്ലാ ദോഷങ്ങഠംക്കും അടിസ്ഥാനഹേതു ഞാനാണെന്നു തോന്നുന്നു. ഞാൻ താങ്കളുടെ സുഹൃത്തല്ലാതായിത്തീന്നിട്ടില്ലെങ്കിൽ, താങ്കഠം കർക്കശനടപടി കൈക്കൊള്ളുന്നതിനുമുമ്പു് എന്തുകൊണ്ടു് എനിക്കു് ആളയച്ചില്ല. താങ്കളുടെ സംശയങ്ങഠം എന്നെ അറിയിച്ചു് താങ്കഠം മനസ്സിലാക്കിയ വിവരങ്ങഠം ശരിയാണോ എന്നു് ഉറപ്പുവരുത്താൻ എന്തുകൊണ്ടു തയ്യാറായില്ല?

മററുള്ളവർ എന്നെക്കാണുന്ന രൂപത്തിൽ സ്വയംകാണാൻ എനിക്കു തികച്ചും കഴിവുണ്ടു്. എങ്കിലും ഈ പ്രശ്നത്തിൽ നിരാശാജനകമായ പരാജയം എനിക്കു സംഭവിച്ചു. ഇക്കാര്യത്തോടു് അനുബ

19 Mahatma Gandhi, Correspondence with the Government, 1942—1944, pp. 18—19.

ഡിച്ച് ഗവണ്മെൻറിൻെറ പക്ഷത്തുനിന്ന് എന്നെപ്പററി പുറപ്പെടുവിച്ച പ്രസ്താവനകളെല്ലാം സത്യത്തിൽനിന്ന് പ്രത്യക്ഷമായി വ്യതിചലിച്ചിട്ടുള്ളതായി ഞാൻ മനസ്സിലാക്കുന്നു.

ആസന്നമരണനായ ഒരു സുഹൃത്തിനോട് സമ്പർക്കം പുലർത്താൻ എനിക്ക് സാധിച്ചില്ല. അത്രമാത്രം താങ്കളുടെ പ്രീതി എനിക്ക് നഷ്ടപ്പെട്ടിരിക്കുന്നു. ചൈമൂർപ്രശ്നം പരിഹരിക്കാൻ ഉപവാസമനുഷ്ഠിക്കുന്ന പ്രൊഫസർ ഭൻസാലിയെപ്പററിയാണ് ഞാൻ പറയുന്നതു്.

കോൺഗ്രസ്സുകാരെന്നു പറയപ്പെടുന്ന ഏതാനുമാളുകൾ പ്രവർത്തിച്ചതായി ആരോപിക്കപ്പെടുന്ന അക്രമങ്ങളെ ഞാൻ അപലപിക്കണമെന്ന് ചിലർ ആഗ്രഹിക്കുന്നു. എന്നാൽ കർക്കശമായ അധികൃതപരിശോധനയ്ക്കുശേഷം പത്രങ്ങളിൽ പ്രത്യക്ഷപ്പെടുന്ന വിവരണങ്ങളല്ലാതെ, മറെറാരു തെളിവും അത്തരമൊരു അപലപനം നടത്താൻ എനിക്കു കിട്ടിയിട്ടില്ല. ആ പത്രറിപ്പോർട്ടുകളെ ഞാൻ പരിപൂർണ്ണമായി അവിശ്വസിക്കുന്നുവെന്ന് തുറന്നുപറയേണ്ടതാണ്. ഇതിലധികം പലതും എഴുതാൻ എനിക്കുണ്ട്. എന്നാൽ എൻെറ വേദനകളുടെ കഥ ഞാൻ ദീർഘിപ്പിക്കാൻ പാടില്ലല്ലോ? വിശദവിവരങ്ങൾ മനസ്സിലാക്കാൻ താങ്കളെ സഹായിക്കുന്നതിനു് ഇപ്പറഞ്ഞതൊക്കെ മതിയാകുമെന്ന് എനിക്കുറപ്പുണ്ട്.

1906—ൽ ഞാൻ സ്വീകരിച്ച ഒരു ആദർശത്തോടുകൂടി, ദക്ഷിണാഫ്രിക്കയിൽനിന്ന് 1914—ൻെറ അന്ത്യത്തിൽ ഇന്ത്യയിൽ ഞാൻ മടങ്ങിവന്നു. അതു് താങ്കൾക്ക് അറിയാമല്ലോ. മനുഷ്യരാശിക്കിടയിൽ ജീവിതത്തിൻെറ എല്ലാ തുറകളിലും ഹിംസയ്ക്കും അസത്യത്തിനും പകരം അഹിംസയും സത്യവും പ്രചരിപ്പിക്കുക എന്നതാണ് ആ ആദർശം. സത്യാഗ്രഹനിയമത്തിന് പരാജയം എന്നൊന്ന് അറിഞ്ഞുകൂടാ. ആ സന്ദേശം പ്രചരിപ്പിക്കാനുള്ള പല മാർഗ്ഗങ്ങളിൽ ഒന്നാണ് കാരാഗൃഹം. പക്ഷേ, അതിന് അതിൻേറതായ പരിമിതികളുണ്ട്. ജീവികൾക്ക് ആവശ്യമുള്ള സാമാന്യസൗകര്യങ്ങളെല്ലാം ലഭിക്കുമെന്ന് ഉറപ്പുള്ള ഒരിടത്താണ് എന്നെ താങ്കൾ വെച്ചുപുലർത്തുന്നതു്. ഒരു സുഖമെന്ന നിലയ്ക്കല്ല, കർത്തവ്യമെന്ന നിലയ്ക്കു മാത്രമാണ് അവയൊക്കെ ഞാൻ സ്വതന്ത്രമായി അനുഭവിച്ചുപോരുന്നതു്. നിരപരാധികളായ ആളുകളോട് അധികൃതർ അപരാധമാണു ചെയ്യുന്നതു്. അധികാരം വഹിക്കുന്ന ആളുകൾ ഈ വസ്തുത എന്നെങ്കിലും ഒരിക്കൽ മനസ്സിലാക്കും എന്ന പ്രതീക്ഷയോടുകൂടിയാണ് ഞാൻ അവയെല്ലാം അനുഭവിച്ചതു്. ആറുമാസം അതിനു ഞാൻ അനുവദിച്ചു. ആ കാലാവധി അവസാനിക്കാറായിരിക്കുന്നു. അതോടൊപ്പം എൻെറ ക്ഷമയും. സത്യാഗ്രഹനിയമം, ഞാൻ അറിയുന്നിടത്തോളം, ഇത്തരം പരീക്ഷണവേളകളിൽ ഒരു പരിഹാരം നിർദ്ദേശിക്കുന്നുണ്ട്: 'ഉപവാസംകൊണ്ടു മാംസത്തെ ക്രൂശിക്കുക'

എന്നു് ഒററ വാക്യത്തിൽ അതിനെ വിവരിക്കാം. അവസാനത്തെ പോംവഴി എന്ന നിലയിലല്ലാതെ അതു് ഉപയോഗിക്കരുതെന്നു മേൽപ്പറഞ്ഞ നിയമംതന്നെ അനുശാസിക്കുന്നു. അതു വേണ്ടെന്നു വെയ്ക്കാൻ എനിക്കു കഴിയുമെങ്കിൽ അതു് ഉപയോഗിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല.

അതു കൂടാതെ കഴിക്കുന്നതിനുള്ള ഒരു മാർഗ്ഗം ഇതാണു്: എന്റെ തെററു്, അഥവാ തെററുകൾ, എന്നെ ബോദ്ധ്യപ്പെടുത്തുക. വേണ്ട പ്രായശ്ചിത്തം ഞാൻ അനുഷ്ഠിക്കാം. താങ്കൾ എന്നെ അങ്ങോട്ടു ക്ഷണിക്കുകയോ, താങ്കളുടെ അഭിപ്രായഗതി അറിയാവുന്ന ഒരാളെ ഇങ്ങോട്ടു് അയയ്ക്കുകയോ ചെയ്യാവുന്നതാണു്. താങ്കൾക്കു മനസ്സുണ്ടെങ്കിൽ മററനവധി മാർഗ്ഗങ്ങളും ഉണ്ടു്.

കാലതാമസംകൂടാതെയുള്ള ഒരു മറുപടി ഞാൻ പ്രതീക്ഷിക്കട്ടെയോ? നവവത്സരം നമുക്കെല്ലാവർക്കും ശാന്തി പ്രദാനം ചെയ്യുമാറാകട്ടെ!

താങ്കളുടെ ആത്മാർത്ഥസുഹൃത്തു്,
എം. കെ. ഗാന്ധി.

## 20[20]

തടങ്കൽക്യാമ്പു്,
ഫെബ്രുവരി 7, 1943.

പ്രിയപ്പെട്ട ലിൻലിത്ഗോ പ്രഭു,

ജനുവരി 29–ാം തീയതിയിലെ എന്റെ കത്തിനു് ഈ മാസം 5–ാം തീയതി താങ്കൾ അയച്ച സുദീർഘമായ മറുപടിക്കു് ഞാൻ നന്ദി പറയേണ്ടതുണ്ടു്.

താങ്കൾ ഒടുവിൽ പറഞ്ഞ കാര്യം ഞാൻ ആദ്യം പരിഗണനയ്ക്കു് എടുക്കുന്നു—അതായതു്, ഈ മാസം 9–ാം തീയതി ആരംഭിക്കാൻ ഉദ്ദേശിക്കുന്ന ഉപവാസം. ഒരു സത്യാഗ്രഹിയുടെ നിലപാടിൽ നിന്നു നോക്കുമ്പോൾ താങ്കളുടെ കത്തു് ഉപവാസമനുഷ്ഠിക്കാനുള്ള ഒരു ക്ഷണമാണു്. ഈ നടപടിക്കുള്ള ഉത്തരവാദിത്വവും അതിന്റെ ഫലങ്ങളും എന്റേതുമാത്രമായിരിക്കും എന്നതിനു സംശയമില്ല. ഒരു പ്രയോഗം താങ്കളുടെ കത്തിൽ കടന്നുകൂടാൻ താങ്കൾ അനുവദിച്ചിട്ടുണ്ടു്. അതിനെ നേരിടാൻ ഞാൻ സന്നദ്ധനായിരുന്നില്ല. രണ്ടാം ഖണ്ഡികയുടെ അവസാന വാക്യത്തിൽ ഈ നടപടി 'എളുപ്പത്തിൽ രക്ഷാമാർഗ്ഗം കണ്ടുപിടിക്കാനുള്ള ഒരു പരിശ്രമ 'മാണെന്നു താങ്കൾ വിവരിക്കുന്നു. ഇത്തരം ഹീനവും ഭീരുസഹജവുമായ ഒരു ഉദ്ദേശ്യം ആരോപിക്കാൻ താങ്കൾക്കു്, ഒരു സുഹൃത്തെന്ന നിലയ്ക്കു്, സാധിച്ചുവെന്നു വിചാരിക്കാൻപോലും എനിക്കു കഴിയുന്നില്ല.

---

20 Mahatma Gandhi, Correspondence with the Government, 1942—1944, pp. 30—32.

'ഭീഷണിപ്പെടുത്തി കാര്യം നേടാനുള്ള ഒരുതരം രാഷ്ട്രീയ അടവ്' ആയിട്ടും താങ്കൾ അതിനെ ചിത്രീകരിക്കുന്നു. മുമ്പ് ഞാൻ എഴുതിയിട്ടുള്ള ലേഖനങ്ങൾ താങ്കൾ ഉദ്ധരിക്കയും ചെയ്യുന്നു. ഉദ്ദിഷ്ടമായ നടപടിയോടു പൊരുത്തമില്ലാത്ത യാതൊന്നും അവയിൽ ഇല്ലെന്ന് ഞാൻ കരുതുന്നു. താങ്കൾതന്നെ ആ ലേഖനങ്ങൾ വായിച്ചിട്ടുണ്ടോ എന്ന് ഞാൻ വിസ്മയിക്കുന്നു.

എന്റെ തെററ് എന്താണെന്ന് എന്നെ ബോദ്ധ്യപ്പെടുത്തണമെന്ന് താങ്കളോട് ആവശ്യപ്പെട്ടപ്പോൾ, തുറന്ന മനസ്സോടുകൂടിയാണ് ഞാൻ താങ്കളെ സമീപിച്ചതു് എന്നു ഞാൻ അവകാശപ്പെടുന്നു. പ്രസിദ്ധീകൃതങ്ങളായ റിപ്പോർട്ടുകളെപ്പററി 'അഗാധമായ അവിശ്വാസം' എനിക്കുള്ളതു് തുറന്ന മനഃസ്ഥിതിയോട് ഒരുതരത്തിലും പൊരുത്തപ്പെടാത്ത സംഗതിയല്ല.

'ഈ നയം അക്രമത്തിലേക്കു നയിക്കുമെന്നുള്ള പ്രതീക്ഷ' എനിക്കു (എന്റെ സുഹൃത്തുക്കളുടെ കാര്യം തല്ക്കാലം ഞാൻ വിട്ടുകളയുന്നു) ഉണ്ടായിരുന്നു എന്നും, ഞാൻ 'അതിന്റെനേക്ക് കണ്ണടയ്ക്കാൻ സന്നദ്ധനായിരുന്നു' എന്നും, 'കോൺഗ്രസ്സ് നേതാക്കളെ തടവിലാക്കുന്നതിനു വളരെ മുമ്പുതന്നെ രൂപീകരിക്കപ്പെട്ട സംഘടിതമായ ഒരു പദ്ധതിയുടെ ഭാഗമാണ് അതിനെത്തുടർന്നുണ്ടായ അക്രമ'മെന്നും സ്ഥാപിക്കാൻ തെളിവുകളുണ്ടെന്ന് താങ്കൾ പറയുന്നു. ഇത്രത്തോളം ഗുരുതരമായ ഒരു അപരാധാരോപണത്തിനു് ഉപോൽബലകമായ തെളിവുകളൊന്നും ഞാൻ കാണുന്നില്ല. തെളിവുകളുടെ ഒരു ഭാഗം ഇനിയും പ്രസിദ്ധീകരിക്കാൻ ഇരിക്കുന്നതേയുള്ളു എന്നു ഞാൻ സമ്മതിക്കുന്നു. ആഭ്യന്തരകാര്യമെമ്പറുടെ പ്രസംഗത്തിന്റെ ഒരു പകർപ്പ് സദയം താങ്കൾ എനിക്കു തന്നിട്ടുണ്ട്. ക്രിമിനൽ കേസ്സു വാദിക്കുന്ന ഒരു അഭിഭാഷകന്റെ പ്രാരംഭപ്രസംഗമായിട്ടല്ലാതെ മറെറാരുതരത്തിലും അതിനെ പരിഗണിക്കാനാവില്ല. കോൺഗ്രസ്സുകാർക്ക് എതിരായിട്ട് അടിസ്ഥാനരഹിതമായ പല ആരോപണങ്ങളും അതിൽ അടങ്ങിയിരിക്കുന്നു. അക്രമാസക്തമായ ലഹളകളെ അദ്ദേഹം തന്മയത്വത്തോടുകൂടി വർണ്ണിച്ചിട്ടുണ്ട്. എന്നാൽ അതു സംഭവിച്ച സമയത്തുതന്നെ സംഭവിക്കാൻ ഇടയായതെങ്ങനെ എന്ന് അദ്ദേഹം പറഞ്ഞിട്ടില്ല. എങ്ങനെ അതു സംഭവിച്ചു എന്ന് ഞാൻ സൂചിപ്പിച്ചിട്ടുണ്ട്. നിങ്ങൾ എത്രയോ സ്ത്രീപുരുഷന്മാരെ വിചാരണകൂടാതെയും, അവരുടെ വാദം ചെവിക്കൊള്ളാതെയും ശിക്ഷിച്ചിരിക്കുകയാണ്. അവരെ നിങ്ങൾ അപരാധികളായി കരുതുന്നതു് ഏതു തെളിവുകളുടെ അടിസ്ഥാനത്തിലാണെന്ന് എന്നെ അറിയിക്കാൻ താങ്കളോട് ഞാൻ ആവശ്യപ്പെട്ടതിൽ തീർച്ചയായും യാതൊരു തെററുമില്ല. താങ്കളുടെ കത്തിൽ പറയുന്നതു് ഒട്ടും വിശ്വാസജനകമല്ല. തെളിവുകൾ ഇംഗ്ലീഷ് നീതിന്യായവ്യവസ്ഥയുടെ തത്വങ്ങളോടു പൊരുത്തമുള്ളതായിരിക്കണം.

'ബോംബ്' ആക്രമണങ്ങളും ഇതര ഭീകരപ്രവർത്തനങ്ങളും ആസൂത്രണം ചെയ്യുന്നതിൽ' ഒരു പ്രവർത്തകസമിതിയംഗത്തിന്റെ പത്നി സജീവമായി വ്യാപൃതയായിരുന്നെങ്കിൽ, അവരെ ഒരു നീതിന്യായക്കോടതിയുടെ മുമ്പിൽ വിസ്തരിക്കുകയും, അപരാധിനി എന്നു കണ്ടാൽ ശിക്ഷിക്കുകയുമാണു ചെയ്യേണ്ടതു്. ആഗസ്റ്റ് 9-ാം തീയതി നടന്ന സമഗ്രമായ അറസ്റ്റുകൾക്കുശേഷം മാത്രമേ താങ്കൾ പരാമർശിക്കുന്ന വനിതയിൽ ആരോപിക്കപ്പെട്ടിട്ടുള്ള പ്രവൃത്തികൾ അവർ ചെയ്തിരിക്കാൻ ഇടയുള്ളൂ. ഈ അറസ്റ്റുകൾ മൃഗീയമായ അക്രമം ആണെന്നു് ഞാൻ വിവരിച്ചിട്ടുണ്ടല്ലോ.

കോൺഗ്രസ്സിനു് എതിരായിട്ടുള്ള കുറ്റാരോപണങ്ങൾ പ്രസിദ്ധീകരിക്കാൻ സമയമിനിയും പരിപക്വമായിട്ടില്ലെന്നു് താങ്കൾ പറയുന്നു. ഒരു നിഷ്പക്ഷകോടതിയുടെ മുമ്പിൽ അവയെല്ലാം സമർപ്പിക്കുമ്പോൾ ഈ ആരോപണങ്ങൾ അടിസ്ഥാനരഹിതങ്ങളാണെന്നു തെളിയാൻ സാദ്ധ്യതയുണ്ടെന്നോ, ശിക്ഷിക്കപ്പെടുന്ന ആളുകളിൽ ചിലർ അതിനിടയ്ക്കുതന്നെ മരിച്ചുപോകാൻ ഇടയുണ്ടെന്നോ, ജീവിച്ചിരിക്കുന്നവർക്കു് ഹാജരാക്കാൻ കഴിവുള്ള തെളിവുകൾ ചിലതെല്ലാം അങ്ങനെ അലഭ്യമായി തീർന്നേക്കുമെന്നോ താങ്കൾ എപ്പോഴെങ്കിലും ചിന്തിച്ചുനോക്കിയിട്ടുണ്ടോ?

ഇന്ത്യാ ഗവൺമെൻറിന്റെ പ്രതിനിധി എന്ന നിലയിൽ അന്നത്തെ വൈസ്രോയിയും, കോൺഗ്രസ്സിന്റെ പ്രതിനിധി എന്ന നിലയിൽ ഞാനും തമ്മിൽ 1931 മാർച്ച് 5-ാം തീയതി ഒരു കരാർ അംഗീകരിച്ചിരുന്നല്ലോ. ആ കരാറിൽ നിയമലംഘനപ്രസ്ഥാനത്തിന്റെ തത്വം അന്തർലീനമായിരുന്നു എന്ന പ്രസ്താവന ഞാൻ ആവർത്തിക്കുന്നു. ആ കരാറു് വിഭാവനചെയ്യുന്നതിനു മുമ്പുതന്നെ പ്രധാനപ്പെട്ട കോൺഗ്രസ്സുകാർ വിമുക്തരായിരുന്നു. ആ വസ്തുത താങ്കൾക്കറിയാമെന്നു് ഞാൻ കരുതുന്നു. ആ കരാറനുസരിച്ചു് കോൺഗ്രസ്സുകാർക്കു് ചില നഷ്ടപരിഹാരങ്ങൾ നൽകുകയുണ്ടായി. ഗവൺമെൻറ് ചില വ്യവസ്ഥകൾ നിറവേററുമെന്ന അടിസ്ഥാനത്തിൽ മാത്രമാണു് നിയമലംഘനം നിർത്തിവെച്ചതു്. അക്കാര്യംതന്നെ നിയമലംഘനം നീതിയുക്തമാണു് എന്ന വസ്തുതയ്ക്കു നൽകിയ അംഗീകാരമാണു്. അതിനുതക്ക സാഹചര്യങ്ങൾ ഉണ്ടായിരിക്കണമെന്നേയുള്ളൂ. അതിനാൽ താങ്കളുടെ ഗവൺമെൻറിനു് നിയമലംഘനത്തെ 'യാതൊരു സാഹചര്യത്തിലും നീതിയുക്തമായി അംഗീകരിക്കാൻ സാദ്ധ്യമല്ല' എന്ന നിലപാടു താങ്കൾ സ്വീകരിച്ചുകാണുന്നതു് വിചിത്രമായിരിക്കുന്നു. സഹനസമരം എന്ന പേരിൽ അതിനെ നിയമാനുസൃതമായി അംഗീകരിച്ചിട്ടുള്ള ബ്രിട്ടീഷ് ഗവൺമെൻറിന്റെ നടപടിക്രമത്തെ താങ്കൾ വിഗണിക്കുകയാണു്.

ഞങ്ങൾ കലർപ്പില്ലാത്ത അഹിംസ പരിപാലിക്കുമെന്നു ഞാൻ അയച്ച ഒരു കത്തിൽ പ്രഖ്യാപിച്ചിരുന്നുവെങ്കിലും, അതിനു തിക

ച്ചം വിരുദ്ധമായ ഒരത്ഥം എന്റെ കത്തുകളിൽ താങ്കൾ കാണുന്നു. എന്തുകൊണ്ടെന്നാൽ ഈ നടപടിക്കു വിഷയമായ കത്തിൽ താങ്കൾ പറയുന്നു, 'അക്രമത്തിനും, ഗതാഗതതടസ്സത്തിനും, നിരപരാധികളുടെ നേർക്കുള്ള ആക്രമണത്തിനും, പോലീസ് ഉദ്യോഗസ്ഥന്മാരുടേയും മററും വധത്തിനും വേണ്ടിയുള്ള സന്നാഹങ്ങൾ നിയന്ത്രണം കൂടാതെ മുന്നോട്ടു പോകാൻ ഇടയാക്കുന്ന പ്രസ്ഥാനങ്ങൾ സംഘടിപ്പിക്കുന്നതിനു ക്രമസമാധാനങ്ങൾ പരിപാലിക്കാൻ ചുമതലപ്പെട്ട അംഗീകൃതഗവൺമെൻറ് അനുവദിക്കേണ്ടതാണെന്നു സമ്മതിക്കുന്നതിനു തുല്യമായിരിക്കും എന്റെ വീക്ഷണഗതിക്കു നല്കുന്ന അംഗീകാരം' എന്നു്. അത്തരം സംഗതികളെ നിയമാനുസൃതമായി അംഗീകരിക്കണമെന്നു് ആവശ്യപ്പെടുന്നവനാണു ഞാൻ എന്നു താങ്കൾ കരുതുന്നപക്ഷം, ഞാൻ ഒരു വിചിത്രസുഹൃത്തു് ആയിരിക്കണമല്ലോ.

എന്നിൽ ആരോപിച്ചിരിക്കുന്ന അഭിപ്രായങ്ങൾക്കും പ്രസ്താവനകൾക്കും പരിപൂണ്ണമായ മറുപടി പറയാൻ ഞാൻ ഇവിടെ ഉദ്യമിച്ചിട്ടില്ല. അത്തരമൊരു മറുപടിക്കു പററിയ സ്ഥലമോ സന്ദർഭമോ അല്ല ഇതു്. ഉടനടി ഒരു മറുപടി ആവശ്യമുണ്ടെന്നു് എനിക്കു് അഭിപ്രായമുള്ള ചില കാര്യങ്ങളെ മാത്രമേ ഞാൻ തെരഞ്ഞെടുത്തിട്ടുള്ളു. മുമ്പു് ഞാൻ സ്വയം മുന്നിൽവച്ച അഗ്നിപരീക്ഷണത്തിൽ നിന്നു രക്ഷപ്പെടാൻ യാതൊരു സന്ദർഭവും താങ്കൾ എനിക്കു് അവശേഷിപ്പിച്ചിട്ടില്ല. പരമാവധി തെളിഞ്ഞ മനസ്സാക്ഷിയോടുകൂടി ഈ മാസം 9—ാം തീയതി ഞാൻ അതു് ആരംഭിക്കുകയാണു്. 'ഭീഷണിപ്പെടുത്തി കാര്യം നേടാനുള്ള ഒരു രാഷ്ട്രീയ അടവു്'' ആണു് അതു് എന്നു താങ്കൾ വിവരിച്ചെങ്കിലും എന്നെ സംബന്ധിച്ചിടത്തോളം ഏററവും ഉന്നതമായ ന്യായപീഠത്തിൽനിന്നു നീതിനേടാൻ വേണ്ടിയുള്ള ഒരു അഭ്യത്ഥനയായിട്ടേ അതു വിവക്ഷിതമായിട്ടുള്ളു. ആ നീതി താങ്കളിൽനിന്നു സമ്പാദിക്കാൻ എനിക്കു കഴിഞ്ഞില്ലല്ലോ. ഈ അഗ്നിപരീക്ഷയെ അതിജീവിക്കാൻ എനിക്കു കഴിഞ്ഞില്ലെങ്കിൽ, എന്റെ നിരപരാധിത്വത്തെപ്പററി പരിപൂണ്ണ വിശ്വാസത്തോടുകൂടി ആ നീതിപീഠത്തിന്റെ മുമ്പിൽ ഞാൻ ചെല്ലും. സവ്വശക്തമായ ഒരു ഭരണകൂടത്തിന്റെ പ്രതിനിധി എന്ന നിലയിൽ താങ്കളേയും, സ്വരാജ്യത്തേയും തദ്വാരാ മനുഷ്യരാശിയേയും സേവിക്കാൻ ശ്രമിച്ച വിനീതനായ ഒരു മനുഷ്യൻ എന്ന നിലയിൽ എന്നേയും ഭാവിതലമുറ പരസ്പരം താരതമ്യപ്പെടുത്തി വിധികല്പിച്ചുകൊള്ളും.

താങ്കളുടെ വിശ്വസ്തസുഹൃത്തു്,
എം. കെ. ഗാന്ധി.

## 21

തടങ്കൽക്യാമ്പ്,
27–9–1943.

പ്രിയസുഹൃത്തേ,

താങ്കൾ ഇന്ത്യ വിട്ടുപോകുന്ന ഈ വേളയിൽ ഒരു വാക്കു താങ്കളോടു പറയാൻ ഞാൻ താല്പര്യപ്പെടുന്നു.

എനിക്ക് അറിയാൻ അവസരം ലഭിച്ചിട്ടുള്ള ഉന്നതോദ്യോഗസ്ഥന്മാരിൽവച്ച് ഏററവും അഗാധമായ വേദന എന്നിലുളവാക്കിയതു് താങ്കളത്രെ. അസത്യത്തെ താങ്കൾ അനുകൂലിച്ചു എന്ന സംഗതി ഓർക്കേണ്ടിവരുന്നതുതന്നെ എന്നെ ആഴത്തിൽ മുറിപ്പെടുത്തിയിരിക്കുന്നു—അതും ഒരുകാലത്തു് താങ്കൾ സുഹൃത്തെന്നു കരുതിയിരുന്ന ഒരാളിനെ സംബന്ധിച്ചായിരുന്നതുകൊണ്ടു്. മഹത്തായ ഒരു രാഷ്ട്രത്തിൻെറ പ്രതിനിധിയായ താങ്കൾ പരിതാപകരമായ തെററിലേക്കു നയിക്കപ്പെടുകയായിരുന്നു. അതു മനസ്സിലാക്കാൻ എന്നെങ്കിലും ഒരുദിവസം ഈശ്വരൻ താങ്കളുടെ ഹൃദയത്തെ പര്യാപ്തമാക്കുമാറാകട്ടെ എന്നു ഞാൻ പ്രത്യാശിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ശുഭാശംസകളോടുകൂടി,
ഇപ്പോഴും താങ്കളുടെ സുഹൃത്തായ,
എം. കെ. ഗാന്ധി.

## 22
## വേവൽപ്രഭുവിനു്*

പ്രകൃതിചികിത്സാകേന്ദ്രം,
6, തോഡിവാലാറോഡ്, പൂനാ,
17–6–1944.

പ്രിയസുഹൃത്തേ,

താങ്കൾ വ്യാപരിച്ചുകൊണ്ടിരിക്കുന്ന സംഗതികളോടു് ഈ കത്തിനു പൊരുത്തമില്ലായിരുന്നുവെങ്കിൽ, ഒരു കത്തുകൊണ്ടു് താങ്കളെ ഞാൻ ശല്യപ്പെടുത്താൻ പാടില്ലാത്തതാണു്.

പൊതുനന്മയ്ക്കു് ഞാൻ നിർണ്ണായകമായ എന്തെങ്കിലും സംഭാവന നൽകണമെന്നു് ഈ രാജ്യം മുഴുവനും, എന്നല്ല, വിദേശത്തുള്ള അനേ

21 Mahatma Gandhi Correspondence with the Government, 1942—1944, P. 43.
22 Mahatma Gandhi, Correspondence with the Government, 1944—1947, P. 3.
* ലിൻലിത്ഗോ പ്രഭുവിൻെറ പിൻഗാമിയായി വന്ന ഇന്ത്യാ വൈസ്റോയ്. ഇതും, അടുത്ത മൂന്നു കത്തുകളും ഇദ്ദേഹത്തിനാണു്.

കംപേർപോലും, പ്രതീക്ഷിക്കുന്നുണ്ട്. അതിന് വാസ്തവത്തിൽ വലിയ കാരണമൊന്നുമില്ല. എന്റെ രോഗാനന്തരവിശ്രമം സാമാന്യം നീണ്ടുപോകാൻ ഇടയുണ്ടെന്ന് വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. എനിക്ക് പരിപൂർണ്ണസുഖം ഉണ്ടായിരുന്നാലും, കോൺഗ്രസ്സ് പ്രവർത്തകസമിതിയുടെ അഭിമതം അറിയാതെ എനിക്ക് ചെയ്യാൻ കഴിയുന്നത് അധികമൊന്നുമില്ല, ഒട്ടുമില്ലെന്നുതന്നെ പറയാം. ഒരു തടവുകാരനെന്ന നിലയിൽ അവരെ കാണാൻ അനുവാദം നല്കണമെന്നു ഞാൻ അപേക്ഷിച്ചു. ഇന്ന് ഒരു സ്വതന്ത്രനായ മനുഷ്യൻ† എന്ന നിലയിൽ അതേ അനുവാദം ഞാൻ അഭ്യർത്ഥിക്കുന്നു. താങ്കൾ ഒരു തീരുമാനം സ്വീകരിക്കുന്നതിനുമുമ്പ് എന്നെക്കാണാൻ ഇഷ്ടപ്പെടുന്നപക്ഷം, എന്റെ ആരോഗ്യോപദേഷ്ടാക്കൾ ഒരു ദീർഘയാത്ര ചെയ്യാൻ എന്നെ അനുവദിച്ചാൽ, ഉടനേ സന്തോഷപൂർവ്വം എവിടെ വരാനും ഞാൻ ഒരുക്കമാണ്. ഞാൻ എവിടെ വരണമെന്ന് താങ്കൾ ആഗ്രഹിച്ചാലും അവിടെ വരാം.

ജയിൽവാസക്കാലത്ത് അധികൃതരും ഞാനും തമ്മിൽ നടന്ന എഴുത്തുകുത്തുകളുടെ പകർപ്പുകൾ എന്റെ സുഹൃത്തുക്കളുടെ സ്വകാര്യോപയോഗത്തിനുവേണ്ടി അവരുടെ ഇടയിൽ ഞാൻ വിതരണം ചെയ്തിട്ടുണ്ട്. ഏതായാലും അവ പത്രങ്ങളിൽ പ്രസിദ്ധീകരിക്കാൻ എന്നെ അനുവദിച്ച് ഗവണ്മെന്റ് എന്നോടു നീതികാണിക്കണമെന്ന് ഞാൻ താല്പര്യപ്പെടുന്നു.

ഈ മാസം 30–ാം തീയതിവരെ എന്റെ മേൽവിലാസം മുകളിൽ തന്നിട്ടുള്ളതായിരിക്കും.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 23

സേവാഗ്രാം ആശ്രമം,
ക്യാമ്പ് പഞ്ചഗണി
ജൂലൈ 27, 1944.

പ്രിയസുഹൃത്തേ,

താങ്കൾ 22–ാം തീയതി അയച്ച കത്ത് എന്നെ നിരാശപ്പെടുത്തിയെന്ന് തുറന്നു പറയേണ്ടിയിരിക്കുന്നു. പക്ഷേ, നിരാശതകളെ അഭിമുഖീകരിച്ചുകൊണ്ട് പ്രവർത്തിക്കാൻ എനിക്ക്, തഴക്കം സിദ്ധിച്ചിട്ടുണ്ട്. എന്റെ വ്യക്തമായ നിർദ്ദേശങ്ങൾ ഇതാ അറിയിക്കുന്നു. പരിതഃസ്ഥിതികളിൽ വന്ന മാററം പരിഗണിക്കുമ്പോൾ 1942 ആഗസ്റ്റിൽ സ്വീകരിച്ച തീരുമാനത്തിൽ വിഭാവനചെയ്തി

† 1944–ൽ ഗാന്ധിജി കാരാഗൃഹവിമുക്തനായി.

23 Mahatma Gandhi, Correspondence with the Government, 1944—1947, P. 6.

രുന്ന ജനകീയനിയമലംഘനപ്രസ്ഥാനം ആരംഭിക്കാൻ സാദ്ധ്യമല്ലെന്നും യുദ്ധസന്നാഹങ്ങളിൽ കോൺഗ്രസ്സ് പരിപൂർണ്ണമായി സഹകരിക്കേണ്ടതാണെന്നും പ്രഖ്യാപിക്കാൻ പ്രവർത്തകസമിതിയെ ഉപദേശിക്കുന്നതിന് ഞാൻ സന്നദ്ധനാണ്. അങ്ങനെ സഹകരിക്കണമെങ്കിൽ ഇന്ത്യയുടെ സ്വാതന്ത്ര്യത്തെപ്പററി ഉടനടി ഒരു പ്രഖ്യാപനം നടത്തേണ്ടതാണ്. യുദ്ധം നിലനില്ക്കുന്നിടത്തോളം കാലം സൈനികപ്രവർത്തനങ്ങൾ ഇന്നത്തെപ്പോലെതന്നെ, തുടരേണ്ടതാണ്; എന്നാൽ ഇന്ത്യക്കു സാമ്പത്തികഭാരം സഹിക്കാൻ ഇടവരരുത്. ഈ വ്യവസ്ഥക്കു വിധേയമായി, കേന്ദ്രനിയമസഭയോട് ഉത്തരവാദിത്വമുള്ള ഒരു ദേശീയഗവണ്മെൻറ് രൂപീകരിക്കുകയും വേണം. ഒരു ഒത്തുതീർപ്പ് ഉണ്ടാക്കാൻ ബ്രിട്ടീഷ് ഗവണ്മെൻറിന് ആഗ്രഹമുണ്ടെങ്കിൽ എഴുത്തുകുത്തുകൾക്കു പകരം സൗഹാർദ്ദപരമായ സംഭാഷണങ്ങൾ നടത്തേണ്ടതാണ്. എന്നാൽ ഞാൻ നിങ്ങൾക്ക് വിധേയനാണ്. അഭിമാനകരമായ ഒരു ഒത്തുതീർപ്പിനെപ്പററി ലേശമെങ്കിലും പ്രതീക്ഷയുള്ള കാലത്തോളം ഞാൻ വാതിലിൽ മുട്ടിക്കൊണ്ടിരിക്കും.

മേൽ പറഞ്ഞതു് എഴുതിക്കഴിഞ്ഞപ്പോൾ പ്രഭുസഭയിൽ മൺസ്റ്റർ പ്രഭു ചെയ്ത പ്രസംഗം ഞാൻ കാണുകയുണ്ടായി. അദ്ദേഹം പ്രഭുസഭക്കു നല്കിയ സംഗ്രഹം, എൻെറ നിർദ്ദേശത്തെ ഒരുവിധം നല്ലവണ്ണം വെളിപ്പെടുത്തുന്നുണ്ട്. സൗഹാർദ്ദപരമായ പരസ്പര ചർച്ചക്ക് ഒരു അടിസ്ഥാനമെന്ന നിലയിൽ ഈ സംഗ്രഹം പ്രയോജനപ്പെട്ടേക്കാം.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 24

16–6–1945.

പ്രിയസുഹൃത്തേ,

ഇന്നലെ താങ്കളയച്ച കമ്പിക്കു് ഞാൻ നന്ദിപറഞ്ഞുകൊള്ളുന്നു. അതു് ഉച്ചതിരിഞ്ഞു് മൂന്നേമുക്കാൽ മണിക്കു കിട്ടി. കമ്പിമൂലം എനിക്കയച്ച ക്ഷണം കൈപ്പററിയതായി താങ്കളെ അറിയിച്ചുകൊണ്ടു് ഞാൻ കമ്പിയടിച്ചതും, താങ്കൾ ഇങ്ങോട്ടു സന്ദേശം അയച്ചതും ഒരേസമയത്തായിരുന്നെന്നു വ്യക്തം. മറുപടിയായിട്ടു് ഒരു കമ്പിക്കു പകരം ഈ കത്താണു് ഞാൻ അയയ്ക്കുന്നതു്. എന്തുകൊണ്ടെന്നാൽ എൻെറ നിലപാടു് പൂർണ്ണമായി താങ്കൾ മനസ്സിലാക്കണമെന്നു് എനിക്കു് ആകാംക്ഷയുണ്ടു്. എങ്കിലും ഈ കത്തു് അയയ്ക്കുന്നുവെന്നു്

24 Mahatma Gandhi, Correspondence with the Government, 1944—1947, P. 19 (സിംലയിൽവച്ചു നടത്താനിരുന്ന നേതാക്കളുടെ സമ്മേളനത്തിലേക്കു ലഭിച്ച ക്ഷണത്തിനു മറുപടി.)

അറിയിച്ചുകൊണ്ടു് ഒരു കമ്പികൂടെ ഞാൻ അയയ്ക്കുന്നുണ്ടു്. തല്ക്കാല പരിശോധനയ്ക്കു് എന്റെ പത്രസന്ദേശത്തിന്റെ ഒരു പകപ്പും ഇതോടൊപ്പം വെയ്ക്കുന്നു. ഇന്നലെ രാവിലെയാണു് അതു പുറപ്പെടുവിച്ചതു്. അതു താങ്കൾ വായിക്കണമെന്നു് ഞാൻ താല്പര്യപ്പെടുന്നു.

എന്റെ നിലപാടു് സാങ്കേതികമാണെന്നതു് ശരിയായിരിക്കെത്തന്നെ, യാഥാർത്ഥ്യം കുറേക്കൂടി സത്യമാണു്. കോൺഗ്രസ്സു് സമിതിയോടു് എനിക്കുള്ള ഔദ്യോഗികവും നിയമപരവുമായ ബന്ധം വിച്ഛേദിച്ചതു് പൊതുലക്ഷ്യത്തിനുവേണ്ടി കുറേക്കൂടെ സേവനമനുഷ്ഠിക്കാൻ എന്നെ പ്രാപ്തനാക്കുന്നതിനത്രേ. അതിനാൽ ഈ നിലപാടു് ഇഷ്ടംപോലെ മാററുക സാദ്ധ്യമല്ല. ആസന്നമായ ഔദ്യോഗികസമ്മേളനത്തിൽ എനിക്കു് ഔദ്യോഗികപദവിയൊന്നും ഉണ്ടായിരിക്കാനും സാദ്ധ്യമല്ല. ഞാൻ കോൺഗ്രസ്സിന്റെ ഔദ്യോഗിക പ്രതിനിധി ആയിത്തീരാത്തപക്ഷം, എന്റെ സാന്നിദ്ധ്യം സമ്മേളനത്തിന്റെ ഔദ്യോഗികച്ഛായയ്ക്കു മാററം വരുത്തും. പക്ഷേ, എന്റെ സഹായം അഭിലഷണീയമാണെന്നും സമ്മേളനത്തിൽ ഒരു അംഗമാകാതെതന്നെ എന്നെക്കൊണ്ടു് പ്രയോജനമുണ്ടാകാൻ സാദ്ധ്യതയുണ്ടെന്നും താങ്കൾ ചിന്തിക്കുന്നപക്ഷം, നടപടികൾക്കു മുമ്പും അതു നടന്നുകൊണ്ടിരിക്കുമ്പോഴും താങ്കളെ സഹായിക്കാൻ ഞാൻ മനസ്സിരുത്തുന്നതാണു്. പ്രവർത്തകസമിതിയും അങ്ങനെ താല്പര്യപ്പെടുമെന്ന ധാരണയിലാണു് ഇതു പറയുന്നതു്.

ഇതിനു സമാനമായ ഒരു സംഗതി ഞാൻ ചൂണ്ടിക്കാണിക്കാൻ ആഗ്രഹിക്കുന്നു. പരേതനായ ദീനബന്ധുവിനെ താങ്കൾക്കു് അറിയാമായിരിക്കും. സി. എഫ്. ആൻഡ്രൂസിനെ ഞങ്ങൾ സ്നേഹപൂർവ്വം അങ്ങനെയാണു് വിളിച്ചിരുന്നതു്. അദ്ദേഹം മതത്തേയും ഇന്ത്യയേയും മനുഷ്യരാശിയേയും കൂടുതൽ സേവിക്കുന്നതിനുവേണ്ടി കേംബ്രിഡ്ജ് മിഷനോടും പള്ളിയോടുമുള്ള ഔദ്യോഗികബന്ധം ഉപേക്ഷിച്ചു. ഇന്ത്യയ്ക്കും ഇംഗ്ലണ്ടിനും തമ്മിലുള്ള ഒരു വിലയേറിയ കണ്ണി എന്ന നിലയ്ക്കു്, ഔദ്യോഗികമായിട്ടായാലും അനൗദ്യോഗികമായിട്ടായാലും അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനം ദിവസംതോറും വളൎന്നുകൊണ്ടിരുന്നു. എല്ലാ ജനസമുദായങ്ങൾ തമ്മിലും കക്ഷികൾ തമ്മിലുമുള്ള ബന്ധത്തിന്റെ കാര്യത്തിലും അദ്ദേഹത്തിനു് ആ സ്ഥാനമുണ്ടായിരുന്നു. എനിക്കു കഴിയുമെങ്കിൽ, അത്തരം ഒരു പദവി വഹിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നു. ഒരിക്കലും അതു് എനിക്കു സിദ്ധിച്ചില്ലെന്നും വരാം. പരിശ്രമിക്കാൻ മാത്രമേ മനുഷ്യനു കഴിവുള്ളു.

പര്യാലോചനകളും കൂടിയാലോചനകളും തുടൎന്നു നടത്തണമെന്നു് ഞാൻ നിർദ്ദേശിച്ചു. രണ്ടും ഞാൻ ചെയ്തിട്ടുണ്ടു്. സർദാർ വല്ലഭഭായ് പട്ടേലും, ശ്രീ ശങ്കർ റാവ്ദേവും സമീപകാലത്തു് അഹമ്മദ്നഗർ കോട്ടയിൽനിന്നു് യെറ്വദാ സെൻട്രൽ ജയിലിലേക്കു മാററപ്പെട്ടിട്ടുണ്ടു്. അവിടെനിന്നു് അധികം അകലെയല്ല

ഞാൻ വസിക്കുന്നതു്. ജയിലിൽനിന്നു് ഇന്നലെ മോചനംനേടി യശേഷം മിക്കവാറും ഉടനേതന്നെ, അവർ പഞ്ചഗണിയിലേക്കു് മോട്ടാറിൽ വന്നെത്തി. ഇപ്പോഴും അവർ എന്നോടൊന്നിച്ചു് ഉണ്ടു്. ആവശ്യമുള്ള എല്ലാ രേഖകളും അവരെ ഞാൻ കാണിച്ചു. ഞാൻ എഴുതുന്ന സംഗതികളോടു് അവർക്കു് യോജിപ്പാണു് ഉള്ളതു്.

താങ്കൾ ഏറ്റെടുത്തിരിക്കുന്ന കൃത്യത്തോടു് അനുബന്ധിച്ചുള്ള ക്ലേശങ്ങളും വിഷമസന്ധികളും ഞാൻ പൂർണ്ണമായി മനസ്സിലാക്കുന്നുണ്ടു് എന്നാണു് എന്റെ സങ്കല്പം. ആ കർത്തവ്യത്തിൽ, നിങ്ങൾക്കു നേടാൻ കഴിയുന്നിടത്തോളം എല്ലാ കക്ഷികളുടേയും സഹായവും സന്മനോഭാവവും തീർച്ചയായും ആവശ്യമുണ്ടു്. നിങ്ങളുടെ സമ്മേളനത്തിൽ കോൺഗ്രസ്സ് ഔദ്യോഗികനിലയിൽ പ്രതിനിധാനം ചെയ്യപ്പെട്ടാലല്ലാതെ, കോൺഗ്രസ്സിന്റെ സഹായം നിങ്ങൾക്കു സ്വാഭാവികമായിത്തന്നെ ലഭിക്കയില്ല. മുമ്പു് അവശേഷിച്ചിരുന്ന പ്രവർത്തകസമിതിയംഗങ്ങളും വിമുക്തരായിട്ടുണ്ടല്ലോ. സമ്മേളനത്തിൽ കോൺഗ്രസ്സ് പ്രസിഡണ്ടോ, അദ്ദേഹവും കമ്മിററിയും ഇക്കാര്യത്തിനുവേണ്ടി നിയമിക്കുന്ന മറേറതെങ്കിലും ഒരാളോ സന്നിഹിതനാകാൻ വേണ്ടതു താങ്കൾ ചെയ്യാത്തപക്ഷം, ആ മോചനത്തിന്റെ പ്രഥമവും ഒരുപക്ഷേ, പ്രധാനവുമായ ലക്ഷ്യം പരാജയപ്പെടും. എന്റെ ഊഹം ശരിയാണെങ്കിൽ, കോൺഗ്രസ്സിന്റെ അദ്ധ്യക്ഷനെ താങ്കൾ ക്ഷണിക്കണമെന്നാണു് എന്റെ അടിയന്തിരനിർദ്ദേശം. കോൺഗ്രസ്സിന്റെമേൽ ഇനിയും നിലനില്ക്കുന്നിടത്തോളമുള്ള നിരോധനം പിൻവലിച്ചിട്ടുണ്ടായിരിക്കും, അല്ലെങ്കിൽ പിൻവലിക്കപ്പെടും എന്നു ഞാൻ പ്രതീക്ഷിക്കുന്നു.

താങ്കളോടു് ആത്മാർത്ഥതയോടെ,
എം. കെ. ഗാന്ധി.

## 25

മാനർവില്ല,
സിംലാ വെസ്റ്റ്,
ജൂലൈ 15, 1945.

പ്രിയസുഹൃത്തേ,

ഈ മാസം 14—ാം തീയതി താങ്കൾ അയച്ചുതന്ന കുറിപ്പിനു ഞാൻ നന്ദി പറയുന്നു. പൊതുലക്ഷ്യത്തിന്റെ പുരോഗതിക്കുവേണ്ടി ഞാൻ നടത്തുന്ന പരിശ്രമത്തെ താങ്കൾ ആദരിക്കുന്നുണ്ടെന്നോർക്കുമ്പോൾ എനിക്കു സന്തോഷം തോന്നുന്നു. നാളെ ഇവിടം വിടാൻ ഞാൻ ഏർപ്പാടുകൾ ചെയ്തിരിക്കുകയാണെന്നു് ഒരുപക്ഷേ, താങ്കൾക്കു് അറിയാമായിരിക്കും. ബന്ധപ്പെട്ട അധികാരികൾ സദയം

25 Mahatma Gandhi, Correspondence with the Government, 1944—1947, pp, 29—30 (സിംലാ സമ്മേളനത്തിനുശേഷം എഴുതിയതു്.)

ഹൃദ്യമായ കാണിക്കുന്ന സൗജന്യത്തിന്റെ ഫലമായി, കൽക്കത്തയിൽനിന്നുള്ള ഒരു പ്രത്യേകവണ്ടി വാർദ്ധായിലേക്ക് എന്നെ കൊണ്ടുപോകുന്നതാണ്.

വളരെ സന്തോഷകരമായും പ്രതീക്ഷകളോടുകൂടിയും ആരംഭിച്ച സമ്മേളനം പ്രകടമായ പരാജയത്തിൽ കലാശിച്ചതോർക്കുമ്പോൾ എനിക്കു വേദന തോന്നുന്നു. മുമ്പു സംഭവിച്ചിട്ടുള്ള അതേ കാരണം തന്നെയാണ് ഈ പരാജയത്തിനും ഇടയാക്കിയതെന്നു തോന്നുന്നു. ഇത്തവണത്തെ അപരാധം താങ്കൾ സ്വയം ഏറ്റെടുത്തിരിക്കുകയാണ്. എന്നാൽ ലോകം മറിച്ചു ചിന്തിക്കും. ഇന്ത്യ തീർച്ചയായും അപ്രകാരമാണ് ചിന്തിക്കുന്നത്.

ഈ പരാജയത്തിന്റെ അടിയിലുള്ള കാരണം ഒരുപക്ഷേ, ഉദ്യോഗസ്ഥലോകത്തിന് അധികാരം വച്ചൊഴിയാനുള്ള വൈമനസ്യമായിരിക്കാം. ഈ സംശയം താങ്കളിൽനിന്ന് ഞാൻ മറച്ചുവയ്ക്കാൻ പാടില്ല. മുമ്പ് അവരുടെ തടവുകാരായിരുന്ന ഒരു കൂട്ടരുടെ കൈയിലേക്കു പ്രായോഗികനിയന്ത്രണം ചെന്നെത്തുന്നതിന്റെ ഫലം അധികാരനഷ്ടമായിരിക്കുമല്ലോ.

അക്കാര്യം എന്തായാലും, ഈ സമ്മേളനം വിജയിച്ചിരുന്നുവെങ്കിൽ ബ്രിട്ടന്, ഒരുപക്ഷേ, സഖ്യശക്തികൾക്കുപോലും, സിദ്ധിക്കുമായിരുന്ന ധാർമ്മികമായ ഔന്നത്യം തൽക്കാലത്തേക്കെങ്കിലും നഷ്ടപ്പെടുന്നുവെന്നത് എത്ര ദയനീയമാണ്!

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 26

## വിൻസ്റ്റൺ ചർച്ചിലിന്*

പ്രിയപ്പെട്ട പ്രധാനമന്ത്രി,

എളിയ ഈ 'നഗ്നനായ ഫക്കീറി'നെ—താങ്കൾ എന്നെ അങ്ങനെ വിശേഷിപ്പിച്ചതായി പറയപ്പെടുന്നു— തകർക്കാൻ താങ്കൾക്ക് ആഗ്രഹമുണ്ടെന്ന് അറിയുന്നു. ഒരു ഫക്കീറായിരിക്കാൻ, നഗ്നനായ ഒരു ഫക്കീറായിരിക്കാൻ, വളരെക്കാലമായി ഞാൻ പരിശ്രമിച്ചുകൊണ്ടിരിക്കുകയാണ്. കുറേക്കൂടി പ്രയാസമുള്ള ഒരു ഉദ്യമമാണ് അത്. അതിനാൽ ആ പ്രയോഗത്തെ ഒരു ബഹുമതിയായി ഞാൻ ഗണിക്കുന്നു; താങ്കൾ അങ്ങനെ ഉദ്ദേശിച്ചിരിക്കുകയില്ലെങ്കിലും, ആ നിലയിൽത്തന്നെ താങ്കളെ ഞാൻ സമീപിക്കുന്നു. താങ്കളു

26 Mahatma, vol. VII, p. 11 (Dt. 17-7-1945)

* രണ്ടാം ലോകമഹായുദ്ധകാലത്തെ ബ്രിട്ടീഷ് പ്രധാനമന്ത്രി—അദ്ദേഹത്തിന്, ഗാന്ധിജി, ആഗാഖാൻകൊട്ടാരത്തിലെ തടങ്കലിൽനിന്നു മുക്തനായ ശേഷം, വൈസ്രോയി മുഖാന്തരം അയച്ചതാണ് ഈ കത്ത്.

ടേയും എന്റേയും നാട്ടിലെ ജനതകൾക്ക വേണ്ടിയും തദ്വാരാ, ലോകജനതയ്ക്കുവേണ്ടിയും എന്നെ വിശ്വസിക്കാനും പ്രയോജനപ്പെടുത്താനും താങ്കളോട് ഞാൻ ആവശ്യപ്പെടുകയും ചെയ്യുന്നു.

താങ്കളുടെ ആത്മാർത്ഥസുഹൃത്ത്,
എം. കെ. ഗാന്ധി.

## 27

## പെത്തിക് ലോറൻസ് പ്രഭുവിന്†

സേവാഗ്രാം,
ആഗസ്റ്റ് 4, 1945.

പ്രിയസുഹൃത്തേ,

താങ്കളുടെ നിയമനത്തിൽ എനിക്കുള്ള അനുമോദനം അറിയിച്ചുകൊള്ളട്ടെ. ഇന്ത്യാ ഓഫീസിന് മാന്യമായ ഒരു ശവസംസ്കാരം ലഭിക്കുകയും അതിന്റെ ഭസ്മത്തിൽനിന്ന് വിശിഷ്ടതരമായ ഒരു സ്മാരകം ഉയരുകയും ചെയ്യണമെന്നുണ്ടെങ്കിൽ ആ ജോലിക്ക് നിങ്ങളേക്കാൾ ഉചിതനായിട്ട് ആരാണുള്ളത്?

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 28

## വേവൽപ്രഭുവിന്

പ്രകൃതിചികിത്സാകേന്ദ്രം,
തോഡിവാലാറോഡ്,
പൂനാ,
സെപ്റ്റംബർ 14, 1945.

പ്രിയസുഹൃത്തേ,

ലണ്ടനിൽനിന്ന് താങ്കൾ മടങ്ങിവന്ന ഉടനേതന്നെ എനിക്ക് താങ്കളെ ശല്യപ്പെടുത്തേണ്ടിവരുന്നതിൽ ഖേദമുണ്ട്. എന്റെ ദൗത്യം മനുഷ്യസ്നേഹപരമാണ് എന്നൊരു ന്യായമേ എനിക്കു പറയാനുള്ളു. കൽക്കട്ടാ സർവ്വകലാശാലയുടെ എം. എ. ബിരുദധാരിയായ ശ്രീ ഹരിദാസ് മിത്ര വധശിക്ഷയ്ക്കു വിധിക്കപ്പെട്ടിരിക്കയാണ്. ശ്രീ സുഭാഷ് ചന്ദ്രബോസിന്റെ അനന്തിരവളായ 22 വയസ്സുള്ള ഒരു യുവതിയുടെ ഭർത്താവുംകൂടിയാണ് അയാൾ. സാധൂകരിക്കാനാവാത്ത ഒരു അടിസ്ഥാനത്തിന്മേലാണ് അയാളെ ശിക്ഷിച്ചിട്ടുള്ള

---

27 Mahatma Gandhi, Correspondence with the Government, 1944—1947, p. 173.

† ഇന്ത്യാ സ്റ്റേറ്റ് സെക്രട്ടറി.

28 Maha.ma Gandhi, Correspondence with the Government, 1944—1947, pp. 46—47.

തെന്നു തോന്നുന്നു. അയാളുടെ മാതുലനും അഭിഭാഷകനായ കാർഡൻനോഡും സമർപ്പിച്ചിട്ടുള്ള മാപ്പുഹർജികൾ ഞാൻ പരിശോധിച്ചു. മാപ്പുകൊടുക്കുന്നതിനു പ്രബലമായ കാരണങ്ങൾ അവർ രേഖപ്പെടുത്തിയിട്ടുണ്ടു്. ജപ്പാനുമായുള്ള യുദ്ധം അവസാനിച്ചുകഴിഞ്ഞതുകൊണ്ടു് ഏതായാലും മാപ്പുകൊടുക്കാനുള്ള ന്യായം അനിഷേധ്യമായിരിക്കുന്നു. ഈ വധശിക്ഷ പ്രയോഗത്തിൽ വരുത്തുകയാണെങ്കിൽ അതു് ഏററവും വലിയതോതിലുള്ള രാഷ്ട്രീയ അബദ്ധമായിരിക്കും.

താങ്കൾ മടങ്ങിവന്നു് ഈ കേസ്സിനെപ്പററി പര്യാലോചിക്കുന്നതുവരെ വധശിക്ഷ മാററിവയ്ക്കണമെന്നു് താങ്കൾ ഉത്തരവു് നൽകിയിരുന്നുവെന്നു് അറിഞ്ഞപ്പോൾ എനിക്കു് ആഹ്ലാദം തോന്നി.

തടവുകാരന്റെ പത്നിയാണു് ഈ കേസ്സിലേക്കു് എന്റെ ശ്രദ്ധ ആകർഷിച്ചതു്. അഭിഭാഷകനായ ശരച്ചന്ദ്രബോസിന്റെ അതിഥിയായിരിക്കാൻ എനിക്കു ഭാഗ്യം സിദ്ധിച്ചിരുന്നപ്പോൾ എന്റെ പ്രാർത്ഥനായോഗങ്ങളിൽ അവർ പലപ്പോഴും പാടിയിട്ടുണ്ടു്. അദ്ദേഹത്തെ മോചിപ്പിക്കാൻ ഇന്ത്യാഗവണ്മെന്റ് ഉത്തരവു പുറപ്പെടുവിച്ചിട്ടുണ്ടെന്നു് ഞാൻ അറിയുന്നു, അതിൽ എനിക്കു സന്തോഷമുണ്ടു്.

അങ്ങയുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 29

## സർ ഇവാൻ ജങ്കിൻസിനു്*

പ്രകൃതിചികിത്സാകേന്ദ്രം,
6, തോഡിവാലാറോഡ്,
പൂനാ,
ഒക്ടോബർ 29, 1945.

പ്രിയപ്പെട്ട സർ ഇവാൻ,

എന്റെ പരിധി അതിക്രമിക്കാൻ ഇടയായേക്കുമോ എന്നു ഭയപ്പെട്ടുകൊണ്ടാണു് ഇതെഴുതുന്നതു്.

ശ്രീ സുബാഷ് ബാബു നേരിട്ടോ അദ്ദേഹത്തിന്റെ നേതൃത്വത്തിലോ രൂപീകരിച്ച സംഘത്തിൽ അംഗങ്ങളായിരുന്ന ആളുകളുടെ വിചാരണയുടെ പുരോഗതി ഞാൻ നിരീക്ഷിച്ചുകൊണ്ടിരിക്കുകയാണു്. സായുധശക്തികൊണ്ടുള്ള ആത്മരക്ഷാനയത്തോടു് യാതൊരുതരത്തിലും പൊരുത്തപ്പെടാൻ എനിക്കു കഴിയുകയില്ലെങ്കിലും ആയുധധാരികളായ ആളുകൾ പ്രകടിപ്പിക്കുന്ന ധീരതയും രാജ്യസ്നേഹവും മനസ്സിലാക്കാൻ എനിക്കു് ഒരിക്കലും കഴിവില്ലാതിരുന്നി

29 Mahatma Gandhi, Correspondence with the Government, 1944—1947, pp. 40—41

* വൈസ്രോയിയുടെ പ്രൈവററ് സെക്രട്ടറി, അടുത്ത കത്തും ഇദ്ദേഹത്തിനാണ്.

ട്ടില്ല. ഈ സന്ദർഭവും അത്തരത്തിലുള്ള ഒന്നാണെന്നു തോന്നുന്നു. വിവിധാഭിപ്രായഗതികൾ പുലർത്തുന്ന ഇന്ത്യക്കാരെല്ലാം ഏതാണ്ട് ഏകകണ്ഠമായി പ്രകടമാക്കിയിട്ടുള്ള അഭിപ്രായത്തെ വിഗണിക്കാൻ ഗവൺമെൻറിനു സാദ്ധ്യമാണോ? വിചാരണയ്ക്കു വിധേയരായിരിക്കുന്ന ഈ ആളുകളെ ഇന്ത്യ ആരാധിക്കുന്നു. ഗവൺമെൻറിനു് സർവ്വ സംഹാരകമായ ശക്തിയുണ്ടെന്നുള്ളതിനു സംശയമില്ല. പക്ഷേ, ഇന്ത്യക്കാരുടെ സാർവ്വജനീനമായ എതിർപ്പിനെ അവഗണിച്ചുകൊണ്ടു് ആ ശക്തി ഉപയോഗിക്കുകയാണെങ്കിൽ, അതിനെ ദുരുപയോഗപ്പെടുത്തുകയായിരിക്കും ചെയ്യുന്നതു്. എന്തു ചെയ്യണമെന്നു് ഞാൻ പറയേണ്ട ആവശ്യമില്ല. ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നതു് ശരിയായ മാർഗ്ഗമല്ലെന്നു മാത്രമേ എനിക്കു പറയാനുള്ളു. ഈ സാഹചര്യങ്ങളിൽ ഉത്തമമായിട്ടുള്ളതു് എന്താണെന്നു് വൈസ്രോയി തീരുമാനിക്കട്ടെ.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 30

സേവാഗ്രാം,
നവംബർ 25, 1945.

പ്രിയപ്പെട്ട സർ ഇവാൻ,

ഒക്ടോബർ 10–ാം തീയതി ഞാൻ അയച്ച കത്തിന്റെ തുടർച്ചയായിട്ടാണു് ഇതെഴുതുന്നതു്. അതിനുശേഷം പത്രങ്ങളിൽ ഞാൻ അത്തരത്തിലുള്ള മററു വിവരണങ്ങളും കാണുകയുണ്ടായി. ഇപ്പോൾ എന്നോടൊപ്പം ഒരു യുവാവു് (ശ്രീ പ്രഭുദയാൽ വിദ്യാർത്ഥി) ഉണ്ടു്. കൗമാരപ്രായത്തിൽ ആരുടേയും ശുപാർശകൂടാതെ ഒരു ദരിദ്രനായ ചെറുപ്പക്കാരൻ എന്ന നിലയ്ക്കാണു് അയാൾ എന്റെ അടുത്തെത്തിയതു്. അതു് ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തഞ്ചാമാണ്ടായിരുന്നു. അതു കഴിഞ്ഞു് ഒരിക്കലും അയാൾ എന്റെ ശ്രദ്ധയിൽനിന്നു് അകന്നുപോയിട്ടില്ല. അയാളെയും ആയിരത്തിത്തൊള്ളായിരത്തിനാല്പത്തിരണ്ടിലെ പ്രക്ഷോഭണങ്ങൾ സംബന്ധിച്ചു് അറസ്റ്റു് ചെയ്യുകയുണ്ടായി. ഈയിടെ അയാളെ മോചിപ്പിക്കുകയും ചെയ്തു. ആകെ തകർന്ന നിലയിൽ അയാൾ വാർദ്ധയിൽ വന്നു ചേർന്നു. അപ്പോൾ ഞാൻ പൂനായിലായിരുന്നു. അയാളുടെ ആഗമനം എന്നെ അറിയിച്ചു. അയാൾ പൂനയിൽ വന്നാൽ എനിക്കു വേണ്ടവണ്ണം അയാളെ ശുശ്രൂഷിക്കാനും അവശ്യമുള്ളപക്ഷം ഞാൻ വസിക്കുന്ന സാനിട്ടോറിയത്തിൽ ഡാക്ടർ മേത്തയുടെ സഹായം നേടാനും സാധിക്കുമെന്നു കരുതി അങ്ങോട്ടു പോരാൻ അയാൾക്കു് ഞാൻ

30 Mahatma Gandhi, Correspondence with the Government, 1944—1947, pp. 62—63

കമ്പി അയച്ചു. ഭയാനകമായ മർദ്ദനത്തിന്റെ കഥകളാണ് അയാൾ ക്ക പറയാനുള്ളതു്. ഈ ഘട്ടത്തിൽ അവയുടെ വിശദാംശങ്ങളി ലേക്ക കടക്കാൻ ഞാനാഗ്രഹിക്കുന്നില്ല.

ഇതിനും പുറമെ ഡാക്ടർ ലോഹ്യയുടെ സുഹൃത്തുക്കളിൽനിന്ന് ഒരു സന്ദേശം എനിക്ക കിട്ടിയിട്ടുണ്ടു്. ഡാക്ടർ ലോഹ്യതന്നെ മറ്റു നങ്ങൾക്ക വിധേയനായിട്ടുണ്ടെന്നാണ് അവർ എന്നോടു പറയുന്ന തു്. ഇന്ത്യയുടെ സ്വാതന്ത്ര്യപ്രസ്ഥാനത്തിനുവേണ്ടി സുഖസൗകര്യ ങ്ങളും ആഡംബരവും നിറഞ്ഞ ഒരു പദവി ബലികഴിച്ച സമർത്ഥനും സംസ്ക്കാരസമ്പന്നനുമായ മനുഷ്യനത്രെ അദ്ദേഹം. എനിക്ക് അദ്ദേഹത്തെ നല്ലവണ്ണമറിയാം. അദ്ദേഹത്തിലൂടെ അദ്ദേഹത്തി ന്റെ പിതാവിനേയും അറിയാം.

പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ട എല്ലാ വിവരണങ്ങളും മേല്പറഞ്ഞ രണ്ടു സംഭവങ്ങളും അവിശ്വസിക്കാൻ പ്രയാസമാണ്. വൈസ്രോ യി ഈ സംഗതിയെപ്പററി അഗാധമായി പരിചിന്തിക്കണമെന്നും പരിഗണനന അർഹിക്കാത്ത അതിശയോക്തികളാണെന്നു കരുതി ഈ പ്രസ്താവനകൾ തള്ളിക്കളയരുതെന്നും ഞാൻ നിർദ്ദേശിക്കുന്നു. ഒക്ടോബർ 10—ാം തീയതി ഞാൻ അയച്ച കത്തിനു മറുപടിയായി നവംബർ 1—ാം തീയതി താങ്കൾ എഴുതിയിട്ടുള്ള കത്തു കിട്ടി. വൈസ്രോയി ഈ കഥ അതിശയോക്തിപരമാണെന്നു കരുതുന്നുണ്ടെ ങ്കിലും കൂടുതൽ അന്വേഷണങ്ങൾ അദ്ദേഹം നടത്തുന്നുണ്ടെന്ന് ആ കത്തിൽ കാണുന്നു. ആ വസ്തുത എനിക്ക് ആശ്വാസം നൽകുന്നുണ്ടു്. ഇത്തരത്തിലുള്ള ഇതരപ്രസ്താവനകളെപ്പററിയും അന്വേഷണം നട ത്തണമെന്ന് ഞാൻ അഭ്യർത്ഥിക്കുന്നു. അപ്രകാരം ചെയ്യാൻ അദ്ദേഹ ത്തിനു് ഉദ്ദേശ്യമുണ്ടെങ്കിൽ, ഇവിടെ പരാമർശിച്ചിട്ടുള്ള രണ്ടു സംഭ വങ്ങളെപ്പററിയും, എനിക്ക് അല്പം വിശ്വാസത്തോടുകൂടി പറയാൻ കഴിവുള്ള മററു സംഭവങ്ങളെപ്പററിയും എന്റെ കൈവശമുള്ള വിശദ വിവരങ്ങൾ താങ്കൾക്ക് അയച്ചുതരാൻ ഞാൻ സന്നദ്ധനാണ്.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 31

## സ്റ്റാഫോർഡ് ക്രിപ്സിനു്*

സേവാഗ്രാം,
വാർദ്ധാവഴി, ഇന്ത്യ,
ക്യാമ്പ് ഗൗഹതി,
ജനുവരി 22, 1946.

പ്രിയപ്പെട്ട സർ സ്റ്റാഫോർഡ്,

താങ്കൾ 1945 ഡിസംബർ 19–ാം തീയതി എഴുതിയ കത്തു കിട്ടി. അതിൽ എനിക്കു സന്തോഷമുണ്ടു്. ഞാൻ ബംഗാളിലും ആസ്സാമിലും പര്യടനം നടത്തിക്കൊണ്ടിരിക്കുന്നതിനാൽ താങ്കളുടെ കുശലാന്വേഷണം ഇന്നലെ മാത്രമാണു് എന്റെ കൈയിൽ എത്തിച്ചേർന്നതു്. †രാജകുമാരി താങ്കളുമായി നടത്തിയ സംഭാഷണം എന്നെ വിവരിച്ചുകേൾപ്പിക്കയും എന്നോടു് താങ്കൾ എത്രമാത്രം സ്നേഹം പ്രകടിപ്പിച്ചുവെന്നു് പറയുകയും ചെയ്തു. ഇന്ത്യയുടെ പ്രശ്നം പരിഹരിക്കാൻ ഉചിതമായിട്ടുള്ളതു ചെയ്യണമെന്നു് ഇത്തവണ ദൃഢനിശ്ചയം ചെയ്തിട്ടുണ്ടെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ശരിയായ നടപടിയെപ്പററി എഡ്വേർഡ് രാജാവു പറഞ്ഞതു ഞാൻ നല്ലവണ്ണം ഓർക്കുന്നുണ്ടു്. അപ്പോൾ ഞാൻ ദക്ഷിണാഫ്രിക്കയിൽ ആയിരുന്നു. ബ്രിട്ടനും ബോവർമാരും തമ്മിലുള്ള ഉടമ്പടിയുടെ വ്യാഖ്യാനമായിരുന്നു അന്നത്തെ പ്രശ്നം. ബ്രിട്ടീഷ് വ്യാഖ്യാനത്തെക്കാൾ ഉയന്ന പരിഗണന ബോവർവ്യാഖ്യാനത്തിനു നൽകി, അതു് അംഗീകരിക്കണമെന്നു രാജാവു് നിർബന്ധിച്ചിരുന്നു. ശ്ലാഘനീയമായ ആ തത്വം ഇത്തവണയും അനുവർത്തിക്കപ്പെടണമെന്നു് എത്രമാത്രം ഞാൻ അഭിലഷിക്കുന്നു!

ദാഹിച്ചുകഴിയുന്ന ഭൂമിക്കു് അത്യന്താപേക്ഷിതമായ ശാന്തിയുടേയും സന്മനോഭാവത്തിന്റേയും വർഷപാതം ഈ നവവത്സരത്തിൽ സംസിദ്ധമാകുമെന്നു് താങ്കളോടൊപ്പം ഞാനും പ്രത്യാശിക്കുന്നു. അതിനുവേണ്ടിയാണല്ലോ 'സമാധാനത്തിന്റെ രാജാവു്' ജീവിക്കുകയും മരിക്കുകയും ചെയ്തതു്.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

---

31 Mahatma Gandhi, Correspondence with the Government, 1944—1947, pp. 175—176

* ക്യാബിനററ് മിഷൻ ചെയർമാൻ

† രാജകുമാരി അമൃത്കൗർ

## 32

## പെത്തിക് ലാറൻസ് പ്രഭുവിന്*

വാല്മീകിമന്ദിരം,
റീഡിംഗ് റോഡ്,
ന്യൂ ഡൽഹി,
ഏപ്രിൽ 2, 1946.

പ്രിയപ്പെട്ട ലാറൻസ് പ്രഭു,

താങ്കളോടും സർ സ്റ്റാഫോർഡിനോടും ചില സംഗതികളെപ്പറ്റി അനൗപചാരികചർച്ച നടത്താൻ സുധീർ ഘോഷിയോടു ഞാൻ പറഞ്ഞിരുന്നു. അവയെല്ലാം ഞാൻ രേഖപ്പെടുത്തിത്തരണമെന്നു താങ്കൾ താല്പര്യപ്പെടുന്നതായി, നമ്മുടെ രണ്ടുപേരുടേയും സുഹൃത്തായ അദ്ദേഹം പറയുന്നു.

മൂകലക്ഷങ്ങളൊഴികെ, സ്വാതന്ത്ര്യത്തെക്കുറിച്ച് പ്രബുദ്ധതയുള്ള സകലരും, കോൺഗ്രസ്സുകാരായാലും, അല്ലാത്തവരായാലും, ചിന്തിക്കുന്ന സംഗതിയാണ് ഒന്ന്. രാഷ്ട്രീയത്തടവുകാരുടെമേൽ ആരോപിച്ചിട്ടുള്ള അപരാധം ഹിംസയുടെ പേരിലുള്ളതായാലും അഹിംസയുടെ പേരിലുള്ളതായാലും, അവരെ മോചിപ്പിക്കണം. സ്വാതന്ത്ര്യത്തിന്റെ ആവശ്യകത ഇന്നു പൊതുലക്ഷ്യമായിത്തീർന്നിട്ടുള്ളതുകൊണ്ടു്, രാഷ്ട്രത്തിനു് അവർ ഒരു ആപത്തായിത്തീരാൻ ഇടയില്ല. ശ്രീ ജയപ്രകാശ് നാരായണനേയും, ഡാക്ടർ ലോഹ്യയേയും തടവിൽ വച്ചിരിക്കുന്നതു പരിഹാസ്യമായി തോന്നുന്നു. ഏതൊരു സമുദായത്തിനും അഭിമാനിക്കത്തക്ക അറിവും സംസ്കാരവുമുള്ള വ്യക്തികളാണ് രണ്ടുപേരും. ഏതെങ്കിലും ഒരാളെ ഗൂഢപ്രവർത്തകനായി കരുതിപ്പെരുമാറേണ്ട സന്ദർഭം ഉണ്ടായിട്ടില്ല. സമാഗതമാകാൻ പോകുന്ന ദേശീയ ഗവണ്മെന്റ് വിമോചനപ്രശ്നം കൈകാര്യം ചെയ്യട്ടെയെന്നു കരുതി അതു മാററിവയ്ക്കുന്നതു് ആർക്കും മനസ്സിലാക്കാനോ ആദരിക്കാനോ കഴിയാത്ത നടപടി ആയിരിക്കും. സ്വാതന്ത്ര്യത്തിന്റെ ആകർഷകത്വം നഷ്ടപ്പെട്ടുപോകയും ചെയ്യും.

രണ്ടാമത്തെ സംഗതി സാമാന്യജനതതിയെ സ്പർശിക്കുന്നതാണ്. ഉപ്പുനികുതിയുടെ കാര്യമാണ് ഞാൻ പരാമർശിക്കുന്നതു്. റവന്യൂ വരുമാനത്തിനുള്ള മാർഗ്ഗമെന്ന നിലയ്ക്കു് അതു നിസ്സാരമാണ്. ജനങ്ങളെ ദുരിതം അനുഭവിപ്പിക്കാനുള്ള ഒരു മാർഗ്ഗമെന്ന നിലയ്ക്കു വർണ്ണനാതീതമായ ക്ലേശങ്ങൾ ഉളവാക്കുന്ന ഒരു നിയമമാണതു്. ഉപ്പിന്മേലുള്ള കുത്തകയുടെ ഭാരം ജനങ്ങളെ ഇനിയും കഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുന്നപക്ഷം അവർ സ്വാതന്ത്ര്യത്തെ ലേശംപോലും വില

---

32 Mahatma Gandhi, Correspondence with the Government, 1944–1947, pp. 156—157

* ഇന്ത്യാ സ്റ്റേററ് സെക്രട്ടറിയായിരുന്ന ഇദ്ദേഹം ക്യാബിനററ് മിഷൻ അംഗമെന്ന നിലയിൽ, ക്രിപ്സിനൊന്നിച്ച്, ഇന്ത്യയിൽ എത്തിയിരുന്നു.

മതിക്കുകയില്ല. വാദങ്ങൾകൊണ്ടു താങ്കളെ ഞാൻ ബുദ്ധിമുട്ടിക്കാൻ പാടില്ലാത്തതാണ്. ഇന്ത്യക്കാരുടെ മനസ്സിനെ സ്വാതന്ത്ര്യത്തിനു സന്നദ്ധമാക്കാനുള്ള നടപടികൾ എന്ന നിലയ്ക്കാണ് ഈ രണ്ടു കാര്യങ്ങളും ഞാൻ സൂചിപ്പിച്ചതു്. മനശ്ശാസ്ത്രപരമായ ഒരു ഫലം അവയിൽനിന്നു് ഉളവാകും.

†മി. കേയ്സിയുമായി ഈ രണ്ടു കാര്യങ്ങളേയുംപററി മറെറാരു പശ്ചാത്തലത്തിൽ ഞാൻ ചർച്ചചെയ്തു. ഇപ്പോഴത്തെ ബങ്കാൾ ഗവർണരോടു ഞാൻ കത്തിടപാടുകൾ നടത്തിക്കൊണ്ടിരിക്കയാണ്. അതും വ്യക്തമാക്കിക്കൊള്ളട്ടെ. ഉപ്പുനികുതിയെ സംബന്ധിച്ച് 'ഈ നിർദ്ദേശം സ്വീകരിക്കാൻ ഗവണ്മെൻറിനു സാദ്ധ്യമല്ല' എന്നു മിസ്റ്റർ ഏബെൽ ഇന്നു് അറിയിച്ചിട്ടുണ്ടെന്നുംകൂടി പറയാൻ ആഗ്രഹിക്കുന്നു.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 33

## വേവൽ പ്രഭുവിനു്*

വാല്മീകിമന്ദിരം,
റീഡിംഗ് റോഡ്.
ന്യൂ ഡൽഹി,
ജൂൺ 12, 1946.

പ്രിയസുഹൃത്തേ,

താങ്കളുടെ സമീപത്തുനിന്നു മിക്കവാറും നേരേതന്നെ ഞാൻ ചെന്നതു പ്രവർത്തകസമിതിയിലേക്കാണ്. മൗലാനാ സാഹേബിനു് അസുഖം ബാധിച്ചതുകൊണ്ടു് അദ്ദേഹത്തിൻെറ വസതിയിൽ വച്ചാണ് ആ യോഗം നടത്തപ്പെട്ടതു്. നമ്മുടെ സംഭാഷണത്തിൻെറ സാരം ഞാൻ അവരെ അറിയിച്ചു. പേരുകൾ നിർണ്ണയിക്കാൻ രാഷ്ട്രീയകക്ഷികൾ സമ്മേളിക്കുന്നതിനെക്കുറിച്ചു താങ്കൾക്കുള്ള നിർദ്ദേശം താഴെപ്പറയുന്ന വ്യവസ്ഥകൾക്കു വിധേയമായി, ഞാൻ സന്തോഷപൂർവ്വം അംഗീകരിച്ചെന്നും അവരെ അറിയിച്ചു. ഒരു കക്ഷിയും തുല്യപരിഗണനയ്ക്കുവേണ്ടി വാദിക്കരുതു്. താല്ക്കാലിക ഇടക്കാല ഗവണ്മെൻറിലെ മന്ത്രിമാരുടെ പേരുകൾ സംയുക്തമായി താങ്കൾക്കു സമർപ്പിക്കാൻ മാത്രം പാർട്ടികളെ താങ്കൾ ക്ഷണിക്കണം. താങ്കൾക്കു് അതു് അംഗീകരിക്കയോ, അല്ലാത്തപക്ഷം താങ്കൾ നിർദ്ദേശി

† ബങ്കാൾ ഗവർണരായിരുന്ന ആർ. ജി. കേയ്സി

33 Mahatma Gandhi, Correspondence with the Government, 1944–1947, pp. 204—205

* ഇടക്കാലഗവണ്മെൻറിൻെറ രൂപീകരണത്തെപ്പററി. അടുത്ത കത്തും വൈസ്രോയിക്കാണ്.

ക്കുന്ന ഭേദഗതികഠം മനസ്സിൽ വെച്ചുകൊണ്ടു് ഒരു പുതുക്കിയ ലിസ്റ്റു് സമർപ്പിക്കാൻ അവരെ ക്ഷണിക്കയോ ചെയ്യാം. സമത്ഥരും അഴിമതികഠക്കു് അതീതരും ആണെന്നു തെളിഞ്ഞിട്ടുള്ള വ്യക്തികളടങ്ങിയ ഒരു സംയുക്തഭരണകൂടത്തേയാണു് ആ ലിസ്റ്റു് പ്രതിനിധാനം ചെയ്യേണ്ടതു്. എല്ലാ പ്രധാനപ്പെട്ട സാമുദായിക പ്രശ്നങ്ങളും സമുദായാടിസ്ഥാനത്തിലുള്ള വോട്ടെടുപ്പിലൂടെ നിർണ്ണയിക്കപ്പെടണമെന്നു് താങ്കളുടെ സംയുക്തപ്രസ്താവനയിൽ നിർദ്ദേശിച്ചിരുന്നു. ആ ദീർഘകാല വ്യവസ്ഥ, തുല്യപ്രാതിനിധ്യത്തിനു പകരം, ഊർജ്ജിതമായി നടപ്പിലാക്കണമെന്നു ഞാൻ നിർദ്ദേശിച്ചു. എല്ലാവിധത്തിലും പരിശ്രമിച്ചതിനുശേഷവും രാഷ്ട്രീയകക്ഷികഠം പരസ്പരം യോജിപ്പിലെത്തിച്ചേരാത്തപക്ഷം, രണ്ടു കക്ഷികളും സമർപ്പിക്കുന്ന പേരുകളുടെ അർഹത നിങ്ങഠം പരിശോധിക്കുകയും ഏതെങ്കിലും ഒന്നു് (രണ്ടും കലർന്ന പട്ടികയല്ല) സ്വീകരിക്കുകയും താല്ക്കാലിക ഗവണ്മെൻറംഗങ്ങളുടെ പേരുകഠം പ്രഖ്യാപിക്കുകയും ചെയ്യണമെന്നു് ഞാൻ നിർദ്ദേശിക്കുകയുണ്ടായി. പക്ഷേ, ആ അവസാന നടപടി കൈക്കൊള്ളുന്നതിനുമുമ്പു് ഒരു സംയുക്ത ലിസ്റ്റു് തയ്യാറാക്കുന്നതുവരെ നിങ്ങഠം രഹസ്യാലോചനകഠം നടത്തണം. എന്റെ നിർദ്ദേശങ്ങളോടു് താങ്കഠം അനുകൂലിക്കുന്നതായി കാണപ്പെട്ടുവെന്നു് പ്രവത്തകസമിതിയെ ഞാൻ അറിയിച്ചിട്ടുണ്ടു്.

മൗലാനാ സാഹേബിനെ സംഭാഷണങ്ങളോടു് ബന്ധപ്പെടുത്താതെ യാതൊരു സംയുക്തകൂടിയാലോചനയും കോൺഗ്രസ്സിനു സാദ്ധ്യമല്ല. ആ നിലപാടു്, ഞാൻ അറിയുന്നിടത്തോളം കോൺഗ്രസ്സുകാർക്കു് അഭിമാനസ്പർശകമായ ഒരു സംഗതിയാണെന്നും അവരോടു് ഞാൻ പറഞ്ഞിട്ടുണ്ടു്. ക്വായിദ്—ഇ—ആസാം ജിന്നായ്ക്കു് ഇഷ്ടമില്ലാത്ത ഒരു കാര്യമാണു് അതെന്നു് താങ്കഠം പറഞ്ഞു. അദ്ദേഹത്തിന്റെ അനിഷ്ടം തികച്ചും അകാരണമാണെന്നു് ഞാൻ മറുപടിയും നല്കി. കോൺഗ്രസ്സിനെ ഇരുപത്തഞ്ചു വർഷക്കാലം വിശ്വസ്തതയോടുകൂടി സേവിച്ചിട്ടുള്ള ഒരാളെ കോൺഗ്രസ്സു് കൈവിടുമെന്നു് പ്രതീക്ഷിക്കാൻ പാടില്ലെന്നും ഞാൻ അറിയിച്ചു. അദ്ദേഹത്തിന്റെ സ്വാത്ഥത്യാഗവും ദേശീയലക്ഷ്യത്തിനുവേണ്ടിയുള്ള ആത്മാർപ്പണവും ഒരുകാലത്തും ചോദ്യംചെയ്യപ്പെട്ടിട്ടില്ലാത്തതാണു്. ഏതായാലും താങ്കളുടെ വിപുലമായ അനുഭവസമ്പത്തും വിഷമപ്രശ്നങ്ങഠം കൈകാര്യം ചെയ്യാനുള്ള സാമത്ഥ്യവുംകൊണ്ടു് ഈ ക്ലേശത്തിനു് ഒരു പോംവഴി കണ്ടുപിടിക്കാൻ കഴിയുമെന്നു് താങ്കളോടു ഞാൻ പറഞ്ഞു.

ചർച്ചാവിഷയമായിക്കൊണ്ടിരുന്ന യൂറോപ്യന്മാരുടെ വോട്ടവകാശക്കാര്യം, ഭരണഘടനാ നിർമ്മാണസഭയെ സംബന്ധിച്ചിടത്തോളം, ചിന്തിക്കാനാവാത്തതാണെന്നുള്ള വസ്തുതയിലേക്കു് താങ്കളുടെ ശ്രദ്ധ ഞാൻ ആകർഷിക്കുകയുണ്ടായെന്നും കമ്മിററിയെ അറി

യിച്ചു. ഇന്ത്യയിലുള്ള യൂറോപ്യൻ നിവാസികളുടെ പരസ്യപ്രഖ്യാപനമോ, അവർക്കുവേണ്ടി താങ്കൾ ചെയ്യുന്ന ഒരു പ്രഖ്യാപനമോ കൂടാതെ, മറെറാന്നുംകൊണ്ടു് ഭരണഘടനാ നിർമ്മാണസഭയുടെ ശുദ്ധീകരണം സാധ്യമാകയില്ല. ഈ പ്രശ്നം ഇതിനകംതന്നെ താങ്കളുടെ ശ്രദ്ധാവിഷയമായിട്ടുണ്ടെന്നും സംതൃപ്തിപ്രദമായ രീതിയിൽ അതു് പരിഹരിക്കപ്പെടുമെന്നും ഞാൻ താങ്കളിൽനിന്നു് മനസ്സിലാക്കി.

സംയുക്തസംഭാഷണത്തിനുവേണ്ട നടപടികൾ ഇതിനകംതന്നെ ഒരുപക്ഷേ, താങ്കൾ ആരംഭിച്ചുകഴിഞ്ഞിരിക്കാം. എങ്കിലും നമ്മുടെ സംഭാഷണത്തെപ്പററി ഞാൻ നല്കിയ വിവരണം രേഖപ്പെടുത്തേണ്ടതു് താങ്കളോടും പ്രവർത്തകസമിതിയോടും എനിക്കുള്ള കടമയാണെന്നു് എനിക്കു തോന്നി. ഏതെങ്കിലും തരത്തിൽ താങ്കളെ ഞാൻ തെററിദ്ധരിച്ചിട്ടുണ്ടെങ്കിൽ, അതു് സദയം തിരുത്തണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

പ്രവർത്തകസമിതിയുടെ കത്തിന്റെ കരടുരൂപം തയ്യാറാക്കിക്കഴിഞ്ഞിരുന്നു. എന്റെ നിർദ്ദേശപ്രകാരം അതിന്റെ പരിഗണന കമ്മിററി മാററിവയ്ക്കുകയാണുണ്ടായതു്. ഈ കത്തിൽ ഞാൻ അവ്യക്തമായി വിവരിച്ചിട്ടുള്ള പ്രയത്നങ്ങളുടെ അവസാനഫലം അറിഞ്ഞതിനുശേഷമേ അതു പരിഗണിക്കുകയുള്ളൂ. തുല്യപ്രാതിനിധ്യത്തേയും യൂറോപ്യന്മാരുടെ വോട്ടിനേയും ഉദ്ദിഷ്ടമായ ഭരണഘടനാനിർമ്മാണസഭയിലെ അംഗങ്ങളായി അവരെ തിരഞ്ഞെടുക്കുന്ന പ്രശ്നത്തേയുംകുറിച്ചു് ഇന്നലെ ഞാൻ താങ്കളെ ധരിപ്പിച്ച അഭിപ്രായഗതി തന്നെയാണു് മേൽപ്പറഞ്ഞ കത്തിലുമുള്ളതു്.

എല്ലാവരും പ്രതീക്ഷയോടുകൂടി ഉററുനോക്കിക്കൊണ്ടിരിക്കുന്ന ഫലം താങ്കളുടെ പരിശ്രമങ്ങൾക്കു സിദ്ധിക്കുമെന്നു പ്രതീക്ഷിച്ചുകൊണ്ടു്, ഞാൻ അവസാനിപ്പിക്കുന്നു.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 34

ഭംഗി കോളനി,
റീഡിംഗ് റോഡ്,
ന്യൂ ഡൽഹി,
ജൂൺ 13, 1946.

പ്രിയസുഹൃത്തേ,

ഇന്നലെ രാത്രി ലാറൻസ് പ്രഭുവിനെ സന്ദർശിക്കാൻ അദ്ദേഹം എന്നെ ക്ഷണിച്ചിരുന്നു. അപ്പോൾ താങ്കളുടെ കൃതജ്ഞത അദ്ദേഹം എന്നെ അറിയിച്ചു.

34 Mahatma Gandhi, Correspondence with the Government, 1944–1947, P. 206.

കൃതജ്ഞതയ്ക്കുവേണ്ടി ബോധപൂർവ്വം എന്തെങ്കിലും ചെയ്യുക എന്ന അപരാധം ഒരിക്കലും ഞാൻ പ്രവർത്തിച്ചിട്ടില്ലെന്നു പറയുന്നതു വിശ്വസിക്കണമെന്നു് അപേക്ഷ. 'കടം സംഭാവനയാകുമ്പോൾ കടമ വൈശിഷ്ട്യമായിത്തീരും.' താങ്കൾ വളരെ മഹാനായ ഒരു പോരാളിയാണു്—ധീരനായ ഒരു പോരാളി. ശരിയായിട്ടുള്ളതു ചെയ്യാൻ ധൈര്യപ്പെടുക. ഏതെങ്കിലും ഒരു കുതിരയെ മാത്രം തെരഞ്ഞെടുക്കണം. ഒരേ സമയത്തു രണ്ടു കുതിരകളുടെ പുറത്തു സവാരിചെയ്യുന്ന കാര്യത്തിൽ, എനിക്കു കാണാൻ കഴിയുന്നിടത്തോളം, താങ്കൾക്കു് ഒരിക്കലും വിജയം സിദ്ധിക്കയില്ല. ഒന്നുകിൽ കോൺഗ്രസ്സോ അല്ലെങ്കിൽ ലീഗോ സമർപ്പിച്ച പേരുകൾ സ്വീകരിക്കുക. ഈശ്വരനെ കരുതി, ചേർച്ചയില്ലാത്ത ഒരു സങ്കലനം നടത്തുകയോ, അതിനുവേണ്ടിയുള്ള പരിശ്രമംമൂലംഭയാനകമായ ഒരു സ്ഫോടനം സൃഷ്ടിക്കയോ ചെയ്യാതിരിക്കുക. ഏതായാലും താങ്കളുടെ സമയപരിധി നിശ്ചയിക്കയും ആ പരിധി കഴിയുമ്പോൾ പുറത്തുപോകാൻ ഞങ്ങളോടെല്ലാം ആവശ്യപ്പെടുകയും ചെയ്യുക.

ഞാൻ വിവക്ഷിക്കുന്നതു വ്യക്തമാക്കിയിട്ടുണ്ടു് എന്നു പ്രത്യാശിക്കുന്നു.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 35

## സ്റ്റാഫോർഡ് ക്രിപ്സിനു്†

സേവാഗ്രാം,
വാർദ്ധാ വഴി, സി. പി.,
ആഗസ്റ്റ് 7, 1946.

പ്രിയപ്പെട്ട സർ സ്റ്റാഫോർഡ്,

താങ്കൾ സദയം അയച്ച രണ്ടു കത്തുകളും എന്റെ മുന്നിലുണ്ടു്. ഒന്നു വ്യക്തിപരമാണെന്നും, രണ്ടുദിവസം മുമ്പു മാത്രം കിട്ടിയ മറ്റേ കത്തു സ്വകാര്യവും രഹസ്യവുമാണെന്നും നിങ്ങൾ നിർദ്ദേശിച്ചിട്ടുണ്ടെങ്കിലും അവ രണ്ടും തീർച്ചയായും സ്വകാര്യവും രഹസ്യവുമായിട്ടു ഞാൻ പരിഗണിക്കുന്നതാണു്.

താങ്കളുടെ ആരോഗ്യനില വീണ്ടും അധഃപതിക്കുകയും ദീർഘവിശ്രമം കൈക്കൊള്ളാൻ താങ്കൾ നിർബന്ധനാവുകയും ചെയ്തെന്നു റായിട്ടറുടെ കമ്പിസന്ദേശങ്ങളിൽനിന്നു ഞാൻ മനസ്സിലാക്കുന്നു. എനിക്കു ഖേദമുണ്ടു്. വൈദ്യോപദേഷ്ടാക്കളെ താങ്കൾ അനുസരിക്കുന്നുണ്ടായിരിക്കുമെന്നും, ക്ഷീണിച്ചു് അവശനായിക്കൊണ്ടിരിക്കുകയല്ലെന്നും

35 Mahatma Gandhi, Correspondence with the Government, 1944—1947, P. 216.

† ഇദ്ദേഹത്തിനാണു് അടുത്ത കത്തും.

ഞാൻ പ്രത്യാശിക്കുന്നു. താങ്കളെ അറിയാനും, താങ്കളെപ്പററി മനസ്സിലാക്കാനും എനിക്കു കഴിഞ്ഞിട്ടുള്ളതു്, മററാരെക്കാളും, നിങ്ങളുടെ ഉത്തമപത്നി മുഖാന്തരമാണു്.

താങ്കളുടേയും സഹപ്രവർത്തകൻേറയും മനോഭാവത്തെപ്പററി താങ്കൾ പറയുന്നതെല്ലാം ഞാൻ മനസ്സിലാക്കുന്നു. താങ്കളുടെ നിലപാടിൽനിന്നുതന്നെ അതിനെ ഞാൻ എല്ലായ്പോഴും സാധൂകരിച്ചിട്ടുണ്ടു്. അതിനാൽ ആ വിശ്വാസം തുടരുന്ന കാലത്തോളം, ഞാൻ താങ്കൾക്കുവേണ്ടി വാദിക്കുന്നതാണു്. പരീക്ഷണവേള സമാഗതമാവുകയത്രേ. മുസ്ലിം ലീഗിൻെറ ഏററവും അടുത്തകാലത്തെ തീരുമാനത്തിൻെറ പശ്ചാത്തലത്തിൽ താങ്കൾ എന്തുചെയ്യുമെന്നു ഞാൻ നിരീക്ഷിച്ചുകൊണ്ടിരിക്കും.

നിങ്ങൾ രണ്ടുപേരോടും സ്നേഹാദരങ്ങളോടും സകല ശുഭാശംസകളോടുംകൂടി,

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 36

## സ്ററാഫോർഡു് ക്രിപ്സിനു്

ന്യൂ ഡൽഹി,
ജൂൺ 13, 1946.

പ്രിയപ്പെട്ട സർ സ്റ്റാഫോർഡു്,

താങ്കളുടെ ഉള്ളിൽ പതഞ്ഞുകൊണ്ടിരിക്കുന്ന കൊടുങ്കാററിനെപ്പററി ചിലതെല്ലാം സുധീർ എന്നോടു പറഞ്ഞു. മിനിഞ്ഞാന്നു് നിങ്ങളുടെ ഉത്തമപത്നിയെ ഞാൻ കണ്ടു.

താങ്കൾ മനസ്സിനെ ക്ലേശിപ്പിക്കരുതെന്നു് ഞാൻ ആവശ്യപ്പെടുന്നു. താങ്കളുടെ ജീവിതത്തിലെ ഏററവും വിഷമമേറിയ കർത്തവ്യമാണു് താങ്കൾ കൈകാര്യം ചെയ്തുകൊണ്ടിരിക്കുന്നതു്. തീകൊണ്ടുള്ള കളിയായിട്ടാണു് ഈ ദൗത്യത്തെ ഞാൻ കാണുന്നതു്. താങ്കൾക്കു ധൈര്യമുണ്ടെങ്കിൽ, ആദ്യംമുതല്ക്കുതന്നെ ഞാൻ നിർദ്ദേശിക്കുന്നതുപോലെ താങ്കൾ പ്രവർത്തിക്കും. പാർലമെൻറു് ദൗത്യസംഘം താങ്കളുടെ മുന്നിൽ വന്നപ്പോൾപോലും ഞാൻ പറയുകയുണ്ടായി അപ്പം കൈയിൽവച്ചു സൂക്ഷിക്കാനും തിന്നാനും ഒരേസമയത്തു് ആർക്കും സാദ്ധ്യമല്ലെന്നു്. മുസ്ലിം ലീഗോ, കോൺഗ്രസ്സോ രണ്ടിലൊന്നു് താങ്കൾക്കു് തെരഞ്ഞെടുക്കേണ്ടിവരും. രണ്ടും നിങ്ങളുടെ സൃഷ്ടികൾതന്നെ. ഒരിക്കൽ കോൺഗ്രസ്സിനോടും, മറെറാരിക്കൽ ലീഗിനോടും, വീണ്ടും കോൺഗ്രസ്സിനോടും, ഇങ്ങനെ മാറിമാറി നിങ്ങൾ പ്രണയം അഭിനയിച്ചു്, സ്വയം ക്ഷീണിച്ചുകൊണ്ടിരിക്കയാണു്. ഇതു പോരാ.

36 Mahatma Gandhi, Correspondence with the Government, 1944—1947, P. 207.

ഒന്നുകിൽ താങ്കൾ നീതിയുക്തമായിട്ടുള്ളതു ദൃഢമായി അംഗീകരിക്കണം; അല്ലെങ്കിൽ ബ്രിട്ടീഷ് നയത്തിന്റെ താല്പര്യങ്ങൾ പുലർത്താൻ ആവശ്യമുള്ളത് എന്താണോ അതിൽ ഉറച്ചുനില്ക്കണം. രണ്ടായാലും ധൈര്യം ആവശ്യമാണ്. പരിപാടിയിൽ ഉറച്ചുനില്ക്കണമെന്നുമാത്രം. ആകാശം ഇടിഞ്ഞുവീണാലും താങ്കൾ നിശ്ചയിക്കുന്ന തീയതികളിൽ ഉറച്ചുനില്ക്കുക. കൂട്ടുഗവണ്മെന്റ് രൂപീകരിക്കാൻ കോൺഗ്രസ്സിനെ അനുവദിച്ചാലും ലീഗിനെ അനുവദിച്ചാലും 16—ാം തീയതി താങ്കൾ പോകണം. നിങ്ങളുടെ സൃഷ്ടികളായ ഇവ രണ്ടിനേക്കാൾ കൂടുതൽ അറിവ് ബ്രിട്ടീഷുകാർ സംഭരിച്ചുവച്ചിട്ടുള്ള വിജ്ഞാനത്തിന് ഉണ്ടെന്നാണ് താങ്കൾ കരുതുന്നതെങ്കിൽ, എനിക്കു കൂടുതലായിട്ടൊന്നും പറയാനില്ല. എന്നാൽ താങ്കൾ അത്തരക്കാരനല്ലെന്നാണ് എന്റെ സങ്കല്പം. അതു ശരിയാണെങ്കിൽ ബ്രിട്ടീഷുകാരുടെ ധീരമായ പ്രഖ്യാപനം ഇന്ത്യയുടെ പ്രതീക്ഷയ്ക്കൊത്തവണ്ണം നിറവേററപ്പെടാത്തപക്ഷം താങ്കളുടെ യാത്ര 16—ാം തീയതിതന്നെയാകുക. താങ്കളുടെ പാവപ്പെട്ട പത്നിയേയും നിങ്ങളോടൊപ്പം ഇംഗ്ലണ്ടിൽ കൊണ്ടുപോവുക. സ്വകാര്യജീവിതത്തിൽ സ്വയം മുഴുകുക. അഭിജ്ഞരോടുള്ള ഒരു വാക്കാണിതു്.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 37

## വേവൽ പ്രഭുവിന്[*]

വാല്മീകിമന്ദിരം,
റീഡിംഗ്റോഡ്, ന്യൂഡൽഹി,
ആഗസ്റ്റ് 28, 1946.

പ്രിയസുഹൃത്തേ,

ഈ കത്തു് ഞാൻ എഴുതുന്നതു് ഒരു സുഹൃത്തെന്ന നിലയിലും അഗാധചിന്തയ്ക്കു ശേഷവുമത്രെ. താങ്കൾ ഒരു 'സാധാരണ മനുഷ്യനും ഒരു ഭടനും' ആണെന്നും നിയമം താങ്കൾക്ക് അറിഞ്ഞുകൂടെന്നും ഇന്നലെ വൈകുന്നേരം പലതവണ താങ്കൾ ആവർത്തിച്ചുപറയുകയുണ്ടായി. നാമെല്ലാവരും ഭടന്മാരായിരിക്കയില്ലെങ്കിലും, നമ്മിൽ ചിലർക്കു നിയമം അറിയാമായിരിക്കുമെങ്കിലും, നമ്മളെല്ലാവരും സാധാരണമനുഷ്യർതന്നെ. ഈയിടെ കൽക്കത്തയിൽ നടന്ന ഭീകരസംഭവങ്ങൾ ആവർത്തിക്കാതിരിക്കാൻ മാർഗ്ഗങ്ങൾ കണ്ടുപിടിക്കുകയാണ്

37 Mahatma Gandhi, Correspondence with the Government, 1944—1947, pp. 221—222.

* കോൺഗ്രസ്സ് പ്രസിഡണ്ടിനെ, ഒരു ഗവണ്മെന്റു രൂപീകരിക്കാൻ ക്ഷണിച്ചിട്ടുണ്ടെന്നും അദ്ദേഹം ആ ക്ഷണം സ്വീകരിച്ചിട്ടുണ്ടെന്നും വൈസ്രോയി പ്രസ്താവന പുറപ്പെടുവിച്ചതിനുശേഷം. അടുത്ത കത്തും വേവൽ പ്രഭുവിനാണ്.

നമ്മുടെ ലക്ഷ്യമെന്നു ഞാൻ കരുതുന്നു. എങ്ങനെ അതു് ഏററവും നല്ലവണ്ണം ചെയ്യാമെന്നതാണു് നമ്മുടെ മുന്നിലുള്ള പ്രശ്നം. ഇന്നലെ വൈകുന്നേരം താങ്കളുടെ ഭാഷ ഭീഷണിപ്പെടുത്തുന്നതായിരുന്നു. രാജാവിന്റെ പ്രതിപുരുഷൻ എന്ന നിലയിൽ, താങ്കഠംക്കു് ഒരു ഭടൻ മാത്രമായിരിക്കാനോ, നിയമത്തെ അവഗണിക്കാനോ സാദ്ധ്യമല്ല; താങ്കഠംതന്നെ സൃഷ്ടിച്ച നിയമത്തെ അവഗണിക്കാൻ തീരെ സാദ്ധ്യമല്ല. ആവശ്യമെന്നു കണ്ടാൽ താങ്കളുടെ പൂർണ്ണവിശ്വാസം ആർജ്ജിച്ചിട്ടുള്ള ഒരു നിയമജ്ഞൻ താങ്കളെ സഹായിക്കാൻ ഉണ്ടായിരിക്കണം. പണ്ഡിററ് നെഹ്റുവിന്റെയും എന്റെയും മുന്നിൽ താങ്കഠം വച്ച പദ്ധതിയുടെ അടിസ്ഥാനത്തിൽ കോൺഗ്രസ്സ് പ്രവർത്തിച്ചില്ലെങ്കിൽ, ഭരണഘടനാനിർമ്മാണസഭ വിളിച്ചുകൂട്ടുകയില്ലെന്നു് താങ്കഠം ഭീഷണിപ്പെടുത്തി. യഥാർത്ഥത്തിൽ അതാണു് അവസ്ഥയെങ്കിൽ,ആഗസ്റ്റ് 12-ാം തീയതി താങ്കഠം ചെയ്ത പ്രഖ്യാപനം ചെയ്യാൻ പാടില്ലായിരുന്നു. എന്നാൽ അതു ചെയ്ത കഴിഞ്ഞതുകൊണ്ടു്, താങ്കഠം ആ കൃത്യം അനുസ്മരിക്കയും, താങ്കളുടെ പൂർണ്ണവിശ്വാസത്തിനു് പാത്രമായ മറെറാരു മന്ത്രിസഭ രൂപീകരിക്കയും ചെയ്യണം. ആഭ്യന്തരമായി ക്രമസമാധാനങ്ങഠം പാലിക്കാൻ ബ്രിട്ടീഷ് ആയുധബലം ഇവിടെവച്ചു സൂക്ഷിക്കുന്നപക്ഷം, താങ്കളുടെ ഇടക്കാലഭരണകൂടം കേവലം ഒരു പ്രഹസനമായി തരംതാഴ്ത്തപ്പെടും. ബ്രിട്ടീഷ് ആയുധങ്ങഠം ഉപയോഗിച്ചു് ഇന്ത്യയിലെ വിരുദ്ധവിഭാഗങ്ങളുടെ മേൽ കോൺഗ്രസ്സിന്റെ അധികാരം അടിച്ചേൽപ്പിക്കാൻ കോൺഗ്രസ്സിനു സാദ്ധ്യമല്ല. ഈയിടെ ബംഗാളിൽ സംഭവിച്ച ഭീകരപ്രകടനം നിമിത്തം കോൺഗ്രസ്സ് സ്വയം തലകുനിക്കയും തെറെറന്നു കോൺഗ്രസ്സ് കരുതുന്ന മാർഗ്ഗം അവലംബിക്കയും ചെയ്യണമെന്നു് പ്രതീക്ഷിക്കാനും പാടില്ല. അങ്ങനെ വഴങ്ങിക്കൊടുക്കുന്നതുകൊണ്ടു തന്നെ ഇത്തരം വിപത്തുകഠം ആവർത്തിക്കപ്പെടാനും പ്രോത്സാഹിപ്പിക്കപ്പെടാനും ഇടയാകും. ഇരുഭാഗത്തുമുള്ള പ്രതികാരബോധം കൂടുതൽ ആഴമുള്ളതായിത്തീരുകയും സന്ദർഭം കിട്ടുമ്പോഠം കുറേക്കൂടി രൂക്ഷവും അപമാനകരവുമായ വിധത്തിൽ പ്രത്യക്ഷപ്പെടാൻ അതു് അവസരം കാത്തിരിക്കയും ചെയ്യും. ഇതെല്ലാം മുഖ്യമായി ആയുധബലമേറിയതും അതിൽ അഭിമാനിക്കുന്നതുമായ ഒരു വിദേശശക്തി ഇന്ത്യയിൽ തുടന്നു നിലനില്ക്കുന്നതിന്റെ ഫലമായിരിക്കും. ഒരു ഹിന്ദുവെന്ന നിലയിലോ ഒരു മുസ്ലിം എന്ന നിലയിലോ അല്ല ഞാൻ ഇപ്രകാരം പറയുന്നതു്. ഒരു ഇന്ത്യക്കാരൻ എന്ന നിലയിൽമാത്രം എഴുതുകയാണു്. താങ്കഠംക്കോ മറേറതെങ്കിലും ബ്രിട്ടീഷുകാരനോ കഴിയുന്നതിലധികം, ഹിന്ദുവിന്റെയും മുസ്ലിമിന്റെയും മനസ്സു് തങ്ങഠംക്കു് അറിയാമെന്നു് കോൺഗ്രസ്സ് അവകാശപ്പെടുന്നുണ്ടു് എന്നാണു് എന്റെ അറിവു്. അതിനാൽ താങ്കഠം പ്രഖ്യാപിച്ച കോൺഗ്രസ്സ് ഗവണ്മെൻറിനെ പൂർണ്ണമായി വിശ്വസിക്കാൻ താങ്കഠംക്കു കഴി

യുകയില്ലെങ്കിൽ ഞാൻ ഇതിനകം നിർദ്ദേശിച്ചുകഴിഞ്ഞതുപോലെ സ്വന്തം തീരുമാനം താങ്കൾ പുനഃപരിശോധന ചെയ്യണം.

ഈ കത്തു മുഴുവൻ ബ്രിട്ടീഷ് മന്ത്രിസഭയെ അറിയിക്കണം എന്നു് അപേക്ഷ.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 38

വാല്മീകിമന്ദിരം,
റീഡിംഗ് റോഡ്, ന്യൂ ഡൽഹി,
സെപ്തംബർ 27, 1946.

പ്രിയസുഹൃത്തേ,

ഇന്നലെ നാം നടത്തിയ സംഭാഷണത്തെപ്പററി എന്റെ മനസ്സിൽ പതിഞ്ഞിട്ടുള്ള സംഗതികൾ രേഖപ്പെടുത്തേണ്ടതാണു് എന്നു തോന്നുന്നു.

കോൺഗ്രസ്സും ലീഗും തമ്മിൽ സമാധാനം സ്ഥാപിക്കുന്നതിനു താങ്കൾ നടത്തിയ ശ്രമങ്ങൾക്കു് ഇതുവരെ ഉണ്ടായിട്ടുള്ള ഫലം സുദീർഘമായി എന്നെ വിശദീകരിച്ചു കേൾപ്പിക്കാൻ താങ്കൾ സൗമനസ്യം പ്രകടിപ്പിച്ചു. നമ്മുടെ സംഭാഷണത്തിനിടയ്ക്കു് എന്നോടു താങ്കൾ പറഞ്ഞു, ലീഗിന്റെ നേർക്കാണു് താങ്കളുടെ ചായ്‌വു് എന്നു്. താങ്കളുടെ അഭിപ്രായത്തിൽ രണ്ടു കക്ഷികളും തമ്മിൽ അഭിപ്രായവ്യത്യാസമുള്ള ഒരു സംഗതിയേ അവശേഷിച്ചിട്ടുള്ളു. അതായതു്, കോൺഗ്രസ്സിനു് അവകാശമുള്ള സ്ഥാനങ്ങളിൽനിന്നു്, ലീഗുകാരനല്ലാത്ത ഒരു മുസ്ലീമിനു് പ്രാതിനിദ്ധ്യം നൽകുന്ന പ്രശ്നം —കോൺഗ്രസ്സ് നിലപാടു് യുക്തിസഹമാണെന്നു് താങ്കൾ പൂർണ്ണമായി അംഗീകരിച്ചു. എങ്കിലും സമാധാനത്തെ കരുതി കോൺഗ്രസ്സ് ആ അവകാശം ഉപേക്ഷിച്ചാൽ അതു് ഉന്നതരാജ്യതന്ത്രജ്ഞതയോടുകൂടിയ ഒരു കൃത്യം ആയിരിക്കുമെന്നു താങ്കൾ അഭിപ്രായപ്പെട്ടു. ഒരു അവകാശം ഉപേക്ഷിക്കുന്ന പ്രശ്നം മാത്രമായിരുന്നെങ്കിൽ അതു് ഒരു നിസ്സാരസംഗതിയായിരുന്നേനേ എന്നു ഞാൻ ചൂണ്ടിക്കാണിച്ചു. ലീഗുകാരല്ലാത്ത മുസ്ലീങ്ങളോടു കോൺഗ്രസ്സിനുള്ള ഒരു കടമ നിർവ്വഹിക്കാതിരിക്കുക എന്ന പ്രശ്നമാണു് അതു്. കോൺഗ്രസ്സും ലീഗും തമ്മിൽ മാനസികമായോ മററുതരത്തിലോ യാതൊരു കലവറയും കൂടാതെ ഒരു പരസ്പരധാരണയിൽ എത്തിച്ചേരുന്നപക്ഷം ആ ദിവസം ഒരു വിശിഷ്ടദിനം ആയിരിക്കുമെന്ന അഭിപ്രായത്തിൽ താങ്കളോടു് ഞാൻ പരിപൂർണ്ണമായി യോജിക്കുന്നുണ്ടു്. പരസ്പരം സമരം

38 Mahatma Gandhi, Correspondence with the Government, pp. 223—225 (കോൺഗ്രസ്സ് ഇടക്കാലഗവണ്മെൻറു രൂപീകരിച്ചതിനുശേഷം)

ചെയ്യുന്നതിനുവേണ്ടി മാത്രം അവ രണ്ടും ഒത്തുചേരുന്നതു് നിഷ്പ്ര യോജനമെന്നല്ല, അതിലധികം വഷളായിത്തീരുമെന്നും ഞാൻ സമ്മതിച്ചു. അതിനും പുറമേ, കായ്ദ്–ഇ–ആസാം ജിന്ന പണ്ഡിററ് നെഹ്രുവുമായി ഒരു കൂടിക്കാഴ്ച നടത്തി. അഭിമാനകര മായ ഒരു പരസ്പരധാരണയിൽ എത്തിച്ചേരാൻ ശ്രമിക്കണമെന്ന സംഗതിയും ഞാൻ ഊന്നിപ്പറഞ്ഞു. എന്നാൽ, ഏററവും അനാശാ സ്യമായിട്ടുള്ളതു് സംഭവിക്കയും, ഭരണഘടനാനിർമ്മാണസഭയെ വജ്ജിക്കുക എന്ന നയത്തിൽ ലീഗ് മുറുകെപ്പിടിക്കയും, ഭരണഘട നാനിർമ്മാണസഭ വേണ്ടെന്നുവയ്ക്കാൻ ബ്രിട്ടീഷ് ഗവണ്മെൻറ് തീരു മാനിക്കയും ചെയ്താൽ, അതു തികച്ചും അഭിമാനകരമെന്നു ഞാൻ പരിഗണിക്കും. അവർ ഭരണഘടനാനിർമ്മാണസഭയെ നിലനിത്തു മെന്നു സങ്കല്പിക്കാൻ മന്ത്രിസഭാദൗത്യസംഘം പ്രേരണ നല്കിയിരു ന്നെങ്കിലും, സുപ്രധാനകക്ഷികളിൽ ഒന്നു് സ്വീകരിക്കുന്ന വിജയക രമായ വജ്ജനനയത്തെ വിഗണിച്ചുകൊണ്ടു്, ബ്രിട്ടീഷ് ഗവൺ മെൻറ് അതിനെ നിലനിത്തുമെന്നോ, അതിനു് അവർക്കു കഴിയു മെന്നോ ഞാൻ പ്രതീക്ഷിച്ചില്ല. കക്ഷികൾ മൂന്നെണ്ണമുണ്ടു്, രണ്ടല്ല എന്നു താങ്കൾ ഇടയ്ക്കുകയറി അഭിപ്രായപ്പെട്ടു. മൂന്നാമത്തെ കക്ഷി നാട്ടുരാജ്യങ്ങളത്രേ. ഈ വജ്ജനനയം തുടരുകയാണെങ്കിൽ, നാട്ടു രാജ്യങ്ങൾ പങ്കുകൊള്ളുമോ എന്നു താങ്കൾക്കു സാരമായ സംശയം ഉണ്ടെന്നുകൂടെ താങ്കൾ പറഞ്ഞു.

രണ്ടു കക്ഷികളിൽ ഒന്നു് സഹകരിക്കാതിരിക്കയും വജ്ജന ത്തിൽ ഏർപ്പെടുന്നവരെ നിയന്ത്രിച്ചുനിത്താൻ ബലപ്രയോഗം വേണ്ടിവരികയും ചെയ്യുന്നപക്ഷം, പ്രയോഗക്ഷമമായ ഒരു ഭരണഘ ടനയുടെ രൂപീകരണം എനിക്കു വിഭാവന ചെയ്യാൻ സാദ്ധ്യമല്ലെന്നു് ഞാൻ പറയുകയുണ്ടായി. ഒരുപക്ഷേ, ഈ വീക്ഷണഗതി വെച്ചുപു ലത്തുന്നതു ഞാൻമാത്രമായിരുന്നു എന്നു വരാം.

അനന്തരം ഭരണഘടനാനിർമ്മാണസഭ വേണ്ടെന്നുവച്ചാലുള്ള സ്വാഭാവികമായ ഭവിഷ്യത്തു് എന്തായിരിക്കുമെന്നു് കണക്കുകൂട്ടി നോക്കാൻ നിങ്ങൾ എന്നോടു് ആവശ്യപ്പെട്ടു. താൽക്കാലികഗവ ണ്മെൻറിനെപ്പററി ഞാൻ ചിന്തിക്കുന്നതു് എന്താണെന്നും ചോദിച്ചു. എന്തുതന്നെ സംഭവിച്ചാലും, ദേശീയഗവണ്മെൻറ് ഒരിക്കൽ രൂപീക രിച്ചുകഴിഞ്ഞ സ്ഥിതിക്കു്, തങ്ങളുടെ അപര്യാപ്തതയോ, അപ്രാപ്തി യോമൂലം ഇനിയും തുടന്നു പ്രവത്തിക്കാൻ സാദ്ധ്യമല്ലെന്നു് അവർക്കു തന്നെ തോന്നാതിരിക്കുന്നിടത്തോളം കാലം, അതു് തുടരുകതന്നെ വേണമെന്നതിൽ എനിക്കു് യാതൊരു സംശയവുമില്ലെന്നു് ഞാൻ താങ്കളെ അറിയിച്ചു. കോൺഗ്രസ്സിലുള്ള ഏററവും ശ്രേഷ്ഠരായ ആളു കളെ കോൺഗ്രസ്സ് നിയോഗിച്ചതു്, ഒരുതരത്തിലും അധികാരം ഒരു കക്ഷിതന്നെ കൈയടക്കുക എന്ന മനോഭാവത്തോടുകൂടിയല്ല, പ്ര ത്യുത, രാഷ്ട്രത്തെയാകെ സ്വാത്ഥചിന്തകൂടാതെ സേവിക്കുക എന്ന

മനോഭാവത്തോടുകൂടിയാണ്. താങ്കളോടും ലീഗിനോടും അവർക്കുള്ള വിപുലമായ അനുഭാവംമൂലം, ഇടക്കാലഗവണ്മെൻറിൽ ലീഗു ചേരും എന്നു പ്രതീക്ഷിച്ച് മുസ്ലിങ്ങൾക്കുള്ള രണ്ടു സ്ഥാനങ്ങളും പൂരിപ്പിക്കാൻ അവർ വൈമനസ്യം കാണിക്കുകയാണു ചെയ്തതു്. ഇടക്കാലഗവൺമെൻറ് നിലനിൽക്കുന്നതിനെപ്പററി വിഭാവനചെയ്യാൻ താങ്കൾക്കു സാധിക്കുമോ എന്നു താങ്കൾ സംശയിച്ചു; എന്തായാലും താങ്കൾ രാജാവിന്റെ ഒരു കീഴുദ്യോഗസ്ഥൻമാത്രമാണെന്നും, ബ്രിട്ടീഷ് ഗവണ്മെൻറിന്റെ ഉത്തരവുകളെയാണ് താങ്കൾ അനുസരിക്കേണ്ടിവരുന്നതെന്നും പറഞ്ഞു. താങ്കളുടെ നിലപാടിനെ ആദരിച്ചുകൊണ്ടു് ഞാൻ ഒരു സംഗതി വ്യക്തമാക്കി. ഒരു യഥാത്ഥ ദേശീയഗവൺമെൻറ് കേന്ദ്രത്തിൽ തുടൻനു നിലനില്ക്കേണ്ടതു് ജീവൽപ്രധാനമായ ഒരു ആവശ്യമാണെന്നും അതിൽനിന്നു് ഏതൊരു വ്യതിയാനം സംഭവിച്ചാലും, ഇന്ത്യൻ ജനതയുടെ ഗുരുതരമായ സംശയത്തിനു് ആ വ്യതിയാനം ബ്രിട്ടീഷ് ജനതയെ പാത്രമാക്കുമെന്നും, ഏററവും വലിയ തോതിലുള്ള ഒരു അത്യാഹിതമായിരിക്കും അതെന്നും ഞാൻ പറഞ്ഞു.

നമ്മുടെ സൗഹാർദ്ദപരമായ സംഭാഷണത്തിന്റെ അന്ത്യത്തിൽ, ഞാൻ ആഗ്രഹിക്കുന്നപക്ഷം, കൂടുതലായി എന്തെങ്കിലും പറയാൻ താങ്കൾ എന്നെ പ്രേരിപ്പിച്ചു. കാശ്മീരിന്റെ പ്രശ്നം ഞാൻ ചൂണ്ടിക്കാണിച്ചു. അക്കാര്യത്തെപ്പററി പ്രവത്തകസമിതി വളരെ നീതിയുക്തമായി തീരുമാനം അംഗീകരിച്ചിട്ടുണ്ടു്. കാശ്മീർ സംസ്ഥാനം മക്കടമുഷ്ടിയോ മിഥ്യാഭിമാനബോധമോ പ്രകടിപ്പിക്കുന്നപക്ഷം, ആ പ്രശ്നം ദൂരവ്യാപകങ്ങളായ പ്രത്യാഘാതങ്ങൾ ഉളവാക്കിയെന്നുവരാം. അതിന്റെ പരുഷവശങ്ങൾ മയപ്പെടുത്തി ഒതുക്കിത്തീക്കാൻ, താങ്കളുടെ സൗഹാർദ്ദപരമായ സഹായം—നിയമപരമായ സഹായത്തിൽനിന്നു വിഭിന്നമാണു അതു്— ഞാൻ അഭ്യത്ഥിച്ചു.

ഇന്നലെ രാത്രി പണ്ഡിററ് നെഹ്രുവുമായും സർദാർ പട്ടേലുമായും ഞാൻ സംഭാഷണം നടത്തുകയുണ്ടായി. അതിന്റെ, ഏതാനും ദിവസം, ഒരുപക്ഷേ, ഒരുമാസമായെന്നും വരാം, ഇവിടെത്തന്നെ തങ്ങാൻ ഞാൻ തീരുമാനിച്ചിരിക്കയത്രേ.

താങ്കളുടെ ആത്മാത്ഥതയുള്ള,

എം. കെ. ഗാന്ധി.

## 39

## ഫെനി (നൗഖാലി) യിലുള്ള മുസ്ലിം ലീഗ്ശാഖയുടെ ഭാരവാഹികൾക്ക്*

ഡിസംബർ 25, 1946.

മാന്യരെ,

മഷിയിൽ കുത്തിക്കുറിച്ച നിങ്ങളുടെ പോസ്റ്റ്കാർഡ് എനിക്ക് ഇപ്പോൾ കിട്ടിയതേയുള്ളൂ. നിങ്ങളുടെ ഉപദേശത്തിനു നന്ദി. ആ ഉപദേശം അനുസരിക്കാൻ എനിക്കു സാദ്ധ്യമല്ല. വസ്തുതകളെക്കുറിച്ചുള്ള അജ്ഞതയാണ് ആ ഉപദേശത്തിന്റെ അടിസ്ഥാനം എന്നു വ്യക്തമാണ്. ഒന്നാമതായി, ഇവിടുത്തെ സ്ഥിതിഗതികൾ സാധാരണനിലയിൽ ഉള്ളതല്ലെന്ന് എനിക്കറിയാം. ബീഹാർ പ്രശ്നത്തിൽ എനിക്കു ചെയ്യാൻ കഴിയുന്ന സേവനത്തെ സംബന്ധിച്ചിടത്തോളമാണെങ്കിൽ, അവിടെ എനിക്ക് എത്രത്തോളം സ്വാധീനശക്തിയുണ്ടോ അതെല്ലാം ശ്രീരാംപൂരിൽനിന്ന് കാര്യക്ഷമമായി വിനിയോഗിക്കാൻ കഴിയും; അതു വിനിയോഗിക്കുന്നുമുണ്ട് എന്നു നിങ്ങളെ അറിയിച്ചുകൊള്ളട്ടെ.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 40

## ഹമീദ്ദുദീൻ സാഹിബിനു്†

ഡിസംബർ 27, 1946.

പ്രിയപ്പെട്ട ഹമീദ്ദുദീൻ സാഹിബ്,

ഈ മാസം 14–ാം തീയതി നിങ്ങൾ 'ആസാദി'ൽ എഴുതിയ ലേഖനം നിർമ്മൽബാബു എന്നെ വായിച്ചുകേൾപ്പിച്ചു. അത് എന്നെ ഞെട്ടിപ്പിച്ചുകളഞ്ഞു. അതിന്റെ ഒരു പദാനുപദവിവർത്തനം എനിക്കു നല്കാൻ അദ്ദേഹത്തോടു ഞാൻ ആവശ്യപ്പെട്ടു. അതിൽ എന്തെങ്കിലും തെറ്റുണ്ടെങ്കിൽ നിങ്ങൾ തിരുത്തി അയച്ചുതരണമെന്നപേക്ഷ. എന്നെ അതു ഞെട്ടിപ്പിച്ചത് എന്തെന്നാൽ, ഈ ജില്ലയിലെ ഹിന്ദുക്കളുടെ കാര്യത്തിൽ എന്നപോലെ മുസ്ലിംനിവാസികളെ സം

39 My Days With Gandhi, p. 122

* ഗാന്ധിജി നൗഖാലി വിട്ടു പോകണമെന്നു ആവശ്യപ്പെട്ടുകൊണ്ടുള്ള അവരുടെ തീരുമാനത്തിനു മറുപടി.

† ബംഗാളിലെ ഒരു മുസ്ലിം ലീഗ് നേതാവ്—പൂർവ്വബംഗാളിലെ സ്ഥിതിഗതികളേയും അവിടെ ഗാന്ധിജി നടത്തിയ പ്രവർത്തനങ്ങളേയും സംബന്ധിച്ചുള്ളവയാണ് ഇതും ഇതിനെത്തുടർന്നുള്ള മൂന്നു കത്തുകളും.

ബന്ധിച്ചും എനിക്കുള്ള ആത്മാത്ഥതയും പ്രയോജനകാരിതയും നിങ്ങഠം പൂർണ്ണമായി മനസ്സിലാക്കി എന്ന ധാരണയാണു് നിങ്ങഠം എനിക്ക നൽകിയിരുന്നതു്. ഈ തജ്ജമ ശരിയാണെന്നു സങ്കല്പിക്കുന്നപക്ഷം നിങ്ങളുടെ ലേഖനം എനിക്കു് എതിരായിട്ടുള്ള ഒരു അപരാധാരോപണമത്രേ. ഷംസുദീൻ സാഹിബ് മുഖ്യമന്ത്രിയെ കാണുന്നതിനുവേണ്ടി, ഏതാനും ദിവസത്തേക്കു് സ്ഥലംവിട്ടപ്പോഠം, നിങ്ങഠം അദ്ദേഹത്തിന്റെ പ്രവത്തനം തുടൎന്നുനടത്താനും സമാധാന ക്കമ്മിററികളെ സഹായിക്കാനും ഇവിടെത്തങ്ങും എന്ന ധാരണയാണു് ഞങ്ങളിൽ അധികംപേക്കും ഉണ്ടായിരുന്നതു്. സമാധാനക്കമ്മിററികഠം അപ്പോഠംത്തന്നെ രൂപീകരിക്കപ്പെട്ടുകയായിരുന്നു. എന്നാൽ നിങ്ങളുടെ കണ്ണിനു് എന്തോ അസുഖം ഉണ്ടായിരുന്നതിനാൽ നിങ്ങഠംക്കു് പെട്ടെന്നു് ഷംസുദീൻ സാഹിബിനോടൊപ്പം സ്ഥലം വിടേണ്ടിവന്നു എന്നു ഞാൻ അടുത്തദിവസം വ്യസനസമേതം മനസ്സിലാക്കി. നിങ്ങളുടെ അപരാധാരോപണം എന്നു ഞാൻ വിവരിച്ച ലേഖനത്തിനു പ്രേരകമാകത്തക്കവണ്ണം ഇക്കാലത്തിനിടയ്ക്കു് എന്താണു സംഭവിച്ചതെന്നു് എനിക്ക മനസ്സിലാകുന്നില്ല. മററുപല ഉപദേഷ്ടാക്കളോടുമൊപ്പം നിങ്ങളും നൗഖാലിവിട്ടു് ബീഹാറിലോ മറേറതെങ്കിലും സ്ഥലത്തോ പോകാൻ എന്നെ ഉപദേശിച്ചതു് എന്തുകൊണ്ടാണു്?

പൂവ്വബംഗാളിൽ ഞാൻ വന്നിട്ടുള്ളതു് ഒരു അന്വേഷണം നടത്താനല്ല. രണ്ടു സമുദായങ്ങളും തമ്മിൽ അനശ്വരവും ഹാർദ്ദവുമായ സമാധാനം സ്ഥാപിക്കുന്നതിനുവേണ്ടി എന്റെ എളിയ സേവനം അനുഷ്ഠിക്കാനത്രെ ഞാൻ വന്നതു്. നിങ്ങളുടെ സാന്നിദ്ധ്യത്തിൽ ഞാൻ ചെയ്ത പ്രസംഗങ്ങളിൽ ഇക്കാര്യം ഞാൻ പ്രസ്താവിച്ചിട്ടുണ്ടെന്നു് ഞാൻ കരുതുന്നു. എന്നിട്ടും ഇവിടെ ചിന്താവിഷയമായ ലേഖനം വെളിപ്പെടുത്തുന്ന തരത്തിലുള്ള ഒരു മാററം പെട്ടെന്നു് ഉണ്ടാകാൻ കാരണമെന്തു്? എന്നോടു നിങ്ങഠം സീമാതീതമായ സ്നേഹാദരങ്ങഠം പ്രകടിപ്പിച്ചതിനുശേഷം വന്ന ഈ മാററം എന്നെ അറിയിക്കയും അതിനുള്ള കാരണങ്ങഠം വിവരിക്കയും ചെയ്തുകൊണ്ടു് സൗഹാൎദ്ദപൂവ്വവും വ്യക്തിപരവുമായ ഒരു അന്വേഷണം നിങ്ങഠംക്കു് എന്നോടു നേരിട്ടുതന്നെ നടത്താമായിരുന്നില്ലേ? അതു് പ്രതീക്ഷിക്കാനുള്ള അവകാശം എനിക്കുണ്ടെന്നു് നിങ്ങഠം വിചാരിക്കുന്നില്ലേ? ബീഹാറിനേക്കാഠം മുൻഗണന നല്കി, നൗഖാലിയിൽ നിവസിക്കാൻ ഞാൻ കൊതിക്കുന്നതിനു തക്കതായ ഹേതുക്കഠം നിങ്ങളുടെ ലേഖനത്തിൽത്തന്നെ കണ്ടെത്താൻ, ഒന്നാലോചിച്ചു നോക്കിയാൽ, ഒരുപക്ഷേ, നിങ്ങഠംക്ക കഴിയും. എന്റെ പ്രഖ്യാപനങ്ങളിൽ വിശ്വാസമുണ്ടെന്നു് ഏററവും ഉച്ചത്തിൽ വിളിച്ചുപറയുന്ന പ്രതിജ്ഞകഠംപോലും, ഇവിടെ നിങ്ങളുടെ കാര്യത്തിൽ എന്നപോലെ, ഇത്രമാത്രം ക്ഷണികമായിപ്പോകുന്നു. ഇപ്രകാരമുള്ള ഒരു സ്ഥല

ത്തല്ലാതെ മറെറവിടെയാണ്, എന്റെ അഹിംസ പര്യാപ്തവും അവികലവും ആണോ എന്നു പരീക്ഷിച്ചുനോക്കാൻ എനിക്കു കഴിയുന്നതു്?

'മി. ഗാന്ധിയുടെ അഭിപ്രായത്തിൽ, ഹിന്ദുക്കൾക്കു തങ്ങളുടെ ഗൃഹങ്ങളിലേക്കു മടങ്ങിവരാനുള്ള ഉത്തരവാദിത്വം സ്വയം ഏറെറടുക്കാൻ കഴിയത്തക്ക നിലയിലായിട്ടില്ല ഇപ്പോഴും നൗഖാലിയിലെ സ്ഥിതിഗതികൾ' എന്നു നിങ്ങൾ പറയുന്നതു ശരിയാണ്. വ്യക്തിപരമായി ധൈര്യക്കുറവു പ്രകടിപ്പിച്ച ഹിന്ദു അഭയാർത്ഥികൾ ഭവനങ്ങളിലേക്കു് മടങ്ങിച്ചെല്ലാൻ മടികാണിക്കുന്നുണ്ടു്. അതു് എന്തുകൊണ്ടാണെന്നു വ്യക്തമാക്കാൻ വളരെയേറെ തെളിവുകൾ ചൂണ്ടിക്കാണിക്കാൻ എനിക്കു കഴിയും. സമാധാനക്കമ്മിററികൾ രൂപീകരിച്ചുകൊണ്ടിരിക്കുമ്പോൾ നിങ്ങൾ അവയിൽനിന്നു് വിട്ടുപോയി. അവ പ്രവർത്തനക്ഷമങ്ങളായിട്ടില്ല.

ഈ കമ്മിററികൾ അവയുടെ കർത്തവ്യം അനുഷ്ഠിക്കുന്നുണ്ടോ എന്നു് പരിശോധിക്കേണ്ട മന്ത്രിമാരും പാർലമെൻററി സെക്രട്ടറിമാരും അവരുടെ ആ ജോലിയിലേക്കു മടങ്ങാൻ വിസമ്മതിച്ചു. ലീഗ് മന്ത്രിസഭയുടെ കാര്യക്ഷമതയിലും നന്മയിലും നിങ്ങൾക്കു് ഉണ്ടായിരിക്കാവുന്നിടത്തോളം താല്പര്യമെങ്കിലും എനിക്കുണ്ടു്. ആ മന്ത്രിസഭയ്ക്കു വേണ്ടിയാണ് ഞാൻ നിങ്ങളിൽ പ്രേരണചെലുത്തുന്നതു്. എന്നെ വിശ്വസിക്കുക, പൂർവ്വബംഗാളിലേക്കു് ഞാൻ വന്നതു്, ലീഗിൽ കുററം കണ്ടുപിടിക്കുക എന്ന ഉദ്ദേശ്യത്തോടുകൂടിയല്ല. അലംഭാവം ഉപേക്ഷിച്ച് അതിന്റേയും ഇന്ത്യയുടേയും നന്മയെക്കരുതി സാർവത്തായ പ്രവർത്തനം അനുഷ്ഠിക്കുന്നതിനു് എന്റെ പെരുമാററം കൊണ്ടുതന്നെ ലീഗിനെ പ്രേരിപ്പിക്കാനത്രെ ഞാൻ വന്നിട്ടുള്ളതു്. ബംഗാളിൽ സമുചിതമായ അന്തരീക്ഷം സൃഷ്ടിക്കാൻ നിങ്ങൾക്കും എനിക്കുംകൂടി സാധിക്കുമെങ്കിൽ ഇന്ത്യ മുഴുവൻ അതിനെ പിന്തുടരും എന്നു ഞാൻ വിശ്വസിക്കുന്നു.

നിങ്ങൾ പിന്നേയും പറയുന്നു: 'സംഭവങ്ങളുടെ യഥാർത്ഥസ്വഭാവത്തെപ്പററി അദ്ദേഹം (ഗാന്ധി) ഒരു പ്രസ്താവന പുറപ്പെടുവിച്ചിരുന്നെങ്കിൽ, ഒരുപക്ഷേ, അന്തരീക്ഷം വലിയ തോതിൽ തെളിയുമായിരുന്നു. ഈ സംഗതിയെപ്പററി അദ്ദേഹം പാലിക്കുന്ന നിശ്ശബ്ദത പലരുടേയും മനസ്സിൽ സംശയം ജനിപ്പിക്കുന്നതാണ്.' ബംഗാൾ ഗവണ്മെൻറിനുവേണ്ടി ചെയ്തിട്ടുള്ളതും ചെയ്തുകൊണ്ടിരിക്കുന്നതുമായ സംഗതികളെ പ്രശംസിച്ചു സംസാരിക്കത്തക്ക അവസ്ഥയിലല്ല ഇന്നു ഞാൻ എന്ന വസ്തുത നിങ്ങളുടെ മുഖത്തു തുറിച്ചുനോക്കിക്കൊണ്ടിരിക്കുമ്പോൾ ഈ ദുസ്സൂചന എന്തിനാണ്? ഈ സംഗതിയെപ്പററി പഠനം നടത്താൻ നിങ്ങൾ ശ്രദ്ധിക്കുന്നപക്ഷം, എന്നെ സംസാരിക്കാൻ നിർബ്ബന്ധിതനാക്കുന്നതിനു പകരം എന്റെ ആത്മനിയന്ത്രണത്തെ നിങ്ങൾ ആദരിക്കുകയാണ് ചെയ്യുക.

'മി. ഗാന്ധി ബീഹാറിലേക്കു പോകാൻ ആഗ്രഹിക്കുന്നില്ല' എന്നു നിങ്ങൾ പറയുന്നതും ശരിതന്നെ. പക്ഷേ, ആ വൈമനസ്യത്തിനു നിങ്ങൾ പറയുന്ന കാരണങ്ങൾ തികച്ചും തെററാണ്. 'എന്റെ വിശ്വസ്തരായായികളായ ബീഹാറികൾ' അവിടത്തെ സംഭവങ്ങളെപ്പററി എനിക്കു യഥാർത്ഥത്തിൽ അറിവു നൽകിക്കൊണ്ടിരിക്കയത്രേ. അവർ നല്കുന്ന അറിവ്, നിങ്ങൾ വിശ്വസിക്കുന്നതിനു തികച്ചും വിരുദ്ധമാണ്. നിർഭാഗ്യകരമായ ആ സംഭവങ്ങളെ ബീഹാർ ഗവണ്മെൻറ് എല്ലാവരോടുമൊപ്പം അപലപിക്കുകയാണു ചെയ്യുന്നത്. എന്നാൽ ലഹളക്കാരുടെമേൽ അവർക്കു നിയന്ത്രണം സിദ്ധിച്ചുകഴിഞ്ഞിട്ടുണ്ടെന്നും ദുരിതമനുഭവിക്കുന്നവർക്കു സംതൃപ്തി നൽകാൻ അവർ പരമാവധി ക്ലേശിച്ചു പരിശ്രമിക്കുന്നുണ്ടെന്നും അവർ അവകാശപ്പെടുന്നു.

ഞാൻ ബീഹാറിൽ ചെല്ലുകയും, ബീഹാർ മുസ്ലീം ലീഗിന്റെ റിപ്പോർട്ട് ഒട്ടുമുക്കാലും സാങ്കല്പികമാണെന്നും, ബീഹാർ ഗവൺമെൻറിന്റെ നടപടികൾ അത്യന്തം അഭിമാനകരവും മനുഷ്യത്വപൂർണ്ണവും നീതിയുക്തവുമാണെന്നും കണ്ടെത്തുകയും ചെയ്താൽ, അതു സമാധാനത്തെ സഹായിക്കുകയില്ല, ഒരു സൽപ്പേരുമാററബഹുമതിപ്പത്രം, നിങ്ങൾക്കു നല്കാൻ ഉള്ളത്ര ഔത്സുക്യം, അവർക്കു നൽകാൻ എനിക്കില്ല. നിങ്ങൾക്ക് അതു് ആവശ്യമില്ലെന്നുവരാം. ഞാൻ അല്പാഹാരം സ്വീകരിച്ചതും ഉപവസിക്കാൻ ഉദ്ദേശിച്ചതും ബീഹാറിലെ അക്രമങ്ങൾക്ക് എതിരായിട്ടാണെന്നു നിങ്ങൾക്കു നല്ലവണ്ണം അറിയാം. നൗഖാലിയിലെ ദുഷ്കൃത്യങ്ങളെ സംബന്ധിച്ച് അത്തരം ഒരു നടപടി കൈക്കൊള്ളാൻ എനിക്കു കഴിഞ്ഞില്ല. പാകം സിദ്ധിച്ച ഒരു അഭിഭാഷകനായ നിങ്ങൾ പ്രകടമായ സംഗതികൾ മനസ്സിലാക്കുന്നില്ല എന്ന് ആലോചിക്കുമ്പോൾ എനിക്കു വേദന തോന്നുന്നു.

'അദ്ദേഹത്തിന്റെ (എന്റെ) ലക്ഷ്യം നേടുന്നതിനുവേണ്ടി, പുറമേനിന്ന് അസംഖ്യം സന്നദ്ധപ്രവത്തകരെ ഇറക്കുമതി ചെയ്യുന്നു' എന്ന അപരാധം ഞാൻ ചെയ്തിട്ടില്ലെന്നു് നിങ്ങൾക്ക് ഞാൻ ഉറപ്പു നൽകുന്നു. ഒന്നാമതായി, സംഖ്യാതീതരായ സന്നദ്ധപ്രവത്തകരെ ഞാൻ ഇറക്കുമതി ചെയ്തിട്ടില്ല. രണ്ടാമതായി, അതേ ഖണ്ഡികയിൽത്തന്നെ ദുരാരോപണം നടത്താൻ നിങ്ങൾക്കു തോന്നിയിട്ടുള്ള ലക്ഷ്യമല്ല എനിക്കുള്ളത്. എന്റെ ലക്ഷ്യം നിറവേററാൻ, ഇവിടെ ഞാനൊഴികെ, ഒരു സന്നദ്ധപ്രവത്തകന്റെയും ആവശ്യം എനിക്കില്ലെന്ന് നിങ്ങളോടു ഞാൻ പറഞ്ഞുകൊള്ളട്ടെ. അവരുടെ സാന്നിദ്ധ്യം നൗഖാലിയിലെ സമാധാനത്തിന് ഒരു അപകടമാണെന്ന് നിങ്ങൾ വാസ്തവത്തിൽ വിചാരിക്കുന്നുണ്ടെങ്കിൽ, അവർ ഒരു ആപത്താണെന്ന് ഗവണ്മെൻറ് പറയുകയും സ്ഥലംവിടാൻ അവർക്ക് ഉത്തരവു നൽകുകയുംമാത്രം ചെയ്താൽമതി. ഒരു പ്രതി

ഷേധശബ്ദവുംകൂടാതെ അവർ ഈ ജില്ല വിട്ടുപോകുമെന്നു് ഞാൻ ഉറപ്പുനൽകുന്നു. ഈ ഉറപ്പിൽനിന്നു് എന്നേയും എന്റെ സംഘത്തിലുള്ള മററൊരാളേയും ഒഴിച്ചുനിറുത്തിയിട്ടുണ്ടു്. ആളിന്റെ പേരു് ഈ ഘട്ടത്തിൽ ഞാൻ വെളിപ്പെടുത്തേണ്ട ആവശ്യമില്ല. അവരെല്ലാം എനിക്കു പ്രിയപ്പെട്ടവരാണെങ്കിലും, രാഷ്ട്രത്തിനുവേണ്ടി അവർ അനുഷ്ഠിക്കുന്ന സേവനം വിലയേറിയതായി ഞാൻ പരിഗണിക്കുന്നുണ്ടെങ്കിലും, എന്റെ ഈ ദൗത്യത്തിൽ എന്നോടൊപ്പം യാതൊരു സഹപ്രവർത്തകന്റേയും ആവശ്യം എനിക്കില്ലെന്നു് അവരോടു ഞാൻ പറഞ്ഞു. അതു് അറിയുമ്പോൾ നിങ്ങൾക്കു വിസ്മയം തോന്നിയേക്കാം. ഈശ്വരൻ അയയ്ക്കുന്നതല്ലാതെ മററു യാതൊരു സംരക്ഷണവും സഹകരണവും ആവശ്യമില്ല സാഫല്യത്തിലേക്കു് ഏററവും എളുപ്പത്തിൽ എത്തിച്ചേരാൻ. അപ്രകാരമാണു് 'അഹിംസ'യുടെ പ്രവർത്തനത്തെപ്പററി എനിക്കുള്ള സങ്കല്പം. സൂചിതമായ നടപടികൾ ഗവണ്മെൻറു് കൈക്കൊള്ളുന്നതിനുമുമ്പു്, അവർ നടത്തുന്ന പ്രവർത്തനം ഏതുതരത്തിലുള്ളതാണെന്നു് എന്നിൽനിന്നോ അവരിൽനിന്നോ ഗ്രഹിക്കാൻ ഗവണ്മെൻറു് തെരഞ്ഞെടുക്കുന്ന വിശ്വസ്തനായ ഒരു ഉദ്യോഗസ്ഥനെ അയയ്ക്കുമെന്നും ഞാൻ പ്രത്യാശിക്കുന്നു. അവരുടെ ജീവിതം തുറന്നിട്ട ഒരു പുസ്തകമത്രെ. അവരുടെ പ്രവർത്തനങ്ങളെ സംബന്ധിച്ചിടത്തോളം, നിഗൂഢമായിട്ടോ രഹസ്യമായിട്ടോ യാതൊന്നുമില്ല.

വസ്തുതകളെ പരിഗണിക്കാതെ, അശ്രദ്ധമായി പുറപ്പെടുവിച്ചിട്ടുള്ളതും തെളിയിക്കാനാവാത്തതുമായ പ്രസ്താവനകൾകൊണ്ടു നിറഞ്ഞതാണു് നിങ്ങളുടെ ലേഖനമെന്നു് എനിക്കു തോന്നുന്നു. ആ ധാരണ ഞാൻ നിങ്ങളെ അറിയിച്ചുകൊള്ളട്ടെ. ആ പ്രസ്താവനകളിൽ ചിലതുമാത്രമേ ഞാൻ ശ്രദ്ധിച്ചിട്ടുള്ളു.

ഇപ്പോൾത്തന്നെ, എന്റെ കത്തു് മനസ്സിൽ ഞാൻ ഉദ്ദേശിച്ചിരുന്നതിനേക്കാൾ വളരെ ദീർഘമായിപ്പോയി. എന്നാൽ ഞാൻ എഴുതിക്കൊണ്ടിരുന്നപ്പോൾ, എന്റെ അഗാധമായ ഖേദത്തെപ്പററി ഒരു ധാരണ നിങ്ങൾക്കു നൽകണമെന്നുണ്ടെങ്കിൽ, കത്തു ചുരുക്കാൻ എനിക്കു കഴിയുമായിരുന്നില്ല. നിങ്ങൾക്കു് ഇതിൽക്കൂടുതൽ അറിയണമെങ്കിൽ, എന്നെ സമീപിച്ചു് അരമണിക്കൂറോ മറേറാ എന്നോടൊപ്പം നിങ്ങൾ കഴിയുകയും, എനിക്കു് എതിരായിട്ടു് നിങ്ങൾ ഉന്നയിച്ചിട്ടുള്ള അപരാധാരോപണങ്ങളെപ്പററി ചോദ്യംചെയ്യുകയും ചെയ്യണമെന്നു ഞാൻ നിർദ്ദേശിക്കുന്നു.

നിങ്ങളുടെ കത്തുപോലെ ഒരു തുറന്ന കത്തല്ല ഇതു്. നിങ്ങൾക്കുവേണ്ടി മാത്രമാണു് ഞാനെഴുതിയതു്. കാര്യങ്ങൾ പറഞ്ഞു ബോധ്യപ്പെടുത്താവുന്ന തരത്തിലുള്ള ഒരു അഭ്യുദയകാംക്ഷിയുടെ

കത്തെന്ന നിലയ്ക്കു് ഇതു് ഒരുപക്ഷേ, നിങ്ങൾക്കു ഹൃദയസ്പർശകമായി തോന്നുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 41

## സഹീദ് സുഹ്രവർദിക്കു്*

സായുധപോലീസിന്റെയോ സേനയുടെയോ പരിപൂർണ്ണ സംരക്ഷണത്തോടുകൂടി ഞാൻ സഞ്ചരിക്കുന്നിടത്തോളം കാലം, രണ്ടു സമുദായങ്ങളും തമ്മിൽ യഥാർത്ഥ സൗഹാർദ്ദം സ്ഥാപിക്കാൻവേണ്ടി ഞാൻ നടത്തുന്ന സകല പരിശ്രമങ്ങളും പരാജയപ്പെടുകതന്നെ ചെയ്യും. സൈനികരെക്കുറിച്ചുള്ള ഭയംനിമിത്തം അവർ എന്റെ സമീപത്തു വന്നു്, തങ്ങളുടെ സംശയനിവാരണത്തിനുവേണ്ടി എന്നോടു് എല്ലാത്തരം ചോദ്യങ്ങളും ചോദിക്കാൻ തയ്യാറാകുന്നില്ല. അവരുടെ വാദത്തിനു കുറേ ശക്തിയുണ്ടെന്നുതന്നെ എനിക്കു തോന്നുന്നു. ഏതെങ്കിലും ഒരു സമുദായത്തിനു് യഥാർത്ഥത്തിൽ ധൈര്യം ഉണ്ടായിരുന്നെങ്കിൽ, അവസ്ഥ അർത്ഥം കാണുമായിരുന്നില്ല. നിർഭാഗ്യവശാൽ അത്യന്താപേക്ഷിതവും മനുഷ്യസഹജവുമായ ഈ ധൈര്യം രണ്ടിനുമില്ല. അതിനാൽ സ്ഥിതിഗതികളെപ്പററി പര്യാലോചിച്ചു്, നിങ്ങൾക്കു ബോധ്യം വന്നാൽ, ഈ അകമ്പടിക്കാരെ നിങ്ങൾ പിൻവലിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. എനിക്കതു് ആവശ്യമില്ല. അതു് എന്നെ അസ്വസ്ഥനാക്കുകപോലും ചെയ്യുന്നു. തീർച്ചയായും എന്റെ സാധനയ്ക്കു് അതു വിഘ്നമാകുന്നുണ്ടു്. സുദൃഢവും അസന്ദിഗ്ദ്ധവുമായി പരിപൂർണ്ണ ഉത്തരവാദിത്വം രേഖാമൂലം ഞാൻ ഏല്ക്കുകയാണെങ്കിൽ വിഷമം പരിഹരിക്കപ്പെടുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടെങ്കിൽ, ഞാൻ ഒപ്പിട്ടുതരുന്നതിനായിട്ടു് നിങ്ങൾ അയയ്ക്കുന്ന ഏതൊരു കരടുവിജ്ഞാപനവും പരിഗണിക്കാൻ ഞാൻ സന്നദ്ധനാണു്. അതു സാദ്ധ്യമല്ലെങ്കിൽ ഞാൻ കടന്നുപോകുന്ന പ്രദേശത്തെ മുസ്ലിങ്ങൾ എന്റെ സുരക്ഷിതത്വത്തെപ്പററി തൃപ്തികരമായ ഒരു ഉറപ്പു നിങ്ങൾക്കു നല്കുന്നപക്ഷം, അകമ്പടിക്കാരെ നിങ്ങൾ പിൻവലിക്കാമെന്നു് ഒരു പ്രഖ്യാപനം നടത്തണമെന്നു ഞാൻ നിർദ്ദേശിക്കുന്നു. അതു സംഭവിക്കയാണെങ്കിൽ അന്തസ്സുള്ള ഒരു നടപടി ആയിരിക്കും അതു്. തീർച്ചയായും ഞാൻ അതിനെ ആദരിക്കും. എല്ലാവശത്തും നല്ലൊരു പ്രതികരണം അതു സൃഷ്ടിക്കുകയും ചെയ്യും.

---

41 Mahatma Gandhi, Last Phase, vol. I, P. 498, (Dt. 9–1–1947)

* ബംഗാളിലെ ഇടക്കാലഗവണ്മെന്റിന്റെ പ്രധാനമന്ത്രി. അടുത്ത രണ്ടു കത്തുകളും ഇദ്ദേഹത്തിനാണു്.

## 42

ജനുവരി 14, 1947.

സർദാർ നിരഞ്ജൻ സിംഗ്ജിൽ നിങ്ങളോടു നടത്തിയ സംഭാഷണമെല്ലാം അദ്ദേഹം എന്നെ ധരിപ്പിച്ചു. അദ്ദേഹത്തിന്റെ ആളുകൾ നൗഖാലിയിൽ പ്രവർത്തിക്കുന്നതിനെ നിങ്ങൾ സാരമായി കരുതുന്നില്ലെങ്കിലും, നൗഖാലിയിൽ എന്നപോലെ ബീഹാറിലും അത്രത്തോളം ശുഷ്കാന്തിയോടുകൂടി അവർ പ്രവർത്തിക്കുന്നതുവരെ അദ്ദേഹത്തിന്റെ ഉദ്ദേശ്യശുദ്ധിയെ നിങ്ങൾ സംശയിക്കുമെന്ന് അദ്ദേഹം പറയുന്നു. ആ സാഹചര്യത്തിൽ, ആദ്യം അദ്ദേഹം ബീഹാറിൽ പോയി പ്രവർത്തിക്കണമെന്നും അപ്രകാരം ഫലപ്രദമായി പ്രവർത്തിക്കുന്നതിനുവേണ്ടി ബീഹാറിലെ ലീഗുകക്ഷിനേതാവിന്റെ നല്ലാൻ നിങ്ങളുടെ ശുപാശ്ക്കത്തുകൂടെ കൊണ്ടുചെല്ലണമെന്നും ഞാൻ അദ്ദേഹത്തോടു പറഞ്ഞിട്ടുണ്ട്. അദ്ദേഹം അങ്ങനെ സജ്ജനായിരുന്നില്ലെങ്കിൽ അദ്ദേഹത്തിന്റെ പ്രവർത്തനം, ലീഗിന്റെ വീക്ഷണകോണത്തിൽ നിന്നു നോക്കുമ്പോൾ, വ്യർത്ഥമായിപ്പോകുമെന്നു ഞാൻ അദ്ദേഹത്തോടു പറഞ്ഞു. അവിടെ നടത്തുന്ന പ്രവർത്തനത്തെ സംബന്ധിച്ച് അദ്ദേഹം നിങ്ങളോടു സമ്പർക്കം പുലർത്തിക്കൊണ്ടിരിക്കണമെന്നും ഞാൻ പറയുകയുണ്ടായി.

നൗഖാലിയിലുള്ള അദ്ദേഹത്തിന്റെ പ്രവർത്തനത്തെ സംബന്ധിച്ചിടത്തോളം, നിങ്ങളുടെ അഭിപ്രായങ്ങൾക്ക് സർദാർ വ്യാഖ്യാനിക്കുന്ന രൂപത്തിൽ, പരിഗണനനല്കണമെന്നും, അദ്ദേഹം അവിടെ നടത്തുന്ന പ്രവർത്തനങ്ങൾക്കു നിങ്ങൾ അംഗീകാരം നല്കാത്ത പക്ഷം, അവിടെനിന്ന് അദ്ദേഹത്തിന്റെ അനുയായികളെ പിൻവലിക്കണമെന്നും ഞാൻ പറഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന്റെ ആളുകൾ ചെയ്യുന്ന ജോലിയോട് നിങ്ങൾ സഹിഷ്ണുത കാണിച്ചാൽമാത്രം പോരാ, അതിനു നിങ്ങളുടെ രേഖാമൂലമായ അംഗീകാരം ഉണ്ടായിരിക്കണം. ഹിന്ദുക്കളുടേയും മുസ്ലീങ്ങളുടേയും അംഗീകൃതസുഹൃത്തുക്കളായിട്ടുമാത്രമേ അവർ ഇവിടെ സന്നിഹിതരായിരിക്കാൻ പാടുള്ളു. മറ്റൊരു വ്യവസ്ഥയിലും അവരെ സ്വീകരിക്കാൻ എനിക്കു സാധ്യമല്ല. എന്റെ അധീനതയിലുള്ള ഫണ്ട് ഉൾപ്പെടെയുള്ള സ്വകാര്യമാർഗ്ഗങ്ങളല്ല അദ്ദേഹം ധനാഗമത്തിന് ആധാരമായി സ്വീകരിക്കേണ്ടതെന്നും, സംശയാതീതനായിരിക്കുന്നതിനുവേണ്ടി അദ്ദേഹം പൊതുജനങ്ങളുടെ പിന്തുണയെ ആശ്രയിക്കണമെന്നുംകൂടെ ഞാൻ അദ്ദേഹത്തെ ധരിപ്പിച്ചിട്ടുണ്ട്. അതിനാൽ നിങ്ങൾ അദ്ദേഹം ഇവിടെ പ്രവർത്തനം നടത്തുന്നതിനെ അംഗീകരിക്കുന്നപക്ഷം, അദ്ദേഹത്തിന്റെ അഭ്യർത്ഥന അനുസരിച്ച് നിങ്ങൾ സംഭാവന നൽകേണ്ടതാണെന്നും അദ്ദേഹത്തോടു ഞാൻ ചൂണ്ടിക്കാണിച്ചു. ഒരു സൂചനയെന്ന

42 My Days With Gandhi, pp. 150—151.

നിലയ്ക്കു് ഒരു രൂപയായാലും മതി. എന്നാൽ നൗഖാലിയിലെ അദ്ദേഹത്തിന്റെ പ്രവർത്തനത്തെ നിങ്ങൾ അനുകൂലിക്കുന്നുണ്ടെങ്കിലും, സംഭാവന നല്കുന്ന കാര്യത്തിൽ വല്ല വൈഷമ്യവും ഉണ്ടായെന്നു വരാം; അതിനെക്കുറിച്ചു് എനിക്കു് അറിയാൻ കഴിഞ്ഞില്ലെന്നും വരാം.

## 43

പാററ്ന,
ഏപ്രിൽ 18, 1947.

കഴിഞ്ഞ 9–ാം തീയതിയിലെ നിങ്ങളുടെ കത്തിനു വളരെ നന്ദി.

നിങ്ങളുടെ ദൃഷ്ടാന്തം ചനകൾ അംഗീകരിക്കാൻ എനിക്കു സാദ്ധ്യമല്ല. കാര്യങ്ങൾ പൊതിഞ്ഞുവയ്ക്കുന്ന നയത്തോടു് ഞാൻ ഒരിക്കലും അനുകൂലിച്ചിട്ടുമില്ല. അസത്യവാർത്തകൾ പ്രസിദ്ധീകരിക്കുന്നതു് മനുഷ്യരാശിയോടു ചെയ്യുന്ന ഒരു അപരാധമാണെന്നത്രേ ഞാൻ കരുതുന്നതു്. സത്യമായ വാർത്തകൾ, പ്രക്ഷോഭണത്തിനു് ഇടയാക്കുകയാണെങ്കിൽ, സമുദായത്തിനും അതിന്റെ നേതാക്കന്മാർക്കും എന്തോ തകരാറുണ്ടു്.

നിങ്ങളുടെ ശ്രദ്ധ ആജ്ജിക്കുന്ന കാര്യത്തിൽ നൈരാശ്യം തോന്നുകയും ജീവിച്ചിരുന്നതു് നൗഖാലിക്കു വെളിയിലായിരുന്നതിനാൽ നിസ്സഹായത അനുഭവപ്പെടുകയും ചെയ്തപ്പോൾ, നൗഖാലിയിൽ നിന്നു കിട്ടിയ കമ്പിവാർത്തകൾ ഞാൻ പ്രസിദ്ധീകരിക്കാൻ തുടങ്ങി. ഒരുപക്ഷേ, നൗഖാലിയിൽ ഞാൻ സന്നിഹിതനായിരുന്നാലും അതുകൊണ്ടു സ്ഥിതിഗതികളിൽ ഒരു മാററവും വരികയില്ലായിരുന്നിരിക്കാം. നൗഖാലിയിലെ ജനങ്ങളുടേയും എന്റെ സഹപ്രവർത്തകരുടേയും ക്ലേശങ്ങളിൽ പങ്കുപററിക്കൊണ്ടു് അവിടെ ഞാൻ കഴിഞ്ഞിരുന്നെങ്കിൽ, ആ വസ്തുതയിൽനിന്നു് എനിക്കു സംതൃപ്തിനേടാൻ കഴിഞ്ഞിരിക്കാമെന്നുമാത്രം.

ശ്രീ സതീശ്ചന്ദ്രദാസ് ഗുപ്ത നല്കിയ സ്ഥിതിവിവരങ്ങൾ നിങ്ങൾ തള്ളിക്കളഞ്ഞതു് എനിക്കു വിസ്മയകരമായി തോന്നുന്നു. അപരാധികളെ ഒരിക്കലും കണ്ടുപിടിക്കാൻ കഴിയുകയില്ലായിരിക്കാം; എങ്കിലും കൊള്ളയും തീവെയ്പ്പും നടന്നെന്ന പരമാർത്ഥം ഒരിക്കലും നിഷേധിക്കാൻ സാദ്ധ്യമല്ല; ഏതു സമുദായത്തിൽനിന്നാണു് ഈ അപരാധികൾ വന്നതെന്ന വസ്തുതയും നിഷേധിക്കാൻ കഴിയുകയില്ല.

ഭരണാധികാരികൾ ജനാധിപത്യവാദികൾ ആയിരുന്നാലും സ്വേച്ഛാധിപതികളായിരുന്നാലും, വിദേശികളായാലും സ്വദേശി

43 My Days With Gandhi, pp. 212—213.

പശ്ചാത്താപം, അപരാധങ്ങളുടെ നേക്ക് അവർ വേണ്ട നടപടികൾ പ്രയോഗിക്കപ്പെടാത്തപക്ഷം, കണ്ടുപിടിക്കപ്പെടാതെ രക്ഷപ്പെടാൻ അപരാധികൾക്ക കഴിഞ്ഞാൽപോലും, ആ ഭരണാധികാരികൾക്ക ഭരിക്കാനുള്ള അവകാശം നഷ്ടപ്പെടുകയാണു ചെയ്യുന്നതു്.

## 44

## മൗണ്ട്ബാററൻ പ്രഭുവിനു്*

പാററ്ന,
മാർച്ച് 26, 1947.

പ്രിയസുഹൃത്തേ,

ഇക്കഴിഞ്ഞ 22–ാം തീയതി താങ്കൾ അയച്ച കത്തിനു ഞാൻ നന്ദി പറഞ്ഞുകൊള്ളുന്നു. എനിക്കു് അതു് ഇന്നലെ കിട്ടി.

ഈ സന്ദർഭത്തിൽ ബീഹാറിനു പുറത്തുപോകുന്നതിനു് എനിക്കുള്ള വൈഷമ്യം താങ്കൾ ശരിയായി ഗ്രഹിച്ചുവെങ്കിലും, താങ്കളുടെ ക്ഷണം സ്വീകരിക്കാതിരിക്കാൻ എനിക്ക ധൈര്യമില്ല. തല്കാലം ഞാൻ ബീഹാറിലെ ലഹളബാധിച്ച ഒരു പ്രദേശത്തേക്ക പുറപ്പെടുകയാണു്. അതിനാൽ ഡൽഹിയിലേക്ക ഞാൻ പുറപ്പെടുന്ന തീയതി സൂക്ഷ്മമായി താങ്കളെ അറിയിക്കാതിരുന്നാൽ താങ്കൾ ക്ഷമിക്കുമല്ലോ. മൂന്നാമത്തെ ഈ ബീഹാർ പര്യടനം കഴിഞ്ഞു് ഈ മാസം 28–ാം തീയതി ഞാൻ മടങ്ങിയെത്തും. അതുകൊണ്ടു് 28–ാം തീയതിക്ക ശേഷം എത്രത്തോളം വേഗത്തിൽ എനിക്ക ഏർപ്പാടുചെയ്യാൻ കഴിയുമോ, അത്രത്തോളം വേഗത്തിലായിരിക്കും എന്റെ പുറപ്പാടു്.

ഇതു കഴിയുന്നിടത്തോളം വേഗത്തിൽ താങ്കളുടെ കൈയിൽ എത്തണമെന്നു കരുതി, ബഹുമാനപ്പെട്ട ബീഹാർ ഗവർണ്ണർ മുഖാന്തരമാണു് ഞാൻ ഇതു് അയയ്ക്കുന്നതു്.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

കുറിപ്പു്: ഈ മാസം 30–ാം തീയതി ഡൽഹിയിലേക്ക പുറപ്പെടാമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു.

എം. കെ. ജി.

---

44 Mahatma Gandhi, Correspondence with the Government, 1944—1947, pp. 236—237. (കഴിയുന്നതും വേഗം ഒരു കൂടിക്കാഴ്ചയ്ക്കു സൗകര്യമുണ്ടാകണമെന്നു് ആഗ്രഹം പ്രകടിപ്പിച്ചുകൊണ്ടു് മൗണ്ട്ബാററൻ പ്രഭു എഴുതിയിരുന്ന കത്തിനുള്ള മറുപടി).

* വേവൽപ്രഭുവിനെത്തുടർന്നുവന്ന ഇന്ത്യാവൈസ്രോയി. സ്വാതന്ത്ര്യപ്രാപ്തിക്കു ശേഷം ആദ്യത്തെ ഗവർണർ ജനറൽ——അടുത്ത മൂന്നു കത്തുകളും ഇദ്ദേഹത്തിനാണു്.

## 45

ഭംഗി കോളനി,
റീഡിംഗ്റോഡ്, ന്യൂ ഡൽഹി,
ഏപ്രിൽ 11, 1947.

പ്രിയസുഹൃത്തേ,

താങ്കളുടെ മുന്നിൽ ഞാൻ വിവരിച്ച പദ്ധതിയെപ്പററി ഇന്നലെ രാത്രി ഞാൻ പണ്ഡിററ് നെഹ്രുവിനോടു പല ഹ്രസ്വസംഭാഷണങ്ങളും നടത്തി. അദ്ദേഹത്തോടു മാത്രം ഒരു മണിക്കൂർ സംഭാഷണം ചെയ്തു. അനന്തരം പ്രവർത്തകസമിതിയിലെ പല അംഗങ്ങളോടും സംസാരിച്ചു. അതിൻെറ സകല ആന്തരാർത്ഥങ്ങളും മുന്നിൽ കണ്ടുകൊണ്ടു് ഞാൻ അവക്കുവേണ്ടി പൂരിപ്പിച്ചതായിരുന്നു ആ പദ്ധതി. ബാദ്ഷാഖാൻ ഒഴികെ, അവരിൽ ആരേയും എന്നോടു യോജിപ്പിക്കാൻ എനിക്കു കഴിഞ്ഞില്ല എന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു.

പണ്ഡിററ് നെഹ്രുവിനെ ബുദ്ധിപരമായും ഹൃദയപരമായും എന്നോടു യോജിപ്പിക്കാൻ കഴിയാഞ്ഞതിനാൽ, അതിനപ്പുറം ആ സംഗതി നീട്ടിക്കൊണ്ടുപോകാൻ എനിക്കു് ആഗ്രഹം ഉണ്ടായിരുന്നെന്നു ഞാൻ കരുതുന്നില്ല. പക്ഷേ, പണ്ഡിററ്ജിയുടെ സന്മനോഭാവംനിമിത്തം, അവിടെ ഉണ്ടായിരുന്ന ഏതാനും പ്രവർത്തകസമിതിയംഗങ്ങളോടു് ഈ പദ്ധതിയാകെ ചർച്ചചെയ്യുന്നതുവരെ അദ്ദേഹം സംതൃപ്തനായില്ല.

എൻെറ പദ്ധതിയുടെ സാധുത്വം, എല്ലാ വീക്ഷണകോണത്തിൽനിന്നുകൊണ്ടും അവരെ ബോദ്ധ്യപ്പെടുത്താൻ കഴിയാഞ്ഞതിൽ എനിക്കു വ്യസനം തോന്നി. സകല വാദമുഖങ്ങളോടും ഞാൻ വൈമുഖ്യം പ്രദർശിപ്പിച്ചിരുന്നില്ലെങ്കിലും, എൻെറ നിലപാടിൽനിന്നു് എന്നെ വ്യതിചലിപ്പിക്കാൻ അവക്കും കഴിഞ്ഞില്ല. താങ്കളുടെ പരിഗണനയിൽനിന്നു് എന്നെ ഒഴിവാക്കാൻ എനിക്കു് താങ്കളോടു് അപേക്ഷിക്കേണ്ടിവന്നിരിക്കുന്നു.

ഇടക്കാല ഗവണ്മെൻറിലുള്ള കോൺഗ്രസ്സുകാർ പ്രബലന്മാരും പാകംവന്ന രാഷ്ട്രസേവകരുമത്രേ. അതിനാൽ അവർ തികഞ്ഞ ഉപദേഷ്ടാക്കളായിരിക്കും, കോൺഗ്രസ്സിൻെറ വീക്ഷണകോണത്തെ സംബന്ധിച്ചിടത്തോളം.

---

45 Mahatma Gandhi, Correspondence with the Government, 1944—1947, pp. 244—245.

പരേതനായ സി. എഫ്. ആൻഡ്രൂസ് കൈകൊണ്ടിരുന്ന സ്ഥാനം സ്വീകരിക്കാനാണ് ഇപ്പോഴും ഞാൻ ഇഷ്ടപ്പെടുന്നത്. തന്നെയല്ലാതെ മററാരേയും അദ്ദേഹം പ്രതിനിധാനംചെയ്തിരുന്നില്ല. എൻെറ സേവനത്തിനുള്ള അർഹതകൊണ്ടുമാത്രം, അതിൻെറ ആവശ്യം എപ്പോഴെങ്കിലും നേരിടുകയാണെങ്കിൽ, ഏതവസരത്തിലും അതു് താങ്കൾക്ക് അധീനമായിരിക്കും.

മുകളിൽ പരാമർശിച്ച സാഹചര്യങ്ങളിൽ താങ്കളുടെ സമ്മതത്തിനു വിധേയമായി, സാധ്യമാണെങ്കിൽ നാളെ, പാററ്നായിലേക്കു പുറപ്പെടണമെന്നു ഞാൻ ഉദ്ദേശിക്കുന്നു....

നിരന്തരമായ ഈ കൂടിക്കാഴ്ചകൾ താങ്കൾക്ക് ദുസ്സഹമായ ഒരു ക്ലേശമായി അനുഭവപ്പെടുന്നില്ലായിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 46

പാററ്നായിലേക്കുള്ള തീവണ്ടിയിൽവച്ച്,
മേയ് 8, 1947.

പ്രിയസുഹൃത്തേ,

കഴിഞ്ഞ ഞായറാഴ്ച നാം കൂടിയാലോചന നടത്തിയപ്പോൾ ഞാൻ പറഞ്ഞതും പറയാനാഗ്രഹിച്ചതും സമയക്കുറവുമൂലം പൂർത്തിയാക്കാത്തതുമെല്ലാം സംഗ്രഹിച്ചു പറയേണ്ടതാണെന്ന് എനിക്കു തോന്നുന്നു.

1. ഇന്ത്യയുടെ വിഭജനത്തിൽ ബ്രിട്ടീഷുകാർ ഏതെങ്കിലും തരത്തിൽ ഭാഗഭാക്കാകുന്നത് ഏററവും വമ്പിച്ചതോതിലുള്ള ഒരു അബദ്ധമായിരിക്കും—അതിനു വിരുദ്ധമായി എന്തുതന്നെ പറയപ്പെട്ടാലും. അതു സംഭവിക്കണമെന്നുവന്നാൽ, ബ്രിട്ടീഷുകാർ പിൻവാങ്ങിയതിനുശേഷം, കക്ഷികൾ തമ്മിലുള്ള ധാരണയുടെ ഫലമായിട്ടോ, കായിദ്—ഇ—ആസാം ജിന്നയുടെ അഭിപ്രായത്തിൽ നിഷിദ്ധമായ ഒരു സംഘട്ടനത്തിൻെറ ഫലമായിട്ടോ, സംഭവിച്ചുകൊള്ളട്ടെ. ന്യൂനപക്ഷങ്ങളുടെ സംരക്ഷണത്തെപ്പററി മതസരകക്ഷികൾ തമ്മിൽ അഭിപ്രായവ്യത്യാസം ഉണ്ടാകുന്നപക്ഷം, ഒരു മദ്ധ്യസ്ഥകോടതിയുടെ സ്ഥാപനംകൊണ്ട് അതിൽ ഉറപ്പുവരുത്താൻ സാധിക്കും.

2. അത്രയും കാലത്തേക്ക്, കോൺഗ്രസ്സുകാരോ, കോൺഗ്രസ്സ് തെരഞ്ഞെടുക്കുന്നയാളുകളോ, മുസ്ലിംലീഗുകാരോ, ലീഗ് നിർദ്ദേശിക്കുന്നവരോ അടങ്ങിയതായിരിക്കണം ഇടക്കാലഗവണ്മെൻറ്. ഇന്നത്തെ ഇരട്ടനിയന്ത്രണം രാജ്യത്തിനു ഹാനികരമാണ്. സംഘടിത

46 Mahatma Gandhi, Correspondence with the Government, 1944—1947, pp. 247—250.

പ്രവർത്തനശേഷിയോ സംഘമനോഭാവമോ അതിന് ഇല്ല. കക്ഷികൾ തങ്ങളുടെ സ്ഥാനം നിലനിറുത്തുന്നതിനും താങ്കളെ തൃപ്തിപ്പെടുത്തുന്നതിനും വേണ്ടിയുള്ള ശ്രമത്തിൽമാത്രം മുഴുകിയിരിക്കയത്രെ. സംഘമനോഭാവത്തിന്റെ കുറവ്, ഗവൺമെൻറിന്റെ ആത്മവിശ്വാസം നശിപ്പിക്കുകയും കാര്യക്ഷമമായ സൽഭരണം നടത്താൻ ഉദ്യോഗസ്ഥവൃന്ദത്തിന് അത്യന്താപേക്ഷിതമായ ഭദ്രതയെ അപകടത്തിലാക്കുകയും ചെയ്യും.

3. ഈ ഘട്ടത്തിൽ അതിർത്തിപ്രവിശ്യയിൽ (എന്നല്ല, ഏതൊരു പ്രവിശ്യയിലും) ജനഹിതപരിശോധന നടത്തുന്നത് സ്വതേതന്നെ ആപല്ക്കരമത്രെ. നിങ്ങളെ അഭിമുഖീകരിക്കുന്ന വസ്തുക്കളെ നിങ്ങൾ കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു. ഏതായാലും *പ്രധാനമന്ത്രിയായ ഡോ. ഖാൻ സാഹിബ്ബിന്റെ തലയ്ക്കുമുകളിലൂടെ യാതൊന്നും ചെയ്യാൻ പാടില്ല, ചെയ്യാൻ സാദ്ധ്യവുമല്ല. വിഭജനം അംഗീകരിക്കപ്പെടാൻ വല്ല സാദ്ധ്യതയും ഉണ്ടെങ്കിൽമാത്രമേ ഈ ഖണ്ഡികയ്ക്കു പ്രസക്തിയുള്ളു എന്നു ശ്രദ്ധിക്കുക.

4. പഞ്ചാബിന്റേയും ബംഗാളിന്റേയും വിഭജനം എല്ലാത്തരത്തിലും തെററാണെന്നും ലീഗിനെ ആവശ്യംകൂടാതെ പ്രകോപിപ്പിക്കുന്ന സംഗതിയാണ് എന്നും എനിക്കു നിശ്ചയമുണ്ട്. അതും, മറെറല്ലാ പരിഷ്കരണശ്രമങ്ങളും ബ്രിട്ടീഷുകാരുടെ പിന്മാററത്തിനു ശേഷം നടക്കട്ടെ. പരസ്പരസമ്മതത്തോടുകൂടിയല്ലാതെ അതിനുമുമ്പ് ഒരിക്കലും അതു സംഭവിക്കരുത്. ബ്രിട്ടീഷധികാരം ഇന്ത്യയിൽ നിലവിലുള്ളപ്പോൾ, ഈ രാജ്യത്തിൽ സമാധാനം സംരക്ഷിക്കാനുള്ള ഉത്തരവാദിത്വം മുഖ്യമായി അവരിൽ ആരോപിക്കേണ്ടതാണ്. നിറവേററാൻ കഴിയാത്തതും പാടില്ലാത്തതുമായ പ്രതീക്ഷകൾ പലതും ഉണർത്തിയതുകൊണ്ടു് ഇന്നു സംജാതമായിരിക്കുന്ന ക്ലേശത്തിന്റെ ഭാരത്താൽ ആ യന്ത്രം ഞെരിഞ്ഞുകൊണ്ടിരിക്കയാണ് എന്നു തോന്നുന്നു. ഇനി അവശേഷിക്കുന്ന പതിമൂന്നു മാസക്കാലത്തേക്ക് ആ പ്രതീക്ഷകൾക്കു യാതൊരു സ്ഥാനവുമില്ല. ബ്രിട്ടീഷുകാരുടെ പിന്മാററം എന്ന ഒരേ കർത്തവ്യത്തിൽ എല്ലാവരുടേയും മനസ്സു കേന്ദ്രീകരിക്കയാണെങ്കിൽ, ആ കാലാവധി, ഏററവും പ്രയോജനകരമാംവിധം, ഹ്രസ്വമാക്കിത്തീർക്കാൻ കഴിയും, ബ്രിട്ടീഷ് അധിനിവേശത്തെ സംബന്ധിച്ചിടത്തോളം, മറെറല്ലാ പ്രവർത്തനങ്ങളേയും മാററിനിർത്തിക്കൊണ്ടു്, അതു നിർവ്വഹിക്കാൻ നിങ്ങൾക്കു കഴിയും, നിങ്ങൾക്കുമാത്രമേ കഴിയൂ.

5. നാവികയുദ്ധത്തിന്റെ ആചാര്യൻ എന്നനിലയ്ക്ക് താങ്കൾക്ക് ഉണ്ടായിരുന്ന കർത്തവ്യം മഹത്തായിരുന്നെങ്കിലും, ഇപ്പോൾ താ

* അന്ന് സംസ്ഥാനമുഖ്യമന്ത്രിമാരേയും പ്രധാനമന്ത്രിമാർ എന്നാണ് പറഞ്ഞിരുന്നതു്. ഡോ. ഖാൻ സാഹേബ് അന്ന് വടക്കുപടിഞ്ഞാറൻ അതിർത്തിസംസ്ഥാനത്തിൽ പ്രധാനമന്ത്രിയായിരുന്നു.

ങൾ അനുഷ്ഠിക്കേണ്ടിവന്നിരിക്കുന്ന കൃത്യത്തോടു് താരതമ്യപ്പെടുത്തു മ്പോൾ അതു നിസ്സാരമാണു്. താങ്കൾക്കു വിജയം പ്രദാനംചെയ്ത ഏകാഗ്രചിത്തതയും സ്ഫുടതയും അന്നത്തേക്കാൾ എത്രയോ കൂടു തൽ, ഈ ജോലിയിൽ താങ്കൾക്കു് ആവശ്യമുണ്ടു്.

6. കലാപത്തിന്റെ പാരമ്പര്യം ഇവിടെ നിങ്ങൾ അവശേ ഷിപ്പിച്ചിട്ടു പോകാതിരിക്കണമെങ്കിൽ, ഏതെങ്കിലും ഒന്നു നിങ്ങൾ തെരഞ്ഞെടുക്കുകയും നാട്ടുരാജ്യങ്ങൾ ഉൾപ്പെടെ, ഇന്ത്യയുടെ മുഴുവൻ ഭരണവും ഒരു കക്ഷിയിൽ നിക്ഷേപിക്കുകയും ചെയ്യണം. മുസ്ലീം ലീ ഗിനാൽ പ്രതിനിധാനം ചെയ്യപ്പെടാത്ത ഭാഗങ്ങളുടേയും ചില നാട്ടുരാജ്യങ്ങളുടേയും ഭരണത്തിനുള്ള ഏർപ്പാടുകൾപോലും ഭരണ ഘടനാസഭ ചെയ്യേണ്ടതാണു്.

7. പഞ്ചാബും ബംഗാളും ഭാഗഭാക്കാകാത്തതുകൊണ്ടു് ഈ പ്ര വിശ്യകളിലുള്ള ന്യൂനപക്ഷങ്ങൾ അവഗണിക്കപ്പെടണമെന്നു് അർത്ഥ മില്ല. ഈ രണ്ടു പ്രവിശ്യകളിലും ശ്രദ്ധയാർജ്ജിക്കുകയും അവകാശപ്പെ ടുകയും ചെയ്യത്തക്കവണ്ണമുള്ള വൈപുല്യവും ശക്തിയും ന്യൂനപക്ഷ ങ്ങൾക്കു് ഉണ്ടു്. ജനകീയ ഗവൺമെൻറുകൾക്കു് അവരെ സംതൃപ്ത രാക്കാൻ കഴിയാത്തപക്ഷം, ഈ അന്തരാളഘട്ടത്തിൽ ഗവർണ്ണർമാർ ഊർജ്ജിതമായി ഇടപെടേണ്ടതാണു്.

8. മേൽക്കോയ്മ കൈമാററം ചെയ്യാൻ കഴിയാത്തതാണു് എ ന്ന സിദ്ധാന്തത്തിന്റെ അർത്ഥം, അവയ്ക്കു് (നാട്ടുരാജ്യങ്ങൾക്കു്) പര മാധികാരം പുലർത്താനും സ്വാതന്ത്ര്യഭാരതത്തിനു് ഒരു ശല്യമായിത്തീ രാനും കഴിയുമെന്നാണെങ്കിൽ, ആ സിദ്ധാന്തം പ്രമാദജടിലമത്രേ. ബ്രിട്ടീഷുകാർ ഇന്ത്യയുടെ ഏതുഭാഗത്തും വഹിച്ചിരുന്ന സർവ്വാധി കാരങ്ങളും സ്വാഭാവികമായി,അവരുടെ പിൻഗാമികളിലേക്കു കൈ മാററപ്പെടണം. അതായതു്, നാട്ടുരാജ്യങ്ങളിലെ ജനങ്ങൾ ബ്രിട്ടീഷ് ഇന്ത്യയിലെ ജനങ്ങളെപ്പോലെതന്നെ സ്വാതന്ത്ര്യഭാരതത്തിന്റെ ഭാഗ മായിത്തീരും. ഇന്നത്തെ രാജാക്കന്മാർ ബ്രിട്ടീഷധികാരം നിലനിർ ത്തുന്നതിനും അതിന്റെ അന്തസ്സു പാലിക്കുന്നതിനുംവേണ്ടി സൃഷ്ടി ക്കപ്പെട്ടവരോ, അനുവദിക്കപ്പെട്ടവരോ ആയ കളിപ്പാവകളത്രേ. ജനങ്ങളുടെമേൽ അവയ്ക്കുള്ള അനിയന്ത്രിതമായ അധികാരങ്ങൾ, ഒരു പക്ഷേ, ബ്രിട്ടീഷ് കിരീടത്തിൽ പതിഞ്ഞിട്ടുള്ള ഏററവും വലിയ കളങ്കമാണു്. രക്ഷാധികാരികൾക്കുള്ള അധികാരങ്ങൾ, ഭരണഘ ടനാസഭ നൽകുന്ന അധികാരങ്ങൾ, മാത്രമേ പുതിയ ഭരണത്തിൻ കീഴിൽ രാജാക്കന്മാർക്കു വിനിയോഗിക്കാൻ കഴിയുകയുള്ളു. സ്വകാ ര്യ സൈന്യങ്ങൾ വെച്ചുപുലർത്താനോ, ആയുധനിർമ്മാണശാലകൾ നടത്താനോ അവക്കു സാധ്യമല്ല എന്നു മേല്പറഞ്ഞതിൽനിന്നു സി ദ്ധിക്കുന്നുണ്ടല്ലോ. എത്രത്തോളം സാമർത്ഥ്യവും രാജ്യതന്ത്രജ്ഞതയും അവർക്കു് ഉണ്ടോ, അത്രത്തോളം അവ റിപ്പബ്ലിക്കിന്റെ അധീന തയിലായിരിക്കണം. അവരുടെ ജനങ്ങളുടേയും ജനതയാകമാന

ത്തിന്റേയും നന്മയ്ക്കുവേണ്ടി അതു വിനിയോഗിക്കപ്പെടുകയും വേണം. നാട്ടുരാജ്യങ്ങളുടെ കാര്യത്തിൽ എന്തു ചെയ്യണമെന്നു പറയുകമാത്രമേ ഞാൻ ചെയ്തിട്ടുള്ളു. എപ്രകാരം അതു നിർവ്വഹിക്കാനാവുമെന്നു് ഈ കത്തിൽ ഞാൻ വിവരിക്കേണ്ടതില്ല.

9. സിവിൽസർവ്വീസിന്റെ പ്രശ്നം ഇതുപോലെ വൈഷമ്യം നിറഞ്ഞതാണു്; പക്ഷേ, ഇത്രത്തോളം ദുർഘടമല്ല. പുതിയ ഭരണത്തോടു പൊരുത്തപ്പെടാൻ അതിന്റെ അംഗങ്ങളെ ഇപ്പോഴേ പഠിപ്പിക്കേണ്ടതാണു്. അവർ ഏതെങ്കിലും ഒരു വിഭാഗത്തെ അനുകൂലിക്കുന്ന പക്ഷപാതികൾ അല്ലായിരിക്കാം. അവരുടെയിടയിൽ ലേശമെങ്കിലും സാമുദായികമനോഭാവത്തിന്റെ ഛായയുണ്ടെങ്കിൽ, അക്കാര്യത്തിൽ കർക്കശമായ നടപടി കൈക്കൊള്ളേണ്ടതാണു്. ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാർ വിശ്വസ്തത പുലർത്തേണ്ടതു്, പഴയ ഭരണവ്യവസ്ഥയോടും തദ്വാരാ ഗ്രേററ് ബ്രിട്ടനോടുമല്ല, പ്രത്യുത, പുതിയ ഭരണത്തോടാണു് എന്നു് അവർ മനസ്സിലാക്കണം. ഭരണാധികാരികളും അതുകൊണ്ടു മേലാളരുമായി തങ്ങളെ പരിഗണിക്കുന്ന ശീലം മാറി, തൽസ്ഥാനത്തു് ജനങ്ങളെ യഥാർത്ഥത്തിൽ സേവിക്കാനുള്ള മനോഭാവം വന്നുചേരണം.

10. കഴിഞ്ഞ ചൊവ്വാഴ്ച കായിദ്—ഇ—ആസാം ജിന്നയോടൊന്നിച്ചു് ഞാൻ രണ്ടേമുക്കാൽ മണിക്കൂർ വളരെ സന്തോഷപൂർവ്വം ചെലവഴിച്ചു. അഹിംസയെക്കുറിച്ചുള്ള സംയുക്തപ്രസ്താവനയുടെ കാര്യത്തെപ്പററി ഞങ്ങൾ സംഭാഷണം നടത്തി. അഹിംസയിൽ അദ്ദേഹത്തിനുള്ള വിശ്വാസത്തെപ്പററി അദ്ദേഹം സന്തോഷകരമാംവിധം ഊന്നിപ്പറഞ്ഞു. അദ്ദേഹം തയ്യാറാക്കിയ പത്രപ്രസ്താവനകളിൽ അതു് അദ്ദേഹം ആവർത്തിച്ചുപറഞ്ഞിട്ടുണ്ടു്.

11. പാകിസ്ഥാനേയും വിഭജനത്തേയുംകുറിച്ചു ഞങ്ങൾ വാസ്തവത്തിൽ സംസാരിക്കുകയുണ്ടായി. പാകിസ്ഥാനോടു് എനിക്കുള്ള എതിർപ്പു് മുമ്പെന്നപോലെ ഇപ്പോഴും തുടർന്നു നിലനില്ക്കുന്നുണ്ടെന്നു് അദ്ദേഹത്തെ ഞാൻ ധരിപ്പിച്ചു. അഹിംസയിൽ അദ്ദേഹത്തിനു വിശ്വാസമുണ്ടെന്നുള്ള പ്രഖ്യാപനത്തിന്റെ വെളിച്ചത്തിൽ, എതിരാളികളോടു് യുക്തിവാദം നടത്തി അവർക്കു മനഃപരിവർത്തനം വരുത്താനാണു് അദ്ദേഹം ശ്രമിക്കേണ്ടതു്, ബലപ്രകടനംകൊണ്ടു് അതു നേടാനല്ല, എന്നും ഞാൻ നിർദ്ദേശിച്ചു. എന്നാൽ പാകിസ്ഥാൻപ്രശ്നം ചർച്ചയ്ക്കു വിധേയമല്ലെന്നു തികച്ചും ദൃഢമായിത്തന്നെ അദ്ദേഹം പറഞ്ഞു. യുക്തിപരമായി വീക്ഷിക്കുമ്പോൾ അഹിംസയിൽ വിശ്വസിക്കുന്ന ഒരാൾക്കു്, യാതൊരു സംഗതിയും, ഈശ്വരന്റെ അസ്തിത്വംപോലും, അതിന്റെ പരിധിക്കുവെളിയിലുള്ള കാര്യമായിരിക്കാൻ സാധ്യമല്ല.

രാജ്കുമാരി അമൃത്കൗർ ആദ്യത്തെ എട്ടു ഖണ്ഡികകൾ കാണുകയുണ്ടായി. അവയുടെ സാരാംശം പണ്ഡിററ് നെഹ്റുവിനെ അവർ

ധരിപ്പിക്കുമെന്നും, അദ്ദേഹത്തോടൊന്നിച്ച് ഞാൻ ഈ കത്ത് താങ്കഠംക്ക് അയയ്ക്കണമെന്നുമത്രെ കരുതിയിരുന്നത്. പക്ഷേ, ന്യൂഡൽഹിയിൽവച്ച് ഇതു പൂർത്തിയാക്കാൻ എനിക്കു കഴിഞ്ഞില്ല; ട്രെയിനിൽവച്ചാണു പൂർത്തിയാക്കിയത്.

താങ്കളും ബഹുമാന്യയായ പത്നിയും വളരെ ക്ലേശങ്ങഠംക്കുശേഷം നേടിയ വിശ്രമം സന്തോഷസമേതം ആസ്വദിക്കുന്നുണ്ടെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 47

ന്യൂ ഡൽഹി.
ജൂൺ 27, 1947,
ജൂൺ 28, 1947,

പ്രിയസുഹൃത്തേ,

ഉച്ചതിരിഞ്ഞ് ഞാൻ താങ്കഠംക്ക് ഒരു കുറിപ്പ് അയച്ചിരുന്നു. വൈകുന്നേരത്തെ പ്രാർത്ഥനയ്ക്കും നടപ്പിനും ശേഷമുള്ള സമയം താങ്കളോടു ചില പ്രത്യേക സംഗതികളെപ്പററി സംസാരിക്കുന്നതിനുവേണ്ടി വിനിയോഗിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. നാം പരസ്പരം കണ്ടപ്പോഠം അക്കാര്യങ്ങളെ ഒന്നു സ്പർശിക്കാൻ എനിക്കു കഴിഞ്ഞെങ്കിലും വിശദീകരിക്കാൻ സാധിച്ചില്ല.

ക്യാബിനററ് മിഷന്റെ മുന്നോടിയായി വന്ന പാർലമെൻറ് ദൗത്യസംഘത്തോടും ക്യാബിനററ് മിഷനോടും ഒരു വസ്തുത ഞാൻ പറഞ്ഞിരുന്നു: രണ്ടു കക്ഷികളിൽ ഒന്നിനെ, അഥവാ, മൂന്നിലൊന്നിനെത്തന്നെയും, അവർക്കു തെരഞ്ഞെടുക്കേണ്ടതായുണ്ടെന്ന്. അവയെല്ലാം പറയുന്നതു് ശരിയാണെന്നു് അംഗീകരിച്ചുകൊണ്ടു്, എല്ലാററിനേയും പ്രീതിപ്പെടുത്താൻ ശ്രമിക്കയാണെങ്കിൽ, അവക്കു പരാജയം നേരിടുമെന്നു് സുനിശ്ചിതമായിരുന്നു. അസാദ്ധ്യമായ ആ അവസ്ഥയിൽനിന്നു് സ്വയം പുറത്തുകടക്കാൻ താങ്കഠം ആത്മാർത്ഥതയോടും ധൈര്യത്തോടുംകൂടി ശ്രമിക്കയാണെന്നു് ഞാൻ പ്രതീക്ഷിച്ചിരുന്നു. എന്നാൽ, താങ്കളെ ഞാൻ ശരിക്കു മനസ്സിലാക്കിയെങ്കിൽ, ക്വായിദ്-ഇ-ആസാം ജിന്നയും ലീഗ് അംഗങ്ങളും കോൺഗ്രസ്സ് അംഗങ്ങളെപ്പോലെതന്നെ ശരിയായ നിലപാടാണു് സ്വീകരിച്ചിട്ടുള്ളതെന്നും, ക്വായിദ്-ഇ-ആസാം ജിന്നയുടെ നിലപാടാണു് കൂടുതൽ ശരിയായിരിക്കാൻ സാദ്ധ്യതയുള്ളതെന്നും താങ്കഠം പറഞ്ഞു. അപ്പോഴാണു് എന്റെ കണ്ണുകഠം തുറന്നതു്. അതു് മാനുഷികമായി സാദ്ധ്യമല്ലാത്ത സംഗതിയാണെന്നു് ഞാൻ സൂചിപ്പിച്ചു. ആപേ

47 Mahatma Gandhi, Correspondence with the Government, 1944—1947, pp. 250—252

ക്ഷികമായ അർത്ഥത്തിൽ ഒരു കക്ഷിയുടെ നിലപാട് പൂർണ്ണമായും ശരിയായിരിക്കണം. ഈ നാട്ടിന്റെ ചരിത്രത്തിലെ അത്യന്തം നിർണ്ണായകമായ ഈ ഘട്ടത്തിൽ താങ്കൾ ഏതെങ്കിലും ഒന്നിനെ തെരഞ്ഞെടുക്കേണ്ടതു് ആവശ്യമാണു്. പൊതുവേ നോക്കുമ്പോൾ കോൺഗ്രസ്സിനേക്കാൾ ക്വായിദ്—ഇ—ആസാം ജിന്നയാണ് കൂടുതൽ ശരിയും യുക്തവുമായ നിലപാട് സ്വീകരിച്ചിട്ടുള്ളതെന്നു് താങ്കൾ ചിന്തിക്കുന്നുണ്ടെങ്കിൽ, താങ്കളുടെ ഉപദേഷ്ടാക്കളായി ലീഗിനെ താങ്കൾ തെരഞ്ഞെടുക്കണം. എല്ലാ സംഗതികളിലും സ്പഷ്ടമായും പ്രകടമായും അവരെ അനുസരിക്കയും വേണം.

ആഗസ്റ്റ് 15—ാം തീയതിയെങ്കിലും അധികാരം ഒഴിഞ്ഞുപോകാൻ നിങ്ങളെ അനുവദിക്കുന്നതിനുപോലും ക്വായിദ്—ഇ—ആസാമിനു് കഴിയാതെവന്നേക്കാമെന്നു് ഒരു സൂചന താങ്കൾ നടത്തുകയുണ്ടായി——പ്രത്യേകിച്ചും കോൺഗ്രസ്സ് അംഗങ്ങൾ സഹായകരമായ ഒരു മനോഭാവം സ്വീകരിക്കാത്തപക്ഷം എനിക്കു് ഞെട്ടലുളവാക്കുന്ന ഒരു പ്രസ്താവനയായിരുന്നു അതു്. ഇന്ത്യയെ രണ്ടായി പിളക്കുന്നതിനു് ബ്രിട്ടീഷുകാരും കൂട്ടുനിന്നു. ആദ്യമേതന്നെ സംഭവിച്ച ആ തെററു് ഞാൻ ചൂണ്ടിക്കാണിച്ചു. ആ തെററു് തിരുത്താൻ സാദ്ധ്യമല്ല. എന്നാൽ ആ തെററിനെ വലുതാക്കാതിരിക്കാൻ തികച്ചും സാദ്ധ്യമാണു്, അങ്ങനെ ചെയ്യേണ്ടതു് ആവശ്യവുമാണെന്നു ഞാൻ കരുതുന്നു. തുല്യനീതി പാലിക്കുക എന്ന സമാദരണീയമായ സിദ്ധാന്തത്തിനു് മേൽപ്പറഞ്ഞ തത്വം ഒരുതരത്തിലും വിരുദ്ധമല്ല. തെററു് തെററല്ലെന്നും, സമയം വൈകിയിട്ടോ ഭാഗികമായോ നിർവ്വഹിക്കുന്ന ഒരു കടമ മാത്രമായിരുന്നുവെന്നും, തെററുചെയ്ത കക്ഷി സങ്കല്പിക്കാൻ ഞാൻ സഹായിക്കാതിരുന്നാൽമാത്രമേ തുല്യനീതി സാദ്ധ്യമാകയുള്ളു.

ബ്രിട്ടീഷ് വാഴ്ചക്കാലത്തു് വിഭജനം നടത്താതിരുന്നെങ്കിൽ പ്രധാന കക്ഷിയായ ഹിന്ദുക്കൾ ഒരിക്കലും വിഭജനം അനുവദിക്കുകയില്ലായിരുന്നു എന്നും, മുസ്ലിങ്ങളെ ബലംപ്രയോഗിച്ച് തങ്ങളുടെ അധീനതയിൽ വെച്ചുകൊണ്ടിരിക്കുകയായിരുന്നെന്നും താങ്കൾ എന്നോടു പറഞ്ഞതും എനിക്കു ഞെട്ടലുണ്ടാക്കി. ഇതു് ഗുരുതരമായ ഒരു തെററായിരുന്നെന്നു് താങ്കളോടു ഞാൻ പറഞ്ഞു. സംഖ്യയുടെ പ്രശ്നം ഈ സംഗതിയിൽ തികച്ചും അപ്രസക്തമായിരുന്നു. ഒരു ലക്ഷംപോലും ഇല്ലാത്ത ബ്രിട്ടീഷ് ഭടന്മാർ ഇന്ത്യയെ പൂർണ്ണമായ അടിമത്തത്തിൽ വെച്ചുകൊണ്ടിരുന്നു എന്ന ചരിത്രപ്രസിദ്ധമായ ഉദാഹരണം ഞാൻ ചൂണ്ടിക്കാണിച്ചു. ഈ രണ്ടു് സംഗതികളും തമ്മിൽ യാതൊരു സാമ്യവും കാണാൻ താങ്കൾക്കു കഴിഞ്ഞില്ല. പരിണാമത്തിൽ മാത്രമാണു് വ്യത്യാസമുള്ളതെന്നു് ഞാൻ എടുത്തു പറഞ്ഞു.

നിങ്ങളുടെ പരിഗണനയ്ക്കായി താഴെ വിവരിച്ചിട്ടുള്ള കാര്യങ്ങൾ ഞാൻ പറയുകയാണ്:

a) ഒരു പ്രവിശ്യയേയും ബലപ്രയോഗംകൊണ്ട് യൂണിയനുള്ളിൽ നിർത്തുകയില്ലെന്ന് കോൺഗ്രസ്സ് ഉത്തമവിശ്വാസത്തോടു കൂടി പ്രഖ്യാപിച്ചിട്ടുണ്ട്.

b) ജാതിവ്യത്യാസത്താൽ ബാധിതരായ ലക്ഷോപലക്ഷം ഹിന്ദുക്കൾക്ക് അവരേക്കാൾ സംഖ്യയിൽ കുറവെങ്കിലും സുസംഘടിതരായ മുസ്ലിങ്ങളെ ബലംപ്രയോഗിച്ച് അടിമകളായി വെച്ചുകൊണ്ടിരിക്കാൻ വ്യക്തമായിത്തന്നെ അസാദ്ധ്യമാണ്.

c) മുസ്ലിം രാജവംശങ്ങൾ, പിൽക്കാലത്ത് ബ്രിട്ടീഷ് ആക്രമണകാരികൾ പ്രയോഗിച്ച മാർഗ്ഗത്തിലൂടെത്തന്നെ ഇന്ത്യയെ അനുക്രമമായി അടിമപ്പെടുത്തിക്കൊണ്ടിരുന്നു എന്ന വസ്തുതയും വിസ്മരിക്കാൻ പാടില്ല.

d) ആദിമനിവാസികളെന്നു വിളിക്കപ്പെടുന്നവരെ മുസ്ലിങ്ങളുടെ പക്ഷത്തേക്കു തിരിക്കാൻവേണ്ടിയുള്ള ഒരു പ്രസ്ഥാനം ഇതിനകംതന്നെ ഉണ്ടായിട്ടുണ്ട്.

e) ഭയഹേതുവായി സങ്കല്പിക്കപ്പെടുന്ന സവർണ്ണഹിന്ദുക്കൾ വെറുമൊരു ന്യൂനപക്ഷമാണെന്ന് ദൃഢമായിത്തന്നെ തെളിയിക്കാൻ കഴിയും. അവരുടെ കൂട്ടത്തിൽ സായുധരായ രജപുത്രന്മാർ ഒരു വർഗ്ഗമെന്ന നിലയ്ക്ക് ഇനിയും ദേശീയവാദികളായിട്ടില്ല. ബ്രാഹ്മണരും ബനിയാന്മാരും ഇപ്പോഴും ആയുധപ്രയോഗത്തിൽ പരിശീലനം നേടിയിട്ടില്ലാത്തവരാണ്. അവരുടെ അധീശത്വം അതു നിലനില്ക്കുന്നിടത്ത്, കേവലം ധാർമ്മികം മാത്രമാണ്. ശൂദ്രന്മാർ മററുന്തിനെക്കാളും അധികമായി, പട്ടികജാതിക്കാരായിട്ടാണ് ഗണിക്കപ്പെടുന്നത്. അത്തരത്തിലുള്ള ഹിന്ദുസമുദായം സംഖ്യയിൽ അതിനുള്ള വലിപ്പംകൊണ്ടുമാത്രം ലക്ഷോപലക്ഷം മുസ്ലിങ്ങളെ അടിച്ചമർത്തും എന്നു പറയുന്നതു് വിസ്മയജനകമായ ഒരു പഴങ്കഥയത്രെ.

അഹിംസയുടേയും സത്യത്തിൻേറയും പേരിൽ ഞാൻ പ്രതിജ്ഞ ചെയ്യുന്നതു്, ഞാൻ ഒററയ്ക്കായിരുന്നാലും, എന്തുകൊണ്ടാണെന്ന് ഇതിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. അവ രണ്ടും ചേർന്ന് ഏററവും ഉന്നതമായ രൂപത്തിലുള്ള ധീരതയെ പ്രതിനിധാനം ചെയ്യുന്നു. അതിൻെറ മുന്നിൽ ആററംബോംബു് നിസ്സാരമായിത്തീരുകയാണ്. ഒരു കപ്പൽപ്പടയുടെ കാര്യം പറയാനില്ലല്ലോ?

എൻെറ സുഹൃത്തുക്കളിലാരെയും ഞാൻ ഇതു കാണിച്ചിട്ടില്ല.

ഏതെങ്കിലും ഒരു സംഗതിയിൽ താങ്കളെ ഞാൻ തെററിദ്ധരിച്ചിട്ടുണ്ടെങ്കിൽ, താങ്കൾ അതു തിരുത്തിയാൽ മാത്രം മതി. അങ്ങനെ തിരുത്തുന്നതു് സന്തോഷപൂർവ്വം ഞാൻ സ്വീകരിക്കും. എവിടെയെങ്കിലും ഞാൻ പറഞ്ഞതു് അവ്യക്തമായിപ്പോയിട്ടുണ്ടെങ്കിൽ

കത്തുമൂലമോ കൂടിക്കാഴ്ചമൂലമോ താങ്കളുടെ ഇഷ്ടമനുസരിച്ച് ആ അവ്യക്തത നീക്കാൻ ഞാൻ ശ്രമിക്കുന്നതാണ്.

തെററുകളായിട്ട് ഞാൻ കാണുന്ന സംഗതികളിൽനിന്ന് നിങ്ങളെ പരിരക്ഷിക്കാനുള്ള ഉത്കണ്ഠയാണ് ഈ കത്തെഴുതാൻ എന്നെ പ്രേരിപ്പിച്ച ഏക കാരണം.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 48

## സർ ഫ്രെഡറിക്ക് ബറോസിന്*

സോദേപട്ട്,
ആഗസ്റ്റ് 11, 1947.

പ്രിയ സുഹൃത്തേ,

താങ്കൾക്ക ചെയ്യാൻ കഴിയാത്തത് ഒരു വലിയ മുസ്ലിം ദൗത്യസംഘത്തിന് ഇന്നലെ നിർവ്വഹിക്കാൻ സാധിച്ചു. അതുകൊണ്ട് നാളെവരെയെങ്കിലും ഞാൻ ഇവിടെയുണ്ടായിരിക്കും. ആ മഹാശില്പിയുടെ കരങ്ങളിൽ മനുഷ്യൻ യഥാർത്ഥത്തിൽ കളിമണ്ണത്രേ.

താങ്കൾക്കം താങ്കളേസംബന്ധിച്ചവക്കം എൻെറ സകല ശുഭാശംസകളം.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

48 Mahatma Gandhi, Correspondence with the Government, 1944—1947, P. 277.

* ഗാന്ധിജി നൗഖാലിയിലേക്ക പോകാൻ തീരുമാനിച്ചിരുന്നുവെങ്കിലും അദ്ദേഹം കൽക്കട്ടയിൽത്തന്നെ തങ്ങി. അതിനെപ്പററി ഗവർണർക്ക് എഴുതിയ കത്താണിത്.

## 49

## മൗണ്ട്ബാററൻ പ്രഭുവിന്†

കൽക്കട്ടാ,
ആഗസ്റ്റ് 30, 1947.

പ്രിയ സുഹൃത്തേ,

താങ്കളുടെ കത്തിനു വളരെ നന്ദി. ബഹുമാനപ്പെട്ട ഗവർണർ ഇന്നലെ ഉച്ചതിരിഞ്ഞ് അതെനിക്ക് അയച്ചുതന്നു. സഹീദ് സാഹേബിനേയും എന്നേയുംപററി താങ്കൾ നടത്തുന്ന അഭിനന്ദനം സ്വീകരിക്കാൻ ഞങ്ങൾക്ക് അർഹതയുണ്ടോയെന്ന് എനിക്കറിഞ്ഞുകൂടാ. ഐന്ദ്രജാലികമായ ഒരു പ്രകടനമെന്നു തോന്നുന്ന ഈ നേട്ടത്തിനുള്ള ബഹുമതി ഞങ്ങൾക്ക് സമ്പാദിക്കാൻതക്കതായ സാഹചര്യങ്ങൾ, ഒരുപക്ഷേ, സജ്ജീകൃതമായിരുന്നിരിക്കാം.

പഞ്ചാബിനെ സംബന്ധിച്ചും അതേ കാര്യം ഞാൻ പരീക്ഷിക്കണമെന്നു താങ്കൾക്കു താല്പര്യമുണ്ടെന്ന് താങ്കളുടെ കത്തിൽനിന്ന് ഞാൻ ഊഹിക്കുന്നതു ശരിയായിരിക്കുമല്ലോ? പണ്ഡിററും സർദാറുമായി ഞാൻ എഴുത്തുകുത്തു നടത്തിക്കൊണ്ടിരിക്കയാണ്.

താങ്കളുടെ പുതിയ ഉദ്യോഗം വൈസ്രോയിപദവിയേക്കാൾ ക്രമത്തിലധികം ക്ലേശംനിറഞ്ഞതല്ലായിരിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു.

ലേഡി മൗണ്ട്ബാററൻ പഞ്ചാബിലേക്ക് പറന്നുവെന്ന് പത്രങ്ങളിൽ വായിച്ചറിഞ്ഞപ്പോൾ ഞാൻ ആഹ്ലാദഭരിതനായി. ക്ലേശകരമായ ആ സന്ദർശനം നിമിത്തം അവർക്ക് ക്ഷീണമൊന്നും സംഭവിച്ചിട്ടില്ലെന്ന് ഞാൻ പ്രത്യാശിക്കുന്നു.

താങ്കളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

49 Mahatma Gandhi, Correspondence with the Government, 1944—1947, P. 278.

† ഗാന്ധിജി സ്വസാന്നിദ്ധ്യത്തിൽ ബംഗാളിൽ സമുദായസൗഹാർദ്ദം പുലർത്തിയതിന് അദ്ദേഹത്തെ അനുമോദിച്ചുകൊണ്ട് ആഗസ്റ്റ് 26–ാം തീയതി മൗണ്ട് ബാററൻ പ്രഭു അയച്ച കത്തിനു മറുപടി. മൗണ്ട്ബാററൻ ഇങ്ങനെ എഴുതിയിരുന്നു: ''പഞ്ചാബിൽ ഞങ്ങൾക്ക് 55,000 ഭടന്മാരും, പരക്കെ ലഹളകളുമാണുള്ളത്. ബങ്കാളിൽ ഞങ്ങളുടെ സൈന്യം ഒരൊററ വ്യക്തിയാണ്; ലഹളയൊട്ടില്ലതാനും.

'ആ 'ഏകാംഗഅതിർത്തിസേന'യ്ക്ക്, സേവനമനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന ഒരു സൈനികോദ്യോഗസ്ഥനെന്ന നിലയിലും ഒരു ഭരണാധിപനെന്ന നിലയിലും, അഭിവാദനമർപ്പിക്കാൻ എന്നെ അനുവദിച്ചാലും.....'

## 50

## പോർട്ടുഗീസ് ഇന്ത്യയുടെ ഗവൺണർ ജനറലിന്ു*

ഉരുളി—കാഞ്ചൻ,
പൂനാ ഡിസ്ട്രിക്ട്.
ആഗസ്റ്റ് 2, 1946.

പ്രിയസുഹൃത്തേ,

ഗോവാകാര്യങ്ങളേപ്പററി ഹരിജനിൽ ഞാൻ എഴുതിയിരുന്ന ലേഖനത്തിനു മറുപടിയായി ഒരു കത്തു്† എനിക്കു് അയയ്ക്കാനുള്ള കാരുണ്യം താങ്കൾക്കുണ്ടായി. മൊസാംബിക്ക്, ഡെലഗോവാ, ഇൻഹാമ്പേൻ എന്നീ സ്ഥലങ്ങൾ ഞാൻ സന്ദർശിച്ചതു താങ്കൾക്കു് അറിയാമെന്നു കരുതുന്നു. മനുഷ്യസ്നേഹപരമായ കാര്യങ്ങൾ കുറവേണ്ടിയുള്ള ഒരു ഭരണവ്യവസ്ഥയേയും അവിടെങ്ങും ഞാൻ കണ്ടില്ല. വാസ്തവത്തിൽ ഇന്ത്യക്കാരും പോർട്ടുഗീസുകാരും തമ്മിലും, ആഫ്രിക്കക്കാരും അവരും തമ്മിലും ഗവണ്മെൻറ് വെച്ചുപുലത്തിയിരുന്ന വിവേചനം കണ്ടപ്പോൾ ഞാൻ വിസ്മയാധീനനായി. ഇന്ത്യയിലെ പോർട്ടുഗീസ് താവളത്തിന്റെ ചരിത്രവും നിങ്ങൾ വിവരിക്കുന്ന അവകാശവാദം തെളിയിക്കുന്നില്ല. യഥാർത്ഥത്തിൽ ഗോവായിലുള്ള സ്ഥിതിഗതികളെപ്പററി ഞാൻ കണ്ടറിഞ്ഞതും മനസ്സിലാക്കിയതും ഒട്ടും നല്ലകാര്യങ്ങളല്ല. ഗോവായിലെ ഇന്ത്യക്കാർ മിണ്ടാപ്രാണികളായിട്ടാണു കഴിയുന്നതു് എന്നുള്ള വസ്തുത പോർട്ടുഗീസ് ഗവണ്മെൻറിന്റെ നിരപരാധിത്വവും മനുഷ്യസ്നേഹപരതയുമല്ല തെളിയിക്കുന്നതു്, നേരേമറിച്ചു് ഭീകരഭരണത്തെയാണു്. ഗോവായിൽ പൂർണ്ണസ്വാതന്ത്ര്യം ഉണ്ടെന്നും, പ്രക്ഷോഭണം അസംതൃപ്തരായ ഏതാനും ആളുകൾമാത്രം നടത്തുന്നതാണെന്നും താങ്കൾ പ്രസ്താവിക്കുന്നതിനോടു് എനിക്കു യോജിക്കാൻ കഴിയാത്തതിൽ താങ്കൾ ക്ഷമിക്കണം.

വ്യക്തിപരമായി എനിക്കു കിട്ടിയിട്ടുള്ളവയും ഇന്ത്യയുടെ ഈ ഭാഗത്തുള്ള പത്രങ്ങളിൽ പ്രത്യക്ഷപ്പെടുന്നവയുമായ എല്ലാ വിവരണങ്ങളും മേൽപ്പറഞ്ഞതിനു വിരുദ്ധമായ അഭിപ്രായത്തെയാണു ദൃഢീകരിക്കുന്നതു്; ഡോക്ടർ ബ്രഗൻസായെ എട്ടുകൊല്ലത്തെ തടവുശിക്ഷയ്ക്കു് നിങ്ങളുടെ സൈനികകോടതി വിധിച്ചെന്നും അദ്ദേഹത്തെ വിദൂരമായ ഒരു പോർട്ടുഗീസ് താവളത്തിലേക്കു നാടുകടത്താൻ ഉദ്ദേശിക്കുന്നുണ്ടെന്നും റിപ്പോർട്ടുണ്ടു്. ആ വാർത്തതന്നെ ഗോവായിൽ പൗരസ്വാതന്ത്ര്യം ദുർലഭമായ ഒരു വസ്തുവാണെന്നുള്ള പർമാ

50 Mahatma Gandhi, Correspondence with the Government, 1944—1947, pp. 309—310 (Harijan, 11-8-1946)

* ജോസ് ബോസ്സ്

† 1946 ജൂലൈ 18—ാം തീയതി

ത്ഥത്തിനു് പ്രത്യക്ഷമായ ഒരു സ്ഥിരീകരണമാണെന്നു ഞാൻ കരുതുന്നു. ഡോക്ടർ ബ്രഗൻസായെപ്പോലെ നിയമാനുസാരിയായ ഒരു പൗരനെ, ഒററപ്പെടുത്തി നാടുകടത്തത്തക്കവിധം, അപകടകാരിയായി പരിഗണിക്കേണ്ടതിന്റെ ആവശ്യമെന്താണു്?

ഡോക്ടർ ലോഹ്യയുടെ രാഷ്ട്രീയവിശ്വാസങ്ങൾ ഒരുപക്ഷേ, എന്റെ വിശ്വാസങ്ങളിൽനിന്നു് വിഭിന്നമാണെങ്കിലും, അദ്ദേഹം ഗോവായിൽ ചെന്നു് അവിടെയുള്ള ഇരുണ്ട വശങ്ങളെ ചൂണ്ടിക്കാണിച്ചതിനു് അദ്ദേഹത്തോടു് എനിക്കു ബഹുമാനം തോന്നുന്നു. ഗോവായെക്കാൾ എത്രയോ വലുതായ ഇന്ത്യ സ്വാതന്ത്ര്യം പ്രാപിക്കുന്നതുവരെ; അതിനുവേണ്ടി ഗോവാനിവാസികൾക്കു കാത്തിരിക്കാവുന്നതാണു്. എന്നാൽ ഒരു വ്യക്തിക്കോ സമൂഹത്തിനോ, ആത്മാഭിമാനം നഷ്ടപ്പെടുത്താതെ, ഇങ്ങനെ പൗരാവകാശങ്ങൾ ഇല്ലാതെ കഴിഞ്ഞുകൂടാൻ സാദ്ധ്യമല്ല. ഗോവാനിവാസികൾക്കു്, തങ്ങളുടെ നാശത്തോടൊപ്പമല്ലാതെ, അണഞ്ഞുപോകാൻ അനുവദിക്കാൻ നിവൃത്തിയില്ലാത്ത ഒരു ദീപശിഖ അദ്ദേഹം കൊളുത്തി. ആ ദീപശിഖ കൊളുത്തിയതിൽ അദ്ദേഹത്തോടു താങ്കളും ഗോവായിലെ ജനങ്ങളും ഒരുപോലെ കൃതജ്ഞരായിരിക്കേണ്ടതാണു്. അതുകൊണ്ടു് അദ്ദേഹത്തെ 'അന്യർ' എന്നു താങ്കൾ വിവരിക്കുന്നതു് ഇത്രമാത്രം ദുരന്തപൂർണ്ണമല്ലായിരുന്നെങ്കിൽ, ശ്രോതാക്കളെ അതു പൊട്ടിച്ചിരിപ്പിക്കുമായിരുന്നു. പോർട്ടുഗലിൽനിന്നു വരുന്ന പോർട്ടുഗീസുകാർ ജീവകാരുണ്യപ്രവത്തനം നടത്തുന്നവരായാലും, ഭൂമിയിലുള്ള ദുബ്ബലവർഗ്ഗങ്ങളെന്നു പറയപ്പെടുന്ന ജനങ്ങളെ ചൂഷണംചെയ്യുന്ന ഭരണാധികാരികളായാലും, അവർ തീർച്ചയായും അന്യരാണെന്നുള്ളതാണു് സത്യം.

ജാതിവ്യത്യാസങ്ങളുടെ നിമ്മാജ്ജനത്തെപ്പററി താങ്കൾ പറഞ്ഞു. യാതൊരു ജാതിവ്യത്യാസവും നിമ്മാർജ്ജനം ചെയ്തിട്ടില്ലെന്നു മാത്രമല്ല, പോർട്ടുഗീസ് ഭരണാധികാരികൾ വ്യവസ്ഥാപിതജാതിയേക്കാൾ എത്രയോ ഭീകരമായ ഒരു ജാതികൂടെയെങ്കിലും സൃഷ്ടിക്കുകയാണു ചെയ്തിട്ടുള്ളതു്. അതാണു് സംഭവിച്ചുകഴിഞ്ഞതായി ഞാൻ കാണുന്നതു്.

അതുകൊണ്ടു് ജീവകാരുണ്യപ്രസ്ഥാനം, പൗരസ്വാതന്ത്ര്യം, ജാതിവ്യത്യാസങ്ങൾ എന്നിവയെക്കുറിച്ചു താങ്കൾക്കുള്ള അഭിപ്രായങ്ങൾ താങ്കൾ പുനഃപരിശോധന ചെയ്യുമെന്നും, ആഫ്രിക്കൻ പോലീസുകാരെ മുഴുവൻ പിൻവലിക്കുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു. പൂർണ്ണമനസ്സോടുകൂടി നിങ്ങൾ പൗരസ്വാതന്ത്ര്യത്തിന്റെ പക്ഷത്താണെന്നു പ്രഖ്യാപിക്കണം. സാധ്യമാണെങ്കിൽ ഗോവാക്കാരെ സ്വഭരണകൂടം രൂപീകരിക്കാൻ അനുവദിക്കുകയും വേണം. അത്തരമൊരു ഗവണ്മെൻറിന്റെ രൂപീകരണത്തിൽ ഗോവാനിവാസികളേയും നിങ്ങളെത്തന്നെയും സഹായിക്കാൻ കൂടുതൽ പരിചയസമ്പന്നരായ

ഇന്ത്യക്കാരെ വിശാലഭാരതത്തിൽനിന്ന് ക്ഷണിച്ചുവരുത്തുകയും ചെയ്യണം.

സ്വന്തം,
എം. കെ. ഗാന്ധി.

കുറിപ്പ്: നിങ്ങളുടെ കത്ത് പത്രങ്ങൾക്ക് അയച്ചുകൊടുത്തതുകൊണ്ട് ഈ കത്തു ഞാൻ ഹരിജനിൽ പ്രസിദ്ധീകരിക്കുകയാണ്.
എം. കെ. ജി.

## 51

## (ബി) മൊഹമ്മദാലി ജിന്നയ്ക്ക്*

ടിത്തോൾ,
മേയ് 22. 1937.

പ്രിയപ്പെട്ട ശ്രീ ജിന്നാ,

നിങ്ങളുടെ സന്ദേശം ഖെർ എനിക്കു നല്കി. എന്തെങ്കിലും ചെയ്യാൻ എനിക്കു കഴിഞ്ഞെങ്കിൽകൊള്ളാമെന്ന് ഞാനാഗ്രഹിക്കുന്നു. പക്ഷേ, ഞാൻ തികച്ചും നിസ്സഹായനാണ്. ഐക്യത്തിൽ എനിക്കുള്ള വിശ്വാസം എന്നത്തേയുംപോലെതന്നെ പ്രകാശമാനമാണ്. അഭേദ്യമായ അന്ധകാരത്തിനപ്പുറത്തു പകൽവെളിച്ചം ഒട്ടും തന്നെ ഞാൻ കാണുന്നില്ലെന്നുമാത്രം. ഇത്തരം ദുരിതത്തിൽ ഞാൻ വെളിച്ചത്തിനുവേണ്ടി ഈശ്വരനോടു കേണപേക്ഷിക്കുന്നു.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 52

സെഗാവ്,
ഒക്ടോബർ 19, 1937.

നിങ്ങളുടെ ലക്നൗ പ്രസംഗം ഞാൻ സശ്രദ്ധം വായിച്ചു. എന്റെ മനോഭാവത്തെപ്പററി നിങ്ങൾക്കുള്ള തെററിദ്ധാരണ എനിക്ക് അഗാധമായ വേദന ഉളവാക്കി. നിങ്ങൾ അയച്ചിരുന്ന പ്രത്യേകവും വ്യക്തിപരവുമായ ഒരു സന്ദേശത്തിനുള്ള മറുപടിയായിരുന്നു എന്റെ കത്ത്. എന്റെ ഏററവും അഗാധമായ വികാരങ്ങളെയാണ് അതു് പ്രകാശിപ്പിച്ചിരുന്നതു്. ആ കത്ത് തികച്ചും വ്യക്തിപരമായിരുന്നു. നിങ്ങൾ ചെയ്ത രീതിയിൽ അതിനെ ഉപയോഗിക്കുന്നതു ശരിയാണോ?

---

51 Communal Unity, p. 204

* മുസ്‌ളിം ലീഗ് നേതാവ്, പാകിസ്ഥാനിലെ ആദ്യത്തെ ഗവർണർ ജനറൽ. 51 മുതൽ 60 വരെയുള്ള കത്തുകൾ ജിന്നയ്ക്കാണ്.

52 Communal Unity, p. 204

ഞാൻ വായിച്ച രൂപത്തിൽ, നിങ്ങളുടെ പ്രസംഗം മുഴുവൻ ഒരു യുദ്ധപ്രഖ്യാപനമാണ്. രണ്ടുപക്ഷത്തിനുമിടയ്ക്കുള്ള ഒരു പാലമെന്ന നിലയ്ക്കു പാവപ്പെട്ട എന്നെ നിങ്ങൾ കരുതിവയ്ക്കുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു എന്നു മാത്രം; നിങ്ങൾക്കു യാതൊരു പാലവും ആവശ്യമില്ലെന്നു ഞാൻ മനസ്സിലാക്കുന്നു. എനിക്കു ഖേദമുണ്ട്. ഒരു സംഘട്ടനം ഉണ്ടാകാൻ രണ്ടു കക്ഷികൾ വേണം. എനിക്ക് ഒരു സമാധാനശില്പിയാകാൻ കഴിഞ്ഞില്ലെങ്കിലും, സംഘട്ടനത്തിൽ ഒരു കക്ഷിയായി എന്നെ നിങ്ങൾ കാണാൻ ഇടയാകയില്ല.

നിങ്ങൾ ആഗ്രഹിക്കാത്തപക്ഷം, പ്രസിദ്ധപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതല്ല ഈ കത്ത്. തികഞ്ഞ ഉത്തമവിശ്വാസത്തോടു കൂടിയും, വേദനിക്കുന്ന ഹൃദയത്തോടുകൂടിയുമാണ് ഇതെഴുതിയിട്ടുള്ളത്.

## 53

സെഗാവ്,
ഫെബ്രുവരി 3, 1937.

ഒക്ടോബർ 19–ാം തീയതി ഞാനയച്ച കത്തിനു മറുപടിയായി നവംബർ 5–ാം തീയതി നിങ്ങൾ എഴുതിയ കത്തിന് എന്നിൽ നിന്ന് ഒരു മറുപടിയും കിട്ടിയിട്ടില്ലെന്നു മൗലാന സാഹിബിനോടു നിങ്ങൾ പരാതിപ്പെട്ടതായി ഇന്നലെ പണ്ഡിററ് നെഹ്രു എന്നോടു പറഞ്ഞു. കല്ക്കട്ടയിൽവച്ച് എനിക്കു കഠിനമായ രോഗം ബാധിച്ചിരിക്കുകയാണെന്ന് ഡോക്ടർമാർ പറഞ്ഞിരുന്ന സമയത്താണ് ആ കത്ത് എനിക്കു കിട്ടിയത്. അതു വന്ന് മൂന്നു ദിവസം കഴിഞ്ഞാണ് എന്നെ അതു കാണിച്ചതും. അതിനു മറുപടി അത്യാവശ്യമാണെന്നു ഞാൻ വിചാരിച്ചിരുന്നുവെങ്കിൽ, അസുഖമുണ്ടായിരുന്നെങ്കിലും ഞാൻ മറുപടി അയയ്ക്കുമായിരുന്നു. ആ കത്തു ഞാൻ വീണ്ടും വായിച്ചു. അതിനു മറുപടിയായിട്ടു പ്രയോജനകരമായ യാതൊന്നും പറയാൻ എനിക്കു കഴിയുമായിരുന്നില്ലെന്ന് ഇപ്പോഴും ഞാൻ കരുതുന്നു. എങ്കിലും, ഒരർത്ഥത്തിൽ, നിങ്ങൾ ഒരു മറുപടി പ്രതീക്ഷിച്ചിരുന്നതിൽ എനിക്കു സന്തോഷം തോന്നുന്നു. അതിതാ:

മിസ്റ്റർ ഖെറിന് നിങ്ങളിൽനിന്നു വ്യക്തിപരമായ ഒരു സന്ദേശം ലഭിച്ചെന്നു ദൃഢമായി അദ്ദേഹം എന്നോടു പറഞ്ഞു. ഞാൻ ഏകനായിരിക്കുമ്പോൾ അദ്ദേഹം അതു് എനിക്കു നല്കുകയും ചെയ്തു. വാങ്മൂലമായ ഒരു സന്ദേശം മറുപടിയായി ഞാൻ നിങ്ങൾക്ക് അയച്ചുതരാമായിരുന്നു. പക്ഷേ, എൻെറ മാനസികാവസ്ഥയുടെ പരമാർത്ഥചിത്രം നിങ്ങളെ ധരിപ്പിക്കുന്നതിനുവേണ്ടി ആ ചെറിയ കുറിപ്പ് നിങ്ങൾക്കു ഞാനയച്ചു. മറച്ചുവയ്ക്കേണ്ട യാതൊന്നും അതിൽ ഇല്ലായിരുന്നു. എങ്കിലും നിങ്ങൾ അതിനെ ഉപയോഗിച്ച രീതി

53 Communal Unity, pp. 205—206

എനിക്ക വേദനാജനകമായ ഒരു വിസ്മയമായിട്ട് അനുഭവപ്പെട്ട കതന്നെ ചെയ്തു, ഇപ്പോഴും അങ്ങനെതന്നെ തോന്നുന്നു.

എന്റെ മൗനത്തെപ്പററി നിങ്ങൾ പരാതിപ്പെടുന്നു. എന്റെ മൗനത്തിന്റെ കാരണം ആ കുറിപ്പിൽ വ്യക്തമായും യഥാർത്ഥമായും പറഞ്ഞിട്ടുണ്ട്. എന്നെ വിശ്വസിക്കുക, രണ്ടു സമുദായങ്ങളേയും ഏകോപിപ്പിക്കാൻ സഹായകമായ എന്തെങ്കിലും എനിക്ക ചെയ്യാൻ കഴിയുന്ന നിമിഷത്തിൽ, ആ കൃത്യത്തിൽനിന്ന് എന്നെ പിന്തിരിപ്പിക്കാൻ ലോകത്തിലുള്ള യാതൊന്നിനും സാധ്യമല്ല.

നിങ്ങളുടെ പ്രസംഗം ഒരു യുദ്ധപ്രഖ്യാപനമായിരുന്നു എന്ന കാര്യം നിങ്ങൾ നിഷേധിക്കുന്നതായി തോന്നുന്നു. പക്ഷേ, അനന്തരമുള്ള നിങ്ങളുടെ പ്രസ്താവനകളും ആദ്യത്തെ ആ ധാരണയെ സ്ഥിരീകരിക്കുന്നതേയുള്ളു. ചേതോവികാരത്തെ സംബന്ധിക്കുന്ന ഒരു കാര്യം എങ്ങനെയാണ് എനിക്ക് തെളിയിക്കാൻ കഴിയുക? നിങ്ങളുടെ പ്രസംഗങ്ങളിൽ ആ പഴയ ദേശീയവാദിയെ ഞാൻ കാണുന്നില്ല. ഞാൻ സ്വയം വരിച്ച് ദക്ഷിണാഫ്രിക്കയിൽ കഴിച്ചുകൂട്ടിയ വിദേശവാസം കഴിഞ്ഞു് 1915—ൽ മടങ്ങിവന്നപ്പോൾ, ഏററവും ഉറച്ച ദേശീയവാദികളിൽ ഒരാളും ഹിന്ദുക്കളുടേയും മുസ്ലിങ്ങളുടേയും ആശാകേന്ദ്രവുമാണ് നിങ്ങളെന്ന് എല്ലാവരും പറഞ്ഞു. അതേ മി. ജിന്നതന്നെയാണോ ഇപ്പോഴും നിങ്ങൾ? ആണെന്ന്, നിങ്ങളുടെ പ്രസംഗങ്ങൾക്കശേഷവും, നിങ്ങൾ പറയുകയാണെങ്കിൽ, നിങ്ങളുടെ വാക്കുകൾ ഞാൻ സ്വീകരിക്കാം. അവസാനമായി, ഏതെങ്കിലും നിർദ്ദേശങ്ങളുംകൊണ്ടു് ഞാൻ മുന്നോട്ടുവരണമെന്ന് നിങ്ങൾ ആവശ്യപ്പെടുന്നു. നിങ്ങൾ എന്തായിരുന്നെന്ന് ഞാൻ വിചാരിച്ചിരുന്നുവോ അതുതന്നെ ആയിരിക്കാൻ മുട്ടുകുത്തിനിന്ന് നിങ്ങളോട് ആവശ്യപ്പെടുകയല്ലാതെ, മറെറന്തു നിർദ്ദേശം ഞാൻ നല്കാനാണ്? എന്നാൽ രണ്ടു സമുദായങ്ങളും തമ്മിലുള്ള ഐക്യത്തിന് അടിസ്ഥാനമായിത്തീരേണ്ട നിർദ്ദേശങ്ങൾ തീർച്ചയായും നിങ്ങളിൽനിന്നു വരേണ്ടതാണ്.

ഈ കത്തും പ്രസിദ്ധീകരണത്തിനുവേണ്ടിയുള്ളതല്ല, നിങ്ങൾ കാണുന്നതിനുവേണ്ടിയുള്ളതുമാത്രം. ഒരു സുഹൃത്തിന്റെ പരിദേവനമാണ് ഇതു്, ഒരു എതിരാളിയുടേതല്ല.

## 54

സെഗാവ്,
ഫെബ്രുവരി 24, 1938.

നിങ്ങൾ ജവഹർലാലിനയച്ച കത്തു് ഞാൻ വായിച്ചു; രണ്ടു കത്തുകളും ആവശ്യപ്പെടുന്നതു് രേഖാമൂലമായ മറുപടികളല്ല, നേരിട്ടുള്ള ഒരു ചർച്ചയാണ് എന്നു ഞാൻ മനസ്സിലാക്കുന്നു. ജവഹർലാ

54 Communal Unity, P. 208.

ലും നിങ്ങളും തമ്മിലോ, ഇപ്പോൾ സുഭാഷ്ബോസ് അദ്ദേഹത്തിന്റെ പിൻഗാമിയായിത്തീർന്നുകഴിഞ്ഞതുകൊണ്ടു്, നിങ്ങളും ബോസും തമ്മിലോ ആദ്യമായി ചർച്ചനടക്കുവാൻ ഇടയുള്ളതെന്നു് എനിക്കറിഞ്ഞുകൂടാ. അതിനുമുമ്പു് നിങ്ങളും ഞാനും തമ്മിൽ സംഭാഷണം നടത്തണമെന്നു് നിങ്ങൾക്കു് ആഗ്രഹമുള്ളപക്ഷം സെഗാവിൽവച്ചു് മാർച്ചു് 10–ാം തീയതിക്കുമുമ്പു് നിങ്ങൾക്കു സൗകര്യമുള്ള ഏതുസമയത്തും നിങ്ങളെ കാണാൻ എനിക്കു് സന്തോഷമേയുള്ളു. ആ തീയതിക്കുശേഷം, എന്റെ ആരോഗ്യം അനുവദിക്കുകയാണെങ്കിൽ, എനിക്കു് ബംഗാളിലേക്കു് പോകേണ്ടിവന്നേക്കും. എന്നെ സംബന്ധിച്ചിടത്തോളം ഹിന്ദുമുസ്ലിം പ്രശ്നത്തിൽ ഡോക്ടർ അൻസാരിയാണു് എന്നെ നയിച്ചിരുന്നതെങ്കിലും, ഇപ്പോൾ അദ്ദേഹം നമ്മുടെയിടയിൽ ഇല്ലാത്തതുകൊണ്ടു്, മൗലാനാ അബ്ദുൾക്കലാം ആസാദിനെ എന്റെ മാർഗ്ഗദർശകനായി ഞാൻ സ്വീകരിച്ചിരിക്കുകയാണു്. അതിനാൽ സംഭാഷണം ആദ്യമായി ആരംഭിക്കേണ്ടതു് നിങ്ങളും മൗലാനാസാഹിബും തമ്മിലായിരിക്കണം എന്നാണു് എന്റെ നിർദ്ദേശം. എങ്കിലും എല്ലാ കാര്യത്തിലും ഞാൻ നിങ്ങൾക്കു് വിധേയനാണെന്നു് കരുതിക്കൊള്ളുക.

## 55

മാർച്ചു് 8, 1938.

നിങ്ങളുടെ കത്തു് വേദനാപൂർണ്ണമായ സ്മരണകൾ ഉണർത്തുന്നു. നിങ്ങളുടെ കത്തിൽ ഉന്നയിച്ചിട്ടുള്ള വിവിധ വിവാദവിഷയങ്ങളെപ്പററി ഈ ഘട്ടത്തിൽ ഏതായാലും ഞാൻ ചർച്ചചെയ്യുകയില്ല. ഞാൻ നിങ്ങൾക്കു് വിധേയനായിരിക്കും എന്നുമാത്രം പറഞ്ഞാൽ മതിയല്ലോ. നിങ്ങൾക്കു് സെഗാവിലേക്കു വരാൻ കഴിയുകയില്ലെങ്കിൽ, എന്റെ ആരോഗ്യനില അനുവദിച്ചാൽ, നിങ്ങൾ ബോംബെയിലുള്ളപ്പോൾ നിങ്ങളെക്കാണുന്നതിനുവേണ്ടി സസന്തോഷം ഞാൻ അവിടെ വരാം. തല്ക്കാലം എനിക്കു് ബംഗാളിലേക്കു പോകേണ്ടിയിരിക്കുന്നു; അനന്തരം അല്പകാലം ഒറീസ്സായിലേക്കും. ഈ മാസം മുഴുവൻ എനിക്കു് അതിനു വേണ്ടിവരും; ആകയാൽ നമുക്കു് കണ്ടുമുട്ടാൻ സാധിക്കുന്ന ഏററവും അടുത്തകാലം ഏപ്രിൽ ആയിരിക്കും.

നിങ്ങളുടെ കത്തിൽനിന്നു സംജാതമാകുന്ന രണ്ടു ചോദ്യങ്ങൾക്കു മറുപടി ആവശ്യമുണ്ടു്. ഇപ്പോൾ ഞാൻ വെളിച്ചം കണ്ടെത്തിയോ എന്നു് നിങ്ങൾ ചോദിക്കുന്നു. 'ഇല്ല' എന്നു പറയേണ്ടിവരുന്നതിൽ എനിക്കു വളരെ ഖേദമുണ്ടു്. കണ്ടെത്തിക്കഴിഞ്ഞിരുന്നെങ്കിൽ സൗധാഗ്രങ്ങളിൽ നിന്നുകൊണ്ടു് ആ വാർത്ത ഞാൻ ഉൽഘോഷിക്കുമായിരുന്നു; എന്നാൽ ആ പരിമിതിനിമിത്തം ഇന്നത്തെ വൈഷമ്യത്തിനു് ഒരു പോംവഴി കണ്ടുപിടിക്കാനുള്ള അല്പമായ അനുകൂലസന്ദർഭം

---

55 Communal Unity, P. 210.

പോലും പ്രയോജനപ്പെടുത്തുന്നതിനുള്ള അർഹത എനിക്കു് ഇല്ലാതാകുന്നില്ല.

'കോൺഗ്രസ്സിനും രാജ്യത്തൊട്ടാകെയുള്ള ഇതരഹിന്ദുക്കഠംക്കും' വേണ്ടി സംസാരിക്കാൻ എനിക്കു കഴിയുമെന്നു് നിങ്ങഠം പ്രതീക്ഷിക്കുന്നു. ആ വിശ്വാസം നിറവേററാൻ എനിക്കു കഴിവില്ലെന്നു ഞാൻ ഭയപ്പെടുന്നു. നിങ്ങഠം ഉദ്ദേശിക്കുന്ന അർത്ഥത്തിൽ കോൺഗ്രസ്സിനെയോ ഹിന്ദുക്കളെയോ പ്രതിനിധാനം ചെയ്യുവാൻ എനിക്കു കഴിയുകയില്ല; എങ്കിലും അവരുടെമേൽ എനിക്കു പ്രയോഗിക്കാൻ കഴിവുള്ള എല്ലാ ധാർമ്മിക സ്വാധീനശക്തികളും, അഭിമാനകരമായ ഒരു ഒത്തുതീർപ്പു് സാദ്ധ്യമാക്കുന്നതിനുവേണ്ടി, പരമാവധി പ്രയോഗിക്കാൻ ഞാൻ സന്നദ്ധനാണു്.

## 56

ജനുവരി 16, 1940.

പ്രിയപ്പെട്ട മി. ക്വായിദ്—ഇ—ആസാം,

....ഈ കത്തു് എഴുതുന്നതു് ഇതിനോടൊപ്പം വച്ചിട്ടുള്ള ലേഖനത്തിൻെറ പകർപ്പു് മുൻകൂട്ടി നിങ്ങഠംക്കു് അയച്ചുതരണമെന്ന ഉദ്ദേശ്യത്തോടുകൂടിയാണു്. ആ ലേഖനം ഹരിജനു് ഞാൻ അയച്ചുകൊടുത്തിട്ടുണ്ടു്. നിങ്ങളുടെ സമീപകാലത്തെ സന്ദേശങ്ങളിലും നടപടികളിലും ഞാൻ കണ്ടെത്തിയ ലക്ഷ്യത്തെ പുരോഗമിപ്പിക്കാനാണു് അതു് ഞാൻ എഴുതിയതു്. നിങ്ങഠംക്കുണ്ടെന്നു കല്പിക്കപ്പെടുന്ന വിശിഷ്ടമായ ഉദ്ദേശ്യത്തിനു തക്ക ഔന്നത്യത്തിലേക്കു് ഉയരാൻ നിങ്ങഠം തികച്ചും പ്രാപ്തനാണെന്നു് എനിക്കു് അറിയാം. കോൺഗ്രസ്സിനോടുള്ള നിങ്ങളുടെ എതിർപ്പു് ഞാൻ കാര്യമാക്കുന്നില്ല. അതേസമയം കോൺഗ്രസ്സിനെ എതിർക്കുന്ന എല്ലാ കക്ഷികളേയും സംയോജിപ്പിക്കാനുള്ള നിങ്ങളുടെ പദ്ധതി നിങ്ങളുടെ പ്രസ്ഥാനത്തിനു് ഒരു ദേശീയസ്വഭാവം നല്കുന്നു. അതിൽ നിങ്ങഠം വിജയിക്കുന്നപക്ഷം ഈ രാജ്യത്തെ വർഗ്ഗീയതയാകുന്ന പേക്കിനാവിൽനിന്നു് നിങ്ങഠം രക്ഷിക്കും; എൻെറ വിനീതമായ അഭിപ്രായത്തിൽ, നിങ്ങഠം അതുമൂലം മുസ്ലിങ്ങഠംക്കെന്നല്ല, മററുള്ളവർക്കും ഒരു നേതൃത്വം നൽകുന്നതായിരിക്കും, മുസ്ലിങ്ങളുടെമാത്രമല്ല, മറെറല്ലാ സമുദായങ്ങളുടേയും കൃതജ്ഞതയ്ക്കു് നിങ്ങളെ അതു് അർഹനാക്കുകയുംചെയ്യും. എൻെറ വ്യാഖ്യാനം ശരിയാണെന്നു് ഞാൻ പ്രത്യാശിക്കുന്നു. എനിക്കു തെററുപററിയെങ്കിൽ സദയം അതു് തിരുത്തിത്തരിക. ഇതു് കേവലം വ്യക്തിപരവും സ്വകാര്യവും സൗഹാർദ്ദപൂർണ്ണവുമായ ഒരു കത്താണു്. എങ്കിലും പരസ്യമാക്കേണ്ടതു് ആവശ്യമാണെന്നു് നിങ്ങഠം വിചാരിക്കുന്നപക്ഷം ഇതിനെ പരസ്യമായി ഉപയോഗിക്കാൻ നിങ്ങഠംക്കു് സ്വാതന്ത്ര്യമുണ്ടു്.

നിങ്ങളോടു് ആത്മാർത്ഥതയോടുകൂടി,

എം. കെ. ഗാന്ധി.

56 Communal Unity, pp. 211—212.

## 57

തടവുകാരുടെ ക്യാമ്പ്,
മെയ് 4, 1943.

പ്രിയപ്പെട്ട ക്വായിദ്—ഇ—ആസാം,

കാരാഗൃഹത്തിൽ ഞാൻ അടയ്ക്കപ്പെട്ടുകഴിഞ്ഞു് അല്പകാലത്തിനു ശേഷം എനിക്കു് ആവശ്യമുള്ള പത്രങ്ങളുടെ ഒരു പട്ടിക ഗവണ്മെൻറ് ആവശ്യപ്പെട്ടപ്പോഴും എന്റെ ലിസ്റ്റിൽ ഞാൻ 'ഡാൺ' ഉൾപ്പെടുത്തി. ഏറെക്കുറെ പതിവായി എനിക്കു് അതു് കിട്ടിക്കൊണ്ടിരിക്കുന്നു. അതു് എന്റെ കൈയിൽ കിട്ടുമ്പോഴെല്ലാം വളരെ ശ്രദ്ധാപൂർവ്വം ഞാൻ വായിക്കാറുണ്ടു്. ഡാണിന്റെ പംക്തികളിൽ വിവരിച്ചുകാണാറുള്ള രൂപത്തിൽ ലീഗിന്റെ പ്രവർത്തനങ്ങൾ ഞാൻ നിരീക്ഷിക്കുന്നുണ്ടു്. നിങ്ങൾക്കു് കത്തെഴുതാൻ എന്നെ നിങ്ങൾ ക്ഷണിച്ചതു് ഞാൻ ശ്രദ്ധിച്ചു. അതുകൊണ്ടാണു് ഈ കത്തു്.

നിങ്ങളുടെ ക്ഷണം ഞാൻ സ്വാഗതംചെയ്യുന്നു. കത്തുകളിൽ കൂടി സംസാരിക്കുന്നതിനേക്കാൾ നാം അഭിമുഖസംഭാഷണം നടത്തുകയാണു് നന്നെന്നു് ഞാൻ അഭിപ്രായപ്പെടുന്നു. എങ്കിലും ഞാൻ നിങ്ങളുടെ കൈയിലാണു്.

ഈ കത്തു് നിങ്ങൾക്കു് അയച്ചുതരുമെന്നും, എന്റെ നിർദ്ദേശത്തോടു് നിങ്ങൾ യോജിക്കുന്നപക്ഷം, എന്നെ സന്ദർശിക്കാൻ ഗവണ്മെൻറു് നിങ്ങളെ അനുവദിക്കുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു. ഒരു സംഗതി ഞാൻ പരാമർശിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. നിങ്ങളുടെ ക്ഷണത്തിൽ ഒരു 'എങ്കിൽ' ഉള്ളതായി തോന്നുന്നുണ്ടു്. എന്റെ ഹൃദയത്തിനു് ഒരു മാററം വരുത്തിയെങ്കിൽമാത്രം കത്തെഴുതിയാൽ മതിയെന്നാണോ നിങ്ങൾ പറയുന്നതു്? മനുഷ്യരുടെ ഹൃദയങ്ങളെ ഈശ്വരനു മാത്രമേ അറിയാവൂ. ഞാൻ എപ്രകാരമുള്ളവനാണോ, ആ നിലയിൽ നിങ്ങളെന്നെ പരിഗണിക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. പൊതുവായ ഒരു പരിഹാരം കണ്ടുപിടിക്കുവാൻ ദൃഢനിശ്ചയംചെയ്തിട്ടുള്ള മനുഷ്യരെന്നനിലയ്ക്കു് സമുദായൈക്യം എന്ന മഹത്തായ പ്രശ്നത്തെ നിങ്ങളും ഞാനും എന്തുകൊണ്ടു സമീപിച്ചുകൂടാ? അതിനോടു ബന്ധപ്പെട്ടവരും താല്പര്യമുള്ളവരുമായ സകലക്കും നമ്മുടെ പരിഹാരം സ്വീകാര്യമാക്കുന്നതിനുവേണ്ടി എന്തുകൊണ്ടു് നാം ഒത്തുചേർന്നു പ്രവർത്തിച്ചുകൂടാ?*

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

---

57 Mahatma Gandhi, Correspondence with the Government, 1942—1944, P. 71.

* ആഗാഖാൻകൊട്ടാരത്തിൽനിന്നാണു് ഈ കത്തു് അയച്ചതു്—(ഗവണ്മെൻറിൽകൂടി)—ജിന്നയ്ക്കു് ഇതു് അയച്ചുകൊടുക്കാൻ ഗവണ്മെൻറു് വിസമ്മതിച്ചു.

## 58

ദിൽകുഷാ, (പാഞ്ചുഗണി),
ജൂലൈ 17, 1944.

സഹോദരനായ ജിന്നാ,

മാതൃഭാഷയിൽ സംസാരിക്കാൻ നിങ്ങളെ പ്രേരിപ്പിക്കുന്നതിനു് എനിക്കു കഴിഞ്ഞിരുന്ന ഒരു കാലമുണ്ടായിരുന്നു. ഇന്നു് മാതൃഭാഷയിൽ നിങ്ങഠംക്കു് എഴുതാൻ ഞാൻ ഒരുമ്പെടുകയാണു്. ജയിലിൽനിന്നു ഞാനയച്ച ഒരു ക്ഷണക്കത്തിൽ നിങ്ങളും ഞാനും തമ്മിൽ ഒരു കൂടിക്കാഴ്ച നടത്തണമെന്നു് ഇതിനകംതന്നെ ഞാൻ നിർദ്ദേശിച്ചു കഴിഞ്ഞിട്ടുണ്ടു്. എന്റെ മോചനത്തിനുശേഷം ഇതുവരെ നിങ്ങഠംക്കു് ഞാനെഴുതിയിട്ടില്ല. ഇന്നു് എഴുതാൻ ഞാൻ നിർബദ്ധനായിരിക്കുന്നു. നിങ്ങഠം ആഗ്രഹിക്കുന്ന ഏതുസമയത്തും നമുക്കു തമ്മിൽ കാണാം. ഇസ്ലാമിന്റെയോ ഇന്ത്യൻ മുസ്ലീങ്ങളുടെയോ ശത്രുവായി എന്നെ കരുതരുതു്. എല്ലായ്പ്പോഴും നിങ്ങളുടേയും മനുഷ്യസമുദായത്തിന്റേയും സേവകനും സുഹൃത്തുമായിട്ടാണു് ഞാൻ കഴിഞ്ഞിട്ടുള്ളതു്. എന്നെ നിരാശപ്പെടുത്താതിരിക്കുക.

നിങ്ങളുടെ സഹോദരൻ,
എം. കെ. ഗാന്ധി.

## 59

സെപ്റ്റംബർ 11, 1944.

പ്രിയപ്പെട്ട കായിദ്—ഇ—ആസാം.

ഇന്നലെ വൈകുന്നേരം മൂന്നരമണിക്കു് നിങ്ങളുടെ കത്തു് ഞാൻ കൈപ്പററി. പല ജോലികളുടേയും നടുവിലായിരുന്നു ഞാൻ. ആദ്യം കിട്ടിയ സന്ദർഭം ഉപയോഗിച്ചു് മറുപടി എഴുതുവാൻ ഞാൻ ബദ്ധപ്പെടുകയാണു്.

നിങ്ങളെ ഒരു വ്യക്തിയെന്ന നിലയിലാണു് ഞാൻ സമീപിക്കുന്നതു് എന്നു് നിങ്ങഠംക്കയച്ച കത്തിൽ ഞാൻ പറഞ്ഞിട്ടുണ്ടു്. രാജാജി പദ്ധതിയിൽ അതു് അന്തർലീനമായിട്ടുണ്ടു്. പരസ്യമായി ഞാൻ അതു പ്രസ്താവിച്ചിട്ടുമുണ്ടു്. ഹിന്ദു—മുസ്ലീം ഐക്യമാണു് എന്റെ ജീവിതലക്ഷ്യം. ആ ലക്ഷ്യത്തിനുവേണ്ടിത്തന്നെയാണു് അതു ഞാൻ ആഗ്രഹിക്കുന്നതു്. എന്നാൽ വിദേശീയ ഭരണാധികാരികളെ പുറത്തയച്ചാലല്ലാതെ അതു പ്രാപിക്കാൻ സാദ്ധ്യമല്ല. അതിനാൽ സ്വയം നിർണ്ണയാവകാശത്തിന്റെ പ്രയോഗത്തിനുള്ള ആദ്യത്തെ ഉപാധി, ഇന്ത്യയുടെ ഘടകങ്ങളായ വിവിധ കക്ഷികളുടേയും വിഭാഗങ്ങളുടേയും സംയുക്തപ്രവത്തനംകൊണ്ടു് സ്വാതന്ത്ര്യം നേടുക എന്നതാണു്. നിർഭാഗ്യവശാൽ അത്തരം സംയുക്തപ്രവത്തനം

---

58 Gandhi Reader, P. 420.
59 Gandhi Reader, P. 422

അസാദ്ധ്യമാണെങ്കിൽ, ഏതെല്ലാം വിഭാഗങ്ങളെ ഏകോപിപ്പിച്ചു നിറുത്തുവാൻ കഴിയുമോ അവയുടെയെല്ലാം സഹായത്തോടുകൂടി ഞാൻ സമരം ചെയ്യേണ്ടിയിരിക്കുന്നു.

അതുകൊണ്ടു് ഒരു പ്രതിനിധിയുടെ നിലയെടുക്കാനും സ്വീകരിക്കാനും ഞാൻ വിസമ്മതിച്ചപ്പോൾ നമ്മുടെ സംഭാഷണം അവസാനിപ്പിക്കാൻ നിങ്ങൾ ഒരുങ്ങാത്തതിൽ എനിക്കു് സന്തോഷമുണ്ടു്. നാം തമ്മിലുള്ള ഒത്തുതീർപ്പിനു് അംഗീകാരം നല്കാൻ കോൺഗ്രസ്സിന്റെമേൽ എനിക്കുള്ള സർവ്വ സ്വാധീനശക്തിയും ഞാൻ ഉപയോഗിക്കാമെന്നു് തീർച്ചയായും പ്രതിജ്ഞചെയ്തിട്ടുണ്ടു്. രാജാജി പദ്ധതി രൂപീകരിച്ചതു്, ആദ്യമായി നിങ്ങളുടെ അംഗീകാരം നേടാനും അനന്തരം ലീഗിനു് സമർപ്പിക്കാനും വേണ്ടിയാണു് എന്ന വസ്തുത നിങ്ങളെ ഞാൻ അനുസ്മരിപ്പിക്കുന്നു.

നിങ്ങളുടേയും എന്റേയും വീക്ഷണഗതികൾ തമ്മിൽ സാഗരതുല്യമായ അന്തരമുണ്ടെന്നു് ഞാൻ പറഞ്ഞതു് വാസ്തവമാണു്. എന്നാൽ ലീഗിന്റെ ലാഹോർ പ്രമേയത്തെ ഒട്ടും പരാമർശിച്ചുകൊണ്ടല്ല അതു് പറഞ്ഞതു്. ലാഹോർ പ്രമേയം അവ്യക്തമാണു്. രാജാജി അതിൽനിന്നു് സാരംശം എടുത്തു് അതിനു് ഒരു രൂപം നല്കുകയായിരുന്നു.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 60

സെപ്തംബർ 23, 1944.

പ്രിയപ്പെട്ട കായിദ്—ഇ—ആസാം,

ഇന്നലെ വൈകുന്നേരത്തെ സംഭാഷണം എന്റെ നാക്കിൽ ഒരു ദുഃസ്വാദാണു് അവശേഷിപ്പിച്ചിട്ടുള്ളതു്. നമ്മുടെ സംഭാഷണവും എഴുത്തുകുത്തുകളും സമാന്തരമായി നീങ്ങുകയാണു്. അവ ഒരിക്കലും പരസ്പരം ചേരുന്നില്ല എന്നു തോന്നുന്നു. ഇന്നലെ വൈകുന്നേരം നാം പരിപൂർണ്ണമായ ഭിന്നിപ്പിനോടു് അടുത്തു. പക്ഷേ, ഈശ്വര സഹായത്താൽ, വേർപിരിയാൻ നമുക്കു് ഇഷ്ടമില്ലായിരുന്നു. നാം ചർച്ചകൾ വീണ്ടും ആരംഭിച്ചു. സായാഹ്നപ്രാർത്ഥനാസമയം പാലിക്കാൻ എനിക്കു് സൗകര്യം നല്കുന്നതിനുവേണ്ടി, സംഭാഷണം മാററിവെക്കുകയും ചെയ്തു.

60 Gandhi Reader, P. 423

ഇത്രവളരെ പ്രാധാന്യമുള്ള ഒരു സംഗതിയിൽ എന്തെങ്കിലും തെററുപററാനുള്ള എല്ലാ സാദ്ധ്യതകളും ദൂരീകരിക്കുന്നതിനുവേണ്ടി, ഞാൻ ഏതൊന്നിൽ ഒപ്പുവെയ്ക്കണമെന്നാണോ നിങ്ങഠംക്കു സൂക്ഷ്മമായി ആഗ്രഹമുള്ളതു് അതു് എന്നെ നിങ്ങഠം എഴുതി അറിയിക്കണമെന്നു ഞാൻ ആശിക്കുന്നു.

ഈ ഘട്ടത്തിൽ നമ്മെ സഹായിക്കാൻ പുറമേനിന്നു് ആരെയെങ്കിലും, നാം ക്ഷണിക്കുന്നതു നന്നായിരിക്കും എന്ന നിർദ്ദേശത്തിൽ ഞാൻ ഉറച്ചുനില്ക്കുന്നു.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## ഭാഗം മൂന്ന്

## ജമ്നലാൽജിക്കും കുടുംബാംഗങ്ങൾക്കും

### 1

### ജമ്നലാൽ ബജാജിന്*

നദിയാദ്,
ആഷാഡ്കൃഷ്ണാ 4, 1975,
(ജൂലായ് 27, 1918).

ഭായ് ശ്രീ ജമ്നലാൽജി,

നിങ്ങളുടെ സ്നേഹം എന്നെ കീഴടക്കിക്കളയുന്നു. ഈ സ്നേഹ സമ്പത്തിന് എന്നെ അർഹനാക്കിത്തീർക്കുവാൻ ഈശ്വരനോടു പ്രാർത്ഥിക്കുന്നതിനുമാത്രമേ എനിക്കു കഴിവുള്ളു. എപ്പോഴും ധർമ്മത്തിന്റെ മാർഗ്ഗത്തിലൂടെ മുന്നോട്ടു പോകാൻ നിങ്ങളുടെ ആത്മാർപ്പണമനോഭാവം നിങ്ങളെ സഹായിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

മാർവാഡിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കുന്ന ജോലി വിജയകരമാക്കണമെങ്കിൽ കാര്യക്ഷമതയുള്ള ഒരു സംഘാടകന്റെ ആവശ്യമുണ്ട്.

സൈന്യത്തിൽ ആളെ ചേർക്കാനുള്ള പരിശ്രമം† വളരെ മെല്ലെയാണു പുരോഗമിക്കുന്നത്. ഏകദേശം 150 പേരുകൾ രജിസ്റ്ററിൽ ചേർത്തുകഴിഞ്ഞു. ഒരുത്തരേയും ഇതുവരെ വിളിച്ചിട്ടില്ല. ഗുജറാത്തികളുടെ ഒരു ബററാലിയൻ സംഘടിപ്പിക്കാൻ ഞാൻ ശ്രമിക്കുകയാണ്.

നിങ്ങളുടെ,
മോഹൻദാസ് ഗാന്ധി.

### 2

സബർമതി സെൻട്രൽ ജയിൽ,
വ്യാഴാഴ്ച രാത്രി,
മാർച്ച് 16, 1922.

ചി. ജമ്നലാൽജി,

എന്റെ സത്യാന്വേഷണം മുന്നോട്ടുപോകുന്തോറും, സത്യം സർവ്വ

---

1 To A Gandhian Capitalist, P. 45 (ഇതുമുതൽ 16–ാമത്തേതുവരെയുള്ള കത്തുകൾ ശ്രീ ജമ്നലാൽ ബജാജിനാണ്).

* ജമ്നലാൽ ബജാജിനെ അഞ്ചാമത്തെ പുത്രനായിട്ടു പരിഗണിക്കാൻ അദ്ദേഹം ഗാന്ധിജിയോട് അപേക്ഷിച്ചിരുന്നു.

† ഒന്നാം ലോകമഹായുദ്ധകാലത്തു കുറച്ചിട ഗാന്ധിജി, ഖേഡാ ജില്ലയിൽ പട്ടാളത്തിൽ ആളെ ചേർക്കാനുള്ള ശ്രമം നടത്തുകയുണ്ടായി.

2 To A Gandhian Capitalist, pp. 49–50

വും ഉൾക്കൊള്ളുന്ന എന്ന ധാരണ എന്നിൽ വളരുകയാണ്. അതു് അഹിംസയിലല്ല, അഹിംസ അതിലാണ് അടങ്ങിയിരിക്കുന്നതു്. വിശുദ്ധമായ ഒരു ഹൃദയവും ബുദ്ധിയുംകൊണ്ടു ദൃശ്യമാകുന്നതു് ആ നിമിഷനേരത്തേക്കു സത്യമത്രെ. അതിൽത്തന്നെ തങ്ങിനില്ക്കുക; കേവലസത്യത്തിൽ എത്തിച്ചേരാൻ അതു നമ്മെ സഹായിക്കുന്നു. വിഭക്തമായ കർത്തവ്യത്തിന്റെ പ്രശ്നമേ അവിടെ ഇല്ല. എന്നാൽ അഹിംസ എന്താണെന്നു നിർണ്ണയിക്കാൻ പലപ്പോഴും പ്രയാസം നേരിടുന്നു. ഉദാഹരണമായി കീടനാശിനികൾ ഉപയോഗിക്കുന്നതു ഹിംസയാണ്. എങ്കിലും അതു കൂടാതെ കഴിക്കാൻ നമുക്കു സാദ്ധ്യമല്ല. ഹിംസയുടെ ലോകത്തിന്റെ നടുവിൽ അഹിംസാനിരതമായ ഒരു ജീവിതം നമുക്കു നയിക്കേണ്ടിയിരിക്കുന്നു. നാം സത്യത്തിൽ പററിച്ചേർന്നു നിന്നാൽമാത്രമേ അതു നമുക്കു സാദ്ധ്യമാവൂ. അപ്രകാരമാണ് സത്യത്തിൽനിന്നു് അഹിംസയെക്കുറിച്ചുള്ള അവബോധം ഞാൻ നേടുന്നതു്. സത്യത്തിൽനിന്നു സ്നേഹം, ആർജ്ജവം. വിനയം എന്നിവ സംജാതമാകുന്നു. സത്യത്തെ ഉപാസിക്കുന്ന ഒരാൾ മൺതരിയെപ്പോലെ വിനയമുള്ളവനായിരിക്കണം. അയാളുടെ വിനയം അയാളുടെ സത്യദർശനത്തോടൊപ്പം വർദ്ധിക്കുന്നു. എന്റെ ജീവിതത്തിൽ ഓരോ നിമിഷവും ഞാനിതു കാണുന്നുണ്ടു്. ഒരു കൊല്ലം മുമ്പ് ഉണ്ടായിരുന്നതിനേക്കാൾ എത്രയോ വിശാലതരമായ സത്യാവബോധവും, എന്റെ നിസ്സാരതയെക്കുറിച്ചുള്ള ബോധവും ഇന്നു് എനിക്കുണ്ടു്. 'ബ്രഹ്മസ്സത്യം ജന്മിഥ്യാ' (ബ്രഹ്മം യഥാർത്ഥമാണ്, മററെല്ലാം അയഥാർത്ഥവുമാണ്) എന്ന മഹത്തായ സത്യത്തിന്റെ വിസ്മയാവഹമായ ആന്തരാർത്ഥം ഓരോ ദിവസവും എന്റെ ഉള്ളിൽ വളർന്നുകൊണ്ടിരിക്കുന്നു. അതു നമ്മെ ക്ഷമ പഠിപ്പിക്കുന്നു. അതു നമ്മിലുള്ള പാരുഷ്യം നിർമ്മാർജ്ജനം ചെയ്യും; നമ്മുടെ സഹിഷ്ണുത വളർത്തുകയും ചെയ്യും; നമ്മുടെ കൊച്ചുകൊച്ചു തെററുകളെ പർവ്വതങ്ങളോളം വലുതായിക്കാണാനും, മററുള്ളവരുടെ പർവ്വതസമാനമായ തെററുകളെ ചിതൽപ്പുററുകളെപ്പോലെ ചെറുതായിക്കാണാനും നമ്മെ അതു പ്രാപ്തരാക്കും. അഹംഭാവംനിമിത്തമാണു ശരീരം നിലനില്ക്കുന്നതു്. അഹംഭാവത്തിന്റെ ശരീരത്തെ പൂർണ്ണമായി നിർമ്മൂലനം ചെയ്യുന്നതാണു മോക്ഷം. ഇതു പ്രാപിച്ചുകഴിഞ്ഞ ഒരാൾ സത്യത്തിന്റെ പ്രതിബിംബംതന്നെ ആയിരിക്കും. അഥവാ, അതിനെ ബ്രഹ്മം എന്നുതന്നെ വിളിക്കാവുന്നതാണ്. അതിനാൽ ഈശ്വരന്റെ പ്രിയനാമധേയം ദാസദാസൻ എന്നത്രേ.

ഭാര്യാസന്താനങ്ങൾ, സുഹൃത്തുക്കൾ, സമ്പത്തു് ഇവ സർവ്വവും സത്യത്തിനു കീഴ്പ്പെട്ടവയായി ഗണിക്കേണ്ടതാണ്. അവയിൽ ഓരോന്നും ഈ സത്യാന്വേഷണത്തിൽ ബലികഴിക്കപ്പെടുകയും വേണം. എങ്കിൽമാത്രമേ ഒരാൾക്ക് സത്യാഗ്രഹി ആയിരിക്കാൻ

കഴിയുകയുള്ളു. ഈ പ്രസ്ഥാനത്തിനുവേണ്ടി ഞാൻ സ്വയം അർപ്പിച്ചതു് ഈ തത്വത്തിന്റെ ആചരണം താരതമ്യേന ലഘുവാക്കിത്തീർക്കുക എന്ന ഉദ്ദേശ്യത്തോടുകൂടിയാണു്. നിങ്ങളേപ്പോലുള്ള ആളുകളെ ഇതിൽ മുഴുകിക്കാൻ ഞാൻ മടിക്കാത്തതും മേല്പറഞ്ഞ ഉദ്ദേശ്യംകൊണ്ടുതന്നെയാണു്. അതിന്റെ ബാഹ്യരൂപം 'ഹിന്ദ്സ്വരാജ്' അത്രേ. ഈ സ്വരാജിന്റെ ആഗമനം ഇനിയും വൈകുന്നതു്, അത്തരമൊരു സത്യാഗ്രഹിയെ ഇനിയും കണ്ടുപിടിക്കേണ്ടതായിരിക്കുന്നതുകൊണ്ടാണു്. എന്നാൽ ഇതു നമ്മെ ഭയപ്പെടുത്തേണ്ട കാര്യമല്ല; കൂടുതൽ പരിശ്രമിക്കാൻ നമ്മേ പ്രേരിപ്പിക്കുകയാണു വേണ്ടതു്. നിങ്ങൾ സ്വയം എന്റെ അഞ്ചാമത്തെ പുത്രനായിത്തീർന്നു. എങ്കിലും അതിനു് അർഹനായിരിക്കാൻ ഞാൻ ഉദ്യമിച്ചുകൊണ്ടിരിക്കയാണു്. ദത്തെടുക്കുന്ന ഒരാൾക്കുള്ളതു സാധാരണമായ ഉത്തരവാദിത്വം അല്ല. ഈശ്വരൻ എനിക്കു സഹായമരുളട്ടെ. ഈ ജീവിതത്തിൽ തന്നെ ഞാൻ അതിനു് അർഹനായിത്തീരുകയും ചെയ്യട്ടെ.

ബാപ്പുവിന്റെ ആശീർവാദം.

## 3

യറ്വദാ സെൻട്രൽ ജയിൽ,
അശ്വിൻശുക്ള 14, വ്യാഴാഴ്ച 1979,
(ഒക്ടോബർ 5, 1922)

(സൂപ്രണ്ടിന്റെ അനുവാദത്തോടുകൂടിയാണു് ഞാൻ ഈ കത്തയയ്ക്കുന്നതു്).

ചി. ജമ്നലാൽ,

* * *

നിങ്ങളുടെ ആദ്ധ്യാത്മികാഭിലാഷങ്ങളെ സംബന്ധിച്ചാണെങ്കിൽ: അശുദ്ധവിചാരങ്ങളിൽനിന്നു് തന്നെത്താൻ സ്വാതന്ത്ര്യം നേടുന്ന ഒരു മനുഷ്യൻ മോക്ഷം പ്രാപിക്കും. വളരെ തപസ്യ (വ്രതം) അനുഷ്ഠിക്കുന്നതിന്റെ ഫലമായിമാത്രമെ അശുദ്ധചിന്തകളെ ആകമാനം വിപാടനം ചെയ്യാൻ കഴിയുകയുള്ളു. അതു നേടുന്നതിനു് ഒരൊററ മാർഗ്ഗമേയുള്ളു: മനസ്സിൽ അശുദ്ധചിന്ത ഉളവാകുമ്പോഴെല്ലാം, അതിനെ ഉടൻതന്നെ ഒരു വിശുദ്ധചിന്തകൊണ്ടു നേരിടണം. ഇതു്, വീണ്ടും, ഈശ്വരകാരുണ്യംകൊണ്ടുമാത്രമേ സാദ്ധ്യമാവുകയുള്ളു. അദ്ദേഹത്തിന്റെ നാമധേയം ഇരുപത്തിനാലു മണിക്കൂറും ജപിച്ചുകൊണ്ടിരിക്കയും നമ്മുടെ ഉള്ളിൽ അദ്ദേഹം സ്ഥിതിചെയ്യുന്നുണ്ടെന്നു മനസ്സിലാക്കുകയും ചെയ്താൽ ആ കാരുണ്യം സമ്പാദിക്കാൻ കഴിയും. രാമനാമം ചുണ്ടിൽ തങ്ങിനില്ക്കുമ്പോൾ ഇതരചിന്തകളാൽ മനസ്സ് നിറഞ്ഞിരുന്നാലും തരക്കേടില്ല. ഇതുവരെ ചുണ്ടിൽ തങ്ങിനിന്നിരുന്ന രാമനാമം കാലക്രമേണ ഹൃദയത്തിൽ പ്രഥമസ്ഥാനം

3 To A Gandhian Capitalist, PP. 51—52.

കരസ്ഥമാക്കത്തക്കവണ്ണം അത്രമാത്രം ഏകാഗ്രമായ പരിശ്രമത്തോടു കൂടി അതു് ആവർത്തിച്ചുകൊണ്ടിരിക്കണം. പിന്നേയും മനസ്സ് എത്രമാത്രം കഠിനമായി പരിശ്രമിച്ചാലും ഏതെങ്കിലും ഒരൊററ ഇന്ദ്രിയത്തിൻെറ കാര്യത്തിൽമാത്രം അതിനെ നിയന്ത്രിക്കുവാൻ പാടില്ല. മനസ്സ് ഇന്ദ്രിയങ്ങളെ വലിച്ചിഴയ്ക്കുന്ന മാർഗ്ഗങ്ങളിൽ എല്ലാം അവ ഒഴുകിച്ചെല്ലാൻ അനുവദിക്കുന്ന മനുഷ്യൻ അവസാനം വിനാശമടഞ്ഞേ മതിയാകൂ. എന്നാൽ ഇന്ദ്രിയങ്ങളെ, ബലംപ്രയോഗിച്ചാൽപോലും, ആത്മനിയന്ത്രണത്തിനു് അധീനമാക്കി നിർത്തുകയാണെങ്കിൽ എന്നെങ്കിലും ഒരിക്കൽ അശുദ്ധവിചാരങ്ങളുടെമേൽ നിയന്ത്രണം നേടാൻ നമുക്കു സാധിക്കുമെന്നു പ്രതീക്ഷിക്കാം. ഇന്നും എൻെറ ചിന്തകളെ അനുഗമിക്കാൻ ഇന്ദ്രിയങ്ങളെ സ്വതന്ത്രമായി ഞാൻ അനുഭവിക്കുന്നപക്ഷം ഈ ദിവസംതന്നെ ഞാൻ നശിക്കുമെന്നു് എനിക്കറിയാം. മനസ്സിൽ അശുദ്ധചിന്തകൾ ജനിക്കുന്നുവെന്നതു് നാം വിഷാദമഗ്നരായിത്തീരാൻ കാരണമാക്കരുതു്. നേരേമറിച്ചു് അതു നമ്മുടെ മനസ്സിൽ കൂടുതൽ തീക്ഷ്ണമായ നിഷ്ഠയ്ക്കു പ്രചോദനം നൽകുകയാണു വേണ്ടതു്. പരിശ്രമത്തിൻെറ മണ്ഡലം പരിപൂർണ്ണമായി നമ്മുടെ അധീനതയിൽ നിക്ഷിപ്തമായിരിക്കുകയാണ്. ഫലങ്ങളുടെ മണ്ഡലമാകട്ടെ, ഈശ്വരൻ സ്വന്തം കരങ്ങളിൽത്തന്നെ ഒരുക്കിവച്ചിരിക്കുകയത്രേ. അതിനാൽ ഫലത്തേക്കുറിച്ചു് നിങ്ങൾ ചിന്തിച്ചു ക്ലേശിക്കേണ്ട ആവശ്യമില്ല. എന്നു മാത്രമല്ല, ഒരു അശുദ്ധചിന്ത മനസ്സിൽ ഉദിക്കുമ്പോഴെല്ലാം നിങ്ങൾ ജാനകീബായിയോടു കൂറില്ലാത്തവനായിത്തീരുകയാണെന്നുകൂടി തന്നെത്താൻ അനുസ്മരിക്കണം. ഈശ്വരവിശ്വാസമുള്ള ഒരു ഭർത്താവ്, തൻെറ പത്നിയോടു് ഒരിക്കലും വിശ്വസ്തനല്ലാതിരിക്കയില്ലെന്നും ഓർക്കണം. നിങ്ങൾക്കു് അസന്ദിഗ്ദ്ധമായ ഈശ്വരവിശ്വാസമുണ്ട്. സാധാരണങ്ങളായ പ്രതിവിധികൾ തീർച്ചയായും നിങ്ങൾക്കു് അറിയാവുന്നവയാണ്. ആഹാരത്തിൽ മിതത്വം പാലിക്കണം. നടക്കുമ്പോൾ നമ്മുടെ മുന്നിലുള്ള നിലത്തു് കണ്ണുകൾ ഉറപ്പിച്ചുനിർത്തണം. കാമാസക്തമായ ഒരു നോട്ടം നോക്കാൻ കണ്ണുകൾക്കു പ്രേരണയുണ്ടാകുന്നപക്ഷം, ഏതാണ്ടു് അതിനെ പറിച്ചെടുക്കത്തക്കവണ്ണം അതിനോടു കോപിക്കണം. ശുദ്ധമായ പുസ്തകങ്ങളുടെ നിരന്തരമായ പാരായണം ആവശ്യമാണ്. എല്ലാ വിധത്തിലും ഈശ്വരൻ നിങ്ങളെ സംരക്ഷിക്കുമാറാകട്ടെ.

ബാപ്പുവിൻെറ ആശീർവാദം.

## 4

പാം—ബൻ, ജൂഹു,
അന്ധേരിപോസ്റ്റ്,
ഞായറാഴ്ച (വേനല്ക്കാലം 1924).

ചി. ജമ്നലാൽ,

നിങ്ങളുടെ ദുഃഖം† എന്നെ വ്യസനിപ്പിക്കുന്നു. നിങ്ങൾക്ക് അയച്ച ആ കത്തിൽ ഞാൻ 'ചി' പ്രയോഗിക്കാതെ വിട്ടതു്, ആ കത്തു് ഒട്ടിച്ചിട്ടില്ലായിരുന്നതുകൊണ്ടാണു്; അതു കാണാൻ ഇടയാകുന്നവരെല്ലാം നിങ്ങളെ ഉദ്ദേശിച്ചുള്ള 'ചി' എന്ന പ്രയോഗം വായിക്കുന്നതു് ഉചിതമായിരിക്കുമോ ഇല്ലയോ എന്നു് ആ നിമിഷത്തിൽ പെട്ടെന്നു് എനിക്കു നിശ്ചയിക്കാൻ കഴിയാത്തതുകൊണ്ടുംകൂടെയാണു്. 'ഭായി' എന്ന പ്രയോഗം (വാച്യാർത്ഥത്തിൽ സഹോദരൻ) ഞാൻ ഉപയോഗിച്ചു. നിങ്ങൾ 'ചി' (എന്റെ പുത്രൻ) ആയിരിക്കാൻ അർഹനാണോ, പിതാവായി സ്വീകരിക്കപ്പെടാൻ ഞാൻ അർഹനാണോ എന്നിവയെ സംബന്ധിച്ചു് ഒരു തീരുമാനത്തിൽ എങ്ങനെയാണു് നാം എത്തിച്ചേരുക? നിങ്ങൾക്കു് നിങ്ങളെപ്പററി വിശ്വാസക്കുറവു് ഉള്ളതുപോലെതന്നെ എനിക്കു് എന്നെപ്പററിയും അവിശ്വാസമുണ്ടു്. നിങ്ങൾക്കു് അപൂർണ്ണതയുണ്ടെങ്കിൽ ഞാനും അപ്രകാരംതന്നെ. പിതാവായി അംഗീകരിക്കപ്പെടാൻ സ്വയം അനുവദിക്കുന്നതിനുമുമ്പു് എന്റെ യോഗ്യതകളെക്കുറിച്ചുതന്നെ കുറേക്കൂടി ഞാൻ ചിന്തിക്കേണ്ടതായിരുന്നു. എന്നാൽ നിങ്ങളുടെ സ്നേഹത്തിനു് ഞാൻ വഴങ്ങിത്തരുകയും നിങ്ങളുടെ പിതാവിന്റെ സ്ഥാനം സ്വീകരിക്കയും ചെയ്തുകഴിഞ്ഞു. ആ ബഹുമതിക്കു് ഈശ്വരൻ എന്നെ അർഹനാക്കിത്തീർക്കട്ടെ. എന്തെങ്കിലും കുററങ്ങളോ കുറവുകളോ നിങ്ങളിൽ അവശേഷിക്കുന്നുണ്ടെങ്കിൽ, അവ എനിക്കു നിങ്ങളോടുള്ള സമ്പക്കത്തിന്റെ ന്യൂനത സൂചിപ്പിക്കുന്നവയായിരിക്കും. നമ്മുടെ ന്യൂനതകളെ ദൂരീകരിക്കാൻ നാം നടത്തുന്ന പരിശ്രമത്തിൽ രണ്ടുപേരും വിജയം കരസ്ഥമാക്കുമെന്നു് എനിക്കു ദൃഢമായ വിശ്വാസമുണ്ടു്. എന്നാൽ നാം പരാജയപ്പെടുകയാണെങ്കിൽ, ഒരു ആത്മാ

---

4 To A Gandhian Capitalist, pp. 155—156.

† ഗാന്ധിജി ബജാജിനു് അയച്ച ഒരു കത്തിൽ 'ചി' എന്ന അക്ഷരം പ്രയോഗിക്കാതെ വിട്ടുകളഞ്ഞു. അതു് ബജാജിനു വളരെ ദുഃഖം ഉളവാക്കി. 'ചി' എന്നതിന്റെ ആന്തരാർത്ഥം, മറെറാരവസരത്തിൽ, ഗാന്ധിജി ഇങ്ങനെ വിശദീകരിച്ചിരിക്കുന്നു: 'അതു് "ദീർഘായുസ്സ്" എന്ന അർത്ഥമുള്ള 'ചിരഞ്ജീവി' എന്ന പദത്തെ പ്രതിനിധാനം ചെയ്യുന്നു. പ്രായം കൂടിയ ആൾ തന്റെ കുടുംബത്തിലെ പ്രായം കുറഞ്ഞ അംഗങ്ങളുടെ പേരിനുമുന്നിൽ ചേർക്കാറുള്ള ആശീർവ്വാദമാണു് അതു്.' (Bapu's Letters to Mira, P. 15). പില്ക്കാലത്തു്, വിശേഷിച്ചു് 1930—നുശേഷം, ഗാന്ധിജി ഈ ആശീർവ്വാദസൂചകമായ അക്ഷരം മുമ്പത്തേക്കാൾ സാധാരണയായി ഉപയോഗിച്ചുതുടങ്ങി.

പ്പ്ണബോധം നമ്മിലുണ്ടായിരിക്കണമെന്നു പ്രതീക്ഷിക്കുകയും ഹൃദ യത്തിന്റെ അഗാധമായ ഉള്ളറകളിലേക്ക് ഉററുനോക്കുവാനുള്ള കഴിവു പുലത്തുകയും ചെയ്യുന്ന ഈശ്വരൻ നമ്മുടെ അർഹതകൾ അ നുസരിച്ച് നമ്മോടും പെരുമാറുന്നതാണ്. അതിനാൽ എന്റെ അന്തർ ഭാഗത്തു മനഃപൂവ്വം ഞാൻ കളങ്കം വച്ചുപുലത്താത്തിടത്തോളം കാലം നിങ്ങളെ 'ചി' ആയിട്ടു ഞാൻ പരിഗണിക്കും.

ഇന്നു് ഉച്ചതിരിഞ്ഞു് ഒരുമണിവരെ ഞാൻ മൗനംപാലിച്ചു. വൈകുന്നേരം 6 മണിക്കു പണ്ഡിററ് സുന്ദർലാലിനെ കാണാമെ ന്നേററിട്ടുണ്ടു്. അദ്ദേഹത്തെ കണ്ടതിനുശേഷം നിങ്ങളെ ഇവിടേക്കു വിളിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നപക്ഷം ഞാൻ കമ്പിയ ടിക്കാം.

അവിടത്തെ കാലാവസ്ഥ അനുയോജ്യമാണെന്നു ഞാൻ പ്രത്യാ ശിക്കുന്നു, മണിബെഹൻ, ഹജീറായിലേക്കു പോയിരിക്കുകയാണ്. രാധ വളരെ പുരോഗതി നേടിക്കഴിഞ്ഞു എന്നു പറയാം. കിക്കിബെ ഹനും കുറേക്കൂടി നന്നായിട്ടുണ്ടു്.

ബാപ്പുവിന്റെ ആശീർവാദം.

## 5

സബർമതി,
സെപ്ററംബർ, 1924.

ചി. ജമ്നലാൽ,

....നിങ്ങൾക്കു് മുറിവുപററിയെന്ന വാത്ത† അല്പമായ ദുഃഖമല്ല എന്നിൽ ഉളവാക്കിയതു്. നമ്മെപ്പോലുള്ള പലരും സ്വജീവിതങ്ങൾ അപ്പ്ണം ചെയ്യേണ്ടിവന്നേക്കും എന്നു ഞാൻ വിശ്വസിക്കുന്നു. നമ്മു ടെയിടയിലുള്ള ഏററവും പരിശുദ്ധരായ ചില ആളുകളെ ബലിക ഴിച്ചാലല്ലാതെ, ഈ വിപത്തിൽനിന്നു് നമുക്കു രക്ഷപ്പെടാൻ കഴി യുമെന്നു് പ്രതീക്ഷിക്കാൻ സാധിക്കാത്തവിധത്തിൽ അത്ര വിപുല മായ തോതിൽ കാപട്യത്തിനു് പ്രചാരം സിദ്ധിച്ചിട്ടുണ്ടു്; അത്ര ത്തോളം വിശാലമായി വിഷം വ്യാപിച്ചിട്ടുമുണ്ടു്. കഴിയുമെങ്കിൽ സംഘട്ടനത്തിന്റെ മൂലകാരണം കണ്ടുപിടിക്കാൻ നിങ്ങൾ ശ്രമി ക്കുക. സംഗതികൾ ശരിയായി വീക്ഷിക്കാനും സംഘർഷാവസ്ഥ യുടെ കാരണങ്ങൾ ഉന്മൂലനം ചെയ്യാനും സന്നദ്ധതയുള്ള, വിവേക സമ്പന്നനായ ഒരു മനുഷ്യൻപോലും മുസൽമാന്മാരുടേയും ഹിന്ദുക്കളു ടേയും ഇടയിലില്ലേ?

5 **To A Gandhian Capitalist, pp. 56—57.**

† നാഗ്പൂരിൽ നടന്ന ഒരു ഹിന്ദു–മുസ്ലീം ലഹളക്കിടയിൽ ബജാജിനു് ഒരു മുറിവുപററി എന്ന വാത്ത അറിഞ്ഞപ്പോൾ.

ഏററവും അടുത്തകാലത്തു് ഞാൻ കൈക്കൊണ്ട തീരുമാനങ്ങൾ നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ടെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ബൽഗാമിൽ വെച്ചേട്ടപ്പുകൊണ്ടു് പ്രധാനപ്പെട്ട ഒരു സംഗതിയും തീരുമാനിക്കരുതെന്നു് ഞാൻ മനസ്സിൽ ഉറച്ചുകഴിഞ്ഞു. പരസ്പരകലഹങ്ങൾ അത്രത്തോളം വലുതായിക്കഴിഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് വിപുലമായ തോതിൽ സത്യാഗ്രഹം നടത്താനുള്ള എല്ലാ ആശയങ്ങളും തല്ക്കാലം നാം ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. നാം അങ്ങനെ ചെയ്യാതിരുന്നാൽ അതു നമ്മുടെ തെററായിത്തീരും. ഒരൊററ സംഗതിപോലും ശരിയായി മനസ്സിലാക്കപ്പെടുന്നില്ല. സർവ്വവും ദുർവ്യാഖ്യാനിക്കപ്പെടുന്നു; എല്ലാ വശത്തും അവിശ്വാസം. ഇന്നത്തെ സാഹചര്യങ്ങളിൽ നമ്മുടെ തത്വങ്ങളിൽ ഉറച്ചുനില്ക്കുകയും മററുള്ളവരുടെ പ്രവൃത്തികൾക്കു് നിശ്ശബ്ദരായി സാക്ഷ്യംവഹിക്കുകയും ചെയ്യുകയാണു് നമ്മുടെ കടമ. 'യംഗ് ഇന്ത്യ'യിൽ ഈ വിഷയത്തെപ്പററി ഞാൻ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. പക്ഷേ, 'നവജീവനു' വേണ്ടി അതിന്റെ എത്രത്തോളം ഭാഗം പരിഭാഷപ്പെടുത്തിയിട്ടുണ്ടെന്നു് എനിക്കു് അറിവില്ല. ഇതിനകം നിങ്ങളുടെ കൈക്കു് പരിപൂർണ്ണ സുഖം കിട്ടിക്കഴിഞ്ഞിരിക്കുമല്ലൊ....

ബാപ്പുവിന്റെ ആശീർവാദം.

## 6

ആശ്രമം, സബർമതി,
ആഷാഡ്കൃഷ്ണ 6,
(ജൂലൈ 16, 1926).

ചി. ജമ്നലാൽ,

ദേവദാസിനു നിങ്ങളയച്ച കത്തു് ഞാൻ വായിച്ചു. നിങ്ങൾക്കു് നേരിടേണ്ടിവന്നിരിക്കുന്ന കൊടുങ്കാററു്* ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. എന്നാൽ അതു സ്വാഗതാർഹമാണു്. എന്തുകൊണ്ടെന്നാൽ ഇത്തരം സന്ദർഭങ്ങളിൽ മാത്രമാണു് ഒരാളുടെ വിശ്വാസം പരീക്ഷിക്കപ്പെടുന്നതു്. കുററാരോപണം നിങ്ങളുടെ കൈയിൽ കിട്ടുമ്പോൾ അതു് എനിക്കു് അയച്ചുതരിക. ഒരു മറുപടി ഞാൻ തയ്യാറാക്കാം. നിങ്ങൾക്കു വേണമെന്നു തോന്നുന്ന മാററങ്ങളോടുകൂടി അതു നിങ്ങൾ അയച്ചുകൊടുക്കുക. ഏതായാലും പരമാവധി മര്യാദ നാം പ്രകടിപ്പിക്കാൻ പോകുകയാണു്, ജാതിനിയമങ്ങളെ ലംഘിക്കുന്ന ഒരാളെ

6 To A Gandhian Capitalist, pp. 63—64.

* അയിത്തം മുതലായവയെപ്പററി ബജാജിനു് ഉണ്ടായിരുന്ന യാഥാസ്ഥിതികമല്ലാത്ത അഭിപ്രായങ്ങൾ നിമിത്തം അദ്ദേഹത്തിന്റെ ജാതിയിൽപ്പെട്ട ആളുകൾ ബജാജിനു് എതിരായി സമുദായബഹിഷ്കരണം സംഘടിപ്പിക്കുമെന്നു ഭീഷണിപ്പെടുത്തിയപ്പോൾ.

പുറന്തള്ളാൻ ജാതിക്കു സർവ്വാവകാശവും ഉണ്ടു്. എന്നാൽ ഇന്നോളം നിങ്ങൾ ചെയ്തിട്ടുള്ള പ്രവൃത്തികളിലെല്ലാം നിങ്ങൾക്കു ലജ്ജയോ പശ്ചാത്താപമോ തോന്നേണ്ട യാതൊരു സംഗതിയും ഇല്ല. ജാതിയുടെമേൽ നിങ്ങൾക്കുള്ള സ്വാധീനശക്തിക്കു് ഉടവുതട്ടും എന്നതിനു് സംശയമില്ല. ധനശേഖരണത്തിനു് നിങ്ങൾക്കുള്ള കഴിവും കുറയും. പക്ഷേ, അതു് എന്റെ മനസ്സിനെ ലേശംപോലും ക്ലേശിപ്പിക്കുന്നില്ല. ഈ സംഭവവികാസത്തിന്റെ ഫലമായിട്ടു് നിങ്ങൾക്കു് ഒരു ദരിദ്രനായി കഴിയേണ്ടിവന്നാൽപോലും അതു് ദുഃഖിക്കുകയോ പശ്ചാത്തപിക്കുകയോ ചെയ്യേണ്ട ഒരു സംഗതിയല്ല. ദാരിദ്ര്യം, നമുക്കു പ്രിയപ്പെട്ട തത്വങ്ങളിൽ ഉറച്ചുനില്ക്കുന്നതിന്റെ ഫലമായിട്ടു വന്നുകൂടുകയാണെങ്കിൽ, അതു സ്വാഗതമാണു് അർഹിക്കുന്നതു്. ആത്യന്തികമായി, നിങ്ങളുടെ മര്യാദയോടൊപ്പം അചഞ്ചലതയേയും ജാതി അംഗീകരിക്കുമ്പോൾ, അതു പക്ഷപാതം വെടിയുകയും വിനീതമായിത്തീരുകയും ചെയ്യും. ജാതി പരിഷ്കാരത്തിനു വിധേയമായിത്തീരേ മതിയാവൂ. ഈ സംഭവം അതിനു വഴിതെളിച്ചേക്കാൻ ഇടയുണ്ടു്....

ബാപ്പുവിന്റെ ആശീർവ്വാദം.

## 7

യറ്വദാ മന്ദിരം,
ഏപ്രിൽ 9, 1932.

ചി. ജമ്നലാൽ,

ഞങ്ങൾ എല്ലാവരും ആകാംക്ഷയോടുകൂടി നിങ്ങളുടെ കത്തു് കാത്തിരിക്കയായിരുന്നു. അതു് ഇപ്പോഴാണു കിട്ടിയതു്. ആകാവുന്നിടത്തോളം അതു് പരിപൂർണ്ണവുമാണു്. *ജയിലിലെ ആഹാരം നിങ്ങളുടെ ശരീരഘടനയോടു് യോജിപ്പുള്ളതാണു് എന്ന വസ്തുത അത്യന്തം തൃപ്തികരമാണു്. ജാനകീബഹനേയും കമൽനയനേയും കുറിച്ചു് എനിക്കു വിവരങ്ങൾ കിട്ടിക്കഴിഞ്ഞിട്ടുണ്ടു്. വിനോബ പാൽ ഉപേക്ഷിക്കാൻ പ്രതിജ്ഞ ചെയ്തിട്ടില്ലെങ്കിൽ, അദ്ദേഹത്തിനു പാൽ അത്യാവശ്യമാണു് എന്നു ദൃഢമായ അഭിപ്രായമാണു് എനിക്കുള്ളതു്. അവിടെപ്പോലും അദ്ദേഹം അതികഠിനമായ ജോലി ചെയ്തുകൊണ്ടിരിക്കുന്നതായിത്തോന്നുന്നു. ആ പ്രവർത്തനത്തിനിടയിൽ അദ്ദേഹത്തിന്റെ ആരോഗ്യം നിലനിത്താൻ പാൽ ആവശ്യമാണെന്നും തോന്നുന്നു. പാലിനു പകരം ഫലപ്രദമായി ഉപയോഗിക്കാവുന്നതും, എന്നാൽ പാലിന്റെ കുറവുകളിൽനിന്നു് മുക്തവുമായ എന്തെങ്കിലും ഒന്നു് സസ്യസാമ്രാജ്യത്തിൽ സംശയാതീതമായി ഉണ്ടെന്നു് ഞാൻ

7 To A Gandhian Capitalist, pp. 75–76.
* ഗാന്ധിജിയും ജമ്നലാൽജിയും അന്നു ജയിലിലായിരുന്നു.

ദൃഢമായി വിശ്വസിക്കുന്നു. എന്നാൽ അത്തരം ഗവേഷണം നടത്താൻവേണ്ട യോഗ്യതകളുള്ള ഡാക്ടർമാർ ഈ വിഷയത്തെപ്പററി ഒരിക്കലും പരിചിന്തിക്കാറില്ല. നമ്മേപ്പോലുള്ള ആളുകളുടെ കഴിവിനു് അതീതമാണു് അതു്. അഥവാ മറെറല്ലാ കാര്യങ്ങളും മാററിവെച്ചിട്ടു് ഈ ഒരൊററ സംഗതിയിൽ ശ്രദ്ധ കേന്ദ്രീകരിക്കണം. അതും നമുക്കു ചെയ്യാൻ സാദ്ധ്യമല്ല. അതിനാൽ സാധാരണഗതിയിൽ നമ്മുടെ ചുമതലയായിത്തീർന്നിട്ടുള്ള കർത്തവ്യത്തിൽത്തന്നെ നാം ഉറച്ചുനില്ക്കുകയാണു് വേണ്ടതു്. ഈ ദൃഢമായ അഭിപ്രായമാണു് എനിക്കുള്ളതു്. വിനോബയുടെ തൂക്കം ക്രമത്തിലധികം കുറയാൻ അദ്ദേഹം അനുവദിച്ചുകൂടെന്നുതന്നെ എനിക്കു തോന്നുന്നു.

നിങ്ങളുടെ ചുററും നല്ല ഒരു സുഹൃത്'സംഘം വന്നുകൂടിയിട്ടുണ്ടെന്നു തോന്നുന്നുണ്ടു്. നിങ്ങളുടെ സി. ക്ലാസ്സിനെപ്പററി എനിക്കു വാസ്തവത്തിൽ അസൂയ തോന്നുന്നു. നിങ്ങളെ ആ വിഭാഗത്തിലാണു് ഉൾപ്പെടുത്തിയതെന്നു് അറിയാൻ ഇടയായപ്പോൾ എനിക്കു വാസ്തവത്തിൽ വളരെ സന്തോഷമാണു തോന്നിയതു്. അക്കാരണത്താൽ നിങ്ങളുടെ ആരോഗ്യം തകരാറിലാകുമെന്നു് എനിക്കു് ഒട്ടും ഭയമുണ്ടായിരുന്നില്ല. നിങ്ങളുടേയും സമീപത്തുള്ളവരുടേയും ആരോഗ്യം സ്വയം പരിരക്ഷിക്കാൻ നിങ്ങൾക്കുള്ള കഴിവിനെപ്പററി ഒരിക്കലും ഒരു സംശയവും എനിക്കു് ഉണ്ടായിട്ടില്ല. എന്നുമാത്രമല്ല നിങ്ങൾക്കു സിദ്ധിച്ചുകൊണ്ടിരിക്കുന്ന അനുഭവപാഠങ്ങൾ മറെറാരുതരത്തിൽ നേടാൻ സാധിക്കുകയും ചെയ്യുമായിരുന്നില്ല....

ഞങ്ങൾ മൂന്നുപേരും സസുഖം കഴിയുകയാണു്. കഴിഞ്ഞ രണ്ടു മാസമായിട്ടു് റൊട്ടിയും, ബദാമും, ഈന്തപ്പഴവും, ഒരു സസ്യവും നാരങ്ങയുമാണു് ഞാൻ ഭക്ഷിച്ചുവരുന്നതു്. ഈ ആഹാരം എനിക്കു തികച്ചും യോജിച്ചതാണു്. എനീമയുടെ ആവശ്യം ഒരിക്കലും ഉണ്ടായിട്ടില്ല. ഇപ്പോൾ ഞാൻ ആശ്രമത്തിൻെറ ചരിത്രം എഴുതിക്കൊണ്ടിരിക്കുകയാണു്. സമയത്തിൽ ഏറിയകൂറും കത്തെഴുതുന്നതിനുവേണ്ടി വിനിയോഗിക്കേണ്ടിവരുന്നു. ദിവസേന എത്രയോതവണ ഞങ്ങളുടെ ചെറിയ സംഘം നിങ്ങളെപ്പററി സംസാരിക്കാറുണ്ടു്. ഞങ്ങളുടെ സ്നേഹാദരങ്ങൾ അവിടെയുള്ള സകലരേയും അറിയിക്കണമെന്നു് അപേക്ഷ. നിങ്ങൾക്കു സാധിക്കുമ്പോഴെല്ലാം തീർച്ചയായും എനിക്കു് എഴുതുക.

ബാപ്പുവിൻെറ ആശീർവ്വാദം.

## 8

യറ്വദാമന്ദിരം,
സെപ്തംബർ 27, 1932.

ചി. ജമ്നലാൽ,

*നിങ്ങൾ മനസ്സിനെ ലേശവും ക്ലേശിപ്പിക്കരുത്. വാസ്തവത്തിൽ സന്തോഷംകൊണ്ട് നിങ്ങൾ നൃത്തംവെയ്ക്കുകയാണ വേണ്ടത്. നിങ്ങൾ പിതാവായി അംഗീകരിച്ചിട്ടുള്ള ഒരാൾക്ക്, നിങ്ങൾക്ക പ്രിയപ്പെട്ട ഒരു ലക്ഷ്യത്തിനുവേണ്ടി പരമമായ ത്യാഗം അനുഷ്ഠിക്കാൻ സാധിക്കയാണെങ്കിൽ അതു നിങ്ങൾക്ക് ആഹ്ലാദിക്കാനുള്ള ഒരവസരമായിരിക്കണം.

ജാനകീമൈയ്യായും ഞാനും ഫലിതപൂർണ്ണമായ കത്തുകൾ പരസ്പരം അയയ്ക്കാറുണ്ട്. സർദാറും, മഹാദേവും നിങ്ങളെ ഓർക്കുന്നുമുണ്ട്.

ബാപ്പുവിൻെറ ആശീർവ്വാദം.

## 9

വാർദ്ധാ,
ആഗസ്റ്റ് 15, 1934.

ചി. ജമ്നലാൽ,

ഉപവാസത്തിനുശേഷം† ഞാൻ ആദ്യം എഴുതുന്ന കത്താണ് ഇതു്. എനിക്ക് പരിപൂർണ്ണ സുഖമുണ്ട്. ഇന്നു ഞാൻ പാൽ കുടിച്ചു. എൻെറ രക്തസമ്മർദ്ദം വളരെ നല്ല നിലയിലാണ്. അതുകൊണ്ട് എന്നെപ്പററി നിങ്ങൾക്ക മനഃക്ലേശം തോന്നരുതു്. ജാനകീബെഹൻ ഇഷ്ടമുള്ളിടത്തോളം കാലം താമസിക്കട്ടെ. ഒരു പക്ഷേ, അധികകാലം അവിടെ തങ്ങേണ്ട ആവശ്യമില്ലായിരിക്കാം. മഹാദേവും, മദൻമോഹനും ബോംബേക്കു പുറപ്പെടുന്നതു നന്നായി. എൻെറ അഭിപ്രായത്തിൽ അവർ പോകേണ്ടതു് ആവശ്യമാണ്. അവക്ക് സാധിക്കുമെങ്കിൽ നാളെത്തന്നെ അവർ മടങ്ങിവരികയും ചെയ്യേക്കാം. അവരില്ലാത്തതുകൊണ്ട് ഇവിടെ യാതൊരു അസൗകര്യവും സംഭവിക്കുകയില്ല. ഹൃദയത്തിൽ ഈശ്വരനെ പ്ര

8 To A Gandhian Capitalist, p. 77.

* പ്രസിദ്ധമായ യറ്വദാ ഉപവാസത്തിനുമുമ്പ്.

9 To A Gandhian Capitalist, p. 90.

† ഒരു പരിവർത്തനവാദി ഒരു സനാതനിയോട്ട് അപമര്യാദയോടുകൂടി പെരുമാറിയതിനു പ്രായശ്ചിത്തമായി ഗാന്ധിജി അനുഷ്ഠിച്ച ഏഴുദിവസത്തെ ഉപവാസം അവസാനിപ്പിച്ചതിനുശേഷം —

തിഷ്ഠിച്ചുകൊണ്ടു് നിങ്ങൾ ക്ലോറോഫോം ഉപയോഗിക്കട്ടെ§ എല്ലാം നന്നായിവരും. നിങ്ങളിൽനിന്നു് വളരെ സേവനങ്ങൾ ഇനിയും ഈശ്വരൻ സ്വീകരിക്കാൻ ഇരിക്കുന്നതേയുള്ളു. നിങ്ങൾ അനുഷ്ഠിക്കുന്ന മഹത്തരമായ ആത്മാർപ്പണം അദ്ദേഹത്തിനു് ഇനിയും സിദ്ധിക്കാൻ ഇരിക്കുന്നതേയുള്ളു.

ബാപ്പുവിന്റെ ആശീർവ്വാദം.

## 10

വാർദ്ധാ,
ആഗസ്റ്റ് 23, 1934.

ചി. ജമ്നലാൽ,

നിങ്ങളുടെ കത്തും, ജാനകീമൈയ്യാ, മദൻമോഹൻ എന്നിവർ അയച്ച കത്തുകളും എനിക്കു കിട്ടി. അനന്തരം വിനോബാ വാർത്തകളുമായി എത്തി; എല്ലാററിനും ഉപരിയായിട്ടു് ഇതാ ഇപ്പോൾ ഡോ. ഷായുടെ ഒരു കമ്പിയും വന്നുചേർന്നു. ഏതാനും ദിവസംകൊണ്ടു് മുറിവു്* ഉണങ്ങിക്കിട്ടുമെന്നു് വിചാരിക്കാവുന്നതാണു്. പക്ഷേ, ആകാശക്കോട്ടകൾ കെട്ടരുതു്. ക്ഷമയോടുകൂടിക്കഴിയണം. ചികിത്സ മുഴുവനും നടത്തുകയും വേണം. യാതൊരു തിടുക്കത്തിനും മനഃക്ലേശത്തിനും കാരണമില്ല. ഇവിടുത്തെ കാര്യങ്ങൾ രാധാകൃഷ്ണൻ സമർത്ഥമായി നടത്തിക്കൊണ്ടുപോകുന്നു. അയാളും മററുപലരും എന്റെ ചുററും കാവൽനില്ക്കുകയാണു്. ഒരു വാക്യമെഴുതുന്നയാൾ അതിന്റെ ആരംഭത്തിൽ ഫലിതം എന്ന വാക്കു് പ്രയോഗിച്ചാൽ ആ വാക്യം യഥാർത്ഥത്തിൽ ഫലിതം കലർന്നതായിരിക്കുമോ? ജാനകീമൈയ്യാ വിലപിക്കുന്നു. നിങ്ങളാകട്ടെ, വികാരങ്ങളെ അമർത്തിവെച്ചു് സ്വപ്നങ്ങളിൽ മുഴുകുന്നു. ഇവയിൽ ഏതുമാർഗ്ഗമാണു നല്ലതു്? അവർ വിലപിക്കുമ്പോൾ അവർ വേദന അനുഭവിക്കുകയാണെന്നു് നാം അറിയുകയെങ്കിലും ചെയ്യുന്നു. നേരേമറിച്ചു് നിങ്ങൾ നിശ്ശബ്ദം വേദനിക്കുകയാണു്; നിങ്ങളെ സംബന്ധിച്ചിടത്തോളം എല്ലാം സുഖമാണെന്നു് വ്യാമോഹിക്കാൻ ഞങ്ങൾ പ്രേരിതരായിപ്പോകുകയും ചെയ്യുന്നു. അപ്പോൾ ഈ പങ്കാളികളിൽ ആരാണു് മറേറയാളെ അതിക്രമിക്കുന്നതെന്നു പറഞ്ഞുതരിക.

ബാപ്പുവിന്റെ ആശീർവ്വാദം.

---

§ കാതിൽ ഒരു ഓപ്പറേഷൻ നടത്തുന്നതിനുവേണ്ടി ബജാജ് അപ്പോൾ ബോംബെയിൽ കഴിയുകയായിരുന്നു. ആ ഓപ്പറേഷനെപ്പററിയാണു് പരാമർശിക്കുന്നതു്.

10 To A Gandhian Capitalist, p. 91.

* മുകളിൽ പരാമർശിച്ച ഓപ്പറേഷൻശേഷം.

## 11

വാർദ്ധാ,
ഒക്ടോബർ 5, 1934.

ചി. ജമ്നലാൽജി,

നിങ്ങളുടെ കത്തുകാം എനിക്കു കിട്ടി. മില്ലിന്റെ§ ബാദ്ധ്യതയിൽനിന്നു് നിങ്ങാം രക്ഷിക്കപ്പെട്ടു എന്നറിഞ്ഞപ്പോാം എനിക്കു് ആശ്വാസം തോന്നി. ആ ചെന്നായ് വരുന്നു എന്ന ഭയം ജാനകീ ബെഹന്റെയും കുഞ്ഞുങ്ങളുടെയും മാനസികാവസ്ഥ എന്താണെന്നു് എനിക്കു നല്ലവണ്ണം കാണിച്ചുതന്നു. അവരെല്ലാം ഇത്രമാത്രം പരിഭ്രമിക്കുന്നതു കാണുവാൻ കൗതുകം തോന്നുന്നു. ഈ മനോഭാവം അവരിൽ എല്ലായ്പ്പോഴും നിലനില്ക്കുമെന്നു് നമുക്കു് ആശിക്കാം.

ഡോക്ടർ നിങ്ങാംക്കു് പരിപൂർണ്ണസ്വാതന്ത്ര്യം നൽകുന്നതുവരെ നിങ്ങാം അവിടെനിന്നു് മാറാൻപാടില്ല....സ്ഥിതിഗതികാം ആശാസ്യമായരീതിയിൽ മുന്നോട്ടു നീങ്ങുന്നുണ്ടു്. നിങ്ങാംക്കു കഴിയുമ്പോഴെല്ലാം കമലയ്ക്കു് എഴുതുന്നുണ്ടെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ഇപ്പോാം ഖുർഷദ് ബെഹൻ അവിടെയുള്ളതുകൊണ്ടു് അവാംക്കും നിങ്ങാം കത്തെഴുതുമല്ലോ.

ബാപ്പുവിന്റെ ആശീർവാദം.

## 12

വാർദ്ധാ,
ഡിസംബർ 26, 1934.

ചി. ജമ്നലാൽ,

ആ രണ്ടു മുറികാം† ഇപ്പോാംത്തന്നെ നിർമ്മിക്കണമെന്നു് നിർബ്ബന്ധിക്കരുതു്. ഏററവും ഗാഢമായി പര്യാലോചിച്ചതിനു ശേഷമാണു് ആ നിർദ്ദേശത്തിനു് ഞാൻ അനുവാദം നിഷേധിച്ചതു്. സർവ്വവും പരിരക്ഷിക്കാൻ ഏല്പിച്ച (ട്രസ്റ്റ്) സമ്പത്താണു്; അങ്ങനെ അല്ലേ? ഓരോ പൈയും സൂക്ഷിച്ചാൽമാത്രമേ ഐശ്വര്യം നേടാൻ സാധിക്കുകയുള്ളൂ, സ്ഥാപനം സ്വകാര്യഉടമയിൽ ഉള്ളതാണോ,

---

11 To A Gandhian Capitalist, p. 93—94.

§ ബജാജ്, ഒരു നെയ്ത്തുശാല (മിൽ) വാങ്ങാൻ ഉദ്ദേശിക്കുന്നു എന്നറിഞ്ഞ ഗാന്ധിജി അതിനു് എതിരായി ഉപദേശിച്ചതു് അനുസരിച്ചു്, അതു വാങ്ങണമെന്ന ആശയം അദ്ദേഹം ഉപേക്ഷിച്ചതിനുശേഷം. അപ്പോാം ബജാജ് ബോംബയിലായിരുന്നു.

12 To A Gandhian Capitalist, pp. 95—96

† ഗാന്ധിജി തന്റെ വാസസ്ഥലമായി സ്വീകരിച്ച ബജാജ്‌വാഡി (ഗാന്ധിജിയുടെ സൗകര്യാർത്ഥം) വിപുലമാക്കാനുള്ള പദ്ധതി നിരസിക്കുന്നു.

ദരിദ്രനാരായണൻെറ വകയാണോ, എന്ന കാര്യം യാതൊരു വ്യത്യാസവും വരുത്തുന്നില്ല. ദരിദ്രനാരായണൻെറ സ്ഥാപനത്തിൽ കുറേക്കൂടി കക്കശമായ ജാഗ്രത വേണ്ടതാണു്. മഗൻലാൽ സ്മാരകത്തെക്കുറിച്ചുള്ള കുറിപ്പുകൾ തയ്യാറാക്കാൻ എനിക്കു സാധിച്ചിട്ടില്ല. എന്തെങ്കിലും സാദ്ധ്യതയുണ്ടെങ്കിൽ സ്ഥലംവിടുന്നതിനുമമ്പു് അതു് തയ്യാറാക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. അഭ്യകർ ഉപദ്രവിക്കാതിരുന്നെങ്കിൽ എന്നു ഞാൻ എത്രമാത്രം ആഗ്രഹിക്കുന്നു! അദ്ദേഹത്തെപ്പററി ഞാൻ വളരെയേറെ ചിന്തിക്കാറുണ്ടെന്നു് നിങ്ങൾ അയാളെ കാണുമ്പോൾ ധരിപ്പിക്കുക....

ബാപ്പുവിൻെറ ആശീർവാദം.

## 13

ഡൽഹി,
മാർച്ചു് 19, 1936.

ബാ ആഗ്രഹിക്കുന്നപക്ഷം അവരോടൊപ്പവും, അല്ലെങ്കിൽ ഞാൻ തനിച്ചും സെഗാവിലുള്ള ഒരു കുടിലിൽ താമസിക്കും.†

മീരാബെഹൻെറ കുടിൽ* എൻെറ ആവശ്യത്തിനു മതിയായില്ലെന്നു വരാം. കഴിയുന്നിടത്തോളം കുറച്ചു പണമേ കുടിൽ നിർമ്മിക്കുന്നതിനു ചെലവാക്കുവാൻ പാടുള്ളു. ഒരു കാരണവശാലും ചെലവു് 100 രൂപയിൽ കവിയരുതു്. എന്തു സഹായം വേണ്ടിവന്നാലും അതു് സെഗാവിൽനിന്നു് ഞാൻ സമ്പാദിച്ചുകൊള്ളാം.

ആവശ്യമുള്ളിടത്തോളം ഇടയ്ക്കിടെ ഞാൻ മഗൻവാഡി സന്ദർശിക്കുന്നതാണു്. ലഭ്യമാകുന്ന ഏതു വാഹനവും അതിനു ഞാൻ ഉപയോഗിക്കുകയും ചെയ്യാം. (ഒരു വരി കാണുന്നില്ല.)

വ്യക്തിപരമായി എന്നെ ശുശ്രൂഷിക്കാൻ മീരാ സമയം ചെലവാക്കരുതു്. എൻെറ ഗ്രാമീണപ്രവത്തനങ്ങളിൽ എന്നെ അവർ സഹായിക്കട്ടെ.

ആവശ്യമുണ്ടെങ്കിൽ മഹാദേവും കാന്തിയും മററുള്ളവരും ഗ്രാമത്തിൽ താമസിക്കട്ടെ. അവക്കു സാധാരണ കുടിലുകൾ നിർമ്മിച്ചു കൊടുക്കണം.

ഇതോടൊപ്പം പുറത്തുനടത്താനുള്ള മററു പ്രവത്തനങ്ങളും ഞാൻ തുടരുന്നതാണു്.

എന്തെങ്കിലും പ്രത്യേകാവശ്യം ഇല്ലെങ്കിൽ പുറമേയുള്ള ആളുകൾ സെഗാവിൽ എന്നെ കാണാൻവേണ്ടി വരരുതു്. മഗൻവാഡിയിൽ ഞാൻ പോകാൻ നിശ്ചയിച്ചിട്ടുള്ള ദിവസങ്ങളിൽ അവി

13 To A Gandhian Capitalist, pp. 97–98
† സെഗാവിൽ വസിക്കാനുള്ള ഉദ്ദേശ്യത്തെപ്പററി ഗാന്ധിജിക്കു് ഉണ്ടായിരുന്ന അഭിപ്രായങ്ങൾ.

ടവെച്ചുമാത്രം എന്നെ അവർ കണ്ടുകൊള്ളട്ടെ. (രണ്ടു വരികൾ കാണാനില്ല.) ഗ്രാമീണവ്യവസായങ്ങളുടെ പ്രവർത്തനം കൂടുതൽ ശക്തി പ്രാപിക്കും. ഒരു ഗ്രാമത്തിൽ ഞാൻ വസിക്കുന്നപക്ഷം ഗ്രാമീണ കരകൗശലജോലികളിലേക്ക് ജനങ്ങളുടെ ശ്രദ്ധ തിരിയുകയുംചെയ്യും. ഇതു ചെയ്യുന്നതുമൂലം മീരാബെഹനുള്ള മഹത്തായ കഴിവുകൾ പൂർണ്ണമായും പ്രയോജനപ്പെടുത്താൻ സാധിക്കും. മഹാദേവിനും, കാന്തിക്കും മററുള്ളവർക്കും നൂതനമായ നല്ല അനുഭവങ്ങൾ സിദ്ധിക്കുകയും ചെയ്യും. ഞാൻ ഒരു ഗ്രാമത്തിൽ വസിക്കുമ്പോൾ എന്റെ ചിന്താഗതിയിൽ ഉണ്ടായിരിക്കാൻ ഇടയുള്ള ഏതു ന്യൂനതയും പ്രകടമായിത്തീരും.

തീർച്ചയായും മററുള്ളവർക്കും പ്രോത്സാഹനം ലഭിക്കുന്നതാണ്.

സെഗാവിൽമാത്രം തങ്ങണമെന്നല്ല എന്റെ ഉദ്ദേശ്യം. സാധാരണഗതിയിൽ സെഗാവ് എന്റെ ഓർമ്മയിൽ വന്നെന്നേയുള്ളു. എന്നാൽ അതിനേക്കാൾ ഉചിതമായ ഏതെങ്കിലും ഗ്രാമം ഉണ്ടെങ്കിൽ അതിന്റെ കാര്യം പരിഗണിക്കാൻ ഞാൻ സന്നദ്ധനാണ്.

ബാപ്പു.

## 14

സെഗാവ്,
വാർദ്ധാ,
ഡിസംബർ 26, 1938.

ചി. ജമ്നലാൽ,

ഈയിടെ ഇംഗ്ലീഷിൽ 'ഈ ദിവസത്തേക്കുള്ള ഒരു ചിന്ത' എന്ന ലേഖനം ഞാൻ വായിക്കാനിടയായി. മനുഷ്യൻ എന്തിനെപ്പററിയാണൊ ചിന്തിക്കുന്നതു്, അതുതന്നെയായിത്തീരുന്നു എന്നും അതിനാൽ തന്റെ നന്മകളെക്കുറിച്ചാണ്, ദോഷങ്ങളെക്കുറിച്ചല്ല അവൻ ചിന്തിക്കേണ്ടതെന്നുമത്രെ ഫലത്തിൽ ആ ലേഖനത്തിന്റെ അർത്ഥം. ഒരാൾ സ്വന്തം ദോഷങ്ങൾ മനസ്സിലാക്കാൻ പാടില്ലെന്ന് ഇതിന്ന് അർത്ഥമില്ല. അവ മനസ്സിലാക്കപ്പെടണം. പക്ഷേ, അവയെപ്പററി നിരന്തരമായി ചിന്തിച്ച് ഭ്രാന്തനാകാൻ പാടില്ല. അതുപോലുള്ള പ്രമാണവാക്യങ്ങൾ നമ്മുടെ ധർമ്മശാസ്ത്രഗ്രന്ഥങ്ങളിലും കണ്ടെത്താൻ കഴിയും. അതിനാൽ നിങ്ങൾക്ക് ആത്മവിശ്വാസം ഉണ്ടായിരിക്കണം; സൽകൃത്യങ്ങൾ മാത്രമേ നിങ്ങൾ അനുഷ്ഠിക്കാൻ പോകുന്നുള്ളു എന്നു വിശ്വസിച്ച് സമാധാനിക്കയുംവേണം. കഴിഞ്ഞകാലത്തു് തീർച്ചയായും അപ്രകാരമാണ് നിങ്ങൾ ചെയ്തിട്ടുള്ളതു്.

14 To A Gandhian Capitalist, pp. 105–107

അതിരുകവിഞ്ഞ അത്യാഗ്രഹം നിങ്ങൾ ഉപേക്ഷിക്കണം. സ്വകാര്യവ്യാപാരം, അതിന്റെ ലക്ഷ്യം ഔദാര്യമായിരുന്നാലും, ഉപേക്ഷിക്കേണ്ടതാണ്. അത് ഉപേക്ഷിക്കാൻ സാദ്ധ്യമല്ലെങ്കിൽ അതിന് ദൃഢമായ ഒരു പരിമിതി കല്പിക്കണം. അപ്പോൾ രാഷ്ട്രീയ രംഗം വിടാൻ നിങ്ങൾ ശ്രമിക്കേണ്ടതാണ്. അതിൽ തുടന്നു പങ്കെടുക്കേണ്ടതു് അത്യന്താപേക്ഷിതമാണെങ്കിൽ, നിങ്ങളുടെ സ്വന്തം വ്യവസ്ഥകളനുസരിച്ച് അപ്രകാരം ചെയ്യാൻ നിങ്ങൾക്കു കഴിയുമെങ്കിൽ, മദ്ധ്യപ്രവിശ്യയുടെ ഭരണരൂപീകരണത്തിൽ നിങ്ങളുടെ പ്രവൎത്തനങ്ങൾ ഒതുക്കിനിൎത്തണം. എന്നാൽ നിങ്ങളുടെ ശരിയായ പ്രവൎത്തനരംഗം ലോകോപകാരനിരതമായ വ്യാപാരമാണ്. അതിനാൽ എ. ഐ. എസ്. എ. യുടെ പ്രവൎത്തനത്തിൽ നിങ്ങളുടെ സർവ്വശക്തിയും വീണ്ടും അർപ്പിക്കേണ്ടതാണ്. നിങ്ങളുടെ ബുദ്ധിശക്തി, ധാൎമ്മികനിഷ്ഠ, വ്യവസായപരമായ കഴിവുകൾ എന്നിവ പരിപൂൎണ്ണമായി പ്രയോജനപ്പെടുത്താനുള്ള സൗകര്യം മേല്പറഞ്ഞ പ്രവൎത്തനത്തിനുണ്ട്. രാഷ്ട്രീയപ്രവൎത്തനത്തിൽ നാം വീണ്ടും വീണ്ടും മാലിന്യങ്ങളെ നേരിടേണ്ടിവരുന്നു. അതുകൊണ്ട് രാഷ്ട്രീയ പ്രവൎത്തനം നിങ്ങൾക്കും പറയത്തക്ക സംതൃപ്തി നല്കാൻ ഇടയില്ല. എ. ഐ. എസ്. എ. യുടെ പ്രവൎത്തനം നൂറുശതമാനം വിജയം പ്രാപിക്കുകയാണെങ്കിൽ പരിപൂൎണ്ണ സ്വാതന്ത്ര്യം നേടാൻ എളുപ്പമുണ്ട്. അതിൽ നിങ്ങൾ മുഴുകുന്നപക്ഷം ഗ്രാമീണവ്യവസായങ്ങളിലും അയിത്തോച്ചാടനത്തിലും നിങ്ങൾക്ക് ഏറെക്കുറെ പ്രവേശിക്കാൻ കഴിയും. എന്നാൽ അതു് നിങ്ങളുടെതന്നെ ഇഷ്ടത്തിന് വിട്ടുതരുന്നു. നിങ്ങളുടെ അഭിരുചി അനുസരിച്ചുള്ള പ്രവൎത്തനങ്ങൾ വേണ്ടിടത്തോളം നിർദ്ദേശിച്ച്, അതിരുകടന്ന അത്യാഗ്രഹത്തെ നിയന്ത്രിക്കണം എന്ന ഉദ്ദേശ്യത്തോടുകൂടിയാണ് ഇത്രയും ഞാൻ എടുത്തുപറഞ്ഞതു്.

രണ്ടാമത്തെ സംഗതി ശാരീരികമായ അഭിലാഷമാണ്. അതു് മിക്കവാറും നിയന്ത്രിക്കാൻ കുറേക്കൂടി വൈഷമ്യമുള്ള കാര്യമാണ്. നിങ്ങളെ ഞാൻ ശരിയായി മനസ്സിലാക്കിയിട്ടുള്ളപക്ഷം, സ്ത്രീകൾക്കുവേണ്ടി വ്യക്തിപരമായി സേവനമനുഷ്ഠിക്കുന്നതു് നിങ്ങൾ വേണ്ടെന്നു വെയ്ക്കേണ്ടതാണ്. നിർഭയം ആ ഉത്തരവാദിത്വം ഏല്ക്കാനുള്ള കഴിവ് എല്ലാവൎക്കും ഉണ്ടായിരിക്കുകയില്ല. നമ്മുടെ സംഘത്തിൽ സ്ത്രീകൾക്കുവേണ്ടി വ്യക്തിപരമായ സേവനം അനുഷ്ഠിക്കുന്ന ഏക വ്യക്തി ഞാനാണ് എന്നു പറയാം. എന്റെ ജയാപജയങ്ങൾ എന്റെ മരണാനന്തരമേ നിൎണ്ണയിക്കാൻ കഴിയൂ. എന്നെ സംബന്ധിച്ച് ഇപ്പോഴും അതു് പരീക്ഷണദശയിലാണ്. ആ പരീക്ഷണത്തിൽ അസന്ദിഗ്ദ്ധമായ വിജയം ഞാൻ നേടിക്കഴിഞ്ഞെന്നു് ഉറപ്പോടുകൂടി പറയാൻ എനിക്കു സാധിക്കുകയില്ല. ശുകദേവന്റെ അവസ്ഥയിൽ എത്തിച്ചേരണമെന്നാണ് എന്റെ അഭിലാഷം.

ഇപ്പോഴും ഞാൻ അതിൽനിന്ന് എത്രയോ നാഴിക അകലെയാണ്. വേണ്ടിടത്തോളം ആത്മവിശ്വാസം നിങ്ങൾക്കുണ്ടെങ്കിൽ എനിക്ക് ഒന്നും പറയാനില്ല. എന്നാൽ നേരേമറിച്ച് ആത്മവിശ്വാസം കുറവാണെന്നും ഞാൻ ഗ്രഹിച്ചിട്ടുള്ളത് ശരിയാണെന്നും വന്നാൽ, നിങ്ങൾ ഹൃദയത്തിന്റെ അഗാധതലങ്ങൾ പരിശോധിക്കുകയും ആവശ്യമുള്ള മാററങ്ങൾ വരുത്തുകയും വേണം. സ്ത്രീകളുടെ സേവനം, ആ വാക്കിന്റെ സാധാരണ അർത്ഥത്തിൽ, ഉപേക്ഷിക്കണമെന്നല്ല ഞാൻ നിർദ്ദേശിക്കുന്നത്.

ഈ നിർദ്ദേശങ്ങളിൽ ഏതെങ്കിലും നിങ്ങളുടെ ഹൃദയത്തിൽ മാററൊലിക്കൊള്ളുന്നില്ലെങ്കിൽ അത് അംഗീകരിക്കരുത്. നാം തമ്മിൽക്കാണുമ്പോൾ ഈ വിഷയത്തെപ്പററി നമുക്ക് സ്വതന്ത്രമായി അഭിപ്രായവിനിമയം ചെയ്യാവുന്നതാണ്, നൈരാശ്യത്തിന് ഒരു തരത്തിലും യാതൊരു കാരണവുമില്ല. നിങ്ങൾ അധഃപതിച്ചിട്ടില്ല. ഒരു സത്യോപാസകനാണ് നിങ്ങൾ. ഒരു സത്യോപാസകന് അധഃപതനത്തെപ്പററി യാതൊരു ഭയവും വേണ്ട.

ബാപ്പുവിന്റെ ആശീർവാദം.

## 15

സ്വരാജ് ആശ്രമം, ബർദോളി,
ഡിസംബർ 27, 1941.

ചി. ജമ്നലാൽ,

†ഞാൻ എത്രമാത്രം മൂഢനാണ്; എത്ര സ്വാർത്ഥതല്പരനും. നിങ്ങളുടെ ആരോഗ്യത്തെപ്പററി ഞാൻ ചിന്തിച്ചതേയില്ല. എന്റെ സൗകര്യത്തെപ്പററി മാത്രമാണ് ഞാൻ ആലോചിച്ചത്. നിങ്ങളുടെ അനുവാദം ഞാൻ ആവശ്യപ്പെട്ടു; അതിനുവേണ്ടി കാത്തിരിക്കുകപോലും ചെയ്യാതെ, വാർദ്ധയിൽവെച്ച് എ. ഐ. സി. സി. സമ്മേളനം നടത്താൻ പ്രവർത്തകസമിതിയെ നിർബ്ബന്ധിക്കുകയും ചെയ്തു. ആ പ്രവൃത്തികൊണ്ട് ഹിംസ പ്രവർത്തിക്കുക എന്ന അപരാധമാണ് ഞാൻ ചെയ്തത്. അതുതന്നെയും സാധാരണരീതിയിലുള്ള അക്രമമായിരുന്നില്ല. നിങ്ങളുടെ സൗഹാർദ്ദത്തേയും ഔദാര്യത്തേയും ഞാൻ ദുരുപയോഗപ്പെടുത്തുകയുംകൂടിച്ചെയ്തു. നിങ്ങളോടു ക്ഷമാപണം ചെയ്യുന്നതുകൊണ്ടുമാത്രം എനിക്കു പ്രായശ്ചിത്തം അനുഷ്ഠിക്കാൻ കഴിയുകയില്ല. ഈ സംഗതിയിൽ എന്നെ അപരാധിയാക്കിയ ഈ ക്രൂരത നിങ്ങളോടോ, മറേറതെങ്കിലും ഒരാളോടോ വീണ്ടും പ്രകടിപ്പിക്കാതിരുന്നാൽ മാത്രമേ യഥാർത്ഥപ്രായശ്ചിത്തം ആവുകയുള്ളു.

---

15 To A Gandhian Capitalist, pp. 124—125.

† വാർദ്ധയിൽ ഒരു എ. ഐ. സി. സി. സമ്മേളനത്തിനുവേണ്ട ഏർപ്പാടുകൾ ചെയ്യാനുള്ള ഉത്തരവാദിത്വം ഏറെറടുക്കാൻ തനിക്കുള്ള കഴിവില്ലായ്മ തുറന്നുപറഞ്ഞതിന് ജമ്നലാലിനെ അനുമോദിക്കുന്നു.

അനുമോദനമല്ലാതെ, മറ്റൊന്നും നിങ്ങൾ അർഹിക്കുന്നില്ല. നിങ്ങളുടെ ആശയം തുറന്നുപറയുകയും, നിങ്ങളുടെ പരിമിതികൾ സമ്മതിക്കുകയും ചെയ്യാനുള്ള ധൈര്യം നിങ്ങൾക്കുണ്ടായിരുന്നു. അതു് ഒരു ചെറിയ സംഗതിയല്ല. ഇതിനേപ്പറ്റി ചിന്തിച്ചു് നിങ്ങൾ ക്ലേശിക്കരുതു്. നിങ്ങളുടെ വിസമ്മതംമൂലം എനിക്കു് നിങ്ങളോടുള്ള ബഹുമാനവും സ്നേഹവും വർദ്ധിച്ചിട്ടേയുള്ളു—വർദ്ധിക്കാൻ എന്തെങ്കിലും ബാക്കി ഉണ്ടായിരുന്നെങ്കിൽ.

ബാപ്പുവിന്റെ ആശീർവാദം.

## 16

മൗനദിനം,
ഫെബ്രുവരി 2, 1942.

ചി. ജമ്നലാൽ,

നിങ്ങളുടെ ചോദ്യം ചിന്തോദ്ദീപകമത്രെ. അതു് പരിഗണന അർഹിക്കുന്നു. ഗോസേവാസംഘം§ ഹിന്ദുക്കളുടെ ഒരു സംഘടനയാണോ, അതോ പൊതുജനസംഘടനയോ? പൊതുജനങ്ങളുടേതാണു് അതെങ്കിൽ, എല്ലാ മതാനുയായികളും പശുവിനെ സേവിക്കുന്നതിൽ വിശ്വസിക്കുന്നുണ്ടോ, അഥവാ, ഭാവിയിൽ വിശ്വസിക്കുമോ എന്ന ചോദ്യം ഉദിക്കുന്നു. ഈ സംഘടന മതപരമായ സ്വഭാവമുള്ളതല്ലെങ്കിൽ എല്ലാ മതങ്ങളിലും ഉൾപ്പെട്ടവരെ അതിലേക്കു് ആകർഷിക്കാൻ ഒരു പരിശ്രമം നടത്തണം.

നിങ്ങളുടെ പട്ടികയിൽ മററു പ്രവിശ്യകളിൽനിന്നുള്ള ഒരു പേരും ഇല്ല. ദക്ഷിണേന്ത്യയിൽ ഗോസേവനപ്രവർത്തനത്തിന്റെ യാതൊരു ലാഞ്ഛനയും ഇല്ല. അതുപോലെ ബംഗാളിലും പഞ്ചാബിലും യാതൊന്നുമില്ല. ഈ പ്രദേശങ്ങളിൽനിന്നു് ആരെയെങ്കിലും നിങ്ങൾ ഉൾപ്പെടുത്തുകയില്ലേ?

....യുമായി ഏതാനും വർഷങ്ങളായി എനിക്കു യാതൊരു സമ്പർക്കവും ഉണ്ടായിരുന്നിട്ടില്ല. പക്ഷേ, അയാളെപ്പററി മുമ്പു് എനിക്കു് ഉണ്ടായിട്ടുള്ള അനുഭവം അത്രവളരെ സുഖപ്രദമൊന്നുമല്ല. അയാളുടെ ഒന്നോ രണ്ടോ സഹപ്രവർത്തകർ നല്ലവരാണു്. അയാൾക്കു ചെയ്യാൻ കഴിയുന്ന ഏതൊരു സഹായവും നമുക്കു സ്വീകരിക്കാം. എന്നാൽ അയാളുടെ സ്ഥാപനവുമായി നാം ഇടപെടാൻ പാടില്ല. ഇതാണു് ആ സംഗതിയെപ്പററി എനിക്കുള്ള മനോഭാവം. നാം പരസ്പരം പലതും പഠിക്കുകയും സോദരബുദ്ധി വളർത്തുകയും വേണം.

---

16 To A Gandhian Capitalist, pp. 125—126.

§ ജമ്നലാലിന്റെ ചരമത്തിനു് അൽപം മുമ്പു് അദ്ദേഹം സമാരംഭിച്ച ഗോസേവാസംഘത്തെപ്പററി ചർച്ചചെയ്യുന്നു.

അതെ, പ്രവർത്തകസമിതിയിൽ ഒരു സ്ത്രീ ഉണ്ടായിരിക്കേണ്ടതാണ്. തീർച്ചയായും മണിബെന്നിനെ ഉൾപ്പെടുത്തുക, രാജ്കുമാരിയെ സംബന്ധിച്ചിടത്തോളം ഒരു വലിയ വൈഷമ്യം ഉണ്ട്. എന്തെന്നാൽ, പശുവിൻപാലും പാലിൽനിന്നുള്ള ഉല്പന്നങ്ങളും ഉപയോഗിക്കുന്നതു സംബന്ധിച്ചുള്ള പ്രതിജ്ഞകൾ അവരുടെ ഭവനത്തിൽ പാലിക്കാൻ അവൾക്കു കഴിയുകയില്ല. സഹകാരികളുടേയും അനുഭാവികളുടേയും ഒരു വിഭാഗം വേണമെന്ന് നിങ്ങൾ തീരുമാനിക്കുന്നപക്ഷം രാജ്കുമാരിയെപ്പോലുള്ളവക്ക് അതിൽ സ്ഥാനമുണ്ടായിരിക്കും. പഴയ ഗോസേവാസംഘത്തിന്റെ വകയായിരുന്ന ധനത്തിന്റെ പ്രശ്നം അവർ പരിശോധിക്കുകയും ചെയ്യും.

ബാപ്പുവിന്റെ ആശീർവാദം.

## 17

## ജാനകീബായി ബജാജിന്*

അംബോഡി,
തിങ്കളാഴ്ച, ഏപ്രിൽ 1927.

ചി. ജാനകീബെഹൻ,

ദേവദാസ് നിങ്ങളെ വിട്ടുപോകുന്നതു് എനിക്ക് ഇഷ്ടമായിരുന്നില്ല. പക്ഷേ, തല്ക്കാലം എന്റെ സമീപത്തുണ്ടായിരിക്കാൻ അവനുള്ള ഉൽക്കണ്ഠ എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ഒരുപക്ഷേ, ഏതാനും ദിവസത്തിനകം അവൻ അവിടെ മടങ്ങിയെത്തും.

നിങ്ങളുടെ ആരോഗ്യസ്ഥിതി എങ്ങനെയിരിക്കുന്നു? ശരീരബലം വർദ്ധിച്ചുവരുന്നുണ്ടോ? എന്തെങ്കിലും അസൗകര്യം നിങ്ങൾക്കുണ്ടോ?

കമല എന്തെങ്കിലും പഠിക്കുന്നുണ്ടോ? നിങ്ങൾ തന്നെത്താൻ എഴുതുന്നതിനുപകരം കമലയോട് ദീർഘമായി എനിക്ക് എഴുതാൻ ആവശ്യപ്പെട്ടു.

എന്റെ ആരോഗ്യത്തെപ്പററി യാതൊരു ഉൽക്കണ്ഠയ്ക്കും അവകാശമില്ല. ഇപ്പോൾ ഞാൻ ഒരുവിധം സുഖമായി കഴിയുന്നു. എന്നാൽ വാർദ്ധക്യം ബാധിച്ചവർ മരണത്തിന്റെ വക്കിലല്ലേ കഴിയുന്നതു്? പഴകി ദ്രവിച്ച പാർപ്പിടങ്ങളെ ഒരുതരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ അവർ ഉപേക്ഷിക്കേണ്ടതു് ഒരാവശ്യമായിത്തീരുന്നു. ഒരു

---

17 To A Gandhian Capitalist, P. 132.

* ജമ്നലാൽ ബജാജിന്റെ പത്നി. രക്തസമ്മർദ്ദംമൂലം ഗാന്ധിജിയുടെ പര്യടനം തൽക്കാലത്തേക്കു നിറുത്തിവച്ചതിനുശേഷം അയച്ചതാണ് ഈ കത്തു്. അടുത്ത നാലു കത്തുകൾകൂടി ജാനകീബെഹനുള്ളതാണ്.

പുതിയ പാർപ്പിടത്തിൽ, ഇഷ്ടമുണ്ടെങ്കിൽ, അവക്ക മാറിത്താമസി ക്കാം, അഥവാ, ബന്ധനാവസ്ഥ പരിപൂർണ്ണമായി ഉപേക്ഷിക്കാൻ അവക്ക് ആഗ്രഹമുള്ളപക്ഷം, ഒന്നുമില്ലാത്ത ഒരവസ്ഥയിൽ അവക്ക് കഴിഞ്ഞുകൂടുകയും സ്വാതന്ത്ര്യം ആസ്വദിക്കുകയും ചെയ്യാം. ഏതാ യാലും ഒരു ദീർഘകാലതടവുകാരൻ തന്റെ ജയിൽവാസത്തെ സ്നേഹിക്കാൻ ഇടയാകുന്നതുപോലെ, നമുക്കും ഭൗതികരൂപത്തോട് അറിവില്ലായ്മകൊണ്ട് ഉളവാകുന്ന സ്നേഹം നിമിത്തം, ശാരീരിക മായ അവസ്ഥ പരിത്യജിക്കാൻ ഇഷ്ടമില്ല. ശരീരമാകുന്ന കാരാഗൃഹ ത്തെ ഞാൻ സ്നേഹിക്കുന്നുണ്ടോ എന്ന് എനിക്ക് അറിവില്ല. എന്റെ യുക്തി സ്നേഹിക്കത്തക്കതായി യാതൊന്നും അതിൽ കാണുന്നില്ല. എന്നാൽ വ്യാമോഹത്തിന്റെ മൂടുപടത്തെ ഭേദിക്കാൻ യുക്തിക്ക കഴി വില്ല. ആകയാൽ എനിക്ക് ഈ ലോകത്തോട് യാത്രപറയേണ്ട സമയം വരുമ്പോൾമാത്രമാണ് യഥാർത്ഥപരീക്ഷണം നടക്കാൻ പോ കുന്നതു്.

ഇപ്പോൾ നിങ്ങളോടൊന്നിച്ച് ആരൊക്കെയാണുള്ളതു്?

ബാപ്പുവിന്റെ ആശീർവാദം.

## 18

യറ്വദാമന്ദിരം,
ജൂലൈ 27, 1930.

ചി. ജാനകീബെഹൻ,

നിങ്ങളുടെ കത്തു കിട്ടി. എന്തുകൊണ്ട് നിങ്ങൾക്ക് യാതൊരു ഉത്സാഹവും ഇല്ലാതാകണം? നിങ്ങൾ ഇപ്പോൾ പൊതുയോഗങ്ങളിൽ പ്രസംഗിക്കുകയും പത്രങ്ങളിൽ പരസ്യം നേടുകയും ചെയ്യുന്നുണ്ടല്ലോ! ജാനകീബായി ബജാജിന്റെ നാമധേയം ഇടയ്ക്കിടയ്ക്ക് അച്ചടിച്ചു കാണുമ്പോൾ,* ജമ്നലാലും ഞങ്ങളെല്ലാവരും ബന്ധനസ്ഥരായി ജയിലിൽ സൂക്ഷിക്കപ്പെടുന്നതു് നന്നായി എന്നെനിക്കു തോന്നാറു ണ്ട്. നിങ്ങൾക്ക് ആത്മവിശ്വാസം കുറവാണെന്ന് തോന്നിയിരു ന്നെങ്കിലും, വേണ്ടത്ര ആത്മവിശ്വാസം നിങ്ങൾക്ക് ഉണ്ടെന്ന് എ പ്പോഴും ഞാൻ വിശ്വസിച്ചിരുന്നു. ഈശ്വരൻ അതിനെ ബലവത്താ ക്കട്ടെ. കമൽനയനു് അക്ഷമ തോന്നാൻ പാടില്ല. തല്ക്കാലം അയാൾ ഖാദിപ്രവർത്തനം തുടരട്ടെ. സംഘം പ്രവർത്തനമാരംഭിക്കാൻ സന്ന ദ്ധമാകുമ്പോൾ അയാൾ വാൽജി ഭായിക്ക് എഴുതണം.

ബാപ്പുവിന്റെ ആശീർവാദം

18 To A Gandhian Capitalist, p.133

* 1930—ലെ നിയമലംഘനപ്രസ്ഥാനവേളയിൽ എഴുതിയതു്.

## 19

യറ്വദാമന്ദിരം,
സെപ്റ്റംബർ 19, 1932.

പി. ജാനകീമൈയ്യ,

സി ക്ലാസ്സ് ആഹാരം കഴിക്കേണ്ടിവന്നാൽ മരിച്ചുപോകുമെന്ന ഭയം നിങ്ങളെപ്പോലുള്ള ഒരാരം വെച്ചുപുലത്തുന്നതുകൊണ്ടുമാത്രമാണു്, ആഹാരം കഴിക്കാതെ ജീവിക്കാനുള്ള മാഗ്ഗം ഞാൻ സ്വീകരിച്ചിട്ടുള്ളതു്. അതിന്റെ ഒരു പ്രത്യക്ഷമായ പ്രകടനം നാളെമുതൽക്കു് നിങ്ങാംക്കു കാണാം.* ലോകത്തിലുള്ള എല്ലാവരും ആഹാരം കഴിച്ചാലും മരിക്കുന്നുണ്ടു്. എ ക്ലാസ്സ് ആഹാരം കഴിച്ചുകൊണ്ടു് ജീവിതം എത്രത്തോളം ദീർഘിപ്പിക്കാൻ നിങ്ങാംക്കു സാധിക്കുമെന്നു് നമുക്കു കാണാം. എന്നാൽ ഉപവാസംകൊണ്ടു് ജീവിക്കുക എന്നതു് എത്ര മഹത്തായ ഒരു കലയാണു്! അതിനോടനുബന്ധിച്ചു് തീർച്ചയായും ഒരു ഉപാധിയുണ്ടു്. എല്ലാ സഹോദരിമാരും ദേവതമാരായി പുറത്തുവന്നു്, അയിത്തമാകുന്ന കളങ്കം ദൂരീകരിച്ചു്, തങ്ങാം ഈശ്വരന്റെ ശക്തികളാണെന്നുള്ള അവകാശവാദം തെളിയിക്കേണ്ടിവരും. നിങ്ങാംക്കു് അതു ചെയ്തിട്ടു് പശ്ചാത്താപം കൂടാതെ തന്നെ എ ക്ലാസ്സ് ഭക്ഷണം കഴിച്ചുകൊണ്ടിരിക്കാം. എന്നാൽ നിങ്ങാംക്കു് എ ക്ലാസ്സ് ആഹാരം നൽകാത്തപക്ഷം സി ക്ലാസ്സ് ആഹാരംകൊണ്ടു് തൃപ്തിപ്പെട്ടു കഴിയണം.

നേരേമറിച്ചു ദേവതകാംക്കു് അവരുടെ ഉദ്ദേശ്യത്തിൽ വിജയം നേടാൻ കഴിയുന്നില്ലെന്നു് സങ്കല്പിക്കുക; അങ്ങനെ വന്നാൽ എന്റെ മൃണ്മയമായ രൂപം ഇപ്പോാംത്തന്നെ പൊടിഞ്ഞു തകന്നുപോയെന്നു വരാം, ഞാൻ തീർച്ചയായും ജീവിച്ചിരിക്കാൻപോകയാണു്. ഒരൊററ സഹോദരിയെങ്കിലും എന്റെ പ്രവത്തനം നടത്തിക്കൊണ്ടിരിക്കുന്ന കാലത്തോളം ഞാൻ മൃതനാണെന്നു് ആരു പറയും? ആത്മാവിന്റെ അനശ്വരതയെക്കുറിച്ചു് ഗീത പറയുന്ന തത്വചിന്ത, നമുക്കു വേണമെങ്കിൽ,മാററിവെക്കാം.ഞാൻ ഇവിടെ പരാമശിക്കുന്ന അനശ്വരതയാകട്ടെ, മാംസചക്ഷുസ്സിനു് ഗോചരമാണു്. ആകയാൽ നിങ്ങളുടെ നില തെററിക്കുകയോ, നിങ്ങളെ പരിഭ്രമിപ്പിക്കുകയോ ചെയ്യേണ്ടതില്ല. നിങ്ങാം അഭിമാനകരമായ നിലയിൽ പ്രവത്തിക്കുമെന്നും തൽഫലമായി നിങ്ങാംക്കും നിങ്ങളുടെ ചുററുമുള്ള മററുള്ളവക്കും അഭിമാനം കൈവരുത്തുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു. ശരീരവും, മനസ്സും സമ്പത്തും ഈശ്വരപാദങ്ങളിൽ അപ്പിച്ചു്, ആത്മശാ

19 To A Gandhian Capitalist, pp. 136—137

* ഹരിജനങ്ങാംക്കു പ്രത്യേക നിയോജകമണ്ഡലം ഏപ്പെടുത്താനുള്ള ആലോചനയ്ക്കു് എതിരായി ഗാന്ധിജി 20–9–1932 മുതൽ അനുഷ്ഠിച്ച യറ്വദാ ഉപവാസത്തിനു തൊട്ടുമുൻപു്.

ന്തി നേടുകയും നിലനിർത്തുകയും ചെയ്യുക. കസ്തൂതിക്കാരിയായ ഓമിനും ബുദ്ധിമതിയായ മദാലസയ്ക്കും എഴുതാൻ ഇന്നു സമയമില്ല.

നിങ്ങൾക്ക് എല്ലാവർക്കുംകൂടിയുള്ള കത്തായിട്ട് ഇതിനെ കരുതുക. ഭംഗംവരാത്ത ഒരു ദാമ്പത്യജീവിതം നിങ്ങൾ അനുഭവിക്കാൻ ഇടയാകട്ടെ.

ബാപ്പുവിന്റെ ആശീർവാദം.

## 20

വാർദ്ധാ,
ഒക്ടോബർ 25, 1933.

പ്രിയ ഭഗിനി,

പർദാ ഉപേക്ഷിക്കാൻ കൽക്കട്ടയിലെ സഹോദരിമാരെ പ്രേരിപ്പിക്കുക* എന്ന ഉദ്ദേശ്യത്തോടുകൂടി നിങ്ങൾ അവിടെ പോയതിനു നിങ്ങളെ ഞാൻ അനുമോദിക്കുന്നു. പർദാ നിരർത്ഥകമായ ഒരു ആചാരമാണെന്നു മാത്രമല്ല, എന്റെ ദൃഷ്ടിയിൽ അതു് ഒരു പാപം കൂടിയാണു്. പർദാ ആരുടെയടുത്തു്? എല്ലാ പുരുഷന്മാരും കാമാന്ധരാണോ? പർദാ ആചരിക്കാതെതന്നെ തന്റെ ചാരിത്ര്യം സംരക്ഷിക്കാൻ ഒരു സ്ത്രീക്കു് കഴിയുകയില്ലേ?

പവിത്രത, മാനസികമാണു്. എല്ലാ മനുഷ്യരിലും സ്വാഭാവികമായിത്തന്നെ അതു് ഉണ്ടായിരിക്കണം. ഈ വിജ്ഞാനയുഗത്തിൽ ഒരു സ്ത്രീ തന്റെ ധർമ്മം പരിപാലിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ അവൾ ദരിദ്രനാരായണനെ സേവിക്കുകയും തന്നെത്താൻ ശിക്ഷണം നേടുകയും ചെയ്യേണ്ടിവരും. ദരിദ്രനാരായണനെ സേവിക്കുക എന്നുവെച്ചാൽ, ഖാദി, നൂൽനൂല്പു് മുതലായവയുടെ പ്രചരണം എന്നർത്ഥം. ഹരിജനസേവനമെന്നുവെച്ചാൽ അയിത്തമാകുന്ന കളങ്കത്തിന്റെ ദൂരീകരണം എന്നർത്ഥം. ഈ രണ്ടു സംഗതികളും ഈശ്വരന്റെ ജോലികൾതന്നെയാണു്. പർദാചരണത്തോടൊപ്പം വിദ്യാഭ്യാസവും നിലനില്ക്കാൻ സാധ്യമല്ല.

സീത രാമനോടൊന്നിച്ചു വനാന്തരങ്ങളിൽ സഞ്ചരിച്ചപ്പോൾ പർദാ ഉപയോഗിച്ചിരുന്നോ? ഈ ലോകത്തിൽ സീതയേക്കാൾ പരിപാവനയായ ഒരു സ്ത്രീ എന്നെങ്കിലും ഉണ്ടായിരുന്നിട്ടുണ്ടോ? എല്ലാ സഹോദരിമാരോടും പർദാ വലിച്ചെറിഞ്ഞു് ധർമ്മം പരിപാലിക്കാൻ അപേക്ഷിക്കുക.

നിങ്ങളുടെ മോഹൻദാസ് ഗാന്ധി.

20 To A Gandhian Capitalist, pp. 138—139

* അഖിലേന്ത്യാ മാർവാറി വനിതാസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിക്കാനായി ജാനകീദേവി കൽക്കത്ത സന്ദർശിച്ച അവസരത്തിൽ അവർക്ക് ഗാന്ധിജി എഴുതിയതാണു് ഈ കത്തു്.

## 21

പാഞ്ച്ഗണി,
ജൂലൈ 31, 1944.

ചി. ജാനകീബെഹൻ,

നിങ്ങളെ ശാസിക്കാൻ, ഈശ്വരകാരുണ്യംകൊണ്ട്, മൂന്നാം തീയതി അവിടെ എത്തിച്ചേരുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു.* കാരുണ്യം എന്ന പദം ആലോചനകൂടാതെയാണ് ഞാൻ പ്രയോഗിച്ചത്. ഈശ്വരകാരുണ്യം എല്ലായ്പോഴും ഉണ്ടല്ലൊ. ഈ കാരുണ്യത്തെ നാം മനസ്സിലാക്കുന്നില്ലെങ്കിൽ അതിനു കാരണം നമ്മുടെ അറിവില്ലായ്മതന്നെയാണ്. എന്നാൽ നാം സമ്മതത്തോടുകൂടിയായാലും, സമ്മതമില്ലാതായാലും അദ്ദേഹത്തിന്റെ ഇച്ഛാശക്തിയുടെ അധീനതയിലാണ്. ആകയാൽ, അദ്ദേഹം ഇച്ഛിക്കുന്നപക്ഷം, മൂന്നാം തീയതി നമുക്കു തമ്മിൽ കാണാം. മദാലസയും ഓമും അവിടെ ഉണ്ടായിരിക്കുമെന്നുള്ളതു നന്ന്. സാവിത്രിയുടെ അഭാവം എനിക്ക് അനുഭവപ്പെടും. പാവപ്പെട്ട കമല! അവൾ എത്രയോ ജോലിത്തിരക്കിനിടയിലാണ്. കൂടുതൽ പേരുകൾ എഴുതിത്തുടങ്ങിയാൽ എനിക്ക് വേറൊരു കടലാസ്സ് ഉപയോഗിക്കേണ്ടിവരും. കൂടുതൽ സമയവും വേണ്ടിവരും.

ബാപ്പുവിന്റെ ആശീർവാദം.

## 22

## കമൽനയൻ ബജാജിന്†

വാർദ്ധാ,
ജൂൺ 3, 1935.

ചി. കമൽനയൻ,

1. അല്പംമാത്രം സംസാരിക്കുക.

---

21 To A Gandhian Capitalist, p. 140

* ആഗാഖാൻകൊട്ടാരത്തിൽനിന്ന് വിമുക്തനായശേഷം, താൻ വാർദ്ധായിലെത്തുന്ന ദിവസം അറിയിച്ചുകൊണ്ട് ഗാന്ധിജി എഴുതിയതു്.

22 To A Gandhian Capitalist, pp.141—142 (അടുത്ത രണ്ടു കത്തുകളും ഇദ്ദേഹത്തിനാണ്.)

† ഉപരിവിദ്യാഭ്യാസത്തിനായി സിലോണിലേക്കു പോകുന്നതിനുമുമ്പ് കമൽനയൻ (ജമ്നലാൽ ബജാജിന്റെ മൂത്തമകൻ) ഗാന്ധിജിയുടെ അനുഗ്രഹം നേടാനായി അദ്ദേഹത്തിന്റെ അടുത്തു ചെന്നു. അന്നു ഗാന്ധിജിയുടെ മൗനദിനമായിരുന്നു. അതുകൊണ്ട് അദ്ദേഹം തന്റെ ആശിസ്സുകൾ ഈ കത്തിന്റെ രൂപത്തിൽ എഴുതി. ഈ ഘട്ടത്തിൽ സന്തോഷകരമായ ഒരു സംഭവമുണ്ടായതുംകൂടി ഇവിടെ പറയാം:

ഗാന്ധിജി ഈ കത്തു് എഴുതിയപ്പോൾ മഹാദേവ് ദേശായി (ഗാന്ധിജിയുടെ സെക്രട്ടറി) അടുത്തുണ്ടായിരുന്നു. ഗാന്ധിജിയുടെ അനുഗ്രഹം നേടിയതിനുശേഷം കമൽനയൻ മഹാദേവ് ദേശായിയോട് യാത്രപറയാൻ അദ്ദേഹത്തിന്റെ നേരെ തിരിഞ്ഞു. അദ്ദേഹം, കമൽനയന്റെ കൈയിൽ

2. എല്ലാവരും പറയുന്നതു ശ്രദ്ധിക്കുക: എന്നാൽ ശരിയെന്താണോ, അതുമാത്രം ചെയ്യുക.

3. ഓരോ മിനിട്ടും എണ്ണുകയും ഒരു പ്രത്യേക നിമിഷത്തിലുള്ള ജോലി ആ നിമിഷത്തിൽത്തന്നെ ചെയ്തുതീർക്കുകയും ചെയ്യുക.

4. പാവപ്പെട്ടവരെപ്പോലെ ജീവിക്കുക; സമ്പത്തിൽ ഒരിക്കലും അഭിമാനിക്കാതിരിക്കുക.

5. നീ ചെലവുചെയ്യുന്ന ഓരോ പൈസയുടേയും കണക്കു സൂക്ഷിക്കുക.

6. ഏകാഗ്രതയോടുകൂടി പഠിക്കുക.

7. അതുപോലെ പതിവായി വ്യായാമവും ചെയ്യുക.

8. മിതാഹാരം കഴിക്കുക.

9. ഒരു ഡയറി സൂക്ഷിക്കുക.

10. ബുദ്ധിയുടെ കൂർമ്മതയെക്കാൾ അനേകലക്ഷം മടങ്ങ് വിലയേറിയതാണ് ഹൃദയത്തിന്റെ ശക്തി. അതിനാൽ അതു വളർത്തുക. അതു വളർത്തുന്നതിനു് ഗീതയും തുളസീദാസരാമായണവും അഗാധമായി പഠിക്കേണ്ടതു് അത്യാവശ്യമാണ്. എന്നും ഭജനാവലി ചൊല്ലുക. ദിവസേന രണ്ടുതവണ പതിവായി പ്രാർത്ഥിക്കുക.

11. ഇപ്പോൾ നിന്റെ വിവാഹനിശ്ചയം കഴിഞ്ഞിട്ടുള്ളതുകൊണ്ടു്, ഒരു ചങ്ങലയാൽ നീ ബന്ധിക്കപ്പെട്ടിരിക്കുകയാണ്. ഒരിക്കലും മറെറാരു സ്ത്രീയുടെനേക്കു് നിന്റെ മനസ്സ് അലഞ്ഞുതിരിയാൻ അനുവദിക്കരുതു്.

12. നിന്റെ പ്രവർത്തനങ്ങളുടെ ഒരു വിവരണം നൽകിക്കൊണ്ടു് ഒരു കത്തു് ഓരോ ആഴ്ചയും എനിക്കു് നീ എഴുതുന്നപക്ഷം, നിന്നെ സംബന്ധിച്ച് സകലതും നല്ലവണ്ണം നടക്കും.

ബാപ്പുവിന്റെ ആശീർവാദം.

## 23

വാർധാ,
സെപ്തംബർ 4, 1935.

ചി. കമൽനയൻ,

നിന്റെ കത്തു്, വൈകിയിട്ടാണെങ്കിലും, അവസാനം വന്ന

---

നിന്നു് ആ എഴുത്തു വാങ്ങി വായിച്ചശേഷം, ഇപ്രകാരം പറഞ്ഞു: ''നീ നിശ്ചയമായും മഹത്തായൊരു നിധിയാണ് നിന്റെകൂടെ കൊണ്ടുപോകുന്നതു്. അദ്ദേഹം എല്ലാം വളരെ സംക്ഷിപ്തമായി പറഞ്ഞിരിക്കുന്നു. ഇതിനെപ്പററി നീ തീർച്ചയായും അഗാധമായി ചിന്തിക്കണം. നിന്റെ ഭാവി ജീവിതത്തിൽ മാർഗ്ഗദർശനത്തിനായി നീ ഇതു് ഓക്കുകമാത്രം ചെയ്താൽ, നിനക്കു് ഒന്നിനേക്കുറിച്ചും ക്ലേശിക്കേണ്ടിവരില്ല....''

23 To A Gandhian Capitalist, pp. 142—143 (കമൽനയൻ സിലോണിലായിരുന്നപ്പോൾ).

ചേറ്റതിൽ ഞാൻ സന്തോഷിക്കുന്നു.

മുടങ്ങാതെ രാമനാമം ജപിക്കുന്നതു നിനക്കു പ്രയോജനപ്രദമായിരിക്കും.

അവിടെ നീ ഉപയോഗിക്കുന്നതു ഗ്രാമത്തിൽ ഉണ്ടാക്കിയ കടലാസ് അല്ലാത്തതിനാൽ മനഃക്ലേശം തോന്നേണ്ട കാര്യമില്ല. അതിനു നിന്റെ പക്ഷത്തു കുറേ ഉത്സാഹം ആവശ്യമാണ്. പാവപ്പെട്ടവരോടു ഗാഢമായ സഹാനുഭൂതിയും വേണം. ഇവ നിന്റെ സ്വഭാവത്തിന്റെ ഭാഗമായിത്തീരുമ്പോാം സ്വയമേവ ഇത്തരം വസ്തുക്കളുടെ ഉപയോഗം നീ ശീലിച്ചുകൊള്ളും. സ്വമനസ്സാലെ നിന്റെ ആന്തരപ്രേർണയനുസരിച്ചു നീ ചെയ്യുന്നതുമാത്രമേ അകൃത്രിമമായിരിക്കയുള്ളു. അതുമാത്രമേ നിന്നെസ്സംബന്ധിച്ചിടത്തോളം ഫലപ്രദമായും ഭവിക്കയുള്ളു.

നീ അവിടെ കഴിയുമ്പോാം ബ്രിട്ടീഷ് നിർമ്മിതമായ വസ്തുക്കളും അല്ലാത്തവയും തമ്മിൽ വിവേചനം കാണിക്കാതിരിക്കുകയാണു നന്ന്.

വസ്ത്രത്തെ സംബന്ധിച്ച് ഒരു സംഗതി ഞാൻ വ്യക്തമാക്കിക്കൊള്ളട്ടെ. സ്വേച്ഛാനുസരണം ഖാദിയിലുള്ള നിർബന്ധം പാലിക്കാൻ നിനക്കു കഴിയുകയില്ലെങ്കിൽ, അവിടെവച്ച് ആ നിബ്ബന്ധം വേണ്ടെന്നു വയ്ക്കാനുള്ള സ്വാതന്ത്ര്യം നിനക്കുണ്ട്. സൗകര്യപ്രദമെന്നു നീ കരുതുന്ന ഏതു വസ്ത്രവും നിനക്കു ധരിക്കാവുന്നതാണ്. അതിനു പററിയതെന്നു തോന്നുന്ന ഏതു തുണികൊണ്ടും നിനക്കു വസ്ത്രം നിർമ്മിക്കുകയും ചെയ്യാം. നിന്റെ എല്ലാ ചോദ്യങ്ങാംക്കുമുള്ള മറുപടി ഇതിൽ അടങ്ങിയിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നു.

വിദേശത്തോ, ഇന്ത്യയിലോ ഉള്ള മിൽത്തുണികൊണ്ടു നിർമ്മിച്ച ഓവർകോട്ടോ, കാലുറകളോ, ബനിയനോ നിനക്ക് ഇഷ്ടമുള്ള പക്ഷം ധരിക്കാമെന്നാണ് ഇതിനർത്ഥം. ഇവയൊക്കെ കൈകൊണ്ട് ഉണ്ടാക്കിയ നൂലിൽനിന്ന് കൈകൊണ്ടു നെയ്തെടുത്ത തുണി ഉപയോഗിച്ചു നിർമ്മിക്കാൻ ഒരു പരിശ്രമം നടത്തുകയാണെങ്കിൽ, അതു് അനുചിതമായിരിക്കുകയില്ല. അതേസമയത്തു് അപ്രകാരം ചെയ്യാതിരുന്നാൽ അതൊരു പാപമായിത്തീരുകയുമില്ല.

കഴിയുന്നിടത്തോളം ശ്രദ്ധയോടും ശുഷ്കാന്തിയോടുംകൂടി പഠനം നടത്തുകയാണ് അവിടെ നിനക്കുള്ള പ്രധാന ജോലി; നിർഭയത്വം, വീര്യം, അചഞ്ചലത, സ്ഥിരോത്സാഹം, ഔദാര്യം, അനുഭാവം, സ്നേഹം എന്നിവ വളർത്തുക, അവയ്ക്കു പുറമേ ലാളിത്യവും, വിനയവും വികസിപ്പിക്കുക.

അവിടത്തെ ജനങ്ങളുടെ ജീവിതം നിരീക്ഷിക്കണം. നിന്റെ സമയത്തിൽ ഓരോ നിമിഷവും നല്ലവണ്ണം ഉപയോഗിക്കണം. ഒരു ദൈനംദിനഡയറി സൂക്ഷിക്കുകയും വേണം.

നിന്റെ കത്ത് ഇതോടൊന്നിച്ച് തിരിച്ചയയ്ക്കുന്നു.

ബാപ്പുവിന്റെ ആശീർവാദം.

കുറിപ്പ്: നിന്റെ കത്തിലുള്ള ഏതെങ്കിലും കാര്യത്തിനു മറുപടി പറയാൻ വിട്ടുപോയിട്ടുണ്ടെങ്കിൽ വീണ്ടും എന്നോടാവശ്യപ്പെടുക.

## 24

സേവാഗ്രാം,
വാർധാ (സി. പി.),
നവംബർ 22, 1945.

ചി. കമൽനയൻ,

....ജമ്നലാലിന്റെ അനന്തരാവകാശി ആയിരിക്കുക എന്നതു് അത്ര എളുപ്പമുള്ള സംഗതിയല്ല. മകൻ എന്ന നിലയ്ക്കു നീ അദ്ദേഹത്തിന്റെ അനന്തരാവകാശിയാണ്. ഞാനാകട്ടെ, അദ്ദേഹം പിതാവായി അംഗീകരിച്ച വ്യക്തിയെന്നനിലയ്ക്കും അദ്ദേഹത്തിന്റെ അനന്തരാവകാശിയാണ്. അദ്ദേഹത്തിന്റെ പ്രശസ്തി ഒട്ടും ഊനംകൂടാതെയും മങ്ങൽപററാതെയും സൂക്ഷിക്കുക എന്നതാണ് എന്റെ താല്പര്യം. അദ്ദേഹം ഏറെറടുത്ത പ്രവർത്തനങ്ങൾ തുടരുക മാത്രമല്ല, മുമ്പുണ്ടായിരുന്നതിനേക്കാൾ ശക്തിമത്തായിട്ടു നടത്തുകയും കൂടിചെയ്യുന്നപക്ഷം നീയും ഞാനും അദ്ദേഹത്തിന്റെ യഥാർത്ഥാനന്തരാവകാശികളായിത്തീരും. നീ ധനം സമ്പാദിച്ചുകൂട്ടുകയും വിജയശ്രീലാളിതനായ ഒരു വ്യവസായി എന്നനിലയിൽ പ്രസിദ്ധിനേടുകയും ചെയ്യാൻ വളരെ സാദ്ധ്യതയുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ അനന്തരകാല ജീവിതത്തിൽ അദ്ദേഹം ഏറെറടുത്ത പരോപകാരപരമായ പ്രവർത്തനങ്ങളുടെ കഥയെന്താണ്? അദ്ദേഹത്തിന്റെ ഭൗതികജീവിതത്തിന്റെ അന്ത്യഘട്ടത്തിൽ അദ്ദേഹം സമാരംഭിച്ച ബാങ്കിന്റെ നില എന്താണ്? പാവപ്പെട്ട ആ പശുവിനെപ്പററിയും ഖാദിയെപ്പററിയും എന്തു പറയുന്നു? ഗ്രാമീണവ്യവസായങ്ങളുടെ കഥയെന്തു്? അദ്ദേഹത്തിന്റെ അഭിലാഷത്തോടുള്ള ബഹുമാനം കൊണ്ടാണ്, സർദാറിന്റെ സൗമ്യമായ അപ്രീതിപോലും സമ്പാദിച്ചുകൊണ്ടു്, വാർധയിൽ ഞാൻ വാസമുറപ്പിച്ചതു്. വാർധയിലുള്ള ഒരു തോട്ടത്തിനു പകരം അദ്ദേഹം എനിക്കു് ഗുജറാത്തിൽ പത്തു തോട്ടങ്ങൾ നിഷ്പ്രയാസം സമ്പാദിച്ചുതരുമായിരുന്നു. എന്നാൽ അവിടെ ഒരു ജമ്നലാലിനെ എനിക്കു നേടിത്തരാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല. അതുകൊണ്ടാണ് ആ പത്തു തോട്ടങ്ങളും വേണ്ടെന്നുവയ്ക്കാൻ ഞാൻ നിശ്ചയിച്ചതു്. ജമ്നലാലും എനിക്കു നഷ്ടപ്പെട്ടുപോയി എന്നു വിദൂരമായിപ്പോലും ചിന്തിക്കാൻ എന്റെ

24 To A Gandhian Capitalist, pp. 146—148.

മനസ്സിനെ അനുവദിക്കുന്നതിനു് ഇപ്പോഠം ഞാൻ ആഗ്രഹിക്കുന്നില്ല. നിന്നിലും, രാധാകൃഷ്ണനിലും, ജാനകീദേവിയിലുമാണു് അതിനുള്ള പരിഹാരമാർഗ്ഗം സ്ഥിതിചെയ്യുന്നതു്. ജാനകീദേവി അക്ഷരാഭ്യാസം ഇല്ലാത്തവരാണു്. അവക്കു വളരാൻ സാധിക്കുമെന്നു് ഞാൻ വെച്ചുപുലത്തിയിരുന്ന പ്രതീക്ഷ, ജമ്നലാലിൻെറ വേർപാടിനു ശേഷം പൂണ്ണമായി വരണ്ടുപോയി. രാധാകൃഷ്ണൻ വളരെ സമത്ഥനാണു്, പ്രായോഗികമായ സംഗതികളെപ്പററി അറിവുമുണ്ടു്. എന്നാൽ അയാഠം അഭ്യസ്തവിദ്യൻ ആണെന്നു പറയാൻ സാധ്യമല്ല. നീ ഇംഗ്ലണ്ടിൽ പോയിട്ടുണ്ടു്; ഒരു വ്യവസായി എന്ന നിലയ്ക്കു് കുറെ പ്രസിദ്ധിയാജ്ജിച്ചിട്ടുമുണ്ടു്. അതിരുകടന്ന ആത്മവിശ്വാസവും നിനക്കു് ഉണ്ടു്. എന്തായാലും ജമ്നലാലിൻെറ സന്താനവും അനന്തരാവകാശിയും ആണെന്നുള്ള നിലയ്ക്കു്, നിന്നെ എനിക്കു് ഉററുനോക്കേണ്ടിയിരിക്കുന്നു. ആകയാൽ ഒരു പരോപകാരതല്പരനെന്ന നിലയ്ക്കു് നിൻെറ പിതാവിനുള്ള മഹിമ വദ്ധിപ്പിക്കാനുള്ള പരിശ്രമത്തിൽ നീ സമസ്തവും അപ്പ്ണം ചെയ്യേണ്ടതാണെന്നു് പറയാൻ ഞാൻ ആഗ്രഹിക്കുന്നു. എന്നാൽ അതു നിൻെറ കഴിവിനു് അതീതമാണു് എന്നു നീ കരുതുന്നപക്ഷം, നേരത്തെക്കൂട്ടിത്തന്നെ വിനയപൂർവ്വം എന്നെ അക്കാര്യം അറിയിക്കണം. പരോപകാരതല്പരനായ സ്വപിതാവിൻെറ കാലടിപ്പാടുകളെ പിൻതുടരാൻ എല്ലാ പുത്രന്മാക്കം കഴിഞ്ഞെന്നു വരികയില്ല. അവർ അതിനു തയ്യാറായെന്നും വരില്ല. അതുകൊണ്ടു് നിൻെറ അച്ഛൻ സ്വീകരിച്ച പാതയിലൂടെ സഞ്ചരിക്കേണ്ടതില്ലെന്നു് നീ തീരുമാനിക്കുകയാണെങ്കിൽ നിന്നെ അപരാധിയായി കരുതാൻ ആർക്കും കഴിയുകയില്ല. എങ്കിലും മുത്തച്ഛൻ എന്നനിലയ്ക്കു് നിന്നെ ഞാൻ ഉപദേശിക്കാം. ഒരു മുന്നറിയിപ്പു് നിനക്കു നൽകുകയും ചെയ്യാം. അത്രയും ചെയ്തശേഷം നീ സ്വീകരിക്കാൻ നിശ്ചയിക്കുന്ന ഏതൊരു നടപടിക്കും ഞാൻ നിശ്ശബ്ദം വഴങ്ങിത്തരുന്നതാണു്.

മേല്പറഞ്ഞ സംഗതികളിലൂടെ നിന്നെ പലതും ഞാൻ ധരിപ്പിച്ചുകഴിഞ്ഞു. അതിനെപ്പററി നീ പരമാവധി പര്യാലോചിക്കണം.

ബാപ്പുവിൻെറ ആശീർവ്വാദം.

## 25

## മദാലസാ ബജാജിനു്*

യറ്വദാമന്ദിരം,
ആഗസ്റ്റ് 20, 1932.

ചി. മദാലസാ,

നിൻെറ കത്തു കിട്ടി. നിനക്കു് അസൂയയും അഹങ്കാരവും ഉണ്ടെ

25 To A Gandhian Capitalist, p. 149

* ജമ്നലാൽജിയുടെ രണ്ടാമത്തെ മകഠം; ശ്രീമന്നാരായൺ അഗർവാളിൻെറ പത്നി—അടുത്ത നാലു കത്തുകളും ഇവക്കുള്ളവയാണു്.

ന്നു് നീ വിചാരിക്കുന്നുണ്ടായിരിക്കാം. പക്ഷേ, ഞാൻ വിചാരിക്കു ന്നില്ല. ഈ വൈകല്യങ്ങൾ എങ്ങനെയാണു് നിനക്കു് കിട്ടാൻ ഇട യുള്ളതു്? ജന്മനലാൽ അവയിൽനിന്നു് സ്വതന്ത്രനാണു്. ജാനകീ ബെഹനും അപ്രകാരംതന്നെ. ദുഷിച്ച കൂട്ടുകെട്ടിൽ നീ ജീവിക്കാനും ഇടയായിട്ടില്ല. സുഖസൗകര്യങ്ങൾ യാതൊന്നും നിനക്കു് ലഭിക്കാ തെയുമില്ല. തീർച്ചയായും ക്ഷിപ്രകോപിയാണു് നീ. ഞാൻതന്നെ അതു ശ്രദ്ധിച്ചിട്ടുണ്ടു്. അതു ജാനകീബെഹനുമുണ്ടു്. എന്നുമാത്രമല്ല ശാരീരികമായി നീ ദുബ്ബലയാണു്; പക്ഷേ, നിനക്കു് ബുദ്ധിയുണ്ടു് ആകയാൽ കോപത്തിൽനിന്നു് മോചനം നേടാൻ നീ ആത്മാത്ഥ മായി ശ്രമിക്കയും വേണം. എല്ലാ ജീവികളും നമ്മേപ്പോലെയാണു്. സകലരിലും വ്യാപിച്ചിരിക്കുന്നതു് ഒരേ ജീവനത്രേ. ആരോടെ ങ്കിലും ദേഷ്യപ്പെടുകയെന്നുവെച്ചാൽ തന്നോടുതന്നെ കോപിക്കു ന്നതിനു തുല്യമാണു്. എല്ലാ ജീവജാലങ്ങളേയും സേവിക്കാനുള്ള അഭിലാഷം വളത്തുന്ന ഒരാളുടെ മനസ്സിൽ വൈകല്യങ്ങൾ അധിക കാലം നിലനില്ക്കാനും സാദ്ധ്യമല്ല. അതിനാൽ നീ സേവനമനോഭാ വം മനസ്സിൽ വളർത്തണം.

നീ എനിക്കു പതിവായി കത്തെഴുതുന്നതു നന്നായിരിക്കും.

ബാപ്പുവിൻെറ ആശീർവാദം.

## 26

യറ്വദാമന്ദിരം (ജയിൽ),
ജനുവരി 11, 1933.

ചി. മദാലസാ,

നീ നല്ലവണ്ണം പുരോഗമിക്കുന്നുണ്ടെന്നു തോന്നുന്നു. ഇങ്ങനെ തുടരുകയാണെങ്കിൽ നിൻെറ ദേഷ്യവും കരയുന്ന ശീലവും നിയന്ത്ര ണാധീനമാക്കാൻ നിനക്കു വളരെവേഗം സാധിക്കും. തല്ക്കാലം നീ കഴിക്കുന്ന ആഹാരം ദഹിക്കുന്നതിനുള്ള കഴിവു് നിനക്കു് ഉണ്ടാ യാൽ മാത്രം മതി.

നിൻെറ മനസ്സിൽ ഉദിക്കുന്ന ചോദ്യങ്ങൾ സത്യാന്വേഷകരാ യ സകലരുടെ മനസ്സിലും ഉദിക്കുന്നവയത്രേ. പഠനത്തിനും അഗാ ധപരിചിന്തനത്തിനും ശേഷം അവ പരിഹൃതങ്ങളായിത്തീരും. പ്ര പഞ്ചം നാം തന്നെയാണു്. നാം അതിനുള്ളിൽ സ്ഥിതിചെയ്യുന്നു, അതു് നമ്മിലും സ്ഥിതിചെയ്യുന്നു. ഈശ്വരനും നമ്മുടെ അന്തർഭാഗ ത്തുണ്ടു്. നമ്മുടെ ശരീരങ്ങളിൽ നിറഞ്ഞുനില്ക്കുന്ന വിയുവിനെ നമ്മു ടെ നയനങ്ങൾ കാണുന്നില്ല; പക്ഷേ, അതു ദർശിക്കാനുള്ള കഴിവു് നമുക്കുണ്ടു്. ഈശ്വരനെ ദർശിക്കാനുള്ള കഴിവു് വികസിപ്പിക്കാൻ സാധിക്കും. അതിൽ നാം വിജയിക്കുന്നപക്ഷം ഈശ്വരനെ കണ്ടറി

26 To A Gandhian Capitalist, pp. 149—150.

യാൻപോലും നമുക്ക് കഴിവ് ഉണ്ടാകും. വിനോബാ നിനക്ക് ഈ പരിശീലനം നല്കിക്കൊണ്ടിരിക്കയാണ്. ക്ഷമാശീലയായിരിക്കുക.

ഇടയ്ക്കിടയ്ക്ക് ജമ്നലാലിനെ ഞാൻ കണ്ടുമുട്ടാറുണ്ടെന്ന് ജാനകീ മൈയ്യായോടു പറയുക. അദ്ദേഹത്തിനു സുഖംതന്നെ.

ബാപ്പു.

## 27

പൂനാ,
സെപ്റ്റംബർ 9, 1933.

ചി. മദാലസാ,

നിന്റെ കത്തു കിട്ടി. വിനോബാക്കു് നീ ഒരു ഭാരമായിരിക്കുമെന്ന ഭയം നീ വെച്ചുപുലർത്തരുത്. ശിഷ്യയുടെ അപൂർണ്ണതകൾ ദൂരീകരിക്കുക ഒരു ഗുരുവിന്റെ കർത്തവ്യമാണ്. നീ എല്ലാം തികഞ്ഞവളായിരുന്നുവെങ്കിൽ ഒരു ഗുരുവിൽനിന്ന് സഹായം സ്വീകരിക്കേണ്ട ആവശ്യംതന്നെ ഉണ്ടാകുമായിരുന്നില്ലല്ലോ.

നിന്റെ തലമുടി വെട്ടിക്കളയുന്നതിനെപ്പററി ഇത്രവളരെ പരിഭ്രമം എന്തിനാണ്? തലമുടി പുല്ലുപോലെ വീണ്ടും വീണ്ടും വളന്നുവരും. തല പൂർണ്ണമായി വടിച്ചുകളഞ്ഞതിനുശേഷം പല പെൺകുട്ടികൾക്കും തലമുടി കൂടുതൽ നീളത്തിൽ വളന്നുവന്നതു് ഞാൻ കണ്ടിട്ടുണ്ട്. ആകയാൽ തലമുടിയോട് നിനക്കു പ്രത്യേകിച്ച് പ്രതിപത്തിയൊന്നുമില്ലെങ്കിൽ അതു മുറിച്ചുകളയുക.*

വസ്ത്രത്തെ സംബന്ധിച്ചിടത്തോളം, വളരെ മാററങ്ങൾ വരുത്തേണ്ട ആവശ്യമില്ല. നിക്കർ ധരിക്കണമെന്നേയുള്ളൂ. കുറേക്കൂടി സൗകര്യമുള്ള ഒരു വേഷം സ്വീകരിക്കാൻ നിന്നേപ്പോലുള്ള ഒരു പെൺകുട്ടിക്ക് എളുപ്പത്തിൽ സാധ്യമാകേണ്ടതാണ്. ഏതായാലും താമസിയാതെ നാം കണ്ടുമുട്ടുന്നുണ്ടാകും.

ബാപ്പുവിന്റെ ആശീർവാദം.

27 To A Gandhian Capitalist, pp. 150–151.

* ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും തലമുടി വെട്ടി വൃത്തിയാക്കുന്ന കാര്യം ആശ്രമത്തിൽ വളരെക്കൊല്ലക്കാലം ഒരു ചർച്ചാവിഷയമായിരുന്നു. ഗാന്ധിജിയുടെ ഉപദേശമനുസരിച്ച് മദാലസ തന്റെ തലമുടി വെട്ടാൻ സമ്മതിച്ചു. 1933–ലെ ദീപാവലിക്കു തൊട്ടുമുമ്പ്, അദ്ദേഹംതന്നെ അവളുടെ ആ ഭാരം നീക്കുകയും ചെയ്തു.

## 28

സേവാഗ്രാം,
ഒക്ടോബർ 15, 1941.

ചി. മദാലസാ,

നിന്നെപ്പററി നിരന്തരമായി ഞാൻ ചിന്തിക്കുന്നുണ്ടായിരുന്നു. അതുകൊണ്ടാണു് സാധാരണയായി സ്വപ്നമൊന്നും കാണാത്ത ഞാൻ നിന്നെപ്പററി സ്വപ്നം കണ്ടതു്. അതു നിനക്കു് കത്തെഴുതാൻ പ്രചോദനം നൽകി. മൂന്നുദിവസംമുമ്പാണു് ഈ സ്വപ്നം ഞാൻ കണ്ടതു്! എന്നാൽ ഇന്നുമാത്രമേ എനിക്കു് എഴുതാൻ സമയം കിട്ടിയുള്ളു.

ഒരു ശിശു ഉദരത്തിൽ സ്ഥിതിചെയ്യുമ്പോൾ എത്രത്തോളം ശ്രദ്ധയോടുകൂടി അതിനെ സൂക്ഷിക്കുമോ, അത്രത്തോളം ശ്രദ്ധ അതിനെ വളർത്തുന്നതിനും ഒരാൾ പ്രകടിപ്പിക്കേണ്ടതാണു്. നിന്റെ മുലപ്പാലിന്റെ ഗുണം നീ കഴിക്കുന്ന ആഹാരത്തേയും നിന്റെ ജീവിതരീതിയേയും ആശ്രയിച്ചിരിക്കുന്നു. നീ കഴിക്കുന്ന ആഹാരം പാലിനെ ബാധിക്കുന്നതുപോലെതന്നെ നിന്റെ മാനസികാവസ്ഥയും ചിന്തകളും അതിനെ ബാധിക്കുന്നുണ്ടു്. അനുഭവത്തെ ആസ്പദമാക്കിയാണു് ഞാൻ ഇതെഴുതുന്നതു്. അതിനാൽ നീ ഇതു് അംഗീകരിക്കണം. നീ കഴിക്കുന്ന ഏതു് ആഹാരവും ഒരു ഔഷധമെന്ന നിലയ്ക്കാണു കഴിക്കേണ്ടതു്. നിന്റെ രുചിയെ തൃപ്തിപ്പെടുത്തുന്നതിനു വേണ്ടിയല്ല. അത്തരം ഔഷധങ്ങൾ കഴിക്കുന്നതിൽനിന്നു സിദ്ധിക്കുന്ന സുഖമാണു് യാഥാർത്ഥസുഖം. പോഷകവുംകൂടെയാണു് അതു്. ഔഷധമെന്ന വാക്കിന്റെ അർത്ഥം സാധാരണ ധരിക്കാറുള്ള രീതിയിൽ ധരിക്കരുതു്. പാൽ ഒരു ഔഷധമെന്ന നിലയിൽ സേവിക്കാവുന്നതാണു്. രസനയെ തൃപ്തിപ്പെടുത്തുന്നതിനുവേണ്ടിയും അതു കഴിക്കാം. ഒന്നു ശരീരത്തെ പുഷ്ടിപ്പെടുത്തുന്നു, മറേറതു് അതിനെ ദുർബലപ്പെടുത്തുന്നു. ശിശുവിനു വേണ്ടത്ര വ്യായാമവും വായുവും തിരുമ്മലും മററും ലഭിക്കണം. ഈ സംഗതിയിൽ ആർക്കും വഴങ്ങിക്കൊടുക്കരുതു്. ശിശുവിനെ അമിതമായി ലാളിക്കാൻ പലരും കാണും. നിന്റെ മനസ്സിനു് ഉറപ്പുണ്ടായിരിക്കണം.

എന്റെ സ്വപ്നത്തിന്റെ ലക്ഷ്യം ഇപ്പോൾ നിറവേറിക്കഴിഞ്ഞു. നിനക്കു് സുഖമാണെന്നും കുഞ്ഞു് വളർന്നുവരികയാണെന്നും ഞാൻ പ്രതീക്ഷിക്കുന്നു. അമ്മയും നീയും വഴക്കുകൂടരുതു്. നീ കരയുകയുമരുതു്. നീ സുഖം പ്രാപിച്ചശേഷം ഏതാനും മാസം ഇവിടെ വന്നു കഴിയുന്നതു്, ഒരുപക്ഷേ, അഭിലഷണീയമായിരിക്കും.

ബാപ്പുവിന്റെ ആശീർവ്വാദം.

---

28 To A Gandhian Capitalist, pp. 151—152 (ഒരു കുഞ്ഞിന്റെ ജനനത്തിനു ശേഷം.)

## 29

ന്യൂ ഡൽഹി,
ഒക്ടോബർ 16, 1946.

ചി. മദു*

നിന്റെ വാഗ്ദാനം നീ ലംഘിക്കയില്ലെന്നു് ഞാൻ ആശിക്കുന്നു.† ജോലിത്തിരക്കാണെങ്കിൽ, ഒരു പോസ്റ്റ്കാർഡെങ്കിലും നിനക്കു് എഴുതാം.

രജത്തിന്റെ സുഖക്കേടു് ഭേദപ്പെട്ടതു് ഈശ്വരകാരുണ്യംകൊണ്ടാണു്.

ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള സ്നേഹം ആത്മസുഹൃത്തുക്കളുടേതുപോലെ ആയിരിക്കണം. അതു തികച്ചും അഭിനിവേശരഹിതമായിരിക്കണം. സുഖവും ദുഃഖവും ഒരുപോലെ അവർ പങ്കിട്ടെടുക്കണം. പരസ്പരം സഹിഷ്ണുത കാണിക്കാനുള്ള ശക്തി രണ്ടുപേർക്കും ഉണ്ടായിരിക്കണം. അവർ പരസ്പരം അനുഭാവം ഉള്ളവരായിരിക്കണം. അന്യോന്യം പരിപൂർണ്ണമായി ഹൃദയംതുറന്നു് പെരുമാറുകയും വേണം, സംശയം ഒരിക്കലും കടന്നുവരാൻ പാടില്ല. ഒരാൾ മറ്റൊരാളിൽനിന്നു് യാതൊന്നും മറച്ചുവെയ്ക്കാൻ പാടില്ല.

ഇത്രയും മതിയെന്നു് എനിക്കു തോന്നുന്നു. നാം തമ്മിൽ കാണുമ്പോൾ ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാൻ എന്നോടു് ആവശ്യപ്പെടുക.

നിങ്ങൾക്കു് എല്ലാവർക്കും
ബാപ്പുവിന്റെ ആശീർവാദം.

## 30

### കേശവദേവ്ജിക്കു്*

വാർധാ,
പുഷ്യശുദ്ധ് 3,
ഡിസംബർ 18, 1925.

ഭായി കേശവദേവ്ജി,

ചി. കമലയുടേയും† ചി.രാമേശ്വരിന്റേയും വിവാഹം സംബന്ധ

29 To A Gandhian Capitalist, pp. 152–153
* മദാലസാബജാജിന്റെ ഓമനപ്പേരു്.
† കൃത്യമായി എല്ലാ ചൊവ്വാഴ്ചയും തനിക്കു് കത്തെഴുതണമെന്നു് ഗാന്ധിജി മദാലസയ്ക്കു് വ്യക്തമായ നിർദ്ദേശം നൽകിയിരുന്നു. ഒരിക്കൽ അവക്കു് അങ്ങനെ ചെയ്യാൻ സാധിച്ചില്ല.

30 To A Gandhian Capitalist, P. 131
* വാണിജ്യത്തിലും സാമൂഹ്യപ്രവർത്തനങ്ങളിലും ജമ്നലാൽജിയുടെ അടുത്ത സഹപ്രവർത്തകൻ; അദ്ദേഹത്തിന്റെ ജാമാതാവായ ആർ. പി. നെവാതിയയുടെ അമ്മാമനും രക്ഷിതാവും.
† ജമ്നലാൽജിയുടെ മൂത്ത പുത്രി.

മതിയിൽവെച്ച് ആഘോഷിച്ചാൽ നന്നായിരിക്കുമെന്ന് എനിക്കു തോന്നുന്നു. ഏതാനും മാസങ്ങൾക്കുമുമ്പ് ആ വിവാഹം ബോംബെയിൽവെച്ച് നടത്തുന്നതിന് ഞാൻ സമ്മതം നൽകിയപ്പോൾ അത് മററുള്ളവരിൽ ഉളവാക്കാനിടയുള്ള നല്ല ഫലത്തെപ്പററിയാണ് എന്റെ മനസ്സിൽ കൂടുതൽ താല്പര്യമുണ്ടായിരുന്നത്. എന്നാൽ അവഗാഢമായ പര്യാലോചനയ്ക്കുശേഷം എനിക്കു തോന്നുന്നത്, വധൂവരന്മാരുടെ ക്ഷേമമായിരിക്കണം ഈവക സംഗതികളിൽ നിർണ്ണായകമായ ഏക ചിന്താവിഷയമെന്നാണ്. വിവാഹം ഒരു ദിവ്യകർമ്മമത്രേ. വധുവിനും വരനും അത് ഒരു പുനർജ്ജന്മമാണ്. എത്രത്തോളം വിശുദ്ധവും സമാധാനപൂർണ്ണവുമായ അന്തരീക്ഷത്തിൽവെച്ച് അത് ആഘോഷിക്കുന്നുവോ, അത്രത്തോളം അവക്ക് അത് ഗുണകരമായിരിക്കും. നാം ആർഭാടം ഉപേക്ഷിച്ച് ലളിതമായ ജീവിതം നയിച്ചാൽമാത്രമേ അത്തരം ഒരു അന്തരീക്ഷം സൃഷ്ടിക്കുവാൻ സാധിക്കുകയുള്ളൂ. ഈ മാററം ആ കുടുംബത്തിലെ സ്ത്രീകൾക്ക് ഇഷ്ടമില്ലാത്തത് ആണെന്നുവരാം. എന്റെ അഭിപ്രായത്തിൽ, ഈ വിസമ്മതം താൽക്കാലികമാണെന്നു കരുതി ശരിയെന്താണോ, അതു ചെയ്യുകയാണു നമ്മുടെ കർത്തവ്യം. അതിനാൽ സബർമതിയിൽവെച്ച് ഈ വിവാഹം ആഘോഷിക്കാൻ നിങ്ങൾ സമ്മതിക്കണമെന്ന് ഞാൻ ആശിക്കുന്നു. അവിടെവച്ച് അതു നടത്തുന്നപക്ഷം, എനിക്കു ക്ലേശമോ എന്തെങ്കിലും അസൗകര്യമോ ഉണ്ടാവുകയില്ല.

നിങ്ങളുടെ,
മോഹൻദാസ് ഗാന്ധി.

## 31
## ഉമാദേവീബജാജിന്*

സെപ്റ്റംബർ 2, 1934.

ചി. പണ്ഡിത ഓം,

ഇത്തവണ നിന്റെ കത്തിൽ, നീ എനിക്കു കുറേ സദുപദേശങ്ങൾ† നല്കിയിട്ടുണ്ട്. എന്നാൽ നിന്റെ ഉപദേശമനുസരിച്ച്, നീ

31 To A Gandhian Capitalist, pp. 154—155

* ജമ്നലാൽജിയുടെ ഏററവും ഇളയ(മൂന്നാമത്തെ) പുത്രി; ഒരു ഓപ്പറേഷനുവേണ്ടി ബോംബെയിലേക്കു പോയിരുന്ന അച്ഛന്റെ കൂടെയായിരുന്നു ഇക്കാലത്ത് അവർ. (രാജ്നാരായിൻ അഗർവാളാണ് ഇവരെ വിവാഹം ചെയ്തത്.) അടുത്ത രണ്ടു കത്തുകൾകൂടി ഇവൾക്കാണ്.

† ഓം തന്റെ കത്തിൽ, ഗാന്ധിജി പരിപൂർണ്ണമായി വിശ്രമിക്കണമെന്നും തൂക്കംവർദ്ധിപ്പിക്കണമെന്നും മററും അദ്ദേഹത്തെ ഉപദേശിച്ചിരുന്നു. ഗാന്ധിജി കൂടെക്കൂടെ കുട്ടികളുടെ ഉപദേശം സ്വീകരിക്കാറുണ്ട്; ഓം ആണെങ്കിൽ, അദ്ദേഹത്തിന് ഉപദേശം നൽകാൻ കിട്ടിയ സന്ദർഭമൊന്നും പാഴാക്കാറുമില്ല. അതുകൊണ്ട്, ഗാന്ധിജി, സ്വല്പം ഫലിതം കലർത്തിയ സ്വരത്തിൽ, ഓമിനെ ചിലപ്പോൾ 'പണ്ഡിത' എന്നു വിളിക്കാറുമുണ്ടായിരുന്നു.

തന്നെ പ്രവർത്തിക്കാറുണ്ടോ? ഞാൻ വിശ്രമിക്കയും എന്റെ ആരോഗ്യത്തിൽ വേണ്ടത്ര ശ്രദ്ധിക്കുകയും ചെയ്യാത്തപക്ഷം, ദിവസേന അരറാത്തൽ എന്ന തോതിൽ എന്റെ ശരീരഭാരം വർദ്ധിപ്പിക്കാൻ എനിക്കു കഴിയുന്നതെങ്ങനെയാണ്? മുമ്പു ഞാൻ ചെയ്യാറുള്ളതായി നീ കണ്ടിട്ടുള്ള ജോലിയോട് ഇപ്പോൾ ഞാൻ ചെയ്യാറുള്ളതിനെ താരതമ്യപ്പെടുത്തി നോക്കുകയാണെങ്കിൽ മടിയനും നിദ്രാവശഗനുമാണു ഞാൻ എന്നു നീ പറയും. നീ ബോംബെയിൽ ചെന്നു വലിപ്പം ഭാവിച്ചും ഉല്ലാസത്തോട്ടങ്ങളിൽ ചുററിനടന്നും കഴിയുന്നതു നന്നായിരിക്കില്ലേ? പ്രതിഫലമായി നീ കാക്കാജിക്കും അല്പം സേവനം നല്കുന്നുണ്ടെന്നുള്ളതു ശരിയാണ്. പക്ഷേ, തുക്കുതോട്ടത്തിന്റെ കഥ നിനക്കറിയാമോ? എന്റെ അഭിപ്രായത്തിൽ അതു് നമ്മേപ്പോലെ പാവപ്പെട്ട ആളുകൾക്കു് ചുററിനടക്കാൻ ഉദ്ദേശിച്ചിട്ടുള്ള സ്ഥലമല്ല. അല്ലലില്ലാത്ത ആളുകൾ മാത്രമേ അവിടെ പോകാറുള്ളു. അടുത്ത തവണ നീ അവിടം സന്ദർശിക്കുമ്പോൾ എത്ര പാവപ്പെട്ട ആളുകളെ അവിടെ കണ്ടുമുട്ടുന്നുവെന്നു ശ്രദ്ധിച്ച് എനിക്കു് എഴുതിഅയയ്ക്കുക. ഒന്നോ, രണ്ടോ തവണ അവിടം സന്ദർശിച്ചുകഴിഞ്ഞപ്പോൾ എനിക്കു മടുപ്പുതോന്നി.

നീ എനിക്കു് ഉപദേശം വിളമ്പുന്നതു സാരമില്ല. ഒരു ദത്തുപിതാവിന്റെ വിധി അതാണ്. എന്നാൽ കാക്കാജിയെ നീ ക്ഷോഭിപ്പിച്ചിട്ടില്ലായിരിക്കുമെന്നു് ഞാൻ പ്രത്യാശിക്കുന്നു.

നിന്റെ കത്തിൽ ഒരു അബദ്ധം പററിയിട്ടുണ്ടെന്നു തോന്നുന്നു. കാക്കാജിയുടെ ഭാരം 104 ആണെന്നു് നീ എന്നോടു പറയുന്നു. ഈ എനിക്കുപോലും നാലുദിവസത്തിനകം അതിൽക്കൂടുതൽ ഭാരമുണ്ടായെന്നുവരാം. 204 എന്നല്ലേ നീ ഉദ്ദേശിക്കുന്നതു്? നീ രാമായണം വായിക്കാറുണ്ടോ?

ബാപ്പുവിന്റെ ആശീർവാദം.

## 32

നവംബർ 7, 1934.

ചി. ഓം,

നിന്നിൽനിന്നു് ഒരു കത്തു പ്രതീക്ഷിക്കുന്നതു വ്യർത്ഥമാണ്. നിനക്കു ഞാൻ എഴുതിയില്ലെങ്കിലും എല്ലായ്പോഴും എന്റെ മനസ്സിൽ നീ ഉണ്ടായിരുന്നു. കഴിഞ്ഞ തവണ നിന്റെ പെരുമാററം എനിക്കു തീരെ ഇഷ്ടപ്പെട്ടില്ല. നിന്റെ കത്തും എനിക്കു് ഇഷ്ടപ്പെട്ടില്ല. അതിൽ നീ ഒരു മുടന്തൻ ഒഴികഴിവു പറഞ്ഞിരുന്നു. എത്രയോ മാസങ്ങളോളം എന്നോടൊപ്പം സഞ്ചരിച്ചിട്ടു്

32 To A Gandhian Capitalist, P. 155.

അതിൽനിന്നു് എന്തു പ്രയോജനമാണു് നീ നേടിയതു്?* അതു് ഒന്നു കണക്കുകൂട്ടി എന്നെ എഴുതി അറിയിക്കുമോ? കോൺഗ്രസ്സിന്റെ കഴിഞ്ഞ സമ്മേളനവേളയിൽ† നീ സ്വയം പ്രദർശിപ്പിച്ചുകൊണ്ടു നടക്കുന്നതു് ഞാൻ ശ്രദ്ധിച്ചു. എന്തു വേഷമായിരുന്നു! അതു് എന്നെ അത്യന്തം വേദനിപ്പിക്കുകയും ക്ഷോഭിപ്പിക്കുകയും ചെയ്തു. നീ പ്രതിജ്ഞ പാലിക്കണം. ഒരിക്കലും കൃത്രിമത്വം സ്വീകരിക്കരുതു്. നിന്റെ യഥാർത്ഥാവസ്ഥതന്നെ പുറത്തുകാണിക്കണം. നിന്റെ വിവാഹനിശ്ചയത്തെപ്പററി സംസാരം നടന്നുകൊണ്ടിരിക്കയാണു്. അക്കാര്യത്തെപ്പററി നീ ചിന്തിക്കുന്നതു് എന്തെന്നു സ്വതന്ത്രമായി തുറന്നു പറയണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. സത്യസന്ധനായിരിക്കണം, സത്യസന്ധതയോടുകൂടി ചിന്തിക്കണം, സത്യം പറയണം—ഇതു് നിന്റെ കഴിവിനു് അതീതമാണെങ്കിൽ എന്നെ നീ കൈവിടുക.

നല്ല കൈയക്ഷരത്തിൽ വിശദമായി എഴുതിയ ഒരു കത്തു് നിന്നിൽനിന്നു ലഭിക്കാൻ ഞാൻ കാത്തിരിക്കും.

ബാപ്പുവിന്റെ ആശീർവാദം.

## 38

മഗൻവാഡി,
വാർദ്ധാ,
നവംബർ 8, 1935.

ചി. ഓം,

ഇത്ര ദീർഘകാലം കാത്തിരുന്നതിനുശേഷം ഒടുവിൽ എനിക്കു നിന്റെ കത്തു കിട്ടി. നിന്നെ കുററപ്പെടുത്താൻ എങ്ങനെ സാധിക്കും? നീ എന്തുതന്നെ നൽകിയാലും ഞാൻ സ്വീകരിക്കുകയാണു്. അതുകൊണ്ടു് ഞാൻ തൃപ്തിപ്പെടേണ്ടിയിരിക്കുന്നു. അംബുജാമ്മയും* ഇടയ്ക്കിടയ്ക്കു് നിന്നെപ്പററി വിവരങ്ങൾ നൽകാറുണ്ടു്. അവിടെ നിനക്കു് ലഭിച്ചുകൊണ്ടിരിക്കുന്ന മഹത്തായ അവസരങ്ങളും അനുഭവങ്ങളും പൂർണ്ണമായി പ്രയോജനപ്പെടുത്തുക. നിന്റെ ഇംഗ്ലീഷ് മെച്ചപ്പെടുത്താൽ നീ പരിശ്രമിക്കുമെന്ന കാര്യത്തിൽ എനിക്കു സംശയമില്ല. തെക്കേ ഇന്ത്യ അവിടുത്തെ സംഗീതത്തിനു് പ്രസിദ്ധമാണു്.† വേണ്ടരീതിയിൽ അതു് അഭ്യസിക്കുക. തമിഴുംകൂടെ നീ

---

* ഗാന്ധിജിയുടെ 'ഹരിജൻ പര്യടനം' അവസാനിച്ച ഘട്ടമാണിതു്. ഈ പര്യടനകാലത്തു് ഏകദേശം ഒരു വർഷക്കാലം ഓം ഗാന്ധിജിയുടെ കൂടെ ഉണ്ടായിരുന്നു.

† 1934-ലെ ബോംബേ കോൺഗ്രസ്സ്.

33 To A Gandhian Capitalist, pp. 156—157.

* മദ്രാസിലെ 'വിദ്യോദയ' ഗേൾസ് ഹൈസ്കൂളിലെ പ്രധാനാദ്ധ്യാപിക.

† ഓം അന്നു ദക്ഷിണേന്ത്യയിൽ വിദ്യാഭ്യാസം ചെയ്യുകയായിരുന്നു.

പഠിക്കുമെന്നും, അതേസമയത്ത് അവിടെ ഹിന്ദി പ്രചരിപ്പിക്കുന്നതിനുവേണ്ടി പ്രവർത്തിക്കുമെന്നും ഞാൻ പ്രത്യാശിക്കുന്നു. അതോടൊപ്പം നിന്റെ മേദസ്സ് കുറയ്ക്കുകയുംവേണം. ചുരുക്കത്തിൽ നീ ഇപ്പോൾ ഇത്ര വിദൂരമായ ഒരു സ്ഥലത്തു പോയിട്ടുള്ള സ്ഥിതിക്ക്, നിന്റെ ശ്രേഷ്ഠവും എന്നാൽ ഏകാക്ഷരവുമായ നാമധേയത്തിന് നീ ബഹുമതി ഉളവാക്കണം. തീർച്ചയായും ഈ നാമധേയം ധരിക്കുന്നതിൽ ഒരു ഉദ്ദേശ്യം ഉണ്ടായിരിക്കണം. അതിന്റെ ഉച്ചാരണം തന്നെ, ധർമ്മശാസ്ത്രമനുസരിച്ച്, മോക്ഷപ്രദായകമാണ്. ആ പേരിനുള്ള ഈ ആന്തരാർത്ഥത്തിനു തക്കവണ്ണം നീ ജീവിക്കുമെന്ന് ഞാൻ ആശിക്കുന്നു. ഈ ലക്ഷ്യത്തിന് ആവശ്യമുള്ള ഗുണങ്ങളിൽ പലതും ഇപ്പോൾത്തന്നെ നിനക്ക് ഉണ്ട്. ചിലതുകൂടി കരസ്ഥമാക്കുന്ന പക്ഷം, നീ ലോകത്തെ കീഴടക്കിയിരിക്കും.

തമിഴ്നാട് മഹാരാഷ്ട്രത്തേപ്പോലെ, സംസ്കൃതപദങ്ങളുടെ ശരിയായ ഉച്ചാരണത്തിന് പ്രശസ്തിനേടിയിട്ടുള്ളതാണ്. അത് നിനക്ക് ഇതിനകം അറിഞ്ഞുകൂടെങ്കിൽ, നിന്നെ ധരിപ്പിക്കാൻ ഞാൻ താല്പര്യപ്പെടുന്നു. മഹാരാഷ്ട്രത്തിലെ ഉച്ചാരണം നല്ലതാണ്, സംശയമില്ല; പക്ഷേ, അതിന് സംഗീതാത്മകത്വം കുറവാണ്. തമിഴ്നാട്ടിലാകട്ടെ മുറപ്രകാരമുള്ള രാഗങ്ങളോടും മധുരമായ ശബ്ദത്തോടും കൂടിയാണ് മന്ത്രങ്ങൾ ചൊല്ലാറുള്ളത്. അംബുജാമ്മയുടെ സഹായത്തോടുകൂടി അതു പഠിക്കാൻ നിനക്കു കഴിയും. വലിയ പരിശ്രമമൊന്നുംകൂടാതെ ഇവയെല്ലാം പഠിക്കാം, അതിനുവേണ്ടി നീ വളരെ സമയം വിനിയോഗിക്കേണ്ടി വരികയുമില്ല. ഈ വർഷം നിനക്ക് മംഗളകരമായിത്തീരട്ടെ. ഇപ്പോൾ നീ എനിക്ക് കത്തുകൾ എഴുതിത്തുടങ്ങിയസ്ഥിതിക്ക്, പതിവായി നീ അതു തുടരുമെന്ന് ഞാൻ ആശിക്കുന്നു.

ബാപ്പുവിന്റെ ആശീർവാദം.

## 34

## രാമകൃഷ്ണാ ബജാജിനു്*

സേവാഗ്രാം,
മെയ് 16, 1946.

ചി. രാമകൃഷ്ണാ,

നീ പാശ്ചാത്യരാജ്യങ്ങളിലേക്ക പോവുകയാണു്. എന്നാൽ അതുകൊണ്ടുള്ള പ്രയോജനമെന്തെന്നു് എനിക്ക വ്യക്തമാകുന്നില്ല. ഇന്നത്തെ ഈ പ്രവാഹത്തിൽപെട്ടു് ഒഴുകിപ്പോകാതെ മാറിനില്ക്കാൻ ആൎക്കാണ കഴിവുള്ളതു്? ഇവിടെനിന്നു് നീ എന്താണ കൊണ്ടുപോകുന്നതെന്നും, അവിടെനിന്നു് തിരിയെ എന്തു കൊണ്ടുവരുമെന്നും ആലോചിക്കുക. പഠനത്തിനും വളർച്ചയ്ക്കുമുള്ള കാലഘട്ടമാണു് വിദ്യാൎത്ഥിജീവിതം.

ബാപ്പുവിൻെറ ആശീർവാദം.

---

34 To A Gandhian Capitalist, P. 161.

* ജമ്നലാൽ ബജാജിൻെറ ദ്വിതീയപുത്രൻ—അഖിലേന്ത്യാ വിദ്യാൎത്ഥി കോൺഗ്രസ്സിൻെറ പ്രതിനിധിയെന്നനിലയിൽ അദ്ദേഹം 1946–ൽ പ്രേഗിൽവെച്ചു നടന്ന അന്താരാഷ്ട്രീയ വിദ്യാർത്ഥികോൺഗ്രസ്സിൽ പങ്കെടുക്കാനായി, യൂറോപ്പിലേക്കു് പുറപ്പെടുകയായിരുന്നു. ഒരു സന്ദേശം നൽകാൻ അപേക്ഷിച്ചപ്പോൾ, ഗാന്ധിജി എഴുതിക്കൊടുത്തതാണു് ഈ കത്തു്.

## ഭാഗം നാല്

## മേരി ബാറിനും മററും

### 1

### മിസ് മേരി ബാറിന്[1]*

പ്രിയപ്പെട്ട മേരി,

നിങ്ങളുടെ കത്തു കിട്ടിയതിൽ എനിക്കു സന്തോഷം തോന്നി. അതേ, നിങ്ങളുടേതുപോലുള്ള രാഷ്ട്രീയമല്ലാത്ത കത്തുകൾ എഴുതാനും കൈപ്പററാനും എനിക്ക് അനുവാദമുണ്ട്. നിങ്ങൾ കത്തെഴുതാൻ ഉപയോഗിച്ച (കൈകൊണ്ടു നിർമ്മിച്ചതായ) കടലാസ്സ് എനിക്കു പുതുതൊന്നുമല്ല. അഹമ്മദാബാദ് അത്തരം കടലാസ്സിന്റെ സങ്കേതമായിരുന്നു. ഇപ്പോഴും അവിടെ അതു നിർമ്മിക്കപ്പെടുന്നുണ്ട്. പക്ഷേ, വളരെ കുറഞ്ഞതോതിലാണ് എന്നുമാത്രം. ഇന്ത്യയിൽ അത്തരം സ്ഥലങ്ങൾ അനവധിയുണ്ട്.

ഗീതയുടെ രണ്ടാമദ്ധ്യായത്തിൽ പലർക്കും ക്ലേശം അനുഭവപ്പെട്ടിട്ടുണ്ട്. എന്റെ 'ഗീതയ്ക്കുള്ള അവതാരിക'യിലേക്ക് നിങ്ങളുടെ ശ്രദ്ധ ഞാൻ ക്ഷണിക്കുന്നു. അതു് നിങ്ങൾ വായിച്ചിട്ടില്ലെങ്കിൽ, ആശ്രമത്തിൽനിന്ന് ഒരു പ്രതി വാങ്ങുക. 'യങ് ഇന്ത്യ'യിലാണ് അതു പ്രസിദ്ധീകരിച്ചതു്.

ആദ്യമായി, ഗീതയിലൂടെ ഈശ്വരൻ സംസാരിക്കുകയാണെന്നുള്ളതു് വിസ്മരിക്കുക. വൈകല്യമുള്ള മനുഷ്യനിൽക്കൂടെയല്ലാതെ ഭഗവാൻ ഒരിക്കലും സംസാരിക്കുന്നില്ല. രണ്ടാമതായി, ഒരു ചരിത്രപരമായ ഗ്രന്ഥം എന്ന നിലയ്ക്കു് അതിനെ കരുതരുതു്. മൂന്നാമതായി, യുദ്ധം അരുതാത്ത സംഗതി അല്ലാതിരുന്നകാലത്തു്, അഹിംസയോടു പൊരുത്തപ്പെടാത്തതായി അതിനെ പരിഗണിക്കാതിരുന്ന കാലത്തു് ജീവിച്ചിരുന്ന ഒരാൾ എഴുതിയതത്രെ അതു്. ഇന്നുപോ

1 BAPU by F. Mary Barr, pp. 12—13.

* ബ്രിട്ടീഷുകാരിയായ മേരി ബാർ ഹൈദരാബാദ് സ്റ്റേററിൽ ഒരു വനപ്രദേശത്തുള്ള മിഷൻ ബോർഡിംഗ് സ്കൂളിൽ ജോലിചെയ്തുകൊണ്ട് 10 കൊല്ലം ഇന്ത്യയിൽ ചെലവഴിച്ചു. അതിനുശേഷം 1931—ലാണ് അവർ ഗാന്ധിജിയെപ്പററി കൂടുതൽ അറിയാനും, അദ്ദേഹത്തിന്റെ ജീവിതതത്വശാസ്ത്രത്താൽ ആകൃഷ്ടയാകാനും ഇടയായതു്. ആ വർഷം അവസാനത്തോടുകൂടി 'മേരി ബെഹൻ' ഗാന്ധിജിയുടെ കുടുംബത്തിൽ ഒരംഗമായിത്തീർന്നു. പിന്നീട് അവർ, ഗാന്ധിജിയുടെ മേൽനോട്ടത്തിൽ, മദ്ധ്യപ്രദേശിൽ ഗ്രാമപ്രവർത്തനം തുടങ്ങി. അവർ ആദ്യമായി സബർമതി സന്ദർശിച്ചു തിരിച്ചു പോയതിനുശേഷം, ഹൈദരാബാദിൽനിന്നുള്ള അവരുടെ കത്തിനു് ഗാന്ധിജി അയച്ച മറുപടിയാണ് ഈ കത്തു്. അന്ന് ഗാന്ധിജി യറവ്ഡാ ജയിലിൽ ആയിരുന്നു. ഇതുമുതൽ 128 വരെയുള്ള കത്തുകൾ ഇവർക്കാണ്.

ലും, സാമാന്യമായിപ്പറഞ്ഞാൽ, ആഹാരത്തിനുവേണ്ടിയോ ആത്മരക്ഷാത്ഥമോ മൃഗങ്ങളെ കൊല്ലുന്നത് അഹിംസയുമായി പൊരുത്തമില്ലാത്ത കാര്യമായി—വാസ്തവത്തിൽ അതു് അങ്ങനെയാണെങ്കിലും—പരിഗണിക്കപ്പെടുന്നില്ലല്ലോ. അതിനാൽ വികലമെന്നു നമുക്കു ഗണിക്കാൻ അവകാശമുള്ള ഒരു ഉദാഹരണമത്രെ തന്റെ പാഠം മനസ്സിലാക്കിത്തരാൻ ഗീതാകർത്താവു് തെരഞ്ഞെടുത്തതു്. വ്യക്തിപരമായി, രണ്ടാമദ്ധ്യായം മനസ്സിലാക്കാൻ എനിക്കു യാതൊരു ക്ലേശവും അനുഭവപ്പെടുന്നില്ല. ഗീത മുഖ്യമായി ഉപദേശിക്കുന്നതു് ബൈബിളിന്റെ ഭാഷയിൽ, ഇതാണു്: 'യാതൊന്നിനേക്കുറിച്ചും ഉൽക്കണ്ഠപ്പെടാതിരിക്കുക. ഫലങ്ങൾ നമുക്കു നിയന്ത്രിക്കാവുന്നവയല്ല. കത്തവ്യത്തിന്റെ മാഗ്ഗം അറിഞ്ഞുകഴിഞ്ഞാൽ, ഫലങ്ങളെപ്പററി തീരെ പരിഗണനകൂടാതെ, അതിനെ പിൻതുടരണം.'

അജ്ജുനന്റെ യുക്തിവാദം വികലമായിരുന്നു; ഭൗതികബന്ധങ്ങളോടുള്ള മമതയിൽനിന്നു് ഉറവെടുത്തതുമായിരുന്നു. അദ്ദേഹം യുദ്ധപരാങ്മുഖനായിരുന്നില്ല, ഉററവരോടു യുദ്ധംചെയ്യാനത്രെ അദ്ദേഹം വിമുഖനായിരുന്നതു്. ഈ മമതയ്ക്കു നല്ലൊന്നുള്ള മതത്തിന്റെ മറുപടി, ഉററവരെന്നും ഉററവരല്ലാത്ത ആളുകളെന്നും ആരുമില്ല എന്നായിരിക്കും. സകലരും—സൃഷ്ടികൾ ഒക്കെയും—ഉററവരാണു്; അല്ലെങ്കിൽ ആരുമല്ല. ആകയാൽ യുദ്ധംചെയ്യുന്നതു് ഏതെങ്കിലും തരത്തിൽ നിയമാനുസൃതമാണെങ്കിൽ, അതിനാൽ ബാധിക്കപ്പെടുന്നതു ബന്ധുക്കളാണോ അന്യരാണോ എന്ന വ്യത്യാസത്തിനു പ്രസക്തിയില്ല. പക്ഷേ, ഈ ഭൗതികമായ, ബാഹ്യമായ യുദ്ധം ആന്തരമായി നടന്നുകൊണ്ടിരിക്കുന്ന യുദ്ധത്തിന്റെ—ഈശ്വരനും ചെകുത്താനും തമ്മിൽ, തിന്മയുടേയും നന്മയുടേയും ശക്തികൾതമ്മിൽ, നടക്കുന്ന യുദ്ധത്തിന്റെ—ഒരു നിഴൽമാത്രമാണു്. നമ്മുടെ ഉള്ളിൽ മനസ്സാക്ഷിയുടെ വിഷമകരവും സൂക്ഷ്മവുമായ പ്രശ്നങ്ങൾ ഉദിക്കാറില്ലേ? ഗീത പറയുന്നു: 'സവ്വവും ഈശ്വരനു സമപ്പിക്കുക. അദ്ദേഹം നിങ്ങളുടെ സംശയങ്ങളുടെ കാര്യം നോക്കിക്കൊള്ളും, യാതൊരു സംഗതിയെപ്പററിയും നിങ്ങൾ ചിന്തിച്ചു സ്വയം പീഡിപ്പിക്കരുതു്. ഈശ്വരന്റെപേരിൽ, ഈശ്വരനുവേണ്ടി നിങ്ങൾ ചെയ്യേണ്ടിവരുന്ന സേവനം അനുഷ്ഠിക്കുകമാത്രം ചെയ്യുക. പരിപൂണ്ണമായ നിസ്വാത്ഥത പാലിക്കുക, എല്ലാം നല്ലതായിത്തീരും.' നിസ്വാത്ഥമായ ഈ നിസ്സംഗതയുടെ ഫലം പരിപൂർണ്ണമായ സത്യവും അഹിംസയും ആയിരിക്കണം. ഇങ്ങനെ പാരായണം ചെയ്യുന്നപക്ഷം രണ്ടാമദ്ധ്യായം, എന്റെ അഭിപ്രായത്തിൽ, ഒരു സഹായമായിത്തീരും. ഇതു നിങ്ങളെ തൃപ്തിപ്പെടുത്തുന്നില്ലെങ്കിൽ, ഈ വിഷയത്തെപ്പററി കൂടുതൽ പര്യാലോചിക്കാൻ നിങ്ങൾ ഉദ്ദേശിക്കുന്നുവെന്നുവരികിൽ, എഴുതാൻ മടിക്കരുതെന്നു് അപേക്ഷ. ഞങ്ങൾ—സർദാർ വല്ലഭ്ഭായിയും ഞാനും—അതിരാവിലെ സമയംപാലിച്ചുപോരുന്നുണ്ടു് (പ്രാത്ഥ

നാസമയത്തെയാണു ഞാൻ ഉദ്ദേശിക്കുന്നതു്).

ആശ്രമത്തിൽ അല്പനേരം തങ്ങിയതു നിങ്ങൾക്കു് ഇഷ്ടപ്പെട്ടു എന്നറിയുന്നതിൽ എനിക്കു സന്തോഷമുണ്ടു്. നിങ്ങൾക്കു വേണമെന്നു തോന്നുമ്പോഴെല്ലാം തീർച്ചയായും അങ്ങോട്ടു പോകാം.

പുസ്തകങ്ങൾ വാഗ്ദാനം ചെയ്തതിനു നന്ദി. സാമാന്യം നല്ല ഒരു ഗ്രന്ഥശേഖരം എനിക്കു് ഉണ്ടു്. സ്നേഹിതന്മാരും, അപരിചിതരും ഞാൻ വായിക്കേണ്ടതാണെന്നു് അവർ കരുതുന്ന പുസ്തകങ്ങൾ തുടർച്ചയായി അയച്ചുതരുന്നുമുണ്ടു്.

ഗീതയെക്കുറിച്ചുള്ള വൈഷമ്യങ്ങൾക്കുപുറമേയും, നിങ്ങൾക്കു തോന്നുമ്പോഴെല്ലാം കത്തെഴുതാം.

വൈ. സി. പി.†<br>6–2–1932.

നിങ്ങളുടെ,<br>ബാപ്പു.

## 2

സാധാരണമായി ധരിക്കപ്പെടാറുള്ള അർത്ഥത്തിൽ ഞാൻ വിഗ്രഹാരാധനയിൽ വിശ്വസിക്കുന്നില്ല. അതു വാസ്തവമാണു്. പക്ഷേ, മററുള്ളവർ വിഗ്രഹങ്ങളിലൂടെ ഈശ്വരാരാധന നടത്തുന്നതിനെ ഞാൻ അവിശ്വസിക്കുന്നുമില്ല. ഒരർത്ഥത്തിൽ നാമെല്ലാം വിഗ്രഹാരാധകരാണു്; നമ്മുടെ മാതൃകയിലുള്ള ഈശ്വരനെയാണു് നാം ആരാധിക്കുന്നതു്. ആ മാതൃകയ്ക്കു് ഒരു ഭൗതികരൂപം ഉണ്ടായിരിക്കണമെന്നില്ല. ഓരോരുത്തനും ഈശ്വരനെപ്പററി സ്വന്തമായ സങ്കല്പമുണ്ടു്. സ്വന്തമായി ഈശ്വരനിൽ ഗുണങ്ങൾ ആരോപിക്കുകയും ചെയ്യുന്നു. എങ്കിലും യഥാർത്ഥത്തിൽ ഈശ്വരൻ നിർഗ്ഗുണനാണു്, നമ്മുടെ ഭാവനയ്ക്കു് അതീതനുമാണു്. ആകയാൽ ഈശ്വരനെപ്പററി നമ്മുടേതായ ഒരു ചിത്രം നാം രൂപീകരിക്കുമ്പോൾ നാം വിഗ്രഹാരാധകരാണു്. അതുകൊണ്ടു് കല്ലുകൊണ്ടോ ലോഹംകൊണ്ടോ നിർമ്മിച്ച ഒരു വിഗ്രഹത്തിൽ ഈശ്വരൻ അധിവസിക്കുന്നതായി സങ്കല്പിക്കുന്ന ആളുകളെ എന്റെ മനസ്സു് അപലപിക്കാറില്ല; എന്തുകൊണ്ടെന്നാൽ ഈശ്വരൻ എല്ലായിടത്തുമുണ്ടു്. എല്ലാ വസ്തുക്കളിലുമുണ്ടു്. ഏതെങ്കിലും വസ്തുവിലുള്ള ഈശ്വരനെ ആരാധിക്കാൻ നാം ആഗ്രഹിക്കുമ്പോൾ അതിനെ നാം വിശുദ്ധമായി വിഭാവനചെയ്യുന്നു. എന്നാൽ പൊതുവായ ആരാധനയിൽ പങ്കെടുക്കാൻ അനുവദിക്കാതെ തന്റെ സഹജീവികളെ ഒരു മനുഷ്യൻ മാററിനിർത്തുന്ന പക്ഷം അത്തരം ആരാധനയിൽനിന്നു് ഈശ്വരൻ ഓടിമറയുന്നുവെന്നു പറയാൻ നമുക്കു് അവകാശമുണ്ടു്. പശ്ചാത്താപം എവിടെയു

† യറ്വദാ സെൻട്രൽ പ്രിസൺ<br>2 BAPU by Mary Barr, pp. 18–19 (1932–ലാണു് ഈ കത്തു് എഴുതിയിട്ടുള്ളതു്)

ണ്ടോ, സഹജീവികൾക്ക് എതിരായുള്ള നിരോധനം എവിടെ ദൂരീകരിക്കപ്പെടുന്നുവോ, അവിടെ അദ്ദേഹം പ്രതിഷ്ഠിതനാകുന്നു. ഈ വിശദീകരണം ആദരിക്കപ്പെട്ടില്ലെന്നു വരാമെങ്കിലും, അതു മനസ്സിലാക്കത്തക്കതാണ് എന്നു ഞാൻ പ്രത്യാശിക്കുന്നു. എന്റെ അഭിപ്രായത്തിൽ അഗാധമായ ഒരു സത്യം അതിൽ അടങ്ങിയിട്ടുണ്ട്. ആ സത്യം ദൃശ്യമാകുന്നില്ലെങ്കിൽ, ഞാൻ പറയാൻ ആശിക്കുന്നത് വ്യക്തമായി പ്രകാശിപ്പിക്കാനുള്ള എന്റെ കഴിവില്ലായ്മയാണ് വൈകല്യം സ്ഥിതിചെയ്യുന്നത്. എന്റെ നിലപാട് ഞാൻ വ്യക്തമായി വിവരിച്ചിട്ടില്ലെങ്കിൽ നിങ്ങൾ വീണ്ടും എന്നോടു ചോദിക്കണം.

## 3

ഒരു പോസ്റ്റ്കാർഡ് മാത്രമേ നിങ്ങൾ ആവശ്യപ്പെട്ടിട്ടുള്ളു. പക്ഷേ, എനിക്ക് അതു മതിയാവുകയില്ല. ഒരു പ്രത്യേക സംഗതി എനിക്കു സഹായകരമായി കാണപ്പെടാത്തതുകൊണ്ട് മററുള്ളവരെപ്പററി ഞാൻ അനാസ്ഥ കാണിക്കുകയും ആ സംഗതി അവക്കു സഹായകരമാണോ എന്നു മനസ്സിലാക്കാൻ ശ്രമിക്കാതിരിക്കുകയും ചെയ്തില്ലെന്നു വരാം. പ്രത്യേക രൂപത്തിലുള്ള വിഗ്രഹാരാധന ലക്ഷോപലക്ഷം ആളുകൾക്ക് സഹായകരമാണെന്ന് എനിക്കറിയാം. അതു് അവർ എന്നേക്കാൾ വളർച്ച കുറഞ്ഞവരായതുകൊണ്ടല്ല, പ്രത്യുത വ്യത്യസ്തമായ ഘടനയോടുകൂടിയവരായതുകൊണ്ടാണ്. എന്നെ സംബന്ധിച്ച് വിസ്മരിക്കാൻ പാടില്ലാത്ത ഒരു കാര്യമുണ്ട്. അതായതു് വിഗ്രഹാരാധന ഒരു പാപമാണെന്ന് ഞാൻ കരുതുന്നില്ലെന്നു മാത്രമല്ല, ഏതെങ്കിലുമൊരു രൂപത്തിൽ അതു് നമ്മുടെ അസ്തിത്വത്തിന്റെ ഒരു ഘടകമാണെന്ന് എനിക്കു അറിയാവുന്നതുമാണ്. ഒരു ആരാധനാരൂപവും മററൊന്നും തമ്മിലുള്ള വ്യത്യാസം പരിമാണത്തിൽ മാത്രമാണ്, സ്വഭാവത്തിലല്ല. മോസ്കിലോ, ചർച്ചിലോ പോകുന്നതു് ഒരു രൂപത്തിലുള്ള വിഗ്രഹാരാധനയത്രെ. ബൈബിൾ, ഖുറാൻ, ഗീത മതലായവയെ ആദരിക്കുന്നതും വിഗ്രഹാരാധനയാണ്. ഒരു ഗ്രന്ഥത്തേയോ കെട്ടിടത്തേയോ ഉപയോഗിക്കാതെ, നിങ്ങൾ ഭാവനയിൽ ഈശ്വരന്റെ ഒരു ചിത്രം വരച്ച് ചില ധർമ്മങ്ങൾ ആരോപിക്കുക മാത്രമാണ് ചെയ്യുന്നതെന്നുവെച്ചാൽ, അതും വിഗ്രഹാരാധനയാണ്. ശിലാവിഗ്രഹത്തെ പൂജിക്കുന്ന ഒരാളുടെ ആരാധന സ്ഥൂലതരമായ രൂപത്തിലുള്ള ആരാധനയാണെന്നു പറയാനും ഞാൻ വിസമ്മതിക്കുന്നു. അഭിജ്ഞരായ ന്യായാധിപന്മാർ തങ്ങളുടെ ഭവനങ്ങളിൽ അത്തരം വിഗ്രഹങ്ങൾ സൂക്ഷിക്കുന്നതായി അറിവുണ്ട്. പണ്ഡിററ് മാളവ്യയെപ്പോലുള്ള ഒരു തത്വചിന്തകൻ കുടുംബദേവതയെ പൂജിക്കാതെ ആഹാരം കഴിക്കാറില്ല. അത്തരം ആരാധന ഒരു അന്ധവിശ്വാസമാണെന്നു കരുതി നിന്ദിക്കുന്നതു്

3 BAPU by Mary Barr, pp. 19—20 (1932-ൽ എഴുതിയ കത്തു്)

ധിക്കാരവും അറിവില്ലായ്മയും ആയിരിക്കും. എന്നു മാത്രമല്ല, ആരാധകന്റെ ഭാവനയിൽ പവിത്രീകൃതമായ ഒരു ശിലയിലാണ് ഈശ്വരൻ സ്ഥിതിചെയ്യുന്നതു്, അയാളുടെ ചുററും കിടക്കുന്ന മററു കല്ലുകളിൽ അല്ല. അതുപോലെതന്നെ ഒരു ചർച്ചിലുള്ള ആരാധനാപീഠം അതിനുള്ളിലെ മറേറതെങ്കിലും സ്ഥാനത്തേക്കാൾ പവിത്രമാണ്. ഇത്തരത്തിലുള്ള ഉദാഹരണങ്ങൾ നിങ്ങൾക്കുതന്നെ എത്ര വേണമെങ്കിലും കൂട്ടിച്ചേർക്കാം. ചിന്തയിലോ, ആരാധനയിലോ ഉച്ഛൃംഖലത ആകാമെന്നു വാദിക്കാനല്ല ഇതെല്ലാം പറയുന്നതു്; എല്ലാ രൂപത്തിലുമുള്ള നിർവ്യാജമായ ആരാധനകളും ഒരുപോലെ നല്ലതാണെന്നും, അതാതു രീതിയനുവർത്തിക്കുന്ന ആരാധകർക്ക് അവ തുല്യനിലയിൽ ഫലപ്രദമാണെന്നുമുള്ള പരമാർത്ഥത്തെ വ്യക്തമായി അംഗീകരിക്കുന്നതിനുവേണ്ടി വാദിക്കുകയാണ്. ഒരു വ്യക്തിക്കോ സമൂഹത്തിനോ അവകാശം സ്വന്തമായി കൈയടക്കിവെയ്ക്കാവുന്ന കാലം കഴിഞ്ഞുപോയി. ഈശ്വരൻ രീതികളേയോ വാക്കുകളേയോ ആദരിക്കുന്ന ആളല്ല. എന്തുകൊണ്ടെന്നാൽ നമ്മുടെ പ്രവൃത്തികളിലും വാക്കുകളിലും ചുഴിഞ്ഞിറങ്ങാനും, നമ്മുടെ ചിന്തകളെ നമുക്കുതന്നെ മനസ്സിലാക്കാൻ കഴിയാതിരുന്നാൽപോലും അവയെ മനസ്സിലാക്കാനും ഈശ്വരനു കഴിവുണ്ട്. നമ്മുടെ ചിന്തകൾ മാത്രമാണ് അദ്ദേഹത്തിന് സാരമായിട്ടുള്ളതു്.

നിങ്ങൾ മേരിയയുടെ കൂടെയാണെന്ന് അറിഞ്ഞതിൽ എനിക്കു സന്തോഷമുണ്ട്. നമ്മുടെ നാല്കാലികളായ ബന്ധുക്കളുംകൂടി ഉൾപ്പെട്ട ആ കുടുംബത്തെപ്പററി നിങ്ങൾ നല്കുന്ന ചിത്രം വിജ്ഞേയമത്രേ. അവരുടെ രീതി അങ്ങനെയാണ്.

4

*എന്റെ സ്നേഹം നിങ്ങളെ അറിയിക്കുന്നതിനുവേണ്ടി മാത്രമാണ് ഇതു്. നിങ്ങളുടെ മധുരമായ ഓറഞ്ചുകൾ ഞാൻ കഴിച്ചു. ബനിയന്റെ കൃതിയിൽനിന്നു നിങ്ങൾ അയച്ചുതന്ന ഉദ്ധരണം വളരെ നല്ലതാണ്. എന്റെ ദേഹസ്ഥിതി നിരന്തരം ഭേദപ്പെട്ടുവരുന്നു. 'ഈശ്വരൻ വലിയവനും ദയാമയനുമാണ്'' എന്നു ഞാൻ പ്രതിനിമിഷം മന്ത്രിക്കുന്നു.

വൈ. എം.†
30–9–1932.

സ്നേഹപൂർവ്വം'
ബാപ്പു.

4 BAPU by Mary Barr, P. 21
* പ്രസിദ്ധമായ യറ്വദാ ഉപവാസത്തിനുശേഷം
† യറ്വദാമന്ദിർ

## 5

§നിങ്ങളുടെ പരിപാടി ഞാൻ ഇഷ്ടപ്പെടുന്നു. എനിക്കു് ഓർക്കാൻ കഴിയുന്നിടത്തോളം നിങ്ങൾ ശാന്തിനികേതനത്തിലേക്കു പോയിട്ടില്ല. അവിടെ നിങ്ങൾ പോകുകയെങ്കിലും ചെയ്യേണ്ടതാണു്... നിങ്ങളുടെ സഞ്ചാരപരിപാടി കഴിയുന്നതിനുമുമ്പു് അയിത്തം സംബന്ധിച്ച പ്രവർത്തനം നിങ്ങളെ ഏല്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അയിത്തം സംബന്ധിച്ചുള്ള പ്രവർത്തനം ഒരു നീണ്ട പരിപാടിയാണു്. നിങ്ങൾ തികച്ചും സന്നദ്ധയാവുകയും, വ്യക്തമായ ഒരു ഉൾവിളി നിങ്ങൾക്കു്, ഉണ്ടാവുകയും ചെയ്യുമ്പോൾ, അതു് എപ്പോഴായാലും, ഈ പ്രവർത്തനത്തിൽ നിങ്ങളെ ഉൾപ്പെടുത്താം. ഈ പ്രസ്ഥാനത്തെ അതിന്റെ സകല ഉൾപ്പിരിവുകളോടുംകൂടി, നിങ്ങൾ ശാന്തമായി പഠിക്കണമെന്നും, അതിന്റെ പിന്നിൽ ത്രസിച്ചുകൊണ്ടിരിക്കുന്ന തത്വം സ്വാംശീകരിക്കണമെന്നും ഞാൻ താല്പര്യപ്പെടുന്നു. അതിന്നായി നിങ്ങൾ സ്വയം അർപ്പിക്കുന്നപക്ഷം, സർവ്വാത്മനാ അങ്ങനെ ചെയ്യണമെന്നും, യാതൊരു കലവറയും മനസ്സിൽ ഉണ്ടായിരിക്കരുതെന്നും ഞാൻ ആഗ്രഹിക്കുന്നു. ആകയാൽ നിങ്ങൾക്കുള്ള സകല സംശയങ്ങളും എന്റെ മുന്നിൽ വെക്കാൻ നിങ്ങൾ മടിക്കരുതെന്നാണു് എന്റെ ആഗ്രഹം. നിങ്ങളുടെ മസ്തിഷ്കത്തിനും ഹൃദയത്തിനും പരിപൂർണ്ണ സംതൃപ്തി സിദ്ധിക്കുമ്പോൾ ഈ സേവനത്തിനായി നിങ്ങൾ സ്വയം അർപ്പിക്കണം. അയിത്തോച്ചാടനപ്രവർത്തനം സംബന്ധിച്ച നിങ്ങൾക്കു് ഇഷ്ടമുള്ള ഏതു സമയത്തും എന്നെ നിങ്ങൾക്കു വന്നു കാണാവുന്നതാണു്.

വൈ. എം.
30–11–1932.

## 6

*ആശ്രമത്തിൽ നിങ്ങൾക്കു് യഥാർത്ഥത്തിൽ വീട്ടിലെന്നപോലെ കഴിഞ്ഞുകൂടാം. ശാരീരിക സുഖസൗകര്യങ്ങൾക്കായി നിങ്ങൾക്കു് എന്തുവേണമെങ്കിലും ആവശ്യപ്പെടുക. നിങ്ങളുടെ ആരോഗ്യത്തിനു് തകരാറു വരുത്തുന്നപക്ഷം ഞാൻ എളുപ്പത്തിലൊന്നും ക്ഷമിക്കു

---

5 BAPU by Mary Barr, P. 23
§ മേരി ബാർ മിഷൻ വിട്ടുപോന്നതിനുശേഷം, ഹരിജൻ പ്രവർത്തനം ഏറ്റെടുക്കാൻ താൻ ഇഷ്ടപ്പെടുന്നു എന്നു് ഗാന്ധിജിക്കു് എഴുതിയിരുന്നു. അതിനിടയ്ക്കു് ഇന്ത്യയിലെ വിവിധ സ്ഥാപനങ്ങൾ സന്ദർശിക്കുകയായിരുന്നു അവർ.

6 BAPU by Mary Barr, pp. 31—32 (1933 ജനുവരിയിലെഴുതിയ കത്തു്.)
* ഈ കത്തും അടുത്തതും സബർമതി ആശ്രമത്തിലേക്കു് അയച്ചവയാണു്. മേരി ബാർ അവിടെ ഒരു അന്തേവാസിയായി കഴിഞ്ഞിരുന്നു.

കയില്ല. ആശ്രമത്തിലുള്ള ബുദ്ധിശ്ശൂന്യരായ ആളുകൾക്ക് നിങ്ങളുടെ ആവശ്യങ്ങൾ മുൻകൂട്ടി കാണാൻ കഴിഞ്ഞില്ലെന്നുവരാം; മൗഢ്യംമൂലം നിങ്ങൾ ആഗ്രഹങ്ങൾ പുറത്തു് അറിയിച്ചില്ലെന്നും വരാം. സന്ദർഭാനുസരണം പ്രവർത്തിക്കാതിരിക്കലാണു് അതു് എന്നു ഞാൻ പറയുന്നു. ഒരു മാതാവിന്റെ നൈസർഗ്ഗികവാസന എനിക്കു് ഉണ്ടായിരിക്കേണ്ടതാണു്. മിക്കപ്പോഴും അന്യരുടെ ആവശ്യങ്ങൾ മുൻകൂട്ടിക്കാണുന്ന കാര്യത്തിൽ എനിക്കു് വിജയം സിദ്ധിക്കാറുണ്ടു്. എങ്കിലും ഞാനും ദയനീയപരാജയമടഞ്ഞിട്ടുണ്ടെന്നും ഞാൻ മുൻകൂട്ടിക്കാണേണ്ടതായ ആവശ്യങ്ങളെ കാണാതിരുന്നിട്ടുണ്ടെന്നും സമ്മതിക്കുന്നു. ആകയാൽ അതിഥികളെപ്പററി എനിക്കു് സംതൃപ്തിതോന്നണമെന്നു് അവർക്കു് താല്പര്യമുണ്ടെങ്കിൽ, അവക്കു് ആവശ്യമുള്ളതെന്തെന്നു് ഉടനടി അവർ തുറന്നു പറയുമെന്നു് ഒരു വാഗ്ദാനം അവരെക്കൊണ്ടു് ഞാൻ ചെയ്യിക്കാറുണ്ടു്. എനിക്കു് സമയമുണ്ടായിരുന്നെങ്കിൽ പരിഹാസ്യമായ ഏതാനും ഉദാഹരണങ്ങൾ നിങ്ങളെ പറഞ്ഞുകേൾപ്പിക്കാമായിരുന്നു. എല്ലാം എന്നെത്തന്നെ ബാധിക്കുന്നവയാണു്. സുഹൃത്തുക്കൾ എന്നെ കാര്യമറിയിച്ചില്ലായിരുന്നുവെങ്കിൽ അവർ സ്വയം കഷ്ടപ്പാടു സഹിക്കുകയും അവരുമായുള്ള ഇടപാടിൽ എന്നെപ്പററി നിർദ്ദയം വിധികല്പിക്കുകയും ചെയ്യാൻ ഇടയാകുമായിരുന്ന സന്ദർഭങ്ങളാണു് ഇവ. ആശ്രമത്തിലുള്ള ആളുകൾ ആത്മസംതൃപ്തിയുള്ള ഒരു കൂട്ടരാണു്. അവക്കു് ആവശ്യമുള്ളതിനേക്കാൾ കൂടുതൽ ആക്കും ആവശ്യമായിത്തീരാൻ സാദ്ധ്യതയില്ലെന്നു് അവർ ചിന്തിക്കുന്നു. ഇക്കാര്യത്തിൽ അവക്കു് തികച്ചും തെററുപററിയിരിക്കയാണു്. അവക്കു് ഉള്ളതിൽ കൂടുതൽ ആവശ്യങ്ങൾ ആക്കും ഉണ്ടാകാൻ പാടില്ലെന്നാണു് അവർ പറയുന്നതെങ്കിൽ അതു തികച്ചും ശരിയായിരുന്നേനെ. എന്തുകൊണ്ടെന്നാൽ അവർ ആവശ്യപ്പെടാൻ പാടുള്ളതിലധികം, അതായതു് ലക്ഷോപലക്ഷം ജനങ്ങൾക്കു് സിദ്ധിക്കുന്നതിലധികം, അവർതന്നെ അനുഭവിക്കുന്നുണ്ടു്.

ഒരു കാര്യംകൂടെ: ആശ്രമം മാലാഖമാരുടെ സങ്കേതമാണെന്നും, യാതൊരു കളങ്കവും അവിടെ നടക്കുകയില്ലെന്നും വിചാരിക്കരുതു്. ഇപ്പോൾ വളരെ ആപല്ക്കാരികളായ അയൽവാസികളാണു് ഞങ്ങൾക്കുള്ളതു്. രാത്രിയിലെന്നല്ല പകൽവെളിച്ചത്തിലും മോഷണം നടത്തുകയാണു് അവരുടെ തൊഴിൽ—അതുതന്നെ യാതൊരു മനഃസാക്ഷിക്കുത്തും കൂടാതെ തികച്ചും സ്വാത്ഥതല്പരതയോടുകൂടിത്തന്നെ, ഞങ്ങൾ, അവരുടെയിടയിൽ കുറേ പ്രവത്തനം നടത്താൻ ഉദ്യമിച്ചുകൊണ്ടിരിക്കയാണു്. ആ സേവനത്തിന്റെ ഫലമായി ആശ്രമത്തെ അവർ വെറുതെ വിടണമെന്നു് ഞങ്ങൾ താല്പര്യപ്പെടുന്നതുകൊണ്ടാണു് സ്വാത്ഥതല്പരതയോടുകൂടി എന്നു ഞാൻ പറഞ്ഞതു്. പക്ഷേ, അവരങ്ങനെ ചെയ്യുന്നില്ല. അതു് അവർ

പരിപൂർണ്ണമായി തുറന്നു പറയുകയും ചെയ്യുന്നുണ്ട്. നിങ്ങൾക്ക് അവരുടെ പരിചയം സമ്പാദിക്കണമെന്ന് തോന്നുന്നുണ്ടെങ്കിൽ അങ്ങനെ ചെയ്യാം. അറിയപ്പെടുന്ന തസ്കരന്മാർ അവരാണ്. എന്നാൽ അറിയപ്പെടാത്ത മോഷ്ടാക്കളും ഉണ്ട്. നിങ്ങളുടെ കൈയിലുള്ള ഏററവും വിലകുറഞ്ഞ വസ്ത്രങ്ങളും, നിങ്ങൾക്ക് കഴിഞ്ഞുകൂടാൻ ആവശ്യമുള്ളതിൽവെച്ച് ഏററവും വിലകുറഞ്ഞ ആഹാരവും അല്ലാതെ, അതിനപ്പുറം യാതൊന്നും കൈയിൽ വെച്ചുകൊണ്ടിരിക്കുവാൻ നിങ്ങൾക്ക് അവകാശമില്ലെന്നുള്ള മുന്നറിയിപ്പാണ് അത്. പക്ഷേ, അതിൽ കൂടുതൽ നിങ്ങൾ വെച്ചുകൊണ്ടിരുന്നാൽ നിങ്ങളേക്കാൾ കൂടുതൽ ആവശ്യമുള്ളവർ, അളവിൽ കവിഞ്ഞുള്ളതെല്ലാം തട്ടിയെടുക്കുന്നതിനു് നിങ്ങൾ അവസരം നല്കുകയാണ്. ആശ്രമത്തിൽ ഞങ്ങൾ അപരിഗ്രഹപ്രതിജ്ഞ ചെയ്യാറുണ്ട്. എന്നാൽ അതു ഞങ്ങൾ നിഷ്കർഷയോടുകൂടി പാലിക്കാറില്ല. തല്ക്കാലം ഒരു ആദർശമെന്ന നിലയിൽ മാത്രമാണു അതു സ്ഥിതി ചെയ്യുന്നത്. ഇതിനകം നിങ്ങൾ ആശ്രമത്തിലെ നിയമങ്ങൾ പഠിച്ചുകഴിഞ്ഞിട്ടില്ലെങ്കിൽ അവ പഠിക്കണം.

## 7

നിങ്ങളുടെ കത്തു വാസ്തവത്തിൽ ഞാൻ വളരെ ഇഷ്ടപ്പെടുന്നുണ്ട്. വിപരീതമായി ഞാൻ വാദിക്കുന്നതിനുമുമ്പ്, നാരായണൻ ദാസിനോടു ഞാൻ പറഞ്ഞതെന്തെന്നു വ്യക്തമാക്കിക്കൊള്ളട്ടെ. ആശ്രമത്തിൽ വരുന്ന പഠനതല്പരരായ മററുള്ളവരെപ്പോലെ നിങ്ങളെ രണ്ടുപേരേയും കരുതിപ്പോരുമാറില്ലെന്നും, നിങ്ങൾ ഇഷ്ടപ്പെടുന്നതും നിങ്ങൾക്ക ഹിതകരവുമായ ആശ്രമജോലികളിൽ മാത്രമേ നിങ്ങൾ പങ്കെടുക്കാൻ പാടുള്ളുവെന്നും, നിങ്ങളുടെ നിലപാടിൽനിന്നു നോക്കുമ്പോൾ നിങ്ങൾക്ക് ഏററവും ലാഭകരമെന്നു തോന്നുന്ന രീതിയിൽ നിങ്ങൾ സമയം വിനിയോഗിക്കണമെന്നും രണ്ടുപേരോടും വ്യക്തമാക്കിയിട്ടുണ്ടെന്നു ഞാൻ കരുതുന്നു.

ഇനി എൻെറ അഭിപ്രായത്തെപ്പററി: 'ജോലിചെയ്യൽ പ്രാർത്ഥിക്കലാണ്'' എന്ന തത്വം അക്ഷരംപ്രതി നടപ്പിലാക്കാൻ ഉദ്ദേശിച്ചിട്ടുള്ള ഒരു സ്ഥലമാണ് ആശ്രമം. ഈ ജോലിക്ക ശാരീരിക ജോലിയെന്നാണ് അർത്ഥമെന്നും സകല മാനവക്ഷേം വേണ്ടിയുള്ള ഈശ്വരനിയമമാണ് അതെന്നും തോറോയും ടോൾസ്റ്റോയിയും വ്യാഖ്യാനിച്ചിട്ടുണ്ട്. ഭക്ഷണത്തിനുവേണ്ടി ചെയ്യുന്ന ജോലി ഈശ്വരൻെറ ജോലിയാണെന്നു് ബോണ്ടാരെഫ് പറഞ്ഞ തത്വത്തെയാണ് ടോൾസ്റ്റോയി സ്വീകരിച്ചതു്. ഗീതയുടെ മൂന്നാം അദ്ധ്യായ

7 BAPU by Mary Barr, pp. 64—66 (1933–ൽ എഴുതിയ കത്ത്. മേരി ബാറിനും, അക്കാലത്തു് ആശ്രമത്തിലുണ്ടായിരുന്ന മറെറാരു സുഹൃത്തിനും കൂടി എഴുതിയതാണിതു്.)

ത്തിൽനിന്നു് ഇതേവസ്തുതതന്നെയാണു് ഞാൻ മനസ്സിലാക്കുന്നതു്. ഈ വ്യാഖ്യാനത്തിന്റെ സത്യാവസ്ഥ എന്റെ ജീവിതത്തിലും, പല സഹപ്രവത്തകരുടേയും ജീവിതത്തിലും ഞാൻ പരീക്ഷിച്ചുനോക്കിയിട്ടുണ്ടു്. ഈ വ്യാഖ്യാനത്തെ പ്രായോഗികമായി നടപ്പിലാക്കാൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ലാത്തിടത്തോളം ഞങ്ങളുടെ ജീവിതം അപൂണ്ണവും അതൃപ്തികരവും ആയിരുന്നുവെന്നു് എനിക്കു തോന്നുന്നുണ്ടു്. ആകയാൽ അതിനെ അടിമത്തമനോഭാവത്തോടുകൂടി അനുസരിക്കുന്ന ഏർപ്പാടാണു് ആശ്രമത്തിലെ ദിനചര്യ എന്നു തോന്നുന്നിടത്തോളം കാലം, ആശ്രമത്തിന്റെ ആദർശം ഗ്രഹിച്ചിട്ടില്ലെന്നു ഞാൻ പറയും. വളരെ കുറച്ചുപേർ മാത്രമേ ഈ ആദർശം ഗ്രഹിച്ചിട്ടുള്ളവെന്നു മടികൂടാതെ ഞാൻ തുറന്നുപറയുന്നു. പലരും യാന്ത്രികമായിട്ടും, അതുനിമിത്തം അടിമത്തമനോഭാവത്തോടുകൂടിയുമാണു് ഈ ദിനചര്യ പാലിക്കുന്നതു്. യാന്ത്രികമായ ഈ അനുസരണയെപ്പററി ഞാൻ പരാതിപ്പെടുന്നില്ല. എന്തുകൊണ്ടെന്നാൽ, അതുപോലും ജനങ്ങൾ സമയം അലസമായി കളയുന്നതിനേക്കാൾ നല്ലതത്രേ. ദിനചര്യ യാന്ത്രികമായി അനുസരിക്കുന്നവർപോലും ഏതെങ്കിലും ഒരു ദിവസം അതിന്റെ പിന്നിലുള്ള ആദർശവും സൗന്ദര്യവും കണ്ടെത്തുമെന്നു് എനിക്കു പ്രതീക്ഷ ഇല്ലാതില്ല. ഇംഗ്ലീഷുകാരായ സ്ത്രീപുരുഷന്മാർ, പ്രത്യേകിച്ചും മിഷനറിമാർ, ഭീമമായ ഒരബദ്ധം ചെയ്യുന്നു. അവർ ജോലികളിൽ നേരിട്ടു പങ്കെടുക്കാതെ അന്യരുടെ പ്രവത്തനങ്ങളെ നിയന്ത്രിക്കുന്നതാണു് ആ തെററു്. അതിനാൽ ആ പ്രവത്തനത്താൽ അസ്പൃഷ്ടരായി അവർ കഴിയുന്നു; പലപ്പോഴും കുരുടന്മാരായ വഴികാട്ടികളായും ഭവിക്കുന്നു. ഇതു ഞാൻ പറഞ്ഞുകൊടുത്തുകൊണ്ടിരിക്കുമ്പോൾ ജീവിതത്തിൽനിന്നുള്ള പല ഉദാഹരണങ്ങളും എന്റെ മനസ്സിൽ തിങ്ങിക്കൂടുകയാണു്. അതുകൊണ്ടു് എന്റെ അഭിപ്രായങ്ങളുടെ അന്തരാത്മം ആസ്വദിക്കാനും ഗ്രഹിക്കാനും, അവയുടെ സത്യാവസ്ഥ ബോദ്ധ്യപ്പെടാനും നിങ്ങൾക്കു കഴിയുമെങ്കിൽ, നിങ്ങൾ ക്ഷമയോടുകൂടി, ബുദ്ധിപൂവ്വം, പൂണ്ണമനസ്സാലെ, ഈ ദിനചര്യ പിൻതുടരണമെന്നു ഞാൻ പറയുന്നു. അവസാനം അതു നിങ്ങളുടെ പ്രകൃതിയുടെ ഭാഗമായിത്തീരുകയും, നിങ്ങളുടെ മനസ്സിൽ ലാഘവത്തോടെ തങ്ങിനില്ക്കുകയും സ്വന്തം സന്ദേശം നിങ്ങളോടു പറയുന്നതായിത്തോന്നുകയും ചെയ്യണം. അപ്പോൾ —എന്നാൽ, അതുവരെയില്ല—പൊതുസേവനത്തിനുവേണ്ടി ഗൗരവമുള്ള എന്തെങ്കിലും എഴുതാൻ നിങ്ങൾക്കു് യഥാത്ഥത്തിൽ കഴിവുണ്ടായിരിക്കും. നല്ല ചിന്തകൾപോലും, അനുഭവത്തിന്റെ ചാണക്കല്ലിൽവെച്ചു വീണ്ടും വീണ്ടും പരീക്ഷിക്കപ്പെടാത്തപക്ഷം, ലോകത്തിനു പ്രദാനംചെയ്യാൻ അർഹങ്ങളായിത്തീരുകയില്ല. യഥാത്ഥ ജോലികളെല്ലാം പകരുകയും വ്യാപിക്കുകയും ചെയ്യുന്നവയാണു്. ഞാൻ വിവക്ഷിക്കുന്നതു് നിങ്ങളെ ബോദ്ധ്യപ്പെടുത്തിക്കഴിഞ്ഞോ

എന്നു ഞാൻ ശങ്കിക്കുന്നു. എനിക്കു കഴിഞ്ഞിട്ടില്ലെങ്കിൽ ലേശം പോലും മടികൂടാതെ എന്റെ വാദം മുഴുവനും നിങ്ങൾ തിരസ്കരിക്കണം. എന്തു ചെയ്യേണ്ടതാണെന്നു നിങ്ങൾക്കു തോന്നുന്നുവോ, അതനുസരിച്ചുതന്നെ പ്രവർത്തിക്കണം. ആശ്രമത്തിൽവെച്ചു നിങ്ങൾക്കു ലഭിച്ച അനുഭവത്തിൽനിന്ന് പരമാവധി പ്രയോജനം നേടണം.

സ്നേഹപൂർവ്വം,
ബാപ്പുവിന്റെ അനുഗ്രഹങ്ങൾ.

## 8

ചി. മേരീ,

*നിങ്ങൾ പതിവുസമ്പ്രദായത്തിലുള്ള ചികിത്സ സ്വീകരിച്ച് സുഖം പ്രാപിക്കുന്നതാണു നല്ലതെന്നു ഞാൻ വിചാരിക്കുന്നു. ഇക്കാലത്തു് ഇഞ്ചക്ഷൻ സാധാരണമായിട്ടുണ്ട്. നിങ്ങൾ അതു ചെയ്യുന്നതാണു നന്ന്. അവർ അനുവദിക്കുന്ന ഏതാഹാരവും കഴിക്കണം. നീലയുടെ സഹായം നിങ്ങൾക്ക് ആവശ്യമില്ലെങ്കിൽ അവൾ അവിടെനിന്നു പോരട്ടെ. നല്ലവണ്ണം നടത്തപ്പെടുന്ന ഒരു ആശുപത്രിയിൽ അന്യരെ പ്രവേശിപ്പിക്കുന്നതു് ഡാക്ടർമാർക്ക് ശല്യമാണ് എന്ന് എനിക്കറിയാം. ഈശ്വരൻ നിങ്ങളോടൊപ്പം ഉണ്ടായിരിക്കുമാറാകട്ടെ.

സ്നേഹപൂർവ്വം,
28–9–1933. ബാപ്പു.

## 9

വാർദ്ധാ,
സെപ്തംബർ 17, 1934.

ചി. മേരീ,

നിങ്ങളുടെ കത്തു കിട്ടിയിട്ടുണ്ട്. ഹരിജനങ്ങളല്ലാത്ത ഹിന്ദുക്കൾ എന്ന അർത്ഥത്തിൽ ബ്രാഹ്മണർ എന്ന പദം രാജ്ഭോജിന്റെ കത്തിൽ പ്രയോഗിച്ചിരുന്നു. ബ്രാഹ്മണർ മാത്രമല്ല ബോർഡിൽ†

8 BAPU by Mary Barr, p. 54.
* സബർമതി ആശ്രമം പിരിച്ചുവിട്ടപ്പോൾ, മേരി ബാർ വാർദ്ധാ ആശ്രമത്തിൽ ചേർന്നു. അവിടെ കഴിയുമ്പോൾ അവൾക്കു മലമ്പനി പിടിപെട്ടു. ആ സമയത്താണ് ഇതു് എഴുതിയതു്. ഗാന്ധിജിയുടെ പ്രകൃതിചികിത്സാപദ്ധതിയിലുള്ള വിശ്വാസംകൊണ്ടു് ഇഞ്ചക്ഷൻ എടുക്കാൻ മേരി ബാർ സമ്മതിക്കാതിരുന്നെങ്കിലോ എന്നു സംശയിച്ചാണ് അദ്ദേഹം ഈ കത്തെഴുതിയതു്.
9 BAPU by Mary Barr, pp. 82—84.
† ഹരിജൻബോർഡിന്റെ അംഗത്വത്തെപ്പററി ചർച്ചചെയ്യുന്നു.

ഉള്ളതു്, ബ്രാഹ്മണേതരരും ഉണ്ടു്. എങ്കിലും, പ്രവർത്തകർ മാത്രമാണു് ബോർഡിലുള്ളതെന്നും, പ്രാമാണ്യവും വിലകുറഞ്ഞ പ്രശസ്തിയും ആഗ്രഹിക്കുന്നവരല്ലെന്നും നിങ്ങൾ ഓർക്കണം. ബ്രാഹ്മണരിൽ നിന്നാണു് ഇപ്പോഴും ഏററവും വലിയതോതിലുള്ള ത്യാഗം ഉണ്ടാകുന്നതു്. അതേസമയത്തു് അയിത്തത്തിനു് എതിരായിട്ടുള്ള പ്രചരണത്തിന്റെ പുരോഗമനമാർഗ്ഗത്തിൽ വിലങ്ങുതടിയായി നില്ക്കുന്നതു് ബ്രാഹ്മണരാണു് എന്ന സംഗതിയും പരമാർത്ഥമാണു്. ഇതു വളരെ വിചിത്രമായ അവസ്ഥയാണെന്നു തോന്നാം. പക്ഷേ, പ്രവിശ്യാസംഘടനകളിൽ യാതൊന്നും പൂർണ്ണമായും ബ്രാഹ്മണരെക്കൊണ്ടു നിറഞ്ഞതല്ല.

രണ്ടാമത്തേ എതിർപ്പിനേക്കുറിച്ചാണെങ്കിൽ, ഒരു ഹരിജനെങ്കിലും ഉൾപ്പെട്ടിട്ടില്ലാത്ത ഹരിജനബോർഡുകൾ യാതൊന്നും ഇല്ലെന്നും അനേകം സംഘടനകളിൽ അവർ പലരുമുണ്ടെന്നും അറിയുമ്പോൾ നിങ്ങൾക്കു് സന്തോഷം തോന്നും. കേന്ദ്ര ഹരിജൻബോർഡിനോടു് ബന്ധമുള്ള ബോർഡുകളും ശതക്കണക്കിനുണ്ടു്, ഈ സംഭവവികാസത്തിൽ എനിക്കു യാതൊരു മേന്മയും ബഹുമതിയും അവകാശപ്പെടാനാവില്ല. എനിക്കു കഴിയുമായിരുന്നെങ്കിൽ ഈ ബോർഡുകളെല്ലാം തികച്ചും ഹരിജനങ്ങളല്ലാത്തവർ മാത്രമടങ്ങിയതാക്കുമായിരുന്നു. പ്രായശ്ചിത്തം ചെയ്യുന്നവർ എന്ന പദത്തിന്റെ സ്ഥാനത്തു് അധമർണ്ണർ എന്നു വായിക്കുക. ഹരിജനങ്ങൾ ഉത്തമർണ്ണരുടെ സ്ഥാനത്താണു്. ഏതാനും ഉത്തമർണ്ണരും ഉൾപ്പെട്ട ഒരു അധമർണ്ണസമിതിയെപ്പററി നിങ്ങൾ എപ്പോഴെങ്കിലും കേട്ടിട്ടുണ്ടോ? അധമർണ്ണരുടെ കടമകൾ എങ്ങനെ നിറവേററാമെന്നു് അവർക്കുമാത്രമേ അറിഞ്ഞുകൂടു. അവർ പണം കൊടുത്തുതീർക്കുമ്പോൾ, അതിനു് ഋണവിമോചന സർട്ടിഫിക്കററുകൾ നല്ലണമോ എന്നു് നിർണ്ണയിക്കുന്ന വിധികർത്താക്കളായിരിക്കും ഉത്തമർണ്ണർ. എന്നാൽ അധമർണ്ണരുടെ യോഗങ്ങളെക്കുറിച്ചു് അവർക്കു താല്പര്യംപോലും കാണുകയില്ല. തങ്ങളുടേതായ യോഗങ്ങളും സ്വന്തം ഉപദേഷ്ടാക്കളും അതുപോലുള്ള മററു സംഗതികളും അവർക്കു് ഉണ്ടായിരുന്നെന്നുപോലും വരാം. ഹരിജനങ്ങളുടേതായ ഉപദേശകബോർഡുകൾ രൂപീകരിക്കാൻ അവരെ ഞാൻ ക്ഷണിച്ചിട്ടുണ്ടു്. അതു് അനിവാര്യമായിത്തീരും. സുസംഘടിതമായ സ്ഥാപനങ്ങളാണു് അവയെങ്കിൽ, അവസ്സു് തങ്ങളുടെ വ്യവസ്ഥകൾ മററുള്ളവരെക്കൊണ്ടു സ്വീകരിപ്പിക്കാൻ സാധിക്കും. ഫണ്ടിന്റെ വിതരണത്തിൽ വിസ്മയാവഹമായ പ്രവർത്തനം നടന്നുകഴിഞ്ഞിട്ടുണ്ടു്. ഹരിജനബോർഡുകൾ ഒച്ചപ്പാടുണ്ടാക്കാതെ തങ്ങളുടെ പ്രവർത്തനങ്ങൾ നടപ്പിലാക്കുന്ന ദ്രുതഗതിയുള്ള സംഘടനകൾ ആയിരിക്കണമെന്നാണു് ഉദ്ദേശിച്ചിട്ടുള്ളതു്. അവയുടെ സ്വഭാവത്തിൽ മാററംവരുത്തുന്നപക്ഷം, സമയവും ശക്തിയും വസ്തുക്കളും പാഴാക്കിക്കളയുന്ന ചർച്ചാസമിതികളായി അവ മാറും. മേൽ

പറഞ്ഞവയുടെ ഓരോ ഔൺസും ഹരിജനങ്ങളുടെ നന്മയ്ക്കുവേണ്ടിമാത്രം പരിരക്ഷിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അപ്പോൾ 'നിങ്ങളും' 'ഞങ്ങളും' ഉണ്ടായിരിക്കുകയില്ല, 'നമ്മൾ' മാത്രമേ ഉണ്ടായിരിക്കു.

## 10

ചി. മേരീ,

നിങ്ങളുടെ കത്തു കിട്ടി. നിങ്ങളും നിങ്ങളുടെ നൂൽനൂല്പ്ക്ലാസ്സും* പുരോഗമിക്കുന്നതിൽ എനിക്കു സന്തോഷമുണ്ട്. എന്നെ സംബന്ധിച്ചിടത്തോളം, നിങ്ങൾ സ്ഥിരമായി അവിടെ വസിച്ചാൽ നിങ്ങൾക്കു പൂർണ്ണമായ ആത്മാവിഷ്കരണത്തിനും ആന്തരമായ സന്തോഷത്തിനും സൗകര്യം ലഭിക്കുമെങ്കിൽ, എനിക്ക് അതിൽ വിസമ്മതമില്ല. പക്ഷേ, ജമ്നലാൽജിയോടാലോചിച്ചു തീരുമാനിക്കുന്നതാണ് കൂടുതൽ നന്നെന്ന് ഞാൻ വിചാരിക്കുന്നു.

അതേ, തക്ലികൊണ്ടുള്ള നൂൽനൂല്പിനെ ഇംഗ്ലീഷുമായി കൂട്ടിയിണക്കുന്നതു വളരെ നന്ന്.

സ്നേഹപൂർവ്വം,
ബാപ്പു.

## 11

†ചി. മേരീ,

ഇതിനുമുമ്പുതന്നെ നിങ്ങൾ എഴുതയയ്ക്കാത്തതെന്തെന്ന് ഞാൻ വിസ്മയിക്കുകയായിരുന്നു. നിങ്ങളുടെ മേൽനോട്ടത്തിൽ കഴിയാൻ എൻ. സമ്മതം പ്രകടിപ്പിച്ചപ്പോൾ, എനിക്കു സന്തോഷകരമായ അത്ഭുതം തോന്നി. അവൾക്ക് ആ നിലയിൽ തുടരാൻ കഴിഞ്ഞിരുന്നെങ്കിൽ അതു് അവരുടെ നേട്ടമായിരുന്നേനേ എന്ന് എനിക്ക് അറിയാം. എന്നാൽ അവരെ സംബന്ധിച്ച് ഇതു ക്രമത്തിലധികം വലിയ ഒരു പരിവർത്തനം ആയിപ്പോയി. കൂടെ ആരുമില്ലാതെ, ഇംഗ്ലീഷിൽ പറയത്തക്ക പരിജ്ഞാനമൊന്നുമില്ലാതെ, കൊട്ടാരത്തിനു സമമായ ഒരു ഭവനത്തിനു പകരം ഒരു കുടിലിൽ അവൾക്കു

---

10 BAPU by Mary Barr, pp. 84—85. (1934-ൽ എഴുതിയ കത്തു്).
* മദ്ധ്യസംസ്ഥാനത്തിൽ ബെററാൾ ജില്ലയിൽ അവർ ഒരു ഗ്രാമീണ ഖാദി കേന്ദ്രം സ്ഥാപിച്ചതിനുശേഷം എഴുതിയതു്.

11 BAPU by Mary Barr, pp. 87—88.
† 1934-ൽ എഴുതിയ ഈ കത്തിൽ 'പ്രിയപ്പെട്ട കുട്ടീ' ('Dear Child') എന്നാണ് ഗാന്ധിജി സംബോധനയായി, ആദ്യം എഴുതിയതു്. പിന്നെ അതു വെട്ടി 'ചി. മേരീ' എന്നാക്കിയതാണ്. എന്തിനാണാവോ അങ്ങനെ മാററിയതു് എന്ന് മിസ് ബാർ തന്റെ പുസ്തകത്തിൽ സംശയം പ്രകടിപ്പിക്കുന്നുണ്ട്.

കഴിയേണ്ടിവന്നാൽ അവർ തകൻപോകും. ഏതായാലും തന്നെത്താൻ കഴിയാനുള്ള അപ്രതീക്ഷിതമായ ഒരു സന്ദർഭം നിങ്ങൾക്ക സിദ്ധി ച്ചിരിക്കുന്നു എന്ന കാര്യത്തിൽ നിങ്ങളോടു ഞാൻ തികച്ചും യോജി ക്കുന്നു. അതു് നിങ്ങൾ പരമാവധി പ്രയോജനപ്പെടുത്തുമെന്നുള്ള തിൽ എനിക്ക യാതൊരു സംശയവുമില്ല.

ഹരിജനങ്ങളോടൊന്നിച്ചു ജീവിക്കണമെന്നുള്ള ചിന്ത പല പ്പോഴും എനിക്കു് ഉണ്ടായിട്ടുണ്ടു്, സംശയമില്ല. പക്ഷേ, നമ്മുടെ ആദർശത്തിനു ദോഷംവരാതെ അപ്രകാരം ചെയ്യുക എളുപ്പമുള്ള സം ഗതിയല്ല. അവരോടൊന്നിച്ചു കഴിഞ്ഞുകൂടുന്നതു തീർച്ചയായും വി ഷമമുള്ള കാര്യമല്ല; നേരേമറിച്ചു സന്തോഷകരമായ കാര്യമാണു്. എന്നാൽ അവരോടൊന്നിച്ചുള്ള ജീവിതം സനാതനികളെ ഒഴിച്ചു നിർത്താൻ ഇടയാക്കും. ഇന്നു് എൻെറ ലക്ഷ്യം ഇവരുടെ ഇടയിൽ പ്രവർത്തിക്കുകയാണു്, ഹരിജനങ്ങളുടെ ഇടയിലല്ല. എന്തുകൊണ്ടെ ന്നാൽ സവർണ്ണഹിന്ദുക്കളെ പ്രായശ്ചിത്തം ചെയ്യാൻ പ്രേരിപ്പിക്കു കയാണു് എൻെറ ലക്ഷ്യം. ആകയാൽ ആ സംഗതി ഞാൻ സ്ഥല വാസികൾക്ക വിട്ടുകൊടുത്തിരിക്കുകയാണു്. മദ്ധ്യ സംസ്ഥാന ത്തിൽ ഒരിടത്തു് ഇപ്രകാരം ഒരു ഹരിജനഹോസ്റ്റലിൽ വസിക്കാൻ എനിക്ക സാധിച്ചു, പശ്ചാത്തപിക്കാനുള്ള ആഹ്വാനം തൃപ്തികരമാം വണ്ണം ദ്രുതഗതിയിൽ ഹിന്ദുക്കൾ അനുസരിക്കുന്നുണ്ടെന്നു് എനിക്ക തോന്നുന്നു. അയിത്തം എത്ര വിപുലമായ പാപമാണെന്നു സവർണ്ണ ഹിന്ദുക്കൾ മനസ്സിലാക്കിക്കഴിയുമ്പോൾ, ഇതിനേക്കാൾ വേഗ ത്തിൽ മുന്നോട്ടുപോകാൻ സാധിക്കും.

നിങ്ങൾ പരാമർശിക്കുന്ന പുളിവെള്ളം തികച്ചും നല്ലതാണു്. അതു് വാതത്തിനു് ഒട്ടും ഹേതുവായിത്തീരുകയില്ല. അതിനു് ഒരു പക്ഷേ, അങ്ങനെ വല്ല ഫലവും ഉണ്ടാകാൻ സാദ്ധ്യതയുണ്ടെങ്കിൽ, അതു തടയുന്നതിനുവേണ്ടി ഓരോ തവണ പുളിവെള്ളം കുടിക്കുമ്പോ ഴും പത്തുഗ്രെയിൻ സോഡാക്കൂടെ ചേർക്കണമെന്നാണു് എൻെറ നി ർദ്ദേശം. നിങ്ങൾ ആരോഗ്യം പാലിക്കുന്നുണ്ടെന്നു പ്രതീക്ഷിക്കുന്നു....

സ്നേഹപൂർവ്വം,
ബാപ്പു.

## 12

ചി. മേരീ,

...പ്രാർത്ഥനയെപ്പററി നിങ്ങൾക്കുള്ള നിർദ്ദേശത്തിലേക്ക നിങ്ങൾ വീണ്ടും മടങ്ങിവന്നിരിക്കുന്നു. ആ നിർദ്ദേശം പ്രായോഗികമാണെന്നു് എനിക്ക തോന്നുന്നില്ല. മുസ്ലിങ്ങളുടെ സ്തോത്രങ്ങളും ഭജനകളും അതോടൊപ്പം ക്രിസ്ത്യൻ സ്തോത്രങ്ങളും നാം ഉപയോഗിക്കുന്നുണ്ടു്.

12 **BAPU by Mary Barr, pp. 90—91** (1934 സെപ്തംബറിൽ എഴുതിയ കത്തു്)

അത്രയുംമാത്രമാണ് ഇക്കാര്യത്തിൽ പരമാവധി നമുക്കു നേടാൻ കഴിഞ്ഞിട്ടുള്ളതു്. ആശ്രമത്തിൽ വെള്ളിയാഴ്ചതോറും ഞങ്ങൾ 'ലീഡ് കൈൻഡ്‌ലീ ലൈററ്' (കാരുണ്യമുള്ള പ്രകാശമേ, നയിച്ചാലും) എന്ന പ്രാൎത്ഥന ആലപിക്കാറുണ്ടെന്നും, എല്ലാ വ്യാഴാഴ്ചയും വളരെ പ്രചാരമുള്ള ഒരു ഇസ്ലാമികഭജന ഞങ്ങൾ ചൊല്ലാറുണ്ടെന്നും ഒരു പക്ഷേ, നിങ്ങൾക്കറിയാമായിരിക്കും. മുസ്ലിങ്ങളിൽനിന്നു സ്വീകരിച്ച പല ഭജനകൾ ആശ്രമഭജനാവലിയിൽ ഉണ്ടു്. തെരഞ്ഞെടുത്ത കുറേ ക്രിസ്ത്യൻ കീർത്തനങ്ങളും നിങ്ങൾക്കു് അതിൽ കാണാം. ചില അവസരങ്ങളിൽ ഞങ്ങൾ ക്രിസ്ത്യാനികളുടേയും മുസൽമാന്മാരുടേയും പ്രാൎത്ഥനകൾ ചൊല്ലാറുണ്ടു്. എന്നാൽ ഈ പ്രാർത്ഥനകൾ ഒരു ദൈനംദിനപരിപാടി ആക്കുന്നതു കാപട്യമല്ലെങ്കിൽ, തികച്ചും യാന്ത്രികമായിപ്പോകും. ആശ്രമങ്ങളിൽ കുറേയേറെ മുസൽമാന്മാരും ക്രിസ്ത്യാനികളും ഉണ്ടായിരുന്നെങ്കിൽ സ്ഥിതി വ്യത്യസ്തമായിരുന്നേനേ. മുഖ്യമായി മുസൽമാന്മാരോ ക്രിസ്ത്യാനികളോ ഉൾപ്പെട്ട ഒരു ആശ്രമം നമുക്കു് ഉണ്ടായിരുന്നെങ്കിൽ, സാധാരണയായി ക്രിസ്ത്യൻ പ്രാൎത്ഥനയോ ഇസ്ലാമികാരാധനയോ മാത്രം സ്വാഭാവികമായിത്തന്നെ നടക്കുമായിരുന്നു. ആശ്രമങ്ങൾ വൈദികസംഘടനകൾ അല്ല എന്ന വസ്തുത വ്യക്തമാക്കാനാണു ഞാൻ ശ്രമിക്കുന്നതു്. എല്ലാ മതങ്ങൾക്കും തുല്യ പരിഗണനകൾ നല്കുന്ന സ്ഥാപനങ്ങളാണ് അവ. ആകയാൽ മുഖ്യമായി ഹിന്ദുക്കൾ അടങ്ങിയ ഒരാശ്രമത്തിലുള്ള ഹൈന്ദവേതരമതാനുയായികൾ ഹൈന്ദവാരാധന ക്രമത്തോടും തുല്യബഹുമാനം പ്രകടിപ്പിക്കണമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. മുഖ്യമായി ഹിന്ദുക്കളടങ്ങിയ ഒരാശ്രമം ഒരിക്കലും മനഃപൂൎവ്വം ഹൈന്ദവസ്വഭാവം മാത്രമുള്ളതു് ആയിരിക്കാൻ പാടില്ല. അവിടെയുള്ള മുസൽമാന്മാരോ ക്രിസ്ത്യാനികളോ ആയ ഏതൊരംഗങ്ങൾക്കു പ്രത്യേക പരിഗണന നല്കുമെന്നു പ്രതീക്ഷിക്കപ്പെടുന്നുണ്ടു്. സമത്വത്തിന്റേയും, ആന്തരമായ വളർച്ചയുടേയും ആദർശത്തിൽ എത്തിച്ചേരാൻ ആശ്രമങ്ങൾ നിർവ്യാജപരിശ്രമം നടത്തുന്നുണ്ടു്, അവയ്ക്കു വല്ലപ്പോഴും പരാജയം സംഭവിച്ചെന്നുവരാമെങ്കിലും.

സ്നേഹപൂൎവ്വം,
ബാപ്പു.

## 13
## മേരി ചെസ്‌ലിക്ക് (താരാബെഹൻ)†

വാർധാ,
മാർച്ച് 1, 1935.

പ്രിയപ്പെട്ട മേരി സി.,

നിങ്ങളുടെ വളരെ അത്ഭുതകരമായ കത്തു ഞാൻ കൈപ്പററി. സ്വന്തം വിയർപ്പുകൊണ്ട് നിങ്ങളുടെ ആഹാരത്തിനുവേണ്ട വക സമ്പാദിക്കാൻ നിങ്ങൾക്കു കഴിവില്ലെന്നുള്ള മനോഭാവം ഉപേക്ഷിക്കണം. തല്ക്കാലം ഞാൻ യാതൊന്നിനേയും വിമർശിക്കാൻ ഭാവിക്കുന്നില്ല. നിങ്ങൾ നടത്തുന്ന പ്രയത്നങ്ങളുടെ ഒരു വിശദവിവരണം എന്നെ അറിയിച്ചുകൊണ്ടിരിക്കണം. എപ്പോഴെങ്കിലും നിങ്ങൾ വഴി തെററിപ്പോവുകയാണെന്ന് എനിക്കു തോന്നിയാൽ ഞാൻ പറയാം. നിങ്ങൾ രണ്ടുപേരും, നിങ്ങൾ എല്ലാവരും, ആരോഗ്യം പരിപാലിക്കണമെന്നുമാത്രം.

സ്നേഹപൂർവ്വം,
ബാപ്പു.

## 14
## മേരി ബാറിന്

ചി. മേരീ,

*എത്ര് അയച്ചുതരണമെന്നു നിങ്ങൾ എന്നെ അറിയിച്ചിരുന്നെങ്കിൽ ആ തുക ഞാൻ അയയ്ക്കുമായിരുന്നു. പക്ഷേ, നിങ്ങൾ സ്നേഹിതരുടെ നടുവിലാണ്. ബില്ലുകൾ ഇങ്ങു പോരട്ടെ, അവയനുസരിച്ചുള്ള തുക അയയ്ക്കപ്പെടും. എങ്കിലും ഞാൻ പണം അയച്ചുതരണമെന്നു നിങ്ങൾക്ക് ആഗ്രഹമുള്ളപക്ഷം സദയം എഴുതി അറിയിക്കുക. നിങ്ങളുടെ എക്സ്റേ പരിശോധനയ്ക്കു ബോംബെയിലോ നാഗപ്പൂരിലോ വേണ്ട ഏർപ്പാടു ചെയ്യാൻ എനിക്ക് എളുപ്പത്തിൽ സാധിക്കുമെന്ന് ഞാൻ അയച്ച കമ്പിയിൽ പറഞ്ഞിട്ടുണ്ടായിരുന്നു. അതിനുള്ള ഉപകരണം വാർധായിലും ഉണ്ടെന്നാണ് എന്റെ ധാരണ. പക്ഷേ, അവിടെയുള്ള നിങ്ങളുടെ സുഹൃത്തുക്കൾ മറിച്ച് ഉപദേശിക്കുകയാണെങ്കിൽ അവരുടെ ഉപദേശം അനുസരിക്കണം....

---

13 BAPU by Mary Barr, P. 140.
† ക്വേക്കർ വിഭാഗത്തിൽപെട്ട ഒരു കനഡക്കാരിയാണ് മേരി ചെസ്‌ലി. ഇവർ ഗ്രാമപ്രവർത്തനത്തിൽ മേരി ബാറിന്റെ കൂട്ടുകാരിയായി. ഗാന്ധിജിയുടെ അന്തേവാസികൾ ഇവരെ 'താരാബെഹൻ' എന്നാണു വിളിച്ചുവന്നത്.

14 BAPU by Mary Barr, P 143.
* മേരി ബാർ അന്ന് ബേഡിയിൽ രോഗഗ്രസ്തയായി കഴിയുകയായിരുന്നു.

## 15

## താരാബെഹനു്

പ്രിയപ്പെട്ട താരാബെഹൻ,

†ലാത്തിഡ്രില്ലിനെപ്പററി 'എൽ'നു് ഞാൻ എഴുതി. കായിക വിദ്യ പഠിപ്പിക്കുകയാണു് അയാളുടെ ഉദ്ദേശ്യമെങ്കിൽ, ലാത്തിഡ്രില്ലിനു് എന്തെങ്കിലും കുഴപ്പമുള്ളതായി എനിക്കു തോന്നിയില്ല. ആൺകുട്ടികളെ ലാത്തിഡ്രിൽ പഠിപ്പിക്കുന്ന ഒരു സ്കൂൾ അവിടെ ഉള്ളതുകൊണ്ടു് 'എൽ' ഡ്രിൽ ആരംഭിക്കുന്നതു തികച്ചും അനാവശ്യമായിപ്പോയേക്കാമെന്നും, തന്നിമിത്തം സമയവും ശേഷിയും പണവും പാഴാകുമെന്നുമുള്ള നിങ്ങളുടെ വാദം തീർച്ചയായും ശരിയാണു്. അതിൽനിന്നു് അനുമാനിക്കേണ്ടതു്, അതു് അഭ്യസിപ്പിക്കുന്നതിൽ അയാൾ പ്രകടിപ്പിക്കുന്ന നിർബ്ബന്ധം അഹിംസാമനോഭാവത്തിനു് എതിരാണു് എന്നത്രേ. ഇതിനും പുറമേ 'എൽ' നിങ്ങളുടെകൂടെ വസിക്കരുതെന്നും, നാഗ്പ്പൂരിലേക്കു മടങ്ങിപ്പോകണമെന്നും ഞാൻ ഉപദേശിച്ചിട്ടുണ്ടു്. നാഗ്പ്പൂരിൽനിന്നു് അയാളെപ്പററി എല്ലാതരത്തിലുമുള്ള പരാതികളും കിട്ടിക്കൊണ്ടിരിക്കുന്നു. ഇപ്പോൾ ബെററുളിൽനിന്നും കിട്ടുന്നുണ്ടു്. അതുകൊണ്ടാണു് അങ്ങനെ ഉപദേശിച്ചതു്. അയാൾ സ്വയം മടങ്ങിപ്പോകുമെങ്കിൽ ഞാൻ ഈ ആരോപണങ്ങളെപ്പററി അന്വേഷിക്കേണ്ട ആവശ്യമില്ലല്ലോ?

ഒരു സാക്ഷ്യപത്രമില്ലാതെ, ചുരുക്കത്തിൽപറഞ്ഞാൽ എന്റെ സാക്ഷ്യപത്രം കൂടാതെ, ഇനിമേൽ ഒരിക്കലും ആക്കും പ്രവേശനം അനുവദിക്കാതിരിക്കാൻ നിങ്ങൾ ശ്രദ്ധിക്കുമെന്നു ഞാൻ കരുതുന്നു. വാസ്തവത്തിൽ നിങ്ങളും ശാന്താബെഹനും കുറേക്കാലം എന്നോടൊന്നിച്ചു കഴിയണമെന്നുംകൂടെ ഞാൻ ആഗ്രഹിച്ചുകൊണ്ടിരിക്കയാണു്. അങ്ങനെ ചെയ്താൽ ഇന്നാട്ടിലെ ആചാരങ്ങളും രീതികളും നിങ്ങൾക്കു സമഗ്രമായി മനസ്സിലാക്കാൻ കഴിയുമല്ലോ. ആരെയെങ്കിലും തെററായ മാർഗ്ഗത്തിലേക്കു നയിക്കുന്ന യാതൊന്നും നിങ്ങൾ മനസ്സറിയാതെ ചെയ്യാനും ഇടയാകയില്ല. കുറേക്കൂടെ നല്ലൊരു പദ്ധതി ഞാൻ നിർദ്ദേശിക്കാം. നിങ്ങളുടെ ഇപ്പോഴത്തെ സ്ഥലത്തു താമസിച്ചുകൊണ്ടു്, മേരി ബാറിന്റെ അഭാവത്തിൽ തനിയേ എല്ലാം നിർവ്വഹിക്കണം. സുമിത്രാബെഹനെപ്പോലെ മറെറാരു സഹായിയെ ലഭിച്ചില്ലെങ്കിൽപോലും നിങ്ങൾക്കു കഴിയുന്നതെല്ലാം ചെയ്യണം, ഇപ്പോൾ ശാന്താബെഹൻതന്നെ എവിടെയെങ്കിലും ചെന്നു വിദഗ്ദ്ധയായ ഒരു നെയ്ത്തുകാരിയായിത്തീരാൻ സ്വയം ആഗ്രഹിക്കുന്ന

15 BAPU by Mary Barr, pp. 147—148.

† മേരി ബാർ അവിടെ ഇല്ലായിരുന്നു. താരാബെഹൻ ഖാദി കേന്ദ്രത്തിന്റെ ചുമതല വഹിക്കുകയായിരുന്നു അവരുടെ സഹപ്രവർത്തകരെപ്പററി ചർച്ചചെയ്തുകൊണ്ടു് എഴുതുന്നു.

സ്ഥിതിക്കു്, അവർ എന്നോടൊപ്പം കഴിഞ്ഞു് ഇവിടെ പരിശീലനം നടത്തുന്നതിനേക്കാൾ ഉചിതമായി എന്താണുള്ളതു്? അവക്കു പരിപൂർണ്ണ സന്തോഷം തോന്നുമെന്നു് എനിക്കു് ഉറപ്പുണ്ടു്. അവരുടെ ആരോഗ്യത്തെപ്പററി നിങ്ങൾ ഒട്ടും ഉൽക്കണ്ഠപ്പെടരുതു്. സുമിത്രാബെഹനുപകരം മറെറാരു സ്ത്രീയെ നിങ്ങൾ പരിഗണിക്കുമെങ്കിൽ, ഞാൻ ഒരു അന്വേഷണം നടത്തി, ഒരാളെ നിങ്ങൾക്കു് അയച്ചുതരാം. ഞാൻ അയയ്ക്കാനിടയുള്ളവരാരും സുമിത്രാബെഹനെ ജയിക്കുമെന്നു ഞാൻ കരുതുന്നില്ല. എന്തുകൊണ്ടെന്നാൽ, എന്തൊക്കെപ്പറഞ്ഞാലും, അവർ വളരെ സ്ഥിരതയും വിശ്വസ്തതയുമുള്ള പ്രവത്തകയാണു്....

## 16

## മേരി ബാറിനു്

ചി. മേരീ,

†ഇക്കാലമത്രയും ഞാൻ നിങ്ങളുടെ വാക്കനുസരിച്ചു; ഇപ്പോൾ മാത്രമേ നിങ്ങൾക്കു് എഴുതുന്നുള്ളു. മിസ്സ് മേഡൻ ഒരു കൊല്ലം നിങ്ങളുടെകൂടെ ഉണ്ടായിരിക്കും എന്നറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. എന്നെക്കാണാൻ അവരെ ഞാൻ വീണ്ടും ക്ഷണിക്കണമെന്നു് മേരി ചെസ്ലി ആഗ്രഹം പ്രകടിപ്പിച്ചു....അവർ ജീവിതത്തിൽ മാററങ്ങൾ വരുത്തുന്നതു സാവധാനത്തിൽ വേണം. യൂറോപ്യക്കു ചില മാററങ്ങൾ വരുത്താൻ തീരെ കഴിയുകയില്ല. ഓരോരുത്തരും അവനവൻെറ പരിമിതികൾ അംഗീകരിച്ചേ മതിയാവൂ. മേരി ചെസ്ലിയുടെ ജീവിതത്തിൽനിന്നു നിങ്ങൾക്കു് ഒരു പാഠം പഠിക്കാം. ഒരു കാര്യവും അതിരുകവിഞ്ഞു ചെയ്യരുതു്.

മനോഹരമായ ഒരു സ്ഥലമാണു് ഇതു്. ക്രമത്തിലധികം പൊക്കമില്ല; ഏകാന്തവും ശാന്തവുമാണു്. അധികം ആളുകൾക്കും ഇവിടെ വസിക്കാൻ കഴിയുകയില്ല—കാറില്ല, വണ്ടികളില്ല, കുതിരകൾപോലുമില്ല. ഞങ്ങൾ നടന്നുകയറി. എനിക്കു് $2\frac{1}{2}$ മണിക്കൂർ വേണ്ടിവന്നു.

കൈകൊണ്ടു നിമ്മിച്ച കടലാസ്സു്, എല്ലാത്തരത്തിലും മെച്ചപ്പെട്ടിട്ടുണ്ടു്. വിദഗ്ദ്ധനായ ചൗധരി കൈകൊണ്ടുള്ള കടലാസ്സു് നിമ്മാണത്തിൽ വിപ്ലവം വരുത്തിക്കൂട്ടിയിരിക്കുന്നു. തല്ക്കാലത്തേക്കു് ആവശ്യക്കാർ അസന്ദിഗ്ദ്ധമായി വദ്ധിച്ചിട്ടുമുണ്ടു്.

16 BAPU by Mary Barr, pp. 153—154.

† ഗാന്ധിജി നന്ദിഹില്ലിൽ വസിക്കുന്ന അവസരത്തിൽ എഴുതിയതു്. (അടുത്ത കത്തും മിസ്സ് മേരി ബാറിനാണു്.)

ഉവ്വ്, ബാ എൻെറക്കൂടെയുണ്ട്....സർദാറിൻെറ ആരോഗ്യത്തെ ക്കുറിയാണ് ഞാൻ ഇവിടെ വന്നിട്ടുള്ളതു്. അദ്ദേഹം ഒരു കുന്നി ലേക്കു മാറിത്താമസിക്കണമെന്ന് ഡോ. അൻസാരി നിർബ്ബന്ധിച്ചു. ഇപ്പോഴാകട്ടെ, അദ്ദേഹവും പൊയ്യോയി! സകലസംഗതിയിലും അസന്ദിഗ്ദ്ധമായി ഈശ്വരേച്ഛ പ്രവർത്തിക്കുന്നുണ്ട്. ഏററവും വിന യത്തോടുക്കൂടി പ്രയത്നിക്കാനുള്ള കടമമാത്രമാണ് നമുക്കുള്ളതു്.

സ്നേഹപൂർവ്വം,
ബാപ്പു.

## 17

ചി. മേരീ,

നിങ്ങളുടെ കത്തു കിട്ടി. †താരയെപ്പററിയുള്ള എൻെറ കുറിപ്പ് 'ഹരിജ'നിൽ നിങ്ങഠംക്കു കാണാം. അതേ, ഹൃഷീകേശത്തുവച്ച്, സർവ്വസ്വവും എൻെറ പേരിലാക്കിക്കൊണ്ട് ഒരു അവകാശപത്രം അ വർ ഹിന്ദിയിൽ തയ്യാറാക്കി, 'താര' എന്നു മാത്രമേ അതിൽ ഒപ്പ് ഇട്ടിട്ടുള്ളൂ. അവരുടെ ബന്ധുക്കഠം ആരൊക്കെയാണെന്ന് നിങ്ങഠം ക്കു് അറിയാമോ? കാനഡയിലെ അവരുടെ മേൽവിലാസം അറി യാമോ? നിങ്ങഠംക്കറിയാമെങ്കിൽ, സദയം അയച്ചുതരിക. ഇംഗ്ല ണ്ടിൽ അവക്കുള്ള സുഹൃത്തിനു് ഞാൻ സുദീർഘമായി എഴുതിയിട്ടു ണ്ട്, ശാന്തയും എഴുതി....

'മിസ് മേഡനിൽനിന്നു് ഞാൻ വിവരങ്ങഠം അറിഞ്ഞു. നി ങ്ങഠം അവരെപ്പററിയുള്ള വിശദവിവരങ്ങഠം എനിക്കു നല്കിയിട്ടുള്ള തിൽ ഞാൻ സന്തോഷിക്കുന്നു. അവരുടെ ഈ പ്രായത്തിൽ ഗ്രാമ സേവനത്തിനു വരുന്നതു് ധീരതയത്രെ. പക്ഷേ, വിശ്വാസത്തിനു് പർവ്വതങ്ങളേയും തരണം ചെയ്യാൻ കഴിയും. ഞാൻ അവക്ക് എഴുതു ന്നുണ്ട്. ഇവിടെയുള്ള കയററം എനിക്കു് ഒട്ടും ദോഷംചെയ്തില്ല....'

## 18

## പേൾ മേഡനു് (മോത്തിബെഹൻ)†

പ്രിയസഹോദരീ,

നിങ്ങളെ ഞാൻ വാർദ്ധയിലേക്കു ക്ഷണിക്കണമെന്നും, നിങ്ങ ളുമായുള്ള പരിചയം ഇന്നത്തേതിലും വളരെയധികം പൂർണ്ണമായി

17 BAPU by Mary Barr, P. 154.
† ഹൃഷീകേശത്തുവച്ച് താരാബെഹൻ മരണമടഞ്ഞ വാർത്ത കേട്ടപ്പോഠം എഴു തിയതു്.

18 BAPU by Mary Barr, pp. 154–155
† ഗ്രാമപ്രവർത്തനത്തിൽ മേരി ബാറിനോടുചേൎന്ന കാനഡക്കാരിയായ ഒരു റിട്ടയേർഡ് മിഷനറി. അവർ ഗാന്ധിജിക്കു് എഴുതിയ ഒരു കത്തിനുള്ള മറുപടിയാണിതു്.

വളർത്തണമെന്നും നമുക്കിടയിലുള്ള കണ്ണിയായ താര, മാരകമായ തൻെറ തീർത്ഥയാത്ര ആരംഭിക്കുന്നതിനു തൊട്ടുമുമ്പു്, എനിക്കു് എഴുതിയിരുന്നു. അവർ നിങ്ങളോടു സ്നേഹബദ്ധയായിരുന്നു. ഒരു മഹാമനസ്കയായിരുന്നു അവർ! അതിനാൽ ഞാൻ വാർദ്ധയിൽ തിരിച്ചെത്തിയിട്ടു് നിങ്ങൾക്കു് എഴുതാൻ തികച്ചും ഉദ്ദേശിച്ചിരുന്നു. എന്നാൽ നിങ്ങൾ എന്നേക്കാൾ മുമ്പു് അതു ചെയ്തുകഴിഞ്ഞു. നിങ്ങളെപ്പററി മേരി ബാറും എനിക്കു് എഴുതിയിട്ടുണ്ടു്. അതേ, നാം തമ്മിൽ കാണണം, കുറേക്കൂടെ പരസ്പരം അറിയുകയുംവേണം. എന്നെ സംബന്ധിച്ചിടത്തോളം, 'താര' യുടെ മരണംമൂലം ഇതു് എന്നിൽ അർപ്പിക്കപ്പെട്ട ഒരു വിശുദ്ധ കർത്തവ്യമത്രെ. താരയ്ക്കു് ആളുകളെപ്പററിയുള്ള അഭിപ്രായത്തെ ഞാൻ നിസ്സാരമായിത്തള്ളിയിരുന്ന ഒരു കാലം ഉണ്ടായിരുന്നു. എന്നാൽ എനിക്കു സുഖക്കേടായിരുന്നപ്പോൾ ചില ആളുകളെപ്പററിയുള്ള അഭിപ്രായത്തിൽ അവർ പ്രകടിപ്പിച്ച ദൃഢതയും അതിൻെറ സത്യാവസ്ഥയുംമൂലം അവരുടെ അഭിപ്രായങ്ങളെപ്പററി എനിക്കുണ്ടായിരുന്ന ധാരണയിൽ മാററംവരുത്താൻ ഞാൻ പ്രേരിതനായി. അതുകൊണ്ടു്, അവർക്കു നിങ്ങളെപ്പററിയുള്ള അഭിപ്രായം, എന്നെ നിങ്ങളുടെനേക്കു് ആകർഷിക്കുന്നു.

മേരിബെഹനും ഒന്നിച്ചു നിങ്ങൾ പ്രവർത്തിക്കാൻ പോകയാണല്ലോ. അതിൽ ഞാൻ സന്തോഷിക്കുന്നു. താരയുടെ മാതൃക നിങ്ങൾ പ്രയോജനപ്പെടുത്തണമെന്നു ഞാൻ നിങ്ങളോടു് ആവശ്യപ്പെടേണ്ടിയിരിക്കുന്നു. താര ചെയ്തതുപോലെ, ആവശ്യമില്ലാതെ നിങ്ങൾ സ്വന്തം ആരോഗ്യം അപകടത്തിലാക്കരുതു്. ഒരു മുഗ്ദ്ധജീവിതമാണു് താൻ നയിക്കുന്നതെന്നു് അവർ വിചാരിച്ചു. നിങ്ങൾക്കു് ജനനംകൊണ്ടും പ്രായംകൊണ്ടുമുള്ള പരിമിതികൾ നിങ്ങൾ അംഗീകരിക്കണം. ആരോഗ്യസംരക്ഷണത്തിനു് നിങ്ങൾക്കു് ആവശ്യമുള്ള ഏററവുംകുറഞ്ഞ സുഖസൗകര്യങ്ങൾ സ്വയം അനുവദിക്കണം. വിശുദ്ധാത്മാവിൻെറ ക്ഷേത്രമാണു് ശരീരമെങ്കിൽ, അതിനു സംരക്ഷണം—ഒരിക്കലും അമിതഭോജനമല്ല—ആവശ്യമാണു്.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 19

## മേരി ബാററിനു്†

മീരയുടെ കത്തിനെപ്പററി നിങ്ങൾക്കു ഞാൻ ഏതാനും വാക്കുകൾ എഴുതി. ഇപ്പോൾ കുറേക്കൂടെ പൂർണ്ണമായി എഴുതാൻ കുറേ മിനിററുകൾ എനിക്കു ലഭ്യമായിട്ടുണ്ടു്. നിങ്ങളുടെ പിതാവിൻെറ സമീപത്തുപോയി പരിചരിക്കാനുള്ള ചോദനം നിങ്ങൾക്കു് അനു

19 BAPU by Mary Barr, pp.176—177
† അവരുടെ മാതാവിൻെറ ചരമത്തെപ്പററി കേട്ടപ്പോൾ.

ഭവപ്പെട്ടാൽ, വൈമനസ്യംകൂടാതെ അതു് അനുസരിക്കുക. മദ്ധ്യ സംസ്ഥാനത്തിൽ തുടങ്ങിവച്ച പ്രവർത്തനം തുടർന്നുനടത്താൻ നിങ്ങൾക്കു സാദ്ധ്യമായിട്ടുള്ളതു ചെയ്യുക. നിങ്ങൾ എവിടെയായിരുന്നാലും, അനുമോദനാർഹമായ രീതിയിൽ വർത്തിക്കുമെന്നു് എനിക്കറിയാം. നിങ്ങളുടെ അച്ഛനെ ഇന്ത്യയിലേക്കു കൊണ്ടുവരുന്നതു് അപകടകരമാണു്. ഈ രാജ്യത്തെ കാലാവസ്ഥ അദ്ദേഹത്തിനു സഹിക്കാനാവില്ല. 'എൻ'–നു് നിങ്ങൾ അയച്ച കത്തു് രസകരമാണു്. നിങ്ങൾ പോകാനുദ്ദേശിക്കുന്നില്ലെങ്കിൽ, ഗ്രാമപുനരുദ്ധാരണസമിതിയുടെ പ്രവർത്തനം ഏറ്റെടുക്കുന്നതു നന്നായിരിക്കും. നാളെ അതിത്തിപ്രവിശ്യയിലേക്കു പുറപ്പെടാമെന്നു ഞാൻ പ്രത്യാശിക്കുന്നു. ബാ എന്നോടൊന്നിച്ചു പോരാൻ സാദ്ധ്യതയുണ്ടു്. അവൾക്കു പൂർണ്ണസുഖംതന്നെ.

ബോംബെ,
4–7–1939

സ്നേഹപൂർവ്വം,
ബാപ്പു.

## 20

## പി. എസ്. ചന്ദർ†

ഭായി ചന്ദർ,

നിങ്ങളുടെ വളരെ വ്യക്തമായ കത്തു കിട്ടിയതിൽ എനിക്കു സന്തോഷമുണ്ടു്. ഖേദിയിൽനിന്നു വിട്ടുപോരാൻ സാധിക്കുമെങ്കിൽ, നിങ്ങളുടെ ഗ്രാമത്തിൽത്തന്നെ പ്രവർത്തിക്കുന്നതാണു് നിങ്ങൾക്കു നന്നു്. എന്നാൽ, നിങ്ങൾ അവിടെ പോകുന്നപക്ഷം അതു നന്മയ്ക്കായിരിക്കണം. എങ്കിലും ഖേദിയിലെ പ്രവർത്തനം ആരോഗ്യകരമായ നിലയിൽ അവശേഷിപ്പിച്ചിട്ടുപോരാൻ നിങ്ങൾക്കു കഴിയുമോ എന്നതാണു് ആദ്യം പരിഗണിക്കേണ്ട സംഗതി; നിങ്ങളുടെ വേർപാടുകൊണ്ടു് അതു നാമാവശേഷമായിപ്പോകരുതു്. അതെല്ലാം സംസാരിച്ചു തീരുമാനിക്കുന്നതിനുവേണ്ടി ഇവിടെ വന്നു നിങ്ങൾ കുറേദിവസം എന്നോടുകൂടെ താമസിക്കുന്നതാണു നല്ലതു്.

ബാപ്പുവിന്റെ അനുഗ്രഹങ്ങൾ.

---

20 BAPU by Mary Barr, p. 186

† ഖേദികേന്ദ്രത്തിന്റെ നടത്തിപ്പിനു് അന്നത്തെ കോൺഗ്രസ്സ് ഗവണ്മെന്റ് അയച്ചുകൊടുത്ത (വേതനത്തോടുകൂടിയ) ഒരു പ്രവർത്തകൻ. വേണ്ട പരിശീലനം ലഭിച്ച ആളായിരുന്നു ഇദ്ദേഹം. ഖാദി, ശുചീകരണം, വയോജനവിദ്യാഭ്യാസം എന്നിങ്ങനെ എല്ലാ പ്രവർത്തനങ്ങളിലും അത്യധികം താൽപര്യവും സാമർത്ഥ്യവും കാണിച്ചിരുന്ന സ്വാശ്രയശീലനായ ഈ യുവാവിനെക്കുറിച്ചു് മേരി ബാർ തന്റെ പുസ്തകത്തിൽ ഒരദ്ധ്യായം തന്നെ എഴുതിയിട്ടുണ്ടു്. 'തികഞ്ഞ സുശിക്ഷിതത്വവും ശുചിത്വവും മററു ഗുണങ്ങളുംമൂലം 25–ാം വയസ്സിൽത്തന്നെ മിക്കവാറും ഒരു മഹാത്മാവു്' എന്നാണു് മേരി ബാർ തന്റെ ഡയറിയിൽ ഇദ്ദേഹത്തെപ്പററി രേഖപ്പെടുത്തിയിട്ടുള്ളതു്.

## 21
## മേരി ബാർ†

31–3–1941.

ചി. മേരീ,

ഫെബ്രുവരി 18–ാം തീയതി നിങ്ങൾ എഴുതിയ കത്തു് എനിക്കു് ഇപ്പോൾ കിട്ടിയതേയുള്ളൂ. ഇതു് എപ്പോൾ നിങ്ങളുടെ കൈയിൽ എത്തിച്ചേരുമെന്നു് ഈശ്വരനേ അറിഞ്ഞുകൂടൂ. വിവിധങ്ങളായ അനുഭവങ്ങൾ നിങ്ങൾക്കു ലഭിച്ചുകൊണ്ടിരിക്കുന്നതായി ഞാൻ മനസ്സിലാക്കുന്നു. നിങ്ങളുടെ ആരോഗ്യസ്ഥിതി വളരെ നന്നായിരിക്കുന്നുണ്ടെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. അച്ഛനും അങ്ങനെതന്നെ ആയിരിക്കുമല്ലോ.

അതേ, നിങ്ങൾ ഗ്രന്ഥം എഴുതുക. അതു ചില മാറാലകൾ മാററും.

ഇവിടെ വലിയ ചൂടാണു്. പക്ഷേ, തൽക്കാലം രോഗമൊന്നും ഇല്ല. ഇവിടുത്തെ കാര്യങ്ങൾ വിഷമത്തിലാണു്. 'ഹരിജൻ' പുനരാരംഭിക്കുമെന്നു് ഞാൻ പ്രസ്താവിച്ചിരുന്നു. എന്നാൽ ഗവണ്മെൻറിൽനിന്നുള്ള ഒരു കത്തു്, ആ പ്രസ്താവന പിൻവലിക്കാൻ എന്നെ നിർബദ്ധനാക്കി. ബോംബെയിലുള്ള ഒരു വലിയ ആശുപത്രിയിൽ കമലയ്ക്കു് ഒരു പുതിയ പരിശീലനസ്ഥലം കിട്ടി ....അവൾ തികച്ചും സന്തുഷ്ടയാണു്. ചന്ദൽ ഖേദിയിൽ പ്രവർത്തനം തുടരുന്നു. എന്നെങ്കിലും ഒരുദിവസം നിങ്ങൾ മടങ്ങിവരുമെന്നു ഞങ്ങളെല്ലാവരും തീർച്ചയായും പ്രതീക്ഷിക്കുന്നു.

ശേഷം മഹാദേവിൽനിന്നു്.

സ്നേഹപൂർവ്വം,
ബാപ്പു.

## 22
## മാർഗറററു് ജോൺസിനു് (കമല)†

2–6–1941.

പ്രിയപ്പെട്ട കമലാ,

നിങ്ങൾക്കു സംഭവിച്ച അപായത്തെപ്പററിക്കേട്ടറിഞ്ഞപ്പോൾ, നിങ്ങൾക്കു് ആശുപത്രിയിലേക്കു ഞാൻ കത്തു് അയച്ചു. പക്ഷേ, നിങ്ങളുടെ പഴയ സ്ഥലത്താണു നിങ്ങൾ എന്നു ഞാൻ മനസ്സിലാ

---

21 BAPU by Mary Barr, P. 209
† ഇക്കാലത്തവർ തന്റെ പിതാവിന്റെകൂടെ ദക്ഷിണാഫ്രിക്കയിലായിരുന്നു
22 BAPU by Mary, Barr, P. 191
† വേദികേന്ദ്രത്തിൽ ചേർന്ന മറെറാരു ഇംഗ്ലീഷ് വനിത—അവരെ സേവാഗ്രാമിലേക്കു ക്ഷണിച്ചുകൊണ്ടു് എഴുതിയതാണു് ഈ കത്തു്.

കുന്നു. അതേ, നിങ്ങൾക്ക് ഇഷ്ടമുള്ളപ്പോൾ വരിക; നിങ്ങൾക്കു കഴിയുന്നിടത്തോളംകാലം താമസിക്കുക, ആവശ്യമുള്ള എല്ലാ സഹായവും നിങ്ങൾക്കു ലഭിക്കും.

സ്നേഹപൂർവ്വം,
ബാപ്പു.

## 23
## ചന്ദലിന്

25–8–1941.

ഭായി ചന്ദൽ,

നിങ്ങളുടെ ജോലിയുടെ വിവരണം ആകർഷകമായിരിക്കുന്നു. യാതൊരു സ്വാർത്ഥതൽപരതയും കൂടാതെയുള്ള പ്രവർത്തനത്തിന്റെ ഫലം എപ്പോഴും നല്ലതായിരിക്കും. അതിനെ എതിർക്കുന്നവരെ ലേശംപോലും ശ്രദ്ധിക്കാതിരിക്കുക; നേരേമറിച്ച് അവരോടു നിങ്ങൾക്ക് അനുകമ്പ തോന്നണം. സേവനംചെയ്യാൻ നിങ്ങൾക്ക് അവസരം കിട്ടുമ്പോഴെല്ലാം അവരെ സഹായിക്കുന്നതിനുവേണ്ടി നിങ്ങൾക്കു ചെയ്യാൻ കഴിയുന്നതെല്ലാം ചെയ്യുക. ഉദാഹരണമായി, അവർ രോഗബാധിതരാണെങ്കിൽ, അവരെ സുഖപ്പെടുത്താൻ ശ്രമിക്കുക. വെറുപ്പിനെ സ്നേഹംകൊണ്ടും, കോപത്തെ ക്ഷമകൊണ്ടും കീഴടക്കാനുള്ള ഏകമാർഗ്ഗം ഇതാണ്. നിർദ്ദയപ്രവൃത്തികൾക്ക് നിങ്ങൾ മൗനംകൊണ്ടാണ് മറുപടി പറയേണ്ടത്.

ബാപ്പുവിന്റെ അനുഗ്രഹങ്ങൾ.

## 24
## മാർഗററ്റ് ജോൺസിന്

6–10–1941

ചി. കമലാ,

നിങ്ങളുടെ ദീർഘമായ കത്ത് എനിക്കു നല്കിയതു നന്നായി. അതു ഞാൻ മേരിക്ക് അയച്ചുകൊടുക്കുന്നുണ്ട്. നിങ്ങൾ ഉന്നതനിലയിൽ ജയിക്കും †എന്ന കാര്യത്തെപ്പററി എനിക്കുയാതൊരു സംശയവുമില്ലായിരുന്നു. ഇതുപോലെ നല്ലവണ്ണം നിങ്ങൾ പഠനം പൂർത്തിയാക്കുകയും ചെയ്യാനിടവരട്ടെ. നിങ്ങൾക്കു താല്പര്യം തോന്നുമ്പോൾ, തീർച്ചയായും എഴുതുക.

സ്നേഹപൂർവ്വം,
ബാപ്പു.

---

23 BAPU by Mary Barr, P. 192
24 BAPU by Mary Barr, P. 193
† നഴ്സിംഗിൽ അവർ ഉന്നതമായ നിലയിൽ ജയിച്ചതിന് അനുമോദനം അറിയിക്കുന്നു. അതു പഠിക്കുന്നതു് ഗ്രാമപ്രവർത്തനത്തിനു ആവശ്യമാണ്" എന്നു കരുതിയാണ് അവർ ആ പഠനം നടത്തിയതു്.

## 25

## മേരി ബാററിന്†

2–9–1941.

ചി. മേരി,

ഒടുവിൽ നിങ്ങൾ വന്നുചേർന്നു. ഇപ്പോൾ നിങ്ങൾ വന്നെത്തിയതുകൊണ്ട്, ഒരിക്കലും നിങ്ങൾ ഇന്ത്യ വിട്ടുപോയിരുന്നില്ലെന്നു തോന്നിപ്പോകുന്നു. സേവാഗ്രാമത്തിലേക്കുള്ള നിങ്ങളുടെ ആഗമനത്തെ ഞാൻ ക്ഷമയോടുകൂടി കാത്തിരിക്കും. ദക്ഷിണാഫ്രിക്ക സന്ദർശിച്ചതിന്റെ ഫലമായി നിങ്ങൾ ശാരീരികമായ പ്രയോജനം വളരെ നേടിയിട്ടുണ്ടെന്നു ഞാൻ പ്രത്യാശിക്കുന്നു.

സ്നേഹപൂർവ്വം,
ബാപ്പു.

## 26

ബർദോളി,
5–1–1942.

ചി. മേരി,

ഏതു സമയത്തും നിങ്ങൾക്കു വരാം. നിങ്ങൾ ഒരിക്കലും ഒരു ഭാരമായിരിക്കയില്ല. നിങ്ങളുടെ സുഹൃത്തുക്കളെ ഏതെങ്കിലുമൊരു കോണിൽ ഞെരുക്കിക്കൊള്ളിക്കാമെങ്കിൽ, അവർക്കും വരാം. നിങ്ങളുടെ താല്പര്യം എന്താണോ, അതുപോലെ ചെയ്യുക. എനിക്കു യാതൊരു വിഷാദവുമില്ല.

സ്നേഹപൂർവ്വം,
ബാപ്പു.

## 27

2–3–1942.

ചി. മേരി,

നിങ്ങളുടെ കത്തു കിട്ടി, ഞാൻ അതു് കാത്തിരിക്കയായിരുന്നു. നിങ്ങൾ ഉന്നതിപ്രാപിക്കുന്നതിൽ എനിക്കു സന്തോഷം തോന്നുന്നു§.

---

25 BAPU by Mary Barr, P. 210

† ദക്ഷിണാഫ്രിക്കയിൽനിന്നു് അവർ മടങ്ങിവന്നപ്പോൾ (അടുത്ത മൂന്നു കത്തുകളും ഇവർക്കാണു്.)

26 BAPU by Mary Barr, P. 212

27 BAPU by Mary Barr, P. 214

§ ഗാന്ധിജിയുടെ അപേക്ഷയനുസരിച്ചു് അവർ ശാന്തിനികേതനത്തിലെ വനിതാഹോസ്റ്റലിന്റെ ചുമതല വഹിക്കുകയായിരുന്നു.

തുടർച്ചയായി പുരോഗതി അറിയിച്ചുകൊണ്ടിരിക്കുക. അതേ, ജമ്നലാലിൻെറ മരണം വലിയ ഒരാഘാതമാണ്. ഈശ്വരേച്ഛയ്ക്കു നാം കീഴടങ്ങിക്കൊടുക്കണം.

സ്നേഹപൂർവ്വം,
ബാപ്പു.

## 28

ബോംബെ,
18–9–1944.

പി. മേരി,

മണിലാലിനു് നിങ്ങഠം അയച്ച കത്തു് ഞാൻ കണ്ടു. അവിടെ നിങ്ങഠം അഭ്യുന്നതി പ്രാപിച്ചുകൊണ്ടിരിക്കയാണെന്നു തോന്നുന്നു. സമീപഭാവിയിൽ നിങ്ങഠം മടങ്ങിവരുമെന്നു പ്രതീക്ഷിക്കേണ്ടതില്ലെന്നു ഞാൻ കരുതുന്നു. ഞാൻ അതു സാരമാക്കുന്നില്ല. നിങ്ങഠം ഇവിടെ ചെയ്തിരുന്നതുപോലെതന്നെ നല്ല പ്രവൎത്തനം അവിടേയും നടത്തിക്കൊണ്ടിരിക്കയാണല്ലോ. കമല ഏതാനും ദിവസം സേവാഗ്രാമിൽ എന്നോടൊപ്പം ഉണ്ടായിരുന്നു. ഖേദിയിൽ അവർ തികച്ചും സന്തുഷ്ടയായിക്കഴിയുന്നുണ്ടെന്നും, അവരുടെ ജോലിയെ സ്നേഹിക്കുന്നുണ്ടെന്നും തോന്നുന്നു.

ബാപ്പുവിൻെറ അനുഗ്രഹങ്ങഠം.

28 BAPU by Mary Barr, P. 216 (അവർ വീണ്ടും പിതാവിൻെറ കൂടെ ദക്ഷിണാഫ്രിക്കയിൽ കഴിയുകയായിരുന്നു.)

# ഭാഗം അഞ്ച്

# ജി. ഡി. ബിർലായ്ക്കും മററും

## 1

## ജി. ഡി. ബിർലായ്ക്ക്†

മേയ് 13, 1924.

എന്റെ പ്രിയപ്പെട്ട ഘനശ്യാംദാസ്ജീ,

നിങ്ങളുടെ കത്ത്.

§നിങ്ങളുടെ സമുദായാംഗങ്ങളിൽനിന്ന് ഉണ്ടാകുന്ന എതിർപ്പിനെ സഹിഷ്ണതയോടുകൂടി വീക്ഷിക്കുന്നത് അവസാനം ഫലവത്തായിത്തീരുമെന്ന് എനിക്ക് ഉറപ്പുണ്ട്. നാമെല്ലാവരിലും ഉള്ളിൽനിന്നു പ്രവർത്തിക്കുന്ന ദിവ്യശക്തികളും തമശ്ശക്തികളുമുണ്ട്. ആകയാൽ ഒരളവിനു കലുഷത നിലനില്ക്കുകതന്നെ ചെയ്യും. പക്ഷേ, ഭയപ്പെടാനൊന്നുമില്ല. നിരന്തരമായ നിരോധം ആത്യന്തികമായി തമശ്ശക്തികളെ പരാജയപ്പെടുത്തും. എന്നാൽ പ്രകാശത്തിന്റെ ശക്തികളെ സഹായിക്കേണ്ട കടമ നമുക്കുണ്ടെന്നു ഹൃദയത്തിൽ നാം വിശ്വസിക്കണം. നിങ്ങളുടെ അച്ഛനേയും സഹോദരനേയുംപററി എനിക്ക് ഉല്ക്കണ്ഠയുണ്ട്. നിങ്ങളോട് ആനുകൂല്യമുള്ളവരെ സംഘടിപ്പിച്ചു സമരംകൊണ്ടു കാര്യം തീരുമാനിക്കാമെന്ന് അവർ ചിന്തിക്കുകയും, അവരെ സമാധാനത്തിന്റെ പാതയിൽ നിറുത്താൻ നിങ്ങൾക്കു കഴിയാതിരിക്കുകയും ചെയ്യുന്നപക്ഷം, പരസ്പരം വിദ്വേഷമുള്ള രണ്ടു പ്രവണതകളുടെ ജനനത്തിനു സാദ്ധ്യതയുണ്ടെന്ന വസ്തുതയാണ് ഭയപ്പെടാനുള്ളത്. അത്തരം സന്ദർഭങ്ങളിൽ നാം, സൂക്ഷ്മമായി എന്താണു ചെയ്യേണ്ടത് എന്ന സന്ദേഹത്തിന്റെ ദംഷ്ട്രകളിലായിത്തീരുന്നു. നിങ്ങളുടെ സ്വന്തം സമുദായത്തിൽ രണ്ടു വിരുദ്ധവിഭാഗങ്ങളുടെ ഉദയത്തിലേക്കു നയിക്കാൻ ഇടയുള്ള പ്രവർത്തനപരിപാടിയിൽനിന്നു പിന്തിരിയണമെന്നുംകൂടി അവരോടു പ്രാർത്ഥിക്കാൻ ഞാൻ ആശിക്കുന്നു.

അവനവൻ ചെയ്യേണ്ട ഉചിതമായ കാര്യമെന്നു കരുതിയതുകൊണ്ടുമാത്രം നിങ്ങൾ ചെയ്തതും, മൂല്യത്തേപ്പററി നിങ്ങൾക്ക് ഇന്നും യാതൊരു സംശയവും ഇല്ലാത്തതുമായ ഒരു കാര്യത്തിന്റെ

1 In the Shadow of the Mahatma, pp 3—4

† ഘനശ്യാംദാസ് ബിർലാ

§ ബിർലാകുടുംബം യാഥാസ്ഥിതികമല്ലാത്ത അഭിപ്രായങ്ങൾ വെച്ചുപുലർത്തിയിരുന്നതിനാൽ, മാർവാറി സമുദായാംഗങ്ങൾ ആ കുടുംബത്തെ സാമൂഹ്യമായി ബഹിഷ്കരിച്ചപ്പോൾ എഴുതിയ കത്ത് (ഇതുമുതൽ എട്ടാമത്തേതുവരെയുള്ള കത്തുകൾ ഘനശ്യാംദാസ് ബിർലായ്ക്കാണ്.)

പേരിൽ ക്ഷമാപണം ചെയ്യണമെന്നു ഞാൻ തീർച്ചയായും നിങ്ങളെ ഉപദേശിക്കയില്ല....

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
മോഹൻദാസ് ഗാന്ധി.

**2**

ജൂലൈ 20, 1924.

എന്റെ പ്രിയപ്പെട്ട ഘനശ്യാംദാസ്ജി,

*ഈശ്വരൻ എനിക്കു് ഉപദേഷ്ടാക്കളെ നല്കിയിട്ടുണ്ടു്, അവരിൽ ഒരാളായിട്ടു നിങ്ങളെ ഞാൻ പരിഗണിക്കുന്നു. അവരുടെ കൂട്ടത്തിൽ എന്റെ സ്വന്തം സന്താനങ്ങളിൽ ചിലരും, ചില സഹോദരിമാരും, നിങ്ങളേയും ജമ്നലാൽജിയേയുംപോലെ മുതിർന്നവരായ മററു ചിലരും ഉരംപ്പെടുന്നു. ഞാൻ സർവ്വവും തികഞ്ഞ മനുഷ്യനായിത്തീരണമെന്നു് അവരെല്ലാവരും ആഗ്രഹിക്കുന്നു. അതു ഞാൻ അറിയുന്ന സ്ഥിതിക്കു നിങ്ങളുടെ കത്തു് എന്നെ ക്ഷോഭിപ്പിക്കുന്നതു് എങ്ങനെ? എല്ലായ്പോഴും നിങ്ങരം ഇതുപോലെ എനിക്കു മുന്നറിയിപ്പു തരണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

മൂന്നു സംഗതികളെപ്പററിയാണു് നിങ്ങരം പരാതിപ്പെടുന്നതു്: ഒന്നാമതു്, അധികാരം കരസ്ഥമാക്കാൻ മോഹിക്കുന്നു എന്ന ആരോപണത്തിൽ സ്വരാജ്യകക്ഷിക്കു ഞാൻ നിരപരാധിത്വം കല്പിച്ചതു്; രണ്ടാമതു്, സുഹ്രവർദ്ദിക്കു് ഒരു സാക്ഷിപത്രം ഞാൻ നല്കിയതു്; മൂന്നാമതു്, സരോജിനിക്കു് കോൺഗ്രസ്സിന്റെ അദ്ധ്യക്ഷപദം നേടിക്കൊടുക്കാൻ ഞാൻ പരിശ്രമിച്ചതു്.

ആദ്യമായി, ആവശ്യമുള്ള കഷ്ടപ്പാടുകരം അനുഭവിച്ചതിനുശേഷം, സത്യമെന്നു താൻ കരുതുന്നതുമാത്രം പറയേണ്ടതു് ഒരു മനുഷ്യന്റെ കടമയായിത്തീരുന്നു—അതിനെ ഒരു തെററായി ലോകം വീക്ഷിച്ചാൽപോലും. മറെറാന്നിനും ഒരാളെ നിർഭയനാക്കാൻ സാധിക്കയില്ല. സകല ലക്ഷ്യങ്ങളിലുംവച്ചു പ്രിയതമമായി എന്റെ മോക്ഷത്തെ ഞാൻ ഗണിക്കുന്നു; പക്ഷേ, ആ മോക്ഷം സത്യത്തിനും അഹിംസയ്ക്കും എതിരാണെങ്കിൽ, ഇവയ്ക്കുവേണ്ടി അതു ഞാൻ പരിത്യജിക്കും. ഈ മൂന്നിൽ സത്യത്തെ ഞാൻ സദാ സേവിച്ചിട്ടുണ്ടു്. ഇതു പറയുമ്പോരം, ജൂഹുവിൽവച്ചു നിങ്ങരം എന്നോടു പറഞ്ഞതു് എന്റെ മനസ്സിലുണ്ടു്. സ്പഷ്ടമായ തെളിവുകളുടെ അഭാവത്തിൽ, ഈ ആരോപണത്തെ സംബന്ധിച്ചു് സ്വരാജ്യകക്ഷി നിരപരാധിയാണു് എന്നു കരുതുകയാണു് എന്റെ കർത്തവ്യം. നിങ്ങരം എനിക്കു

2 In the Shadow of the Mahatma, pp. 6—7
* രാഷ്ട്രീയക്കാര്യങ്ങളെക്കുറിച്ചുള്ള പരാതികരംക്കു മറുപടി.

തെളിവുനല്കുന്നപക്ഷം, എന്റെ പരിപൂർണ്ണ പരിഗണന ഇതാ വാഗ്ദാനം ചെയ്യുന്നു.

സുഹ്രവർദ്ദിയെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ അറിവിനുമാത്രമാണ് ഞാൻ സാക്ഷിപത്രം നല്കിയതു്; അതു് ഇപ്പോഴും എനിക്കു് പ്രായോഗികമായി അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നു.

സരോജിനിയെപ്പററി നിങ്ങൾ അനാവശ്യമായി ചിന്തിച്ചു വിഷമിക്കയാണ്. അവർ നല്ലവണ്ണം ഇന്ത്യയെ സേവിച്ചിട്ടുണ്ടു്. ഇപ്പോഴും സേവിച്ചുകൊണ്ടിരിക്കയാണ്. തല്ക്കാലം അവരുടെ അദ്ധ്യക്ഷപദവിക്കുവേണ്ടി പ്രത്യേകിച്ചു യാതൊന്നും ഞാൻ ചെയ്തിട്ടില്ലെങ്കിലും, ഇന്നോളം ആ പദവി വഹിച്ചിട്ടുള്ള മററുള്ളവർ അതിനു യോഗ്യരാണെങ്കിൽ, അവരും അർഹയാണ് എന്നു് എനിക്കു ബോദ്ധ്യമുണ്ടു്. അവരുടെ ഉത്സാഹം സകലരേയും വശീകരിച്ചിട്ടുണ്ടു്; അവരുടെ ധീരതയ്ക്കു ഞാൻതന്നെ സാക്ഷിയുമാണ്. അവരിൽ അനാശാസ്യമായി യാതൊന്നും ഞാൻ കണ്ടിട്ടില്ല.

എന്നാൽ അവരോ, മററാരെങ്കിലുമോ ചെയ്യുന്നതിനെല്ലാം ഞാൻ അംഗീകാരം നല്കുന്നുണ്ടെന്നു് ഇപ്പറഞ്ഞതിൽനിന്നൊക്കെ നിങ്ങൾ ഊഹിക്കേണ്ടതില്ല.

'നമ്മുടെ ഈ ലോകത്തെ ഭഗവാൻ വിവിധ വസ്തുക്കളെക്കൊണ്ടു് അധിവസിപ്പിച്ചിരിക്കുന്നു;

സചേതനവും അചേതനവും, നല്ലതും ചീത്തയും, നിർഗ്ഗുണവുമായ വസ്തുക്കൾ;

അറിവുള്ളവർക്കു് ഈശ്വരനെക്കുറിച്ചുമാത്രമേ പരിഗണനയുള്ളു,

അരയന്നം ജലം അവശേഷിപ്പിച്ചു്, പാൽ വലിച്ചുകുടിക്കുന്നതുപോലെ.'

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
മോഹൻദാസ് ഗാന്ധി.

നല്ല ആരോഗ്യം പാലിക്കുക; നിങ്ങളെക്കൊണ്ടു വളരെയേറെ ജോലി ഞാൻ നിർവ്വഹിപ്പിക്കാം; അങ്ങോട്ടു കുറെ ചെയ്തുതരികയും ചെയ്യാം. നിങ്ങൾക്കു് ഇഷ്ടമുണ്ടെങ്കിൽ പതിനഞ്ചുദിവസമെങ്കിലും പാൽ കുടിക്കുക. പഴം കഴിക്കുക; പക്ഷേ, റൊട്ടി വേണ്ട. തൈരു് ഉപയോഗിക്കുക എന്നുള്ളതു് ഒരു പതിവാക്കുക.

## 3

ഏപ്രിൽ 13, 1925.

എന്റെ പ്രിയപ്പെട്ട ഘനശ്യാംദാസ്ജീ,

നിങ്ങളുടെ കത്തുകൾ രണ്ടും കൈപ്പററി. കത്തുകളിൽ തീയതി രേഖപ്പെടുത്തുന്ന പതിവ് നിങ്ങൾ ഉപേക്ഷിച്ചിരിക്കുന്നു. പഴയ പതിവു പുനരാരംഭിക്കുക. എന്തുകൊണ്ടെന്നാൽ, തീയതികൾ വച്ചിട്ടില്ലെങ്കിൽ, എന്റെ പര്യടനവേളയിൽ, ഏതു കത്ത് എപ്പോൾ എഴുതിയതാണ് എന്ന കാര്യം അറിയാൻ എനിക്കു സാധിക്കയില്ല.

....*ഡോക്ടർമാർ ആശ നല്കുന്നുണ്ടെങ്കിൽ, നിങ്ങളുടെ പത്നിക്കു മരണം സംഭവിക്കുമെന്ന് എന്തിനു ഭയപ്പെടുന്നു? നമ്മുടെ അഭിലാഷങ്ങൾ നിയന്ത്രിക്കാൻ വളരെ പ്രയാസമുണ്ട് എന്ന് അനുഭവത്തിൽനിന്ന് എനിക്ക് അറിയാം; എങ്കിലും അതാണ് നമ്മുടെ കടമ. പാപപങ്കിലമായ ഈ യുഗത്തിൽ രാമനാമം ഫലപ്രദമാണെന്ന അഗാധമായ വിശ്വാസം എനിക്കുണ്ട്. രാമനാമംകൊണ്ട് അത്യന്തം പ്രയോജനം സിദ്ധിച്ച സുഹൃത്തുക്കളെപ്പററി എനിക്ക് അറിയാം. രാമനാമം ഭഗവാന്റെ നാമധേയം മാത്രമത്രേ. വേദപാഠങ്ങളും അതിനെത്തന്നെയാണു പ്രതിനിധാനം ചെയ്യുന്നത്. നമുക്കു പരിചിതമായ ഒരു നാമം ജപിക്കുന്നതാണു നന്ന്. ലൈംഗികാസക്തി നിറഞ്ഞ ഒരു യുഗത്തിലാണ് നാം ജീവിക്കുന്നത്; ആത്മനിയന്ത്രണത്തിന്റെ പ്രശ്നം അടിക്കടി പൊന്തിവരികയും ചെയ്യുന്നു. ഗർഭനിരോധനത്തിനു പ്രാധാന്യം കല്പിക്കുന്ന ആനുകാലിക പ്രസിദ്ധീകരണങ്ങൾ വായിക്കുമ്പോൾ എനിക്കു വല്ലാത്ത വേദന തോന്നാറുണ്ട്. ലൈംഗികജീവിതത്തിൽ മുഴുകേണ്ടതു നമ്മുടെ കടമയാണ് എന്ന വീക്ഷണഗതി വച്ചുപുലർത്തുന്ന അനേകം എഴുത്തുകാരെ ഞാൻ കാണുന്നു. അത്തരം ഒരു അന്തരീക്ഷത്തിൽ, ആത്മനിയന്ത്രണസിദ്ധാന്തത്തിനു ഞാൻ പിന്തുണ നല്കുന്നത്, വളരെ വിചിത്രമായിത്തോന്നാം. എന്റെ സ്വന്തം അനുഭവം എങ്ങനെ എനിക്കു വിസ്മരിക്കാനാവും? പരിപൂർണ്ണമായ നിസ്സംഗത തോന്നുന്ന അവസ്ഥയിൽ എത്തിച്ചേരാൻ മാർഗ്ഗങ്ങൾ ഉണ്ട്, രാജാറാമിന്റെ നാമധേയം അവയിൽ ഒന്നത്രേ. പ്രഭാതത്തിൽ രാമനാമം ജപിക്കയും, പരിപൂർണ്ണ നിസ്സംഗാവസ്ഥ നല്കി നമ്മെ അനുഗ്രഹിക്കാൻ അദ്ദേഹത്തോടു പ്രാർത്ഥിക്കയും ചെയ്താൽ. അദ്ദേഹത്തിന്റെ അനുഗ്രഹം തീർച്ചയായും സമാഗതമാകും....ചിലർക്ക് ഇന്നുതന്നെ; മററുള്ളവർക്കു നാളെയും, അരൂപിയായ ഈശ്വരന്റെ

---

3 In the Shadow of the Mahatma, pp. 11—12.

* ബിർലായുടെ പത്നി, മരണഹേതുകമായ രോഗം ബാധിച്ചു കിടക്കുമ്പോൾ എഴുതിയതു*.

രൂപം നിരന്തരമായി നമ്മുടെ മനസ്സിൻെറ മുന്നിൽ വിളങ്ങുമാറാക ട്ടെ. പരിശീലനംകൊണ്ടു് ഇതു സാദ്ധ്യമായിത്തീരും....

നിങ്ങളോടു് ആത്മാർത്ഥതയോടുകൂടി,
വന്ദേമാതരം,
മോഹൻദാസിൽനിന്നു്.

## 4

നവംബർ, 1925.

എൻെറ പ്രിയപ്പെട്ട ഘനശ്യാംദാസ്ജീ,

നിങ്ങളുടെ കത്തു്.

*എൻെറ ലേഖനത്തെ സംബന്ധിച്ചാണെങ്കിൽ. ഒരു തെററിൽ നിന്നു ബായെ ഞാൻ രക്ഷിച്ചു എന്നു് എനിക്കു തീർച്ചയുണ്ടു്. ബായും ഈ വെളിച്ചത്തിലാണു് സംഗതികാം പരിഗണിക്കുന്നതു് എന്നു തോന്നുന്നു; അല്ലാത്തപക്ഷം, ഇത്ര ഹൃദയലാഘവത്തോടുകൂടി എന്നോ ടൊപ്പം നീങ്ങാൻ അവക്കു കഴിയുമായിരുന്നില്ല. അടിസ്ഥാനരഹി തങ്ങളായ പല അപരാധാരോപണങ്ങളിലുംനിന്നു് ഛഗൻലാലി നേയും ബായേയും ഞാൻ രക്ഷിച്ചിട്ടുണ്ടു്. സ്വന്തം അപരാധം പര സ്യമായി ഏററുപറയുന്നതിൻെറ മധുരമായ ആനന്ദം എന്നോളം പരീ ക്ഷിച്ചറിഞ്ഞിട്ടുള്ള മററാരെങ്കിലും നമ്മുടെ സമുദായത്തിൽ ഉണ്ടോ എന്നു് എനിക്കു സംശയമുണ്ടു്. അതു മനസ്സിലാക്കാൻ നിങ്ങാംക്കു കഴിഞ്ഞിട്ടില്ല. അതുമാത്രമാണു് എനിക്കു് അത്ഭുതകരം.

## 5

ജൂൺ 8, 1926.

എൻെറ പ്രിയപ്പെട്ട ഘനശ്യാംദാസ്ജീ,

....*നിങ്ങാം കൗൺസിലിൽ പ്രവേശിക്കുന്നതിനേക്കുറിച്ചു് എനിക്കു് എന്തു് എഴുതാൻ കഴിയും? ഈ വിഷയത്തിൽ മാളവ്യജി യോടു് എനിക്കു് അടിസ്ഥാനപരമായ ഒരു അഭിപ്രായവ്യത്യാസ മുണ്ടു്. അവിടെ പോകുന്നതു ജനസേവനത്തിനു സഹായകമായി രിക്കുമെന്നു നിങ്ങാംക്കു ബോദ്ധ്യം വന്നിട്ടുണ്ടെങ്കിൽ നിങ്ങാം പോക

4 In the Shadow of the Mahatma, p. 13.

* ആശ്രമത്തിനു സംഭാവനയായി നല്കപ്പെട്ട വളരെച്ചെറിയ ഒരു തുക കസ്തൂർബാ കരസ്ഥമാക്കിയതിനേയും, ആശ്രമത്തിൻെറ വകയായ കുറെ പണം ഛഗൻലാൽ രഹസ്യമായി എടുത്തതിനേയും ഗാന്ധിജി യംഗ് ഇന്ത്യയിൽ പരസ്യമായി അപലപിച്ചു അതിനെപ്പററിയുള്ള കത്തു്.

5 In the Shadow of the Mahatma, pp. 15--16.

* ബിർലായുടെ ഉദ്ദിഷ്ടമായ നിയമസഭാസ്ഥാനാർത്ഥിത്വത്തെപ്പററിയുള്ള അഭിപ്രായം.

ണം. സ്വരാജ്കക്ഷിയെ എതിർക്കുകയും അതേസമയത്തു രാഷ്ട്രീയ പരിചയം സമ്പാദിക്കുകയും ചെയ്യാമെന്നു സങ്കല്പിക്കുക സാദ്ധ്യമല്ല. നിയമസഭകളിൽനിന്നു മാറിനില്ക്കാമെന്ന് എന്നോടു നിങ്ങൾ ഒരു വാഗ്ദാനം ചെയ്തിട്ടുണ്ടെന്ന വിശ്വാസത്താൽ നിങ്ങൾ മനസ്സിനെ ക്ലേശിപ്പിക്കയാണെങ്കിൽ, ആ മിഥ്യാധാരണ നിങ്ങൾ മനസ്സിൽനിന്നും നീക്കേണ്ടിയിരിക്കുന്നു. അങ്ങനെ ഒരു നിയന്ത്രണം അടിച്ചേല്പിക്കപ്പെട്ടിട്ടുണ്ടെന്നു ദൃഢമായി പരിഗണിക്കാൻ പാടില്ല. ആകയാൽ അത്തരം വാഗ്ദാനങ്ങളിൽനിന്നു നിങ്ങൾ സ്വതന്ത്രനാണ് എന്നു കരുതി, കൗൺസിലിൽ പ്രവേശിക്കുന്ന പ്രശ്നത്തെ ജനസേവനത്തിന്റെ വീക്ഷണകോണത്തിൽനിന്നുമാത്രം തീരുമാനിക്കണം.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
മോഹൻദാസ്.

## 6

മാർച്ച് 16, 1927.

എന്റെ പ്രിയപ്പെട്ട ഘനശ്യാംദാസ്ജീ,

§യൂറോപ്പിൽ വസിക്കുമ്പോൾ ഒരാളുടെ ആരോഗ്യം പരിരക്ഷിക്കാൻ, താഴെപ്പറയുന്ന പെരുമാററനിയമങ്ങൾ അനുസരിക്കേണ്ടതാണ് എന്നത്രേ എന്റെ അഭിപ്രായം.

1. നമുക്കു പരിചിതമല്ലാത്ത ആഹാരം നാം അധികം കഴിക്കരുത്.

2. യൂറോപ്പിലുള്ളവർ ആറോ ഏഴോ തവണ ഭക്ഷണം കഴിക്കാറുണ്ട്; പക്ഷേ, നിങ്ങൾ മൂന്നുതവണയിൽക്കൂടുതൽ ഭക്ഷിക്കരുത്. അതിനിടയ്ക്കുള്ള സമയത്തു് ചോക്കലേററും അതുപോലുള്ള മററു വസ്തുക്കളും തിന്നു ശീലിക്കരുത്.

3. രാത്രിയിൽ ഒരുമണിക്കുപോലും അവർ ഭക്ഷിക്കാറുണ്ട്. എന്നാൽ 8 മണിക്കുശേഷം നാം യാതൊന്നും തിന്നരുത്. ആളുകളെയും സ്ഥലങ്ങളെയും സന്ദർശിക്കുമ്പോൾ, ചായ മുതലായവ നാം കഴിക്കണമെന്നു പ്രതീക്ഷിക്കപ്പെടുന്നുണ്ട്. ഇതു തികച്ചും തെററാണ്.

4. നാം ദിവസേന പുറത്തു നടക്കാനിറങ്ങുകയും ആറുമൈൽ എങ്കിലും സഞ്ചരിക്കയും വേണം. രാവിലേയും വൈകുന്നേരത്തും നാം നടന്നു ശീലിക്കണം.

5. പരിമിതമായ ഒരു അളവിലേ നിങ്ങൾ വസ്ത്രം ധരിക്കാൻ പാടുള്ളൂ. നമുക്കു തണുപ്പ് അനുഭവപ്പെടരുത് എന്നതാണു രഹസ്യം. നടപ്പ് തണുപ്പിനെതിരേയുള്ള ഒരുറപ്പാണ്.

---

6. In the Shadow of the Mahatma, pp. 27—28.
§ യൂറോപ്പിൽ വസിക്കുന്ന സമയത്തേക്കുള്ള ആരോഗ്യരക്ഷാ നിർദ്ദേശങ്ങൾ.

6. യൂറോപ്യൻവേഷം അണിയേണ്ട ആവശ്യം ഒട്ടുംതന്നെയില്ല. യൂറോപ്പിലെ പാവപ്പെട്ട ആളുകളെ അറിയാൻ നാം ശ്രമിക്കണം. ഇതിനു്, കാൽനട ആവശ്യമത്രേ. നിങ്ങൾക്കു സമയമുള്ളപ്പോൾ, നടന്നുപോകുന്നതാണു് അഭിലഷണീയം.

7. നിങ്ങൾ യൂറോപ്പിൽ വന്നതുകൊണ്ടു് എന്തെങ്കിലും ചെയ്യേണ്ടതുണ്ടു് എന്നു് ഒരുനിമിഷംപോലും ചിന്തിക്കാൻ നിങ്ങൾ പ്രേരിതനാകരുതു്. സ്വാഭാവികവും സ്വയമേവ നടക്കുന്നതുമായ പരിശ്രമവുംകൊണ്ടു് നിർവ്വഹിക്കാവുന്നതുമാത്രം ചെയ്യുക.

8. എൻെറ അഭിപ്രായത്തിൽ, നിങ്ങളുടെ യൂറോപ്പപര്യടനംകൊണ്ടു് ഒരു നല്ല ഫലമെങ്കിലും സംജാതമാകും—നിങ്ങൾക്കു്, തീർച്ചയായും, ശരീരബലം വളർത്താൻ സാധിക്കും.

9. മാനസികമായ വഴിതെററലിൽനിന്നു നിങ്ങളെ ഈശ്വരൻ രക്ഷിക്കട്ടെ; വളരെക്കുറച്ചു് ഇന്ത്യക്കാരേ അതിൽനിന്നു രക്ഷപ്പെടാറുള്ളു. അവിടെയുള്ള ആളുകൾക്കു് അവരുടെ ജീവിതരീതി സ്വാഭാവികമാണെങ്കിലും, നമ്മെ ഉന്മത്തരാക്കാൻമാത്രമേ അതിനു കഴിയൂ.

10. ഗീതയും രാമായണവും പാരായണംചെയ്യുന്ന ശീലം യാതൊരു കാരണവശാലും ഉപേക്ഷിക്കരുതു്, ഇതിനകംതന്നെ നിങ്ങൾ ശീലിച്ചിട്ടില്ലെങ്കിൽ, എത്രത്തോളം വേഗത്തിൽ അതു് ആരംഭിക്കുന്നുവോ, അത്രത്തോളം നന്നു്.

ഇത്ര സൂക്ഷ്മവും വിശദവുമായ ഉപദേശം നിങ്ങൾ പ്രതീക്ഷിച്ചിരിക്കയില്ലെന്നു് എനിക്കു നിശ്ചയമുണ്ടു്. നിങ്ങളുടേയും സഹോദരന്മാരുടേയും നന്മയിൽ എനിക്കു് അതിയായ വിശ്വാസമുള്ളതുകൊണ്ടാണു് ഇതു നല്കുന്നതു്. നിങ്ങളെപ്പോലെ നന്മയും മനുഷ്യത്വവും ഉള്ള ധനവാന്മാരുടെ സംഖ്യ വാസ്തവത്തിൽ വളരെക്കുറവാണു്. അതു് അനേകം ഇരട്ടി വദ്ധിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. രാഷ്ട്രസേവനത്തിനു് അതിനെ പ്രയോജനപ്പെടുത്താനും ആശിക്കുന്നു. കണ്ണിനുപകരം കണ്ണു്, പല്ലിനുപകരം പല്ലു്, എന്ന തത്വത്തിൽ എനിക്കു വിശ്വാസമില്ല. ആകയാൽ ഏററവും ചെറിയ തോതിലെങ്കിലും വിശുദ്ധിയും സത്യവും അഹിംസയും എവിടെക്കണ്ടാലും, ഒരു ലുബ്ധൻെറ ശ്രദ്ധയോടുകൂടി ആ സമ്പത്തു് ഞാൻ ശേഖരിക്കാൻ തുടങ്ങുന്നു; അതു് എന്നെ ആനന്ദിപ്പിക്കുന്നു; അതിനാൽ അതുതന്നെയാണു് എൻെറ പ്രതിഫലം....

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
മോഹൻദാസ്.

## 7

ജനവരി 11, 1933.

എന്റെ പ്രിയപ്പെട്ട ഘനശ്യാംദാസ്,

*നിങ്ങഠം ജനവരി 7—ാം തീയതി അയച്ച വിഷാദഭരിതമായ കത്ത് എനിക്ക കിട്ടി; പക്ഷേ, നിങ്ങഠം നിരാശപ്പെടാനോ നിരുത്സാഹപ്പെടാനോ പോകുന്നില്ല. മിക്ക സംഘടനകളുടേയും സാമാന്യസ്ഥിതിയാണ് നിങ്ങഠം വിവരിക്കുന്നത്. അത്തരം സംഘടനകളുടെ ചുമതല ഒരു മനുഷ്യൻ വഹിക്കുമ്പോഴാണ്, അയാളിലുള്ള പരമാവധി നന്മയും തിന്മയും പുറത്തു വരുന്നത്. വേണ്ടിടത്തോളം നിസ്സംഗതയോടുകൂടി അയാഠം ജോലിചെയ്യുമ്പോഠം, ഏററവും നല്ലതു പുറത്തുവരുന്നു.

നിങ്ങളുടെ ആത്മാത്ഥതയുള്ള,
ബാപ്പു.

## 8

ജൂലൈ 18, 1937.

സഹോദരൻ ജി. ഡി.,

വളരെ ശ്രദ്ധയോടുകൂടിയാണ് നിങ്ങളുടെ കത്തുകളെല്ലാം ഞാൻ വായിക്കുന്നത്. നിങ്ങഠംക്ക കത്തെഴുതാൻ എനിക്ക സമയം കിട്ടിയില്ല. എഴുതാൻ ആഗ്രഹവും തോന്നിയില്ല. എന്നല്ല, എനിക്ക് എന്താണ് എഴുതാൻ കഴിയുമായിരുന്നത്? §ഓരോ നിമിഷവും സ്ഥിതിഗതികഠം മാറിക്കൊണ്ടും തിരുത്തപ്പെട്ടുകൊണ്ടും വരികയായിരുന്നു. അത്തരം സാഹചര്യങ്ങളിൽ എഴുതുന്നത് അനുചിതമായിരുന്നു. മററുള്ളവക്ക് എഴുതേണ്ടതു് ആവശ്യമായിരുന്നു; എന്തുകൊണ്ടെന്നാൽ എനിക്ക് എഴുതിയിരുന്നവരുടെ പ്രേരണാശക്തിക്ക വിധേയനാകാൻ എത്രത്തോളം സാധിക്കുമോ അത്രത്തോളം വിധേയനാകാൻ ഞാൻ ആഗ്രഹിച്ചു. നിങ്ങളുടെ കത്തുകഠം എന്നിൽ എത്രത്തോളം സ്വാധീനശക്തി ചെലുത്തിയെന്ന് എനിക്ക പറയാൻ ആവില്ല. പക്ഷേ, തീർച്ചയായും ഇത്രയും എനിക്ക പറയാൻ സാധിക്കും: വിദേശത്തുനിന്നു വന്നുചേന്ന കത്തുകളുടെ പ്രേരണാശക്തി

---

7 In the Shadow of the Mahatma, P. 76

* ഹരിജൻ സേവക് സമാജിന്റെ അദ്ധ്യക്ഷൻ എന്ന നിലയിൽ ജി. ഡി. നടത്തിയ പ്രവത്തനങ്ങഠംക്കിടയ്ക്കു് അദ്ദേഹത്തിന് ഉണ്ടായ അനുഭവങ്ങളെ പരാമർശിക്കുന്നു.

8 In the Shadow of the Mahatma, P. 196.

§ ഏതാനും പ്രവിശ്യകളിൽ കോൺഗ്രസ്സ് അധികാരം സ്വീകരിച്ചുകഴിഞ്ഞയുടനെ എഴുതിയതു്.

കുററമായിരുന്നു; ഇന്ത്യയിൽ സംഭവിച്ചുകൊണ്ടിരുന്ന സംഗതികളാണ് എന്നിൽ കൂടുതൽ സ്വാധീനശക്തി ചെലുത്തിയതു്. പ്രസവം ആസന്നമായ ഒരു സ്ത്രീയുടെ അവസ്ഥയ്ക്കു സമാനമായിരുന്നു എന്റെ സ്ഥിതിയെന്നു നിങ്ങൾക്കു വേണമെങ്കിൽ പറയാം. പ്രസവമടുത്ത സ്ത്രീയുടെ അന്തർഭാഗത്തു പലതും സംഭവിക്കുന്നു; പക്ഷേ, പാവപ്പെട്ട ആ സ്ത്രീക്കു് അവയൊന്നും വിവരിക്കാൻ കഴിയുകയില്ല. എന്താണു സംഭവിച്ചതു് എന്നു് ഇപ്പോൾ നമുക്കു് അറിയാം. എന്നാൽ ഇത്രയും ഞാൻ പറയാം: ജവഹർ ചെയ്തതും പ്രവർത്തകസമിതിയിൽ പറഞ്ഞതുമെല്ലാം കേവലം വിസ്മയാവഹമായിരുന്നു. എന്തായാലും അദ്ദേഹത്തെപ്പററി അത്യുന്നതമായ മതിപ്പു് എനിക്കു് ഉണ്ടായിരുന്നു. ഇപ്പോഴാകട്ടെ, അദ്ദേഹം അതിലധികം ഔന്നത്യത്തിലേക്കു് ഉയന്നിരിക്കുന്നു; ഞങ്ങൾ ഇപ്പോഴും വിയോജിക്കയും ചെയ്യുന്നു; അതാണു് ആകർഷകമായിട്ടുള്ളതു്!

നമ്മുടെ യഥാർത്ഥ വൈഷമ്യം ഇപ്പോൾ ആരംഭിക്കയാണു്. നമ്മുടെ ബലം, സത്യസന്ധത, ധൈര്യം, നിശ്ചയദാർഢ്യം, ജാഗ്രത, അച്ചടക്കം എന്നിവയെ ആശ്രയിച്ചിരിക്കുന്നു നമ്മുടെ ഭാവി. അത്രത്തോളം നന്നു്. നിങ്ങൾ ചെയ്തുകൊണ്ടിരുന്നതു് നല്ല കാര്യമാണു്. പ്രവർത്തകസമിതിയുടെ തീരുമാനത്തിൽ വ്യഥാസ്ഥൂലത ഇല്ലെന്നു് അധികൃതർ മനസ്സിലാക്കട്ടെ, ഓരോ വാക്കിനും അതിന്റേതായ അർത്ഥമുണ്ടു്, ഓരോന്നും പ്രയോഗത്തിൽ വരുത്തുകയും ചെയ്യും. അവസാനം, ഈശ്വരന്റെ നാമധേയത്തിലും ഈശ്വരനിൽ വിശ്വാസം അർപ്പിച്ചുകൊണ്ടുമാണു് എല്ലാം ചെയ്തിട്ടുള്ളതു്. നിങ്ങൾ നല്ലവനായിരിക്കും; നിങ്ങൾ നല്ലവനായിരിക്കുക.

അനുഗ്രഹങ്ങൾ,
ബാപ്പു.

## 9

## രാമേശ്വർദാസ് ബിർല*

ആഗസ്റ്റ് 12, 1944.

സഹോദർൻ രാമേശ്വർദാസ്,

ഏറെക്കാലമായി നിങ്ങൾക്കു് എഴുതണമെന്നു ഞാൻ വിചാരിക്കയായിരുന്നു. പക്ഷേ, അപ്രകാരംചെയ്യാൻ വേണ്ടത്ര സമയം കരസ്ഥമാക്കാൻ എനിക്കു കഴിഞ്ഞില്ല. ഇപ്പോൾ ഞാൻ എഴുതേണ്ടിയിരിക്കുന്നു. മി. ജിന്നയുടെ കത്തു് ഏതുസമയത്തും ഇവിടെ എ

9 In the Shadow of the Mahatma, pp. 225—226.
* ജി. ഡി. ബിർലായുടെ ജ്യേഷ്ഠസഹോദരൻ. (ആഗാഖാൻ കൊട്ടാരത്തിൽ നിന്നു് ഗാന്ധിജി വിമുക്തനായതിനുശേഷം അയച്ചതു്.)

ത്തിയെന്നുവരാം. മൂന്നോ നാലോ ദിവസത്തെ അവധി ആവശ്യപ്പെട്ടു കൊണ്ടു് ഞാൻ എഴുതിയിട്ടുണ്ടു്. ഞാൻ ബിർലാമന്ദിരത്തിൽ തങ്ങാതിരിക്കാൻ വളരെയധികം നിർബ്ബന്ധിക്കപ്പെടുന്നുണ്ടു്. യാതൊരു കാരണവുംകൂടാതെ ബിർലാമന്ദിരം ഉപേക്ഷിക്കയില്ലെന്നു വ്യക്തമായി ഞാൻ പറഞ്ഞു. ഏതെങ്കിലും സന്ദർഭവശാൽ, അവിടെ ഞാൻ തങ്ങുന്നതു് ഉചിതമല്ലെന്നു കരുതപ്പെടുന്നപക്ഷം, യാതൊരു വൈമനസ്യവുംകൂടാതെ അതു് എന്നെ അറിയിക്കണം. അതിനുവേണ്ടിയാണു് ഇതു് എഴുതുന്നതു്. പൂനയിൽവച്ചും ഈ പ്രശ്നം ഉദിക്കുകയുണ്ടായി; നിങ്ങൾക്കു് എന്തെങ്കിലും വൈമനസ്യം തോന്നുക എന്ന പ്രശ്നമേ ഉണ്ടാകരുതെന്നു തീരുമാനിക്കപ്പെട്ടു. ആ സമയത്തു് നിങ്ങൾ അവിടെ ഉണ്ടായിരുന്നോ എന്നു് എനിക്കു് ഓർമ്മയില്ല. ഘനശ്യാംദാസുമായിട്ടാണു് സംഭാഷണം നടന്നതു്, എന്നാൽ എന്റെ ബോംബെ സന്ദർശനത്തിനുള്ള സമയം അടുത്തുവരുന്നതിനാൽ, ഒരു മുൻകരുതൽ നടപടി എന്ന നിലയ്ക്കു് നിങ്ങളോടു ചോദിക്കേണ്ട കടമ എനിക്കു് ഉണ്ടെന്നു ഞാൻ വിചാരിച്ചു.

താരതമ്യേന കുറെക്കൂടി പ്രധാനപ്പെട്ട മറെറാരു സംഗതികൂടെയുണ്ടു് — സമയത്തിന്റെ വീക്ഷണകോണത്തിൽനിന്നു നോക്കുമ്പോൾ, എന്റെ ബോംബേവാസത്തിന്റെ പ്രശ്നത്തോളം ഇതു പ്രധാനമല്ലെങ്കിലും. ഇപ്പോൾ ഞാൻ അറസ്ററുചെയ്യപ്പെടാൻ പോകയാണല്ലോ. ആകയാൽ എത്രയോ കാലംമുമ്പു് ഞാൻ നടത്തേണ്ടതായിരുന്ന ഒരു സംഗതിക്കു് അവസാനരൂപംനൽകാൻ സാധിക്കുമെങ്കിൽ എനിക്കു സംതൃപ്തിതോന്നുന്നതാണു്. താലിമിസംഘത്തിന്റെ പ്രവർത്തനം വേണ്ടവണ്ണം നടക്കുന്നുണ്ടെന്നാണു് എന്റെ വിശ്വാസം. അതിനു് 50,000 രൂപാ കരുതിവയ്ക്കേണ്ടതാണു്.

മീരാബെഹനുള്ള സംഭാവനയായി ലഭിച്ച പണം മടക്കിക്കൊടുക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ആ പണം മടക്കിക്കൊടുക്കേണ്ടതു് ഇപ്പോൾ ഒരു കർത്തവ്യമത്രെ. സത്യാഗ്രഹാശ്രമനിധിയാണു് ഈ ഭാരം വഹിക്കേണ്ടതു്. ഇവിടെ ചിന്താവിഷയമായ സംഖ്യ ചെറുതാണു്. എങ്കിലും സൃഷ്ടിപരമായ പ്രവർത്തനങ്ങൾക്കുവേണ്ടി നാരായൺദാസ് അതു് വച്ചുസൂക്ഷിച്ചു. ആ സംഖ്യ എടുത്തുമാററാൻ കഴിയും; പക്ഷേ, ആ പ്രവർത്തനത്തിനു ദോഷംവരുത്തിക്കൊണ്ടു മാത്രമേ, അപ്രകാരം ചെയ്യാൻ നമുക്കു കഴിയൂ; സാദ്ധ്യമാകുമെങ്കിൽ, അതിനു ദോഷംവരുത്തരുതെന്നു ഞാൻ ആശിക്കുന്നു. ഈ തുക ഏകദേശം 50,000 ഉറുപ്പികയോളം വരും. സംഭാവനകളുടെ കൂട്ടത്തിൽ രേഖപ്പെടുത്തേണ്ട ശരിയായ തുക എന്താണെന്നു കണ്ടുപിടിക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല, ശരിയായ തുക കണ്ടെത്താൻ സമയവും വേണ്ടിവരും. ആശ്രമത്തിലെ കണക്കുപുസ്തകങ്ങളെല്ലാം പല സ്ഥലത്തായിട്ടു കിടക്കുകയാണു്. വേണ്ടവണ്ണം സൂക്ഷിച്ചുവെച്ച കണക്കിൽനിന്നു് ഇത്തരം സംഖ്യകൾ കണ്ടുപിടിക്കാൻ സാധാരണഗതി

യിൽ പ്രയാസമുണ്ട്—ഒരു പുല്ലിൻകൂമ്പാരത്തിൽ വീണുപോയ സൂചി കണ്ടുപിടിക്കുന്നതുപോലെ. എങ്കിലും ആ തുക തയ്യാറാക്കാൻ ഞാൻ നിർദ്ദേശം നൽകിയിട്ടുണ്ട്.

ഇതുകൂടാതെ, പലവക ചെലവിനങ്ങളും ഉണ്ട്. ഇക്കാര്യത്തിൽ എന്തെങ്കിലും ചെയ്യേണ്ടതു് അത്യന്താപേക്ഷിതവുമാണ്. ഇതും ഏതാണ്ട് 50,000—ത്തോളം ഉറുപ്പിക വിഴുങ്ങിക്കളയും. ശരിയായ കണക്ക ഞാൻ തയ്യാറാക്കിയിട്ടില്ല.

ലാഘവത്തോടുകൂടി ഈ സംഖ്യകളെല്ലാം തരാൻ നിങ്ങൾക്ക സാധിക്കുമോ? യാതൊരു മടിയുംകൂടാതെ നിഷേധരൂപത്തിലുള്ള മറുപടിപോലും നിങ്ങൾക്ക പറയാം. എൻെറ സ്ഥാപനങ്ങളെല്ലാം ഈശ്വരനെ ആശ്രയിച്ചാണ് സ്ഥിതിചെയ്യുന്നതു്. ഏതെങ്കിലു മൊരു സ്ഥാപനത്തിനു് തടസ്സംവരുത്താൻ ഈശ്വരനു് ആഗ്രഹമി ല്ലെങ്കിൽ, ആരിലെങ്കിലുംകൂടെ അദ്ദേഹം ഡ്രാഫ്ററ് അയച്ചുതരുന്നു. ആകയാൽ ഈ തുക എനിക്ക കിട്ടിയില്ലെങ്കിൽ, നിങ്ങളോടോ ഈശ്വരനോടോ കോപം തോന്നുകയില്ല. ഏതു മരത്തണലിലാണോ ഞാൻ അഭയം പ്രാപിച്ചിരിക്കുന്നതു്, ആ മരത്തിൻെറ ശാഖ ഞാൻ ഒരിക്കലും വെട്ടിക്കളഞ്ഞിട്ടില്ല; ഈശ്വരേച്ഛ അനുകൂലമാണെങ്കിൽ, എൻെറ ജീവിതകാലത്തു് ആ പ്രവൃത്തി ഞാൻ ചെയ്യാനുംപോകു ന്നില്ല.

നിങ്ങൾ എല്ലാവരും സസുഖം കഴിയുകയാണെന്നു ഞാൻ പ്രത്യാശിക്കുന്നു. ജഗദീശിൻെറ കൈയിൽ ഇതു ഞാൻ കൊടുത്തയയ്ക്കുകയത്രെ. സഹോദരൻ മുൻഷിയുടെ കത്തുംകൊണ്ട് അയാൾ ഇവിടെ വന്നു. തപാലിൽ എന്തു് അയയ്ക്കണമെന്നും, എന്തു് അയച്ചുകൂടെന്നും തീരുമാനിക്കാൻ ഈയിടെ പ്രയാസമായിവരികയാണ്.

ബാപ്പുവിൻെറ ആശംസകളോടുകൂടി.

## 10

## ജി. ഡി. ബിർലായ്ക്കു്

മാർച്ച് 20, 1945.

എൻെറ പ്രിയപ്പെട്ട ഘനശ്യാംദാസ്,

ഒരു എക്സ്പ്രസ്സ് ടെലഗ്രാം നിങ്ങൾക്ക ഞാൻ അയച്ചിട്ടുണ്ട്. അതിൻെറ ഒരു പകർപ്പ് ഇതോടൊപ്പം വയ്ക്കുന്നു. *നിങ്ങൾ എന്തു കഴിക്കുന്നു, എത്രമാത്രം, എപ്പോഴെല്ലാം, ഏതു സസ്യങ്ങളാണ് നിങ്ങൾ

10 In the Shadow of the Mahatma, pp. 261—262.

* ജി. ഡി. ബിർലായുടെ ആരോഗ്യത്തെപ്പററി—അടുത്ത രണ്ടു കത്തുകളും ഇദ്ദേഹത്തിനുള്ളവയാണ്.

കഴിക്കുന്നതു്, അവ പച്ചയായിട്ടാണോ കഴിക്കുന്നതു്, അതോ വേവിച്ചോ? വെള്ളം ദൂരെക്കളയുന്നില്ലായിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. തവിടുകൊണ്ടു് ഉണ്ടാക്കിയ റൊട്ടി പൊരിച്ച റൊട്ടിക്കു പകരം ഉപയോഗിക്കാൻ കൂടുതൽ കൊള്ളാവുന്ന വസ്തുവല്ല. ആ റാവു് ഉമിയിൽനിന്നു വേർതിരിച്ചതു് അല്ലായിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. നിങ്ങൾ പാൽ കുടിക്കുന്നുണ്ടെങ്കിൽ, എത്രമാത്രം? മറെറന്തു കഴിക്കുന്നുണ്ടെങ്കിലും, അര ഔൺസു് വെണ്ണ പൊരിച്ച റൊട്ടിയുടെയോ, തവിടുകൊണ്ടുള്ള റൊട്ടിയുടെയോ പുറത്തു നല്ലവണ്ണം പുരട്ടി വേവിക്കാത്ത പച്ചക്കറിയുംകൂട്ടി കഴിക്കണം. ദഹനക്കേടു വന്നാൽ, മററുള്ള പദാർത്ഥങ്ങൾ നിങ്ങൾക്കു വേണ്ടെന്നുവയ്ക്കാം, വെണ്ണ വേണ്ടെന്നു വയ്ക്കരുതു്. ദീർഘമായി ശ്വസിക്കുക. അതു വളരെ അത്യാവശ്യമത്രെ. ഒരു നാസാദ്വാരം അടച്ചു്, മറേറതിലൂടെ ദീർഘമായി ശ്വസിക്കുക— ക്രമേണ അതു വർദ്ധിപ്പിച്ചു്, തുടർച്ചയായി അരമണിക്കൂർ അതു ചെയ്യാൻ നിങ്ങൾക്കു കഴിയും. നിങ്ങൾ ഓരോ ശ്വാസം വലിക്കുമ്പോഴും 'രാം' എന്ന പദം ഉച്ചരിക്കുക. ശ്വാസോച്ഛ്വാസവ്യായാമം ചെയ്യുമ്പോൾ, നിങ്ങളുടെ എല്ലാവശത്തും വായു ഉണ്ടായിരിക്കണം; തുറന്ന വായുവാണു് അഭിലഷണീയം. രാവിലെ പതിവായി ഇതു ചെയ്യേണ്ടതാണു്; അനന്തരം ആഹാരം ദഹിച്ചതിനുശേഷവും. ഈ വ്യായാമം ദിവസേന നാലുപ്രാവശ്യമെങ്കിലും ചെയ്യണം. ഒരു ദീർഘശ്വാസം വലിച്ചശേഷം, അതു പുറത്തേക്കു വിടണം. ആദ്യംമുതല്ക്കുതന്നെ ഈ ശീലം പാലിക്കണം. ഇതു് ആമാശയത്തെ ചലിപ്പിക്കയും നിദ്ര ഉളവാക്കുകയും ചെയ്യും. നിങ്ങൾ ഈ വ്യായാമം ബുദ്ധിപൂർവ്വം ചെയ്യുമെങ്കിൽ, ചുമയിൽനിന്നു വളരെ വേഗത്തിൽ നിങ്ങൾക്കു മോചനം നേടാം.

ബാപ്പുവിന്റെ അനുഗ്രഹങ്ങളോടുകൂടി.

## 11

ഏപ്രിൽ 9, 1945.

എന്റെ പ്രിയപ്പെട്ട ഘനശ്യാംദാസു്,

എന്റെ കൈയക്ഷരം നിങ്ങൾക്കു വായിക്കാമോ? അല്പമെങ്കിലും വിഷമം നിങ്ങൾക്കു തോന്നുന്നെങ്കിൽ, ഭാവിയിൽ എന്റെ കത്തുകൾ ഞാൻ പറഞ്ഞുകൊടുത്തു് എഴുതിക്കാം.

ദിവസങ്ങൾ കടന്നുപോകയാണു്; ഹാർദ്ദമായ ഒരു സംഭാഷണത്തിനുവേണ്ട സമയം കിട്ടുന്നില്ല. ആകയാൽ എനിക്കു പറയാനുള്ളതു് ഞാൻ എഴുതിത്തീർക്കട്ടെ. ഏതാനും വാക്യങ്ങളിൽ ഒരു മറുപടി നല്കാൻ സാധിക്കും. ഞാൻ പറഞ്ഞിട്ടുള്ളതു പിൻവലിക്കുക

11 In the Shadow of the Mahatma, pp. 262—263

യാണെന്നു് ഇതിനു്, തീർച്ചയായും, അത്ഥമില്ല. ഞാൻ വേഗത്തിൽ ഇവിടംവിട്ടു പോകുന്നില്ല; എന്നാൽ എനിക്കു പറയാനുള്ളതു മാററിവയ്ക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല.

1. എൻെറ ജോലി വദ്ധിച്ചിട്ടുണ്ടു്. †ഞാൻ തുടങ്ങിവച്ച സ്ഥാപനങ്ങളെല്ലാം സ്വയംപര്യാപ്തമാണെന്നും ഇനിയൊരിക്കലും എന്നിൽനിന്നു് അവയ്ക്കു് പണം ആവശ്യമില്ലെന്നുമുള്ള അവസ്ഥയിൽ എത്തിച്ചേരാനാണു് ഞാൻ ശ്രമിക്കുന്നതു്. ഇതിനു്, തീർച്ചയായും, കുറേക്കാലം വേണ്ടിവരും. അതുവരെ അവയ്ക്കുംകൂടെ ഞാൻ പണം കണ്ടുപിടിക്കേണ്ടതായിവരും. ആ സ്ഥാപനങ്ങൾ ഇവയാണു്:

1) അഖിലേന്ത്യാ നൂൽനൂൽപ്പുസംഘടന
2) ഗ്രാമീണവ്യവസായസംഘടന
3) നയീതാലിം
4) ഹിന്ദുസ്ഥാനിപ്രചാർ
5) ആശ്രമം.

2, 3, 4, 5 എന്നീ സ്ഥാപനങ്ങളെക്കുറിച്ചാണു് ഇപ്പോൾ ഞാൻ സംസാരിക്കുന്നതു്. അഞ്ചാമത്തെ സ്ഥാപനത്തെ—ആശ്രമത്തെ—സംബന്ധിച്ചിടത്തോളം, അതിനു് ഒരിക്കലും സ്വയംപര്യാപ്തമായിരിക്കാൻ സാദ്ധ്യമല്ല, അതുപോലും സാദ്ധ്യമാക്കാനുള്ള പരിശ്രമത്തിനു് എൻെറ പക്ഷത്തു കുറവില്ലെങ്കിലും. ആശ്രമത്തിൽ ആശുപത്രികൂടെ ഉൾപ്പെടുന്നുണ്ടു്. ആശുപത്രിയുടെ കണക്കുകൾ പ്രത്യേകമാണു് സൂക്ഷിക്കുന്നതു്. അതിൻെറ ചെലവുകൾക്കു് ആവശ്യമുള്ള പണം വിവിധ മാഗ്ഗങ്ങളിൽക്കൂടെ സമ്പാദിക്കാൻ പരിശ്രമങ്ങൾ നടത്തുന്നുണ്ടു്. എന്നിട്ടും ആശ്രമത്തിൻെറ മാത്രം വാഷികച്ചെലവു് 1,00,000 ഉറുപ്പികയ്ക്കടുത്തു വരുന്നുണ്ടു്. ഇതു് ഞാൻ ഓമ്മയിൽനിന്നു് ഉദ്ധരിക്കയത്രേ. ആശ്രമത്തിനു തല്ക്കാലം പണത്തിൻെറ ആവശ്യമില്ല. രാമേശ്വർദാസ് ആവശ്യമുള്ള പണം അയച്ചുതരുന്നുണ്ടു്. 2, 3, 4 എന്നിവയെ സംബന്ധിച്ചാണെങ്കിൽ, അവയ്ക്കു പണം ആവശ്യമുണ്ടു്. രാമേശ്വർദാസ് കുറെ പണം അയച്ചിട്ടുണ്ടെന്നു് ഞാൻ വിശ്വസിക്കുന്നു. ഹിന്ദിയുടെ പ്രചരണത്തിനും നയീതാലിമിനും പണം ആവശ്യമുണ്ടു്. ഒരുപക്ഷേ, എനിക്കു് 2,00, 000 ഉറുപ്പിക ആവശ്യമുണ്ടായിരിക്കും. ഈ ഭാരം നിങ്ങളുടെ ചുമലിൽ ധരിക്കാൻ നിങ്ങൾ സന്നദ്ധനാണോ? ത്യാഗികളുടെ നിധി (സഫറേഴ്സ് ഫണ്ടു്) യെ സംബന്ധിച്ചാണെങ്കിൽ, രാമേശ്വർദാസിൻെറ കത്തിൽ അതിനെപ്പററി സൂചിപ്പിച്ചിട്ടുണ്ടു്. എൻെറ അഭിപ്രായം ഞാനും അറിയിച്ചിട്ടുണ്ടു്....

സഹോദരന്മാർ രണ്ടുപേരും ഒന്നിച്ചുകൂടിയതു നന്നായി. രണ്ടു സഹോദരന്മാക്കുംവേണ്ടി മാത്രമുള്ളതല്ല ഈ കത്തു്, എല്ലാ സഹോദരന്മാക്കും കുടുംബത്തിലെ മററംഗങ്ങൾക്കും വേണ്ടിയുള്ളതത്രേ.

† ഗാന്ധിജി സമാരംഭിച്ച സൃഷ്ടിപരങ്ങളായ സംഘടനകളെപ്പററി.

കുറേക്കൂടെ ചെറിയ ഒരു കത്ത് എഴുതണമെന്നായിരുന്നു ഞാൻ ആലോചിച്ചിരുന്നത്; പക്ഷേ, അതു തികച്ചും ദീർഘമായിപ്പോയി. ഇതിൽ രണ്ടു മുഖ്യസംഗതികൾ ഉണ്ട്.

ബാപ്പുവിന്റെ അനുഗ്രഹത്തോടുകൂടി.

## 12

നവംബർ 26, 1946.

എന്റെ പ്രിയപ്പെട്ട ഘനശ്യാംദാസ്,

*ഞാൻ ശ്രീരാംപൂരിൽ തന്നെത്താൻ വസിക്കയാണെന്ന് നിങ്ങൾക്ക് അറിയാമല്ലോ. പ്രൊഫസർ നിർമ്മൽചന്ദ്രയും പരശുരാമും എനിക്കു കൂട്ടുകാരായിട്ടുണ്ട്. ഞാൻ കഴിഞ്ഞുകൂടുന്ന ഭവനം നല്ലയാളുകൾ അടങ്ങിയ ഒരു കുടുംബത്തിന്റെ വകയത്രേ. ഈ ഗ്രാമത്തിൽ ആകെക്കൂടി ഒരൊററ ഹിന്ദുഭവനമേ ഉള്ളു; മറെറല്ലാം മുസ്ലിങ്ങളാണ്. ഇവിടെ ശതക്കണക്കിനു ഗ്രാമങ്ങളുണ്ട്. വെള്ളം വററിക്കഴിഞ്ഞാൽപിന്നെ, ജലവാഹനങ്ങൾവഴി പരസ്പരം വലിയ സമ്പർക്കമൊന്നും അവ പുലർത്താറില്ല. അതിന്റെ ഫലമായി പദയാത്രകൊണ്ടു മാത്രമേ പ്രവർത്തനം സാദ്ധ്യമാകയുള്ളു. ആകയാൽ സാഹസികന്മാർക്കും, തെമ്മാടികൾക്കും, ദൃഢഗാത്രരായ മാന്യന്മാർക്കും മാത്രം തങ്ങൾക്കിടയിൽ സമ്പർക്കം പുലർത്തിക്കൊണ്ടിരിക്കാൻ കഴിയും. അത്തരമൊരു ഗ്രാമത്തിലത്രേ ഇപ്പോൾ ഞാൻ വസിക്കുന്നത്. ഇതുപോലുള്ള ഒരു ഗ്രാമത്തിൽ എന്റെ കാലം കഴിച്ചുകൂട്ടാൻ ഉദ്ദേശിക്കയും ചെയ്യുന്നു. ഹിന്ദുക്കളും മുസ്ലിങ്ങളും എത്രകാലം പരസ്പരം ആത്മാർത്ഥമായ സന്മനോഭാവം ഇല്ലാത്തവരായിക്കഴിയുന്നുവോ, അത്രയും കാലം ഇവിടെ തുടർന്നുവസിക്കാനാണ് ഞാൻ ഉദ്ദേശിക്കുന്നത്. മനുഷ്യന്റെ നിശ്ചയം അചഞ്ചലമായി നിലനിർത്താൻ ഭഗവാനുമാത്രമേ കഴിവുള്ളു. ഡൽഹിയോടും സേവാഗ്രാമിനോടും, ഉരുളിയോടും പാഞ്ച്ഗണിയോടും ഞാൻ വിടവാങ്ങുന്നു—എന്റെ ഏകാഭിലാഷം ഇതാണ്; പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക. ഇത് എന്റെ അഹിംസയെ പരീക്ഷണത്തിനു വിധേയമാക്കുകയും ചെയ്യും; ഈ അഗ്നിപരീക്ഷയിൽനിന്നു വിജയത്തോടുകൂടി പുറത്തുവരാനാണ് ഞാൻ ഇവിടെ വന്നിട്ടുള്ളതു്. എന്നെക്കാണാൻ ഉല്ക്കണ്ഠയുണ്ടെങ്കിൽ, നിങ്ങൾക്ക് ഇവിടെ വരാം. വ്യക്തിപരമായി ഞാൻ അതിന്റെ ആവശ്യമൊന്നും കാണുന്നില്ല. നിങ്ങൾക്ക് സന്ദേശവാഹകനെ അയയ്ക്കാം; അല്ല, കത്തുകൾ മുതലായവ ആൾവശം കൊടുത്തയയ്ക്കാൻ ആഗ്രഹം ഉണ്ടെങ്കിൽ, അതും നിങ്ങൾക്കു ചെയ്യാം.

---

12 In the Shadow of the Mahatma, pp. 268—269

* നൗഖാലിയിൽനിന്നു് അയച്ചതു്.

ഭരണഘടനാനിർമ്മാണസഭയിലേക്ക ഞാൻ പോകുന്നില്ല; അതു് തികച്ചും ആവശ്യമുള്ള സംഗതിയുമല്ല. ജവഹർലാൽ, സർദാർ, രാജൻബാബു, രാജാജി, മൗലാനാ—ഇവരിലാരെങ്കിലും ഒരാളോ അഞ്ചുപേരുംക്കൂടെയോ അവിടെപ്പോകട്ടെ—അഥവാ, കൃപലാനി....

ഇവിടെ ഞാൻ ചെയ്യുന്നതൊന്നും കോൺഗ്രസ്സിന്റെ പേരിലല്ലെന്നും സുഹൃത്തുക്കാം മനസ്സിൽ ധരിക്കുന്നതു നന്നായിരിക്കും; ഈ പ്രവർത്തനത്തോടു് അതിനെ ബന്ധപ്പെടുത്താനുള്ള ആലോചനയുമില്ല. കേവലം അഹിംസയുടെ വീക്ഷണകോണത്തിൽനിന്നുള്ള പ്രവർത്തനംമാത്രമാണു് ഇതു്. ആക്കെങ്കിലും ആഗ്രഹമുള്ളപക്ഷം, എന്റെ പ്രവർത്തനത്തെ പരസ്യമായി എതിക്കാം. അതു വാസ്തവത്തിൽ അയാളുടെ കർത്തവ്യംപോലുമാണു്. അതിനാൽ, എന്തെങ്കിലും ചെയ്യാൻ ആരെങ്കിലും ആഗ്രഹിക്കുന്നുണ്ടെങ്കിൽ, അയാരം നിർഭയം അതു ചെയ്യട്ടെ. ഏതെങ്കിലും കാര്യത്തെപ്പററി എനിക്ക മുന്നറിയിപ്പു നല്കാൻ ആരെങ്കിലും ആശിക്കുന്നെങ്കിൽ, അതും അയാരം ചെയ്തുകൊള്ളട്ടെ....

എനിക്കു് നേരിട്ടു് എഴുതുക; എങ്കിൽ എനിക്ക മറുപടി തരാനാവുമല്ലോ. പ്യാരെലാൽ, സുശീല മുതലായവരെല്ലാം വിവിധ ഗ്രാമങ്ങളിലാണു്.

ബാപ്പുവിന്റെ അനുഗ്രഹങ്ങളോടുകൂടി.

## ഭാഗം ആറ്

## എസ്ഥർ മേനോനും കുട്ടികൾക്കും മററും

### 1

### എസ്ഥർ ഫെയറിംഗിന്*

അഹമ്മദാബാദ്,
ജനുവരി 15, 1917.

പ്രിയപ്പെട്ട എസ്ഥർ,

നിങ്ങളുടെ മനോഹരമായ കത്തു് ഞാൻ സസന്തോഷം കൈപ്പററി. മിസ് പീറേറഴ്സൻെറ ജലദോഷം പൂർണ്ണമായി മാറി എന്നറിഞ്ഞതിൽ സന്തോഷമുണ്ടു്.

ആശ്രമത്തിൽ നിങ്ങൾ ശാന്തി കണ്ടെത്തി, അല്ലേ? അതും എനിക്കു് ആനന്ദകരമാണ്. നിങ്ങൾ രണ്ടുപേരേയും കുടുംബാംഗങ്ങളായി ഞാൻ കരുതുന്നു. നിങ്ങൾക്കു താല്പര്യം തോന്നുമ്പോഴും, കഴിവുള്ളപ്പോഴുമെല്ലാം ഇവിടെ വരാം.

....നിങ്ങളെ ഞാൻ വേണ്ടത്ര മനസ്സിലാക്കിയിട്ടുണ്ടു്. അതിനാൽ എനിക്കറിയാം നിങ്ങൾ ഏകാഗ്രതയോടുകൂടി പഠനം നടത്തുമെന്നും നിങ്ങളുടെ ഉദ്ദേശ്യത്തിനു് ആവശ്യമുള്ളിടത്തോളം തമിഴ് താമസിയാതെ സംസാരിച്ചുതുടങ്ങുമെന്നും.

ഇഷ്ടംപോലെ എത്രകാലം വേണമെങ്കിലും ആ നിയമാവലി നിങ്ങളുടെ കൈയിൽ വെച്ചുകൊള്ളുക. ധൃതിപ്പെട്ടു് അവ അയച്ചു തരേണ്ടതില്ല.

നിങ്ങളുടെ,
എം. കെ. ഗാന്ധി.

---

1 My Dear Child, P. 3

† വിദ്യാഭ്യാസപ്രവർത്തനങ്ങൾക്കായി ഇന്ത്യയിൽ വന്ന ഒരു ഡാനിഷ് മിഷനറിയാണ് എസ്ഥർ ഫെയറിംഗ്. പ്രവർത്തനം ആരംഭിക്കുന്നതിനു മുമ്പ് ആ യുവതി തമിഴ് പഠിക്കുകയും, രാജ്യത്തിൻെറ വിവിധഭാഗങ്ങളിൽ വിദ്യാഭ്യാസസംബന്ധമായ നൂതനപരീക്ഷണങ്ങൾ നടത്തിക്കൊണ്ടിരിക്കുന്ന അനേകം സ്ഥാപനങ്ങൾ സന്ദർശിക്കുകയും ചെയ്തു. അങ്ങനെ അവർ സബർമതി ആശ്രമവും സന്ദർശിക്കാൻ ഇടയായി. ആശ്രമജീവിതവും ഗാന്ധിജിയും അവരെ ഹഠാദാകർഷിച്ചു. അന്നു ഗാന്ധിജിയുമായി അവർക്കുണ്ടായ പരിചയം, വളരെവേഗം ഗാന്ധിജിയുടെ ആദർശങ്ങളോടുള്ള അഗാധമായ ഭക്തിയായി വികാസം പ്രാപിച്ചു. ഗാന്ധിജിയാകട്ടെ, അവരെ സ്വപുത്രിയായി പരിഗണിക്കാനും തുടങ്ങി. പിന്നീട് അവർ മിഷൻ വിടുകയും, കുറച്ചുകാലം സബർമതിയിൽ താമസിക്കുകയും ചെയ്തു. കൃഷ്ണമേനോൻ എന്നു പേരായ ഒരു ഇന്ത്യൻ ഡോക്ടറെ അവർ വിവാഹം ചെയ്തു. ഗാന്ധിജി അവർക്കെഴുതിയ കത്തുകൾ, "My Dear

## 2

മോത്തിഹാരി,
ചമ്പാരൻ,
മേയ് 2, 1917.

പ്രിയപ്പെട്ട എസ്ലർ,

അഹമ്മദാബാദിൽനിന്നു നിങ്ങൾ അയച്ച കത്തു് എനിക്കു് ഇപ്പോൾ കിട്ടിയതേയുള്ളു. 'ഞാൻ നന്ദിപറയുന്നു' എന്നു് എഴുതുന്നതു് നിങ്ങളുടെ കാര്യത്തിൽ പൊള്ളയായ ഉപചാരമായിരിക്കും. നിങ്ങളുടെ താല്പര്യം അതിനേക്കാൾ എത്രയോ ആഴമുള്ളതത്രേ. ഇവിടെ* എനിക്കു സിദ്ധിച്ച അനുഭവങ്ങൾ എന്നെ അത്യന്തം ആനന്ദിപ്പിക്കുന്നു. എന്റെ ചുററും ഞാൻ കാണുന്ന കഷ്ടപ്പാടുകളാകട്ടെ, അത്രത്തോളം എന്നെ വേദനിപ്പിക്കുകയും ചെയ്യുന്നു. ഇതിന്റെയൊക്കെ നടുവിൽ കഴിയാൻ നിങ്ങൾ സ്വയം ഇഷ്ടപ്പെടുന്നതുകൊണ്ടാണു് എന്നോടു നിങ്ങൾക്കു് അനുഭാവം തോന്നുന്നതു്, അതു് എനിക്കറിയാം. എന്നാൽ നിങ്ങളുടെ ജോലി പ്രത്യേകം നിശ്ചയിച്ചിട്ടുണ്ടു്. അകലെ കഴിയുന്നവർക്കുവേണ്ടി പ്രാർത്ഥിക്കാൻ മാത്രമേ നിങ്ങൾക്കു കഴിയൂ. അതു സർവ്വാത്മനാ നിങ്ങൾ ചെയ്യുന്നുമുണ്ടു്.

....നിങ്ങൾക്കു കഴിയുമ്പോഴെല്ലാം ആശ്രമത്തിലേക്കു തീർച്ചയായും വരണമെന്നപേക്ഷ. നിങ്ങൾക്കു് ഒന്നിലധികം വീടുകൾ ആകാമെങ്കിൽ, അവയിൽ ഒന്നത്രേ ആശ്രമം.

മുകളിൽ കുറിച്ചിട്ടുള്ള മേൽവിലാസത്തിൽ എനിക്കു നിങ്ങൾ കത്തയയ്ക്കുക.

സ്നേഹപൂർവ്വം,
നിങ്ങളുടെ ബാപ്പു.

## 3

ബേററിയാ,
ജൂൺ 9, 1917.

എന്റെ പ്രിയപ്പെട്ട എസ്ലർ,

ഞാൻ റാഞ്ചിയിൽ പോയിരുന്നു. നിങ്ങൾക്കു് അയച്ചുതന്ന കടലാസുകളിൽനിന്നു് അക്കാര്യം നിങ്ങൾ മനസ്സിലാക്കിയിരിക്കും.

---

Child" എന്ന ശീർഷകത്തിൽ സമാഹരിച്ചു് പ്രസിദ്ധീകരിച്ചിട്ടുണ്ടു്. ഈ കത്തു് അവർ ആദ്യമായി സബർമതി സന്ദർശിച്ച ഉടനെ അയച്ച കത്തുകളിൽ ഒന്നിനുള്ള ഗാന്ധിജിയുടെ മറുപടിയാണു്. 1 മുതൽ 16 വരെയുള്ള കത്തുകൾ എസ്ലറിനുതന്നെയാണു്.

2 My Dear Child, P. 7

* ചമ്പാരനിലെ സമരത്തോടു് അനുബന്ധിച്ചു് ഗാന്ധിജി അപ്പോൾ ബീഹാറിൽ ചെന്നിരുന്നു.

3 My Dear Child, pp. 11—12

ഇന്നലെയാണ് അവിടെനിന്ന് ഞാൻ മടങ്ങിയെത്തിയത്. നിങ്ങളുടെ കത്തുകൾ കണ്ടതു് അതിനുശേഷമാണ്.

ഉത്തരം പറയാൻ പ്രയാസമുള്ളതാണ് നിങ്ങളുടെ ചോദ്യം. യൂറോപ്യന്മാരുടെ പ്രവർത്തനങ്ങളുടെ സമഗ്രമായ ഫലം ഇന്ത്യയുടെ നന്മയ്ക്കു സഹായമായിരുന്നിട്ടില്ല. ഇവിടെ വന്ന യൂറോപ്യന്മാരിൽ ഭൂരിഭാഗവും തങ്ങളുടെ ഗുണങ്ങൾ പൗരസ്ത്യർക്കു പ്രദാനംചെയ്യുന്നതിനു പകരം പൗരസ്ത്യലോകത്തിന്റെ ദോഷങ്ങൾക്കു വശംവദരാവുകയാണു ചെയ്തതു്. അങ്ങനെയല്ലാതെ വരാൻ തരമില്ലായിരുന്നു. മതം അവരിൽ ഒരു ശാശ്വതമുദ്ര പതിപ്പിച്ചിട്ടില്ല. ഇപ്പോഴത്തെ യുദ്ധത്തിലും അതു നാം പ്രകടമായിക്കാണുന്നുണ്ടു്. ആധുനിക പരിഷ്കാരം തീർച്ചയായും ക്രിസ്തുമതവിരുദ്ധമാണെന്നത്രേ എന്റെ അഭിപ്രായം. യൂറോപ്യന്മാർ ഇന്ത്യയിലേക്കു കൊണ്ടുവന്നതു് ആ പരിഷ്കാരമാണ്, യേശുവിന്റെ ജീവിതമല്ല. നിങ്ങളും മററു് ഏതാനുംപേരും ആ ജീവിതത്തെ പ്രതിനിധാനം ചെയ്യാൻ പരിശ്രമിക്കുന്നു. അതിന്റെ മുദ്ര ഈ മണ്ണിൽ അവശേഷിക്കുകതന്നെ ചെയ്യും. പക്ഷേ, അതിനു സമയം വേണ്ടിവരും. 'ഈശ്വരന്റെ യന്ത്രത്തിൽ ധാന്യം സാവധാനമേ പൊടിയൂ.' നിങ്ങളുടെ മുഖത്തു തുറിച്ചുനോക്കുന്ന തിന്മ നിങ്ങളേപ്പോലുള്ള ആളുകളെ ബാധിക്കയില്ല. നിങ്ങൾ അതിന്റെ പിന്നാലെ കടന്നുചെല്ലുക; അടിയിൽ സ്ഥിതിചെയ്യുന്ന നന്മയെ കണ്ടെത്തുക; നിങ്ങളുടെ സമ്പത്തിനോടു് അതു് കൂട്ടിച്ചേർക്കുക; അങ്ങനെ സമ്പൂർണ്ണതയുള്ള ഒരു സംയോജനം സാധിക്കയും ചെയ്യുക. ആ പദ്ധതി പരസ്പരം അനുവർത്തിക്കപ്പെടണമെന്നാണ് ഞാൻ ആഗ്രഹിക്കുന്നതു്. ആകയാൽ നിങ്ങളുടെ ആശ്രമസന്ദർശനത്തെ ഞാൻ സ്വാഗതംചെയ്തു; അതുപോലെതന്നെ, തങ്ങളുടെ ഉത്തമപാരമ്പര്യത്തോടു് ആത്മാർത്ഥതയും, ഈ നാട്ടിനു പ്രദാനംചെയ്യാൻ കഴിയുന്നതിൽ ഉത്തമമായതു് കൈക്കൊള്ളത്തക്ക വിശാലമനഃസ്ഥിതിയുമുള്ള നിരവധി യൂറോപ്യൻ സുഹൃത്തുക്കളെ ഞാൻ സ്വാഗതം ചെയ്തിട്ടുണ്ടു്. എന്റെ ആശയം ഞാൻ വ്യക്തമാക്കിക്കഴിഞ്ഞോ? ഇതിനെപ്പററി ഇനിയും സ്വതന്ത്രമായി എന്നോടു ചർച്ചചെയ്യുക.

ഞാൻ ജോലിചെയ്തു് സ്വയം ഹിംസിക്കയാണെന്നു് വിചാരിക്കരുതു് എന്നപേക്ഷ.

ഞങ്ങളുടെ എല്ലാവരുടേയും സ്നേഹത്തോടെ,

നിങ്ങളുടെ,
ബാപ്പു.

4

മോത്തിഹാരി,
ജൂൺ 11, 1917.

എൻെറ പ്രിയപ്പെട്ട എസ്തർ,

ഒരു ദിവസത്തേക്കു് ഞാൻ ഇവിടെ വന്നിരിക്കയാണു്. സ്റ്റേഷനിലേക്കു പോകുമ്പോൾ എനിക്കു നിങ്ങളുടെ ലഘുഗ്രന്ഥം* കിട്ടി. ദക്ഷിണാഫ്രിക്കയിൽവച്ചു് എത്രയോ വർഷങ്ങൾക്കു മുമ്പു് എനിക്കു ലഭിച്ചിരുന്ന ഏററവും ആനന്ദകരമായ മണിക്കൂറുകളിൽ ചിലതിലേക്കു് എൻെറ മനസ്സിനെ ആ പുസ്തകം ആനയിച്ചു. അനവധി വർഷങ്ങൾക്കുമുമ്പു് ആ പുസ്തകം ഞാൻ വായിച്ചിരുന്നു—അത്യന്തം പ്രിയപ്പെട്ട ഏതാനും ക്രിസ്ത്യാനിസുഹൃത്തുക്കളെമൊന്നിച്ചു് കഴിഞ്ഞിരുന്ന ആ കാലത്തു്. ഇന്നു വീണ്ടും ഞാൻ അതു വായിച്ചു; കൂടുതൽ ആസ്വാദിക്കയും ചെയ്തു. ഇതുപോലെ വിശുദ്ധമായ ഒരു കൃതിയെപ്പററി ഈ രീതിയിൽ എഴുതാമോയെന്നു് നിശ്ചയമില്ല. എന്നെ സംബന്ധിച്ചു്, സത്യവും സ്നേഹവും പരസ്പരം മാററി പ്രയോഗിക്കാവുന്ന പദങ്ങളത്രേ. സഹനസമരത്തിനു് ഗുജറാത്തിയിലുള്ള പദം സത്യശക്തി എന്നാണെന്നു് നിങ്ങൾക്കു് അറിഞ്ഞുകൂടായിരിക്കാം. സത്യശക്തി, സ്നേഹശക്തി, ആത്മശക്തി എന്നിങ്ങനെ പലതരത്തിൽ അതിനെ ഞാൻ നിർവ്വചിച്ചിട്ടുണ്ടു്. പക്ഷേ, വാസ്തവത്തിൽ, വാക്കുകളിൽ യാതൊന്നുമില്ല. എവിടേയും നാം കാണുന്ന വെറുപ്പിൻെറ നടുവിൽ സ്നേഹപൂർണ്ണമായ ഒരു ജീവിതം നയിക്കുക—അതാണു് നാം ചെയ്യേണ്ടതു്. അതു തികച്ചും ഫലപ്രദമാണു് എന്ന അദമ്യമായ വിശ്വാസംകൂടാതെ, നമുക്കു് അങ്ങനെ ജീവിക്കാൻ സാദ്ധ്യമല്ല. രണ്ടോ മൂന്നോ നൂററാണ്ടുകൾക്കു മുമ്പു് മീരാബായ് എന്ന പേരിൽ ഒരു മഹാറാണി ജീവിച്ചിരുന്നു. അവർ തൻെറ ഭർത്താവിനേയും സകല വസ്തുക്കളേയും ഉപേക്ഷിച്ചു്, പരമപ്രേമത്തിൻേറതായ ഒരു ജീവിതം നയിച്ചു. അവരുടെ ഭർത്താവു്, ഒടുവിൽ അവരുടെ ഉപാസകനായി മാറി. അവർ രചിച്ച മധുരമായ ചില കീർത്തനങ്ങൾ പലപ്പോഴും ഞങ്ങൾ ആശ്രമത്തിൽ പാടാറുണ്ടു്. നിങ്ങൾ ആശ്രമത്തിൽ വരുമ്പോൾ, അവ പാടി കേൾക്കുകയും അടുത്തകാലത്തുതന്നെ സ്വയം പാടുകയും ചെയ്യും.

അമൂല്യമായ ആ പാരിതോഷികത്തിനു ഞാൻ നന്ദിപറയുന്നു. ആ ഗ്രന്ഥത്തിൽ അടങ്ങിയിരിക്കുന്നതുപോലുള്ള ചിന്തകൾ എനിക്കു് ആവശ്യമുണ്ടു്.

സ്നേഹപൂർവ്വം,
നിങ്ങളുടെ ബാപ്പു.

---

4 My Dear Child, P. 13

* ഒരു പുസ്തകം കിട്ടിയപ്പോൾ എഴുതിയ കത്തു്. 'കോറിന്ത്യൻസ്' (Corinthians) എന്നാണു് പുസ്തകത്തിൻെറ പേരു്.

കുറിപ്പ്: ഡ്രുമണ്ടിന്റെ നിർദ്ദേശം ഞാൻ അനുസരിക്കാൻ പോകയാണ്—മൂന്നുമാസം ദിവസേന സ്നേഹത്തെക്കുറിച്ചുള്ള പദ്യങ്ങൾ വായിക്കാൻ ഉദ്ദേശിക്കുന്നു.

ബാപ്പു.

## 5

നദിയാദ്,
ആഗസ്റ്റ് 3, 1917.

എന്റെ പ്രിയപ്പെട്ട എസ്ഥർ,

*നിങ്ങൾ വലിയ ചോദ്യങ്ങളാണ് ഉന്നയിച്ചിരിക്കുന്നത്. യേശുവിന്റെ ആജ്ഞ അസന്ദിഗ്ദ്ധമാണെന്നു ഞാൻ വിചാരിക്കുന്നു. സ്നേഹതുന്ദിലനായ ഒരാൾക്ക് എല്ലാ വധങ്ങളും ഹീനമത്രേ. അയാൾക്ക കൊല്ലേണ്ട ആവശ്യം നേരിടുകയില്ല. അയാൾ കൊല്ലുകയുമില്ല. ഒരാൾക്ക് പാമ്പിനോട് അകംനിറഞ്ഞ അനുകമ്പ ഉണ്ടായിരിക്കയും, അതിനെ അയാൾ ഭയപ്പെടാതിരിക്കയും ചെയ്യുന്നപക്ഷം, അതിനെ കൊല്ലുകയില്ല. പാമ്പ് അയാളെ ഉപദ്രവിക്കുകയും ഇല്ല. ഈ കുററമററ നിലയാണ് നാം പ്രാപിക്കേണ്ടതു്. പക്ഷേ, വളരെച്ചുരുക്കം പേർക്കു മാത്രമേ അതു പ്രാപിക്കാൻ കഴിയൂ. രാഷ്ട്രങ്ങൾക്ക് ആ അവസ്ഥയിൽ എത്തിച്ചേരാൻ സാദ്ധ്യമല്ലെന്ന് എനിക്കു തോന്നുന്നു. എല്ലാവരിലും തുല്യപുരോഗതി ഉണ്ടാകുന്ന അവസ്ഥ സങ്കല്പിക്കാനാവാത്ത ഒന്നാണ്. ആകയാൽ രാഷ്ട്രങ്ങൾ എപ്പോഴും സമരം ചെയ്യും. അവയിൽ ഒന്നിന്റെ തെററ് മറേറതിനേക്കാൾ ലഘുവായിരിക്കും. ന്യായം പുലർത്താനാഗ്രഹിക്കുന്ന ഒരു രാജ്യം ആത്മശക്തികൊണ്ടുമാത്രം സമരം ചെയ്യണം. അത്തരം ഒരു രാഷ്ട്രം ഇനി ഉണ്ടാകാനിരിക്കുന്നതേയുള്ളൂ. ഇന്ത്യയാണ് ആ രാഷ്ട്രമെന്ന് ഞാൻ പ്രത്യാശിച്ചിരുന്നു. എനിക്കു തെററുപററിയെന്നു ഞാൻ ഭയപ്പെടുന്നു. ഇന്ത്യ മഹത്തായ ഒരു നിയന്ത്രണശക്തിയായിത്തീർന്നേക്കാം; അത്രമാത്രമാണ് ഇന്ത്യയെപ്പററി പരമാവധി ഞാൻ പ്രതീക്ഷിക്കുന്നതു്. എന്നാൽ സമരം ചെയ്യാനും കഷ്ടത അനുഭവിക്കാനും ഇന്ത്യ കഴിവു സമ്പാദിക്കണം; അതിനുശേഷം മാത്രമേ ഒരളവിനെങ്കിലും ഫലവത്തായ രീതിയിൽ ലോകത്തോടു സംസാരിക്കാൻ ഇന്ത്യയ്ക്കു കഴിയൂ.

നിങ്ങളേയും എന്നേയും സംബന്ധിച്ചിടത്തോളം ഇവിടെ

5 My Dear Child, pp. 18—19

* സമരത്തിന്റെ ധാർമ്മികതയെക്കുറിച്ചുള്ള ചർച്ച. (ഇക്കാലത്തു് പട്ടാളത്തിൽ ആളുകളെ ചേർക്കാനുള്ള ഉദ്യമത്തിൽ ഗാന്ധിജി ഏർപ്പെട്ടിരിക്കയായിരുന്നു.)

സംഗതമായ ചോദ്യം ഇതാണ്: വ്യക്തികളെന്ന നിലയ്ക്കു് എന്താണ് നമുക്കുള്ള കത്തവ്യം? എന്നെ സംബന്ധിച്ച് പ്രായോഗികമായ ഒരു തീരുമാനത്തിൽ ഞാൻ എത്തിച്ചേർന്നിരിക്കുന്നു. 'യാതൊരു ലക്ഷ്യത്തിനുവേണ്ടിയും ആരേയും ഞാൻ ഹിംസിക്കുകയില്ല. നേരേമറിച്ച് അയാളുടെ ഇച്ഛയോടു് എനിക്കുള്ള എതിപ്പ്മൂലം എന്റെ വധം ആവശ്യമായിത്തീർന്നാൽ അയാൾ എന്നെ വധിച്ചുകൊള്ളട്ടെ.' ഈദൃശമായ ഉപദേശം സകലക്കും ഞാൻ നൽകും. ആരിലെങ്കിലും ഇച്ഛാശക്തി തീരെ അപര്യാപ്തമാണെന്ന് ഞാൻ മനസ്സിലാക്കുന്നപക്ഷം, അയാളുടെ ഇച്ഛാശക്തി പൂണ്ണമായി പ്രയോഗിച്ച് സമരം ചെയ്യാനും അയാളെ ഞാൻ ഉപദേശിക്കും. എവിടെയാണോ ഇച്ഛാശക്തി ഇല്ലാത്തതു്, അവിടെ സ്നേഹവും ഇല്ല. ഇന്ത്യയിൽ സ്നേഹം ഇല്ലെന്നുമാത്രമല്ല, പൗരുഷഹാനിനിമിത്തം വിദ്വേഷം ഉണ്ടുതാനും. എതിർക്കാനും കൊല്ലാനുമുള്ള അഭിലാഷം പരിപൂണ്ണമായ നിസ്സ്പൃഹായതയോടൊപ്പം ശക്തിമത്തായി കാണപ്പെടുന്നു. സമരം ചെയ്യാനുള്ള ത്രാണി പുനരുദ്ധരിച്ച് അതുമൂലം മേല്പറഞ്ഞ അഭിലാഷത്തെ സംതൃപ്തിപ്പെടുത്തുകയാണ് വേണ്ടതു്. അവിടെയാണ് ഏതെങ്കിലും ഒന്നു് തെരഞ്ഞെടുക്കേണ്ട ആവശ്യം നേരിടുന്നതു്.

അതേ, ക്ഷമിക്കുകയും സ്നേഹിക്കുകയും ചെയ്യുക എന്ന പ്രവൃത്തി തന്നെ തൽക്കത്താവിന്റെ ഉൽകൃഷ്ടത വെളിപ്പെടുത്തുന്നു. എന്നാൽ ഈ തത്വം ഈ രൂപത്തിൽ അവതരിക്കുമ്പോൾ ഒരു ചോദ്യം ഉദിക്കുന്നു: ആക്കാണ് സ്നേഹിക്കാൻ കഴിവുള്ളതു്? ഒരു എലിക്കു്, എലിയെന്ന നിലയിൽ പൂച്ചയെ സ്നേഹിക്കാൻ കഴിയുകയില്ല. ഒരു പൂച്ചയെ ഹിംസിക്കാതിരിക്കാൻ എലി നിയന്ത്രണം പാലിക്കുമെന്നും സാധാരണഗതിയിൽ പറയാൻ സാദ്ധ്യമല്ല. നിങ്ങൾ ആരെയാണോ ഭയപ്പെടുന്നതു്, അയാളെ നിങ്ങൾ സ്നേഹിക്കുന്നില്ല. നിങ്ങൾ ഭയവിമുക്തനാകുന്ന നിമിഷത്തിൽ, രണ്ടിൽ ഏതെങ്കിലുമൊന്നു് തിരഞ്ഞെടുക്കാൻ നിങ്ങൾ സന്നദ്ധനായിരിക്കും——കയറിത്തല്ലുകയോ പിൻവാങ്ങി നിൽക്കുകയോ. മനുഷ്യനിൽ ആത്മാവു് പ്രബുദ്ധമാകുന്നതിന്റെ തെളിവാണ് നിയന്ത്രണം; ശാരീരികശക്തിയുടെ തെളിവാണ് ആക്രമണം. ആക്രമിക്കാനുള്ള കഴിവുള്ളപ്പോഴാണ് ആത്മാവിന്റെ ശക്തി പ്രകടമാക്കേണ്ടതു്. എതിരാളിയേക്കാൾ കൂടുതൽ ശരീരബലം നമുക്കു് ഉണ്ടായിരിക്കണമെന്നല്ല ഇതിന്റെ അത്ഥം.

സംതൃപ്തികരമായ ഒരു കത്തല്ല ഇതു്. എങ്കിലും നിങ്ങൾ എന്റെ വാദം മനസ്സിലാക്കുമെന്ന് ഞാൻ വിചാരിക്കുന്നു. പക്ഷേ, ഈമാതിരിയുള്ള സംഗതികളിൽ പ്രാത്ഥനയാണ് കാര്യം.

സ്നേഹപൂർവ്വം,
ബാപ്പു.

## 6

മോത്തിഹാരി,
ചമ്പാരൻ,
ഡിസംബർ 12, 1917.

പ്രിയപ്പെട്ട എസ്തർ,

നിങ്ങളുടെ കത്തു് ഇപ്പോൾ കിട്ടി. അതു് എന്നെ വേദനിപ്പിക്കുന്നു.* ഈ വരികൾ എഴുതുമ്പോൾ, 'യാതൊന്നിനേക്കുറിച്ചും ഉൽക്കണ്ഠപ്പെടാതിരിക്കുക.' എന്ന വാക്യം എൻെറ ചുണ്ടിൽ വന്നു നില്ക്കുകയാണു്. ഭയപ്പെടുകയും മനഃക്ലേശം അനുഭവിക്കയും ചെയ്യുന്നതു് എന്തിനാണു്? തൽക്കാലം തീയിൽക്കൂടെയാണു നിങ്ങൾ കടന്നുപോകുന്നതു്. ഹാനികൂടാതെ നിങ്ങൾ പുറത്തുവരുമെന്നു് എനിക്കു് ഉറപ്പുണ്ടു്. നിങ്ങളുടെ ചലനങ്ങൾ നിയന്ത്രിക്കാനുള്ള അവകാശം ചിലക്കു നിങ്ങൾ നല്കിയിരിക്കയാണല്ലോ. അവരെ† അനുസരിക്കേണ്ട വ്യക്തമായ കടമ തൽക്കാലം നിങ്ങൾക്കുണ്ടു്. നിങ്ങളുടെ ആത്മീയ പുരോഗതിക്കു് അവർ വിഘാതമാണെന്നു വ്യക്തമായാൽമാത്രം അവരെ നിങ്ങൾക്കു് എതിർത്തുനില്ക്കാം. സന്ദേഹത്തിൻെറ പ്രയോജനം മുഴുവനും അവക്കു നല്കണം. ഈ സമയത്തു് അഹമ്മദാബാദിലെ കാലാവസ്ഥ ഉത്തമമാണെന്നും, സ്നേഹപൂർണ്ണമായ പരിചരണം നിങ്ങൾക്കു സിദ്ധിക്കുമെന്നും, യാതൊരു മനഃക്ലേശത്തിനും വകയില്ലെന്നും അവരോടു നിങ്ങൾ തീർച്ചയായും വാദിച്ചുകൊള്ളുക. പരിതഃസ്ഥിതികളുടെ മാററംകൊണ്ടുതന്നെ നിങ്ങൾക്കു വളരെ നന്മയുണ്ടാകാൻ ഇടയുണ്ടു്. അതിനുശേഷവും നിങ്ങൾക്കു പരാജയം നേരിട്ടാൽ, അവരുടെ എതിർപ്പു് സഹിഷ്ണുതയോടുകൂടി സ്വീകരിക്കണം. പരീക്ഷയെപ്പററി ആലോചിച്ചു മനസ്സു പുണ്ണാക്കരുതു്. അതു നിസ്സാരമാണു്. നാം വിശുദ്ധമെന്നു കരുതുന്ന ഉദ്ദേശ്യങ്ങളിൽ പരാഭൂതരാകുമ്പോഴാണു് നാം ഏററവുമധികം പരീക്ഷിക്കപ്പെടുന്നതു്. ഈശ്വരൻെറ രീതികൾ വിചിത്രങ്ങളും അജ്ഞേയങ്ങളുമത്രേ. നമ്മുടെ ഇഷ്ടമല്ല, അദ്ദേഹത്തിൻെറ ഇച്ഛയാണു് നാം അനുസരിക്കേണ്ട നിയമം.

ഇടയ്ക്കിടയ്ക്കു് എനിക്കു കത്തയയ്ക്കാൻ മറക്കരുതു്. ഈ എഴുത്തു് അവിടെക്കിട്ടുമ്പോൾ, നിങ്ങൾ സമാധാനത്തോടുകൂടിയാണു ജീവിക്കുന്നതെങ്കിൽ, ഒരു ടെലഗ്രാം അയച്ചു് അതു് എന്നെ അറിയിക്കണം. അതു് എനിക്കു വിലയേറിയതായിരിക്കും.

സ്നേഹപൂർവ്വം,
നിങ്ങളുടെ ബാപ്പു.

---

6 My Dear Child, p. 23.

* ക്രിസ്റ്റ്മസ് ഒഴിവുകാലം സബർമതി ആശ്രമത്തിൽ ചെലവഴിക്കാൻ അവർ ആഗ്രഹിച്ചു. അതിനു് മിഷൻഭാരവാഹികൾ അനുവാദം നൽകിയില്ല എന്നു ഗാന്ധിജിയെ ധരിപ്പിച്ചപ്പോൾ എഴുതിയതാണു് ഈ കത്തു്

† അതായതു്, ഡാനിഷ് മിഷണറി സൊസൈററി അധികാരികളെ.

## 7

എന്റെ പ്രിയപ്പെട്ട കുട്ടീ,

പതിവായിത്തന്നെ നീ എനിക്കു് എഴുതിക്കൊണ്ടിരിക്കുന്നു. അതുപോലെ എഴുത്തയയ്ക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. കാരണം നിനക്കറിയാമല്ലോ.

എനിക്കു സഹിക്കേണ്ടിവന്ന വേദന നിസ്സാരമാണു്. അർഹിക്കുന്നതിലധികം പ്രാധാന്യം അതിനു ഷേരാട്ടേലാൽ കല്പിച്ചു. വേണ്ട പരിരക്ഷണം ശരീരത്തിനു ഞാൻ നൽകുന്നുണ്ടു്.

*ബോർഡിനോ, മി. ബിററ്മാനോ ഒരു അവസാനമറുപടി നല്കാൻ നീ തിടുക്കംകൂട്ടരുതു്. അങ്ങനെ ചെയ്യേണ്ട ആവശ്യം ഇല്ലായിരിക്കുമെന്നു ഞാൻ കരുതുന്നു. നിന്റെ പ്രശ്നം പ്രയാസമേറിയതാണു്. ബോർഡിനോടു നീ പരിപൂർണ്ണമായ സത്യസന്ധതയും വിശ്വസ്തതയും പുലർത്തണം. അനുചിതമായ ഏതെങ്കിലുമൊരു സംഗതി നീ ചെയ്തിട്ടുണ്ടെന്നു് അവർക്കു് തോന്നരുതു്. ഗവർണർക്കു ഞാൻ കത്തെഴുതിയതുപോലെ, മി. ബിററ്മാനും എഴുതണമെന്നുണ്ടോ? അദ്ദേഹത്തിന്റെ പേരു ശരിയായിട്ടുതന്നെയാണോ ഞാൻ എഴുതിയിട്ടുള്ളതു്? നിന്റെ കത്തു്, ഇപ്പോൾ എന്റെപക്കലില്ല. ഒരു യഥാർത്ഥ ഡയിൻകാരിയും ക്രിസ്ത്യാനിയും ആയിട്ടായിരിക്കണം നീ ഇന്ത്യയെ സേവിക്കുന്നതു്. നീ സേവനമനുഷ്ഠിക്കുന്നതു് ക്രിസ്ത്യൻ വിശ്വാസം നിന്നെ അതിനു പ്രേരിപ്പിക്കുന്നതുകൊണ്ടാണു്. നിനക്കു് അങ്ങനെ തോന്നിയാൽമാത്രം പോരാ; നിന്റെ സ്നേഹവും, വിനയവും, മഹാമനസ്കതയും നിമിത്തം നിന്റെ ആളുകൾ അതു മനസ്സിലാക്കുകയുംകൂടി വേണം. അതു് ഏററവും നല്ലവണ്ണം നിർവ്വഹിക്കാനുള്ള വഴിയെന്താണെന്നു് എനിക്കു് അറിഞ്ഞുകൂടാ, ഏതായാലും നിങ്ങൾ അവർക്കു് അയയ്ക്കുന്ന കത്തുകൾ സൗമ്യതയും സത്യവും ഔദാര്യവും കലർന്നവയായിരിക്കണം; ഒരിക്കലും അവ പാരുഷ്യവും കോപവും വെറുപ്പും കലർന്നവയായിരിക്കരുതു്. എന്തൊക്കെയായാലും, നിങ്ങളുടെ പ്രവൃത്തി ഒരുതരത്തിൽ ഒരു വിപ്ലവമാണു്. മതപരമായ അർത്ഥത്തിലുള്ള വിജയംകൊണ്ടു മാത്രമേ അതിനെ സാധൂകരിക്കാൻ കഴിയുകയുള്ളു—ഡാനിയലിന്റെയും ബനിയന്റെയും വിപ്ലവം സാധൂകരിക്കപ്പെട്ടതുപോലെ.

നീ ആരോഗ്യവതിയായിരിക്കുന്നു എന്നറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. നിനക്കു വേണ്ട സുഖസൗകര്യങ്ങളെല്ലാം ഉണ്ടോ? നിന്റെ ആവശ്യങ്ങൾ എന്നോടു തുറന്നുപറയാൻ തയ്യാറായില്ലെ

---

7 My Dear Child, pp. 38—39 (തീയതി ഇല്ല.)

* ഗാന്ധിജിയോടു് അവർക്കു് ഉണ്ടായിരുന്ന സൗഹാർദ്ദം ഗവണ്മെൻറിന്റേയും പോലീസിന്റേയും ശ്രദ്ധ ആകർഷിച്ചുതുടങ്ങിയിരുന്നു. അതുനിമിത്തം മിഷൻഭാരവാഹികൾ അവരുടെമേൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുകയുണ്ടായി. അക്കാലത്താണു് ഈ കത്തു് അയച്ചതു്.

കിൽ, നീ ഒരു ചീത്തക്കുട്ടിയായിരിക്കും. നിനക്കു പണത്തിന്റെ ആവശ്യമുണ്ടെങ്കിൽ എന്നോട് അതു പറയാൻ മടികാണിക്കരുത്...

സ്നേഹപൂർവ്വം,
നിന്റെ ബാപ്പു.

## 8

ടെന്നിനിൽവെച്ച്,
വ്യാഴാഴ്ച,
...............1919.

എന്റെ പ്രിയപ്പെട്ട കുട്ടീ,

*ആശ്രമത്തിൽ സ്വന്തം വീട്ടിലെന്നതുപോലെ കഴിയാമെന്ന് നീ കരുതണം. അതാണ് ഞാൻ വാത്സല്യത്തിൽ ആഗ്രഹിക്കുന്നത്. അപരിചിതരുടെ നടുവിലാണ് എന്ന് നിനക്കു തോന്നുകയോ നീ ചിന്തിക്കുകയോ ചെയ്യരുത്. ദിവസേന ഏതാനും ഹിന്ദുസ്ഥാനി വാക്കുകൾ പഠിക്കണം. അപ്പോൾ ഭാഷാപരമായ അകൽച്ച നീങ്ങിക്കൊള്ളും.

ആശ്രമം നിന്റെ വീടാണെങ്കിൽ ഗൃഹജീവിതസൗകര്യങ്ങൾ നീ അവിടെ സൃഷ്ടിക്കണം. അവയെല്ലാം ചോദിച്ചുവാങ്ങണമെന്ന് അപേക്ഷ. ദിവസേന ഒരു വരി എനിക്ക് എഴുതി അയയ്ക്കുക.

സ്നേഹത്തിന് ഒരിക്കലും ഭയമില്ലെന്ന് ഓർക്കണം. അതിനു യാതൊരു രഹസ്യങ്ങളും ഇല്ല. ആകയാൽ എല്ലാവരോടും നീ ഹൃദയം തുറന്നു പെരുമാറണം. ഓരോ ഹൃദയത്തിലും അനുകൂലപ്രതികരണം നിനക്കു കണ്ടെത്താൻ കഴിയുമെന്ന കാര്യത്തിൽ എനിക്കു സംശയമില്ല. സ്നേഹം നിഷേധിക്കപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ അത് സർവ്വദാ ക്ഷമകാണിക്കുകയും വേദന സഹിക്കുകയും ചെയ്യുന്നതത്രേ. സ്നേഹം സേവനവുംകൂടെയാണ്. സേവനം ചെയ്യുന്നതിൽ അത് എല്ലായ്പോഴും ആഹ്ലാദിക്കുന്നു.

നിന്റെ ആരോഗ്യം സംരക്ഷിക്കണം.

ബാപ്പു.

---

8 My Dear Child, p. 41.
* അവർ മിഷനിൽനിന്നു രാജിവച്ച്, സത്യാഗ്രഹാശ്രമത്തിൽ ഒരു അന്തേവാസിയായി ചേർന്നതിനുശേഷം.

## 9

ലാഹോർ,
7–12–1919.

എന്റെ പ്രിയപ്പെട്ട കുട്ടീ,

*നിന്റെ രണ്ടു കത്തുകളും എനിക്കു കിട്ടി; ആ നീണ്ട കത്തുംപ്പെടെ, അതു് നീ അയച്ചതു നന്നായി.

നീ ആശ്രമത്തിൽ വന്നിട്ടുള്ളതു്, നിന്റെ ക്രിസ്തുമതവിശ്വാസം നഷ്ടപ്പെടുത്താനല്ല, നേരേമറിച്ചു് അതിനെ സമ്പൂർണ്ണമാക്കാനാണു് എന്നു് ഇതിനകംതന്നെ ഞാൻ പറഞ്ഞുകഴിഞ്ഞിട്ടുണ്ടു്.

പ്രാർത്ഥനായോഗങ്ങളിൽ ഈശ്വരസാന്നിദ്ധ്യം നിനക്കു് അനുഭവപ്പെടുന്നില്ലെങ്കിൽ, യേശു നിന്റെ മുന്നിൽ എന്തിനെയാണോ പ്രതിനിധാനംചെയ്യുന്നതു്, അതിനെത്തന്നെയാണു് രാമന്റെയും കൃഷ്ണന്റെയും നാമധേയങ്ങളും കുറിക്കുന്നതു് എന്നു് അനുസ്മരിക്കണം.

നീ നിശ്ചയമായും ഈ യോഗങ്ങളിൽ സംബന്ധിക്കരുതു്. നിന്റെ സ്വകാര്യമുറിയിൽ പോയിരുന്നു് പ്രാർത്ഥിക്കണം. ആരെയെങ്കിലും ബലാൽക്കാരമായി ഒരു നിലപാടു സ്വീകരിപ്പിക്കാനല്ല ഈ പ്രാർത്ഥനായോഗങ്ങാംകൊണ്ടു് ഉദ്ദേശിക്കുന്നതു്. സ്വതന്ത്രരായ സ്ത്രീപുരുഷന്മാർക്കു വേണ്ടിയുള്ളതാണു് അതു്. ബാലികാബാലന്മാർ അതിൽ സംബന്ധിക്കുകതന്നെ വേണം. കേവലം അലസതകൊണ്ടുമാത്രം അതിൽനിന്നു് ഒഴിഞ്ഞുമാറുന്നവരും സംബന്ധിച്ചേ മതിയാവൂ. എന്നാൽ നിന്നെ സംബന്ധിച്ചിടത്തോളം, ആരും നിന്റെ അസാന്നിദ്ധ്യത്തെ തെററിദ്ധരിക്കാൻ ഇടയില്ല. ആകയാൽ എന്താണോ നിനക്കു് ഏററവും ശാന്തി പ്രദാനംചെയ്യുന്നതു്, അതു ചെയ്യണമെന്നപേക്ഷ. ദിവസം ചെല്ലുന്തോറും കൂടുതൽ കൂടുതൽ പൂർണ്ണതയോടു കൂടി ഈശ്വരനെ സാക്ഷാൽക്കരിക്കാൻ ആശ്രമം നിനക്കു കഴിവു നൽകാത്തപക്ഷം, അതു് പിന്നെ ഒന്നുമല്ല. ഞായറാഴ്ചയോ മറേറതെങ്കിലും ദിവസമോ നിനക്കു് പള്ളിയിൽ പോകണമെന്നുണ്ടെങ്കിൽ, തീർച്ചയായും നീ അപ്രകാരം ചെയ്യണം.

ആ ദീർഘവും മനോഹരവുമായ കത്തു് എനിക്കു നീ നല്കിയതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. *നിന്റെ ഹൃദയത്തിലേക്കു പൂർണ്ണതരമായി കടന്നുചെല്ലാൻ അതു് എന്നെ സഹായിച്ചു. നീ വന്നതു് എനിക്കു സന്തോഷകരമാണു്. നിന്റെ ആഗമനം നിനക്കു ശാന്തിയും ആരോഗ്യവും യഥാർത്ഥാനന്ദവും പ്രദാനം ചെയ്യുന്നതായി

9 My Dear Child, pp. 45—46.

* 9–ഉം 10–ഉം കത്തുകാം അയച്ചതു്, അവർ ആശ്രമത്തിൽ വസിച്ചിരുന്നപ്പോഴാണു്. ഗാന്ധിജി അകലെയായിരുന്നു. ഈ കത്തുകാം എഴുതിയ സമയത്തു് അവരുടെ ആരോഗ്യം ക്ഷയിച്ചിരുന്നു. അക്കാരണത്താൽ അവരെ ഡെന്മാർക്കിലേക്കു് അയയ്ക്കാനും തീരുമാനിച്ചു.

അനുഭവത്തിൽനിന്ന നിനക്ക മനസ്സിലാകുകയും, അങ്ങനെ, ക്രൈസ്തവമെന്ന സ്വയം അഭിമാനിക്കാത്ത സ്ഥാപനങ്ങളിലും ഈശ്വരനേയും ക്രൈസ്തവവിശ്വാസത്തേയും കണ്ടെത്താൻ കഴിയുമെന്നും, സകല മതങ്ങളിലും സത്യം ഒന്നുതന്നെയെന്നും, ഒരു കാചത്തിലൂടെ കടക്കുമ്പോൾ വെളിച്ചത്തിനു വികിരണം സംഭവിക്കുന്നതുപോലെ, സത്യത്തിനും വക്രീകരണംമൂലം തല്ക്കാലത്തേക്ക വികിരണം സംഭവിച്ചതായി കാണപ്പെട്ടേക്കാമെന്നേ ഉള്ളവെന്നും മററു ക്രിസ്ത്യാനികൾക്കുടി മനസ്സിലാക്കാൻ ഇടയാകുകയും ചെയ്താൽ അതു് എനിക്ക കൂടുതൽ ആനന്ദപ്രദമായിരിക്കും.

മിസ് പീറേറഴ്സനെ കാണാനാണെങ്കിൽപോലും നീ മദിരാശിയിലേക്ക പോകാൻ കാലമായിട്ടില്ലെന്ന നിനക്കെന്നപോലെ എനിക്കും തോന്നുന്നു. അവർ ആശ്രമത്തിലേക്ക വരികയില്ലേ? അവർ വരേണ്ടതാണു്. പുതിയ താവളത്തിൽ അവർ അതൊന്നു കാണട്ടെ. അതിനു് എന്തെങ്കിലും പുരോഗതി ഉണ്ടായിട്ടുണ്ടെങ്കിൽ അതും നേരിട്ടറിയട്ടെ. എന്റെ സ്നേഹം അവരെ അറിയിക്കുക.

നീ ഇപ്പോൾ പൂർണ്ണസുഖം പ്രാപിച്ചുകഴിഞ്ഞിരിക്കും എന്നു ഞാൻ പ്രതീക്ഷിക്കുന്നുണ്ടു്. ശരീരത്തിന്റെ കാര്യത്തിൽ അശ്രദ്ധ കാണിക്കരുതു്. ഈ മണ്ണിൽ പിറന്നവർക്ക സാധ്യമായ സ്വാതന്ത്ര്യങ്ങളെല്ലാം കൈക്കൊള്ളാൻ നിനക്ക കഴിയുകയില്ല. ആകയാൽ നിന്റെ ശരീരത്തിനുവേണ്ട സൗകര്യങ്ങളിൽ നീ നിഷ്കർഷ പാലിക്കണം.

സ്നേഹപൂർവ്വം,
നിന്റെ ബാപ്പു.

## 10

ബനാറസിലേക്കുള്ള തീവണ്ടിയിൽവെച്ചു്,
ഞായറാഴ്ച.

എന്റെ പ്രിയപ്പെട്ട കുട്ടീ,

ഞാൻ ബനാറസിലേക്കുള്ള മാർഗ്ഗമദ്ധ്യേയാണു്; നമുക്ക വേഗത്തിൽ കണ്ടുമുട്ടുകയും ചെയ്യാം. ദേവദാസിനെപ്പോലെ എന്നെ സേവിക്കാൻ നീയും എന്റെ സമീപത്തുണ്ടായിരുന്നെങ്കിൽ കൊള്ളാമെന്നു ഞാൻ എത്രമാത്രം കൊതിക്കുന്നു! നീയും ഞാനും ഒരുപോലെ അതു് ഇഷ്ടപ്പെടുമെന്നു് എനിക്കു് അറിയാം. പിതാവിന്റെ സ്ഥാനം വഹിക്കാൻ മറെറാരു മനുഷ്യനും കഴിയുകയില്ല. നീ വരിച്ച ഈ നാട്ടിൽ, എനിക്ക കഴിവുള്ളിടത്തോളം, നിന്റെ പിതൃസ്ഥാനം വഹിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നു. ആരോഗ്യം വീണ്ടെടുക്കാൻ നിനക്ക

10 My Dear Child, P. 58. (തീയതിയില്ല.)

ഡെന്മാർക്കിലേക്കു പോകേണ്ടിവരുന്നതിനെപ്പററി ചിന്തിക്കുമ്പോൾ എനിക്കു് അവമാനബോധമാണു് അനുഭവപ്പെടുന്നതു്. നീ ആരോഗ്യം പൂണ്ണമായി വീണ്ടെടുത്തശേഷം, ഒരു പൂണ്ണക്രിസ്ത്യാനിയായി, കുറേക്കൂടി പൂണ്ണതയുള്ള ഒരു പുത്രിയായി, നിന്നെ ഡെന്മാർക്കിലേക്കു് അയയ്ക്കാൻ കഴിഞ്ഞാൽ അതിനേക്കാൾ എനിക്കു സന്തോഷകരമായി മറെറാന്നുമില്ല. ഈ ജീവിതത്തിൽ പൂണ്ണവളർച്ച നേടാനുള്ള സകല സാധ്യതകളും നിന്നിൽ കാണുന്നുണ്ടുതാനും. ഈശ്വരൻ നിനക്കു പ്രിയതമമായ എല്ലാ ആഗ്രഹങ്ങളും സാധിച്ചുതരുമാറാകട്ടെ. മനുഷ്യസമുദായത്തിനു മഹത്തായ സേവനമനുഷ്ഠിക്കാനുള്ള ഒരു ഉപകരണമായി അദ്ദേഹം നിന്നെ മാററുകയും ചെയ്യട്ടെ. മനുഷ്യസമുദായത്തോടു നിനക്കുള്ള സ്നേഹത്തിൻെറ ഒരു പ്രകടനമായിട്ടു മാത്രമേ ഇന്ത്യയോടു നിനക്കുള്ള സ്നേഹത്തെ അംഗീകരിക്കാൻ സാധിക്കൂ. 'യാതൊന്നും സ്വന്തമല്ല, സകലതും അവിടുത്തേതാണു്'' എന്ന പ്രാത്ഥന മഹത്താണു്, അത്തരത്തിലുള്ളവയിൽ ഏററവും മഹത്തു്.

നിന്നേയും എന്നേയും സംബന്ധിച്ചു് അതു സത്യമായിരിക്കട്ടെ.

എല്ലാ സ്നേഹത്തോടുംകൂടി, നിൻെറ,

ബാപ്പു.

## 11

ആശ്രമം,
മാർച്ചു് 14, 1920.

എൻെറ പ്രിയപ്പെട്ട കുട്ടീ,

തീർച്ചയായും ഞാൻ പ്രാത്ഥിക്കും. അതിലധികം നന്നായ ഒന്നും ചെയ്യാൻ എനിക്കു കഴിവില്ല എന്നെനിക്കറിയാം. നീ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന പ്രതിസന്ധിഘട്ടത്തിൽ* സുഹൃത്തുക്കൾക്കു ചെയ്യാൻ കഴിയുന്ന സഹായം അല്പമാണു്. ഈശ്വരൻ നിന്നെ രക്ഷിക്കട്ടെ. 'അസത്യത്തോടു സത്യം നടത്തുന്ന സമരത്തിൽ, നന്മയുടെ ഭാഗത്തോ, തിന്മയുടെ ഭാഗത്തോ, എവിടെയാണു് നില്ക്കേണ്ടതെന്നു തീരുമാനിക്കാനുള്ള മുഹൂത്തം ഓരോ മനുഷ്യനും രാജ്യത്തിനും ഒരിക്കൽ സമാഗതമാകുന്നു. ഒരു മഹത്തായ ആദർശം—ദൈവത്തിൻെറ പുതിയ മിശിഹാ—, ഓരോരുത്തക്കും വികാസമോ ക്ഷയമോ വാഗ്ദാനംചെയ്തുകൊണ്ടു്, കോലാടുകളെ ഇടതുഭാഗത്തും ചെമ്മരിയാടുകളെ വലതുഭാഗത്തും തിരിച്ചുനിത്തുന്നു; എന്നിട്ടു്, തിരഞ്ഞെടുപ്പു്

11 My Dear Child, P. 60.

* ഡെന്മാർക്കിലേക്കു മടങ്ങുന്നതിനുമുമ്പു് അവർ മദ്രാസിൽ ചെന്നു. അവിടെ വച്ചു്, ഡോ. ഇ. കെ. മേനോൻ എന്ന ഭാരതീയഡോക്ടരും അവരും പ്രണയബദ്ധരായി. ഇതുമൂലം വളരെ അപവാദവും കാര്യമറിയാതെയുള്ള വിമർശനവും ഉണ്ടായി. 'ആ സമയത്തു് അയച്ച കത്തു്'.

എന്നെന്നും നടന്നുകൊണ്ടിരിക്കുന്ന, ഇരുളിനും വെളിച്ചത്തിനും ഇടയ്ക്കു്.'

എനിക്കു കഴിയുമെങ്കിൽ ഓരോദിവസവും ഇതുപോലെ എന്റെ പ്രാർത്ഥനകൾകൊണ്ടു നിർഭരമായ എന്തെങ്കിലും ഒന്നു്, ചികഞ്ഞെടുക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഇന്നു ഞാൻ നിനക്കു് അയച്ചിട്ടുള്ളതു് ലോവലിൽനിന്നെടുത്തതാണു്.

സ്നേഹപൂർവ്വം,
നിന്റെ ബാപ്പു.

## 12

ആശ്രമം,
മെയ് 16, 1920.

എന്റെ പ്രിയപ്പെട്ട കുട്ടീ,

†ഒരു പ്രേമലേഖനം നിനക്കു് അയയ്ക്കാൻ എനിക്കു കഴിവില്ല. എന്തുകൊണ്ടെന്നാൽ സമാധാനക്കരാറിന്റെ പ്രസിദ്ധീകരണം എന്റെ ജോലികളുടെ ക്രമത്തെ തകരാറിലാക്കുന്നു. ഇത്രനേരത്തേ, 19-ാം തീയതിതന്നെ, നിനക്കു പുറപ്പെടാൻ സാധിക്കുമെന്നറിഞ്ഞതിൽ എനിക്കു സന്തോഷമുണ്ടു്. നിന്റെ കമ്പിക്കു മറുപടിയായി ഞാൻ അയച്ച കമ്പി കിട്ടിയിരിക്കുമെന്നു് പ്രതീക്ഷിക്കുന്നു. ഇവിടെ ഞങ്ങൾക്കു വന്നുചേരുന്ന അനുഭവങ്ങളെപ്പററി ആലോചിച്ചു് വിഷമിക്കരുതെന്നപേക്ഷ. നാമെല്ലാം ഈശ്വരന്റെ സംരക്ഷണത്തിലാണു്. അദ്ദേഹത്തെത്തന്നെ, അദ്ദേഹത്തെമാത്രം, നാം ആശ്രയിക്കുന്നപക്ഷം, സംഭവിക്കുന്നതൊക്കെയും നമ്മുടെ നന്മയ്ക്കായിത്തീരും. ദുരിതങ്ങളെന്നു പറയപ്പെടുന്നവപോലും അപ്പോൾ നമ്മുടെ ഗുണത്തിനായി ഭവിക്കും. വീട്ടിൽ നീ പരിപൂർണ്ണമായി വിശ്രമിക്കുകയും, സമാധാനത്തോടുകൂടി കഴിയുകയും ചെയ്യണം. നീ ഇന്ത്യയിലേക്കു വരികയും, ആശ്രമത്തോടു സമ്പർക്കം പുലർത്തുകയും ചെയ്തതിന്റെ ഫലമായി പണ്ടത്തേക്കാൾ നല്ല ക്രിസ്ത്യാനിയായി നിന്നെ കാണാൻ നിന്റെ അച്ഛനു സാധിക്കട്ടെ. അനന്തരം നീ വിശ്രമം കഴിഞ്ഞു്, ശാരീരികമായും മാനസികമായും ആത്മീയമായും ബലം പ്രാപിച്ചു് മടങ്ങിവരിക. നിനക്കു് അപകടംകൂടാതെ യാത്രചെയ്യാനും, വീട്ടിൽ ആനന്ദപൂർവ്വം സമയം കഴിക്കാനും, സുഖകരമായി മടങ്ങിവരാനും കഴിയട്ടെ, തീർച്ചയായും നീ പതിവായി കത്തയയ്ക്കുകയും, നിന്റെ വീട്ടു മേൽവിലാസം എനിക്കു തരികയും വേണം.

അഗാധമായ സ്നേഹത്തോടുകൂടി, നിന്റെ,
ബാപ്പു.

---

12 My Dear Child, pp. 70—71
† അവർ ഡെന്മാർക്കിലേക്കു പുറപ്പെടുന്നതിനുതൊട്ടുമുൻപു് അയച്ചതു്.

## 13

ആജ്മീർ,
മാർച്ച് 8, 1923.

എന്റെ പ്രിയപ്പെട്ട കുട്ടീ,

†ഒരുദിവസത്തേക്കായി ഞാൻ വന്നെത്തിയിരിക്കുന്ന ഈ സ്ഥലത്തുവെച്ചുമാത്രമാണ് നിനക്ക് എഴുതാൻ എനിക്കു സമയം കിട്ടുന്നതു്. അനിയന്ത്രിതമായ സ്വാതന്ത്ര്യം നഷ്ടപ്പെട്ടതിനുപകരം മററൊരാളോടൊപ്പം ജീവിതം പങ്കിടാൻ നിനക്കു സാധിക്കുന്നതു്, ആ നഷ്ടത്തെ നികത്തുക മാത്രമല്ല, അതിൽക്കവിഞ്ഞ ഗുണം ചെയ്യുന്നുമുണ്ടു്. വിവാഹത്തിനു് എന്തെങ്കിലും അർത്ഥമുണ്ടെങ്കിൽ അതു് മഹത്തരമായ ആത്മസമർപ്പണത്തിന്റെ നാന്ദിയായിരിക്കണം. അത്തരം ആത്മസമർപ്പണം നമ്മിൽ ഓരോരുത്തരേയും കാത്തിരിക്കയാണു്. (രൂപത്തിൽ) വ്യത്യസ്തരായ രണ്ടു വ്യക്തികൾ പരസ്പരം അധീനപ്പെടുന്നതു് മഹത്തരമായ സ്വാതന്ത്ര്യമത്രേ. അതു് മഹത്തരമായ ഉത്തരവാദിത്വത്തിന്റെ സാക്ഷാല്ക്കരണമാണു്. ഏററവും മഹത്തായ ഉത്തരവാദിത്വനിർവ്വഹണമാണു് ഏററവും മഹത്തായ സ്വാതന്ത്ര്യം. പരിപൂർണ്ണമായി ഈശ്വരനു് കീഴടങ്ങിയാൽ മാത്രമേ അതു നേടാൻ കഴിയുകയുള്ളു.

നിനക്കു കഴിവുള്ളപ്പോൾ വരുമെന്നു് എനിക്കറിയാം. ഇനിയും സ്വതന്ത്രനായിക്കഴിയാൻ അനുവദിക്കപ്പെടുന്നപക്ഷം, കുറേക്കാലത്തേക്കു് ഞാൻ ഗുജറാത്തുവിട്ടു് പോകുന്നതല്ല. എന്റെ അറസ്റ്റിനെപ്പററി പലതരത്തിലുള്ള കിംവദന്തികളും കേൾക്കുന്നുണ്ടു്.

മിസ് പീറേറഴ്സൺ എനിക്കു് ഒരു കത്തയയ്ക്കാൻ ബാദ്ധ്യസ്ഥയാണു്.

നിങ്ങൾ എല്ലാവക്കും എന്റെ സ്നേഹത്തോടുകൂടി, നിന്റെ,
ബാപ്പു.

## 14

ആശ്രമം സബർമതി,
20–8–1926.

എന്റെ പ്രിയപ്പെട്ട കുട്ടീ,

നിന്റെ കത്തു കിട്ടി. ടൈപ്പുറൈററുകളെപ്പററി നീ പറഞ്ഞ

---

13 My Dear Child, P. 75.

† ഡെന്മാർക്കിൽവച്ചു് അവർ ഡോക്ടർ മേനോനെ വിവാഹംചെയ്തു. മേനോൻ ദമ്പതിമാർ ഡെന്മാർക്കിൽനിന്നു് ഇന്ത്യയിലേക്കു മടങ്ങിവരികയും, അതിനുശേഷം അവർ പോർട്ടോനോവോയിൽച്ചെന്നു് വാസം ഉറപ്പിച്ചു്, മിസ് ആനി പീറേറഴ്സൺ നടത്തിക്കൊണ്ടിരുന്ന വിദ്യാഭ്യാസപ്രവർത്തനങ്ങളിൽ അവരെ സഹായിക്കുകയും ചെയ്തു.

14 My Dear Child, pp 84—85.

അഭിപ്രായം ഞാൻ തെററിദ്ധരിച്ചില്ല. നേരേമറിച്ച് അതു ഞാൻ ഇഷ്ടപ്പെട്ടു.

'ആശ്രമ'ത്തിൻെറ വാച്യാൎത്ഥം വാസസ്ഥലം എന്നാണ്. പക്ഷേ, അതിനെ സംബന്ധിച്ചുള്ള വസ്തുതകൾ ഇപ്പ്രറയുന്നവയാണ്: അതു് ലാളിത്യമുള്ളതായിരിക്കണം. കേവലം ഒരു അദ്ധ്യയനസ്ഥലമായിരിക്കാൻ പാടില്ല. ശാശ്വതമായി അവിടെ തുടരാമെന്നു് പ്രതിജ്ഞ ചെയ്തിട്ടുള്ള ആളുകളായിരിക്കണം മുഖ്യമായി അവിടെയുള്ളതു്. അതിനു സന്യാസത്തോടു ബന്ധം ഉണ്ടായിരിക്കണം; അതായതു്, ലോകത്തോടു നിൎമ്മമത ഉണ്ടായിരിക്കണം. ആകയാൽ അതു് സ്വമനസ്സാലെ ചേൎന്നവരുൾപ്പെട്ട ശുദ്ധമായ ഒരു സ്ഥാപനമായിരിക്കണം. തന്നിമിത്തം അവിടെ നിഷ്കൃഷ്ടമായ ലാളിത്യം ഉണ്ടായിരിക്കേണ്ടതാണു്. ആത്മസാക്ഷാൽക്കാരം പ്രാപിക്കുന്നതിനുവേണ്ടിയുള്ള സ്വഭാവശുദ്ധീകരണം ആയിരിക്കണം അതിൻെറ സ്ഥായിയായ ലക്ഷ്യം. അത്തരമൊരു സ്ഥാപനത്തിൽ യജമാനനും ഭൃത്യനും എന്ന വ്യത്യാസം തികച്ചും നിഷിദ്ധമാണു്. ആശ്രമത്തിലുള്ള സകല സ്ത്രീപുരുഷന്മാരും ദേഹപ്രയത്നം ചെയ്യണമെന്നും എല്ലാവരും തുല്യപദവി അനുഭവിക്കണമെന്നുമാണു് ഉദ്ദേശിച്ചിട്ടുള്ളതു്. ഉച്ചപദവി എന്ന ആശയത്തിനു് അവിടെ യാതൊരു സ്ഥാനവുമില്ല. ഒരു ആശ്രമത്തിൻെറ തലവൻ പിതൃസ്ഥാനീയനത്രേ; മററുള്ളവരെ തൻെറ സന്താനങ്ങളായി അയാൾ പരിഗണിക്കണമെന്നാണു പ്രതീക്ഷിക്കുന്നതു്. ആശ്രമത്തിൻെറ പ്രത്യേകതകൾ സാമാന്യമായി നിങ്ങളെ ഞാൻ ധരിപ്പിച്ചുകഴിഞ്ഞോ എന്നു് എനിക്കു നിശ്ചയമില്ല.

ഒരു വൈദ്യശാസ്ത്രജ്ഞൻ ദുർബ്ബലനായിട്ടോ രോഗിയായിട്ടോ കാണപ്പെടുമ്പോഴെല്ലാം എനിക്കു വേദന തോന്നുന്നുണ്ടു്. വൈദ്യശാസ്ത്രം അത്രത്തോളം അപൂൎണ്ണവും, അവിശ്വസനീയവും, നശ്വരവുമായ ശാസ്ത്രമാണു് എന്ന വസ്തുത നമ്മെ അതു സദാ അനുസ്മരിപ്പിക്കുന്നു. വേണ്ടത്ര നിൎമ്മമതയോടുകൂടി നാം അതിനെപ്പററി ചിന്തിക്കുന്നപക്ഷം പരിപൂൎണ്ണമായ പ്രതിവിധി എന്നൊന്നു് ഇല്ലെന്നു മനസ്സിലാക്കാനും, തന്മൂലം ആ ശാസ്ത്രത്തിനു സ്വതേയുള്ള ദുൎബ്ബലത ഉടനടി ഗ്രഹിക്കാനും നമുക്കു കഴിയും. ഏററവും ഫലപ്രദമായ ഔഷധങ്ങൾക്കുപോലും നിരവധി വ്യത്യസ്ത വിധികളുണ്ടു്. ഏററവും ഫലപ്രദമായ ഓപ്പറേഷൻ വാച്യാൎത്ഥത്തിലും താത്വികമായും ഒരു തഴമ്പു് അവശേഷിപ്പിക്കുന്നു. നിങ്ങൾ ഡെന്മാൎക്കിലേക്കു പുറപ്പെടുന്നതു ത്വരിതപ്പെടുത്താൻ സാധിക്കുമെങ്കിൽ അതു നല്ലൊരു കാര്യമായിരിക്കും. ശീതോഷ്ണാവസ്ഥയിലുള്ള വ്യത്യാസം ഏററവും നല്ല പ്രതിവിധി ആയിത്തീരും.

ഉപവാസത്തെപ്പററി നിങ്ങൾ പറയുന്നതു തികച്ചും സത്യമത്രേ. അതിനു കേവലമൂല്യം യാതൊന്നുമില്ല. അതിൻെറ പിന്നിലുള്ള ഉദ്ദേശ്യം യഥാൎത്ഥത്തിൽ ആത്മീയമല്ലെങ്കിൽ അല്പമായ ആദ്ധ്യാ

ത്മികഫലംപോലും തീർച്ചയായും അതിൽനിന്നു സിദ്ധിക്കുകയില്ല. സമ്മിശ്രമായ ഉദ്ദേശ്യത്തോടുകൂടി നടത്തുന്ന ഉപവാസം വെറും ഭൗതികഫലങ്ങളിൽ മാത്രം കലാശിക്കുന്നു. ആത്മാവിന്റെ വികാസത്തിനുവേണ്ടിയുള്ള ഉപവാസമാകട്ടെ ഒരു ശിക്ഷണമാണു്. ഒരു വ്യക്തിയുടെ ജീവിതപരിണാമത്തിൽ ഏതെങ്കിലും ഒരു ഘട്ടത്തിൽ ആ ശിക്ഷണം അത്യന്താപേക്ഷിതമാണു് എന്നു ഞാൻ കരുതുന്നു. ഈ പ്രത്യേക സംഗതിയിൽ പ്രോട്ടസ്റ്റൻറുമതത്തിനു് അപര്യാപ്തതയുണ്ടെന്നു് എപ്പോഴും എനിക്കു തോന്നിയിട്ടുണ്ടു്. അല്പമെങ്കിലും പ്രാധാന്യമുള്ള മററെല്ലാ മതങ്ങളും ഉപവാസത്തിന്റെ ആത്മീയമൂല്യത്തെ വകവെയ്ക്കുന്നുണ്ടു്. ഒരാൾ വിശപ്പിന്റെ വേദന സ്വമനസ്സാലെ അനുഭവിക്കാത്തപക്ഷം, മാംസത്തെ ക്രൂശിക്കുന്നതു നിരത്ഥകമാണു്. ഒരു വസ്തുത ചൂണ്ടിക്കാണിക്കാം: പട്ടിണി അനുഭവിച്ചറിഞ്ഞിട്ടില്ലാത്ത ഒരാൾ, പട്ടിണിപ്പാവങ്ങളോടു് ഐക്യം പുലർത്തുന്നതു് അത്ഥശൂന്യമാണു്. എന്നാൽ എൺപതു ദിവസത്തെ ഉപവാസംകൊണ്ടുപോലും ഒരു വ്യക്തിയുടെ അഹംഭാവം, സ്വാത്ഥതല്പരത, അതിമോഹം മുതലായവ ദൂരീകരിക്കാൻ കഴിഞ്ഞില്ലെന്നു വരാം. അതു ഞാൻ സമ്മതിക്കുന്നു. ഉപവാസം ഒരു അവലംബം മാത്രമാണു്. എങ്കിലും തകർന്നുകൊണ്ടിരിക്കുന്ന ഒരു വസ്തുവിനെ താങ്ങിനിറുത്തുന്ന ഒരു അവലംബം വിലമതിക്കാനാവാത്തതത്രേ. അതുപോലെതന്നെ, സമരംചെയ്തുകൊണ്ടിരിക്കുന്ന ഒരു ആത്മാവിനു്, ഉപവാസമാകുന്ന അവലംബം അമൂല്യമത്രേ.

സ്നേഹപൂർവ്വം,
നിന്റെ ബാപ്പു.

## 15

എന്റെ പ്രിയപ്പെട്ട കുട്ടീ,

†രോഗിണിയായ ആ സഹോദരിയെ കണ്ടുമുട്ടിയ രംഗം നീ വിവരിച്ചതു് ഹൃദയസ്പൃക്കമാണു്. ഇനി നീ അവരെ സന്ദർശിക്കുമ്പോൾ എന്റെ സ്നേഹം അവരെ അറിയിക്കുക.

ഇപ്പോൾ നീ സമാധാനപൂർവ്വം കഴിയുകയാണെന്നു് ഞാൻ കരുതുന്നു. കുട്ടികൾ പൂർണ്ണസുഖം പ്രാപിച്ചിരിക്കുമല്ലോ. അവരെ ഉമ്മവെയ്ക്കാൻ എന്നെ അവർ അനുവദിക്കുമെങ്കിൽ, എനിക്കുവേണ്ടി നീ അവക്കു് ഉമ്മ നല്കുക.

15 My Dear Child, pp. 87–88 (ഇതും തുടർന്നുള്ള ഏഴു കത്തുകളും ഇംഗ്ലണ്ടിലേക്കു് അയച്ചവയാണു്, ബർമിംഗ്ഹാമിൽ സെല്ലി ഓക്കിലുള്ള ക്വേക്കർ സെററിൽമെൻറിൽ വസിക്കയായിരുന്ന മേനോൻ ദമ്പതിമാർ, ഗാന്ധിജി വട്ടമേശസമ്മേളനത്തിനുവേണ്ടി ഇംഗ്ലണ്ടിൽ ചെന്നപ്പോൾ അവരെ കാണുകയുണ്ടായി.)

† ദരിദ്രയും ശയ്യാവലംബിനിയുമായ ഒരു ഇംഗ്ലീഷുകാരി പെൺകുട്ടി. ഗാന്ധിജിയെ അവൾ അഗാധമായി ആരാധിച്ചിരുന്നു.

മേരിയ ബോംബെയിൽ എന്റെകൂടെ ഉണ്ടായിരുന്നു. പക്ഷേ, അവരോട് സംസാരിക്കാൻ എനിക്കു തീരെ സമയം കിട്ടിയില്ല.

വൃദ്ധ്ബ്രൂക്ക് താവളത്തിലുള്ളവരോടെല്ലാം എനിക്കുള്ള സ്നേഹം പ്രകടിപ്പിച്ചുകൊള്ളുന്നു. മിസ് ഹാരിസനെ എന്റെ സ്നേഹം അറിയിക്കുക. അവർ വസിക്കുന്നത് എവിടെയാണെന്നും എന്നോട പറയുക. മേരിയമ്മയ്ക്ക് നീ കത്ത് എഴുതാറുണ്ടോ?

വൈ. സി. പി. സ്നേഹപൂർവ്വം,
21–1–1932. ബാപ്പു.

## 16

എന്റെ പ്രിയപ്പെട്ട കുട്ടീ,

നിന്നിൽനിന്ന് എന്തെങ്കിലും വാർത്ത കേൾക്കുമ്പോഴെല്ലാം എനിക്ക് സന്തോഷം തോന്നാറുണ്ട്. നിന്റെ കത്ത് രസകരവും ഉള്ളു തുറന്നു കാണിക്കുന്നതുമാണ്. ഇപ്പോഴും നീ ഏതാണ്ട് പ്രക്ഷുബ്ധയാണ്. അതിൽനിന്ന് നീ മോചനം നേടണം. ഈശ്വരനിൽ നമുക്കു വിശ്വാസമുണ്ടെങ്കിൽ, നാം ഒരിക്കലും മനസ്സിനെ വിഷമിപ്പിക്കരുത്. വിശ്വസ്തനായ ഒരു ദ്വാരപാലകനോ, സൂക്ഷിപ്പുകാരനോ നമുക്കുണ്ടായിരുന്നാൽ മനഃക്ലേശം ഇല്ലാതിരിക്കുന്നതുപോലെയാണ് അത്. ഒരിക്കലും കൈവിടാത്ത ഈശ്വരനേക്കാൾ നല്ല ഒരു ദ്വാരപാലകനോ സൂക്ഷിപ്പുകാരനോ ആരാണുള്ളത്? ഈവക സംഗതികളെപ്പററി നാം പാട്ടുപാടിയാൽ പോരാ, കേവലം ബുദ്ധിപരമായ അറിവുമാത്രം ഉണ്ടായിരുന്നാലും പോരാ; നമ്മുടെ അന്തർഭാഗത്ത് ആ വസ്തുത നമുക്ക് അനുഭവപ്പെടേണ്ടത് ആവശ്യമാണ്. വേദനയോ ആനന്ദമോ അനുഭവിക്കുന്നതുപോലെതന്നെയാണ് ഈ അനുഭവം. അത് ഒരു വാദത്തിനും വക നല്കുന്നില്ല; വാദം ആവശ്യവുമില്ല. നമ്മുടെ അനുഭവത്തെ വാദംകൊണ്ട് മാച്ചുകളയാൻ ആക്കു കഴിയും? സകലവിധ മനഃക്ലേശത്തിലും ഉല്കണ്ഠയിലുംനിന്ന് നീ തികച്ചും വിമുക്തയായിരിക്കണം എന്ന ആഗ്രഹംകൊണ്ടാണ് ഞാൻ ഇതെഴുതുന്നത്.

വിവിധ വർഗ്ഗക്കാരുടെ പാവകൾ കുട്ടികൾക്ക് നല്കുകയെന്ന ആശയം വളരെ നന്നായി. ഹിന്ദിക്കാരിയായ പെൺകുട്ടിയുടെ പേരെന്താണ്? അവളുടെ പ്രവിശ്യ ഏതാണ്?

മഹാദേവ് എന്റെകൂടെ ഉണ്ടായിരുന്നുവെന്ന് നിന്നോട് ഞാൻ പറഞ്ഞുവോ?

കുട്ടികൾക്ക് എന്റെ ചുംബനം.

വൈ. സി. പി. സ്നേഹപൂർവ്വം,
13–4–1932. ബാപ്പു.

---

16 My Dear Child, pp. 89—90

## 17

## എസ്തറിൻെറ കുഞ്ഞുങ്ങൾക്ക്

പ്രിയപ്പെട്ട നാനിനും തങ്കസ്സും,

നിങ്ങൾ മധുരമായ ഒരു കത്താണ് എനിക്ക് അയച്ചത്.

പക്ഷികളുമായി നിങ്ങൾ കൂട്ടുപിടിക്കുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. ഞങ്ങൾക്ക് ഒരു പൂച്ചയും അതിൻെറ കുട്ടികളും കൂട്ടുകാരായിട്ടുണ്ട്. അവളെ ഞാൻ സഹോദരി എന്നാണ് വിളിക്കുന്നത്. അവളുടെ കൊച്ചുകുട്ടികളോട് അവൾക്കുള്ള സ്നേഹം കണ്ടുകൊണ്ടിരിക്കുന്നത് ഒരാനന്ദമാണ്. എല്ലാവിധ സംഗതികളും അവൾ തന്നെ ത്താൻ ചെയ്തുകാണിച്ച് കുട്ടികളെ പഠിപ്പിക്കുന്നു.

നിങ്ങളെ ഈശ്വരൻ അനുഗ്രഹിക്കട്ടെ.

22–5–1932.

ചുംബനങ്ങളോടുകൂടി,
ബാപ്പു.

## 18

## എസ്തർമേനോന്

എൻെറ പ്രിയപ്പെട്ട കുട്ടി,

നിൻെറ കത്തു കൈപ്പററി. നീ പ്രതീക്ഷിക്കുന്ന സമയത്തു് എന്നിൽനിന്നു വാർത്തകൾ കിട്ടാതിരുന്നാലും പരിഭ്രമിക്കരുത്. എൻെറ എഴുത്തുകുത്തുകൾ അല്പം തകരാറിലായിരിക്കുന്നു. താമസിയാതെ ശരിപ്പെടുമെന്നാണ് ഞാൻ പ്രതീക്ഷിക്കുന്നത്. ഒരു തടവുകാരൻെറ ആവശ്യങ്ങൾക്ക് നൈസർഗ്ഗികസംതൃപ്തി നേടാൻ സിദ്ധിക്കുന്ന സൗകര്യങ്ങൾ പരിമിതമാണ്. അവകൊണ്ട് ഞാൻ തൃപ്തിപ്പെടേണ്ടിയിരിക്കുന്നു.

രോഗിണിയായ സഹോദരിയെ നീ കാണുമ്പോൾ, അവരെപ്പററി പലപ്പോഴും ഞാൻ ആലോചിക്കാറുണ്ടെന്ന് പറയണം. വൈകല്യമുള്ള കുട്ടികൾക്കുവേണ്ടി നിൻെറ സമീപസ്ഥലത്തു് ഒരു ചെറിയ വിദ്യാലയം* നടത്തപ്പെടുന്നില്ലേ? അതു് നീ എപ്പോഴെങ്കിലും സന്ദർശിക്കാറുണ്ടോ എന്ന് എനിക്കറിഞ്ഞുകൂടാ. ആത്മാർത്ഥതയുള്ള പ്രവർത്തകർ ആ സ്ഥാപനത്തിൽ ഉണ്ടെന്നു ഞാൻ വിചാരിച്ചിരുന്നു. നിനക്കു സമയമുള്ളപക്ഷം അതിനെപ്പററി കുറേക്കൂടി വിവരങ്ങൾ അറിയണം. അതു നടത്തുന്നവരെപ്പററിയും മനസ്സിലാക്ക

17 My Dear Child, pp. 117
18 My Dear Child, pp. 92—93
* വട്ടമേശസമ്മേളനത്തിന് ഇംഗ്ലണ്ടിലായിരുന്നപ്പോൾ ഗാന്ധിജി ഇവിടം സന്ദർശിക്കുകയുണ്ടായി.

ണം. എപ്രകാരം അതു മുന്നോട്ടുപോകുന്നുവെന്നു് എന്നെ അറിയിക്കുകയും ചെയ്യണം.

ഒരു സ്ത്രീയുടെ സാന്നിദ്ധ്യം ഇല്ലാത്തതുകൊണ്ടു് 'ബി'യുടെ വീടു് എത്രമാത്രം ശൂന്യമായി കാണപ്പെട്ടുവെന്നു് നീ എന്നോടു പറഞ്ഞു. പുരുഷനും സ്ത്രീയും തമ്മിലുള്ള ജോലിവിഭജനത്തെപ്പററി നാം പുലത്തുന്ന മിഥ്യാധാരണകളുടെ ഫലമാണു് ഇതു് എന്നത്രേ ഞാൻ കരുതുന്നതു്. വിഭജനം വേണ്ടതാണു്. ഒരു വീടു് നല്ല രീതിയിൽ സൂക്ഷിക്കേണ്ടിവരുമ്പോൾ ഒരു പുരുഷൻെറ പക്ഷത്തുള്ള പൂർണ്ണനിസ്സഹായതയും, തന്നെത്താൻ സംരക്ഷിക്കുകയെന്ന പ്രശ്നം വരുമ്പോൾ ഒരു സ്ത്രീക്കുള്ള നിസ്സഹായതയും, പാശ്ചാത്യരാജ്യങ്ങളെക്കവിഞ്ഞു്, ഇവിടെ കാണപ്പെടുന്നതു് തെററായ രീതിയിൽ വളത്തപ്പെടുന്നതിൻെറ ഫലമാണു്. വീടു സൂക്ഷിക്കാൻ സ്ത്രീകളാരും ഇല്ലാതിരുന്നാൽ തൻെറ വീടു് വൃത്തിയാക്കി സൂക്ഷിക്കാൻ ഒരു പുരുഷനു കഴിയാതിരിക്കത്തക്കവണ്ണം അയാൾ അത്ര അലസനായിത്തീരുന്നതു് എന്തിനാണു്? ഒരു സ്ത്രീക്കു് സംരക്ഷണം നല്കാൻ എപ്പോഴും ഒരു പുരുഷൻ ആവശ്യമുണ്ടു് എന്നു സ്ത്രീകൾ തോന്നുന്നതു് എന്തുകൊണ്ടാണു്? സ്ത്രീ പ്രധാനമായി ഗൃഹപരിപാലനം ചെയ്യേണ്ടവളാണെന്നു പരിഗണിക്കുന്ന പതിവുണ്ടു്. അവൾ ദുർബലയാണെന്നും എപ്പോഴും സംരക്ഷണം ആവശ്യമുണ്ടെന്നും അവൾക്കുതന്നെ തോന്നുമാറു് അത്ര മാർദ്ദവത്തോടുകൂടി അവൾ ജീവിക്കണമെന്നും നാം ചിന്തിക്കുകയും ചെയ്യുന്നു. ആ ശീലത്തിൻെറ ഫലമാണു് ഈ പൊരുത്തക്കേടെന്നു് എനിക്കു തോന്നുന്നു. ഇതിൽനിന്നു് വിഭിന്നമായ ഒരന്തരീക്ഷം ആശ്രമത്തിൽ സൃഷ്ടിക്കാൻ ഞങ്ങൾ ശ്രമിച്ചുകൊണ്ടിരിക്കയാണു്. പ്രയാസമുള്ള കൃത്യമാണതു്. എങ്കിലും പരീക്ഷണാർഹമാണെന്നു തോന്നുന്നുണ്ടു്. മിസ്സിസ് 'ഡബ്ലിയു' വിനു നീ എഴുതുമ്പോൾ എന്നേയും മഹാദേവിനേയുംകുറിച്ചു് അവരെ ഓർമ്മപ്പെടുത്തണം.

കുഞ്ഞുങ്ങൾക്കു ചുംബനം.

വൈ. സി. പി.
18—7—1932.

സ്നേഹപൂർവ്വം,
ബാപ്പു.

## 19

## സെല്ലി ഓക്കിലെ കുട്ടികൾക്ക്

യറ്വദാ സെൻട്രൽ ജയിൽ,
പൂന.

എന്റെ പ്രിയപ്പെട്ട കൊച്ചുകൂട്ടുകാരായ നാൻ, അന്നാ, ഗില്ലിയൻ, ലിഡിയാ†

നിങ്ങൾ വരച്ച പടങ്ങളിൽ തമാശസ്സു വകയുണ്ട്. അവയോടു കൂടി നിങ്ങൾ അയച്ചുതന്ന കുറിപ്പുകൾ എന്നെ വളരെ ആനന്ദിപ്പിച്ചു. എല്ലാവർക്കുംകൂടി ഒരേ കുറിപ്പു ഞാൻ അയച്ചാൽ നിങ്ങൾ പരിഭവിക്കയില്ലല്ലോ. ഏതായാലും നിങ്ങളുടെ ശരീരം ഒന്നല്ലെങ്കിലും, മാനസികമായി നിങ്ങൾ ഒന്നാണ്. നിങ്ങളെപ്പോലുള്ള കൊച്ചു പൈതങ്ങളാണ് സകല യുദ്ധങ്ങളും അവസാനിപ്പിക്കാൻ പോകുന്നതു്. ഇതിന്റെ അർത്ഥമെന്താണെന്ന് അറിയാമോ? —നിങ്ങൾതമ്മിൽ ഒരിക്കലും വഴക്കുകൂടരുതു്, മററുള്ള ബാലികാബാലന്മാരോടും നിങ്ങൾ കലഹിക്കരുതു്. നിങ്ങൾക്കിടയിൽ കൊച്ചുയുദ്ധങ്ങൾ നടത്തുന്നപക്ഷം, വലിയ യുദ്ധങ്ങൾ അവസാനിപ്പിക്കാൻ നിങ്ങൾക്കു സാധിക്കയില്ല.

നാനിന്റേയും അന്നയുടേയും പിറന്നാൾ ആഘോഷിക്കയല്ലേ? അതിൽ നിങ്ങളോടൊപ്പം പങ്കുകൊള്ളണമെന്ന് ഞാൻ എത്രമാത്രം കൊതിക്കുന്നു.! അവർമാത്രമല്ല, നിങ്ങൾ എല്ലാവരേയും ഈശ്വരൻ അനുഗ്രഹിക്കട്ടെ. എല്ലാവർക്കും എന്റെ ചുംബനങ്ങൾ. നാൻ എന്റെ സ്നേഹാന്വേഷണങ്ങൾ എസ്തറിനെ അറിയിക്കണം. അവൾ അങ്ങനെ ചെയ്യില്ലേ?

24–8–1932 ബാപ്പു

## 20

## എസ്തർ മേനോന്

എന്റെ പ്രിയപ്പെട്ട കുട്ടീ,

†ഈ വിദൂരതയിൽനിന്നുതന്നെ നിന്റെ വേദന മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞു. പക്ഷേ, അഗ്നിയുടെ പാതയിൽക്കൂടെ

---

19 My Dear Child, P. 118
† സെല്ലി ഓക് സെററിൽമെൻറിലെ ഈ കുട്ടികളെ 1931–ൽ വട്ടമേശസമ്മേളനത്തിനുവേണ്ടി ഇംഗ്ലണ്ടിൽ ചെന്നപ്പോൾ, ഗാന്ധിജി കണ്ടുമുട്ടിയിരുന്നു.
20 My Dear Child, P. 93
† പ്രസിദ്ധമായ യറ്വദാ ഉപവാസത്തിനുശേഷം.

യല്ലാതെ, ഒരിക്കലും ഈശ്വരൻ നമ്മുടെ അരികിൽ വരാറില്ല. ശുദ്ധീകരണം നടത്തുന്ന ഇത്തരം വേദനകൾ അനുഭവിക്കുമ്പോൾ ബോധപൂർവ്വമല്ലാത്ത ഒരു അഗാധാനന്ദവും സിദ്ധിക്കാറുണ്ട്. ഈ പരീക്ഷണവേളയിൽ അത്തരം ആനന്ദം നീ അനുഭവിച്ചിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. ഇംഗ്ലണ്ടിൽനിന്നു സ്നേഹപൂർണ്ണമായ ഒരു സന്ദേശം കിട്ടിയിരുന്നു. അത് അയച്ചവരുടെ കൂട്ടത്തിൽ ഹോറസ് അലക്സാണ്ടർ, ആൻഡ്രൂസ് എന്നിവരുടെ പേരുകളോടൊപ്പം നിന്റെ പേരും ഞാൻ കണ്ടു; അഥവാ അങ്ങനെ കേൾക്കുകയുണ്ടായി. ദിവസേന എന്റെ ആരോഗ്യം വർദ്ധിച്ചുകൊണ്ടിരിക്കയാണ്.

ഇന്നു നീ ഒരു നീണ്ട കത്ത് എന്നിൽനിന്നു പ്രതീക്ഷിക്കയില്ല. എനിക്ക് ഇപ്പോഴുള്ള ശക്തി മുഴുവൻ ഇംഗ്ലണ്ടിലെ സ്നേഹിതർക്ക് സൗഹാർദ്ദക്കുറിപ്പുകൾ അയയ്ക്കാനാണു വിനിയോഗിക്കുന്നത്,

നിനക്കു സ്നേഹം; കുട്ടികൾക്കു ചുംബനങ്ങൾ.

വൈ. സി. പി.
30–9–1932.

ബാപ്പു

## 21

## ബർമിംഗ്ഹാമിലുള്ള രോഗിണിയായ പെൺകുട്ടിക്ക്†

യറവ്ഡാ സെൻട്രൽ ജയിൽ,
ജനുവരി 5, 1933.

എന്റെ പ്രിയപ്പെട്ട മകളേ,

നിന്റെ എഴുത്ത് എന്നെ വളരെ ആനന്ദിപ്പിച്ചു. നീ എന്നെ ആ രീതിയിൽ സംബോധനചെയ്തതു് തികച്ചും ഉചിതമായി. ആയിരമായിരം പുത്രിമാർ ഉണ്ടെന്നുള്ള വിചാരം എന്നെ ആനന്ദിപ്പിക്കുന്നു. സദാ വളർന്നുകൊണ്ടിരിക്കുന്ന ആ കുടുംബത്തിൽ നീ സ്വാഗതം അർഹിക്കുന്ന ഒരു പുതിയ അംഗമാണ്. ഒരു ക്ഷുദ്രനശ്വര ജീവിയായ എനിക്ക് ഇത്ര വിപുലമായ ഒരു കുടുംബത്തിന്റെ ചുമതല വഹിക്കാൻ കഴിവില്ലാത്തതുകൊണ്ട് നിങ്ങളെ എല്ലാപേരേയും ഭദ്രമായി സംരക്ഷിക്കുന്നതിനായി സർവ്വശക്തനായ ശാശ്വതപിതാവിന്റെ കൈയിൽ ഞാൻ ഏല്പിക്കുകയാണ്. ആകയാൽ ആ വിപുലമായ കുടുംബത്തിന്റെ ഭാരം എനിക്ക് ഒരിക്കലും അനുഭവപ്പെടാറില്ല. നേരേമറിച്ച് ആ വിശ്വാസനിക്ഷേപംകൊണ്ടുള്ള ആനന്ദംമാത്രം അവശേഷിക്കുന്നു.

---

21 My Dear Child, P. 123
† 15, 18 എന്നീ കത്തുകളിൽ പരാമർശിക്കുന്ന രോഗിണിയായ പെൺകിടാവിനുള്ളതാണ് ഈ കത്ത്.

നീ രോഗിണിയാണെങ്കിലും നിനക്കു ശക്തമായ ഒരു വിശ്വാസവും മഹത്തായ ഒരു ഹൃദയവും ഉണ്ടെന്നു് ഞാൻ മനസ്സിലാക്കുന്നു. ആണ്ടുകൾ കഴിയുന്തോറും നിൻെറ വിശ്വാസം വളരുമാറാകട്ടെ. വേദനയുടേയും സന്താപത്തിൻെറയും നടുവിൽ നിനക്കു സദാ ശാന്തി കണ്ടെത്താനും കഴിയട്ടെ.

ഞാൻ ഉപവസിച്ചുകൊണ്ടിരുന്നപ്പോൾ എനിക്കറിയാമായിരുന്നു, നിന്നെപ്പോലുള്ള എത്രയോ പരിശുദ്ധാത്മാക്കൾ എനിക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ടെന്നു്. ആ അറിവു് എന്നെ അത്യധികം തുണക്കുകയും ചെയ്തു.

സ്നേഹപൂർവ്വം,
നിൻെറ ബാപ്പു,
(എം. കെ. ഗാന്ധി).

## 22

### തങ്കയ്ക്കു്†

യറ്വദാ സെൻട്രൽജയിൽ,
ഫെബ്രുവരി 23, 1933.

എൻെറ പ്രിയപ്പെട്ട തങ്കേ,

എനിക്കു് അയച്ച കുറിപ്പു് നീ എഴുതിയതല്ല. അതിനാൽ ഞാനെഴുതിയതല്ലാത്ത ഒരു മറുപടി നിനക്കു് അയയ്ക്കുന്നപക്ഷം അതിൽ പരാതിപ്പെടാനും നിനക്കു കഴിയുകയില്ല.

ചാർലി അമ്മാവൻ ധാരാളം ഉപ്പുതിന്നാറുണ്ടെന്നു് എനിക്കറിയാം. പക്ഷേ, മുതിർന്ന ആളുകളുടെ ദുശ്ശീലങ്ങൾ നീ അനുകരിക്കരുതു്. വളരെ കൂടുതൽ ഉപ്പു തിന്നുന്നതു് ഒരു ദുശ്ശീലമാണു്. ഉപ്പു് അധികം ചേർത്താൽ അതു ചേർക്കുന്ന പദാർത്ഥങ്ങൾക്കു സ്വതേയുള്ള രുചി നശിച്ചുപോകും.

കൊച്ചുകുട്ടികൾക്കു ക്രമത്തിലധികം മധുരപലഹാരങ്ങൾ നല്കി അവരെ ദുഷിപ്പിക്കുന്ന ശീലവും ചാർലി അമ്മാവനുണ്ടു്. അതിനാൽ നിൻെറ സ്ഥാനത്തു് ഞാനായിരുന്നെങ്കിൽ നമ്മെക്കാൾ പാവപ്പെട്ട എത്രയോ കുട്ടികൾക്കു മധുരപലഹാരങ്ങൾ വിതരണം ചെയ്യുമായിരുന്നു. കൂട്ടുകാരിൽനിന്നു കിട്ടിയ പാരിതോഷികങ്ങൾ അവരോടൊപ്പം പങ്കിടുന്നതിനെപ്പററി ചിന്തിക്കുമ്പോൾ എനിക്കു് ആനന്ദം തോന്നുമായിരുന്നു. ഞങ്ങൾ രണ്ടുപേരുടേയും സ്നേഹവും ഉമ്മകളും.

ബാപ്പു.

---

22 My Dear Child, P. 119
† മേനോൻെറ ഒരു പുത്രി.

## 23

## എസ്തർ മേനോന്[†]

വാർദ്ധ,
സെപ്തംബർ 6, 1934.

എന്റെ പ്രിയപ്പെട്ട കുട്ടീ,

എനിക്ക സ്വയമേവ മറുപടി എഴുതാൻ സാധിക്കുമെന്നാണ് പ്രതീക്ഷിച്ചതു്. അതിനുവേണ്ടിയാണ് കത്തെഴുതാൻ ഇത്രനാൾ കാത്തിരുന്നതും. എങ്കിലും ആ സന്തോഷം എനിക്ക സ്വയം നിഷേധിക്കേണ്ടിവന്നിരിക്കുന്നു. കുടിശ്ശിക തീർക്കണമെങ്കിൽ ഈ കത്തു പറഞ്ഞുകൊടുത്തു് എഴുതിച്ചേ തീരൂ.

ഓരോ ദിവസവും ഈശ്വരന്റെ മഹത്വവും നന്മയും അദ്ദേഹം എനിക്ക തെളിയിച്ചുതന്നുകൊണ്ടിരിക്കുന്നു. 'നിനക്ക സിദ്ധിച്ച അനവധി അനുഗ്രഹങ്ങൾ കണക്കുകൂട്ടി നോക്കൂ' എന്ന കീർത്തനം നീ ഓർക്കുന്നുണ്ടാവുമല്ലോ. മൂഡിയുടേയും സാങ്കിയുടേയും കീർത്തനഗ്രന്ഥത്തിലാണ് അതുള്ളതെന്നു ഞാൻ വിചാരിക്കുന്നു. അനുഗ്രഹങ്ങൾ എണ്ണാൻപോലും എനിക്ക കഴിയുന്നില്ല; അവ അത്രത്തോളം നിരവധിയാണ്. സന്താപങ്ങളും വേദനകളും എന്ന പേരിൽ അദ്ദേഹം നല്കുന്ന അനുഭവങ്ങൾപോലും അനുഗ്രഹങ്ങളെപ്പോലെയാണു വന്നെത്തുന്നതു്. അദ്ദേഹത്തിന്റെ സ്നേഹം നാം മനസ്സിലാക്കിയിട്ടുണ്ടെങ്കിൽ. ഒരു കാര്യം നാം അറിഞ്ഞിരിക്കണം. തന്റെ സൃഷ്ടികൾക്ക പ്രദാനം ചെയ്യാൻ അനുഗ്രഹങ്ങളല്ലാതെ മറ്റൊന്നും അദ്ദേഹത്തിന്റെ കൈയിലില്ല; ഒരിക്കലും ശാപങ്ങളല്ല.

തങ്ക തികച്ചും സ്വതന്ത്രയായിരിക്കുമെന്നും രണ്ടു കുട്ടികൾക്കും ക്ഷേമംതന്നെയെന്നും ഞാൻ പ്രത്യാശിക്കുന്നു. ഇതിനകം നിനക്ക് ചക്ക് കിട്ടിക്കഴിഞ്ഞിരിക്കുമല്ലോ.

എന്റെ സ്ഥിതി അഭിവൃദ്ധി പ്രാപിച്ചുവരുന്നു. എന്റെ തൂക്കം 94–ൽനിന്ന് 101 റാത്തലായി വർദ്ധിച്ചിട്ടുണ്ട്. സാമാന്യം നല്ല തോതിൽ ഞാൻ ജോലി ചെയ്യാറുണ്ട്; പതിവായി വ്യായാമവും ചെയ്യുന്നുണ്ട്.

മീര ലണ്ടനിൽ നല്ല പ്രവർത്തനം നടത്തുന്നു. ഒക്ടോബറിൽ മടങ്ങിവരാമെന്നാണ് അവളുടെ പ്രതീക്ഷ. ഒരാഴ്ചയിൽക്കൂടുതൽ ആൻഡ്രൂസ് ഇവിടെ ഉണ്ടായിരുന്നു. ഇപ്പോൾ അദ്ദേഹം സിംലയിലേക്ക പോയിരിക്കയാണ്. ലണ്ടനിൽ പോകാൻ കപ്പലിൽ കയറുന്നതിനുമുമ്പ്—അതു മിക്കവാറും ഒക്ടോബർ 6–ാം തീയതിയായിരിക്കും—അദ്ദേഹം ഒരുതവണകൂടി വാർദ്ധയിൽ വരും. അദ്ദേഹം

---

23 My Dear Child, PP. 106–107

† മേനോൻദമ്പതിമാർ ഇന്ത്യയിൽ മടങ്ങിവന്നിട്ടുണ്ടായിരുന്നു.

തികച്ചും ആരോഗ്യവാനായിട്ടാണ് കാണപ്പെട്ടത്. ദക്ഷിണാഫ്രിക്കയിൽനിന്ന് അദ്ദേഹം വെയിത്സുകാരനായ ഒരു ലോഹപ്പണിക്കാരനെ കൂടെ കൊണ്ടുവന്നിട്ടുണ്ട്. മി. ജോൺസ്—അതാണ് അയാളുടെ പേര്—സമീപകാലത്ത് ഓക്സ്ഫോർഡ് പ്രസ്ഥാനത്തിൽ ചേർന്നയാളാണ്. ഒരു പരിവർത്തനംവന്ന മനുഷ്യനാണ താനെന്ന് അയാൾ സ്വയം കരുതുന്നു. ഞങ്ങളെല്ലാവരും അയാളെ വളരെ ഇഷ്ടപ്പെട്ടു. ആൻഡ്രൂസ് ഇംഗ്ലണ്ടിലേക്കു പോകുമ്പോൾ, അയാൾ ദക്ഷിണാഫ്രിക്കയിലേക്കു മടങ്ങിച്ചെല്ലും.

പി. യും എമ്മും ഇവിടെയുണ്ട്. രാംദാസിന്റെകൂടെ ബായും സബർമതിയിലേക്കു പോരികയാണ്. രാംദാസ് അവിടെ വിശ്രമിച്ച്, തന്റെ രോഗത്തിനു ചികിത്സചെയ്യാൻ പോകുന്നു. ഏതാനും ദിവസത്തേക്ക് ഡി. ഇവിടെ ഉണ്ടായിരുന്നു. ഇന്നലെ അയാൾ ബോംബേക്കു പോയി. 8—ാം തീയതിയുള്ള പ്രവർത്തകസമിതിയോഗത്തിൽ സംബന്ധിക്കുന്നതിന് അയാൾ മടങ്ങിവന്നെത്താൻ ഇടയുണ്ട്. ഇതു വർത്തമാനങ്ങളുടെ സാമാന്യം നല്ല ഒരു കുടുംബബഡ്ജററാണെന്ന് നീ സമ്മതിക്കുമല്ലോ. ഇതുവരെ നീ എഴുതാറുണ്ടായിരുന്നതിനേക്കാൾ കൂടുതൽ പതിവായി എഴുതേണ്ടതാണ്. ഇനിയും കുറേനാളത്തേക്കു വാഡ് വിട്ടുപോകാമെന്ന് ഞാൻ പ്രതീക്ഷിക്കുന്നില്ല. നിങ്ങൾക്കെല്ലാവർക്കും എന്റെ സ്നേഹം.

ബാപ്പു.

## 24

### തങ്കേസ്സ്

ഡൽഹി,
ജനുവരി 17, 1935.

പ്രിയപ്പെട്ട തങ്കേസ്സ്,

†നീ വളരെ ധൈര്യമുള്ള പെൺകുട്ടിയാണ്. ഇടയ്ക്കിടയ്ക്ക് നിനക്കു വരാറുള്ള സുഖക്കേടുകൾ സന്തോഷപൂർവ്വം നീ സഹിക്കുന്നുണ്ടല്ലോ. അച്ഛനോട് ഒരു ചോദ്യം നീ ചോദിക്കണം: 'അങ്ങുതന്നെ ഒരു ഡോക്ടർ ആയിരിക്കെ, എനിക്ക് ഈ അസുഖങ്ങൾ വരുന്നത് എന്തുകൊണ്ടാണ്? എന്നെ സഹായിക്കാൻ അച്ഛനൊരു വഴി കണ്ടുപിടിക്കണം.' ഇപ്പോൾ നിനക്കു കൂടുതൽ സുഖം കിട്ടിയിരിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു.

സ്നേഹവും ചുംബനങ്ങളും.

ബാപ്പു.

---

24 My Dear Child, P. 121.
† എസ്തറിന്റെ ഈ മകൾ അന്ന് രോഗിണിയായിരുന്നു.

## 25

## എസ്തർമേനോന്

പ്രിയപ്പെട്ട കുട്ടീ,

†നിന്റെ വിലമതിക്കാനാവാത്ത കത്ത് ഞാൻ ഇപ്പോൾ വായിച്ചുതീന്നതേയുള്ളൂ. അതു വായിച്ചുകൊണ്ടിരുന്നപ്പോൾ എന്റെ ഹൃദയം കരയുകയായിരുന്നു. തമിഴിലുള്ള ഈ പഴമൊഴി നിനക്ക് അറിയാമോ: 'തിക്കററവനുക്കു തൈവമേ തുണൈ' നിസ്സഹായന് ഈശ്വരനാണു തുണ എന്നത്രേ അതിന്റെ അത്ഥം. അദ്ദേഹം നിന്നെ സഹായിക്കയും ആശ്വസിപ്പിക്കുകയും ചെയ്യും. അദ്ദേഹത്തിന്റെ കാരുണ്യത്തിലും വേദന ശമിപ്പിക്കാൻ അദ്ദേഹത്തിനുള്ള ശക്തിയിലും നീ വിശ്വാസം വെടിയരുത്.

വളരെ നേരത്തേതന്നെ നീ എനിക്കു കത്തയയ്ക്കേണ്ടതായിരുന്നു. എന്നാൽ ഒരിക്കലുമില്ലാത്തതിനേക്കാൾ ഭേദം വൈകിയിട്ടെങ്കിലും ഉള്ളതാണ്.

നീയും കുട്ടികളും എന്റെ സമീപത്ത് ഉണ്ടായിരുന്നാൽ, എനിക്കു തീർച്ചയായും അതു സന്തോഷകരമാണ്. എന്നാൽ അവക്ക് യോജിച്ചതല്ല ഈ ശീതോഷ്ണവസ്ഥയും, ഒരുപക്ഷേ ഈ സാഹചര്യങ്ങളും. ആവശ്യമുള്ളിടത്തോളം എഴുതിയയ്ക്കാൻ നീ മടിക്കരുത്. നിന്റെ കത്തുകൾ ശ്രദ്ധിക്കാൻ വേണ്ട ആരോഗ്യം എനിക്കുണ്ട്.

അവസാനം എന്തുവേണമെങ്കിലും സംഭവിച്ചുകൊള്ളട്ടെ; യാതൊരു സംഗതിയെപ്പററിയും നീ ഉല്കണ്ഠപ്പെടരുത്. നമ്മുടെ സകല വൈഷമ്യങ്ങളുടേയും ഭാരം ഈശ്വരൻതന്നെ വിശാലമായ തോളുകളിൽ വഹിക്കുന്നു എന്ന് ഓക്കണം. അദ്ദേഹത്തെ നാം അതിന് അനുവദിച്ചാൽമാത്രം മതി. ഇത്, നിനക്കു ഞാൻ ഈ കത്തെഴുതുന്നത്ര തന്നെ സത്യമാണ്. അദ്ദേഹത്തിന്റെ മാഗ്ഗം നമ്മുടേതല്ല; അദ്ദേഹത്തിന്റെ തോളുകൾ നമ്മുടെ തോളുകൾ പോലെയല്ല; അതേയുള്ളൂ വ്യത്യാസം. എങ്കിലും അദ്ദേഹത്തിന്റെ ഇച്ഛാനുസരണം പ്രവത്തിക്കുന്നതിലാണ് സമസ്തസൗന്ദര്യവും അടങ്ങിയിരിക്കുന്നത്.

സ്നേഹപൂവ്വം,
ബാപ്പു.

25 My Dear Child, pp. 111—112.

† അവരുടെ പുത്രിക്കു കഠിനരോഗം ബാധിച്ചിരുന്നു. (അടുത്ത കത്തും ഇവക്കാണ്).

## 26

വാർദ്ധ,
26–3–1940.

എന്റെ പ്രിയപ്പെട്ട കുട്ടീ,

നിന്റെ വിവരങ്ങൾ അറിഞ്ഞിട്ട് യുഗങ്ങൾ ആയെന്നു തോന്നുന്നു. അതിനാൽ ചാർലിക്ക് നീ അയച്ച കത്തു കണ്ടപ്പോൾ എനിക്ക് ആനന്ദം തോന്നി. വേണ്ടതു ചെയ്യാൻ ആവശ്യപ്പെട്ടുകൊണ്ടു് ചാർലി ആ കത്തു് എനിക്ക് അയച്ചുതന്നിരിക്കയാണു്. എനിക്കു നീ എന്തുകൊണ്ടാണു് കത്തുകൾ അയയ്ക്കാത്തതു്? എന്റെ സമയം നഷ്ടപ്പെടുത്തരുതെന്നു നിനക്കു വിചാരമുണ്ടെന്നു് എനിക്കറിയാം. എങ്കിലും വല്ലപ്പോഴും നീ ഒരുവരി എഴുതിക്കാണാൻ ഞാൻ വാസ്തവത്തിൽ ആഗ്രഹിക്കുന്നു.

നിന്റെ ഏററവും വലിയപ്രശ്നം ആ പെൺകുട്ടികളാണു്. പക്ഷേ, അക്കാര്യത്തിലും ഈശ്വരൻ നിനക്കു വഴി കാണിച്ചുതരുമെന്നു് വിശ്വസിക്കണം. നമുക്കു തിരുത്താനാവാത്ത സംഗതികളെപ്പററി പരിഭ്രമിച്ചതുകൊണ്ടു ഫലമില്ല.

നിനക്കു സുഖംതന്നെയാണോ?

ചാർലി ഒരു ആപത്തിൽനിന്നു കഷ്ടിച്ചു രക്ഷപ്പെട്ടു. ഇപ്പോഴും അദ്ദേഹം ആശുപത്രിയിലാണു്. പക്ഷേ, അപകടം തരണംചെയ്തു കഴിഞ്ഞു. ഞാൻ കല്ക്കട്ടയിൽ ചെന്നിരുന്നപ്പോൾ ഇടയ്ക്കിടയ്ക്കു് അദ്ദേഹത്തെ കണ്ടിരുന്നു. സാവധാനമെങ്കിലും, സ്ഥിരമായി പുരോഗതി ഉണ്ടാകുന്നുണ്ടു് എന്ന വാർത്തയാണു മഹാദേവ് നല്കുന്നതു്. അദ്ദേഹം ഇപ്പോൾ കല്ക്കട്ടയിൽനിന്നു മടങ്ങിവന്നതേയുള്ളു.

ഇവിടത്തെ കുടുംബകാര്യങ്ങളെക്കുറിച്ചാണെങ്കിൽ, ഞാൻ ആരോഗ്യവാനായിക്കഴിയുന്നു; ബായ്ക്കു വിട്ടുമാറാത്ത ചുമയുണ്ടു്; ക്ഷീണിച്ചിട്ടുമുണ്ടു്; മഹാദേവ് ഇവിടെ താമസിക്കുകയാണു്. ഇവിടെ സാമാന്യം ആൾത്തിരക്കുണ്ടു്. മേരി, താൻ തിരഞ്ഞെടുത്ത ഗ്രാമത്തിൽത്തന്നെ, ഇപ്പോഴും വൈഷമ്യങ്ങളെ വിഗണിച്ചുകൊണ്ടു വിട്ടുമാറാതെ കഴിയുകയാണു്.

'എം' ഇടയ്ക്കിടയ്ക്കു് എനിക്കു് എഴുത്തയയ്ക്കാറുണ്ടു്.

സ്നേഹപൂർവ്വം,
ബാപ്പു.

---

26 My Dear Child, P. 115.

# ഭാഗം ഏഴ്

# കസ്തൂർബാ ഗാന്ധിക്ക്

## 1

സെഗാവ്,
8–2–1939.

ബാ,

നീ വളരെ കഷ്ടപ്പാട് അനുഭവിച്ചുകൊണ്ടിരിക്കയാണ്. ഏതു ക്ലേശം സഹിക്കേണ്ടിവന്നാലും എന്നെ വിവരമറിയിക്കാൻ മറക്കരുതു്. നീ ദുഃഖമനുഭവിക്കാൻ ജനിച്ചവളാണ്. അതുകൊണ്ടു് നിന്റെ ക്ലേശങ്ങൾ കാണുമ്പോൾ എനിക്കു് അത്ഭുതം തോന്നുന്നില്ല. ഞാൻ രാജ്കോട്ടിലേക്ക തീർച്ചയായും കമ്പി അടിച്ചിട്ടുണ്ടു്. നിന്റെ ക്ലേശങ്ങളെപ്പററി പത്രങ്ങളിൽ യാതൊന്നും പ്രസ്താവിക്കരുതു്. ഈശ്വരൻ അവിടെ നിന്റെ സമീപത്തു തീർച്ചയായും ഉണ്ടു്. അദ്ദേഹത്തിന്റെ ഇഷ്ടമെന്താണോ, അതു നടക്കും. കഹാനം (കനു) സന്തോഷത്തോടുകൂടി കഴിയുന്നു. രാത്രി നിന്നെപ്പററി വിചാരിക്കാൻ മറക്കാറില്ല. എങ്കിലും വിഷാദം ആവശ്യമില്ല. അമ്തുസ്സലാം ഇവിടെയുണ്ടു്. അവൾ കഹാനത്തിനെ ശ്രദ്ധയോടുകൂടി നോക്കുന്നു.

ബാപ്പുവിന്റെ ആശീർവ്വാദം.

ചി. മണി, നീ അവിടെയുള്ളതു് എത്ര നന്നായി!

## 2

സെഗാവ്,
9–2–1939.

ബാ,

നിന്റെ എഴുത്തു കിട്ടി. നീ ആരോഗ്യഹീനയായിരിക്കുന്നതുകൊണ്ടു് മനസ്സിനു വല്ലായ്മ തോന്നുന്നു. എങ്കിലും ഇപ്പോൾ ധൈര്യപൂർവ്വം കഴിയണം. സൗകര്യങ്ങൾ വന്നുചേരും. കിട്ടിയില്ലെങ്കിൽ തന്നെയെന്തു്? മണിക്കു് നല്ലവണ്ണം പാടാൻ കഴിഞ്ഞില്ലെങ്കിലും രാമായണം പാരായണം ചെയ്തു ശീലിക്കട്ടെ. രാമനും സീതയും അനുഭവിച്ച കഷ്ടപ്പാടുകളോടു് താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ കഷ്ടപ്പാട

---

1 എമദ ബാ (തമിഴ്). pp. 156—157. കസ്തൂർബായെക്കുറിച്ചു് ഹിന്ദിയിലെഴുതിയ പുസ്തകത്തിന്റെ തമിഴ് പരിഭാഷയാണു് 'എമദ ബാ.' പ്രസ്തുത ഗ്രന്ഥത്തിന്റെ ഒട്ടൊരു ഭേദഗതിയോടുകൂടിയ ഇംഗ്ലീഷ് പതിപ്പു് 'നവജീവൻ' ട്രസ്റ്റുകാർ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

2 എമദ ബാ, P. 158.

നം എത്ര നിസ്സാരം! നീ ഭയപ്പെടരുത്. തല്ക്കാലം സ്ത്രീകളിൽനിന്നു പരിചര്യ കൈക്കൊള്ളുന്നത് ഞാൻ വേണ്ടെന്നുവെച്ചിരിക്കയാണ്. നീ ഉത്കണ്ഠപ്പെടരുത്. എന്താണു ചെയ്യേണ്ടതെന്നു ഞാൻ ശ്രദ്ധിച്ചുകൊള്ളാം. സുശീല സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നു.

ബാപ്പുവിന്റെ ആശീർവാദം.

**3**

സെഗാവ്,
10–2–1939.

ബാ,

നിന്റെ പേരിൽ എഴുത്തുകൾ ഓരോ ദിവസവും പോയിട്ടുണ്ട്. അവിടെ കത്തുകൾ കിട്ടിയിട്ടില്ലെങ്കിലെന്തുചെയ്യാം? എന്നെപ്പററി ഉൽക്കണ്ഠപ്പെടേണ്ടയാവശ്യമില്ല. എന്റെ ശരീരം ഉല്ക്കണ്ഠാജനകമായ അവസ്ഥയിൽ എത്തിച്ചേർന്നാലും നിന്നിൽനിന്നു ഞാൻ പ്രതീക്ഷിക്കുന്ന മറുപടി ഇതാണ്: 'പിരിഞ്ഞിരിക്കുന്ന കാലത്ത് അദ്ദേഹം മരിക്കണമെന്നുണ്ടെങ്കിൽ അത് ഏതെങ്കിലും തരത്തിൽ സംഭവിക്കുകതന്നെ ചെയ്യും. എങ്കിലും എന്റെ കുഞ്ഞുങ്ങൾ ദുരിതമനുഭവിച്ചുകൊണ്ടിരിക്കുന്ന സ്ഥലത്തു ഞാൻ വന്നു കഴിയുകയാണ്. എന്നെ ജയിലിലടച്ചാലും എനിക്ക് അതുകൊണ്ട് ആനന്ദമേ ഉണ്ടാവുകയുള്ളു. താക്കൂർസാഹിബ്ബ് നല്കിയ വാഗ്ദാനം നിറവേററാൻ അദ്ദേഹത്തിനു സാധിക്കത്തക്കവണ്ണം നിങ്ങൾ എല്ലാവരും സഹായിക്കണം. എന്നെ നിങ്ങൾ പ്രയോജനപ്പെടുത്തിക്കൊള്ളുക. അല്ലെങ്കിൽ ഈ രാജ്കോട്ട് മണ്ണിൽത്തന്നെ എന്റെ മൃതശരീരം വീണടിയുന്നതാണു ഞാൻ ഇഷ്ടപ്പെടുന്നത്.' നീ തന്നത്താൻ ആഗ്രഹിച്ചിട്ടാണ് അവിടെ പോയത്. അതിനാൽ നിന്റെ മനസ്സിൽനിന്ന് ഈ വാക്കുകൾ പുറത്തു വരുമെങ്കിൽ വരട്ടെ. മനസ്സിൽ ഇതേ നിശ്ചയത്തോടുകൂടി ജീവിക്കണം. സ്ത്രീകളുടെ പരിചര്യ സ്വീകരിക്കണമെന്ന് നീ ഓരോ ദിവസവും എഴുതിക്കൊണ്ടിരിക്കുന്നു. എന്നാൽ തല്ക്കാലം അവൾക്കു തീർച്ചയായും സ്വാതന്ത്ര്യമുണ്ട്. സുശീല 'തിരുമ്മൽ' ചെയ്തുവരുന്നുണ്ട്. അതും ഉപേക്ഷിക്കേണ്ടതുതന്നെയല്ലേ? എങ്കിലും എന്റെ ശരീരത്തിന് ഇപ്പോഴുള്ള നിലയിൽ അത് ഉപേക്ഷിക്കാൻ സാദ്ധ്യമല്ല. ഇക്കാര്യത്തിൽ നീ എന്നെപ്പററി വിചാരിച്ചു വിഷമിക്കരുത്. എന്നെ പരിരക്ഷിക്കേണ്ടത്, അവസാനമായി നോക്കുമ്പോൾ, ഈശ്വരൻതന്നെയല്ലേ?

ബാപ്പുവിന്റെ ആശീർവാദം.

3 എന്റെ ബാ, pp 158—159

# 4

ബാ,

കഴിഞ്ഞതവണ നിനക്ക് പ്രസംഗം അയച്ചിട്ടുണ്ടായിരുന്നു. അതിന്റെ പകപ്പ് അയച്ചുതരണം. നിന്റെ എഴുത്ത് ഇന്നു കിട്ടി. ഈ കത്ത് മൗനദിനത്തിലാണ് ഞാനെഴുതുന്നത്. മണിലാലിനെപ്പററി ഉൽക്കണ്ഠ വേണ്ട. അവനു് നിന്റെ എഴുത്തയച്ചുകൊടുക്കാം. പരേഖ്ജി പറഞ്ഞതുകേട്ട് ഭയപ്പെടാൻ യാതൊരു കാരണവുമില്ല. രണ്ടുപേരും കാര്യങ്ങൾ അറിയാവുന്നവരാണ്. അബദ്ധം സംഭവിച്ചിട്ടുണ്ടെങ്കിൽ തിരുത്തിക്കൊള്ളും. ജാമേ ജമ്ശേദിനു് ഏർപ്പാടു ചെയ്തിട്ടുണ്ട്. മധുരദാസിനു് എഴുതിയതുകൊണ്ട് കാര്യം സാധിച്ചു. ആകയാൽ ഞാൻ അധികമൊന്നും ചെയ്തില്ല. ഉടനേ കിട്ടുന്നതാണ്. വീണ്ടും അന്വേഷിക്കാം. രാമായണം, ഭാഗവതം മുതലായവയ്ക്കും ഏർപ്പാടു ചെയ്യാം: പ്രേംലീലാബഹനിൽനിന്നു് വാങ്ങിത്തരുന്നതുകൊണ്ട് ലേശവും മടിതോന്നരുത്. നിനക്ക് ആവശ്യങ്ങൾ അത്ര അധികമുണ്ടോ? ആവശ്യമുള്ളവയെല്ലാം അവർ സ്നേഹപൂർവ്വം അയച്ചുതരും. എങ്കിലും പെട്ടെന്നു് ആവശ്യമില്ലാത്തതെല്ലാം ഞാൻ വാങ്ങിയാൽ മതി. ഞാൻ ഏർപ്പാടുചെയ്തുതരാം. പല്ലുപയോഗിക്കാൻ സാധിക്കുന്നില്ലേ? ചുവന്ന വെള്ളംകൊണ്ട് വായ് കുലുക്കുഴിയാറില്ലേ? സുധാഭായിയുടെ (മകൾ) ലക്ഷ്മിക്ക് ഇപ്പോൾ ആറുമാസമായെന്നു തോന്നുന്നു; മാരുതിയിൽനിന്നു് ഇന്നു കത്തു വന്നുചേർന്നു. ഈ വാർത്തകളെല്ലാം കേട്ടപ്പോൾ എനിക്ക് സങ്കടമോ അത്ഭുതമോ തോന്നിയില്ല, തോന്നാനും പാടില്ല. വിവാഹം ചെയ്തുകഴിഞ്ഞാൽ സകലരുടെ കാര്യത്തിലും ഈ ഫലം ഉണ്ടാവുകതന്നെ ചെയ്യും. അതിൽ വ്യസനിക്കുന്നതെന്തിനു്? അത്ഭുതമെന്തിനു്? രാമദാസിനോടും എനിക്കു കോപമില്ല. ഇപ്രകാരമുള്ള സംഗതികളിൽ നിർബ്ബന്ധംകൊണ്ടു ഫലമെന്ത്? എല്ലാവരും അവരവരുടെ ശക്തിയനുസരിച്ച് വികാരങ്ങളെ നിയന്ത്രിക്കട്ടെ. ഈ വികാരനിയന്ത്രണം എന്ന വിഷയംതന്നെ സമീപകാലത്ത് ആവിർഭവിച്ചതാണല്ലോ. മുൻകാലങ്ങളിൽ സകലരും തങ്ങളുടെ മനസ്സുപോലെ സുഖഭോഗത്തിൽ മുഴുകിയാണ് കഴിഞ്ഞുവന്നത്. താക്കർബാപ്പ ഇപ്പോൾ എന്റെകൂടെ ഇല്ല. 15–ാം തീയതി വന്നെത്തും. ഇപ്പോൾ മൽഖാനി എന്റെകൂടെയുണ്ട്. അദ്ദേഹം നല്ലവണ്ണം ജോലി ചെയ്യുന്നുണ്ട്. മററുള്ളവരും പ്രവർത്തിച്ചുകൊണ്ടുതന്നെയാണിരിക്കുന്നത്. ചന്ദ്രശങ്കറുടെ ശരീരസ്ഥിതി നല്ലനിലയിലാണ്. ഓമും, കിഷനും തങ്ങളുടെ ദേഹസ്ഥിതിയിൽ വേണ്ടവണ്ണം ശ്രദ്ധിക്കുന്നുണ്ട്. ഓം കഴിവുള്ളിടത്തോളം പണിയെടുക്കുന്നുണ്ട്. കാപട്യമറിയാത്ത തെളിഞ്ഞ മനസ്സുള്ള പെൺകുട്ടി. കിഷനും അങ്ങനെതന്നെ. സുരേന്ദ്രനു് ദേഹബലം വീണ്ടുകിട്ടിയിരിക്കുന്നു.

---

4 എമദ്ദ ബാ, pp. 159–163 (തീയതിയില്ല.)

ആന്ധ്രാദേശപര്യടനം മൂന്നാംതീയതി അവസാനിക്കുന്നു. അതിനുശേഷം മൈസൂറിലേക്കു പോകണം. ഞാൻ താമസിക്കുന്ന സ്ഥലത്ത് ബഹളമുണ്ട്, ക്ലേശവുമുണ്ട്. എന്നെ സകലരും ശ്രദ്ധിക്കുന്നതുകൊണ്ട് ക്ലേശത്തിനു കുറവുള്ളതുപോലെ തോന്നുന്നു. കൊച്ചുകാര്യങ്ങൾപോലും മീരാബഹൻ ശ്രദ്ധിക്കുന്നതുകൊണ്ട് പര്യടനത്തിൽ എനിക്ക് ഒരു കഷ്ടപ്പാടും അനുഭവപ്പെടുന്നില്ല. കണ്ടുമുട്ടണമെന്ന ആശയം നീ വെടിഞ്ഞുവച്ചാൽ, എന്നിൽനിന്ന് ആഴ്ചതോറും കത്തു കിട്ടും. ഗുണപാഠങ്ങൾ ആഴ്ചതോറും അറിയിക്കാം. മററു സഹോദരിമാരെ കാണാൻ സാധിക്കുന്നതുകൊണ്ട് നീ തൃപ്തിപ്പെടണം. എങ്കിലും ഇഷ്ടംപോലെ നിനക്കു പ്രവർത്തിക്കാം. നീ കൂടിക്കാഴ്ച ആഗ്രഹിക്കുന്നപക്ഷം, കാണാൻ വരുന്നവരും അതിനു സന്നദ്ധരായിരിക്കും. അവർ അതു് ഇഷ്ടപ്പെടുകയും ചെയ്യും. കൂടിക്കാഴ്ചകൾ കുറയ്ക്കുന്ന പതിവ് ഞാൻ മനഃപൂർവ്വം ഏർപ്പെടുത്തിയിരിക്കയാണ്. എങ്കിലും നീ ആഗ്രഹിക്കുന്നതു് എന്തെന്നു് മടികൂടാതെ എഴുതണം. ജാനകീബഹന്റെ ദേഹാരോഗ്യം നല്ലനിലയിലാണ്. അവരുടെ (മകൻ) രാമകൃഷ്ണന് ടാൺസിൽ ആപ്പറേഷൻ നടത്തിയതിനെപ്പററി നിനക്കു ഞാൻ എഴുതിയിരുന്നു എന്നാണ് ഓർമ്മ. കമല ഇപ്പോൾ ആഹാരം കഴിച്ചുതുടങ്ങിയിട്ടുണ്ട്. കിശോർലാലിന്റെ പനി ഇനിയും വിട്ടുമാറിയിട്ടില്ല; എന്നാൽ ഉൽക്കണ്ഠയ്ക്കു കാരണമൊന്നുമില്ല. എന്റെ മൗനം ഈയിടെ ഞായറാഴ്ച രാത്രിയാണ് ആരംഭിക്കുന്നതു്. അതുകൊണ്ട് തിങ്കളാഴ്ച രാത്രിവരെ സംസാരിക്കാറില്ല. ഇന്നു രാത്രി 9.10–ന് മൗനം ഭഞ്ജിക്കും. അപ്പോൾ ആരോടെങ്കിലും സംസാരിക്കാൻ സന്ദർഭം വരുന്നതുതന്നെ പ്രയാസമാണ്; ഉടനേതന്നെ ഉറങ്ങാനുള്ള നേരമായിപ്പോകും. രാവിലെ മൂന്നുമണിക്ക് എഴുന്നേല്ക്കാറുണ്ട്. ബ്രിജകൃഷ്ണന്റെ ജ്വരം ഇപ്പോൾ കുറഞ്ഞിട്ടുണ്ട്. ഇനി ബലം വയ്ക്കണം. ഹേമിബഹൻ നിര്യാതയായി.

ഇനി ഗുണപാഠം.

കഴിഞ്ഞ തവണ ഭക്തന്റെ ലക്ഷണങ്ങൾ ഞാൻ എടുത്തുപറഞ്ഞിരുന്നു, സേവനംകൂടാതെ ഭക്തി ഉണ്ടാവുകയില്ലെന്നും പറഞ്ഞിട്ടുണ്ടായിരുന്നു. ഇത്തവണ സേവനം അനുഷ്ഠിക്കേണ്ടതു് എപ്രകാരമാണെന്ന് എഴുതാം. എന്തുകൊണ്ടെന്നാൽ അതു് അടിക്കടി ചോദിക്കപ്പെടുന്നുണ്ട്. നിശ്ചിതമായ നിലയിൽ മാത്രമേ സേവനം ചെയ്യാൻ സാധിക്കയുള്ളു എന്നു ചിലർ പറയുന്നു. പ്രത്യേക പരിശീലനം സിദ്ധിച്ചാൽമാത്രമേ സേവനം സാദ്ധ്യമാകൂ എന്നാണു മററു ചിലർ പറയുന്നതു്. ഇതെല്ലാം അബദ്ധമാണ്. ഇത്രയും കഴിഞ്ഞയാഴ്ചതന്നെ എഴുതിക്കഴിഞ്ഞിരുന്നു. ഏതുനിലയിൽ സ്ഥിതിചെയ്താലും മനുഷ്യനു സേവനം അനുഷ്ഠിക്കാൻ കഴിയും. നമുക്കുള്ള സമസ്തശക്തിയും കൃഷ്ണാർപ്പണമായി നാം നല്കുന്നപക്ഷം നമുക്കു മാക്സ് മുഴുവൻ കിട്ടും. കോടി നല്കാൻ കഴിവുള്ളവൻ അരക്കോടിമാത്രം നല്കിയാൽ അവനു്

50—ൽ കൂടുതൽ മാക്ക് കിട്ടുകയില്ല. പക്ഷേ, ഒരു ചില്ലിക്കാശു മാത്രമുള്ള ഒരാരം ആ ചില്ലിക്കാശുംകൂടി നല്കുന്നപക്ഷം അവനു നൂററി നു നൂറു മാക്കം കിട്ടും. ആകയാൽ അവിടെയുള്ള സഹോദരികളോടും, നിന്നോടു സമ്പക്ത്തിലേപ്പെടുന്ന സ്ത്രീകളോടും, അധികാരികളോ ടും നല്ലവണ്ണം പെരുമാറിയാൽ നീ സേവനധമ്മം ശരിയായി പരി പാലിച്ചെന്നു പരിഗണിക്കപ്പെടും. അധികാരികളോടു സേവനരൂപ ത്തിൽ പെരുമാറുകയെന്നുവച്ചാൽ, അവക്കു ദോഷം നേരിടണമെ ന്നു് ആശിക്കാതിരിക്കണം. അവരോടു വിനയത്തോടുകൂടെ പെരുമാ റണം, അവരെ വഞ്ചിക്കാതിരിക്കയുംവേണം എന്നത്ഥം. നിയമ ങ്ങരം അനുസരിച്ചു നടക്കണം. കുററംചെയ്തു ശിക്ഷ അനുഭവിച്ചുവരു ന്ന സഹോദരികളോടു സമ്പക്കംപുലത്തേണ്ടിവരുമ്പോരം അവരേ യും സ്വന്തം സഹോദരികളെന്നുതന്നെ കരുതിപ്പെരുമാറണം. അവരെ നീ സ്നേഹിക്കുന്നതും നിൻെറ വിശുദ്ധി അവർ മനസ്സിലാക്കുന്നതും സേവനധമ്മത്തിൻെറ അനുഷ്ഠാനമായിത്തന്നെ കരുതപ്പെടും. രണ്ടി ലും ഉദ്ദേശ്യം നല്ലതായിരിക്കേണ്ടതാണു്. സ്വാത്ഥംമൂലമോ ഭയം മൂലമോ നല്ലരീതിയിൽ പെരുമാറുന്നതു സേവനമെന്നു ഗണിക്ക പ്പെടുകയില്ല. ഒരു മനുഷ്യൻ ഒരു കാര്യം സ്വാർത്ഥലാഭം കരുതി ചെയ്യുമ്പോരം, മറെറാരാരം പുണ്യമായിക്കരുതി അതു നിവ്വഹി ക്കുന്നതു നാം പലപ്പോഴും കാണുന്നുണ്ടു്. ഈശ്വരാർപ്പണം എന്ന ബോധത്തോടുകൂടി നിർവ്വഹിക്കപ്പെടുന്നിടത്തു് സ്വാത്ഥത്തിനേ സ്ഥാനമില്ല. ഇപ്രകാരം സേവനം ചെയ്യുന്നവൻ ഓരോ ദിവ സവും തൻെറ ശക്തി വളർത്തിക്കൊണ്ടിരിക്കുന്നു. അയാരം പരി ശീലനം നേടുന്നതും പരിശ്രമം നടത്തുന്നതുമെല്ലാം സേവനത്തി ൻെറ രൂപത്തിലത്രെ. ഇങ്ങനെ സേവനത്തിൽ ഏർപ്പെട്ടിരിക്കു ന്നവൻെറ ചിരിയിലും കളിയിലും ഭക്ഷണത്തിലുംപോലും സേവ നമനോഭാവം തുളുമ്പിനില്ക്കും. അതായതു്, അവൻ ചെയ്യുന്ന എല്ലാ സംഗതികളും വിശുദ്ധങ്ങളാണു്. ഇത്തരം ഭക്തന്മാർക്കു് ആവ ശ്യമുള്ള എല്ലാ ശക്തികളും ഭഗവാൻ പ്രദാനംചെയ്യുന്നു. ഇതിനോടു സംബന്ധമുള്ള മൂന്നു ശ്ലോകങ്ങരം സ്ത്രീകരം പ്രാത്ഥനയ്ക്കു് ഉപയോഗി ക്കാറുണ്ടെന്നു നിനക്കു് ഓമ്മയുണ്ടായിരിക്കും.

ആ ശ്ലോകങ്ങരം ഇവയാണു്:

അനന്യാ ശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം.

മച്ചിത്താഃ മദ്ഗതപ്രാണാ
ബോധയന്തഃ പരസ്പരം
കഥയന്തശ്ച മാം നിത്യം
തുഷ്യന്തി ച രമന്തി ച.

തേഷാം സതതയുക്താനാം
ഭജതാം പ്രീതിപൂർവ്വകം
ദദാമി ബുദ്ധിയോഗം തം
യേന മാമുപയാന്തി തേ.

ശ്ലോകങ്ങളുടെ അർത്ഥം അനാസക്തിയോഗം നോക്കി മനസ്സിലാക്കിക്കൊള്ളണം. ഈ ശ്ലോകങ്ങൾ 9, 10 എന്നീ അദ്ധ്യായങ്ങളിൽ ഉള്ളവയാണു്. നാം ഗീത പാരായണംചെയ്യുന്നതു് അനുഷ്ഠാനത്തിൽ കൊണ്ടുവരുന്നതിനുവേണ്ടിയാണെന്നു് ഓക്കണം. മേല്പറഞ്ഞതെല്ലാം ഗീതയെ ആധാരമാക്കിയാണു് ഞാൻ എഴുതിയിട്ടുള്ളതെന്നും നീ മനസ്സിലാക്കണം.

എല്ലാവക്കും ബാപ്പുവിന്റെ ആശീർവ്വാദം.

## 5

13–2–1934.

ബാ,

ഈ കത്തു് എഴുതുന്നതു തീവണ്ടിയിൽവെച്ചാണു്. നിന്റെ കത്തു കിട്ടി. ജോലിക്കൂടുതൽകൊണ്ടു് ചൊവ്വാഴ്ച എഴുതാൻ സാധിച്ചില്ല. ഇന്നു വ്യാഴാഴ്ച. നിനക്കു് ഇഷ്ടമുള്ള ജോലികൾ എനിക്കു നല്ലാം. തോന്നുന്ന ചോദ്യങ്ങൾ ചോദിക്കാം. ഞാൻ അതെല്ലാം നിറവേററാം; നിറവേററാൻ ശ്രമിക്കയെങ്കിലും ചെയ്യാം. ഹരിലാലിനെപ്പററി നീ ചോദിക്കുന്നു. അവൻ പോണ്ടിച്ചേരിയിൽ പോയിരുന്നു. അവിടേയും ഭിക്ഷവാങ്ങി പണം ശേഖരിച്ചു നന്നേ കുടിച്ചുകൊണ്ടിരുന്നു. കുറച്ചു പണവും കിട്ടി. ഇപ്പോൾ എവിടെയുണ്ടെന്നു് അറിഞ്ഞുകൂടാ. അവന്റെ കാര്യങ്ങൾ ഇങ്ങനെതന്നെ നടക്കും. ഈശ്വരൻ അവനു് എന്തെങ്കിലും നല്ല ബുദ്ധി നല്കിയാൽ നല്ലട്ടെ; ഇതിൽ നാം ചെയ്ത പാപപുണ്യങ്ങളും അവയുടെ പങ്കുകാര്യങ്ങൾ നിർവ്വഹിക്കുന്നുണ്ടു്; ഹരിലാൽ ഗർഭത്തിലായിരുന്നപ്പോൾ ഞാൻ എത്രമാത്രം മൂഢനായിരുന്നു; നീയും ഞാനും ചെയ്തിട്ടുള്ളതിന്റെയൊക്കെ ഫലം അനുഭവിച്ചേ മതിയാകൂ. ഇപ്രകാരം, സന്താനങ്ങളുടെ പെരുമാററത്തിനു് അച്ഛനമ്മമാർ ഉത്തരവാദികളത്രേ. ഇപ്പോൾ നമുക്കു ചെയ്യാവുന്നതു്, നമ്മെ സ്വയം വിശുദ്ധരാക്കിത്തീർക്കുകയാണു്. നാം രണ്ടുപേരും അതിനുവേണ്ടി പരിശ്രമിച്ചുകൊണ്ടിരുന്നാൽ അതുകൊണ്ടു നമുക്കു സംതൃപ്തിനേടാം. നമ്മുടെ വിശുദ്ധി ഹരിലാൽ അറിയാതെയോ അറിഞ്ഞോ അവനിലും മാററം വരുത്തുകതന്നെ ചെയ്യും. അല്പകാലമായിട്ടു് മണിവിൽനിന്നു് എഴുത്തേയില്ല. എങ്കിലും ജമ്നാദാസ് അവളുടെ വർത്തമാനങ്ങൾ എഴുതിയിട്ടുണ്ടായിരുന്നു. സുശീലയ്ക്കു ഞാൻ എഴുതാം. പുരുഷോത്തമനും ഹരകചന്ദ്രന്റെ മകളും തമ്മിലുള്ള

5 എന്റെ ബാ, pp. 164—166.

വിവാഹം നിശ്ചയിച്ചുകഴിഞ്ഞു. പുരുഷോത്തമന്റെ ദേഹസ്ഥിതി ഇനിയും സുഖപ്പെട്ടുകഴിഞ്ഞെന്നു പറയാനാവില്ല. രൺസോട്ബായുടെ സഹോദരപത്നി മരിച്ചുപോയി. അതുകൊണ്ടു മോട്ടിബഹൻ ദുഃഖിച്ചുകഴിയുകയാണ്. അവളുടെ ചുമതല വർദ്ധിച്ചിട്ടുണ്ട്. അംബാലാൽബായും മൃദുലയും എന്നെ കാണാൻ വന്നിട്ടുണ്ട്. അംബാലാൽബായും സരളാബഹനും പാശ്ചാത്യദേശത്തേക്കു പോകാൻ ഭാവിക്കയാണ്. മൂന്നുനാലു മാസം അവിടെ കഴിയും. ദേവദാസിനും ലക്ഷ്മിക്കും സുഖംതന്നെ. കുഞ്ഞുങ്ങളുടെ ചുമതല വഹിക്കുന്നതു് ലക്ഷ്മിക്കു ക്ലേശമായി തോന്നുന്നുണ്ടോ? രാമദാസിനും നിന്റെ കത്തിന്റെ പകർപ്പ് അയച്ചുകൊടുക്കാം. കത്തു് അതുപോലെ മണിലാലിനും അയയ്ക്കാം. ഒരു പകർപ്പ് വല്ലഭ്ഭായിക്ക് അയച്ചിട്ടുണ്ട്. മാധവദാസിൽനിന്നു് ഇതുവരെ മറുപടിയൊന്നും വന്നില്ല. മധുരദാസ് എന്റെകൂടെയുണ്ട്. ഒന്നുരണ്ടുദിവസം കഴിഞ്ഞിട്ടു് ബോംബെയിൽ പോകും. എസ്ഥർ മേനോൻ ഇംഗ്ലണ്ടിൽനിന്നു മടങ്ങിവന്നുകഴിഞ്ഞു. അവർ എന്നെ വന്നു കണ്ടു. മിസ് ലെസ്റ്റർ സിലോണിൽ പോയിരിക്കയാണ്. ഇന്നലെ മദ്രാസ്‌യാത്ര പൂർത്തിയാക്കിയിട്ടു രാജാജി പോയി. അദ്ദേഹം തീർച്ചയായും ഡൽഹിയിലേക്കു പോകും. അമ്ദുസ്സലാം ഇപ്പോഴും ബലഹീനയായി കഴിയുന്നതുകൊണ്ടു് അവളെ മദ്രാസിൽത്തന്നെ ആക്കിയിട്ടാണ് ഞാൻ വന്നതു്. രാജാജി അവളെ നോക്കിക്കൊള്ളും, നിനക്കു് തിരികൾ കിട്ടിയിരിക്കുമല്ലോ. അവ തീരുമ്പോൾ എഴുതണം; അയച്ചുതരാം. കുസുമിന്റെ സഹോദരൻ ജംഗ്ബഹാറിൽവച്ചു് മരിച്ചുപോയി. അതിനാൽ അവൾക്കു് അളവററ ദുഃഖമുണ്ട്. പ്യാരെലാൽ ഇന്നലെ വിമുക്തനായി. കിശോർലാൽ ദേവലാലിയിലാണ്. ദേഹത്തിനു കുറേ സുഖം കിട്ടിയിട്ടുണ്ട്. ലക്ഷ്മിയുടെ പ്രസവം ബർദോളിയിൽ നടക്കും. മഞ്ജുകേശാ അവളെ ശ്രദ്ധിച്ചു വേണ്ടതെല്ലാം ചെയ്തുകൊള്ളും. മോട്ടിയോ ലക്ഷ്മിയോ അവിടെ താമസിക്കും. നാനിബഹൻ ജവേരിയുടെ ആരോഗ്യത്തിനു ശസ്ത്രക്രിയ നടത്തുകയുണ്ടായി. ധാരാളം വർത്തമാനങ്ങൾ ഇതിനകം ഞാൻ അറിയിച്ചുകഴിഞ്ഞിട്ടില്ലേ? 9-ാം തീയതി ഹൈദരാബാദ്‌വഴി ഞാൻ പാററ്നായിലേക്കു പോകും. രാജേന്ദ്രബാബു വിളിച്ചിട്ടുണ്ട്. ബീഹാറിൽ ഒരുപക്ഷേ, അധികനാൾ തങ്ങേണ്ടതായി വന്നെന്നു വരാം.

സകല സഹോദരിമാർക്കും,

ബാപ്പുവിന്റെ ആശീർവാദം.

## 6

പെഷവാർ,
7–10–1936.

ബാ,

എനിക്കു നീ അളവററ ദുഃഖത്തിനു് ഇടയാക്കിക്കളഞ്ഞു. നിൻെറ പ്രേമത്തെപ്പററി ഇപ്പോഴത്തെപ്പോലെ ഒരുള്ളുണ്ടു മറെറാരിക്കലും ഉണ്ടായിട്ടില്ല. ഇന്നു് ദേവദാസിൻെറ കമ്പി വന്നതിനുശേഷമാണു് എൻെറ ഉള്ളുണ്ടു നീങ്ങിയതു്. നീ വേദനപ്പെട്ടുകൊണ്ടിരുന്ന സമയത്തു് ഞാൻ നിന്നെ വിട്ടുപോന്നതാണു് ദുഃഖത്തിൻെറ കാരണം. നിനക്കു് നന്മ ചെയ്യാൻ ഞാൻ വന്നപ്പോഠം നിനക്കു വേദനയുണ്ടാകാൻ ഇടയായി. അനന്തരം അതു നീ മറന്നുകളഞ്ഞാലും ഞാൻ എങ്ങനെ മറക്കും? നീ ദേഹാരോഗ്യം ഇല്ലാതിരുന്നവളാണു്. ഭഗവാൻ അനുഗ്രഹം നല്കിയെന്നു തോന്നുന്നു. ഇപ്പോഠം ശരീരം നല്ലവണ്ണം പുഷ്ടിപ്പെടുത്തിക്കൊള്ളണം. ലക്ഷ്മി, രാമു, താരാ എന്നിവരെല്ലാം ഏറെക്കുറെ സുഖംപ്രാപിച്ചുകഴിഞ്ഞില്ലേ? ഇവിടെ ശീതോഷ്ണാവസ്ഥ വളരെ നന്നായിരിക്കുന്നു. തണുപ്പു് തൽക്കാലം സഹിക്കത്തക്ക നിലയിലാണു്.

ബാപ്പുവിൻെറ ആശീർവ്വാദം.

## 7

18–10–1938.

ബാ,

ഇനി ഒൻപതു ദിവസം ബാക്കിയുണ്ടു്. ഭഗവാൻെറ അനുഗ്രഹമുണ്ടെങ്കിൽ നമുക്കുതമ്മിൽ കാണാം. നിൻെറ കത്തിലുള്ള ഒരു കാര്യത്തിനു് ഉത്തരം പറയേണ്ടതായി അവശേഷിക്കുന്നു. ഞാൻ പോയസമയത്തു് നിൻെറ തലയിൽ കൈകൊണ്ടു തൊട്ടുകപോലും ചെയ്തില്ലെന്നു് നീ എഴുതിയിരിക്കുന്നു. കാറു പുറപ്പെട്ടപ്പോഠം ഞാനും അതോർത്തു. എന്നാൽ നീ അകലെയായിരുന്നു. ഇപ്പോഴും നിനക്കു് ബാഹ്യപ്രകടനം ആവശ്യമാണോ? ഞാൻ പുറമേ പ്രകടിപ്പിക്കാത്തതുകൊണ്ടു് എൻെറ സ്നേഹംതന്നെ വറണ്ടുപൊയ്പ്പോയെന്നു് നീ വിചാരിക്കുന്നതെന്തിനാണു്? എൻെറ സ്നേഹം വളർന്നുകൊണ്ടിരുന്നു;

---

6 എമദു ബാ, P. 116 (അന്നു് ഗാന്ധിജി വടക്കുപടിഞ്ഞാറൻ അതിർത്തി സംസ്ഥാനത്തിലായിരുന്നു.)

7 എമദു ബാ, P. 167

അതു വളർന്നുകൊണ്ടുതന്നെയിരിക്കുകയാണെന്നു് ഞാൻ പറയുന്നു. എന്നുവെച്ചാൽ മുമ്പു കുറവായിരുന്നുവെന്നല്ല അർത്ഥം. എങ്കിലും ആദ്യം ഉണ്ടായിരുന്ന സ്നേഹം നാൾക്കുനാൾ കൂടുതൽ പരിശുദ്ധി നേടിവരികയാണു്. നിന്നെ ഞാൻ വെറും മൺപാവയായി കരുതിയിട്ടില്ല. ഇതിൽപരം എന്തെഴുതണം? ഇതിന്റെ അർത്ഥം നിനക്കറിഞ്ഞുകൂടെങ്കിൽ ദേവദാസ് വിശദമായി പറഞ്ഞുതരും. എങ്കിലും അമ്ത്ദൂൽ, ലീലാവതി മുതലായവർ ബാഹ്യപ്രകടനം വേണമെന്നു് ആവശ്യപ്പെടുന്നതുപോലെ, നീയും പറയുകയാണെങ്കിൽ ഞാൻ അതു ചെയ്യാം.

ബാപ്പുവിന്റെ ആശീർവ്വാദം.

## ഭാഗം എട്ട്

## മീരാ ബഹൻ

### 1

### *മിസ് മാഡലെയിൻ സ്ലേഡിന്[1]

148 റസ്സാ റോഡ്,
കൽക്കട്ടാ,
ജൂലൈ 24, 1925.

പ്രിയ സുഹൃത്തേ,

നിങ്ങളുടെ കത്തു കിട്ടിയപ്പോൾ എനിക്കു സന്തോഷം തോന്നി. അതെന്നെ അഗാധമായി സ്പർശിച്ചു. നിങ്ങൾ അയച്ചുതന്ന കമ്പിളി മാതൃകകൾ ഒന്നാന്തരമാണ്.

നിങ്ങൾ എപ്പോൾ വരണമെന്ന് ഉദ്ദേശിച്ചാലും ഇവിടെ നിങ്ങൾക്ക് സ്വാഗതമുണ്ടായിരിക്കും. നിങ്ങൾ സഞ്ചരിക്കുന്ന കപ്പലിനെപ്പററി എനിക്കു വിവരം കിട്ടിയാൽ, കപ്പലിനടുത്തുവെച്ച് നി

1 Bapu's Letters to Mira P. 10 (ഈ വിഭാഗത്തിലെ എല്ലാ കത്തുകളും ഇവക്കാണ്.)

* ബ്രിട്ടീഷ് നാവികസേനയിൽ ഒരു അഡ്മിറൽ ആയിരുന്ന സർ എഡ്മണ്ട് സ്ലേഡിന്റെ പുത്രിയാണ് മിസ് മാഡലെയിൻ സ്ലേഡ്. ഇംഗ്ലണ്ടിലെ ഒരു ഗ്രാമീണഭവനത്തിലാണ് അവർ 1892—ൽ ജനിച്ചതു്. അതുകൊണ്ട് ഗ്രാമീണജീവിതം അവർക്കു സുപരിചിതമായിരുന്നു. പ്രകൃതിയോട് അഗാധമായ പ്രേമവും അവക്കു ജന്മസിദ്ധമായിരുന്നു. 15—ാമത്തെ വയസ്സിൽ അവർ ആദ്യമായി ബീഥോവന്റെ സംഗീതം ശ്രവിച്ചു. ആ സംഗീതം അവരിൽ ഒളിഞ്ഞു കിടന്നിരുന്ന ആദ്ധ്യാത്മിക പ്രഭാവത്തെ തട്ടിയുണർത്തി. ബീഥോവന്റെ സംഗീതത്തേക്കുറിച്ചു കൂടുതൽ പഠിക്കാനുള്ള ത്വര അവരെ, ആ വിഷയത്തിൽ ഒരു വിദഗ്ദ്ധൻകൂടിയായിരുന്ന ഫ്രഞ്ച് ദാർശികനായ റൊമെയിൻ റോളണ്ടിന്റെ സമീപത്തെത്തിച്ചു. ഗാന്ധിജിയേപ്പററി റൊമെയിൻ റോളണ്ട് മാഡലെയിനോട് സംസാരിക്കാറുണ്ടായിരുന്നു. ഇതിനിടെ, അദ്ദേഹം ഗാന്ധിജിയേക്കുറിച്ച് എഴുതിയ ഒരു ഗ്രന്ഥം ('Mahatma Gandhi') പ്രസിദ്ധീകൃതമായി. മിസ് സ്ലേഡ് അതു വാങ്ങി, വായിക്കാൻ തുടങ്ങി. 'എനിക്കതു താഴെവെയ്ക്കാൻ കഴിഞ്ഞില്ല,' അവർ പറയുന്നു, 'ഞാനതു വായിച്ചു, വീണ്ടും വായിച്ചു. അതു വായിച്ചുകൊണ്ടിരുന്നപ്പോൾ, എന്റെ ഹൃദയത്തിലെ പ്രഭാതം അധികമധികം പ്രകാശമാനമായി തിളങ്ങി. ഞാനതു് അവസാനിപ്പിച്ചപ്പോൾ, സത്യമാകുന്ന സൂര്യൻ തന്റെ കിരണങ്ങൾ എന്റെ ഹൃദയത്തിലേക്ക് വർഷിക്കാൻ തുടങ്ങിയിരുന്നു. ആ നിമിഷംമുതൽ എനിക്കു മനസ്സിലായി, എന്റെ ജീവിതം ബാപ്പുവിനു സമർപ്പണം ചെയ്യപ്പെട്ടതാണ് എന്ന്. ഞാൻ കാത്തിരുന്നതു് എന്തിനുവേണ്ടിയാണോ, അതു വന്നണഞ്ഞിരിക്കുന്നു. അതാണിതു്.'

ഉടനെ അവർ ലണ്ടനിൽ ചെന്ന്, ഇന്ത്യയിലേക്ക് ഒരു ടിക്കററ് ബുക്കു ചെയ്തു ഗാന്ധിജി, ടാഗോർ എന്നിവരുടെ കൃതികളും, ഭഗവത്ഗീത

ങ്ങളെ സ്വീകരിക്കാനും, സബർമതിയിലേക്കു വരാനുള്ള തീവണ്ടിയിൽ കയറാൻ നിങ്ങളെ സഹായിക്കാനും ആരെങ്കിലുമവിടെ ഉണ്ടായിരിക്കും. ആശ്രമത്തിലെ ജീവിതം ആകെക്കൂടെ സുന്ദരമല്ലെന്നു് നിങ്ങൾ ഓർക്കണമെന്നുമാത്രം അപേക്ഷയുണ്ടു്. അതു കഠിനമാണു്. സകല അന്തേവാസികളും ശാരീരികജോലി ചെയ്യാറുണ്ടു്. ഇന്നാട്ടിലെ ശീതോഷ്ണാവസ്ഥയും അല്പമല്ല പരിഗണനയർഹിക്കുന്നതു്. നിങ്ങളെ ഭയപ്പെടുത്താനല്ല ഈ സംഗതികളെല്ലാം ഞാൻ പരാമർശിക്കുന്നതു്; നിങ്ങൾക്കു മുന്നറിയിപ്പുതരാൻമാത്രമാണു്.

നിങ്ങളുടെ ആത്മാർത്ഥതയുള്ള
എം. കെ. ഗാന്ധി

എന്റെ വലത്തുകൈയ്ക്കു് വിശ്രമം ആവശ്യമുള്ളതിനാൽ എഴുത്തുകളെല്ലാം പറഞ്ഞുകൊടുത്തു് എഴുതിക്കുകയാണു്.

---

യുടെ ഇംഗ്ലീഷ്—ഫ്രഞ്ചു് വിവർത്തനങ്ങളും അവർ പഠിച്ചു. ഉപനിഷത്തുകളും വേദങ്ങളുംകൂടി അവർ വായിച്ചു. ഇത്രയുമായപ്പോൾ അവക്കു തോന്നി, ഇന്ത്യയിലേക്കു പോകുന്നതിനുമുമ്പു് ചില പരിശീലനങ്ങളെല്ലാം ആവശ്യമാണെന്നു്. തന്മൂലം അവർ തന്റെ കപ്പൽയാത്രാ ടിക്കറ്റു്, ഒരു കൊല്ലം കഴിഞ്ഞു യാത്രചെയ്യത്തക്കവണ്ണം മാററി.

ആദ്യമായി അവർ സബർമതി ആശ്രമത്തിലെ നിയമങ്ങൾ സശ്രദ്ധം വിശദമായി പഠിച്ചു. പിന്നീടു് ഭക്ഷണസമ്പ്രദായം മാററി, തനി സസ്യാഹാരമാക്കി; നിലത്തു ചമ്രംപടിഞ്ഞു് ഇരിക്കാൻ പഠിച്ചു; ഉർദ്ദുപഠനം ആരംഭിച്ചു; രോമം ഉപയോഗിച്ചു് കൈകൊണ്ടു നൂൽനൂല്ക്കാൻ അഭ്യസിച്ചു. ഇതിന്നിടയിലാണു് ഗാന്ധിജി ഹിന്ദു—മുസ്ലീം ഐക്യത്തിനായി 1914 സെപ്റ്റംബർ 18—ാം തീയതി മുതൽ 21 ദിവസം ഉപവസിക്കാൻ തീരുമാനിച്ച വിവരം അവർ അറിഞ്ഞതു്. അദ്ദേഹത്തിന്റെ ജീവൻ അപകടത്തിലാവുമെന്നു് പത്രങ്ങളിൽ എഴുതിക്കണ്ടു. മിസ് സ്ലേഡ് ഗാന്ധിജിയുടെ രക്ഷയ്ക്കുവേണ്ടി ഉള്ളിൽത്തട്ടി പ്രാർത്ഥിച്ചു. എങ്കിലും അവർ പരിശീലനങ്ങൾ നിർത്തിവെച്ചില്ല. ഗാന്ധിജി മരിച്ചാലും, ഇന്ത്യയിൽ ചെന്നു് അദ്ദേഹത്തിന്റെ ലക്ഷ്യത്തിനുവേണ്ടി യത്നിക്കാൻ അവർ തീരുമാനിച്ചിരുന്നു. (അവസാനം, ഉപവാസം വിജയകരമായി പര്യവസാനിച്ച വിവരം അവർ അറിഞ്ഞു. അന്നു് അവർ ആദ്യമായി ഗാന്ധിജിക്കു് ഒരു കത്തെഴുതി. കൃതജ്ഞതാസൂചകമായി, 20 പവന്റെ ഒരു ചെക്കും അതോടൊന്നിച്ചയച്ചു.) വേനൽക്കാലത്തു് അവർ സ്വിസ് കർഷകരോടൊന്നിച്ചു വയലിൽ വേലചെയ്തു. പരിശീലനക്കാലം മുക്കാലുമായപ്പോൾ, അവർ ഗാന്ധിജിക്കെഴുതി; അവർക്കു് ആശ്രമത്തിൽ സ്വാഗതം ലഭിക്കുമെന്നു് മറുപടിയും കിട്ടി. (ആ മറുപടിയാണു് ഈ ഭാഗത്തെ ആദ്യത്തെ കത്തു്.) പിന്നെ അവരുടെ ആനന്ദത്തിനു് അതിരില്ലായിരുന്നു.

മിസ് സ്ലേഡിന്റെ മാതാപിതാക്കൾ അവരെ തടഞ്ഞില്ല, എന്നുമാത്രമല്ല, എതിരായി ഒരു വാക്കുപോലും പറഞ്ഞില്ല. ശരത്ക്കാലത്തു് അവർ വില്ലെനുവേയിൽ പോയി റൊമെയിൻ റോളണ്ടിനോടും സഹോദരിയോടും യാത്രപറഞ്ഞു; ലണ്ടനിൽ തിരിച്ചെത്തി, ഇന്ത്യയിലേക്കു പുറപ്പെടുകയും ചെയ്തു. വിക്ടോറിയാ സ്റ്റേഷനിൽവച്ചു് അമ്മയോടും, പാരീസിൽ വച്ചു് അച്ഛനോടും അവർ യാത്രപറഞ്ഞു. പിന്നെ അവരെ ഒരിക്കലും

## 2

എന്റെ പ്രിയപ്പെട്ട മീരാ,

*നീ സ്നേഹപൂർവ്വം അയച്ച പാരിതോഷികം കിട്ടി. ശങ്കർലാൽ ബാങ്കർ എന്നെ അതിന് നേരത്തെ സന്നദ്ധനാക്കിയിരുന്നു. അപ്രതീക്ഷിതമായ പലതും നീ എനിക്ക് കരുതിവെച്ചിട്ടുണ്ടെന്ന് അവൻ കാര്യമായി എന്നോട് പറഞ്ഞു. എനിക്കു മനസ്സിലായി. ഉർദുവിലും ഹിന്ദിയിലും നിന്റെ കൈയക്ഷരം എന്റേതിനേക്കാൾ തീർച്ചയായും നല്ലതാണ്. അതങ്ങനെതന്നെ ആയിരിക്കുകയും വേണം. നിന്റേതെന്ന് നീ അവകാശപ്പെട്ടിട്ടുള്ള പൈതൃകസമ്പത്ത് അനിയന്ത്രിതമായി ദുർവിനിയോഗം ചെയ്യരുത്. നേരെമറിച്ച് ആയിരമിരട്ടിയായി അതു വർദ്ധിപ്പിക്കണം.

എന്റെ ചിന്തകളിൽ നിരന്തരമായി നീ സ്ഥാനംപിടിച്ചിട്ടുണ്ട്. ഈ മൂന്നുദിവസത്തെ വേർപാട് നല്ല പരിശീലനമാണ്. നീ അതിനെ ഏററവും നല്ലവണ്ണം ഉപയോഗിച്ചു.

നിന്റെ ശരീരം പൂർണ്ണമായും നിനക്ക് തിരിച്ചുകിട്ടിക്കഴിഞ്ഞെന്ന് ദേവദാസ് എന്നോടു പറയുന്നു.

---

ആ മകരം കണ്ടിട്ടില്ല. 1925 ഒക്ടോബർ 25-ാം തീയതി അവർ മാഴ്സെയിൽസിൽനിന്നു കപ്പൽ കയറി; 12 ദിവസത്തിനുശേഷം ബോംബെയിൽ കപ്പലിറങ്ങി; നവമ്പർ 7-ാം തീയതി അഹമ്മദാബാദിലെത്തി. മഹാദേവദേശായിയും സർദാർ പട്ടേലും അവരെ സ്വീകരിച്ചു. അവരേയുംകൊണ്ട് കാർ ആശ്രമത്തിലേക്കു തിരിച്ചു യുഗസമാനങ്ങളായ ഏതാനും നിമിഷങ്ങൾക്കുശേഷം, കാർ ആശ്രമത്തിലെത്തി. 'ഞങ്ങൾ ഒരു ചെറിയ പടിവാതിൽ കടന്നു; രണ്ടു ചവിട്ടുപടി കയറി ഒരു വരാന്തയിലെത്തി; ഒരു വാതിൽ കടന്ന് ഒരു മുറിയിൽ പ്രവേശിച്ചു. ഞാൻ അകത്തുകടന്നപ്പോൾ, ഒരു ചെറിയ കൃശരൂപം ഒരു വെളുത്ത ഇരിപ്പിടത്തിൽനിന്ന് എഴുന്നേററ് എന്റെനേരെ നടന്നുവരുന്നുവെന്ന ബോധം എനിക്കുണ്ടായി. അതു ബാപ്പുവാണെന്നു ഞാൻ അറിഞ്ഞു. എന്നാൽ, ഭക്തിയിലും ആനന്ദത്തിലും ഞാൻ അത്രമാത്രം മുഴുകിയിരുന്നതുകൊണ്ട്, സ്വർഗ്ഗീയമായ ഒരു പ്രകാശമല്ലാതെ യാതൊന്നും കാണാനോ അറിയാനോ എനിക്കു കഴിഞ്ഞില്ല. ഞാൻ ബാപ്പുവിന്റെ കാൽക്കൽ മുട്ടുകുത്തി. അദ്ദേഹം എന്നെ പിടിച്ചെഴുന്നേല്പിച്ച്, തന്റെ കൈയിലണച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: 'നീ എന്റെ മകളായിരിക്കും.' അന്നുമുതൽ അങ്ങനെതന്നെയായിരുന്നു.'

തന്റെ ഈ പുത്രിക്ക് ഗാന്ധിജി നൽകിയ ഭാരതീയ നാമമാണ് 'മീരാ ബഹൻ' എന്നത്.

2 Bapu's Letters to Mira, P 11

* ഗാന്ധിജി മൂന്നുദിവസത്തേക്ക് ആശ്രമം വിട്ടിരുന്നു. അദ്ദേഹത്തിന് ഒരു ഹിന്ദുസ്ഥാനി കത്ത് തയ്യാറാക്കിക്കൊണ്ട് മീരാബഹൻ തന്റെ ഒഴിവുസമയം ചെലവഴിച്ചു. അവർ ആ കത്ത് ദേവനാഗരിലിപിയിലും, ഉർദുലിപിയിലും എഴുതി. ആശ്രമത്തിൽ വന്നശേഷം അവർ 'ബാപ്പു'വിനെ പിരിഞ്ഞിരിക്കുന്നത് അത്തവണ ആദ്യമായിട്ടായിരുന്നു. ഈ വേർപാട് അവരെ കഠിനമായി വേദനിപ്പിച്ചു.

†നിന്റെ ചൂടുള്ള വസ്ത്രങ്ങളുടെ കാര്യമെല്ലാം നാളെ നീ എന്നോടു പറയണം.

ഈശ്വരൻ നിന്നെ അനുഗ്രഹിക്കുകയും ആപത്തുകളിൽനിന്നു് കാത്തുരക്ഷിക്കുകയും ചെയ്യുമാറാകട്ടെ.

സ്നേഹപൂർവ്വം,
ബാപ്പു.

4–12–1925

**3**

വാർദ്ധ,
11–12–1926

ചി. മീരാ*

നിന്റെ നാലുകത്തുകളും കൈപ്പററി. രണ്ടെണ്ണം കൈപ്പററിയതായി ഇതിനകം ഞാൻ അറിയിച്ചുകഴിഞ്ഞു. ചി. എന്നതിന്റെ അർത്ഥം നിനക്കു് അറിയാമെന്നു കരുതുന്നു. 'ദീർഘകാലം ജീവിക്കുന്ന' എന്നർത്ഥമുള്ള ചിരംജീവി എന്ന പദത്തെയാണു് അതു പ്രതിനിധാനം ചെയ്യുന്നതു്. മുതിർന്ന ഒരാഠ തന്റെ കുടുംബത്തിലെ പ്രായംകുറഞ്ഞ അംഗങ്ങളുടെ പേരിനോടു ചേർത്തു പ്രയോഗിക്കുന്ന അനുഗ്രഹവചസ്സാണു് അതു്.

നിന്റെ എല്ലാ കത്തുകളും ഞാൻ ഇഷ്ടപ്പെടുന്നു. ആ മുസ്ലിംസുഹൃത്തിന്റെ സമീപത്തു പോകാൻ ഇത്രനേരത്തെ നിനക്കു് ഒരവസരം സിദ്ധിച്ചതിൽ ഞാൻ സന്തോഷിക്കുന്നു.

നിന്റെ ദൈനംദിനകൃത്യങ്ങഠ എന്നെ അറിയിക്കണം. പ്രാർത്ഥനകളും പഠനങ്ങളും ആഹാരങ്ങളും വിവരിക്കയും വേണം. എന്താണു് നീ കഴിച്ചുകൊണ്ടിരിക്കുന്നതെന്നു് എന്നെ അറിയിക്കുക. നിന്റെ വയററിന്റെ സ്ഥിതിയെന്താണു്? എത്ര പാലാണു് നീ കഴിക്കാറുള്ളതു്? നിന്റെ ഭക്ഷണസമയങ്ങഠ ഏതൊക്കെയാണു്? അവിടെ കൊതുകുണ്ടോ? പതിവായി നീ നടക്കാറുണ്ടോ? ഹിന്ദി എഴുതാറുണ്ടോ? ആരെങ്കിലും നിന്നെ പഠിപ്പിക്കുന്നുണ്ടോ? ഏതെല്ലാം പഴങ്ങഠ നീ ഭക്ഷിക്കാറുണ്ടു്?...

---

† കോൺപൂർ കോൺഗ്രസ്സിനു പോകാനായിട്ടാണു് ചൂടുള്ള വസ്ത്രങ്ങഠ ആവശ്യമായി വന്നതു്. തന്റെ കമ്പിളിവസ്ത്രങ്ങളെല്ലാം മില്ലിൽ ഉണ്ടാക്കിയ പയായിരുന്നതിനാൽ. കപ്പലിൽവച്ചുതന്നെ മീരാബഹൻ അതൊക്കെ ഉപേക്ഷിച്ചു. ഡൽഹിയിൽനിന്നു് കാലേക്കൂട്ടിവരുത്തിയിരുന്നതും ലണ്ടനിൽവെച്ചുതന്നെ തയ്യാറാക്കിയതുമായ ഖാദിയുടുപ്പുകഠ ധരിച്ചുകൊണ്ടാണു് അവർ ഇന്ത്യയിൽ കപ്പലിറങ്ങിയതു്.

3 Bapu's Letters to Mira. pp. 15–16 ഇതും അടുത്ത കത്തും ഡൽഹിയിലുള്ള കന്യാഗുരുകുലത്തിലേക്കു് അയച്ചവയാണു് — മീരാ അവിടെ താമസിച്ചു് ഹിന്ദി പഠിക്കുകയായിരുന്നു.

* മീരാബഹനു് ഗാന്ധിജി അയയ്ക്കുന്ന ഇംഗ്ലീഷിലുള്ള ഈ കത്തുകളുടെയെല്ലാം ആരംഭത്തിൽ ''ചി. മീരാ'' എന്നു് എഴുതുന്നതു് നാഗരി അക്ഷരത്തിലാണു്.

തിരുത്തിയ അദ്ധ്യായം എനിക്കു് യഥാസമയം കിട്ടി. കത്തു തപാലിൽ ഇടാനുള്ള സമയം നീ കണ്ടുപിടിക്കണം.....

'യങ്ങ് ഇന്ത്യ' നിനക്കു പതിവായി കിട്ടാറുണ്ടായിരിക്കു മെന്നു ഞാൻ കരുതുന്നു. കിട്ടുന്നില്ലെങ്കിൽ നീ സ്വാമിയോടു് ആവശ്യപ്പെടണം. അക്കാര്യം ശ്രദ്ധിക്കാൻ മൃത്യുഞ്ജയനു് എഴുതുകയും വേണം. ഹിന്ദി നവജീവനും നിനക്കു കിട്ടുന്നുണ്ടായിരിക്കുമെന്നു് ഞാൻ കരുതുന്നു.

ഉർദു അക്ഷരമാല നീ മറക്കരുതെന്നപേക്ഷ. അസാധാരണമാംവിധം നല്ല ആരോഗ്യം എനിക്കിപ്പോഴുണ്ടു്. രാവിലെയും വൈകുന്നേരവും പതിവായി വ്യായാമം ചെയ്യുന്നുണ്ടു്.

ഈ കത്തിനെ സംബന്ധിച്ചിടത്തോളം, ചുരുങ്ങിപ്പോയെന്നു് പരാതിപ്പെടാൻ നിനക്കു സാധിക്കയില്ലല്ലൊ.

സ്നേഹപൂർവ്വം,
ബാപ്പു.

ശനിയാഴ്ച.

റോളണ്ടിന്റെ കത്തിലുള്ള ആ ഭാഗം ശരിയാണോ എന്നു് എനിക്കു നിശ്ചയമില്ലായിരുന്നു. അതു നീ തിരുത്തി. ഇപ്പോൾ അതു് പൂർണ്ണമായി വായിച്ചുമനസ്സിലാക്കാൻ കഴിയുന്നുണ്ടു്. അതിന്റെ മൂലപാഠം നീ തിരിച്ചുതരേണ്ടതില്ല. നിന്റെ കടലാസ്സുകളുടെ കൂട്ടത്തിൽ സൂക്ഷിച്ചുവെയ്ക്കുക.

ബി.

## 4

ചി. മീരാ,

നിന്റെ രണ്ടു കത്തുകളും കിട്ടി. നീ എന്തിലൂടെയാണു് കടന്നുപൊയ്ക്കൊണ്ടിരിക്കുന്നതെന്നു ഞാൻ കാണുന്നു. അതിൽ എനിക്കു സന്തോഷമുണ്ടു്. മനുഷ്യസമുദായം എങ്ങനെയുള്ളതാണെന്നു പരിഗണിക്കാതെ, അതിനെ നീ സ്നേഹിക്കണം. അവസാനമായി നോക്കുമ്പോൾ ആശ്രമം സബർമതിയിലല്ല, നേരേമറിച്ചു് നിന്നിലാണു്. ഏററവും നീചരായ ജീവികൾപോലും ശുദ്ധീകൃതരായി അവിടെ പ്രവേശിക്കണം. സകലരേയും ഒരുപോലെ പരിഗണിക്കുന്നതിന്റെയും, വൈരുദ്ധ്യങ്ങളുടെ ഈ പ്രപഞ്ചത്തിൽ, വെള്ളത്തിൽ മുങ്ങിനില്ക്കുമ്പോഴും അതിനാൽ അബാധിതമായി നില്ക്കുന്ന താമരയെപ്പോലെ, ഒന്നിനാലും ബാധിതരാകാതെ ജീവിക്കുന്നതിന്റേയും അർത്ഥം ഇതാണു്.

നിന്റെ പരിപാടി ഞാൻ മനസ്സിലാക്കുന്നുണ്ടു്. അതു് നടപ്പിലാക്കിക്കൊള്ളുക....

സ്നേഹപൂർവ്വം,
ബാപ്പു.

ജനുവരി 3, 1927.

4 Bapus, Letters to Mira, P. 19

## 5

ചി. മീരാ,

ഹാക്കിംജിയോടുകൂടെയുള്ള സവാരി വിവരിച്ചുകൊണ്ടു്, നീ അയച്ച കത്തുകരം കൈപ്പററി. *ബ്രിജ്കിഷൻെറ ആഹാരപദാത്ഥങ്ങളോ ഹാക്കിംജി തന്ന മുറുക്കാനോ നീ രുചിച്ചുനോക്കിയതു് ഞാൻ സാരമാക്കുന്നില്ല. ഹാക്കിംജി മുറുക്കാൻകൊണ്ടു് നിന്നെ പ്രലോഭിപ്പിച്ചതു് എന്നെ വേദനിപ്പിക്കുന്നു. അതു് ചീത്ത സാധനമാണു്. അദ്ദേഹം ഒരിക്കലും നിനക്കു് അതു് തരാനും പാടില്ലായിരുന്നു. പക്ഷേ, അഭിപ്രായങ്ങരം വ്യത്യാസപ്പെട്ടിരിക്കും. അതു് നിർദ്ദോഷമാണെന്നു് അദ്ദേഹം കരുതുന്നു എന്നു് വ്യക്തം. എന്തായാലും ആ ഭക്ഷണപദാത്ഥങ്ങളും മുറുക്കാനും രുചിച്ചുനോക്കിയതു് സാധൂകരിക്കാൻ നീ ഉപയോഗിച്ചിരിക്കുന്ന യുക്തിവാദം അബദ്ധമത്രേ.ആവശ്യമില്ലാത്തതും കഴിക്കാൻ ആഗ്രഹമില്ലാത്തതുമായ പദാത്ഥങ്ങളുടെ രുചി അറിയുന്നതെന്തിനുവേണ്ടിയാണു്? എല്ലാത്തരത്തിലുമുള്ള ദുശ്ശീലങ്ങളേയും സാധൂകരിക്കാൻ ഉപയോഗിക്കപ്പെടുന്ന യുക്തിവാദം ഇതാണെന്നു് നിനക്കറിയാമോ? വിലക്കപ്പെട്ട ആപ്പിളിനെപ്പററി ലക്ഷോപലക്ഷം തവണ പറയപ്പെട്ടിട്ടുള്ള കഥയാണിതു്: ഞാൻ ഭക്ഷിക്കുകയോ തൊടുകയോ ചെയ്യരുതെന്നു് വിലക്കിയിട്ടുള്ള പദാത്ഥത്തിൻെറ രുചി എന്തുകൊണ്ടു് ഞാൻ മനസ്സിലാക്കാൻ പാടില്ല? പക്ഷേ, നീ വിഷമിക്കരുതു്. എൻെറ യുക്തിവാദം നിനക്കു മനസ്സിലാകുന്നില്ലെങ്കിൽ ക്ഷമയോടുകൂടി നീ എന്നോടു വാദിക്കണം. എൻെറ യുക്തിവാദത്തെ നീ ആദരിക്കുന്നുണ്ടെങ്കിൽ, അതു് ഒരു മുന്നറിയിപ്പെന്ന നിലയിൽ പ്രയോജനപ്പെടണം. എന്നാൽ അതു് ആത്മനിന്ദയിൽ കലാശിക്കരുതു്. അതിനു് യാതൊരു കാരണവും ഇല്ല. ഈ സംഭവം നിസ്സാരമത്രെ. പക്ഷേ, നിസ്സാരകാര്യങ്ങളിൽ മാരകമായ സാദ്ധ്യതകരം അന്തർലീനമായിട്ടുണ്ടു്. അതുകൊണ്ടാണു് പിതാവിൻെറ നിലയിൽ ഈ മുന്നറിയിപ്പു നൽകുന്നതു്.

സ്നേഹപൂർവ്വം,
10–1–1927 ബാപ്പു.

എൻെറ കൈപ്പട നിനക്കു് തിരിയുന്നുണ്ടോ?

---

5 Bapu's Letters to Mira, PP. 20–21

* അവർ കംഗീർ ഗുരുകുലത്തിൽ വസിച്ചിരുന്നപ്പോരം എഴുതിയതു്. അവർ ഡൽഹിയിൽ ചെന്നിരുന്നപ്പോരം നടന്ന ചില സംഭവങ്ങളെ പരാമർശിച്ചുകൊണ്ടു് പിതാവിൻെറ നിലയിൽ നൽകിയ ഈ ഉപദേശത്തെപ്പററി മീരാ ബഹൻ തന്നെ ഇങ്ങനെ പറയുന്നു:

''ഇവിടെ വ്യക്തമാക്കിയിട്ടുള്ള ഉത്ബോധനം ഞാൻ വായിച്ചപ്പോരം അതു് എൻെറ ആത്മാവിലേക്കു് എങ്ങനെ ജ്വലിച്ചിറങ്ങിയെന്നു് എനിക്കിന്നും ഓക്കാൻ കഴിയും.

വർഷങ്ങളായി എൻെറ മാർഗ്ഗത്തിൽ പ്രകാശം പരത്തിക്കൊണ്ടു്, ഒരു മാർഗ്ഗദീപമെന്നനിലയിൽ, എൻെറപക്കൽത്തന്നെയിരുന്നിട്ടുള്ള കത്തുകളിൽ ഒന്നാണിതു്.''

## 6

ട്രെയിനിൽവെച്ച്‌,
ഭരത്‌പൂർ കഴിഞ്ഞ്‌,
22–3–1927.

ചി. മീര,

*ഇന്നത്തെ വേർപാട്‌ വ്യസനകരമായിരുന്നു. എന്തുകൊണ്ടെന്നാൽ, ഞാൻ നിന്നെ വേദനിപ്പിച്ചെന്ന്‌ എനിക്കു മനസ്സിലായി. എങ്കിലും അത്‌ അനിവാര്യമായിരുന്നു. നീ ഒരു പരിപൂർണ്ണ വനിത ആയിരിക്കണമെന്ന്‌ ഞാൻ ആഗ്രഹിക്കുന്നു. സകല സങ്കുചിതഭാവങ്ങളിലുംനിന്ന്‌ നീ വിമുക്തയാകണമെന്നും ഞാൻ ആശിക്കുന്നു. ആവശ്യമില്ലാത്ത ശങ്കകളെല്ലാം നീങ്ങണം. നിന്റെ കുടുംബത്തിന്റെ കേന്ദ്രം ആശ്രമമാണ്‌. എന്നാൽ നീ എവിടെയായാലും അവിടം നിന്റെ ഭവനമായിരിക്കണം. നമ്മോടു സമ്പർക്കത്തിൽ ഏർപ്പെടുന്ന ആളുകൾക്ക്‌ ഒരു ഭാരമായിത്തീരാതെ, അവരിൽനിന്ന്‌ നമുക്കാവശ്യമുള്ള വസ്തുക്കളെല്ലാം സമ്പാദിക്കണം. സകലരോടും നമുക്ക്‌ ഏകതാബോധം തോന്നണം. ബോധപൂർവ്വമോ അല്ലാതെയോ എന്തെങ്കിലും കൈപ്പററാതെ, ഒരിക്കലും അങ്ങോട്ട്‌ ഒന്നും നാം നൽകാറില്ലെന്നാണ്‌ ഞാൻ കണ്ടുപിടിച്ചിട്ടുള്ളത്‌. നമുക്ക്‌ എല്ലാവക്കും ഉണ്ടായിരിക്കണമെന്ന്‌ ഞാൻ ആശിക്കുന്ന ഒരു ഒതുക്കമുണ്ട്‌. എന്നാൽ ആ ഒതുക്കം ആത്മത്യാഗത്തിന്റെ ഒരു ഫലമായിരിക്കണം; വികാരാധീനതയുടെ ഫലമാകരുത്‌. നിന്റെ ഒതുക്കം വികാരാധീനത നിമിത്തമുള്ളതത്രെ; അതു പോകണം. നിന്റെ ശ്രദ്ധയെ അതിലേക്ക്‌ ആകർഷിക്കാമെന്ന്‌ ഞാൻ വിചാരിച്ചു.

---

6 Bapu's Letters to Mira, pp. 30–31

* കങ്‌ഗ്രാ ഗുരുകുലത്തിന്റെ ബിരുദദാനസമ്മേളനത്തിനു വന്നിരുന്ന ഗാന്ധിജി, ഏതാനും ദിവസത്തിനകം തിരിച്ചുപോയി. മീരാബഹൻ ഗാന്ധിജിയുടെ കൂടെ പോകുകയും വഴിക്കുവെച്ച്‌ പിരിഞ്ഞുപോരികയും ചെയ്തു (അവർ ഗുരുകുലത്തിൽ ഹിന്ദുസ്ഥാനി പഠിക്കയായിരുന്നു) ഈ വേർപാടുതന്നെ അവരെ വളരെ വേദനിപ്പിച്ചു. യാത്ര ഗാന്ധിജിയെ വല്ലാതെ ക്ലേശിപ്പിച്ചിരുന്നു. ആപത്‌കരമായ ഒരു തകർച്ച വരാൻപോകുന്നു എന്ന്‌ മീരയ്ക്കു തോന്നി. ഇത്‌ പുതിയ വേർപാടിനെ കൂടുതൽ അസഹ്യമാക്കി. അവർ വളരെ കണ്ണീരൊഴുക്കി. 5 ദിവസം കഴിഞ്ഞപ്പോൾ മഹാദേവ്‌ദേശായിയിൽനിന്ന്‌ അവൾക്ക്‌ താഴെ കൊടുക്കുന്ന കമ്പി കിട്ടി: "ബാപ്പു മൂർച്ഛാരോഗത്തിൽനിന്ന്‌ കഷ്ടിച്ച്‌ രക്ഷപ്പെട്ടിരിക്കുന്നു —രക്തസമ്മർദ്ദവർദ്ധന ഇപ്പോഴുമുണ്ട്‌—അത്യദ്ധ്വാനവും സിരാക്ഷീണവും മൂലമാണിതെന്നു ഡോക്ടർമാർ പറയുന്നു—പൂർണ്ണമായി വിശ്രമിക്കാനും, ഉഷ്ണമാസങ്ങളാകയാൽ എല്ലാ പരിപാടികളും റദ്ദുചെയ്യാനും ഡോക്ടർമാർ ഉപദേശിക്കുന്നു—ഏതായാലും 28-ാം തീയതി ബൽഗാമിലേക്ക്‌ പോകുന്നു." ഗാന്ധിജിക്ക്‌ രക്തസമ്മർദ്ദമുണ്ടെന്ന്‌ ആദ്യമായി അറിഞ്ഞത്‌ ഈ സംഭവംമുതൽക്കാണ്‌.

പക്ഷേ, ഞാൻ കുറേക്കൂടി കാത്തിരിക്കേണ്ടതായിരുന്നെന്ന് പിന്നീട് മനസ്സിലാക്കി. എന്തായാലും അത് നടന്നുകഴിഞ്ഞു.

ചാഞ്ചല്യം വലിച്ചെറിയുക. ഈ ശരീരത്തിൽ കാണപ്പെടുന്ന എന്നിൽ നീ പററിപ്പിടിച്ചു നില്ക്കരുത്. ശരീരബദ്ധമല്ലാത്ത ആത്മാവ് സദാ നിന്നോടൊപ്പമുണ്ട്. മാംസത്തിന് സഹജമായ പരിമിതികളെല്ലാമുള്ളതും, ദുർബ്ബലവും, ശരീരബദ്ധവും, ബന്ധനസ്ഥവും ആയ ആത്മാവിനേക്കാൾ വലുതാണ് അത്. മാംസനിബദ്ധമല്ലാത്ത ആത്മാവും സമ്പൂർണ്ണമത്രെ. അതുതന്നെയാണ് നമുക്ക് ആകെക്കൂടി ആവശ്യമുള്ളതും, നാം നിർമ്മമത പാലിക്കുമ്പോൾമാത്രമേ ഇത് അനുഭവിക്കാൻ കഴിയുകയുള്ളൂ. നീ അതു പ്രാപിക്കാൻ പരിശ്രമിക്കണം.

നിന്റെ സ്ഥാനത്ത് ഞാനായിരുന്നെങ്കിൽ, അപ്രകാരമായിരുന്നേനെ ഞാൻ വളരുന്നത്. എന്നാൽ നിന്റെ സ്വന്തം മാർഗ്ഗത്തിലൂടെ നീ വളരണം. ആകയാൽ ഞാൻ ഇവിടെപ്പറഞ്ഞതിൽ എന്തൊക്കെയാണോ നിന്റെ ഹൃദയത്തിനും ബുദ്ധിക്കും സ്വീകാര്യമായിത്തോന്നാത്തത്, അവയെല്ലാം നീ തള്ളിക്കളയുക. എന്തുവന്നാലും നിന്റെ വ്യക്തിത്വം നീ പരിപാലിക്കണം. വേണ്ടിവരുമ്പോൾ എന്നെ എതിർക്കുക. നിന്നോട് എനിക്ക് ഇത്രമാത്രം സ്നേഹമുണ്ടെങ്കിലും, നിന്നെ ഞാൻ തെററായി വിലയിരുത്തിയെന്നുവരാം. നീ എനിക്ക് അപ്രമാദിത്വം കല്പിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നില്ല.

സ്നേഹപൂർവ്വം,
നിന്റെ ബാപ്പു.

## 7

ചി. മീരാ,

*നിന്റെ കത്തും കമ്പിയും കൈപ്പററി. നീ പരിഭ്രമിക്കരുത്. എന്നെങ്കിലും ഒരുദിവസം ആ തകർച്ച സംഭവിക്കാതിരിക്കാൻ തരമില്ല. ശാരീരികമായി എന്നെ നീ വിസ്മരിക്കണം. അത് എന്നത്തേക്കും നിന്റേകൂടെ ഉണ്ടായിരിക്കുകയില്ല. നിന്റെ മുന്നിലുള്ള ജോലി നീ നിർവ്വഹിക്കണം. ഡോക്ടറും എന്റെ ചുററുമുള്ള ആളുകളും കോപിക്കുമെന്ന ഭയം ഉള്ളതുകൊണ്ട് ഇതിലധികം ഞാൻ എഴുതുന്നില്ല. എനിക്ക് ആവശ്യമുണ്ട് എന്നു കരുതുന്നിടത്തോളം ഞാൻ വിശ്രമിക്കുന്നുണ്ട്. എന്നാൽ ക്രമത്തിലധികം ശരീരത്തെ താലോലിക്കാൻ എനിക്കു സാദ്ധ്യമല്ല. നീ

7 Bapu's Letters to Mira, P. 32

* മുൻ കത്തിന്റെ അടിക്കുറിപ്പിൽ പറയുന്ന രക്തസമ്മർദ്ദബാധമൂലം കിടപ്പിലായിരുന്നപ്പോൾ എഴുതിയ കത്ത്.

മനസ്സിനെ വിഷമിപ്പിക്കുകയില്ലെന്ന് എനിക്കു വാക്കുതരണം. നിന്റെ ജോലിയില്‍ നിമഗ്നയാകുക.

സ്നേഹപൂര്‍വ്വം,

1–4–1927 നിന്റെ ബാപ്പു.

## 8

ചി. മീരാ,

†ബീഥോവനില്‍നിന്നുള്ള ഉദ്ധരണികള്‍ അടങ്ങിയ കത്തു കിട്ടി. അതു കൈപ്പററിയെന്നറിയിക്കാന്‍ ഈ ഉപവാസദിനത്തില്‍ ഞാന്‍ എഴുതേണ്ടിയിരിക്കുന്നു. നല്ല ആത്മീയാഹാരമാണ് അവ. നിന്റെ സംഗീതജ്ഞാനവും, അതില്‍ നിനക്കുള്ള അഭിരുചിയും നീ മറന്നുകളയരുത്. അതിനോടു നിനക്ക് അത്രമാത്രം കടപ്പാടുണ്ട്. അതാണ് എന്റെ സമീപത്തേക്ക് വാസ്തവത്തില്‍ നിന്നെ ആനയിച്ചത്. ആകയാല്‍ അതിനെ വിസ്മരിക്കുന്നത് ക്രൂരമാണ്.§

മഹാരാജ്ഞിയും മററു സുഹൃത്തുക്കളും സദയം എന്നെ ക്ഷണിച്ചതിനു അവരോടു നന്ദിപറയണമെന്നപേക്ഷ. എന്നാല്‍ ഇപ്പോള്‍ എനിക്ക് മൈസൂറിലെ നന്ദിഹില്ലിലേക്ക് പോകേണ്ടിയിരിക്കുന്നു. എനിക്കു വരാന്‍ സാധിച്ചിരുന്നെങ്കില്‍, അവിടെ പരിപൂര്‍ണ്ണസന്തുഷ്ടി ലഭിക്കുമായിരുന്നെന്ന് എനിക്ക് അറിയാം.

*രാജകീയരീതിയില്‍ ഞങ്ങള്‍ ഇവിടെ ഈ വാരമാഘോഷിച്ചു. ഒരു ചക്ക ദിവസേന പതിനാറു മണിക്കൂര്‍ പ്രവര്‍ത്തിച്ചുകൊണ്ടിരുന്നു. നാലടിവീതം നീളമുള്ള മൂവായിരം ചുററില്‍കൂടുതല്‍ (നൂല്‍) ദിവസേന ഉല്പാദിപ്പിക്കുന്നുണ്ടായിരുന്നു. 6–ാം തീയതിയും 13–ാം തീയതിയും മിക്കവാറും എല്ലാവരും ഉപവാസം അനുഷ്ഠിച്ചു.

നിന്നില്‍നിന്ന് ഇതിലുമധികം കത്തുകള്‍ ഞാന്‍ പ്രതീക്ഷിക്കുന്നു. റോളണ്ടിന്റെ കത്ത് നീ പരിഭാഷപ്പെടുത്തിയതിന്റെ ഒരു പകര്‍പ്പ് കാക്കാ അയച്ചുതന്നു. പരിഭാഷ യഥാര്‍ത്ഥത്തില്‍ വളരെ നന്നായിട്ടുണ്ട്. അതിന്റെ മൂലരൂപം ഇതിനേക്കാള്‍ നന്നായിരിക്കാന്‍ സാധ്യതയില്ല.

---

8 Bapu's Letters to Mira, pp. 35—36

† ഗാന്ധിജി ശരാഗവിമുക്തനായിരുന്നില്ല. റൊമെയിന്‍ റോളണ്ട് എഴുതിയിട്ടുള്ള ബീഥോവന്റെ ജീവചരിത്രത്തില്‍നിന്ന് ചില ഭാഗങ്ങള്‍ മീര തന്റെ കത്തില്‍ ഉദ്ധരിച്ചിരുന്നു. അതില്‍ ഒന്ന് ബീഥോവന്റെ ആദര്‍ശവാക്യമായ 'യാതനയിലൂടെ ആനന്ദം' എന്നതായിരുന്നു

§ ബീഥോവന്റെ സംഗീതമാണ് മീരാബഹന്റെ ആത്മാവിനെ ഉണര്‍ത്തിയത്. അദ്ദേഹത്തെക്കുറിച്ച് കൂടുതല്‍ പഠിക്കാനുള്ള ആഗ്രഹം അവരെ റൊമെയിന്‍ റോളണ്ടുമായി അടുപ്പിച്ചു. റോളണ്ടിന്റെ ഒരു പുസ്തകമാണ് മീരയെ 'ബാപ്പു'വിന്റെ അടുത്തെത്തിച്ചത്.

* ദേശീയവാരം.

അവിടത്തെ കമ്മീഷണറെ നീ കണ്ടതു് സന്തോഷകരമാണ്. നിനക്കു് ബഹുമതികൾ സിദ്ധിക്കുന്നുണ്ടു്—ഒരു തോട്ടിയുടെ ദത്തു പുത്രിക്കുള്ള ബഹുമതികൾ. നീ എന്തായിരുന്നുവെന്നു മറക്കണം. ഇപ്പോൾ നീ എന്താണെന്നാണു മനസ്സിലാക്കേണ്ടതു്. നിന്നെ കാണുമ്പോൾ അവിടത്തെ പാവപ്പെട്ട ഉദ്യോഗസ്ഥന്മാർ എവിടെയാണു നില്ക്കുന്നതെന്നു് അവർക്കു് അറിഞ്ഞുകൂടാതെയാകുന്നു. നിന്റെ പൂർവ്വകാലം മറക്കാൻ അവർക്കു സാധിക്കുന്നില്ല. സ്വാഭാവികമായിത്തന്നെ അവർ പരിഭ്രമിച്ചുപോകുന്നു. നീ അവർക്കു് ആശ്വാസം നൽകണം. ഇപ്പോഴത്തെ രാജാവിനെ ഒരു നാവികനായി നിയമിച്ചപ്പോൾ, ആ നിലയിൽത്തന്നെ അദ്ദേഹത്തോടു പെരുമാറിയെന്നാണു പറയപ്പെടുന്നതു്. മററുള്ളവരോടൊപ്പം അദ്ദേഹത്തിനു് പ്രഭാതഭക്ഷണമായി കട്ടൻകാപ്പിയും കറുത്ത റൊട്ടിയും നൽകപ്പെട്ടു. ഇതു് ആ സംഭവത്തിന്റെ ഒരു നിസ്സാരഭാഗം മാത്രമാണ്. ഒരു സാധാരണ നാവികനായിത്തന്നെ അദ്ദേഹം കണക്കാക്കപ്പെട്ടു. ഒരുകാലത്തു് നീയും അതുപോലെ ഒരു സാധാരണ ഗ്രാമീണയുവതിയായി കണക്കാക്കപ്പെട്ടും. നിനക്കും എനിക്കും അഭിമാനകരം അതായിരിക്കും.

സ്നേഹപൂർവ്വം,

13–4–1927 ബാപ്പു.

## 9

ചി. മീരാ,

നിന്റെ നാലു കത്തുകളും കൈപ്പററി. അവയിൽ മൂന്നെണ്ണം ഇന്നലെ ഒന്നിച്ചാണു കിട്ടിയതു്.

യാത്ര പുറപ്പെടുന്നതു് അറിയിക്കാൻ 19–ാം തീയതി ബൽഗാമിൽനിന്നു ഞാൻ അയച്ച കമ്പി നിനക്കു കിട്ടിയിരിക്കുമല്ലോ.

†നിന്റെ ഇന്നലത്തെ കത്തുകളിൽ ഒന്നു് വായിച്ചപ്പോൾ നന്ദിയിലേക്കു പോരാൻ നിന്നോടു് ആവശ്യപ്പെട്ടുകൊണ്ടു് അധികാരപൂർവ്വം ഒരു കമ്പി അയയ്ക്കണമെന്നു തോന്നി. എങ്കിലും ഞാൻ തന്നെത്താൻ നിയന്ത്രിച്ചു. മററു രണ്ടു കത്തുകളും അത്രത്തോളം വിഷാദമയമായിരുന്നില്ല; എന്നുവരികിലും വേർപാടു ദുസ്സഹമായി തോന്നുന്നപക്ഷം എന്റെ മറുപടിക്കുവേണ്ടി കാത്തിരിക്കാതെ, എന്റെ പ്രേരണയൊന്നുംകൂടാതെ നീ പോരണം. നിന്റെ ചുററുമുള്ള ആളുകളുടെ സ്നേഹം വാസ്തവത്തിൽ നിനക്കു ബലം നല്കുകയും അവിടെത്തന്നെ നില്ക്കാൻ നിന്നെ പ്രേരിപ്പിക്കുകയും ചെയ്യേണ്ടതാണ്. അവരുടെ സ്നേഹം വർണ്ണിച്ചുകൊണ്ടു് നീ എഴുതിയിട്ടുള്ള കത്തു് ഏററവും ഹൃദയസ്പർശകമാണ്. അവിടെ നിനക്കു മനസ്സമാധാനത്തോടു

9 Bapu's Letters to Mira, pp. 38–99.
† 'ബാപ്പു'വിനെ പിരിഞ്ഞതുകൊണ്ടു് മീര വളരെ വ്യാകുലയായിരുന്നു. അടുത്ത മൂന്നു കത്തുകളിലും ഈ അവസ്ഥയുടെ പ്രതിഫലനം കാണാം.

കൂടി കഴിയാന്‍ സാധിക്കുന്നില്ലെങ്കില്‍, അതു വ്യസനകരമത്രേ. പക്ഷേ, ഒരാളിന്റെ സ്വഭാവം പെട്ടെന്നു മാററാന്‍ ആര്‍ക്കും കഴിയുകയില്ല. അവിടെ മനസ്സുറപ്പിച്ചു കഴിഞ്ഞുകൂടാന്‍ നീ നടത്തുന്ന പരിശ്രമം വിഫലമായിത്തീരുന്നപക്ഷം സുഹൃത്തുക്കളോടു് അതു തുറന്നു പറയണം. ലേശംപോലും മടിക്കുടാതെ ഇങ്ങു പോരികയും വേണം. യാതൊരു കാരണവശാലും അവിടെവച്ചു് ഒരു തളര്‍ച്ചയുണ്ടാകാന്‍ പാടില്ല. തകര്‍ച്ചയുടെ വക്കത്തെത്തുന്നതുവരെ നിന്റെ ഞരമ്പുകളെ നീ പരീക്ഷിക്കരുതു്.

ഇവിടെ വന്നിട്ടു് ഇന്നേക്കു 6 ദിവസമായി. ഇതുവരെ ഇവിടത്തെ കാലാവസ്ഥയോടു ഞാന്‍ പൊരുത്തപ്പെട്ടുകഴിഞ്ഞിട്ടില്ല. അംബോളിയില്‍വെച്ചു് എനിക്കു് അനുഭവപ്പെട്ടിരുന്ന ഓജസ്സും ബലവും നിലനിര്‍ത്താന്‍ എനിക്കു കഴിയുന്നില്ല. എങ്കിലും അവസാനം നന്ദി, അംബോളിയെക്കാള്‍ പ്രയോജനകരമായിരിക്കുമെന്നു ഡോക്ടര്‍മാര്‍ എനിക്കു് ഉറപ്പുനല്കുന്നു. ബ്ലഡ്പ്രഷര്‍ ഉള്ള ആളുകള്‍ക്കു് ഏററവും പററിയ സ്ഥലം ഇവിടമാണെന്നത്രേ അവരുടെ അഭിപ്രായം. മനഃക്ലേശത്തിനോ ഉല്‍ക്കണ്ഠയ്ക്കോ യാതൊരവകാശവുമില്ല.

ഇരുമ്പിനു തുല്യമായ ശിരാശക്തി നീ സമ്പാദിക്കണം. നമ്മുടെ ജോലിക്കു് അതു് ആവശ്യമാണു്.

ഈശ്വരന്‍ നിന്റെകൂടെ ഉണ്ടാവട്ടെ!

നന്ദികുന്നുകള്‍ (മൈസൂര്‍),
25–4–1927.

സ്നേഹപൂര്‍വ്വം,
ബാപ്പു.

## 10

ചി. മീരാ,

നിന്റെ പ്രസാദപൂര്‍ണ്ണമായ കത്തു കിട്ടി. അതിലെഴുതിയിട്ടുള്ള ഓരോ വാക്കും സാക്ഷാല്‍ക്കരിക്കാന്‍ നിനക്കു കഴിയുമെങ്കില്‍, എല്ലാ വിഷമങ്ങളും അവസാനിച്ചു. അതോടൊപ്പം എന്റെ ഉല്‍ക്കണ്ഠയും തീര്‍ന്നു. യഥാര്‍ത്ഥത്തില്‍ നാം ജീവിക്കുന്നതു് നമ്മുടെ ജോലിയില്‍ കൂടെയാണു്, അഥവാ അതില്‍ത്തന്നെയാണു്. നമ്മുടെ ശരീരങ്ങളെ താല്‍ക്കാലികോപകരണങ്ങളെന്ന നിലയില്‍ ഉപയോഗിക്കുന്നതിനു പകരം അവതന്നെയാണു് നാം എന്നു വിചാരിക്കുന്നപക്ഷം, നശ്വരമായ ശരീരങ്ങളിലൂടെ നാം നശിക്കുന്നു.

സ്ഥിതിഗതികളെ ഞാന്‍ നിരീക്ഷിക്കുകയും പഠിക്കുകയും ചെയ്യുന്തോറും, വേര്‍പാടിനേയും മരണത്തേയുംകുറിച്ചുള്ള സങ്കടം ഏററവും വലിയ വ്യാമോഹമാണെന്നു ബോധ്യംവന്നാല്‍ നാം സ്വതന്ത്ര

10 Bapu's Letters to Mira, P. 41.

രായിത്തീരുമെന്നു് എനിക്കു വിശ്വാസം വരുന്നു. സാരമായുള്ളതിനു മരണമില്ല; വേർപാടില്ല. നമ്മുടെ സുഹൃത്തുക്കളിൽ കണ്ടെത്തുന്ന സാരാംശത്തെക്കരുതിയാണു് അവരെ നാം സ്നേഹിക്കുന്നതെങ്കിലും, തല്ക്കാലത്തേക്കു് അതിനെ ആവരണംചെയ്യുന്ന നിസ്സാരവസ്തുവിന്റെ വിനാശത്തെ നാം അപലപിക്കുന്നതു വേദനാജനകമാണു്. ഖണ്ഡത്തിലൂടെ അഖണ്ഡത്തിൽ എത്തിച്ചേരുന്നതിനുവേണ്ടിയാണു് യഥാർത്ഥസൗഹാർദ്ദം ഉപയോഗിക്കേണ്ടതു്. തല്ക്കാലത്തേക്കു നീ സത്യം കണ്ടെത്തിയിട്ടുള്ളതായി തോന്നുന്നു. അതു ശാശ്വതമായി നിലനില്ക്കട്ടെ*....

സ്നേഹപൂർവ്വം,

27–4–1927. ബാപ്പു.

## 11

ചി. മീരാ,

ഹിന്ദിയിൽ ഒരു പോസ്ററുകാർഡു് നിനക്കു് ഞാൻ അയച്ചിരുന്നു. നിന്നെപ്പററി നിരന്തരമായി ഞാൻ ചിന്തിക്കാറുണ്ടെന്നു് നിന്നെ അറിയിക്കാനും, എന്റെ ഹിന്ദി വായിച്ചു മനസ്സിലാക്കാൻ നിനക്കു് കഴിവുണ്ടോയെന്നറിയാനും വേണ്ടിമാത്രം. പേടിച്ചുപോകരുതു്. എപ്പോഴും ഹിന്ദിയിൽ നിനക്കു കത്തെഴുതാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. എങ്കിലും, പതിവിൽക്കൂടുതലായി, അപ്പോഴപ്പോൾ ഞാൻ നിനക്കെഴുതുന്ന കത്തുകൾ, എന്റെ ഹിന്ദി മനസ്സിലാക്കാൻ നിനക്കു കഴിയുമെങ്കിൽ, ചിലപ്പോളെങ്കിലും ഹിന്ദിയിലെഴുതാൻ ഞാൻ വാസ്തവത്തിൽ ആഗ്രഹിക്കുന്നു; ഈ ആശയം നീ ഇഷ്ടപ്പെടുന്നില്ലെങ്കിൽ, അതു വേണ്ട.

ഇനി അസ്വാസ്ഥ്യജനകമായ നിന്റെ കമ്പിയെപ്പററി. എന്റെ കത്തുകളിലെന്താണു് അതിനു നിന്നെ പ്രേരിപ്പിച്ചതെന്നു് ഞാൻ അത്ഭുതപ്പെടുകയാണു്. ഇതിനകം ഞാൻ വളരെ ഓജസ്സു നേടിക്കഴിഞ്ഞു. അതിനെപ്പററി യാതൊരു ധാരണയും നിനക്കു സിദ്ധിച്ചിരിക്കാൻ ഇടയില്ല. ഈ ആഴ്ച 'നവജീവ'നുവേണ്ടി നാലു ലേഖനങ്ങൾ ഞാനെഴുതി. 'യങ്ങ് ഇന്ത്യ'ക്കുവേണ്ടി നാലെണ്ണം കഴിഞ്ഞയാഴ്ചയെഴുതി. ഇപ്പോൾ ആ പത്രങ്ങൾക്കുവേണ്ടി ഏതാണ്ടു് സാധാരണഗതിയിലുള്ള ജോലികൾ ഞാൻ യഥാർത്ഥത്തിൽ ചെയ്തുകൊണ്ടിരിക്കയാണു്. അതുമാത്രമല്ല, ധാരാളം സൗഹാർദ്ദലേഖനങ്ങളും ഞാനെഴുതുന്നുണ്ടു്.

---

* 'ഞാൻ ബുദ്ധികൊണ്ടു് ആ സത്യം ഗ്രഹിച്ചിരുന്നു, പക്ഷേ, ഹൃദയം ഇതിനുശേഷവും അനേകം വർഷങ്ങളോളം, പിറകിൽത്തന്നെ പെട്ടുപോയി.''—മീര.

11 Bapu's Letters to Mira, pp. 43—44.

എന്നാൽ ഇന്നലത്തെ മെഡിക്കൽ പരിശോധനയുടെ ഫലത്തോട് താരതമ്യപ്പെടുത്തുമ്പോൾ മേല്പറഞ്ഞതെല്ലാം നിസ്സാരമാണ്. രക്തസമ്മർദ്ദം 188—ൽനിന്ന് 155 ആയി കുറഞ്ഞിട്ടുണ്ട്. എന്റെ പ്രായത്തിന് സാധാരണയായി വേണ്ടത് 155 തൊട്ട് 160 വരെയാണ്. കഴിഞ്ഞ മൂന്നാഴ്ചകളായിട്ട് ദിവസേന ഒരു മൈലിൽകൂടുതൽ, രണ്ടുതവണയായി ഞാൻ നടക്കാറുണ്ട്. ഓരോ തവണയും മുപ്പതു മിനിട്ടുവീതം നടക്കും. അംബോളിയിൽവെച്ച് നടന്നിരുന്നതിനേക്കാൾ കൂടുതലാണ് ഇത്. അതിനാൽ എന്റെ ആരോഗ്യത്തെപ്പററി ഇപ്പോൾ യാതൊരു ഉൽക്കണ്ഠയുമില്ല. പഴയ ബലം വീണ്ടെടുക്കാൻ അല്പമെങ്കിലും സാദ്ധ്യതയുണ്ടെങ്കിൽ അതു് വീണ്ടെടുക്കുന്നതുവരെ ഇവിടംവിട്ടു പോകുന്നതിനെപ്പററി ചിന്തിക്കുന്നത് മൂഢതയായിരിക്കും; അഥവാ, നന്ദിയിലെ നല്ല കാലാവസ്ഥ അവസാനിക്കുന്നതുവരെ. ജൂലൈയോടടുപ്പിച്ചാണ് അതു് അവസാനിക്കുന്നതു്.

നീ സമാധാനം നേടിക്കഴിഞ്ഞെന്നു് കഴിഞ്ഞതവണയെഴുതിയിരുന്നെങ്കിലും, ഘടികാരത്തിന്റെ ദോലകം വീണ്ടും പിന്നോട്ടു തന്നെ ആടിയിരിക്കുന്നുവെന്നു് നിന്റെ കമ്പിയിൽനിന്നു് ഞാൻ മനസ്സിലാക്കുന്നു. ഇതു് എന്നെ വിസ്മയിപ്പിക്കുന്നില്ല. നമ്മുടെ ശോഭനമായ നിമിഷങ്ങൾ ശാശ്വതങ്ങളായിരുന്നെങ്കിൽ, അതിനപ്പുറം യാതൊന്നും ചെയ്യേണ്ടതായി അവശേഷിക്കുമായിരുന്നില്ല. നിർഭാഗ്യവശാലോ, ഭാഗ്യവശാലോ, യഥാർത്ഥശാന്തിയിൽ നാം സ്ഥിരമായി എത്തിച്ചേരുന്നതിനുമുമ്പ് പല പല വേലിയേററങ്ങളും ഇറക്കങ്ങളും നമുക്കു് കടന്നുപോകേണ്ടിയിരിക്കുന്നു.

നിന്റെ ഇഷ്ടംപോലെ പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യത്തോടുകൂടിയാണ് നിന്നെ അവിടെ ഞാൻ താമസിപ്പിച്ചതു്. സമാധാനത്തോടുകൂടി അവിടെത്തങ്ങാൻ നിനക്കു കഴിയുമെങ്കിൽ തീർച്ചയായും നന്നു്. മനസ്സമാധാനം പാലിക്കാൻ നിനക്കു സാധിക്കുകയില്ലെങ്കിൽ, ഇങ്ങു പോരുക. നീ ഏതു തീരുമാനത്തിലെത്തിച്ചേർന്നാലും അതു് എന്റെ ആരോഗ്യത്തെക്കരുതിയായിരിക്കരുതെന്നു മാത്രം അപേക്ഷയുണ്ടു്. നീ ഇവിടെ വന്നാൽ, കാംഗ്രിയിൽവെച്ച് നീ കണ്ടപ്പോഴത്തേതിൽനിന്നു് എന്റെ സ്ഥിതിക്കു് ഇപ്പോൾ പറയത്തക്ക വ്യത്യാസമൊന്നും കാണുകയില്ല. നീ നിന്നിലേക്കുതന്നെ ആഗാധമായി ചുഴിഞ്ഞിറങ്ങണം; എന്നിട്ട് കഴിയുമെങ്കിൽ, നിന്റെ നിലയെവിടെയാണെന്നു കണ്ടുപിടിച്ച്, അതനുസരിച്ചു പ്രവർത്തിക്കണം. നീ ചെയ്യണമെന്നു് ഞാൻ താല്പര്യപ്പെടുന്നതു് എന്താണെന്നു് പരിഗണിക്കേണ്ടതില്ല. അഥവാ, മറെറാരുവിധത്തിൽ പറയാം. നിന്റെ അന്തരാത്മാവു് നിന്നോടു് എന്തുചെയ്യണമെന്നു

പറയുന്നുവോ,അതു നീ ചെയ്യണമെന്നാണു് ഞാൻ താല്പര്യപ്പെടുന്നതു്

നന്ദികുന്നകം, സ്നേഹപൂർവ്വം,
2–5–1927. ബാപ്പു.

**12**

ചി. മീരാ,

അടുത്തകാലത്തു് നിനക്കു ഞാൻ എഴുതിയ കത്തുകളെല്ലാം കിട്ടാറുണ്ടോ? ഒരുപക്ഷേ, ശരാശരി ഒന്നിടവിട്ട ദിവസങ്ങളിൽ ഓരോ കത്തുവീതം അയച്ചിരിക്കണം.

നിന്റെ പിന്നത്തെ കത്തു കിട്ടി. പക്ഷേ, നിന്റെ മനസ്സിന്റെ സമനില വീണ്ടെടുക്കാൻ കുറേക്കാലംകൂടി വേണ്ടിവരുമെന്നു് ഞാൻ മനസ്സിലാക്കുന്നു. നിനക്കു മനസ്സിടിവിൽനിന്നു് സ്വയം ഉയരാനുള്ള ശക്തി നിലനിത്താൻ കഴിയുന്നിടത്തോളംകാലം ഈ ഉയർച്ചയും തളർച്ചയും ഞാൻ സാരമാക്കുന്നില്ല. എന്റെ അഭിപ്രായം ഇതാണു്: ഞാൻ എവിടെയായിരുന്നാലും നീ, നിനക്കായി നീക്കിവച്ചിട്ടുള്ള കത്തവ്യം ചെയ്തുതീത്തതിനുശേഷം, എന്റെ സമീപത്തു വരുന്നതു തികച്ചും ശരിയായിരിക്കും; അതു് എപ്പോൾ വേണമെങ്കിലും ആകാം. സാധാരണനിലയിലുള്ള ഒരു മനുഷ്യൻ തന്നെത്താൻ ഏറ്റെടുത്ത പരിപാടി കൈവിടുകയില്ലായിരിക്കാം. എന്നാൽ നീ അത്യധികം വികാരാധീനയായിത്തീരുകയും, നിന്റെ സിരാചക്രം മുറുകിത്തന്നെ നില്ക്കുകയും ചെയ്യുന്നപക്ഷം, പരിപാടി പൂത്തിയായിട്ടില്ലെങ്കിലും നീ വരണം.

നിന്റെ പരിപാടി പൂത്തിയാകണമെന്നു സ്വാഭാവികമായി എനിക്കു് ആകാംക്ഷയുണ്ടു്. അതു നിന്റെ കഴിവിനു് അതീതമാണെന്നു ചിന്തിക്കേണ്ടിവരുന്നതു് എനിക്കു ഇഷ്ടമുള്ള സംഗതിയല്ല. എങ്കിലും നിന്റെ ആരോഗ്യം പഠനത്തേക്കാളും മറേറതെങ്കിലും പരിശീലനത്തേക്കാളും എത്രയോ വിലയേറിയതാണു്.

എന്റെ ആരോഗ്യത്തെക്കരുതി നീ എന്റെ സമീപത്തു വരണമെന്നു വിചാരിക്കരുതു്. കാരണം, എന്റെ ആരോഗ്യസ്ഥിതി നന്നായിരിക്കുന്നു. നീ വന്നാൽത്തന്നെയും ഇതിനേക്കാൾ നല്ലവണ്ണം എന്നെ ശുശ്രൂഷിക്കാൻ സാധിക്കയില്ല. നിന്റെ ശുശ്രൂഷ എനിക്കു് ആവശ്യമുണ്ടെങ്കിൽ ഞാൻ കമ്പിയടിയ്ക്കാം. പക്ഷേ, അത്തരമൊരു സംഭവം ഉണ്ടാവുകയില്ല. എന്തുകൊണ്ടെന്നാൽ ഏതൊരാളിന്റെയും ശുശ്രൂഷ സ്വീകരിക്കുന്ന ശീലത്തിൽ ഞാൻ എത്തിച്ചേന്നിട്ടുണ്ടു്. എന്റെ ആവശ്യങ്ങൾ അനുസരിച്ചു പ്രവത്തിക്കുന്ന ശുശ്രൂഷകരെ പൊതുവേ ഞാൻ പരിശീലിപ്പിച്ചിട്ടുമുണ്ടു്. എനിക്കു് ആവശ്യമുള്ളതിലധികം ശുശ്രൂഷകർ ഇവിടെയുണ്ടു്. ആക

12 Bapu's Letters to Mira, pp. 46—47

യാൽ എന്തെങ്കിലും വ്യക്തിപരമായ സേവനം ചെയ്യാമെന്നു പ്രതീക്ഷിച്ചുകൊണ്ടാണു് നീ വരുന്നതെങ്കിൽ, നിനക്കു് അലസയായിരുന്നു കോട്ടുവാ ഇടേണ്ടിവരും.

ഇനി വ്യക്തിപരമായ സമ്പർക്കത്തിന്റെ ആവശ്യകതയെപ്പററി: ആദ്യകാലങ്ങളിൽ അതു് ആവശ്യമാണെന്നത്രെ എന്റെ അഭിപ്രായം. അനന്തരം സംയുക്തമായ പ്രവർത്തനത്തിലൂടെയാണു് ആ സമ്പർക്കം ഉണ്ടാകുന്നതു്. നിന്റെ സ്വന്തം ജോലിയെന്നോണം എന്റെ ജോലിയും നീ ചെയ്യുന്നതുകൊണ്ടു് ദിവസേന എന്നോടു നീ സമ്പർക്കത്തിലേപ്പെടുന്നു. എന്റെ ഈ ഭൗതികശരീരത്തിന്റെ നിലനില്പിനെ അതിജീവിക്കാൻ ആ സമ്പർക്കത്തിനു കഴിയും; അതു സാദ്ധ്യമാകണം; അതിജീവിക്കുകതന്നെ ചെയ്യും. ഞാൻ ജീവിച്ചിരുന്നാലും മരിച്ചുപോയാലും, നീ എന്നോടു സമ്പർക്കം പുലർത്തിക്കൊണ്ടിരിക്കും. അങ്ങനെതന്നെ ആയിരിക്കണം നീ എന്നാണു് ഞാൻ ആഗ്രഹിക്കുന്നതു്. നീ എന്റെ സമീപത്തു വന്നതു് എനിക്കു വേണ്ടിയല്ല, എന്റെ ആദർശങ്ങളെക്കരുതിയാണു്—അവയനുസരിച്ചു് ഞാൻ ജീവിക്കുന്നിടത്തോളം. ഞാൻ മുന്നോട്ടുവച്ചിട്ടുള്ള ആദർശങ്ങളനുസരിച്ചു് എത്രത്തോളം ഞാൻ ജീവിതം നയിക്കുന്നുണ്ടെന്നു് ഇപ്പോഠം നിനക്കറിയാം. ഈ ആദർശങ്ങഠം നടപ്പിലാക്കേണ്ടതു് നിന്റെ കടമയാണു്. അവയനുസരിച്ചു പ്രവർത്തിക്കാൻ എനിക്കു ഭാഗ്യം സിദ്ധിച്ചതിനേക്കാഠംകൂടുതൽ പൂർണ്ണതയിൽ അവ പരിശീലിക്കേണ്ടതും നീയാണു്. ആരാണോ അപ്രകാരം ചെയ്യുന്നതു്, ആ സ്ത്രീയോ പുരുഷനോ ആയിരിക്കും എന്റെ ഒന്നാമത്തെ അവകാശിയും പ്രതിനിധിയും. ആ ഒന്നാമത്തേവഠം നീ ആയിരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു; വളരെ അകലെനിന്നു് നീ എന്നെ പഠിക്കുകയും നിനക്കു വേണ്ടതു തെരഞ്ഞെടുക്കുകയും ചെയ്യുതുകൊണ്ടു്, അങ്ങനെ സംഭവിക്കണം. ഈ പ്രവർത്തനത്തിനിടയിൽ ഈശ്വരൻ ഭൗതികമായി നമ്മെ അടുപ്പിക്കുന്നപക്ഷം, അതു നന്നായിരിക്കും; പക്ഷേ, പൊതുലക്ഷ്യപ്രാപ്തിയിൽ വ്യാപൃതരായ നമ്മെ അദ്ദേഹം അകററിനിർത്തുകയാണെങ്കിൽ, അതും നല്ലതുതന്നെ.

ഇതു പരിപൂർണ്ണതയെ സംബന്ധിച്ചുള്ള ഉപദേശമാണു്. ഇതെല്ലാം ശ്രദ്ധിക്കുകയും മനസ്സിലാക്കുകയും ചെയ്യതിനുശേഷം ഉചിതമെന്നു തോന്നുന്ന രീതിയിൽ പ്രവർത്തിക്കാൻ നിനക്കു സ്വാതന്ത്ര്യമുണ്ടു്. മനസ്സിനെ നിയന്ത്രിക്കാൻ നിനക്കു കഴിയുന്നില്ലെങ്കിൽ, നീ ഇങ്ങോട്ടു വരണം. അല്ലാതെ, എനിക്കു് അപ്രീതി തോന്നുമെന്നു കരുതരുതു്. നീ തന്നെത്താൻ പീഡിപ്പിക്കുകയും അവശയായിത്തീരുകയും ചെയ്യുയാണെങ്കിൽ എനിക്കു് അപ്രീതി തോന്നും.

സ്നേഹപൂർവ്വം,
ബാപ്പു.

ഞായറാഴ്ച,
8—5—1927.

## 13

നന്ദികുന്നകം,
മേയ് 28, 1927.

ചി. മീരാ,

നിന്റെ രണ്ടു കത്തുകളും കമ്പിയും കൈപ്പററി. മറുപടി രണ്ടു ദിവസം താമസിച്ചുപോകരുതെന്നു കരുതി, പറഞ്ഞുകൊടുത്ത് എഴുതിക്കാൻ ഞാൻ ഒരുമ്പെടുകയാണ്. മൗനവേളകളിലല്ലാതെ, കഴിയുന്നിടത്തോളം മററുള്ള സമയത്ത് ഞാൻ തന്നെത്താൻ കത്തുകൾ എഴുതാറില്ല. ആ നിയമം ലംഘിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. നിന്റെ കത്തുകൾ രണ്ടും വിലയേറിയവയാണ്. മുൻപ് കഴിഞ്ഞിരുന്നതിനേക്കാൾ എത്രയോ കൂടുതൽ ഇപ്പോൾ ആശ്രമത്തെ മനസ്സിലാക്കാനെനിക്കു കഴിയുന്നു. ഞാൻ അവിടെ വന്ന് നേരിട്ട് എല്ലാം കണ്ടതുപോലെ തോന്നുന്നു. അത്രമാത്രം വിശേഷമാണ് നിന്റെ വിവരണം. വല്ലുഞ്ജ്കർ എഴുതിയിരുന്ന കത്ത് പ്രയോജനകരമായ ഒരു അനുബന്ധവുമായിരുന്നു.

വിവിധകക്ഷികളുടെ ആപേക്ഷികഗുണങ്ങളിലേക്കു് നീ പ്രവേശിക്കാത്തതു നന്നായി. നാം ഇഷ്ടപ്പെടാത്ത താരതമ്യനിരൂപണങ്ങൾ കേൾക്കേണ്ടിവന്നാലും, നീ അചഞ്ചലയായി സ്ഥിതിചെയ്യുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. താരതമ്യനിരൂപണം നടത്തുന്നവർ ആത്മാർത്ഥതയോടുകൂടിയാണ് അപ്രകാരം ചെയ്യുന്നത്. അങ്ങനെ നിരൂപണം നടത്തുന്നത് അനുചിതമാണെന്ന് അവരറിയുന്നില്ല. ആത്മാർത്ഥമായി ആരെങ്കിലും വെച്ചുപുലർത്തുന്ന അഭിപ്രായങ്ങൾ കേൾക്കുമ്പോൾ ക്ഷോഭിച്ചതുകൊണ്ട് എന്തുപ്രയോജനമാണുള്ളത്?

....ഹിന്ദി ഒന്നാമത്. മറെറല്ലാം പിന്നീടുമാത്രം എന്നതാണ് തീർച്ചയായും നമ്മുടെ പദ്ധതി....നീ എവിടെ ആയിരുന്നാലും, പ്രയോജനകരമായി നിനക്കു ചെയ്യാൻ സാധിക്കുന്ന കാര്യങ്ങൾ അസംഖ്യമുണ്ട്. ഏറെക്കുറെ ശരിയായ അനവധി സംഗതികളിൽനിന്ന് ഏററവും ശരിയായ കാര്യം തെരഞ്ഞെടുക്കാൻ ഒരാൾക്കു കഴിവുള്ളപ്പോഴാണ് ധാർമ്മികബോധം ഉണ്ടെന്ന് യഥാർത്ഥത്തിൽ തെളിയുന്നത്. 'ശ്രേയാൻ സ്വധർമ്മോ വിഗുണഃ പരധർമ്മാൽ സ്വനുഷ്ഠിതാൽ. സ്വധർമ്മേ നിധനം ശ്രേയഃ' (പരധർമ്മം എത്ര ശ്രേഷ്ഠമായിരുന്നാലും സ്വധർമ്മം എത്ര ഗുണമില്ലാത്തതായിരുന്നാലും പരധർമ്മം അനുഷ്ഠിക്കുന്നതിനേക്കാൾ ശ്രേയസ്കരമാകുന്നു, സ്വധർമ്മം അനുഷ്ഠിച്ച് മരണമടയുന്നതുപോലും) എന്നു പറയുന്ന ഭഗവത്ഗീതാപദ്യത്തിന്റെ അർത്ഥം ഇതുതന്നെയാണ്. ആകയാൽ സബർമതി വിട്ടു നീ പോയതു് ഏതൊരു കാര്യത്തിനുവേണ്ടിയാണോ, ആ ഒരൊററ

---

13 Bapu's Letters to Mira, P. 53 (ഗാന്ധിജി നന്ദിഹിൽസിൽ രോഗാനന്തര വിശ്രമം എടുക്കുകയായിരുന്നു.)

സംഗതി ഏതെങ്കിലും തരത്തിൽ ബലികഴിക്കയോ അവഗണിക്കുകയോ ചെയ്യേണ്ടിവരരുതു്. അതിനു് ഇടവരികയാണെങ്കിൽ മററു പല സംഗതികളും, അവ നിനക്കു് എളുപ്പത്തിൽ ചെയ്യാവുന്നവയായാലും, വിട്ടുകളയാനുള്ള അവകാശം നിനക്കുണ്ടു്. അക്കാര്യത്തിൽ എനിക്കു് സന്ദേഹലേശംപോലുമില്ല. ആ ഒരൊററ സംഗതിയിലുള്ള നിഷ്കർഷനിമിത്തം അവിടേയോ മറേറതെങ്കിലും സ്ഥലത്തോ നീ സ്വാഗതാർഹയല്ലാത്ത സന്ദർശകയായിത്തീരുന്ന പക്ഷം ആ സ്ഥലം വിട്ടുപോകാൻ മതിയായ കാരണമായിരിക്കും അതു്. അനിഷേദ്ധ്യമായ ഈ ആഹ്വാനം നിനക്കു് അനുഭവപ്പെട്ടമ്പോൾ, മറെറാരു നിർദ്ദേശവും തീരെ ശ്രദ്ധിക്കരുതു്. പക്ഷേ, തട്ടുത്തുനിറുത്താനാവാത്തതും കത്തിജ്വലിക്കുന്നതുമായ ഈ ആഗ്രഹം ഉള്ളിൽനിന്നാണു് വരേണ്ടതു്. ഞാൻ പ്രേരണചെലുത്താൻ പാടില്ല, പ്രേരിപ്പിക്കുകയുമില്ല. നിനക്കു നേടാൻ കഴിയുന്ന പുരോഗതി എത്ര മന്ദമായിരുന്നാലും ശരി, അതുകൊണ്ടു് ഞാൻ തികച്ചും സംതൃപ്തിപ്പെട്ടുകൊള്ളാം. ഏററവും ഉചിതമെന്നു നിനക്കു തോന്നുന്ന രീതിയിൽ ഹിന്ദിയുടെ കാര്യത്തിൽ നീ പ്രവർത്തിക്കണം. ഹിന്ദിയോടൊപ്പംതന്നെ മററുപല ജോലികളിലും ഏർപ്പെടുന്നതു് നിൻെറ മനസ്സമാധാനത്തിനു് പ്രയോജനകരമായിരിക്കുമെന്നു നീ കരുതുന്ന പക്ഷം, അവയും ഏറെറടുക്കണം. ആകയാൽ ഞാൻ ഇഷ്ടപ്പെടുന്നതു് എന്തായിരിക്കുമെന്നു് എപ്പോഴും ചിന്തിച്ചുകൊണ്ടിരിക്കരുതെന്നു് അപേക്ഷ. നേരേമറിച്ചു് എളുപ്പത്തിൽ ചെയ്യാവുന്നതെന്താണെന്നു നീതന്നെ ആലോചിച്ചു്, അതെല്ലാം ചെയ്യുക; ശാരീരികമായും മാനസികമായും നിൻെറ ആരോഗ്യത്തിനു് ഹാനിവരുത്താതെ പ്രവർത്തിക്കണം; നിൻെറ പരിപാടി നടപ്പിലാക്കുന്നതിനു്, എൻെറ സഹായമോ ഉപദേശമോ എപ്പോൾ വേണ്ടിവന്നാലും, ഉടനേതന്നെ നീ അതിനെ അവലംബിക്കാനും തയ്യാറാകണം.

സ്നേഹപൂർവ്വം,
നിൻെറ ബാപ്പു.

## 14

ചി. മീരാ,

ഇന്നു ഞാൻ നിൻെറ ഒരു കത്തു് പ്രതീക്ഷിച്ചിരുന്നു. പക്ഷേ, ഇതുവരെ ഒന്നും വന്നിട്ടില്ല. ഒരു പോസ്ററുകൂടി വരാൻ ഒരു ചെറിയ സാദ്ധ്യതമാത്രമുണ്ടു്. ട്രെയിനിൽ നിനക്കു് തിക്കും തിരക്കും അനുഭവപ്പെട്ടിരിക്കയില്ലെന്നും ഗ്രണ്ടസ്കൂൽ യാതൊരു വൈഷമ്യവും ഉണ്ടായിരിക്കുകയില്ലെന്നും വിചാരിക്കുന്നു.

---

14 Bapu's Letters to Mira, pp. 56—57

†എത്ര മനോഹരമായിട്ടാണു് നീ അതു പറഞ്ഞതു്! പിരിഞ്ഞുപോകുകയായിരുന്ന നീ; പക്ഷേ, കുറേക്കൂടി അടുത്തുവരുന്നതിനുവേണ്ടിമാത്രം. അതു തികച്ചും സത്യമാണു്. നീ വന്നതു നന്നായി; പോയപ്പോഠം, അതും അത്രതന്നെ നന്നായി.

പിരിയുന്ന വേളയിൽ ഞാൻ പറഞ്ഞ വാക്കുകഠം ഓക്കുക. രണ്ടുമാസംകൊണ്ടു് ഹിന്ദി പൂത്തിയാക്കാനുള്ള പരിശ്രമംമൂലം നീ സ്വയം ഹിംസിക്കുകയോ ആരോഗ്യം നശിപ്പിക്കുകയോ ചെയ്യരുതു്. അതു നിനക്കു് പൂത്തിയാക്കാൻ കഴിയുമെന്നു് നമുക്കു പ്രതീക്ഷിക്കാം. എന്നാൽ നിനക്കു് അതു സാദ്ധ്യമായില്ലെന്നുവന്നാലും ഒരു തകരാറുമില്ല. പരിശ്രമിക്കുക മാത്രമാണു് നീ ചെയ്യേണ്ടതു്. വാദ്ധ്യയിൽ ഹിന്ദിമാത്രം ഉപയോഗിക്കാൻ നീ നിബ്ബന്ധയാകാത്ത പക്ഷം, അപ്രകാരം ഒരു പ്രതിജ്ഞ ചെയ്യരുതു്. അതിനെ ആശ്രയിച്ചല്ല യാതൊന്നും സ്ഥിതിചെയ്യുന്നതു്. ഞാൻ ഇഷ്ടപ്പെടുന്നതു് എന്താണെന്നു് നീ പരിഗണിക്കേണ്ടതില്ല. ഇമ്മാതിരി സംഗതികളിൽ എന്റെ അഭിപ്രായത്തേയോ ആഗ്രഹങ്ങളേയോ പരിഗണിക്കുക എന്നൊരു പ്രശ്നമേ ഉണ്ടായിരിക്കാൻ പാടില്ല. ഹിന്ദി സ്വാധീനപ്പെടുത്താൻ ഏററവും നല്ല മാഗ്ഗം തെരഞ്ഞെടുക്കുക എന്ന പ്രശ്നം മാത്രമാണിതു്. നിനക്കു യോജിച്ച മാഗ്ഗം ഏതാണോ, അതുതന്നെ നിന്നെ സംബന്ധിച്ചിടത്തോളം ഏററവും നല്ലതു്, മറെറാന്നുമല്ല.

സ്നേഹപൂവ്വം,

4—7—1947

ബാപ്പു.

ഉദ്ഘാടനച്ചടങ്ങു് ഇന്നലെ ബുദ്ധിമുട്ടൊന്നുംകൂടാതെ നടന്നു. ആ ആയാസം എനിക്കു് സഹിക്കാൻ കഴിഞ്ഞു. കുറച്ചുകഴിഞ്ഞു് ഡോക്ടർമാർ വന്നു. നാഡിമിടിപ്പിൽ മാററമൊന്നും കാണാത്തതുകൊണ്ടു് അവക്കു തൃപ്തിയായി. നീ നിന്റെ മലബന്ധം ഇവിടെ ഉപേക്ഷിച്ചിട്ടാണു് പോയതെന്നു ഞാൻ കരുതുന്നു.

ബാപ്പു.

ഇതു് പോസ്ററുചെയ്യാൻ കൊടുത്തയുടനെ ഞാൻ പ്രതീക്ഷിച്ചിരുന്ന നിന്റെ മനോഹരമായ കത്തു് എനിക്കു കിട്ടി.* അതു് തികച്ചും സുഗ്രാഹ്യമാണു്. തെററുകഠം ഇല്ലെന്നുതന്നെ പറയാം. നിനക്കു വേണമെന്നു തോന്നുമ്പോഴൊക്കെ എഴുതിക്കൊണ്ടിരിക്കു.

ബി.

† ഇക്കാലത്തു് മീരാബഹൻ റീവാറിയിലെ ഭഗവദ്ഭക്തി ആശ്രമം വിട്ടിരുന്നു. അവർ, ഹിന്ദിപഠനം തുടരുന്നതിനായി വാർദ്ധയിലുള്ള വിനോബാജിയുടെ ആശ്രമത്തിലേക്കു പോകുന്നതിനുമുമ്പു്, ബാംഗ്ളൂരിൽ ചെന്നു് ഗാന്ധിജിയെ കണ്ടു്, കുറച്ചു സമയം സബർമതിയിൽ വന്നു താമസിക്കുകയായിരുന്നു.

* ഹിന്ദിയിലെഴുതിയതു്.

## 15

കുമാരാ പാര്‍ക്ക്,
ബാംഗ്ളൂര്‍,
ജൂലായ് 17, 1927.

ചി. മീരാ,

....നൂല്‍പ്പ്, പ്രാര്‍ത്ഥന, പാചകശാല മുതലായവയെ സംബന്ധിച്ച് നിനക്ക് എന്തെങ്കിലും പരിഷ്കാരം നിര്‍ദ്ദേശിക്കാനുണ്ടെങ്കില്‍ എന്റെ അറിവിനുവേണ്ടി അത് എന്നോടു പറയണം. ആലോചന കൂടാതെ നീ ഒരഭിപ്രായം രൂപീകരിക്കാന്‍ ഇടയായിട്ടുണ്ടെങ്കില്‍ അതു തിരുത്തിത്തരാന്‍ എനിക്ക് അപ്പോഴ് കഴിയുമല്ലോ; അതല്ല, നിന്റെ അഭിപ്രായം എനിക്കു സ്വീകാര്യമാണെങ്കില്‍ ആ പരിഷ്കാരം ഞാന്‍തന്നെ നിര്‍ദ്ദേശിക്കുകയും ചെയ്യാം.

സമീപസ്ഥരോടു തനിക്കു സ്നേഹമുണ്ടെന്നും തന്റെ അഭിപ്രായങ്ങള്‍ ശരിയാണെന്നും അവരെ ബോധ്യപ്പെടുത്താന്‍ ഒരാള്‍ക്കു സാധിച്ചാല്‍, അഥവാ തന്റെ അഭിപ്രായം സ്വീകരിക്കപ്പെടുകയോ നടപ്പിലാക്കപ്പെടുകയോ ചെയ്യാത്തപക്ഷം ലേശംപോലും തനിക്ക് ക്ഷോഭം തോന്നുകയില്ലെന്ന് അയാള്‍ക്കു നിശ്ചയമുണ്ടായിരുന്നാല്‍ ഏററവും നിശിതമായ വിമര്‍ശനം നടത്താനുള്ള അവകാശം അയാള്‍ക്കു സിദ്ധിക്കുന്നു. മറെറാരു ഭാഷയില്‍ പറഞ്ഞാല്‍ പ്രസ്പഷ്ടമായി വസ്തുതകള്‍ ഗ്രഹിക്കാനും സ്നേഹിക്കാനുമുള്ള കഴിവ് ആവശ്യമാണ്; വിമര്‍ശനം നടത്താന്‍ കഴിയണമെങ്കില്‍ അയാള്‍ക്ക് പരിപൂര്‍ണ്ണമായ സഹിഷ്ണുത ഉണ്ടായിരിക്കണം....

സ്നേഹപൂര്‍വ്വം,
ബാപ്പു.

## 16

ചി. മീരാ,

ഇന്നലെ ഞാന്‍ നിനക്ക് ഒരെഴുത്തയച്ചു. അതുകൊണ്ട് ഇന്നു വളരെയൊന്നും പറയണമെന്ന് എനിക്ക് ആഗ്രഹമില്ല.

അവിടെ നിന്റെ ആരോഗ്യകാര്യങ്ങളില്‍ പരീക്ഷണം നടത്തരുത്. നിനക്ക് ആവശ്യമുള്ളതു ഭക്ഷിക്കണം. ആശ്രമത്തില്‍വച്ച് നീ പതിവായി ചെയ്തിരുന്നതുപോലെ, വേണ്ടിടത്തോളം പഴങ്ങള്‍ ആവശ്യപ്പെടുക. ആരെങ്കിലും പഴങ്ങള്‍ അയച്ചുതരികയാണെങ്കില്‍ നിനക്ക് ആവശ്യമുള്ളതു സൂക്ഷിച്ചിട്ടു ബാക്കിയുള്ളത്, പാചകസ്ഥലത്തേക്ക്, അതായത്, വിനോബാസ്സ്, അയച്ചുകൊടുക്കണം. നിനക്ക് അത് ആവശ്യമുള്ളതുകൊണ്ടു മററുള്ളവര്‍ക്കും ആവശ്യമുണ്ടെന്നു

15 Bapu's Letters to Mira, p. 59.
16 Bapu's Letters to Mira, pp. 59–60.

ചിന്തിക്കരുതു്. മററുള്ളവർക്കു് ആവശ്യമുള്ള ജൊവാരി നിനക്കു് ആവശ്യമില്ലല്ലോ. പഴം ഒരു മധുരപദാർത്ഥവും അതേസമയത്തുതന്നെ ആഹാരപദാർത്ഥവുമാണെന്നുള്ളതു് ഒരുപക്ഷേ, നിർഭാഗ്യകരമാണു്. നാം ഔഷധം എങ്ങനെ കഴിക്കുമോ, അതുപോലെ മധുരപദാർത്ഥങ്ങളും ഉചിതമായ അളവിൽ ഉപയോഗിക്കാൻ നാം പഠിച്ചാൽമാത്രം മതി. അപ്രകാരം ചെയ്താൽ നമ്മുടെ ഹൃദയം കഠിനമാക്കാനും മററുള്ളവക്കു കിട്ടിയില്ലെങ്കിൽപോലും അവ ഭക്ഷിക്കാനും നമുക്കു കഴിഞ്ഞേക്കും. ഈ നിലപാടിനെ ചുററിനില്ക്കുന്ന അപകടങ്ങൾ വളരെ പ്രത്യക്ഷമായതുകൊണ്ടു് എടുത്തുപറയേണ്ടതില്ല. അത്യാവശ്യമുണ്ടെന്നുള്ള വാദത്തിന്റെ അടിസ്ഥാനത്തിൽ ദുശ്ശീലങ്ങൾപോലും ജനങ്ങൾ അവകാശപ്പെടാൻ ഇടയാകുന്നുണ്ടു്. പക്ഷേ, നമ്മളേത്തന്നെ നാം നിരന്തരമായി സൂക്ഷിച്ചുകൊണ്ടിരിക്കുന്നപക്ഷം, വൈഷമ്യമുണ്ടാകുന്ന അത്തരം ഫലങ്ങളെപ്പററി നാം ഭയപ്പെടേണ്ട കാര്യമില്ല. നാം എങ്ങോട്ടു തിരിഞ്ഞാലും അവിടെയെല്ലാം അപകടങ്ങളുണ്ടു്. എങ്കിലും നമ്മുടെ മൗലികപ്രവണതകളെ നാം അനുസരിച്ചേ മതിയാകൂ. അതിനു കൊടുക്കേണ്ടിവരുന്ന വില എന്തുമായിക്കൊള്ളട്ടെ.

ഞാൻ ആഗ്രഹിച്ചിരുന്നതിനേക്കാൾ നീണ്ടതായിപ്പോയി ഈ കത്തു്. എനിക്കു പരിപൂർണ്ണസുഖംതന്നെ.

സ്നേഹപൂർവ്വം,
ബാപ്പു.

18–7–1927

## 17

ചി. മീരാ,

*നിന്നോടു നന്ദിപ്രകടിപ്പിച്ചുകൊണ്ടു് ഒരു കമ്പി അയയ്ക്കാതിരിക്കാൻ ഇന്നലെ എനിക്കു കഴിഞ്ഞില്ല. ഒരുതരത്തിൽ ഉല്ക്കണ്ഠാകുലങ്ങളായിരുന്നു ഈ ദിനങ്ങൾ. നിനക്കു ഞാൻ അധികം എഴുതുകയോ കമ്പിയടിക്കുകയോ ചെയ്തില്ലെങ്കിലും എന്റെ ആത്മാവു് നിന്റെ സമീപത്തു ചുററിത്തിരിയുകയും നിന്നെ സൂക്ഷിച്ചുകൊണ്ടിരിക്കയും ചെയ്തിരുന്നു. ദിവസേന ഓരോ കമ്പി ഞാൻ നിനക്കു് അയച്ചിരുന്നെങ്കിൽ നീ അതു് ഇഷ്ടപ്പെടുമായിരുന്നു. പക്ഷേ, ഞാൻ അങ്ങനെ ചെയ്യാൻ പാടില്ലെന്നു വിചാരിച്ചു. ഈ പരീക്ഷണദിനങ്ങളിൽ എഴുതെഴുതുന്നതു് മിക്കവാറും അസാദ്ധ്യമായിരുന്നു.

എന്റെ മുന്നിലുള്ള പരിപാടികൾ നിർവ്വഹിക്കാൻ അത്യാവശ്യമുള്ള സമയം മാത്രമേ എനിക്കു ലഭിക്കാറുള്ളു. വിവിധ സദസ്സുകളു

17 Bapu's Letters to Mira, pp. 62—63.

* കഠിനമായ മലമ്പനി ബാധിച്ചതിനുശേഷം, ആരോഗ്യം വീണ്ടെടുക്കുന്നതിനുവേണ്ടി മീരാബഹൻ പൂനയിലേക്കു പോകുന്ന ഘട്ടത്തിൽ എഴുതിയ കത്തു്.

ടെ മുന്നിൽ എന്റെ ആത്മാവിനെ ഞാൻ പകർന്നൊഴിക്കുകയായിരുന്നു. അതിനുശേഷം മറെറന്തെങ്കിലും ചെയ്യാൻ ഒട്ടും ശക്തി എന്നിൽ അവശേഷിക്കാറില്ല. ഇതിനു് ഉപരിയായിട്ടാണ് മിസ് മേയോയുടെ പുസ്തകവും അതിനെപ്പററിയുള്ള കനത്ത ലേഖനവും പാരായണം ചെയ്യുന്ന ജോലി.

ജമ്നലാൽജി നിന്റെകൂടെ ഉണ്ടായിരുന്നു എന്നറിഞ്ഞതു് ഏററവും ആശ്വാസകരമായിരുന്നു. ഈശ്വരസഹായത്താൽ ഇപ്പോഠം എല്ലാം കഴിഞ്ഞെന്നു തോന്നുന്നു. വളരെ നല്ല ഒരു പരീക്ഷണംതന്നെ ആയിരുന്നു ഇതു്.

രാമനാമത്തിന്റെ കാര്യം! നിനക്കു് അതു് ഒരു സജീവ യാഥാർത്ഥ്യമായിത്തീർന്നിട്ടുണ്ടെങ്കിൽ അതു വാസ്തവത്തിൽ ഒരു മഹത്തായ നേട്ടമാണു്. കുറേക്കൂടി ബലിഷ്ഠയായതിനുശേഷം നിന്റെ അനുഭവങ്ങഠം എന്നോടു പറയണം. അവയെല്ലാം എനിക്കു് അറിയണം. എന്തുകൊണ്ടാണു് നിനക്കു മതിഭ്രമവും അപസ്മാരമൂർച്ഛയും ഉണ്ടായതു്? അതും എനിക്കു് അറിയണം. പലപ്പോഴും നമുക്കുതന്നെ അറിഞ്ഞുകൂടായിരിക്കും. വാസ്തവമാണു്. ഇനി നീ സാവധാനം നീങ്ങിയാൽ മതി. ആവശ്യമുള്ളിടത്തോളം വിശ്രമിക്കണം. നിന്റെ പ്ലീഹാരോഗത്തിനുണ്ടാകുന്ന മാററങ്ങഠം സൂക്ഷിക്കുക. നീ ഇഷ്ടപ്പെടുന്നിടത്തോളംകാലം പൂനയിൽ തങ്ങുക. നിനക്കു വേണമെന്നുള്ള സുഖസൗകര്യങ്ങഠം ആവശ്യപ്പെടണം. മററാരോടും നിനക്കു പറയാൻകഴിയാത്തതു് എന്നോടു പറയണം. ഞാൻ സസുഖം കഴിഞ്ഞുകൂടുന്നു. ഒരു മനുഷ്യനു് കഴിവുള്ളിടത്തോളം രാജഗോപാലാചാരി എന്നെ സംരക്ഷിക്കുന്നുണ്ടു്. എന്നെ സംരക്ഷിക്കാൻവേണ്ടിയുള്ള പരിശ്രമംനിമിത്തം അദ്ദേഹം തന്നെത്താൻ ക്ലേശിച്ചു് അവശനാവുകയാണു്. പക്ഷേ, ഞാൻ അതിൽ ഇടപെടുന്നില്ല. ഈ പര്യടനം പൂർത്തിയാകണമെന്നു് ഈശ്വരൻ ആഗ്രഹിക്കുന്നെങ്കിൽ സംരക്ഷിക്കേണ്ടവരെയെല്ലാം സകല ആപത്തുകളിൽനിന്നും അദ്ദേഹം സംരക്ഷിക്കും. അതുകൊണ്ടു് എന്നെപ്പററി നീ ആലോചിച്ചു വിഷമിക്കരുതു്.

ഇതു് അമ്മയ്ക്കു് അയച്ചുകൊടുക്കണം; നീ മറിച്ചു കരുതുന്നപക്ഷം വേണ്ടാ.

സ്നേഹപൂർവ്വം,
ബാപ്പു.

12–9–1927.

## 18

ചി. മീരാ,

ഇവിടെ വന്നെത്തിയപ്പോഠം നിനക്കു് ഒരു സ്നേഹസന്ദേശം

---

18 Bapu's Letters to Mira, p. 64.

അയയ്ക്കാതിരിക്കാൻ എനിക്കു കഴിഞ്ഞില്ല.* നിന്നെ പറഞ്ഞയച്ച ശേഷം ഞാൻ വളരെ വ്യസനിച്ചു. നിന്നോടു ഞാൻ വളരെ കക്ശമായി പെരുമാറി; പക്ഷേ, മറെറാരു തരത്തിൽ പെരുമാറാൻ എനിക്കു സാദ്ധ്യമല്ലായിരുന്നു. ഒരു ശസ്ത്രക്രിയ നടത്തേണ്ടിവന്നു. അതിനു വേണ്ടി ഞാൻ തന്നെത്താൻ മനസ്സിനു് ഉറപ്പുവരുത്തി. ഇനി എല്ലാം അനായാസമായി മുന്നോട്ടുപോകുമെന്നും സകല ദുർബലതയും അവസാനിച്ചെന്നും നമുക്കു പ്രതീക്ഷിക്കാം.

നിന്റെ രണ്ടു കത്തുകൾ കാണാനില്ലാതിരുന്നതു് ഇപ്പോൾ എനിക്കു കിട്ടി. പക്ഷേ, അവയെപ്പററി പിന്നീടൊരവസരത്തിൽ പറയാം. കത്തു് തപാലിൽ ഇടാനുള്ള സമയത്തോടടുപ്പിച്ചാണു് ഇതു് എഴുതുന്നതു്.

യാതൊരു കാരണവശാലും, എന്തുതന്നെ വന്നാലും, നീ എന്നെപ്പററി ആലോചിച്ചു വിഷമിക്കരുതു്.

സ്നേഹപൂർവ്വം,
ബാപ്പു.

28–9–1927.

## 19

ചി. മീരാ,

നിന്നെ എന്റെ മനസ്സിൽനിന്നു് മാററിനിർത്താൻ എനിക്കു സാധിക്കയില്ല എന്നു് അറിയിക്കാൻ മാത്രമാണു് ഇതു്. കഠിനമായ ഒരു ശസ്ത്രക്രിയയ്ക്കുശേഷം പുരട്ടാൻ ആശ്വാസപ്രദമായ ഒരു കുഴമ്പു് ഓരോ ഡോക്ടരുടേയും കൈയിലുണ്ടു്. എന്റെ കുഴമ്പു് ഇതാണു്.

സ്നേഹപൂർവ്വം,
ബാപ്പു.

29–9–1927.

## 20

ചി. മീരാ,

നിന്റെ പോസ്ററുകാർഡും ട്രെയിനിൽവച്ചെഴുതിയ എഴുത്തും കിട്ടി. ഈ സമയത്തെന്നപോലെ മറെറാരിക്കലും നിന്നിൽനിന്നു്

* അവർ പൂനായിൽ വസിക്കുമ്പോൾ ഗാന്ധിജിയുടെ പര്യടനത്തിൽ അദ്ദേഹത്തിനു് അനുഭവിക്കേണ്ടിവന്നിരുന്ന കഠിനമായ ക്ലേശത്തെപ്പററി തുടർച്ചയായി അറിവുകിട്ടിക്കൊണ്ടിരുന്നു. അതു് അദ്ദേഹത്തിന്റെ സമീപത്തു ചെല്ലാൻ അവരെ പ്രേരിപ്പിച്ചു. എങ്കിലും അവർക്ക് സബർമതിയിലേക്കു മടങ്ങേണ്ടി വന്നു. (ഇതും ഇതിനെത്തുടർന്നുള്ള മൂന്നു കത്തുകളും സബർമതിയിലേക്കു് അയച്ചതാണു്.)

19 Bapu's Letters to Mira, p. 65
20 Bapu's Letters to Mira, pp. 65—66

വിവരമറിയാൻ എനിക്ക് ഉല്ക്കണ്ഠ തോന്നിയിട്ടില്ല. കഠിനമായ ശസ്ത്രക്രിയയ്ക്കുശേഷം ഞാൻ വളരെപ്പെട്ടെന്ന് നിന്നെ പറഞ്ഞയച്ചുകളഞ്ഞു. പക്ഷേ, നിന്നെ പറഞ്ഞയച്ചതും ആ ശസ്ത്രക്രിയയുടെ ഒരു ഭാഗമായിട്ടായിരുന്നു. പാവം അന്ന! നീ വിഷാദമൂകയാണെന്നും ഞാൻ നിന്നെ ആശ്വസിപ്പിക്കണമെന്നും അയാറംപോലും എന്നോടു പറയുന്നു. നിന്നെ എന്റെകൂടെ ഇവിടെ നിർത്തേണ്ടതായിരുന്നുവെന്ന് ജമ്നലാൽജി പറയുന്നു. അവരുടെ ഭയം അടിസ്ഥാനരഹിതമാണെന്നു തെളിയിച്ച് നീ സുഖത്തോടും പ്രസന്നതയോടുംകൂടി ജീവിക്കാൻ പോകയാണ്. ഇന്നലെ രാത്രി നിദ്രയിൽ നീ എന്നെ വിഷമിപ്പിച്ചു. ആരുടെ സമീപത്തേക്കാണോ നിന്നെ പറഞ്ഞയച്ചത്, ആ സുഹൃത്തുക്കറം സംസാരിക്കുന്നതായിത്തോന്നി. നിനക്കു മനോവിഭ്രാന്തി ബാധിച്ചിരിക്കയാണെന്നും അപകടമൊന്നുമില്ലെന്നും അവർ അറിയിച്ചു. 'അങ്ങേക്ക് ഉല്ക്കണ്ഠ തോന്നേണ്ട കാര്യമില്ല. മനുഷ്യസാദ്ധ്യമായ സകലതും ഞങ്ങറം ചെയ്യുന്നുണ്ട്'' എന്നാണ് അവർ പറഞ്ഞത്. ഇത്രയുമായപ്പോറം കലങ്ങിയ മനസ്സോടുകൂടി ഞാൻ ഉണർന്നു. നീ എല്ലാ അപകടങ്ങളിലുംനിന്നു വിമുക്തയാകണേ എന്ന് ഞാൻ പ്രാർത്ഥിച്ചു. നിന്റെ കത്ത് എനിക്ക് അത്യന്തം ആനന്ദം നല്കി.

നീ അവമാനിതയായിട്ടില്ല; സമീപത്ത് ആരും കാവൽ നില്ക്കുന്നില്ല. ഛഗൻലാലും, കൃഷ്ണദാസും നിന്നെ ശുശ്രൂഷിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്യേണ്ടതാണ്. നീ ഈ വികാരാധീനത തരണംചെയ്യാൻ പോകയാണ് എന്നെനിക്കറിയാം. ഹിന്ദിയെക്കുറിച്ചുള്ള ദുഃസ്വപ്നം ഇനി നിന്നെ പീഡിപ്പിക്കേണ്ടതില്ല. ഇതിനകം നീ ധാരാളം ഹിന്ദി മനസ്സിലാക്കിക്കഴിഞ്ഞെങ്കിലും, ഒരൊററ ഹിന്ദിവാക്കുപോലും സംസാരിക്കാതിരുന്നാലും ഞാൻ അത് സാരമാക്കുകയില്ല. അതിനാൽ അവിടെയും നിരാശയ്ക്കു കാരണമൊന്നുമില്ല. നിന്റെ മനക്കരുത്തിനെപ്പററി എനിക്ക് ഉണ്ടായിരുന്ന വിശ്വാസത്തിന് ഇളക്കം തട്ടി, സംശയമില്ല. പക്ഷേ, എന്റെ സ്നേഹം ഇളകിയിട്ടില്ല. നീ ആത്മാർത്ഥതയുള്ള ഒരു പരിശ്രമിയായതുകൊണ്ട് നിനക്ക് മനക്കരുത്തു തിരിച്ചുകിട്ടും.

നീ പ്രത്യേകം ആഹാരം പാകംചെയ്യേണ്ടതാണെന്ന് സുരേന്ദ്രജി അഭിപ്രായപ്പെടുന്നു. അതിന്റെ ആവശ്യമുള്ളപക്ഷം അങ്ങനെ ചെയ്യണം. യാതൊരു കാര്യത്തിലും ഒരുതരത്തിലും അമിതാദ്ധ്വാനം പാടില്ല.

സ്നേഹപൂർവ്വം,
ബാപ്പു.

ഒക്ടോബർ 2, 1927.

## 21

ചി. മീരാ,

നിന്റെ കുറിപ്പ് കൈപ്പററി. ഇതു് ക്രിസ്തുമസ്സ് സായാഹ്നമാണു്. നിന്നെ സംബന്ധിച്ചിടത്തോളം ഒരു പ്രത്യേക സ്മരണയും പ്രത്യേകാർത്ഥവും ഉള്ളതാണു് ക്രിസ്തുമസ്സ് ദിനം. ആ ദിനത്തിൽ ജീവിതയാഥാർത്ഥ്യങ്ങളെപ്പററി വിശുദ്ധവും മഹത്തരവുമായ ഒരു അവബോധം നിനക്കു സിദ്ധിക്കുമാറാകട്ടെ. ഭദ്രമായ ഒരു ഹൃദയം നിനക്കുണ്ടു്. ആകയാൽ നിന്നെ സംബന്ധിച്ചു് സകലതും മംഗളമായിത്തീരും.

സ്നേഹപൂർവ്വം,
ബാപ്പു.

24–12–1928

## 22

സബർമതി,
3–4–1929

ചി. മീരാ,

നിന്റെ രണ്ടു കത്തുകൾകൂടി കിട്ടിയിട്ടുണ്ടു്. എല്ലാ രോഗികളും സഹായത്തിനുവേണ്ടി നിന്നെ സമീപിക്കുകയാണു് എന്നറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. എന്താണു് ചെയ്യേണ്ടതെന്നു് നിനക്കു് അറിയാമല്ലോ. ഔഷധങ്ങളുടെ കാര്യത്തിൽ നിനക്കു് ശരിയായ മാർഗ്ഗം കാണിച്ചുതരുന്നതിനുവേണ്ടിയാണു് ഞാൻ ഇതെഴുതുന്നതു്. ആവണക്കെണ്ണയും, ഇരട്ടിമധുരപ്പൊടിയും പോലും ഇന്ത്യയിലെ ഗ്രാമീണർക്കു് വിലകൂടിയ വസ്തുക്കളാണു്. നാടൻ ഔഷധങ്ങൾ ഉണ്ടു്. ഇംഗ്ലണ്ടിലോ ജർമ്മനിയിലോ ഉണ്ടാക്കിയ ഇരട്ടിമധുരപ്പൊടിക്കു പകരം നീ ഇവ ഉപയോഗിക്കണം. തനി ഇരട്ടിമധുരംതന്നെ ഉപയോഗിക്കാം. അതു തികച്ചും ഫലപ്രദമാണു്. എല്ലാ ഗ്രാമങ്ങളിലും കിട്ടുകയും ചെയ്യും. ഒരു കമ്പിന്റെ ആകൃതിയിലാണു് അതു കിട്ടുന്നതു്. ആ കമ്പിൽനിന്നു് പശപോലുള്ള സാധനം എടുക്കണം. ഇതു് ഒരു തോല എടുത്തു് ചൂടുള്ള പാലിൽ കലക്കി ഉറങ്ങാൻ കിടക്കുന്ന സമയത്തു് സേവിപ്പിക്കണം. കുറേക്കൂടി നല്ലതു് വെളുപ്പിനു് 4 മണിക്കു കൊടുക്കുന്നതാണു്. രോഗികൾക്കു് അനായാസമായ മലശോധന ഉണ്ടാകും. ഇതിനു ചെലവു കുറവാണു്. വെള്ളത്തിലും ഇതു് കലക്കിക്കൊടുക്കാം. ഇതുകൂടാതെ സീനാ ഇലകളും എല്ലായിടത്തും

---

21 Bapu's Letters to Mira, P. 74
22 Bapu's Letters to Mira, P. 88 (ഈ സമയത്തു മീരാബഹൻ ബീഹാറിൽ ഒരു ആശ്രമം നടത്തുകയായിരുന്നു.)

കിട്ടുന്നതാണ്. അതിന് ഇരട്ടിമധുരത്തേക്കാൾ വില കുറവുണ്ട്. പൊടിയുടെ രൂപത്തിലോ കഷായമായിട്ടോ സീനാ ഇലകൾ കൊടുക്കാം. ഒരുവിധം സത്യസന്ധരും നല്ലവരുമായ വൈദ്യന്മാരെ കണ്ടുപിടിക്കാൻ കഴിയും. അവരുടെ സഹായത്തോടുകൂടി വളരെ ലഘുവായ ഈ ഔഷധങ്ങൾ സമ്പാദിക്കാം. നീ കൈയിൽ സൂക്ഷിക്കേണ്ട സാധനം ഒന്നേയുള്ളു: മലമ്പനി ബാധിച്ചവർക്കുവേണ്ടിയുള്ള ക്വയ്നാ. പക്ഷേ, ഇതെല്ലാം കൂട്ടത്തിലങ്ങു പറഞ്ഞുവെന്നേയുള്ളു. അനാവശ്യമായി നിന്റെമേൽ എന്തെങ്കിലും അടിച്ചേല്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല; ഈ ഔഷധങ്ങളെപ്പററിയുള്ള പഠനം എത്ര ഉപരിപ്ലവമായാലും, അതിനുവേണ്ടി സമയം വിനിയോഗിക്കേണ്ടിവന്നാൽ അതുകൊണ്ട് നിന്റെ ശ്രദ്ധ വ്യതിചലിക്കാനിടയാകും; അത് നീയും ഇഷ്ടപ്പെട്ടില്ലെന്നുവരാം. ആകയാൽ സ്വയം ഒരഭിപ്രായം രൂപീകരിച്ച് അതനുസരിച്ച് കരണീയമെന്ന് നീ കരുതുന്നതെല്ലാം ചെയ്യുക.

സ്നേഹപൂർവ്വം,
ബാപ്പു

## 23

ചി. മീരാ,

....ആശ്രമം വേരുറയ്ക്കുന്നതിനുമുമ്പ് അതു പിരിച്ചുവിടേണ്ടി വന്നത് നിർഭാഗ്യകരമത്രേ. പക്ഷേ, നൈസർഗ്ഗികപരിമിതികൾക്ക് എതിരായി പ്രവർത്തിക്കാൻ നിനക്കു സാധ്യമല്ല. വിതച്ചുകഴിഞ്ഞ വിത്ത് ഫലവത്തായിത്തീരും. നീ തന്നെത്താൻ വല്ലാതെ ക്ഷീണിപ്പിക്കരുത്. നാം തമ്മിൽ കാണുമ്പോൾ കൂടുതൽ ചർച്ച ചെയ്യാം....

സ്നേഹപൂർവ്വം,
20–4–1929. ബാപ്പു.

## 24

ചി. മീരാ,

ഞങ്ങളുടെ തീവണ്ടി രണ്ടുമണിക്കൂർ വൈകി വന്നതുകൊണ്ട്, പരിപാടിയാകമാനം തകരാറിലായി. അപരാഹ്നവിശ്രമം ഞാൻ

---

23 Bapu's Letters to Mira, P, 95 (അനാരോഗ്യം നിമിത്തം മീരാബഹൻ ആ ആശ്രമം പിരിച്ചുവിടാൻ നിർബ്ബദ്ധയായി.)

24 Bapu's Letters to Mira, pp. 99—100 (ഗാന്ധിജിയുടെ അത്യദ്ധ്വാനംമൂലമുണ്ടായ അനാരോഗ്യത്തേക്കുറിച്ചുള്ള ഉൽക്കണ്ഠമൂലം അവർ വീണ്ടും ഗാന്ധിജിയുടെ സമീപത്തു ചെല്ലാൻ പ്രേരിതയായി. അദ്ദേഹം അവരെ ശാസിച്ചു. മടങ്ങിപ്പോകാൻ അവർ നിർബദ്ധയുമായി.)

വേണ്ടെന്നുവസ്തുയും കളി രാത്രിയിലെ താവളത്തിലെത്തിയിട്ടുമതിയെന്നുവസ്തുയും ചെയ്തുതുകൊണ്ടു് എല്ലാം ഏറെക്കുറെ ശരിപ്പെട്ടു. ഒൻപതരമണിക്കു് എന്റെ നൂല്പു തീർന്നു. ഇപ്പോൾ പത്തുമണിയോളമായി, എങ്കിലും ഇതെഴുതുന്നതിനുമുമ്പു് ഞാൻ ഉറങ്ങാൻ കിടക്കുകയില്ല.

ഈ ദിവസം മുഴുവനും ഞാൻ നിന്നെപ്പററി ആലോചിക്കുന്നുണ്ടായിരുന്നെന്നു് നീ മനസ്സിലാക്കാനാണു് മുകളിലുള്ള മുഖവുര. ഇപ്പോൾ നീ എന്നിൽനിന്നു് അകലെയായതിനാൽ നിന്നെ വ്യസനിപ്പിച്ചതുകൊണ്ടുള്ള വേദന എനിക്കു പൂർവ്വാധികം അനുഭവപ്പെടുന്നു. മററുള്ളവരെ കഷ്ടപ്പെടുത്തുന്നതിന്റെ ഫലം സ്വയം അനുഭവിക്കാതെ ഒരു സ്വേച്ഛാധിപതിയും ഇന്നോളം ജീവിച്ചിരുന്നിട്ടില്ല. സ്നേഹിക്കുന്നവരാരും, കൂടുതൽ വേദനയോടുകൂടിയല്ലാതെ, അന്യരെ വേദനിപ്പിച്ചിട്ടുമില്ല. അതാണു് എന്റെ സ്ഥിതിയും. ഞാൻ ചെയ്തതു ഗത്യന്തരമില്ലാത്ത കാര്യമായിരുന്നു. ഞാൻ ക്ഷോഭിക്കരുതായിരുന്നു എന്നുമാത്രം. പക്ഷേ, ഞാൻ ഏററവുമധികം സ്നേഹിക്കുന്നവരോടുള്ള എന്റെ ക്രൂരത അപ്രകാരമാണു്. എങ്കിലും ഇപ്പോൾ നീ അകലെപ്പോയിക്കഴിഞ്ഞതുകൊണ്ടു്, നിന്റെ അനന്യസാധാരണമായ ആത്മാർത്ഥതയെക്കുറിച്ചല്ലാതെ മറെറാന്നും എനിക്കു ചിന്തിക്കാൻ കഴിയുന്നില്ല. നിന്റെ 'മോഹ'മെന്നു ഞാൻ കരുതുന്നതിനെ ഈശ്വരൻ ദൂരീകരിക്കുമാറാകട്ടെ. അദ്ദേഹം എന്റെ പ്രജ്ഞയുടെ നയനങ്ങൾ തുറക്കുമെന്നും എന്റെ തെററു കാണാനുള്ള കഴിവു് എനിക്കു സിദ്ധിക്കുമെന്നും ഞാൻ പ്രത്യാശിക്കുന്നു.

നീ സസുഖം ജീവിതം നയിക്കണം.

ബന്ദാ, സ്നേഹപൂർവ്വം,
20–11–1929. ബാപ്പു.

## 25

ചി. മീരാ,

സമയമുള്ളപ്പോൾ നീ എഴുതണം; അതു പൂർണ്ണമായിട്ടായിരിക്കണം. അഥവാ, സമയം അനുവദിക്കുന്നിടത്തോളം പൂർണ്ണമായിരിക്കണം. *ഇന്നലത്തെ പ്രകടനം അഹിംസയുടെ ഒരു വിജയമായി

25 Bapu's Letters to Mira, pp. 101—102

* 26–11–1929–നുശേഷം ഗാന്ധിജി മീരാബഹന് എഴുതുന്നതു് ഈ തീയതിയിൽ മാത്രമാണു്. ഈ ഇടക്കാലത്തെക്കുറിച്ചു് മീരാബഹൻ ഇങ്ങനെ ഒരു കുറിപ്പു് എഴുതിയിരിക്കുന്നു:

മുൻ കത്തിനും ഇതിനും ഇടയ്ക്കുള്ള കാലഘട്ടം സബർമതി ആശ്രമത്തിൽ ഒരിക്കലും വിസ്മരിക്കാൻ വയ്യാത്ത ഒന്നായിരുന്നു. അനുപേക്ഷണീയമായിത്തീർന്നിരുന്നതും വരാൻപോകുന്നതുമായ ദേശീയസമരത്തിനു് ഞങ്ങളെ എല്ലാവരേയും ദൃഢമായി ഒരുക്കുവാൻ ബാപ്പു തന്റെ സമയവും ശക്തിയും പൂർണ്ണമായി ഉപയോഗപ്പെടുത്തി. ഭൗതികശക്തിയിലും ധാർമ്മിക

ന്നു. എല്ലായിടത്തും എപ്പോഴും ഇപ്രകാരം സംഭവിക്കയില്ലെന്നു് എനിക്കറിയാം. എങ്കിലും മഹത്തായ ഒരു നല്ല ആരംഭമായിരുന്നു ഇതു്.

നീ ക്ഷമയോടുകൂടി കഴിയണം. ഒന്നിനെക്കുറിച്ചും ഉല്ക്കണ്ഠപ്പെടരുതു്. നീ പ്രതീക്ഷിക്കുന്നതുപോലെ പ്രവർത്തിക്കാത്തവരോടു് ദയവുകാണിച്ചുകൊണ്ടു ജീവിക്കണം. സ്ത്രീകൾക്കും കുട്ടികൾക്കും വേണ്ടിയുള്ളതാണു് നിന്റെ കേന്ദ്രപ്രവർത്തനം.

റെജിനാൾഡ് സാഹസം കാണിക്കാതെ സൂക്ഷിച്ചു പെരുമാറുന്നുണ്ടോയെന്നു് ശ്രദ്ധിക്കുക.

സകല സംഗതികളും ക്രമീകൃതമായിരിക്കണം.

നിന്റെ ഡയറി പൂർണ്ണമായി എഴുതി സൂക്ഷിക്കണം.

എന്നെക്കുറിച്ചു് നീ ഉല്ക്കണ്ഠപ്പെടരുതു്. 'അദ്ദേഹ'ത്തിനു് ആവശ്യമുള്ളിടത്തോളം കാലം എന്നെ അദ്ദേഹം ആരോഗ്യവാനായി സംരക്ഷിക്കും.

സ്നേഹപൂർവ്വം,
ബാപ്പു.

13–3–1930.

---

ശേഷിയിലും ആശ്രമം പരമകാഷ്ഠയെ പ്രാപിച്ചു. ദിവസേന പ്രഭാതത്തിലും പ്രദോഷത്തിലും പ്രാർത്ഥനാസമയത്തു് ബാപ്പു സംസാരിച്ചു; അങ്ങനെ സർവ്വരേയും ഉന്നമിപ്പിക്കുവാൻപോന്ന പ്രചോദനത്തിന്റേതായ ഒരന്തരീക്ഷം അവിടെ സംജാതമായി. ബാപ്പു കടൽത്തീരത്തുവെച്ചു് ഉപ്പുണ്ടാക്കാനും അങ്ങനെ ഉപ്പുസത്യാഗ്രഹപ്രസ്ഥാനം ആരംഭിക്കാനുള്ള പ്രസിദ്ധമായ ദണ്ഡിയാത്രയിൽ, ആശ്രമത്തിൽനിന്നു പുറപ്പെട്ടതിന്റെ പിറേറന്നാൾ എഴുതിയതാണു് ഈ കത്തു്. രാത്രിക്കുരാത്രി അഹമ്മദാബാദിൽനിന്നു വന്നു് പുലരുന്നതുവരെ ആശ്രമത്തിനു ചുററും ജാഗ്രതയായി കാവലിരുന്ന ആയിരമായിരം പുരുഷന്മാരും സ്ത്രീകളും കുട്ടികളും ഉൾപ്പെടുന്ന ആ മഹാജനസഞ്ചയത്തെയാണു്, അഹിംസയുടെ പ്രകടനമെന്നു് ബാപ്പു പരാമർശിക്കുന്നതു്. ബാപ്പുവിനെ അറസ്ററുചെയ്യാൻ ഗവണ്മെൻറു് തീരുമാനിച്ചിരിക്കുന്നുവെന്ന ശ്രുതി തുടർച്ചയായി ചുററും കേട്ടുകൊണ്ടിരുന്നു. എന്നാൽ ആ വമ്പിച്ച ആരാധകസഞ്ചയത്തിന്റെ മദ്ധ്യത്തിൽവെച്ചു് അദ്ദേഹത്തെ അറസ്ററുചെയ്യാൻ ബ്രിട്ടീഷ് ഗവണ്മെൻറുപോലും ആഗ്രഹിച്ചിരിക്കയില്ല. അന്നു രാത്രി ഉറങ്ങിയ ഒരേ ഒരാൾ ബാപ്പുവായിരുന്നു എന്നു് ഞാൻ കരുതുന്നു. അദ്ദേഹം തനിക്കു് ഒരിക്കലും ലഭിക്കാതിരുന്നിട്ടില്ലാത്ത ആ മധുരമായ നിദ്രയിൽ ലയിച്ചു. അടുത്ത പ്രഭാതത്തിൽ, തന്റെ ചെറിയ അനുചരസംഘത്തോടൊപ്പം, ബാപ്പു യാത്രയാരംഭിച്ചപ്പോൾ ഈ വമ്പിച്ച മനുഷ്യസമൂഹം അദ്ദേഹത്തോടൊപ്പം അനേകം നാഴിക സഞ്ചരിച്ചു.'

## 26

ചി. മീരാ,

നിനക്കുവേണ്ടി ആ കീർത്തനങ്ങൾ തർജ്ജമചെയ്യുമ്പോൾ എനിക്കുതന്നെ അളവററ ആനന്ദം ഞാൻ പ്രദാനംചെയ്യുകയാണ്. മൃദുലവും ആശ്വാസകരവുമായ സ്നേഹധാരയുടെ രൂപത്തിലെന്നതിനേക്കാൾ കൂടുതൽ തവണ കൊടുങ്കാററിൻെറ രൂപത്തിൽ ഞാൻ എൻെറ സ്നേഹം പ്രകടിപ്പിച്ചിട്ടില്ലേ? ആ കൊടുങ്കാററുകളെക്കുറിച്ചുള്ള ഓർമ്മ നിനക്കുവേണ്ടി മാത്രം ചെയ്യുന്ന ഈ വിവർത്തനത്തിൻെറ ആനന്ദത്തെ വളർത്തുന്നു. പക്ഷേ, അതു വളരെ നീണ്ട ഒരു ജോലിയാണ്. ഇന്നു ഞാൻ പത്താമത്തെ കീർത്തനം തർജ്ജമചെയ്തു. ആ പദ്യങ്ങൾക്ക് ഞാൻ വളരെ സമയം ചെലവാക്കി. ദിവസേന ഒന്നുവീതം ഞാൻ ആ കീർത്തനങ്ങൾ എഴുതുകയാണ്. ഇനിയും 170–ഓളം തീർക്കാനുണ്ട്. അതിനാൽ, ഇപ്പോഴും ഗീതയുടെ സമീപത്തു് എത്താനുള്ള സാദ്ധ്യത വളരെയൊന്നുമില്ല.

നിൻെറ പനി മനശ്ശല്യമുണ്ടാക്കുന്നു. കാലാവസ്ഥാമാററങ്ങൾ ഇപ്പോഴും നിന്നെ പെട്ടെന്നു ബാധിക്കുന്നു. നിൻെറ കാര്യം പ്രത്യേകം സൂക്ഷിക്കണമെന്നപേക്ഷ. സെക്കൻറ് ക്ലാസ്സിൽ യാത്രചെയ്യേണ്ട ആവശ്യം ലേശമെങ്കിലും ഉണ്ടെങ്കിൽ അതിനു മടിക്കരുതു്. ഈ ആഴ്ചത്തെ കത്തു് ഞാൻ പ്രതീക്ഷിച്ചിരിക്കയാണ്.

സ്നേഹപൂർവ്വം,

ജൂലൈ 27, 1930. ബാപ്പു.

## 27

ചി. മീരാ,

നിൻെറ കത്തു കൈപ്പററി. മുസഫർപൂരിൽ നിനക്ക് ആ നാലു ദിവസത്തെ വിശ്രമംപോലും മുഴുവൻ ലഭിച്ചില്ല. അഥവാ നീ അനുഭവിച്ചില്ല. അടുത്ത തവണ ഞാൻ അത്തരം വാഗ്ദാനങ്ങളിൽ ഉറച്ചു നില്ക്കും. സേവനമനോഭാവത്തോടുകൂടി എന്തുകൊണ്ട് വിശ്രമിച്ചുകൂടാ? വിശ്രമം എളുപ്പത്തിൽ ദുരുപയോഗപ്പെടുത്താൻ സാധിക്കും. പലപ്പോഴും അങ്ങനെ നടക്കുന്നുമുണ്ട്, ശരിതന്നെ. പക്ഷേ, സത്യസന്ധരായ ആളുകൾ, കൂടുതൽ സേവനം അനുഷ്ഠിക്കുന്നതിനു് തങ്ങൾ പര്യാപ്തരായിരിക്കാൻവേണ്ടി, സത്യസന്ധതയോടുകൂടി സ്വയം വിശ്രമം അനുഭവിക്കുന്നതു് വേണ്ടെന്നുവെക്കാൻ അതു് ഒരു കാരണമല്ല. സേവനം അനുഷ്ഠിച്ചു് പരിക്ഷീണനാവുകയാണ് താനെന്നു് ഒരാൾ പറഞ്ഞാൽ അതു് ആത്മവഞ്ചനയാണ്, അതിലധികം മോശമല്ലെ

26 Bapu's Latters to Mira, P. 115 (ഇതും തുടർന്നുള്ള മൂന്നു കത്തുകളും ഗാന്ധിജി യറ്വദാ ജയിലിൽനിന്ന് അയച്ചവയാണ്.)

27 Bapu's Letters to Mira, P. 124

ങ്കിൽ, അതിനേക്കാൾ നിരന്തരമായി നിർമ്മമതയോടുകൂടി അനുഷ്ഠിക്കപ്പെടുന്ന സേവനത്തെയല്ലേ ഈശ്വരൻ ഇഷ്ടപ്പെടുന്നതു്? ഒരു യന്ത്രം പൂർണ്ണസേവനം അനുഷ്ഠിക്കണമെങ്കിൽ നല്ലവണ്ണം പരിരക്ഷിക്കപ്പെടേണ്ടതാണു്. അതിനു തുല്യമാണു് ശരീരം. സുരക്ഷിതമായ ഒരു ഏകാന്തസ്ഥലത്തു് ഇരുന്നുകൊണ്ടുള്ള ഈ ധർമ്മോപദേശം ഏതായാലും മതിയാക്കാം. ആവശ്യമുള്ള വിശ്രമം അനുഭവിക്കുന്നതിൽ എനിക്കു് ലജ്ജതോന്നിയിട്ടില്ല. വിശ്രമത്തിൻെറ നിയമങ്ങളെക്കുറിച്ചുള്ള അജ്ഞതകൊണ്ടുമാത്രമാണു് എൻെറ ചുററുമുള്ളവർ നേരേ മറിച്ചു ചിന്തിക്കാൻ ഇടയായിട്ടുള്ളതു്. പഴഞ്ചൊല്ലിൽ പറയുന്ന ആ 'വേണ്ട സമയത്തുള്ള തയ്യല്'ണ്ടല്ലോ, അതുപോലെയാണു് വേണ്ടവിധത്തിലും വേണ്ടസമയത്തും അനുഭവിക്കുന്ന വിശ്രമം.

സ്നേഹപൂർവ്വം,
ബാപ്പു.

28–9–1930.

## 28

ചി. മീരാ,

നീ ബോംബെയിൽനിന്നു് അയച്ച കത്തു് കൈപ്പററി.

നിൻെറ ആരോഗ്യം ഭേദപ്പെട്ടിരിക്കുന്നുവെന്നറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. നീ വിവരിച്ച അവസ്ഥയിൽ മനസ്സു ചെന്നെത്താൻ അനുവദിക്കരുതു്. നിർമ്മമതയോടുകൂടി ജോലിചെയ്യുന്ന പക്ഷം നീ ബദ്ധപ്പാടു കാണിക്കയില്ല. നിനക്കു് ക്ഷീണമുണ്ടാക്കാൻ യാതൊന്നിനേയും അനുവദിക്കുകയുമില്ല. തന്നെ വിശ്വസിച്ചേല്പിച്ചതും താൻ ഏറെറടുത്തതുമായ ഒരു സംഗതിയിൽ പൂർണ്ണമായി ഹൃദയം അർപ്പിച്ചുകഴിഞ്ഞാൽ, ആർക്കും അതിൻെറ ഫലം ഈശ്വരനു വിട്ടുകൊടുക്കാവുന്നതാണു്. അപ്പോൾ യാതൊരു ബദ്ധപ്പാടും മനഃക്ലേശവും ഉണ്ടാകാൻ തരമില്ല. ജനകമഹാരാജാവിൻെറ കഥ നിനക്കു് അറിയാമല്ലോ. അദ്ദേഹം കർത്തവ്യത്തിൻെറ മൂർത്തിമദ്ഭാവമായിരുന്നു. ഒരിക്കൽ അദ്ദേഹത്തിൻെറ രാജധാനി തീപിടിച്ചെരിയുകയായിരുന്നു. അദ്ദേഹത്തിനതറിയാമായിരുന്നു. പക്ഷേ, ആരോ അക്കാര്യം അദ്ദേഹത്തോടു പറയാൻ ചെന്നു. 'എൻെറ രാജധാനി ചാമ്പലായിത്തീർന്നാലും, ഭദ്രമായിരുന്നാലും എന്തിനാണു് എനിക്കു് ഉല്ക്കണ്ഠ?' എന്നത്രേ അദ്ദേഹം മറുപടി പറഞ്ഞതു്. അതിനെ രക്ഷിക്കാൻ അദ്ദേഹം കഴിവുള്ളതെല്ലാം ചെയ്തുകഴിഞ്ഞിരുന്നു. പ്രവർത്തനങ്ങൾ നടക്കുന്ന സ്ഥലത്തു് അദ്ദേഹം ചെന്നു ബഹളം കൂട്ടിയിരുന്നെങ്കിൽ അഗ്നിശമനജോലിക്കാരുടേയും മററും ശ്രദ്ധ വ്യതിചലിക്കുകയും, സ്ഥിതിഗതികൾ കൂടുതൽ വഷളാവുകയും ചെയ്യുമായിരുന്നു. അദ്ദേഹം ഈശ്വരൻെറ ഒരു ഉപകരണം മാത്രമത്രെ.ആ നിലയ്ക്കു്

28 Bapu's Letters to Mira, pp. 128–129

തന്റെ പങ്ക് അദ്ദേഹം നിർവ്വഹിച്ചുകഴിഞ്ഞിരുന്നു. അതിനാൽ അദ്ദേഹം ശാന്തമായും സ്വസ്ഥമായുമിരുന്നു. നമുക്കു കഴിവുള്ളതു് പരമാവധി നാം ചെയ്തിട്ടുണ്ടെങ്കിൽ, നമ്മുടെ പ്രവർത്തനം തഴച്ചാലും, നശിച്ചാലും നാം അദ്ദേഹത്തെപ്പോലെ ജീവിക്കണം.

വൈ. എം.
19–10–1930.

സ്നേഹപൂർവ്വം,
ബാപ്പു.

## 29

13–12–1930

ചി. മീരാ,

നിന്റെ പോസ്റ്റ്കാർഡ് യഥാസമയം കിട്ടി. നിന്നിൽനിന്നു മറെറാരു വാർത്തയും കിട്ടാതിരിക്കുന്നതിന്റെ അർത്ഥം പരിപൂർണ്ണസുഖം പ്രാപിച്ചുവെന്നാണെന്നു ഞാൻ കരുതുന്നു. ഓരോ സുഖക്കേടിനുശേഷവും നീ വേഗത്തിൽ സുഖം പ്രാപിക്കുന്നു; എന്തുകൊണ്ടെന്നാൽ പ്രകൃത്യനുസൃതമായ ചികിത്സയാണ് നീ നടത്തുന്നതു്; ശരീരത്തിനു പൂർണ്ണവിശ്രമം അനുവദിക്കുകയും മനസ്സിന്റെ ഭാരം നീക്കുകയും ചെയ്യാതിരുന്നാൽ, ഓരോ സുഖക്കേടും കഴിയുമ്പോഠം കുറേ ക്ഷീണം സമ്പാദ്യമായി അവശേഷിക്കും. മനസ്സിനെ നിയന്ത്രിക്കുന്നതാണ് ഏററവും പ്രയാസമുള്ളതു് എന്നു ഞാൻ വിചാരിക്കുന്നു. അതിനുള്ള പരമമായ പ്രതിവിധി ഗീതയെ അനുവർത്തിക്കയാണ്. മനസ്സിനു നട്ടക്കമുണ്ടാകുന്ന ഓരോ അവസരത്തിലും, ഈ അനുവർത്തനത്തിൽ പരാജയം സംഭവിക്കുകയത്രേ ചെയ്യുന്നതു്. താറാവിന്റെ പുറത്തുകൂടി വെള്ളം വാർന്നുപോകുന്നതുപോലെ, നല്ല വാർത്തകളും ദുർവാർത്തകളും നിന്റെ മുകളിലൂടെ കടന്നുപൊയ്ക്കൊള്ളട്ടെ. എന്തെങ്കിലും കേഠംക്കുമ്പോഠം, വല്ലതും പ്രവർത്തിക്കേണ്ട ആവശ്യമുണ്ടോ എന്നു നാം ആരാഞ്ഞു കണ്ടുപിടിക്കണം; വല്ലതും ചെയ്യണമെങ്കിൽ, അതിന്റെ ഫലം നമ്മേ ബാധിക്കാനിടയാകാതെയും ഫലത്തിൽ ആസക്തികൂടാതെയും പ്രകൃതിയുടെ കൈയിലുള്ള ഒരു ഉപകരണം എന്ന നിലയിലും ആ കൃത്യം അനുഷ്ഠിക്കണം. അതുമാത്രമാണ് നമ്മുടെ കർത്തവ്യം. ഏതെങ്കിലും ഒരു ഫലം ഉളവാക്കാൻ ഒന്നിലധികം ഉപകരണങ്ങഠം വേണ്ടിവരുന്നു. അതു നാം ഓർക്കുമ്പോഠം ഈ അനാസക്തി ശാസ്ത്രീയമായ ഒരാവശ്യമായി കാണപ്പെടുന്നു. 'ഞാനാണ് അതു ചെയ്തതു്'' എന്നു് ആർക്കു ധൈര്യപൂർവ്വം പറയാൻ സാധിക്കും.? ഇതെല്ലാം നിനക്കു മനസ്സിലായിട്ടുണ്ടെന്നു് എനിക്കറിയാം. എങ്കിലും ബുദ്ധിയിൽനിന്നു് ആ പരമാർത്ഥം ഹൃദയത്തിലേക്കു് ഇറങ്ങിച്ചെല്ലുന്നതിനുവേണ്ടി അതു ഞാൻ ബോ

29 Bapu's Letters to Mira. pp. 139–140.

ദ്ധ്യപ്പെടുത്തുകയാണ്. ബുദ്ധിയില്‍മാത്രം തങ്ങിനില്ക്കുന്നിടത്തോളം കാലം, ഒരു നിര്‍ജ്ജീവഭാരമായിരിക്കും അതു്. ബുദ്ധി കരസ്ഥമാക്കുന്ന ഏതൊരു സത്യവും ഉടനടി ഹൃദയത്തിലേക്കു പകര്‍ത്തപ്പെടണം. അങ്ങനെ ചെയ്യില്ലെങ്കില്‍ അതു് അലസിപ്പോകുന്നു; അനന്തരം അതു മുഴുവനും വിഷപദാര്‍ത്ഥമായി ബുദ്ധിയില്‍ അവശേഷിക്കുകയും ചെയ്യുന്നു. ബുദ്ധിയില്‍ വിഷം കലര്‍ത്തുന്ന വസ്തു ശരീരത്തെ മുഴുവന്‍ വിഷലിപ്തമാക്കുന്നു. ആകയാല്‍ അപ്പുറത്തേക്കു വസ്തുക്കളെ കടത്തിവിടാനുള്ള ഒരു താവളം മാത്രമായിട്ടു ബുദ്ധിയെ ഉപയോഗിക്കേണ്ട ആവശ്യം നേരിടുന്നു. അവിടെ വന്നുചേരുന്നതെല്ലാം, ഒന്നുകില്‍ ഉടനടി പ്രവര്‍ത്തനം നടത്തുന്നതിനു വേണ്ടി ഹൃദയത്തിലേക്കു കടത്തിവിടപ്പെടുന്നു; അല്ലെങ്കില്‍, കടത്തിവിടാന്‍ അര്‍ഹതയില്ലാത്ത വസ്തുവെന്ന നിലയില്‍ അവിടെവച്ചുതന്നെ ഉടനെ നിരസിക്കപ്പെടുന്നു. ഈ കൃത്യം വേണ്ടവിധത്തില്‍ നിര്‍വ്വഹിക്കാന്‍ ബുദ്ധിക്കു കഴിയാതെവരുന്നതിന്റെ ഫലമാണ് ദേഹത്തിനു പരമ്പരാസിദ്ധമായ മിക്കവാറും എല്ലാ സുഖക്കേടുകളും, മാനസികമായ തളര്‍ച്ചയും. ബുദ്ധി അതിന്റെ കൃത്യം അനുഷ്ഠിക്കുകമാത്രം ചെയ്താല്‍, മാനസികമായ യാതൊരു ക്ഷീണവും ഒരിക്കലും ഉണ്ടാകേണ്ടതില്ല. ആകയാല്‍ നാം സുഖക്കേടുകൊണ്ടു കഷ്ടപ്പെടുമ്പോഴെല്ലാം, സാധാരണയായി ആഹാരക്രമസംബന്ധമായ ഏതെങ്കിലും ഒരു തെററുമാത്രമല്ല സംഭവിച്ചിട്ടുള്ളതു്; അതിനുപുറമേ വേണ്ടവിധത്തില്‍ പ്രവര്‍ത്തിക്കാതെ ബുദ്ധിയും വീഴ്ചവരുത്തിയിട്ടുണ്ടായിരിക്കും. ഗീതയുടെ കര്‍ത്താവു് ഇതു കണ്ടെത്തി എന്നു വ്യക്തമാണ്. അദ്ദേഹം പരമമായ പ്രതിവിധി ഏററവും സ്ഫുടമായ ഭാഷയില്‍ നല്‍കുകയും ചെയ്തു. എപ്പോഴെങ്കിലും നമ്മുടെ മനസ്സിനെ എന്തെങ്കിലും കരണ്ടുതിന്നാന്‍ ഇടയാകുന്നപക്ഷം, ഗീത നല്‍കുന്ന മുഖ്യോപദേശത്തെ മനനംചെയ്യുകയും ആ ഭാരം വലിച്ചെറിയുകയും ചെയ്യണം. ദുസ്സഹമായ മലബന്ധം വീണ്ടും ഒരിക്കലും ഉണ്ടാവുകയില്ലെന്നു നമുക്കു പ്രതീക്ഷിക്കാം.

...എപ്പോഴെങ്കിലും നിനക്കു സുഖക്കേടു വന്നാല്‍, ആഴ്ചതോറും കത്തെഴുതാനുള്ള ദിവസം കാത്തിരിക്കാതെ; ഉടനടി എനിക്കു് എഴുതാന്‍ നീ മടിക്കരുതു്.

സ്നേഹപൂര്‍വ്വം,
ബാപ്പു.

## 30

ചി. മീരാ,

നീ എന്റെ ബുദ്ധിയിലുണ്ട്. ഞാൻ പുറവും നോക്കുമ്പോഴാകട്ടെ, നിന്റെ അഭാവം അനുഭവപ്പെടുന്നു; ചക്കാ തുറക്കുന്നു; അപ്പോഴും നിന്റെ അഭാവം അനുഭവപ്പെടുന്നു. അങ്ങനെ വീണ്ടും വീണ്ടും. പക്ഷേ, പ്രയോജനമെന്താണ്? നീ ശരിയായ കാര്യംതന്നെയാണു ചെയ്തത്. നിന്റെ വീട്ടിനേയും, സ്വന്തം ആളുകളേയും, മനുഷ്യർ ഏററവും വിലമതിക്കുന്ന സകലതിനേയും നീ ഉപേക്ഷിച്ചത് വ്യക്തിപരമായി എന്നെ സേവിക്കാനല്ല: ഞാൻ എന്തിനുവേണ്ടി നില കൊള്ളുന്നുവോ, ആ ആദർശത്തെ സേവിക്കാനാണ്. ഇത്രയുംകാലം നിന്റെ സ്നേഹം വ്യക്തിപരമായി എന്റെമേൽ നീ വർഷിച്ചു പാഴാക്കിക്കളയുകയായിരുന്നു. അവകാശമില്ലാത്തത് കരസ്ഥമാക്കിയതിൽ എനിക്ക് അപരാധബോധം അനുഭവപ്പെട്ടു. ഏററവും ചെറിയ ഒരു കാരണം ഉണ്ടായപ്പോഠം ഞാൻ നിന്റെ നേരെ പൊട്ടിത്തെറിക്കയും ചെയ്തു. ഇപ്പോഴാകട്ടെ, നീ എന്റെകൂടെ ഇല്ലാത്തതുകൊണ്ട്, ഭയങ്കരമായ ആ ശകാരവർഷം നിന്റെമേൽ ചൊരിഞ്ഞതിന് എന്റെനേക്കുതന്നെ എന്റെ കോപം തിരിഞ്ഞിരിക്കുന്നു. എന്നാൽ നിന്റെ സേവനം ഞാൻ സ്വീകരിച്ചിരുന്ന സമയത്തെല്ലാം നീറുന്ന ചാമ്പലിന്റെ പുറത്താണ് ഞാൻ ശയിച്ചിരുന്നത്.* ആനന്ദസമേതം ആ ആദർശത്തെ സേവിച്ചാൽ നീ യഥാർത്ഥത്തിൽ എന്നെ സേവിക്കുകയായിരിക്കും. 'ഉല്ലസിക്കു കുട്ടികളെ, ഉല്ലസിക്കു; ഇനി അലസമായ ദുഃഖം പാടില്ല.'

സ്നേഹപൂർവ്വം,

24–6–1931. ബാപ്പു.

## 31

ചി. മീരാ,

നിന്റെ എല്ലാ കത്തുകളും കൈപ്പററി. †അമ്മ മന്ദം മന്ദം പൊയ്ക്കൊണ്ടിരിക്കയാണ്. അന്ത്യം വേഗത്തിൽ വന്നെത്തിയെങ്കിൽ നന്നായിരുന്നേനേ. നാം ശരീരത്തെക്കവിഞ്ഞു വളർന്നുകഴിഞ്ഞാൽ ആ ശരീരം ഉപേക്ഷിക്കുന്നതാണ് കൂടുതൽ നല്ലത്. ഏററവും പ്രിയ

---

30 Bapu's Letters to Mira, P. 156.

* മീരയുടെ മനസ്സിലെ സംഘട്ടനവും കഠോരമായിരുന്നു. അവരും 'നീറുന്ന ചാമ്പലിന്റെ പുറത്താണ് ശയിച്ചിരുന്നത്.' കാരണം, ബാപ്പുവിന്റെ സ്ഥിതി അതാണെന്നു് അവക്ക് ബോദ്ധ്യമായിരുന്നു. വല്ലവിധത്തിലും, 'ബാപ്പു'വിനെ വിട്ടുപോരാൻ അവക്ക് സാധിച്ച സന്ദർഭങ്ങളിൽ ഒന്നാണിതു്.

31 Bapu's Letters to Mira, pp. 156–157.

† ഇംഗ്ലണ്ടിൽ അവരുടെ അമ്മ ആസന്നമരണയായിക്കഴിയുകയായിരുന്നു.

പ്പെട്ട ആളുകളെ കഴിയുന്നിടത്തോളം ദീർഘകാലം ദേഹത്തോടുകൂടി കാണാനുള്ള ആഗ്രഹം, സ്വാർത്ഥപരമായ ഒരു അഭിലാഷമത്രെ. ശരീരത്തിന്റെ നാശത്തിനുശേഷം ആത്മാവിനുള്ള നിലനില്പിൽ വിശ്വാസക്കുറവുള്ളതുകൊണ്ടും. ദൗർബല്യം നിമിത്തവുമാണ്‌ ഈ അഭിലാഷം സംജാതമാകുന്നത്‌. രൂപത്തിന്‌ എപ്പോഴും മാററം വരുന്നു, എപ്പോഴും നാശം സംഭവിക്കുന്നു; ചൈതന്യദായകമായ ആത്മാവാകട്ടെ, മാറുന്നില്ല, നശിക്കുന്നുമില്ല. സ്നേഹം ശരീരത്തിൽനിന്ന്‌ അന്തസ്ഥിതാത്മാവിലേക്കു സ്വയം പകർന്നുചെല്ലുകയും, അനന്തരം എണ്ണമററ ശരീരങ്ങളെ അധിവസിക്കുന്ന സകല ജീവന്റെയും ഏകത്വം അവശ്യം മനസ്സിലാക്കുകയും ചെയ്യണം. അതിലാണ്‌ യഥാർത്ഥസ്നേഹം അടങ്ങിയിരിക്കുന്നത്‌, ലണ്ടനിലേക്കു പോകാൻ ഇപ്പോഴും നിന്നെ ഞാൻ പ്രലോഭിപ്പിക്കാത്തത്‌ എന്തുകൊണ്ടാണ്‌ എന്ന്‌ നിനക്കു മനസ്സിലാകും. എങ്കിലും സ്‌നേഹം നിന്നെ അങ്ങോട്ടു പോകാൻ പ്രേരിപ്പിക്കുന്നപക്ഷം അപ്രകാരം ചെയ്യാനുള്ള സ്വാതന്ത്ര്യം നിനക്കുണ്ട്‌. പോകാനുള്ള പ്രേരണ നിനക്ക്‌ അനുഭവപ്പെട്ടാൽ അതിൽ യാതൊരു തെററും ഉണ്ടായിരിക്കയില്ല....

ബോർസാദ്‌, സ്നേഹപൂർവ്വം,
6–7–1931. ബാപ്പു.

## 32

ചി. മീരാ,

നിന്റെ സ്വാഗതാർഹമായ കത്ത്‌ ഇന്നു രാവിലെ എനിക്കു കിട്ടി. അതിനുവേണ്ടി ഞാൻ കാത്തിരിക്കയായിരുന്നു. *അവിടെ നീ സസുഖം കഴിയുന്നതിൽ ഞങ്ങളെല്ലാം രണ്ടുപേർക്കും സന്തോഷമുണ്ട്‌. അതിക്ലേശംകൊണ്ട്‌ നീ തകർച്ചയോടടുത്തസമയത്താണ്‌ അവിടെ ചെന്നെത്താൻ ഇടയായത്‌. 12 ഔൺസ്‌ പാൽ നിനക്കു മതിയാ

---

32 Bapu's Letters to Mira, pp. 173–174.

* മീരാ ബഹൻ സിവിൽ നിയമലംഘന പ്രസ്ഥാനത്തെക്കുറിച്ച്‌ ആധികാരികമായ വാർത്തകൾ വിദേശങ്ങളിലേക്കയച്ചുകൊണ്ടിരുന്നതിനാൽ, ബോംബെ വിട്ടുപോകാൻ അധികൃതർ അവർക്ക്‌ നോട്ടീസ്‌ കൊടുത്തു. അതനുസരിക്കാൻ കൂട്ടാക്കാത്തതുകൊണ്ട്‌, അവർ അറസ്‌ററുചെയ്യപ്പെട്ടു; മൂന്നുമാസത്തെ ('എ' ക്ലാസ്സ്‌) വെറും തടവിനു ശിക്ഷിക്കപ്പെടുകയും ചെയ്തു. ബോംബെയിലെ ആർതർ റോഡിലുള്ള സ്ത്രീകളുടെ ജയിലിലേക്കാണ്‌ അവരെ അയച്ചത്‌. അവിടെ 'എ' ക്ലാസ്സ്‌ ഇല്ലായിരുന്നു. അതുകൊണ്ട്‌ ജയിൽവളപ്പിലുള്ള ഒരു അടുക്കളമുറിയാണ്‌ മീരാ ബഹന്റെ തടവുമുറിയായി സജ്ജമാക്കപ്പെട്ടത്‌. അതിന്നകത്ത്‌, അടുപ്പുകൾ കഴിച്ചാൽ, സ്ഥലം വളരെ കുറവായിരുന്നതുകൊണ്ട്‌, അവർക്കു പകൽ മററു തടവുകാരുടെകൂടെ മുററത്തുനടന്നു സമയം കഴിച്ചുകൂട്ടാനും, രാത്രി വെളിയിൽത്തന്നെ കിടന്നുറങ്ങാനും അനുവാദം കിട്ടി. ഈ 'സുഖവാസത്തെ'യാണ്‌ ഗാന്ധിജി പരാമർശിക്കുന്നത്‌. അദ്ദേഹം അന്ന്‌ യറ്‌വദാ ജയിലിലായിരുന്നു.

കയില്ലെന്നു ഞാൻ വിചാരിക്കുന്നു. 24 ഔൺസ് പാൽ കുടിക്കണം. പക്ഷേ, താരതമ്യേന അധികം ഓജസ്സ് വ്യയംചെയ്യാത്തതുകൊണ്ടു് 12 ഔൺസ് മതിയായെന്നു വരാം. അർത്ഥമില്ലാത്ത ചെലവുചുരുക്കലിനൊന്നും ശ്രമിക്കരുതെന്നു് ഞാൻ മുന്നറിയിപ്പു നല്കുക മാത്രമാണു്. നീ ധാരാളം നടക്കുകയുംകൂടി ചെയ്യാത്തപക്ഷം, നിന്റെ ഇപ്പോഴത്തെ വ്യായാമം പര്യാപ്തമാണെന്നു് എനിക്കു തോന്നുന്നില്ല.

നിനക്കു് ഇത്രത്തോളം കൂട്ടുകാരുള്ളതു് എനിക്കു സന്തോഷകരമാണു്. കൂട്ടുകാരെപ്പററി വിസ്തരിച്ചെഴുതാൻ നിന്നെ അനുവദിച്ചിട്ടുണ്ടെങ്കിൽ എല്ലാം എന്നെ വിവരിച്ചു കേൾപ്പിക്കണം.

ശുപാർശചെയ്യാൻ കൊള്ളാവുന്നവയെന്നു് ഞാൻ വിചാരിക്കുന്ന പുസ്തകങ്ങൾ സിസ്റ്റർ നിവേദിത എഴുതിയവയാണു്. പദ്യരൂപത്തിൽ ദത്തു് സംഗ്രഹിച്ചു് എഴുതിയിട്ടുള്ള മഹാഭാരതവും രാമായണവും, ആർനോൾഡ് രചിച്ച ഭാരതീയ ഗ്രാമീണ കവനങ്ങൾ, വിശ്വാസത്തിന്റെ രത്നങ്ങൾ (പേൾസ് ഓഫ് ദി ഫെയ്ത്ത്) മുതലായവ നീ വായിക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു.

നൂൽനൂല്ക്കാനും തിരിയുണ്ടാക്കാനും നിന്റെ കൂട്ടുകാരെ നീ പ്രേരിപ്പിക്കണം— അത്തരം പണിയെടുക്കാൻ അവർക്കു സമയം അനുവദിക്കപ്പെട്ടിട്ടുണ്ടെങ്കിൽ.

അവിടെവച്ചു് നിനക്കു കുറെയേറെ ഹിന്ദി വശമാക്കാൻ സാധിക്കേണ്ടതാണു്. പക്ഷേ, ഒരു കാരണവശാലും അമിതാദ്ധ്വാനം പാടില്ല. വിലമതിക്കാനാവാത്തതും അനുപേക്ഷണീയവുമായ ഈ വിശ്രമവേള നിനക്കു കിട്ടി. നിങ്ങളെ ഉന്മേഷപ്പെടുത്താൻ പര്യാപ്തമായ രീതിയിൽ ഈ വിശ്രമം പ്രയോജനപ്പെടുത്തണം.

ഞങ്ങൾ രണ്ടുപേരുടേയും സ്നേഹം.

വൈ. എം., ബാപ്പു.
25–2–1932.

## 33

ചി. മീരാ,

ഞാൻ നിന്റെ കത്തു് കാത്തിരിക്കയായിരുന്നു. അതു് ഇന്നു വന്നുചേർന്നു. †ഉപവാസത്തിന്റെ കാരണം നീ മനസ്സിലാക്കിയതിൽ എനിക്കു സന്തോഷം തോന്നുന്നു. അതിൽനിന്നു് ഒരു രക്ഷാമാർഗ്ഗവും ഉണ്ടായിരുന്നില്ല. അതു് ഒരവകാശവും കർത്തവ്യവും കൂടിയാണു്. ഒരു തലമുറക്കാലത്തോ, ഏതാനും തലമുറകൾക്കിടയിലോ

33 Bapu's Letters to Mira, pp. 208—209.

† അന്നത്തെ ബ്രിട്ടീഷ്പ്രധാനമന്ത്രിയായിരുന്ന റാംസേ മാക്ഡണോൾഡിന്റെ 'കമ്മ്യൂണൽ അവാർഡി'നോടുള്ള പ്രതിഷേധംമൂലം അഞ്ചുദിവസത്തിനുശേഷം (20–9–1932) ഗാന്ധിജി മരണംവരെയുള്ള ഒരു ഉപവാസം ആരംഭിച്ചു.

ഒരിക്കൽ ഏതെങ്കിലും ഒരാംക്ക വിരളമായി അതു സിദ്ധി ക്കുന്നു. അതിന്റെ ലക്ഷ്യത്തിൽ സ്വാതന്ത്ര്യത്തിന്റെ ലാഞ്ഛനപോലും ഇല്ലാതിരിക്കയും അഹിംസാമനോഭാവം അതിൽ തുളുമ്പിനില്ക്കുകയും ചെയ്യുന്നപക്ഷം, അതു് അഹിംസാമാർഗ്ഗത്തിലുള്ള പരമമായ കർമ്മ മത്രേ. അത്തരമൊരു സന്ദർഭം എനിക്കു വന്നുചേർന്നതായി തോന്നുന്നതിൽ നീ എന്നോടൊപ്പം ആഹ്ലാദിക്കണമെന്നു് ഞാൻ ആവശ്യപ്പെടുന്നു. 'തോന്നുന്നു' എന്നു ഞാൻ പറയുന്നതു്, എന്റെ വിശ്വാസം ഇനിയും പരീക്ഷിക്കപ്പെടാനിരിക്കുന്നതേയുള്ളൂ എന്നതുകൊണ്ടാണു്. ഒരു ജീവന്മരണപ്രശ്നത്തിൽ തന്റെ സ്വന്തം ബലത്തെപ്പററി സംസാരി ക്കാൻ ആർക്കും ധൈര്യപ്പെടാനാവില്ല. അതിനാൽ, ആവശ്യമുള്ള ശക്തി ഉണ്ടാകാനുള്ള അർഹത എന്നിൽ കാണുന്നുണ്ടോ, വേണ്ടിട ത്തോളം പവിത്രത ഉള്ളതാണോ ലക്ഷ്യം, ഈ പ്രതിജ്ഞ ഞാൻ ഏറെറടുക്കുന്നതിൽ ഹിംസയുടെ ലാഞ്ഛനപോലും ഇല്ലെന്നുള്ളതു സത്യമാണോ എന്നതാണു പ്രശ്നം. അപ്രകാരമെല്ലാം എനിക്കു തോ ന്നുന്നു എന്നു ഞാൻ പറയുമ്പോൾ, എന്റെ വിശ്വാസം ഞാൻ പ്രസ്താ വിക്കുകമാത്രമാണു്. പൂർത്തിയാക്കിക്കഴിഞ്ഞ കൃത്യത്തെക്കുറിച്ചു മാത്രമേ വിധി പ്രസ്താവിക്കാൻ സാധിക്കൂ. ലവലേശം പരിഭ്രമം കൂടാതെ ഈ സംഭവത്തിന്റെ പുരോഗതി നീ നിരീക്ഷിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. യാതൊരു ഘട്ടത്തിലും അനുഭാവസൂചകമാ യി നീ ഉപവസിക്കയും ചെയ്യരുതു്. നിനക്കു ലഭ്യമാകുന്ന ഓരോ നിമിഷവും ഏററവും നല്ലവണ്ണം ഉപയോഗിച്ചുകൊണ്ടു്, നിന്റെ ശി ക്ഷാകാലാവധി പൂർണ്ണസഹിഷ്ണതയോടുകൂടി അനുഭവിച്ചുതീർക്കണം. ആ കടമയിൽ മുഴുകിക്കഴിയുകയാണു് നീ ചെയ്യേണ്ടതു്.

നിനക്കു മറെറല്ലാത്തരത്തിലും സുഖവും ആരോഗ്യവും ഉണ്ടെ ങ്കിൽ, തൂക്കം കുറഞ്ഞുപോയതു ഞാൻ സാരമാക്കുന്നില്ല. അവിടത്തെ കാലാവസ്ഥയോടു നീ പൊരുത്തപ്പെടുകയും ശീതോഷ്ണാവസ്ഥ മെച്ച പ്പെടുകയും ചെയ്യുന്നതോടുകൂടി തൂക്കം ക്രമേണ വന്നുചേർന്നുകൊള്ളും. പക്ഷേ, ഇനിയും ഒരു മാസത്തേക്കു കാലാവസ്ഥ നന്നാവുകയില്ല.

എന്നെ സംബന്ധിച്ചാണെങ്കിൽ, ഞാൻ ഒരു ഫിഡിൽപോലെ, ഭദ്രമായ നിലയിലാണു്. തല്ക്കാലം എന്റെ ആഹാരം ഇവയാണു്— കറുത്ത റൊട്ടി, പാൽ, ഒരു സസ്യം, നാടൻ ഈന്തപ്പഴം (തരക്കേടി ല്ല), മുസാംബി നാരങ്ങ.

വൃക്ഷങ്ങളേയും മൃഗങ്ങളേയും സുഹൃത്തുക്കളായി വീക്ഷിക്കുന്ന കല നൈസർഗ്ഗികമായി നിനക്കു സിദ്ധിച്ചിട്ടുണ്ടെന്നു ഞാൻ മനസ്സി ലാക്കി. ഈ ആശയത്തിനു കുറേക്കൂടി വ്യാപ്തി നീ നല്കണമെന്നു ഞാൻ ആശിച്ചു. അങ്ങനെ ചെയ്താൽ പുറമേയുള്ള സുഹൃത്തുക്കളുടെ കുറവു നിനക്കു് അനുഭവപ്പെടുകയില്ലല്ലോ. അതിനാലാണു് ആ വി ഭാഗത്തിൽപെട്ട മററു ചിലതിനെപററി ഞാൻ പരാമർശിച്ചതു്. അതായതു്, മനുഷ്യസമുദായത്തിൽപ്പെട്ട അന്യവ്യക്തികളേക്കാളും,

പക്ഷികൾ, മൃഗങ്ങൾ, ചെടികൾ എന്നിവയേക്കാളും വലിയ സുഹൃത്തുക്കളല്ല സ്വന്തം സ്നേഹിതന്മാരും ബന്ധുക്കളും എന്ന വ്യക്തമായ ബോധം ഉണ്ടായിരിക്കണം. അവരെല്ലാം ഒന്നാണ്. അവരൊക്കെയും ഈശ്വരന്റെ പ്രതിഭാസങ്ങളുമത്രെ—ആ പരമാത്മം നാം മനസ്സിലാക്കിയാൽ മാത്രംമതി. ഈ വ്യക്തമായ ബോധം ഉണ്ടെങ്കിൽ, നാം ജയിൽഭിത്തികൾക്കുള്ളിൽ കഴിയുമ്പോൾ പുറമേയുള്ള സുഹൃത്തുക്കളെ കാണണമെന്ന അഭിലാഷമെല്ലാം ശമിച്ചുകൊള്ളും.

ഇംഗ്ലണ്ടിൽനിന്നു കുടുംബത്തെപ്പററി നിനക്കു കിട്ടിയ വൃത്താന്തം സന്തോഷകരമാണ്. നീ കത്തെഴുതുമ്പോൾ എന്റെ സ്നേഹം അവരെയെല്ലാം അറിയിക്കണം.

നമ്മുടെ പൂച്ചകളുടെ കുടുംബത്തിന്, അഥവാ അവയിൽ ചിലതിന്, ചക്കിയുടെ നേക്കു് ഒരു ഭ്രമമുണ്ട്. ഒരു പൂച്ച ഈയിടെ ഒരു ദിവസം അതിനെ നശിപ്പിച്ചുകളഞ്ഞു. ഭക്ഷണസമയങ്ങളിൽ അവ സംഗീതാഭ്യാസം തുടങ്ങുന്നു. വല്ലഭ്ഭായ് അവയ്ക്കു് ആഹാരംകൊടുത്തുകഴിഞ്ഞാലേ അവ നിത്തുകയുള്ളു. തള്ളയ്ക്കു് സസ്യാഹാര സാധനങ്ങളിൽ ഭ്രമമുണ്ട്. പരിപ്പും ചോറും വിശേഷിച്ചു സസ്യങ്ങളും അവൾ ആസ്വദിക്കുന്നു. ഞങ്ങളുടെ ആ കുടുംബത്തിൽ ഒരാൾ കൂടുതലായി വന്നുചേർന്നിട്ടുണ്ട്. അതു നിന്നോടു ഞാൻ പറഞ്ഞോ? തള്ള പേററുനോവു് അനുഭവിച്ചുകൊണ്ടിരുന്നപ്പോഴും പ്രസവിച്ചു രണ്ടോ മൂന്നോ ദിവസം കഴിഞ്ഞും അവളിൽ മാനുഷഭാവത്തിന്റെ ഒരു സ്പർശം ഉണ്ടായിരുന്നു. അവൾ ഞങ്ങളെ തൊട്ടുരുമ്മും; ഞങ്ങൾ അവളെ അങ്ങോട്ടും ഉരുമ്മണമെന്നു നിർബ്ബന്ധം പിടിക്കയും ചെയ്യും. അതു ദയനീയമായ ഒരു കാഴ്ചയായിരുന്നു. ശിശുവിൽ അവൾ അർപ്പിക്കുന്ന ശ്രദ്ധ അത്യന്തം വിസ്മയാവഹമത്രേ.

നിങ്ങൾക്കെല്ലാവർക്കും ഞങ്ങൾ എല്ലാവരിൽനിന്നും സ്നേഹം.

15—9—1932

ബാപ്പു.

## 34

ചി. മീരാ,

*ഇന്നു ഞാൻ 2.30—നു് എഴന്നേററു്, ഗുരുദേവനും ശാസ്ത്രിക്കും അനന്തരം നിനക്കും എഴുതി. നിന്റെ ഹൃദയഭേദകമായ കത്തു കിട്ടി. അതു ഗവണ്മെന്റിനു് അയച്ചുകൊടുക്കാമെന്നു് ആദ്യം ഞാൻ വിചാരിച്ചു. പക്ഷേ ആ ചിന്ത ഉളവായപ്പോൾത്തന്നെ അതു ഞാൻ തള്ളിക്കളയുകയും ചെയ്തു. തീച്ചൂളയിൽ പ്രവേശിക്കാൻ നീ സന്നദ്ധയായി. നീ അതിൽത്തന്നെ കഴിയണം. എന്നോടുള്ള കൂട്ടുകെട്ടു് അത്ര എളുപ്പമുള്ള ജോലിയല്ല എന്നു് ഇക്കഴിഞ്ഞ എത്രയോ വർഷങ്ങളായി നീ കാണുന്നുണ്ടല്ലോ. ആകയാൽ ആ വിഷം അവസാനത്തെ

34 Bapu's Letters to Mira, pp. 210–211

* ഉപവാസം ആരംഭിക്കാൻപോകുന്ന സമയത്തു് അയച്ച കത്തു്.

തുള്ളിവരെ പാനംചെയ്യുക.

എന്റെ പ്രതിജ്ഞ അറിയിച്ചുകൊണ്ടു് ആദ്യത്തെ ആ കത്തു് എഴുതിയപ്പോഠം, നിന്നെപ്പററിയും ബായെപ്പററിയും ഞാൻ ചിന്തിച്ചു. കുറേ നേരത്തേക്കു് എനിക്കു തല ചുററുന്നതായിത്തോന്നി. നിങ്ങഠം രണ്ടുപേരും ആ സംഗതി എങ്ങനെ സഹിക്കും? പക്ഷേ, എന്റെ അന്തശ്ശബ്ദം പറഞ്ഞു: ''നിങ്ങഠം അതിൽ പ്രവേശിക്കാൻ സന്നദ്ധനാണെങ്കിൽ, സകല മമതകളേയും കുറിച്ചുള്ള ചിന്ത ഉപേക്ഷിക്കണം.'' അങ്ങനെ എന്റെ കത്തു പോകുകയും ചെയ്തു. അയിത്തമാകുന്ന പാപം പ്രക്ഷാളനം ചെയ്യാൻ അനുഭവിക്കുന്ന ഏതൊരു വേദനയും അമിതഭീകരമായിപ്പോകയില്ല. ആകയാൽ നീ ഈ വേദനയിൽ ആഹ്ലാദിക്കുകയാണു വേണ്ടതു്; ധൈര്യപൂർവ്വം അതു സഹിക്കുകയും വേണം. ഇതെല്ലാം ചെയ്യാൻ എത്ര പ്രയാസമുണ്ടെന്നു് എനിക്കറിയാം. എങ്കിലും നീ ചെയ്യാൻ ശ്രമിക്കേണ്ടതു് അതുതന്നെയാണു്. അല്പം ചിന്തിച്ചാൽ അവസാനമായി ഒരു നോക്കു കാണുന്നതിൽ യാതൊരു അത്ഥവുമില്ലെന്നു മനസ്സിലാക്കാം. നിന്റെ സ്നേഹത്തിനു പാത്രമായ ആത്മാവു് എപ്പോഴും നിന്റെകൂടെയുണ്ടു്. ഏതൊന്നിൽക്കൂടെയാണോ നീ ആത്മാവിനെ സ്നേഹിക്കാൻ പഠിച്ചതു്, ആ ശരീരം ഇനിമേൽ സ്നേഹം നിലനിത്താൻ ആവശ്യമില്ല. അതിനെക്കൊണ്ടു് പ്രയോജനമുള്ളപ്പോഠം അതു് നിലനില്ക്കുന്നതു നല്ലതുതന്നെ. അതിനെക്കൊണ്ടു യാതൊരു ഉപയോഗവും ഇല്ലാതായാൽ അതു് നശിക്കുന്നതും അതുപോലെ നല്ലതാണു്. അതിന്റെ പ്രയോജനത്തെ അതു് അതിജീവിക്കുന്നതു് എപ്പോഴാണെന്നു നമുക്കു് അറിവില്ല. അതിനാൽ ഏതൊരു കാരണത്താൽ മരണം സംഭവിച്ചാലും അതിന്റെ അത്ഥം ശരീരത്തിനു് അതിൽപിന്നീടു് യാതൊരു ഉപയോഗവും ഇല്ലെ എന്നാണെന്നു് നാം തീരുമാനിക്കുന്നു. വല്ലഭ്ഭായി, മഹാദേവു്, രാമദാസു്, സുരേന്ദ്ര, ദേവദാസ് മുതലായി ഞാൻ കണ്ടുമുട്ടിയവരെല്ലാം അത്യന്തം ആശാവഹമായ രീതിയിൽ ഇക്കാര്യം സഹിക്കുന്നുണ്ടു്. അതറിയുമ്പോഠം അല്പമെങ്കിലും ആശ്വാസം നിനക്കു ലഭിക്കുമെങ്കിൽ നന്നു്.

നിന്റെ കൂട്ടുകാക്കു് എന്റെ സ്നേഹം കിസൻ നിന്റെകൂടെ ഉണ്ടെന്നറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. ധൈര്യമുള്ള ഒരു നല്ലപെൺകുട്ടിയാണവഠം.

ഈശ്വരൻ നിനക്കു കരുത്തുനല്കട്ടെ.

സ്നേഹപൂർവ്വം,
ബാപ്പു.

20–9–1932

## 35

ചി. മീരാ,

*നിന്നെപ്പററിയുള്ള വിചാരം എന്നെ കരണ്ടുതിന്നുന്നു. നിനക്കു് സമാധാനപൂർവ്വം ജീവിക്കാൻ കഴിവുണ്ടായിരുന്നെങ്കിലെന്നു ഞാൻ ആശിക്കുന്നു. ദിവസേന എഴുത്തയയ്ക്കുക. നിൻെറ അവസ്ഥ യെപ്പററി നാളെ കമ്പിയടിക്കണം. ഞാനും വളരെ സുഖമായി ഉപവാസം നടത്തുന്നു. മുമ്പെന്നപോലെ എനീമ കഴിഞ്ഞു് താഴെ കിടക്കുമ്പോഴാണു് ഞാനിതെഴുതുന്നതു്. നീ സ്വസ്ഥതയും ബലവും പാലിക്കണം. ഈശ്വരനിൽ വിശ്വാസം അർപ്പിക്കണം. മഹാദേവ് മുഖാന്തരം ദിവസേന നിന്നെ വിവരം അറിയിക്കാം. തന്നെത്താൻ എഴുതാൻ കഴിഞ്ഞില്ലെന്നുവരാം.

23–9–1932 സ്നേഹപൂർവ്വം,
11.30(രാത്രി) ബാപ്പു.

## 36

എൻെറ ഏററവും പ്രിയപ്പെട്ട കുട്ടീ,

നീ തകർന്നുപോകാൻ പാടില്ല. ഈശ്വരൻെറ കാരുണ്യം, ഒരു പക്ഷേ, മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത തോതിൽ, അത്ര സമൃദ്ധമായി വർഷിക്കുന്നതു നീ കാണുന്നുണ്ടായിരിക്കുമല്ലോ.

സ്നേഹപൂർവ്വം,
24–9–1932 ബാപ്പു.

## 37

ചി. മീരാ,

വ്യാഴാഴ്ച, പ്രഭാതപ്രാർത്ഥന കഴിഞ്ഞയുടനെയാണെഴുതുന്നതു്. വല്ലഭ്ഭായിയും ഞാനും തേനിനു് ചൂടുവെള്ളം കാത്തിരിക്കയാണു്. നിൻെറ കത്തു് എൻെറ മുന്നിലുണ്ടു്. ഉവ്വ്, കഴിഞ്ഞവാരത്തിൽ പതിവുപോലെ വ്യാഴാഴ്ച രാവിലെ പ്രാർത്ഥന കഴിഞ്ഞു ഞാൻ എഴുത്തെഴുതി. ആ കത്തു് ഏതെങ്കിലും കാരണത്താൽ അവിടത്തെ*

---

35 Bapu's Letters to Mira, p. 211
* ഈ കത്തും അടുത്തതും അയച്ചതു് ഗാന്ധിജി ഉപവസിച്ചുകൊണ്ടിരുന്നപ്പോഴാണു്.

36 Bapu's Letters to Mira, P. 211 (ഗാന്ധിജി സൗഖ്യമായിരിക്കുന്നു എന്ന വിവരത്തിനു് മഹാദേവ്ദേശായി മീരയ്ക്കെഴുതിയ കത്തിൻെറ മുകളിൽ ഗാന്ധിജി സ്വന്തം കൈപ്പടയിൽ എഴുതിയ വാചകങ്ങളാണിവ.)

37 Bapu's Letters to Mira, pp. 237–240
* അന്നു് മീരാബഹൻ വീണ്ടും ജയിലിലായിരുന്നു.

സ്റ്റപ്രണ്ടു് തടഞ്ഞുവെയ്ക്കാൻ ഇടയായെങ്കിൽ, എല്ലാവിധത്തിലുമുള്ള അശുഭസങ്കല്പങ്ങളാലും നിനക്കു് ഉണ്ടാകാവുന്ന ഉൽക്കണ്ഠ ഒഴിവാക്കു ന്നതിനുവേണ്ടി, അദ്ദേഹത്തിനു് ആ വസ്തുത നിന്നെ അറിയിക്കുക യെങ്കിലും ചെയ്യാമായിരുന്നു. ഇക്കാര്യം ഞാൻ മേജർ ബണ്ടാരിയു ടെ ശ്രദ്ധയിൽപെടുത്തി. അദ്ദേഹം അന്വേഷിക്കാമെന്നു വാക്കു തരികയും ചെയ്തു. ആ കത്തു് ഇവിടെ യഥാസമയം തപാലിലി ട്ടു. ഏതായാലും അതു തടഞ്ഞുവെയ്ക്കപ്പെട്ടതാണെന്നു വരാം. എന്തു കൊണ്ടെന്നാൽ എനിക്കു് ഓക്കാൻകഴിയുന്നിടത്തോളം ആദ്യമായി, എന്റെ കത്തിന്റെക്കൂടെ, മാഡലിൻ റോളാങ്ങും ആൻഡ്രൂസും കുശലാന്വേഷണാർത്ഥം അയച്ച കത്തുകളും മാഡലിൻ റോളാങ്ങിനു ഞാൻ എഴുതിയ കത്തിന്റെ പകപ്പും നിനക്കു ഞാൻ അയച്ചിരു ന്നു. കന്യാമറിയത്തിന്റെയും ദിവ്യശിശുവിന്റെയും വളരെ മനോ ഹരമായ ചിത്രമുള്ള ഒരു കാർഡുംകൂടെ ഞാൻ അയച്ചു. അക്കാരണ ത്താൽ ആ കത്തു തടഞ്ഞുവെയ്ക്കപ്പെട്ടെങ്കിൽ, അതു് അത്ഭുതകര മാണു്. അങ്ങനെ ആയാല്ലോലും എന്തിനു കത്തുംകൂടെ തടഞ്ഞു വെയ്ക്കണം? ആകയാൽ വഴിക്കുവച്ചു് അതു് അപഹരിക്കപ്പെട്ടിരി ക്കണം എന്നു ഞാൻ സങ്കല്പിക്കുന്നു. ഏതായാലും ഇവിടെ ഞാൻ അന്വേഷണം നടത്തുന്നുണ്ടു്, നിനക്കു് അവിടേയും അന്വേഷണം നടത്താം. എനിക്കു് ആ കാർഡായിരുന്നു ഏററവും വലിയ സമ്പ ത്തു്. അരിസ്റ്റാക്കിന്റെ ലിഖിതം അതിന്റെ പിന്നിലുണ്ടായി രുന്നു.

ഈ സംഭവത്തിൽനിന്നു് ഒരു പാഠം പഠിക്കണം: ഇത്തരത്തിലു ള്ള ഒരു അപകടം വീണ്ടും സംഭവിച്ചാലും നീ വിശ്വസിച്ചുറച്ചു കഴി യണം. നിന്റെ പ്രതിവാരസന്ദേശം എനിക്കു കിട്ടിയില്ലെന്നു വന്നാ ലും പതിവുപോലെ ഞാൻ എഴുതിയിട്ടുണ്ടായിരിക്കുമെന്നും, എന്റെ നിയന്ത്രണത്തിനു് അതീതമായ കാരണങ്ങരാമൂലമായിരിക്കണം അപകടം സംഭവിച്ചതെന്നും വിശ്വസിക്കണം. എനിക്കു സുഖക്കേ ടുവരികയും എഴുതാൻ കഴിയാതിരിക്കുകയും ചെയ്താൽ, അഥവാ മറേറതെങ്കിലും കാരണത്താൽ അതിനു തടസ്സംനേരിട്ടാൽ, ആ ആഴ്ച യിൽ എഴുത്തു് അയച്ചിട്ടില്ലെന്നു നിന്നെ യഥാസമയം അറിയിക്കു ന്നതാണു്. മറെറാരു രീതിയിൽ പറഞ്ഞാൽ കാരണങ്ങരാ സങ്കല്പി ച്ചു് ഉണ്ടാക്കരുതു്; അതിനെപ്പററി അറിവുലഭിച്ചാൽ ലഭിക്കട്ടെ: അതിനുവേണ്ടി ക്ഷമയോടുകൂടി കാത്തിരിക്കുക; എന്തുതന്നെയായാ ലും ഏററവും അപകടമായിട്ടുള്ളതൊന്നും സങ്കല്പിക്കരുതു്. ദൈ വം കരുണയുടെ ദൈവം ആയതുകൊണ്ടു്, നമുക്കു് എന്തെങ്കിലും സങ്കല്പിക്കണമെന്നുണ്ടെങ്കിൽ, ഉത്തമമായിട്ടുള്ളതു സങ്കല്പിക്കുന്നതാ ണു് ഏററവും നല്ലതു്, ഗീതയെ ഉപാസിക്കുന്ന ഒരാരാ തീർച്ചയാ യും, യാതൊന്നും ഒരിക്കലും സങ്കല്പിക്കാറില്ല. നല്ലതും ചീത്തയും ആപേക്ഷികപദങ്ങരാ മാത്രമാണല്ലോ. വസ്തുതകളെ അയാരാ അവ

സംഭവിക്കുന്ന രീതിയിൽത്തന്നെ. ശ്രദ്ധിക്കുന്നു; നൈസർഗ്ഗികമാണ് അയാളുടെ പ്രതികരണം; ആ മഹായാന്ത്രികനാൽ പ്രചോദിതനായി ട്ടാണെന്നു തോന്നുമാറ് അയാൾ തന്റെ ഭാഗം നിർവ്വഹിക്കുന്നു—നല്ലനിലയിലിരിക്കുന്ന ഒരു യന്ത്രഘടകം സ്വയമേവ യന്ത്രജോലിക്കാരന്റെ ആഹ്വാനം അനുസരിക്കുന്നതുപോലെ. യന്ത്രത്തെപ്പോലെ ആയിരിക്കുക എന്നതു ബുദ്ധിശക്തിയുള്ള ഒരു ജീവിക്ക് പ്രയാസമുള്ള സംഗതിയാണ്. എങ്കിലും ഒരാൾ ഒരു പൂജ്യമായിത്തീരുകയാണെങ്കിൽ, പരിപൂർണ്ണത നേടാൻ ആഗ്രഹിക്കുന്ന ഒരാൾ ആയിത്തീരേണ്ടതുതന്നെയാണതു്. യന്ത്രം അചേതനമാണെങ്കിൽ മനുഷ്യൻ ആകപ്പാടെ ജീവനാണ്; അവൻ ബോധപൂർവ്വം ആ വിദഗ്ദ്ധയാന്ത്രികന്റെ കൈകളിൽ ഒരു യന്ത്രത്തെപ്പോലെ ആയിത്തീരുകയത്രേ—അതാണ് യന്ത്രവും മനുഷ്യനും തമ്മിലുള്ള മൗലികമായ അന്തരം. ഈശ്വരൻ എല്ലാ വസ്തുക്കളേയും, ഒരു യന്ത്രത്തിന്റെ ഭാഗങ്ങളെയെന്നപോലെ, ചലിപ്പിക്കുന്നു എന്നുതന്നെ കൃഷ്ണൻ വിസ്തരിച്ചു പറയുന്നുണ്ട്...

കഴിയുമെങ്കിൽ നിന്റെ തലചുററലിനു കാരണം എന്തെന്നു കണ്ടുപിടിക്കണം. അവിടെയുള്ള മെഡിക്കൽ ഓഫീസറോട് നീ ഇക്കാര്യം ചർച്ചചെയ്തുകഴിഞ്ഞോ? നടന്നുകഴിയുമ്പോൾ നിനക്ക് ഈ തലചുററ് അനുഭവപ്പെടാൻ പാടില്ലാത്തതാണ്. ഉന്മേഷമാണ് നിനക്കു തോന്നേണ്ടതു്. നടക്കാൻ തുടങ്ങുന്നതിനുമുമ്പ് തണുത്തവെള്ളം മുഖത്തും, തലയിൽപോലും തളിക്കുകയും, നടക്കുന്നതിനിടയ്ക്ക് തലചുററ് ആസന്നമാണെന്ന് ലേശമെങ്കിലും മുൻകൂട്ടി തോന്നിയാൽ തണുത്തവെള്ളം കുടിക്കുകയും ചെയ്യുന്നതു് പലപ്പോഴും നല്ലതാണ്. ഒരുനിമിഷം നിന്നു് ദീർഘശ്വാസം വലിച്ചാൽ പോലും അതു് ഒഴിവാക്കാം. ഇവയൊക്കെ എന്റെ സ്വാനുഭവശകലങ്ങളത്രേ.

വായനയെപ്പററി നീ പറഞ്ഞതു് ഞാൻ ശ്രദ്ധിച്ചു. മഹാഭാരതപാരായണം ഒരു നല്ല പരിപാടിയാണ്. സംഗ്രഹിക്കാതെയുള്ള ഹിന്ദിപരിഭാഷ, ഒരൊററവാക്കിന്റെ അർത്ഥംപോലും വിട്ടുപോകാതെ വായിച്ചുതീർക്കുമ്പോൾ, നീ ഒരു നല്ല ഹിന്ദി പണ്ഡിതയായിത്തീരേണ്ടതാണ്. അതു് മഹത്തായ ഒരഭ്യാസംകൊണ്ടേ സാധിക്കൂ. എന്നാൽ എനിക്കറിയാം, സ്നേഹത്തെ പരാജയപ്പെടുത്താൻ കഴിവുള്ള യാതൊന്നും ഇല്ലെന്ന്.

ഇതു കൈപ്പററി എന്നറിയിക്കാൻ നിനക്ക് അനുവാദം കിട്ടുകയും, ഇതു് അവിടെ കിട്ടിയാൽ ഉടനേ നിനക്ക് നൽകപ്പെടുകയും ചെയ്താൽ, എനിക്ക് ഒരു പോസ്ററുകാർഡ് അയയ്ക്കുക.

ഞങ്ങളിൽ എല്ലാവരിൽനിന്നും സ്നേഹം.

ബാപ്പു.

വൈ. എം.
19–1–1933.

## 38

ചി. മീരാ,

വ്യാഴാഴ്ച രാവിലെ പ്രാർഥനയ്ക്കുമുമ്പുള്ള സമയമാണ് ഇതു്. ഇന്നലെ നിന്റെ എഴുത്തു് ബായുടെ എഴുത്തിന്റെക്കൂടെ വന്നു ചേർന്നു.

ജ്യോതിശ്ശാസ്ത്രത്തെക്കുറിച്ചുള്ള ഒരു പുസ്തകം നിനക്ക് അയയ്ക്കുന്നുണ്ടു്. ഈ മാസത്തേക്കുള്ള ഒരു വ്യോമചിത്രവും ഇതിന്റെക്കൂടെ വയ്ക്കുന്നു. ഡോ. സൗന്ദറിന്റെ കത്തും ഇതോടൊപ്പം ഉണ്ടായിരിക്കും. ആകെക്കൂടെ അതു തൃപ്തികരമാണ്.

ബായ്ക്കുള്ള കത്തും ഇതിന്റെക്കൂടെ അയയ്ക്കുന്നുണ്ടു്.

നിനക്ക് ഇഷ്ടമുള്ളിടത്തോളം ആശ്രമത്തിന്റെ നടത്തിപ്പിനെപ്പററി ചർച്ചചെയ്യാം. എന്നെ അതു മുഷിപ്പിക്കുകയില്ല. അതു് എനിക്കു സഹായമായിരിക്കും. എന്റെ വീക്ഷണകോണം കുറേക്കൂടെ നല്ലവണ്ണം മനസ്സിലാക്കാൻ അതു നിന്നെ പ്രാപ്തയാക്കും. ഞാൻ പറയുന്ന ഒരു കാര്യം ഉടനടി നീ മനസ്സിലാക്കാതിരിക്കയോ, മനസ്സിലാക്കിയിട്ടും നിനക്ക് എന്നോടു യോജിക്കാൻ കഴിയാതെവരികയോ ചെയ്താൽ, നിനക്ക് എന്നിലുമെന്റെ ബുദ്ധിശക്തിയിലും വിശ്വാസക്കുറവ് ഉണ്ടെന്നുകരുതി സ്വയം കുററപ്പെടുത്തരുതു്. ഞാൻ സർവ്വവും തികഞ്ഞ ഒരാളല്ല. എന്റെ തെററുകളിൽ എന്നോടു നീയെന്തിനു യോജിക്കണം? അന്ധമായ വിശ്വാസമായിരിക്കും അതു്. ഒരു ദോഷൈകദൃക്കിനേക്കാരം വേഗത്തിൽ എന്റെ യഥാർത്ഥതെററുകരം കണ്ടുപിടിക്കാൻ നിന്റെ വിശ്വാസം നിന്നെ പ്രാപ്തയാക്കണം. എന്റെ തെററ് എന്നെ ബോധ്യപ്പെടുത്താൻ നിനക്കു കഴിയാതെവന്നാൽ, ഏതേതുകാര്യങ്ങളെക്കുറിച്ചാണോ ഞാൻ കൂടുതൽ ചിന്തിക്കുകയും അനുഭവം നേടുകയും ചെയ്തിട്ടുള്ളതു്, ആ സംഗതികളിൽ, നിന്നേക്കാരം വ്യക്തമായി കാണുന്നതു് ഞാനായിരിക്കാൻ ഇടയുണ്ടെന്നു നീ ചിന്തിക്കണം—നിന്റെ വിശ്വാസം അതു ചെയ്യണമെന്നാണ് ഞാൻ താല്പര്യപ്പെടുന്നതു്. അതു നിനക്ക് മനശ്ശാന്തി പ്രദാനം ചെയ്യും. ആകയാൽ നിന്റെ സംശയങ്ങരം അമർത്തിവയ്ക്കുകയും ചില പ്രത്യേകസംഗതികളിൽ എന്റെ അഭിപ്രായങ്ങളോട് നീ യോജിക്കാതിരിക്കുന്നു എന്നുള്ള മനഃപീഡ സ്വയം അനുഭവിക്കുകയും ചെയ്തുകൊണ്ടു്, നിന്റെ ചിന്തയെ സ്തംഭിപ്പിക്കരുതു്. ആശ്രമത്തെപ്പററി എനിക്കുള്ള ആദർശങ്ങരം വ്യക്തമായി നീ ഗ്രഹിക്കുന്നതുവരെ അതിനെപ്പററിയുള്ള ചർച്ച തുടരേണ്ടതാണു്.

രണ്ടുപേരിലുംവെച്ച് പുരുഷനാണ് കൂടുതൽ പാപംചെയ്യുന്നതു് എന്നതിനെപ്പററി നീ വാദിക്കേണ്ടതില്ലായിരുന്നു. അതിനെ

38 Bapu's Letters to Mira, pp. 256—258

കുറിച്ച് അഭിപ്രായപ്രകടനം നടത്തിയിട്ടുള്ള പുരുഷസുഹൃത്തുക്കളിൽ അധികം പേരേയും, ഒരുപക്ഷേ, എല്ലാവരേയുംതന്നെ, എതിർത്തുകൊണ്ട് ഞാൻ എല്ലായ്പോഴും വെച്ചുപുലർത്തിയിട്ടുള്ള അഭിപ്രായമാണ് അത്. മനുഷ്യന്റെ ഉൽകൃഷ്ടത അഥവാ മൃഗീയസൃഷ്ടികൾക്ക് ഉപരിയായിട്ട് മനുഷ്യനുള്ള മേന്മ, ബ്രഹ്മചര്യം അനുഷ്ഠിക്കാൻ അവനുള്ള കഴിവാണ്. അക്കാര്യത്തിലും നിന്നോടു ഞാൻ തീർച്ചയായും യോജിക്കുന്നു. ആകയാൽ സാധ്യമാണെങ്കിൽ, ഉടനടി പ്രാപിക്കേണ്ടതായ ഒരു ആശ്രമാദർശം അയിരിക്കണം അത്.

അതിനാൽ അടിസ്ഥാനസംഗതിയെ സംബന്ധിച്ചിടത്തോളം നാം തമ്മിൽ പരിപൂർണ്ണ യോജിപ്പാണ് ഉള്ളത്. ഈ ആദർശത്തിന്റെ വ്യാപ്തി നിർണ്ണയിക്കാനുള്ള മാർഗ്ഗം കണ്ടുപിടിക്കാൻ നാം ആരംഭിക്കുമ്പോഴാണ് വൈഷമ്യം അഥവാ വ്യത്യാസം വന്നുകൂടുന്നത്.

പുതിയ അംഗങ്ങളെ പ്രവേശിപ്പിക്കാൻ മാനേജർക്ക് വേണ്ടത്ര സ്വാതന്ത്ര്യം നല്കിക്കൊണ്ട്, ഇന്നത്തെ രീതിയിൽത്തന്നെ കാര്യങ്ങൾ തുടരണമെന്ന് എനിക്ക് അഭിപ്രായമുണ്ട്. ആ അഭിപ്രായം ദൃഢതരമായിക്കൊണ്ടിരിക്കയത്രെ. നമ്മുടെ ജീവിതം നാൾക്കുനാൾ കൂടുതൽ ലളിതമാകണം, സങ്കീർണ്ണതരമാവുകയല്ല വേണ്ടത്. ക്രമേണ വർദ്ധമാനമായ തോതിൽ ആത്മനിയന്ത്രണം നേടണം. പക്ഷേ, ഇപ്പോഴത്തെപ്പോലെ നാം ഒരു കൂട്ടുകുടുംബമായിത്തന്നെ കഴിയുകയും വേണം.

ഇപ്പോഴത്തെ ഘടനയല്ല വിഘാതമായി നിൽക്കുന്നത്. യഥാർത്ഥത്തിൽ പൂർണ്ണബ്രഹ്മചാരികൾ നമ്മുടെ ഇടയിൽ വളരെ കുറവാണ്—അതാണ് പ്രതിബന്ധം. എല്ലാവരും തകന്ന പാത്രങ്ങൾ ആയിരുന്നു. സകലർക്കും തങ്ങളുടെ വ്യക്തിപരമായ അഭിനിവേശങ്ങളെ കീഴടക്കേണ്ടതുണ്ടായിരുന്നു. എന്നാൽ മിക്കവരും ആത്മാർത്ഥതയുള്ള പരിശ്രമികൾ ആയിരുന്നു, ഇപ്പോഴും അങ്ങനെതന്നെ എന്നു ഞാൻ കരുതുന്നു. ആകയാൽ അന്ധരെ നയിക്കുന്ന അന്ധരാണ് നാം. സദാ നമ്മുടെ കാലിടറുകയും ചെയ്യുന്നു. നമ്മിൽ ചിലരെങ്കിലും നിരന്തരപരിശ്രമംകൊണ്ട്, ഈ ഉദ്യമത്തിൽ പ്രവേശനപരീക്ഷാവിജയികളെങ്കിലും ആയിത്തീരുമ്പോൾ, നിശ്ചയമായും നമുക്ക് ഇതിൽക്കൂടുതൽ നല്ലവണ്ണം പ്രവർത്തിക്കാൻ കഴിയും. പ്രശ്നം ഇപ്രകാരമായി കലാശിക്കുന്നു: ആദർശത്തെ സമീപിക്കാൻ നമ്മിൽ ഓരോരുത്തരും പരമാവധി പരിശ്രമിക്കണം. ബ്രഹ്മചര്യത്തിനു ഞാൻ നൽകിയ നിർവ്വചനം ഓർക്കുക. ഒന്നോ അതിലധികമോ ഇന്ദ്രിയങ്ങളുടെ സംയമനമെന്നല്ല അതിനർത്ഥം, സകലതിന്റെയും മേലുള്ള പരിപൂർണ്ണ നിയന്ത്രണമെന്നത്രേ. ഈ രണ്ട് അവസ്ഥകളും തമ്മിൽ അടിസ്ഥാനപരമായ വ്യത്യാസം ഉണ്ട്. എന്റെ സകല ഇന്ദ്രിയങ്ങളേയും ഇന്ന് എനിക്ക് അമർത്തിവെയ്ക്കാൻ കഴിയും. പക്ഷേ, അവയെ കീഴടക്കാൻ യുഗങ്ങൾ വേണ്ടിവന്നേക്കാം.

കീഴടക്കുകയെന്നുവച്ചാൽ, സ്വമനസ്സാലെ എന്നെ അനുസരിക്കുന്ന അടിമകളെപ്പോലെ അവയെ ഉപയോഗിക്കുകയെന്നർത്ഥം. വേദനയില്ലാത്ത ഒരു ലഘുവായ ശസ്ത്രക്രിയകൊണ്ടെന്റെ ശ്രവണപുടം കുത്തിപ്പൊട്ടിച്ച് ശ്രവണേന്ദ്രിയത്തെ സംയമം ചെയ്യാനെനിക്കു കഴിയും. അതു് നിഷ്പ്രയോജനമാണ്. വെടിപറച്ചിലും ഉച്ചത്തിലുള്ള സംഭാഷണവും പരദൂഷണവും ശ്രവിക്കാൻ കാതു വിസമ്മതിക്കത്തക്കവണ്ണം അതിനെ ഞാൻ പരിശീലിപ്പിക്കണം. പക്ഷേ, സ്വർഗ്ഗീയസംഗീതം കേൾക്കാൻ അതു ശക്തമായിരിക്കണം. ആയിരമായിരം നാഴിക അകലെനിന്നു് സഹായത്തിനുവേണ്ടി ഉയരുന്ന വിദൂരരോദനം കേൾക്കാൻ അതിനു കഴിയണം. രാംദാസ് മഹർഷി അങ്ങനെ ചെയ്തിരുന്നെന്നു പറയപ്പെടുന്നു. ജനനേന്ദ്രിയങ്ങളെയെങ്ങനെ ഉപയോഗിക്കണം? മാംസത്തിന്റെ പ്രതിരൂപം സൃഷ്ടിക്കുകയെന്ന ക്രിയയിൽനിന്നു്, ജീവിതത്തിനാകെവേണ്ടി, അതായതു് ആത്മാവിനുവേണ്ടി സൃഷ്ടികർമ്മം നടത്തുകയെന്ന ക്രിയയിലേക്കു് നമ്മുടെ അധീനതയിലുള്ള ഏററവും സൃഷ്ടിപരമായ ശക്തിയെ വ്യാവർത്തിപ്പിക്കയാണു വേണ്ടതു്! മൃഗീയമായ അഭിനിവേശത്തെ കടിഞ്ഞാണിട്ടു നിറുത്തുകയും സ്വർഗ്ഗീയാഭിനിവേശമാക്കി മാററുകയും ചെയ്യേണ്ടതാണ്. ഇവിടെ ഗീതയുടെ രണ്ടാം അദ്ധ്യായം, ശ്ലോകം 64 വായിക്കുക. ആ ദിവ്യഗീതത്തിന്റെ പല്ലവി ഇതാണ്: 'യുദ്ധത്തിൽനിന്നു് ഒളിച്ചോടരുതു്; പ്രത്യുത ആസക്തികൂടാതെ അതിനെ അഭിമുഖീകരിക്കണം,' ആകയാൽ, സകല തരത്തിലുമുള്ള സ്ത്രീപുരുഷന്മാരുടെയിടയിൽ നീയും ഞാനും മറേറതൊരുവനും അചഞ്ചലരായി നിൽക്കേണ്ടതാണ്, താൽക്കാലികമായി ചിലർക്കു വേണ്ടി വരുന്നതല്ലാതെ, ശാരീരികമായ ഏകാന്തവാസം ആവശ്യമില്ല. ആശ്രമം നില്ക്കുന്നിടത്തു നിന്നാൽ മതി, പക്ഷേ, നാം വിപുലതരമായ വളർച്ചയ്ക്കുവേണ്ടി പടനീപൊങ്ങണം. എന്നാൽ, അതു് തക്കസമയത്തു സംഭവിക്കുന്ന നൈസർഗ്ഗിക പരിണാമം ആയിരിക്കണം.

ഞങ്ങളിലെല്ലാവരിൽനിന്നും സ്നേഹം,

27–4–1933 ബാപ്പു.

## 39

ചി. മീരാ,

അവസാനംവരെ നീ ധീരയായിരിക്കണം. എന്റെ മകളായിരിക്കുകയെന്നതു് ഒരു തമാശയല്ല. ആ സ്ഥാനത്തു് ആയതുകൊണ്ടു് ....ക്കാറം തീക്ഷ്ണമായ ഒരു അഗ്നിപരീക്ഷണത്തിലൂടെ നീ

39 Bapu's Letters to Mira, P. 265. ഒരു പ്രായശ്ചിത്തം എന്ന നിലയ്ക്കു ഗാന്ധിജി അനുഷ്ഠിച്ച 21 ദിവസത്തെ ഉപവാസത്തിന്റെ 5–ാം ദിവസമാണ് ഈ കത്തെഴുതിയതു് (12–5–1933)

കടന്നുപോകേണ്ടിയിരിക്കുന്നു.* എന്നാൽ എന്റെ സന്താനങ്ങൾ, യോഗ്യരായിരിക്കണമെങ്കിൽ അവർ എന്നേക്കാൾ ഭേദപ്പെട്ടവരായിരിക്കണം. വേണ്ടേ? ഈശ്വരൻ നിന്റെകൂടെ ഉണ്ടായിരിക്കട്ടെ!

സ്നേഹപൂർവ്വം,
ബാപ്പു.

## 40

†നീ വിസ്മയകരമായ ധീരത പ്രകടിപ്പിക്കുന്നു. ഈശ്വരനെ പരിപൂർണ്ണമായി അവലംബിക്കയല്ലാതെ, അതിൽപരം യഥാർത്ഥ ധീരതയൊന്നും ഉണ്ടാകാനില്ല.

സ്നേഹപൂർവ്വം,
21–5–1933. ബാപ്പു.

## 41

ചി. മീരാ,

ഞാൻ ഉപവാസം ഇതാ അവസാനിപ്പിച്ചിരിക്കുന്നു. അടുത്ത ജോലി ആരംഭിക്കയായി. ഉപാധികളെല്ലാം അദ്ദേഹമുണ്ടാക്കും.§

## 42

ചി. മീരാ,

ശാരീരികമായ കൂടിക്കാഴ്ചയ്ക്കുവേണ്ടിയുള്ള ഈ അഭിലാഷത്തിൽ നിന്നു് നീ വിമുക്തിനേടാൻ ശ്രമിക്കണം. പനി മാറിക്കഴിഞ്ഞിരിക്കുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു.

സ്നേഹപൂർവ്വം,
പൂനാ, ബാപ്പു.
3–6–1933.

---

* ഈ വരികൾ ഗാന്ധിജി എഴുതിയതു് കണ്ണട ഉപയോഗിക്കാതെയാണു്. ആ അപൂർണ്ണവാചകം അദ്ദേഹത്തിന്റെ ശ്രദ്ധയിൽപെടാതിരുന്നതുകൊണ്ടാണു്.

40 Bapu's Letters to Mira, P. 265

† ഗാന്ധിജിയുടെ അടുത്തേക്ക പോകുവാനായി കസ്തൂർബായെ ഗവണ്മെന്റ് മോചിപ്പിച്ചിരുന്നു. അതോടുകൂടി മീരാ ബഹൻ ഒററപ്പെട്ടു.

41 Bapu's Letters to Mira, P. 266

§ 21 ദിവസത്തെ ഉപവാസം അവസാനിപ്പിച്ച ഉടനെ (29–5–1933) എഴുതിയ ഈ കുറിപ്പിന്റെ ഫോട്ടോസ്റ്റാററിൽ ഒപ്പും തീയതിയും കാണുന്നില്ല.

42 Bapu's Letters to Mira, P. 266

## 43

പർണ്ണകുടി, പൂന,
7–6–1933.

ചി. മീരാ,

*ഞാൻ എഴുതാൻ പാടില്ല. നിനക്കു ഞാൻ കഴിഞ്ഞതവണ എഴുതിയ കത്തു് കൈയ്യു് വലിയ ക്ഷീണത്തിനു കാരണമായി. ആകയാൽ, ഈ മാസം 5–ാം തീയതിയിലെ നിന്റെ കത്തിനു മറുപടിയായി ഈ കത്തു ഞാൻ പറഞ്ഞുകൊടുത്തു് എഴുതിക്കയാണു്.

മഹാദേവ് എഴുതിയ കത്തിന്റെ കീഴിൽ ഞാൻ എഴുതിയ ഹ്രസ്വമായ വാക്യം നിനക്കു് ദുസ്സഹവേദന ഉളവാക്കിയെന്നു നീ പറയുന്നു. ദുഃഖത്തിനു് ഏററവും നേരിയ കാരണം ഇല്ലാത്തിടത്തു്, നാം തന്നെത്താൻ ദുഃഖം സൃഷ്ടിക്കുന്ന രീതി അത്ഭുതാവഹമത്രെ. എന്റെ വാക്യത്തിൽ നിന്റെ പനിയെപ്പററി പറഞ്ഞിരുന്നില്ലേ; ആ പനി നിന്റെ പക്ഷത്തുള്ള അമിതോൽക്കണ്ഠനിമിത്തമാണെന്നു നീ തന്നെ പറഞ്ഞിരുന്നു. ഈ വേർപാടു സഹിക്കാൻ നിനക്കു കഴിയുന്നില്ലെന്നു നീ പ്രകടമായി എടുത്തുപറഞ്ഞിരുന്നു.... ....നിനക്കു് എന്നോടുകൂടിക്കഴിയാൻ സൗകര്യമുള്ളപ്പോഠംപോലും, അതായതു് നാം രണ്ടുപേരും തടവിൽ അല്ലാതിരുന്നാലും, നീ കാഴ്ചപ്പാടിനപ്പുറത്തു് കഴിഞ്ഞുകൂടണമെന്നു് യാതൊരു വിചാരവും എനിക്കു് ഉണ്ടായിരുന്നില്ല. അങ്ങനെയുള്ള അവസരങ്ങളിൽ നീ തികച്ചും സ്വാഭാവികമായി എന്നോടൊപ്പം ഉണ്ടായിരിക്കുമെന്നു തീർച്ചയാണു്. പക്ഷേ, ജയിലിനു പുറത്തായിരിക്കുക എന്നതു് എന്റെ സ്വാഭാവികജീവിതമല്ല. എന്റെ സ്വാഭാവികജീവിതം ഒരു തടവുകാരന്റേതത്രെ; ആകയാൽ എന്റെ ശാരീരികസാന്നിദ്ധ്യം കൂടാതെ കഴിക്കാൻ നീ പഠിക്കണമെന്നു് ഞാൻ നിർദ്ദേശിക്കുന്നു. പകൽ വെളിച്ചംപോലെ വ്യക്തമല്ലേ ഇതു്?

ഇങ്ങനെ നിന്റെ ശരീരത്തിന്റെ തൂക്കം നഷ്ടപ്പെടുന്നതു് ഞാൻ ഇഷ്ടപ്പെടുന്നില്ല. നീ ഈ ഉൽക്കണ്ഠാഭാരം ചുമലിൽ വഹിക്കുന്നതിൽ മൗലികമായ തകരാറു് എന്തോ ഒന്നുണ്ടു്. ഒരു ജീവിക്കുന്ന ദൈവത്തിലുള്ള ജീവിക്കുന്ന വിശ്വാസത്തോടു് പൊരുത്തമില്ലാത്ത സംഗതിയാണു് അതു്. ദിവസങ്ങഠം കഴിയുന്തോറും എന്റെ സിരകളുടെ ഓരോ ഇഴയിലും ആ ജീവത്തായ സാന്നിദ്ധ്യം എനിക്കു് അനുഭവപ്പെടുന്നുണ്ടു്. ഈ അനുഭവം ഇല്ലെങ്കിൽ, എനിക്കു ഭ്രാന്തു പിടിക്കേണ്ടതാണു്. എന്റെ മനശ്ശാന്തിയെ കലുഷമാക്കാൻവേണ്ടി നിർമ്മിതമായ വസ്തുക്കഠം അനവധിയുണ്ടു്. ഈ സാന്നിദ്ധ്യത്തെക്കുറിച്ചു

43 Bapu's Letters to Mira, pp. 267—269.

* യറ്വദാ ജയിലിൽനിന്നു വിമുക്തനായതിനുശേഷം, ഗാന്ധിജി പർണ്ണകുടിയിൽ വസിച്ചു് ആരോഗ്യം വീണ്ടെടുക്കുകയായിരുന്നു.

ബോധമില്ലെങ്കിൽ, എന്നെ അടിയോളം പിടിച്ചുകുലുക്കാൻ പര്യാപ്തമായ എത്രയോ സംഭവങ്ങൾ നടക്കുന്നുണ്ട്. എന്നാൽ പരമാത്ഥത്തിൽ എന്നെ തീരെ സ്പർശിക്കാതെ അവ കടന്നുപോകുന്നു. ആ യാഥാത്ഥ്യം നീ എന്നോടൊപ്പം പങ്കിട്ട് അനുഭവിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. അപ്പോൾ നിനക്ക് ശാരീരികമായി എന്റെ സമീപത്തായിരിക്കാൻ കഴിയാത്തതുകൊണ്ട് അസ്വാസ്ഥ്യം ഉണ്ടാവുകയില്ല. നീയും ഞാനും സഹിക്കാൻ നിർബന്ധിതരായ ഈ വേർപാട് സഹിക്കുന്നതിന് സാഹസികപരിശ്രമമൊന്നും ആവശ്യമില്ലെന്നു നീ ഓക്കണം. ലക്ഷോപലക്ഷം മനുഷ്യർ യാതൊരു പരിശ്രമവും കൂടാതെ അപ്രകാരം സഹിക്കുന്നുണ്ട്. അവരുടെ സ്വഭാവം ഇത്തരം സംഗതികളിൽ ചലനമുണ്ടാകാത്തതാണെന്നും, അതുകൊണ്ടാണ് അവർ ഇപ്രകാരം വേർപാട് സഹിക്കുന്നതെന്നും നീ തെററായി ധരിക്കരുത്. നിനക്കും എനിക്കും എത്രത്തോളം ചലനക്ഷമത ഉണ്ടായിരിക്കാൻ ഇടയുണ്ടോ, അത്രത്തോളം അവക്കും ഉണ്ടെന്ന്, അവരെ നാം പരിശോധിക്കുന്നപക്ഷം മനസ്സിലാക്കാം. അവക്കു നൈസഗ്ഗികമായി ഈശ്വരവിശ്വാസം ഉണ്ടെന്നുമാത്രം. എന്നാൽ അതിനെപ്പററി അവക്ക് അറിവുപോലും ഇല്ല. നമ്മുടെ വിശ്വാസം അവരുടേതിനോട് താരതമ്യപ്പെടുത്തുമ്പോൾ, പ്രയത്നസിദ്ധമാണ്. അതുകൊണ്ട് വേർപാട് സഹിക്കാൻ നമുക്ക് ഒരു ഭഗീരഥപ്രയത്നം നടത്തേണ്ടിവരുന്നു. ഏതായാലും, നിന്റെ മാനസികാവസ്ഥയെ ഞാൻ അപഗ്രഥിച്ചറിയുന്നത് അപ്രകാരമാണ്. അതു സത്യമല്ലെങ്കിൽ, നീ തന്നെത്താൻ ഒരു അപഗ്രഥനം നടത്തി ഏതെങ്കിലും തരത്തിൽ നിന്റെ ഈ ഭീകരമായ ഉൽക്കണ്ഠയ്ക്കു ശമനം വരുത്തണം. ഗീതയുടെ രണ്ടാം അദ്ധ്യായത്തിൽ ശ്രീകൃഷ്ണൻ നടത്തുന്ന സംവാദത്തെപ്പററി ശ്രദ്ധാപൂവ്വം പരിചിന്തിക്കുക. അനന്തരം പന്ത്രണ്ടാം അദ്ധ്യായത്തിലേക്കു കടന്ന് നിനക്ക് യഥാത്ഥമായ മനസ്സമാധാനവും ശാന്തിയും നേടാൻ കഴിയുകയില്ലേ എന്നു നോക്കുക. എന്റെ ഈ വാദത്തിന് വിശദമായ ഒരു മറുപടി തരാൻ ശ്രമിക്കരുത്. ആ ക്ലേശം നീ അനുഭവിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നില്ല. ഈ വാദം ഞാൻ ഉന്നയിച്ചത്, നിന്നെ സമാശ്വസിപ്പിക്കാൻ എനിക്ക് അല്പമെങ്കിലും കഴിയുമെങ്കിൽ, അങ്ങനെ ചെയ്യണമെന്നു കരുതി മാത്രമാണ്. ഒരാളുടെ പരിപൂണ്ണസത്ത അതിനോടുതന്നെ കലഹിച്ചുകൊണ്ടിരിക്കുമ്പോൾ യുക്തിവാദം നിഷ്ഫലമാണെന്ന് എനിക്കറിയാം. ഒരു പക്ഷേ, നീ കടന്നുപൊയ്ക്കൊണ്ടിരിക്കുന്ന വേദനാപൂണ്ണമായ പരിണാമം, ഈശ്വരസാന്നിദ്ധ്യത്തെക്കുറിച്ചു നിനക്കു സിദ്ധിക്കാൻപോകുന്ന അവബോധത്തിന്റെ മുന്നോടിയായിരിക്കാം. അതു് അപ്രകാരം ആയിരിക്കട്ടെ. നാം രണ്ടുപേരും ജയിലിനു പുറത്തായിരിക്കുമ്പോൾ, നീ എന്നിൽനിന്നു വേർപിരിഞ്ഞു ജീവിക്കേണ്ടിവരിക എന്നൊരു പ്രശ്നം ഉണ്ടാവുകയില്ല. ഏതെങ്കിലും രൂപത്തിൽ അതു്

ഉണ്ടാകുമെന്ന ചിന്ത നിന്റെ മനസ്സിലൂടെ കടന്നുപോകാന്‍ ഇനി മേല്‍, ഏതായാലും അനുവദിക്കരുത്.

ഇനി എന്നെപ്പററി: എന്റെ സ്ഥിതി വളരെ നന്നായിക്കൊണ്ടിരിക്കയാണ്. 64–ാം വയസ്സില്‍ ശരീരപുനര്‍നിര്‍മ്മാണം നടത്തുകയെന്നതു് മന്ദഗതിയിലുള്ള ഒരു പ്രക്രിയ ആയിരുന്നേതീരൂ; അതു് ഞാന്‍ പ്രതീക്ഷിച്ചിരുന്നതിനേക്കാള്‍ മന്ദമായിരിക്കുമെന്നു് ഞാന്‍ മനസ്സിലാക്കുന്നു. എങ്കിലും, ആരോഗ്യത്തിന്റെ പുനഃപ്രാപ്തിക്കു് ഇടര്‍ച്ചയുണ്ടാകുന്നില്ല. ഞാന്‍ നിഷ്പ്രയാസം 24 ഔണ്‍സ് പാല്‍ കഴിക്കുന്നുണ്ടു്. രണ്ടു് റാത്തല്‍ വീതം കഴിക്കാനാണു് ഞാന്‍ ശ്രമിക്കുന്നതു്; ഡോ. ദിന്‍ഷാ മേത്തയുടെ മേല്‍നോട്ടത്തില്‍ അതിലധികവും സാധിക്കുമെന്നു തോന്നുന്നു. ഞാന്‍ പുരോഗതി പ്രാപിക്കുന്ന രീതിയില്‍ എനിക്കു് തികഞ്ഞ തൃപ്തിയുണ്ടു്. പാലിനു പുറമേ ഞാന്‍ മധുരനാരങ്ങകളും, മൂന്നുനാലു് മാതളനാരങ്ങയുടെ നീരും കഴിക്കുന്നുണ്ടു്. ഒരു നല്ല അളവു്—ഒരുപക്ഷേ, 4 ഔണ്‍സ്—തേനും ഞാന്‍ കഴിക്കുന്നുണ്ടു്. ഇന്നലെവരെ ഞാന്‍ സസ്യരസവും കഴിച്ചിരുന്നു. പാലിന്റെ അളവു് കൂട്ടാനായി ഡോ. മേത്ത ഇന്നുമുതല്‍ അതു് നിര്‍ത്തി. അതുകൊണ്ടു് എന്റെ ഭക്ഷണത്തേയും ഞാന്‍ പുരോഗമിക്കുന്ന രീതിയേയുംപററി പരാതിപ്പെടാന്‍ ഒന്നുമില്ലെന്നു് നീ മനസ്സിലാക്കുമല്ലോ.

വരണ്ട കാലാവസ്ഥയേക്കുറിച്ചു് നീ പരാതിപ്പെടുന്നു. ഇവിടെ ഞങ്ങള്‍ക്കു് ഹൃദ്യമായ ശീതകാലാവസ്ഥയാണുള്ളതു്. വര്‍ഷകാലത്തു് നിശ്ചയമായും പൂനാ വിശിഷ്ടമാണു്.

*ലക്ഷ്മിയുമായുള്ള ദേവദാസിന്റെ വിവാഹം 16–ാം തീയതിയാണു്. മതപരമായ ചടങ്ങു് നടക്കുന്ന ദിവസം അന്നാണു്. എന്നാല്‍ ഇതു് ഇന്നത്തെ ഹിന്ദുസമ്പ്രദായം ലംഘിക്കുന്ന ഒരു വിവാഹമായതുകൊണ്ടു്, 21–ാം തീയതി നിയമമനുസരിച്ചു് രജിസ്റ്റര്‍ചെയ്യലും ഉണ്ടാവും....

സ്നേഹപൂര്‍വ്വം,
ബാപ്പു.

## 44

ചി. മീരാ,

....എന്തൊരു വേര്‍പാടു്! തണുത്തുവിറച്ചുള്ള ഒരു വിടവാങ്ങല്‍ ആയിരുന്നു അതു്. പക്ഷേ, ഇതിനേക്കാള്‍ അഗാധവും സമ്പന്നവും എന്നാല്‍ നിസ്വാര്‍ത്ഥവുമായ സ്നേഹം ഒരിക്കലും എന്നില്‍ അര്‍പ്പിക്കപ്പെട്ടുകയിില്ലെന്നു് എനിക്കറിയാം. ആ സ്നേഹം എന്നെ ഇതി

* ശ്രീ സി. രാജഗോപാലാചാരിയുടെ പുത്രി.

44 Bapu's Letters to Mira, p. 277.

കർത്തവ്യതാമൂഢനാക്കിക്കളഞ്ഞു. എന്നാൽ അതു് അസ്ഥിരമായ ഒരു അവസ്ഥയാണു്. ഈശ്വരൻ നിന്നെ പരിപാലിക്കയും നിൻെറ ഉദ്യമത്തെ അനുഗ്രഹിക്കയും ചെയ്യുമാറാകട്ടെ. ആവശ്യമുള്ളിടത്തോളം കാലം നീ പുറത്തു കഴിഞ്ഞിട്ടു്, വേഗത്തിൽ മടങ്ങിവരിക.†

എൻെറ സ്നേഹം മഹർഷിയേയും* അദ്ദേഹത്തിൻെറ സഹോദരിയേയും ധരിപ്പിക്കുക. എഡിയെ നീ കാണാതിരിക്കയില്ലല്ലോ. അവൾക്കും മറെറല്ലാ സുഹൃത്തുക്കൾക്കും എൻെറ സ്നേഹം.

നിൻെറ സാധനങ്ങൾ യഥാസമയം വന്നെത്തിയിരിക്കുമെന്നു ഞാൻ പ്രത്യാശിക്കുന്നു.

സ്നേഹപൂർവ്വം,
ബാപ്പു.

20–6–1934

## 45

വാർദ്ധ,
ഒക്ടോബർ 12, 1934.

ചി. മീരാ,

നിൻെറ കത്തു കൈപ്പററി. എന്നാൽ നീ അമേരിക്കയിലേക്കു പോവുകയായിരുന്നതുകൊണ്ടു്, നിനക്കു് എഴുതുന്നതു നിഷ്പ്രയോജനമായിരിക്കുമെന്നു് എനിക്കു് അറിയാമായിരുന്നു. †അമേരിക്കയി

† സിവിൽനിയമലംഘനം പുനരാരംഭിക്കുന്നതു തടയാൻവേണ്ടി, 1933 ജൂലൈ 31–ാം തീയതി ബോംബെ ഗവണ്മെൻറു് ഗാന്ധിജിയെ അറസ്ററു ചെയ്തു് വിചാരണകൂടാതെ തടവിലിട്ടു. ആഗസ്റ്റ് 4–ാം തീയതി വിട്ടയച്ചു. വീണ്ടും അറസ്ററുചെയ്തു. ഇത്തവണ, പതിവിനു വിപരീതമായി, ഹരിജൻപ്രവർത്തനം നടത്താനുള്ള അനുമതിയും ജയിലിൽ അദ്ദേഹത്തിനു് നിഷേധിക്കപ്പെട്ടു; അദ്ദേഹം ഉപവാസമാരംഭിച്ചു; ആരോഗ്യനില പെട്ടെന്നു് മോശമാവാൻ തുടങ്ങി. മരണം നിശ്ചയമാണെന്നു്, അദ്ദേഹവും ബാപുവും ഉൾപ്പെടെ, സർവ്വരും കരുതി. ആൻഡ്രൂസിൻെറ മാദ്ധ്യസ്ഥ്യശ്രമത്തിൻെറ ഫലമായി, ആഗസ്റ്റ് 23–ാം തീയതി ഗാന്ധിജിയെ നിരുപാധികം വിട്ടയച്ചു. നവംബർ 7–ാം തീയതി അദ്ദേഹം ഹരിജനോദ്ധാരണത്തിനായി ഒരഖിലേന്ത്യാപര്യടനം ആരംഭിച്ചു. ഈ പര്യടനകാലത്തു് മദ്ധ്യേന്ത്യയിലും ദക്ഷിണേന്ത്യയിലും മീര അദ്ദേഹത്തെ അനുഗമിച്ചു. ബോംബെയിൽ എത്തിയപ്പോൾ ഗാന്ധിജിയേയും അദ്ദേഹത്തിൻെറ സന്ദേശത്തേയും കുറിച്ചു് ഇംഗ്ലീഷുകാരെ, വിശേഷിച്ചു് തൊഴിലാളികളെ പറഞ്ഞു മനസ്സിലാക്കാനായി താൻ ഇംഗ്ലണ്ടിലേക്കു പോകണമെന്നു് അവൾക്കു് തോന്നി. ഗാന്ധിജി അനുമതി നൽകി. അഞ്ചുദിവസത്തിനകം അവർ കപ്പൽ കയറി. അതിനുശേഷം ഗാന്ധിജി മീരയ്ക്കെഴുതിയ ആദ്യത്തെ കത്താണിതു്.

* റൊമെയിൻ റോളണ്ടും സഹോദരിയും.

45 Bapu's Letters to Mira, pp. 284—285.

† ഇംഗ്ലണ്ടു് സന്ദർശിച്ചശേഷം മീര അമേരിക്കയിലേക്കു പോയി. അവിടെ നിന്നു്, ഇന്ത്യയിലേക്കു മടങ്ങുന്നവഴി അവർ വീണ്ടും ഇംഗ്ലണ്ടിൽ വന്നു. ആ അവസരത്തിൽ എഴുതിയതാണു് ഈ കത്തു്.

ലായിരിക്കുമ്പോഠം നീ എന്നിൽനിന്നോ ഇവിടെ ആരിലെങ്കിലും നിന്നോ എന്തെങ്കിലും പ്രതീക്ഷിച്ചിരിക്കുമെന്നു് എനിക്കു തീരെ വിചാരമില്ല....അമേരിക്കയിൽവച്ചു നിനക്കു സിദ്ധിച്ച അനുഭവങ്ങളുടെ ഒരു കഥനം കേഠംക്കാൻ ഞാൻ കാത്തിരിക്കയത്രേ. നീ ഡോ. ഹോംസിനു് എഴുതിയതും അമേരിക്കയിലേക്കു പോയതും നല്ല ചിന്താഗതിയുടെ ഫലമാണു്. നിനക്കു തീർച്ചയായും ആവശ്യമുണ്ടായിരുന്ന ഒരു അനുഭവമാണു് അതു്.

ഇംഗ്ലണ്ടിൽ നിനക്കുള്ള കാര്യപരിപാടി ഞാൻ മനസ്സിലാക്കുന്നു. നാം തമ്മിൽ കാണുമ്പോഠം അതു ചർച്ചചെയ്യണം. അതിനാൽ തല്ക്കാലം ഒരു അഭിപ്രായവും പറയാൻ ഞാൻ ഉദ്ദേശിക്കുന്നില്ല.

ഇവിടുത്തെ സംഗതികഠം രൂപപ്പെട്ടുവരികയാണു്. സംഭവിക്കാൻ പോകുന്നതു് എന്തെന്നു് എനിക്കറിഞ്ഞുകൂടാ. കോൺഗ്രസ്സിൽ നിന്നു പുറത്തുപോകാൻ ഞാൻ ദൃഢനിശ്ചയം ചെയ്തിരിക്കയാണു്. അതു കോൺഗ്രസ്സിനും എനിക്കും നന്മ കൈവരുത്തുമെന്നു് ഉറപ്പു തോന്നുന്നു. പുറത്തുനിന്നാൽ, എനിക്കു കോൺഗ്രസ്സിൽ കുറേക്കൂടെ നല്ലവണ്ണം സ്വാധീനശക്തി ചെലുത്താം. അപ്പോഠം ഞാൻ ഒരു ഭാരമല്ലാതായിത്തീരും; തല്ക്കാലം ഞാൻ ഒരു ഭാരമത്രെ. പിന്നെയും അവസരം വരുമ്പോഴെല്ലാം എന്റെ അഭിപ്രായങ്ങഠം ഞാൻ കോൺഗ്രസ്സിനെ ധരിപ്പിച്ചുകൊണ്ടിരിക്കും. ഈവക കാര്യങ്ങളെപ്പററി എഴുതാൻ ഞാൻ സമയം വിനിയോഗിച്ചുകൂടാത്തതാണു്. മഹാദേവും പ്യാരെലാലുമാണു് അവയെല്ലാം ശ്രദ്ധിക്കേണ്ടതു്. ഓരോ നിമിഷവും തല്ക്കാലം വിലയേറിയതാണു്.

സ്നേഹപൂർവ്വം,
ബാപ്പു.

## 46

ചി. മീരാ,

നിന്റെ കത്തു കിട്ടി. എന്റെ വാക്കുകഠം നീ ഉദ്ധരിച്ചതു ശരിയായിട്ടാണെന്നു ഞാൻ വിചാരിക്കുന്നില്ല. പക്ഷേ,അതു നിന്റെ വാദത്തിനു ബാധകമല്ല. ഇന്നലെ ഞാൻ എഴുതിയ കത്തിൽ നിന്റെ വാദഗതിയുടെ മിക്കഭാഗവും മുൻകൂട്ടി കണ്ടു്, അതിനു മറുപടി പറഞ്ഞിട്ടുണ്ടു്. *പ്രായശ്ചിത്തം എന്ന നിലയ്ക്കു നീ സെ

46 Bapu's Letters to Mira, pp. 293—294

* സെഗാവിൽ, ജമ്നലാൽജിയുടെ വക ഒരു പഴയ കാളത്തൊഴുത്തു് ശരിപ്പെടുത്തി അതിൽ, മീരാബഹൻ താൽക്കാലികമായി താമസിക്കയായിരുന്നു.അവിടെ സ്ഥിരതാമസമാക്കേണ്ടതില്ല എന്നാണു് ഗാന്ധിജി സൂചിപ്പിച്ചതു്.

ഗാവിലേക്കു പോകേണ്ട ആവശ്യം ഉണ്ടെന്നു ഞാൻ കരുതുന്നില്ല. മറെറാരുതരത്തിലും സന്തോഷത്തോടുകൂടി കഴിയാൻ നിനക്കു സാധിക്കുകയില്ലെങ്കിൽമാത്രം നീ അവിടെ പോകണം. ഞാൻ മഗൻവാഡിയിലുള്ളപ്പോൾ ഇഷ്ടമുള്ള വ്യക്തിപരമായ സേവനമെല്ലാം എനിക്കുവേണ്ടി ചെയ്യാൻ നിനക്കു കഴിയും; ബാക്കി ഇഷ്ടമുള്ളവയിൽ പങ്കുകൊള്ളുവാൻമാത്രം അവരെ അനുവദിക്കണമെന്നേയുള്ളു. സെഗാവിൽ ഞാൻ പോകേണ്ടതാണ്. അവിടെ ഞാൻ പോകുമ്പോൾ, നീ അവിടെ ഇല്ലെങ്കിൽ, ഇപ്പോഴത്തെ സംഘത്തിലുള്ളവർ ആരും എന്നോടൊപ്പം ഉണ്ടായിരിക്കാൻ സാദ്ധ്യതയില്ല. സെഗാവിൽ ഞാൻ പുതിയ സുഹൃത്തുക്കളേയും സഹപ്രവർത്തകരേയും സമ്പാദിക്കേണ്ടിയിരിക്കുന്നു. നീ ഇഷ്ടപ്പെടുന്നപക്ഷം, സമീപത്തിലുള്ള മറെറതെങ്കിലും ഗ്രാമത്തിൽ നിനക്കു വാസം ഉറപ്പിക്കാം. അപ്പോൾ എന്റെ സമീപത്തിൽ കഴിയാമല്ലോ. അധികം യാത്രചെയ്യണമെന്നു ഞാൻ ആലോചിക്കുന്നില്ല. തീർച്ചയായും ആസന്നഭാവിയിൽ ഇന്ത്യക്കു വെളിയിൽ യാതൊരു യാത്രയുമില്ല. ''വിദൂരരംഗം കാണണമെന്നു ഞാൻ ആവശ്യപ്പെടുന്നില്ല, ഒരു കാൽവയ്പുമതി എനിക്ക്''. എന്റെ ഹൃദയം ഗ്രാമങ്ങളിലത്രെ. അവിടെ പോകാൻ ഒരു ഒഴികഴിവ് എനിക്ക് ആവശ്യമുണ്ട്. സ്വച്ഛന്ദസ്വതന്ത്രമായി പോകാനും സുഹൃത്തുക്കളുടെ വാദഗതികളെ നേരിടാനും ധൈര്യം പോരാ. എന്നാൽ ഞാൻ രോഗാനന്തരവിശ്രമം കഴിഞ്ഞു മടങ്ങിവന്നാൽ ഉടനെ നീ സെഗാവ് വിട്ടുപോകാൻ തന്നെത്താൻ സന്നദ്ധയാകുമെങ്കിൽ, ഞാൻ സെഗാവിൽ പോകാൻ ഇഷ്ടപ്പെടുന്നു—നിനക്കുള്ള ഒരു ശിക്ഷ എന്ന നിലയ്ക്കല്ലാ, പ്രത്യുത, ഒരു ഗ്രാമത്തിലേക്കു പോകാൻ ഈശ്വരനാൽ എനിക്കു ദത്തവും സ്വാഗതാർഹവുമായ ഒരു സന്ദർഭം എന്ന നിലയ്ക്ക്. മഴ ലെവലേശംപോലും എന്നെ ക്ലേശിപ്പിക്കയില്ല. അവിടെ എനിക്ക് ആവശ്യമുള്ള സകല സൗകര്യങ്ങളും ഞാൻ തന്നെത്താൻ സൃഷ്ടിച്ചുകൊള്ളാം. ആകയാൽ, എന്നെക്കരുതി നീ വിഷമപ്പെടരുതെന്നു ഞാൻ ആഗ്രഹിക്കുന്നു. ഗ്രാമീണപ്രവർത്തനത്തിൽ ഏർപ്പെടാനുള്ള പ്രേരണ നിനക്ക് അനുഭവപ്പെടുന്നെങ്കിൽമാത്രം നീ സെഗാവിൽ പോകണം. അതു് അനുഭവപ്പെടുന്നില്ലെങ്കിൽ നീ സമാധാനപരമായി മഗൻവാഡിയിൽ വാസം ഉറപ്പിക്കണം. നിന്റെ കുടിൽ അവിടെയുണ്ട്. കുറേക്കൂടെ നല്ല ഏർപ്പാടുകൾ നിനക്ക് ആവശ്യമുണ്ടെങ്കിൽ ചോദിച്ചാൽമാത്രം മതി. ചുരുക്കത്തിൽ,അന്തശ്ശുബ്ദത്തിന്നു വിരുദ്ധമായി യാതൊന്നും ചെയ്യരുതു്;ആ അന്തശ്ശബ്ദം എന്തുതന്നെ ആയിക്കൊള്ളട്ടെ. എന്റെ സ്ഥിതി മെച്ചപ്പെട്ട

ന്നുണ്ടു്. ബർദോളിയിൽ ഞങ്ങൾ രണ്ടുദിവസം തങ്ങും; 23–ാം തീയതിയായിരിക്കും അവിടെ ചെന്നെത്തുന്നതു്.

അഹമ്മദാബാദു്,
14–2–1936.

സ്നേഹപൂർവ്വം,
ബാപ്പു.

## 47

ചി. മീരാ,

*നിന്റെ അസ്വാസ്ഥ്യജനകമായ എഴുത്തു കിട്ടി. നിന്റെ മനസ്സു് അവിടെ അല്ലെങ്കിൽ 24–ാം തീയതിവരെപ്പോലും നീ അവിടെ നില്ക്കുണ്ട. ആ സ്ഥലത്തു് നിനക്കു് സുഖമായിരിക്കാൻ സാദ്ധ്യമല്ലെങ്കിൽ, അവിടെ കഴിഞ്ഞുകൂടുന്നതു് ദോഷകരമാണു്; എന്നാൽ അതു പുറമേനിന്നു് അടിച്ചേല്പിച്ച ഒരു കത്തവ്യമായതുകൊണ്ടു് നീ അവിടെ വസിക്കും. വീണ്ടും വീണ്ടും നീ അതിനു് ഉദ്യമിച്ചിട്ടുണ്ടു്; ഓരോ തവണയും പരാജയമടഞ്ഞു. അതിനാൽ നീ സ്വേച്ഛാനുസരണം പ്രവത്തിക്കണം; അതു നിങ്ങളെ കൊണ്ടു ചെന്നെത്തിക്കുന്നതു് എവിടെയായാലും തരക്കേടില്ല. ഇച്ഛപോലെ പ്രവത്തിക്കുന്നതുകൊണ്ടു് തെറ്റുകൾ സംഭവിച്ചെന്നുവരാം. ആ തെറ്റുകളിൽനിന്നുമാത്രമേ നിനക്കു പാഠം പഠിക്കാൻ കഴിയൂ.... എന്നെ സംബന്ധിച്ചിടത്തോളം, ഈ എഴുത്തിനു മറുപടിയായി നിനക്കു് ഇങ്ങുപോരാം. എനിക്കു് അസന്തുഷ്ടി തോന്നുകയില്ല. നേരെമറിച്ചു്, നീ നിരങ്കുശമായ സ്വാതന്ത്ര്യം അനുഭവിക്കുമെന്നു് ചിന്തിക്കുമ്പോൾ, എനിക്കു സന്തോഷം തോന്നും.†

സെഗാവു്, വാർദ്ധ,
9–8–1937.

സ്നേഹപൂർവ്വം,
ബാപ്പു.

47 Bapu's Letters to Mira, P. 320

* ആരോഗ്യം വീണ്ടെടുക്കുന്നതിനുവേണ്ടി മീര ഡൽഹൗസിയിൽ വസിക്കുമ്പോൾ എഴുതിയ കത്തു്.

† ഗാന്ധിജിയുടെ വേർപാടു് മീരയ്ക്കു് വീണ്ടും മനോവേദനയുണ്ടാക്കിക്കൊണ്ടിരുന്നു. ഈ കത്തനുസരിച്ചു്, അവർ സേവാഗ്രാമിലേക്കു മടങ്ങി.

## 48

ചി. മീരാ,

*നിങ്ങൾ എല്ലാവരും പ്രതീക്ഷിച്ചതു ഞാൻ മുൻകൂട്ടി ചെയ്തുകഴിഞ്ഞു. എന്തെന്നാൽ ഞാൻ യൂറോപ്യൻ ജലധികളിൽ മുഴകിക്കഴിഞ്ഞു, ആ ലേഖനങ്ങൾ നിന്നിലുളവാക്കിയ പ്രതികരണം എന്നെ അറിയിക്കണം. ഞാൻ മറ്റൊന്നു് എഴുതിയിട്ടുണ്ടു്.

....ഞങ്ങൾ ഇപ്പോഴാണു് ഉത്മാൻസയിൽ വന്നെത്തിയതു്.

ഉത്മാൻസായ്, സ്നേഹപൂർവ്വം,
9–10–1938 ബാപ്പു.

## 49

ചി. മീരാ,

നിന്റെ കത്തുകളെല്ലാം കലാസൃഷ്ടികളത്രെ, ഹ്രസ്വമായാലും ദീർഘമായാലും....നീ ക്ഷമയോടുകൂടി കഴിയുമെങ്കിൽ, പത്താനെപ്പറ്റി† നിനക്കു് മതിപ്പു വളർന്നുവരുന്നതായി അനുഭവപ്പെടും. അയാൾ പ്രശംസാർഹനായ മനുഷ്യനാണു്....ഒരിക്കൽനിന്നെ, അയാൾ വിശ്വസിച്ചാൽ, പിന്നെ ഹൃദയം തുറന്നു പെരുമാറും.

എന്റെ ആരോഗ്യത്തെപ്പററി ആലോചിച്ചു നീ വിഷമിക്കേണ്ടതില്ല. കഴിവുള്ള പരിരക്ഷയൊക്കെ ഞാൻ കൈക്കൊള്ളുന്നുണ്ടു്. സാദ്ധ്യമായ വിശ്രമം സ്വീകരിക്കുന്നുമുണ്ടു്. രക്തസമ്മർദ്ദം നിയന്ത്രണാധീനമാണു്. ഞാൻ വാനപ്രസ്ഥം നയിക്കുകയും ബാഹ്യപ്രവർത്തനം സകലതും അവസാനിപ്പിക്കയും ചെയ്യാത്തപക്ഷം, അതു് ഇടയ്ക്കിടെ വദ്ധിച്ചുകൊണ്ടിരിക്കും. പക്ഷേ, അങ്ങനെ ചെയ്യുന്നതു് തെററായിപ്പോകും. അവസാനംവരെ പ്രവർത്തനനിരതനായി ദീർഘകാലം ജീവിക്കാനുള്ള കല ഞാൻ കണ്ടുപിടിക്കേണ്ടതാണു്. യൗവനദശയിൽ ജീവിതം ഇത്രത്തോളം പാഴാക്കിക്കളഞ്ഞതുകൊണ്ടു്, എനിക്കു് ഒരിക്കലും ആ കല പൂർണ്ണമായി സ്വാധീനപ്പെടുത്താൻ കഴിയുകയില്ല. എന്റെ ശേഷിച്ച ജീവിതത്തി

48 Bapu's Letters to Mira, p. 324

* ഗാന്ധിജി വടക്കപടിഞ്ഞാറൻ അതിർത്തിപ്രവിശ്യയിൽ പര്യടനം നടത്തുമ്പോഴാണു് ഇതു് എഴുതിയതു്. യൂറോപ്പിലെ സ്ഥിതിഗതികളെപ്പററി ഗാന്ധിജി എഴുതിയ ലേഖനങ്ങളെയാണു് പരാമർശിക്കുന്നതു്.

49 Bapu's Letters to Mira, pp. 328—329

† മീരാ വടക്കപടിഞ്ഞാറൻ അതിർത്തിപ്രവിശ്യയിൽ പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുമ്പോഴാണു് ഇതും അടുത്ത കത്തും അയച്ചതു്.

ന് ഈശ്വരൻ കാരുണ്യസമേതം അനുവദിച്ചുതരുന്നതു് എന്തായാലും അതിനു് നാം കൃതജ്ഞരായിരിക്കേണ്ടതാണു്.

ബർദോളി,
20–1–1939.

സ്നേഹപൂർവ്വം,
ബാപ്പു.

## 50

സെഗാവ്, വാർദ്ധ,
3–2–1939.

ചി. മീരാ,

പെഷവാറിൽനിന്നു് നീ അയച്ച കത്തു് വാർത്തകൾകൊണ്ടു നിറഞ്ഞു വിങ്ങുന്നു. നീ ഇപ്പോൾ അവയുടെ തിക്കിനും തിരക്കിനും ഇടയിലാണു്. എന്തുവന്നാലും നീ ആരോഗ്യം സംരക്ഷിക്കണം. പാദങ്ങൾ നല്ലവണ്ണം മറയ്ക്കണം. നിനക്കുവേണ്ട ആഹാരം ആവശ്യപ്പെടണം. അതു് അമിതമാകരുതു്. നിനക്കു് ആകാവുന്നതിലധികം ബുദ്ധിമുട്ടരുതു്. അപ്പോൾ എല്ലാം നന്നായിത്തീരും.

എന്നെക്കരുതി ഒരു മനഃക്ലേശവും വേണ്ട. ഈശ്വരനു് എന്നെ എത്രകാലം ആവശ്യമുണ്ടോ, അത്രയുംകാലം അദ്ദേഹം ഭൂമിയിൽ എന്നെ സംരക്ഷിച്ചുകൊള്ളും. ഞാൻ ഇവിടെ ആയാലും, മറ്റെവിടെയെങ്കിലും ആയിരുന്നാലും ഒരുപോലെ നന്നു്. അദ്ദേഹത്തിന്റെ ഇച്ഛ നടക്കും, നമ്മുടേതല്ല.

സ്നേഹപൂർവ്വം,
ബാപ്പു

## 51

രാജ്കോട്ട്.
8–3–1939,

ചി. മീരാ,

എന്റെ ഉപവാസം* നീ ധൈര്യസമേതം സഹിച്ചിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. മുമ്പു നടത്തിയ ഉപവാസങ്ങളേക്കാൾ,

---

50 Bapu's Letters to Mira pp. 329–330

51 Bapu's Letters to Mira. p. 332

* രാജ്കോട്ട് ഉപവാസം (3–3–1939– ൽ ആരംഭിച്ചു്, 7–3–1939–ൽ അവസാനിപ്പിച്ചു)

ഒരുപക്ഷേ, ഇതു് എന്നെ സമ്പന്നനാക്കി. ഞാൻ തികച്ചും സന്തുഷ്ടനാണ്. ബലവും വന്നുചേരുന്നുണ്ട്. തൽക്കാലം ഇതിൽ കൂടുതൽ വേണ്ട.

സ്നേഹപൂർവ്വം,
ബാപ്പു.

## 52

സേവാഗ്രാം,
വാർദ്ധ, സി. പി.,
7–9–1940.

ചി. മീരാ,

നിന്റെ നീണ്ട കത്തു കൈപ്പററി. നിന്റെ ഉള്ളിൽ നടന്നുകൊണ്ടിരിക്കുന്ന സംഘട്ടനം† മനസ്സിലാക്കാൻ അതു് എന്നെ സഹായിക്കുന്നു. സകല സംഗതികൾക്കും സ്വയം ഉള്ളിലേക്കു നോക്കുന്ന കല നീ ഇനിയും സ്വായത്തമാക്കിക്കഴിഞ്ഞിട്ടില്ല. തിരിയുണ്ടാക്കുന്ന ജോലി നൂൽനൂല്പിനെപ്പോലെതന്നെ ആശ്വാസപ്രദമത്രെ. ആ ക്രിയയെ ഈശ്വരനോടു നീ ബന്ധിപ്പിക്കണമെന്നേയുള്ളു. ഹർഹാദ് ഒരു പർവ്വതഭേദനത്തിലൂടെയാണ് തന്റെ ഈശ്വരനെ ദർശിച്ചതു്. ഈശ്വർദത്തമായ ബലം ഉപയോഗിച്ചു് ശക്തിയേറിയ ആഘാതങ്ങൾ നിരന്തരമായി ഏല്പിച്ചുകൊണ്ടിരിക്കുന്ന ഒരാൾ ആയിട്ടു് അയാൾ ചിത്രീകരിക്കപ്പെടുന്നു. അയാൾ പർവ്വതം ഭേദിക്കയും തന്റെ ഈശ്വരനെ കണ്ടെത്തുകയും ചെയ്തു. ആ ഈശ്വരൻ സുന്ദരിയായ ഒരു

52 Bapu's Letters to Mira, P. 340.

† 'എന്നിലെ ആഭ്യന്തരസംഘട്ടനം ഒരു അപകടസന്ധിയിൽ ചെന്നെത്തിയിട്ടുണ്ടായിരുന്നു. പരിഭ്രാന്തിയും വ്യാമോഹവും ജനിപ്പിക്കുന്ന മൂടൽമഞ്ഞും ധൂമികയും എന്റെ മാർഗ്ഗത്തെ ആവരണം ചെയ്തിരുന്നു. ആ വേദനയിൽ ഞാൻ മൗനത്തിലും ഏകാന്തതയിലും മുഴുകി—എനിക്കു തുണയരുളാൻ ഈശ്വരനോടു് കൂടുതൽ ഭക്തിപൂർവ്വം പ്രാർത്ഥിക്കാൻ സാധിക്കുന്നതിനുവേണ്ടി. ആ മൗനം പതിനഞ്ചുമാസം നീണ്ടുനിന്നു. യാത്രകൾക്കുവേണ്ടി ഏതാനും ദിവസം മാത്രമാണ് ഇടയ്ക്കുവെച്ചു് അതു ഭഞ്ജിച്ചതു്. ഈ കാലഘട്ടത്തിൽ കുറേനാൾ ദിവസേന ഒരുതവണ അരമണിക്കൂർ വേണമെങ്കിൽ വന്നാൽ സംസാരിക്കുക എന്നതായിരുന്നു എന്റെ നിയമം. ശേഷമുള്ള കാലത്തു്, സേവാഗ്രാം മൈതാനത്തിലുള്ള ഒരു കുടിലിൽ ഞാൻ വസിച്ചിരുന്നപ്പോൾ, ആഴ്ചയിൽ രണ്ടുതവണ വൈകുന്നേരം ബാപ്പുവിനെ കാണാൻ പോകുന്ന അവസരങ്ങളിൽ ഞാൻ സംസാരിച്ചിരുന്നു. വേദങ്ങളും പുരാണങ്ങളും മാത്രമാണ് ഞാൻ പാരായണം ചെയ്തിരുന്നതു്. ഓരോ ദിവസവും ആയിരം വാര നൂൽ നൂററിരുന്നു. ആ മൗനത്തിൽനിന്നു ഞാൻ പുറത്തുവന്നപ്പോൾ ഈശ്വരൻ എനിക്കു ശക്തി നൽകിക്കഴിഞ്ഞിരുന്നു—അന്നോളം ഞാൻ വിഫലമായി നേടാൻ ശ്രമിച്ചിരുന്ന ശക്തി.'—മീര.

വധുവിന്റെ നിലയിൽ ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. സബർമതിയിൽനിന്നോ മറ്റെവിടെയെങ്കിലുംനിന്നോ, അയച്ചുതരുന്ന തിരി ഉപയോഗിച്ച് നീ നൂൽനൂല്പ് നടത്തിയാൽ അതു് സുഖലോലുപതയായിരിക്കും. തിരിയുണ്ടാക്കുന്ന ജോലിയിൽ ആയാസകരമാംവണ്ണം ഏർപ്പെടാൻ നിന്റെ കൈകൾ തീരെ അശക്തമായിരിക്കാം. വേഗത്തിലും വലിയ തോതിലും ജോലിചെയ്യാനുള്ള കഴിവു നേടത്തക്കവണ്ണം ഈ പ്രക്രിയകളിലെല്ലാം അടങ്ങിയിരിക്കുന്ന പ്രവർത്തനക്രമം സ്വാധീനപ്പെടുത്താൻ മതിയായ ബലം ശരീരത്തിനു് ഉണ്ടായില്ലെന്നുവരാം. എന്നാൽ വേഗത്തിലോ വലിയ തോതിലോ ചെയ്യേണ്ട ആവശ്യം നിനക്കില്ല. ഈശ്വരനു് ആത്മാർപ്പണംചെയ്യാനുള്ള മനോഭാവമാണു് അത്യന്താപേക്ഷിതം. നിന്റെ ബാഹ്യപ്രവർത്തനം എന്തുതന്നെ ആയിക്കൊള്ളട്ടെ, അവ സമസ്തവും ഈശ്വരനുവേണ്ടി ആയിരിക്കണം.

ഈശ്വരൻ നിന്നോടുകൂടെ ഉണ്ടാകട്ടെ!

സ്നേഹപൂർവ്വം,
ബാപ്പു.

## 53

സേവാഗ്രാം,
വാർധാവഴി, സി. പി.,
31–5–1942.

ചി. മീരാ,

നീ അയച്ച കത്തു കൈപ്പററി. അതു് പരിപൂർണ്ണവും വസ്തുതകളിൽ വെളിച്ചം വീശുന്നതുമാണു്. ആ †അഭിമുഖസന്ദർശനത്തിന്റെ

53 Bapu's Letters to Mira, pp. 360—362.

† 'അന്നത്തെ ഉപദേശകഭരണകൂടത്തിലെ രണ്ടു പ്രമുഖ ഉദ്യോഗസ്ഥന്മാരുമായി ഞാൻ ഒരു കൂടിക്കാഴ്ച നടത്തിയിട്ടുണ്ടായിരുന്നു. ജപ്പാൻകാർ വരുന്നുണ്ടെന്നു് അറിവു കിട്ടുന്ന മാത്രയിൽ, ഉദ്യോഗസ്ഥന്മാർ നാല്പതോ അൻപതോ മൈൽ ഉൾഭാഗത്തുള്ള ഒരു കുന്നിൻപുറത്തേക്കു മാറിപ്പോകണമെന്നും, മോട്ടാർക്കാറുകളിൽ അവക്കു കൊണ്ടുപോകാൻ സാധിക്കാത്ത ഫയലുകൾ കത്തിച്ചുകളയണമെന്നും, എല്ലാ പാലങ്ങളും തകർക്കണമെന്നും ഉദ്ദേശ്യമുണ്ടായിരുന്നു. ആ വസ്തുത ഞങ്ങൾ അറിഞ്ഞിരുന്നതുകൊണ്ടു്, ഭരണയന്ത്രം ഞങ്ങളുടെ കൈയിൽ ഏല്പിച്ചതിനുശേഷം വ്യവസ്ഥാപിതമായ രീതിയിൽ പിൻവാങ്ങണമെന്നു് അവരോടു് അപേക്ഷിക്കുക എന്നതായിരുന്നു എന്റെ കൂടിക്കാഴ്ചയുടെ ലക്ഷ്യം. ജയിലുകളുടെ താക്കോൽ ഞങ്ങളെ ഏല്പിക്കണമെന്നും സിവിൽ ആശുപത്രികളിലെ ഡോക്ടർമാരേയും ഔഷധങ്ങളേയും കൊണ്ടുപൊയ്ക്കളയരുതെന്നും അവരോടു് ഞാൻ പ്രത്യേകം അഭ്യർത്ഥിച്ചു.' —മീര.

വിവരണം ഉത്തമമായിട്ടുണ്ട്. നിന്റെ ഉത്തരങ്ങൾ ഋജുവും അസന്ദിഗ്ദ്ധവും ധീരവുമായിരുന്നു. ഒരു വിമർശനവും എനിക്കു നടത്താനില്ല. 'നീ പോകുന്ന രീതിയിൽ മുന്നോട്ടു പോകൂ' എന്നുമാത്രമേ എനിക്കു പറയാനുള്ളു. നീ തക്കസമയത്തു് ഉചിതമായ സ്ഥലത്തു ചെന്നെത്തിയെന്നു് തികച്ചും വ്യക്തമായി മനസ്സിലാക്കാൻ എനിക്കു കഴിയുന്നു. ആകയാൽ നിന്റെ ചോദ്യങ്ങളിലേക്കു നേരെ കടക്കുകയല്ലാതെ അതിൽ കൂടുതലായി യാതൊന്നും എനിക്കു ചെയ്യാനില്ല. ആ ചോദ്യങ്ങളെല്ലാം ഉത്തമങ്ങളും പ്രസക്തങ്ങളുമാണ്.

1. ജനങ്ങൾ എന്തുചെയ്യണമെന്നു നാം അവരോടു പറയേണ്ടതാണെന്നു് ഞാൻ വിചാരിക്കുന്നു. അവരുടെ കഴിവിനനുസരിച്ച് അവർ പ്രവർത്തിക്കും. അവർക്കു് എത്രത്തോളം കഴിവുണ്ടെന്നു നിശ്ചയിച്ചു്, അതനുസരിച്ചു് നിർദ്ദേശങ്ങൾ നൽകാൻ തുടങ്ങിയാൽ നമ്മുടെ നിർദ്ദേശങ്ങൾക്കു് വിഘാതമുണ്ടാകും, അവ സന്ദിഗ്ദ്ധങ്ങളായിത്തീരുകപോലും ചെയ്യും. അതു് നാം ഒരിക്കലും ചെയ്യാൻ പാടില്ല. ഈ വെളിച്ചത്തിൽ എന്റെ നിർദ്ദേശങ്ങൾ നീ വായിക്കണം. ജാപ്പനീസ് സേനയോടു് പരിപൂർണ്ണനിസ്സഹകരണം പാലിക്കുന്ന നിലപാടാണ് നാം സ്വീകരിക്കുന്നതെന്നു് ഓർക്കണം. അതിനാൽ ഒരു തരത്തിലും അവരെ നാം സഹായിക്കാൻ പാടില്ല. അവരോടുള്ള യാതൊരു ഇടപാടിലൂടെയും നാം ലാഭം നേടാനും പാടില്ല. അവർക്കു് നാം യാതൊന്നും വിൽക്കാൻ പാടില്ല. ജാപ്പനീസ് സൈന്യത്തെ നേരിടാൻ ജനങ്ങൾക്കു കഴിവില്ലെങ്കിൽ, സായുധഭടന്മാർ ചെയ്യുന്നതുപോലെ അവരും പ്രവർത്തിക്കും. അതായതു് പരാജയം നേരിട്ടാൽ അവർ പിൻവാങ്ങും. അങ്ങനെ ചെയ്താൽ ജപ്പാൻകാരോടു് എന്തെങ്കിലും ഇടപാടു് വെച്ചുപുലർത്തുക എന്ന പ്രശ്നമേ ഉത്ഭവിക്കുന്നില്ല. അതു് ഉത്ഭവിക്കാനും പാടില്ല—പക്ഷേ, മരണംവരെ ജപ്പാൻകാരെ എതിർത്തുനില്ക്കാനും അവരുടെ ആക്രമണത്തിനു വിധേയമായ വിഭാഗത്തെ ഒഴിച്ചുമാററാനുമുള്ള ധൈര്യവും സാമർത്ഥ്യവും ജനങ്ങൾക്കു് ഇല്ലെങ്കിൽ, അവർക്കു നൽകപ്പെടുന്ന നിർദ്ദേശങ്ങളുടെ വെളിച്ചത്തിൽ കഴിവുള്ളതു് അവർ അനുഷ്ഠിക്കും. ഒരു കാര്യം ഒരിക്കലും അവർ ചെയ്യാൻ പാടില്ല—മനസ്സോടുകൂടി ജപ്പാൻകാർക്കു് അവർ കീഴടങ്ങരുതു്. അതു് ഭീരുത്വം നിറഞ്ഞ ഒരു പ്രവൃത്തിയായിരിക്കും; സ്വാതന്ത്ര്യപ്രേമികളായ ജനങ്ങൾക്കു് നിരക്കാത്തതായിരിക്കും ആ കൃത്യം. ഒരു തീയിൽനിന്നു് മറെറാന്നിലേക്കു് ഒരുപക്ഷേ, കുറേക്കൂടി ഭയാനകമായ മറെറാന്നിലേക്കു്, വീഴുന്നതിനുവേണ്ടി മാത്രം അവർ രക്ഷപ്പെട്ടു് ഓടരുതു്. ജപ്പാൻകാരെ എതിർത്തുനില്ക്കുക എന്നതായിരിക്കണം എപ്പോഴും അവരുടെ മനോഭാവം. അതുകൊണ്ടു് ബ്രിട്ടീഷുകാരുടെ കറൻസിനോട്ടുകളോ ജപ്പാൻകാരുടെ നാണയങ്ങളോ സ്വീകരിക്കുക എന്നൊരു പ്രശ്നമേ ഉദിക്കുന്നില്ല. ജപ്പാൻകാരുടെ

കൈയിൽനിന്നു വരുന്ന യാതൊന്നും അവർ കൈകൊണ്ടു് തൊടുക യില്ല. നമ്മുടെ സ്വജനങ്ങളോടുള്ള ഇടപാടുകളെ സംബന്ധിച്ചിട ത്തോളം അവർ ഒന്നുകിൽ സാധനങ്ങൾ പരസ്പരം കൈമാറും; അല്ലെ ങ്കിൽ അവരുടെ പക്കലുള്ളിടത്തോളം ബ്രിട്ടീഷ്കറൻസി ഉപയോ ഗിക്കും. ബ്രിട്ടീഷ് ഭരണകൂടത്തിനുപകരം വരാനിടയുള്ള ദേശീയ ഗവണ്മെൻറു്, കഴിവനുസരിച്ചു് ബ്രിട്ടീഷ് കറൻസി മുഴുവൻ ജനങ്ങളിൽനിന്നു് ഏറ്റെടുക്കുമെന്ന പ്രതീക്ഷ അവക്കു് ഉണ്ടായി രിക്കും.

2. പാലം പണിയിൽ സഹകരിക്കുന്നതിനെക്കുറിച്ചുള്ള ചോ ദ്യത്തിൻെറ മറുപടി മേല്പറഞ്ഞതിൽ അടങ്ങിയിട്ടുണ്ടു്. അങ്ങനെ സഹകരിക്കുന്ന പ്രശ്നമേ ഉണ്ടായിരിക്കയില്ല.

3. ഇന്ത്യൻ ഭടന്മാരും നമ്മുടെ ജനങ്ങളും തമ്മിൽ സമ്പക്മുണ്ടാ കുന്നപക്ഷം, അവരുടെ മനോഭാവം അനുകൂലമാണെങ്കിൽ, അവ രോടു നാം സഹോദരഭാവം പുലത്തണം. അവക്കു കഴിയുമെങ്കിൽ, രാഷ്ട്രത്തോടു ചേന്നുനില്ക്കാൻ അവരെ ക്ഷണിക്കണം. ഒരുപക്ഷേ, അവക്കു രാജ്യത്തെ വിദേശീയാധിപത്യത്തിൽനിന്നു് മോചിപ്പി ക്കാൻ കഴിയുമെന്ന വാഗ്ദാനത്തോടുകൂടി ആയിരിക്കാം അവരെ കൊണ്ടുവന്നിട്ടുള്ളതു്. വിദേശീയാധിപത്യം ഉണ്ടായിരിക്കയില്ല; ജനങ്ങളോടു് അവർ സൗഹാർദ്ദം പുലത്തുകയും, ബ്രിട്ടീഷ് ഭരണ കൂടത്തിൻെറ സ്ഥാനത്തു് സ്ഥാപിക്കപ്പെട്ടിരിക്കാനിടയുള്ള ദേശീയ ഗവണ്മെൻറിനെ അനുസരിക്കയും ചെയ്യണമെന്നു് പ്രതീക്ഷിക്കപ്പെ ടുന്നതാണു്. ബ്രിട്ടീഷുകാർ ഭാരതീയരുടെ കൈയിൽ അധികാരം ഏല്പിച്ചിട്ടു് ക്രമപ്രകാരം പിൻവാങ്ങിയിട്ടുണ്ടെങ്കിൽ സംഗതികളെ ല്ലാം ഉത്കൃഷ്ടമായ രീതിയിൽ നടക്കും. ജപ്പാൻകാക്കു് ഇന്ത്യയിലോ അതിൻെറ ഏതെങ്കിലും കോണിലോ സമാധാനപൂവ്വം ആസ്ഥാനം ഉറപ്പിക്കുന്നതു വിഷമമാക്കിത്തീക്കുകയും ചെയ്യുമായിരുന്നു. എന്തു കൊണ്ടെന്നാൽ അവക്കു നേരിടേണ്ടിവരുന്നതു് വെറുപ്പും എതിപ്പും പ്രകടിപ്പിക്കുന്ന ഒരു ജനതയെ ആയിരിക്കും. എന്താണു് സംഭവി ക്കാൻ ഇടയുള്ളതെന്നു പറയാൻ പ്രയാസമുണ്ടു്. പ്രവർത്തനം നട ത്തുന്ന ശക്തി ജപ്പാൻകാരോ ബ്രിട്ടീഷുകാരോ, ആരുമായിക്കൊള്ള ട്ടെ, എതിത്തുനില്ക്കാനുള്ള ശേഷി വളത്തുന്നതിനു് ജനങ്ങൾക്കു പരി ശീലനം നല്കിയാൽമാത്രം മതി.

4. ഉത്തരം മുകളിലുള്ള 1–ൽ അടങ്ങിയിരിക്കുന്നു.

5. സന്ദർഭമുണ്ടായില്ലെന്നുവരാം; പക്ഷേ, അതുണ്ടാകുന്നപക്ഷം, സഹകരണം അനുവദനീയമാണു്; സഹകരിക്കേണ്ടതു് ഒരാവശ്യം പോലും ആയിത്തീരാം.

6. വഴിവക്കിൽ കണ്ടെത്തുന്ന ആയുധങ്ങളെക്കുറിച്ച് നീ പറയുന്ന മറുപടി അത്യന്തം ലോഭനീയമാണ്; തികച്ചും യുക്തിയുക്തവുമത്രേ. അതനുസരിച്ച് പ്രവർത്തിക്കാവുന്നതാണ്. പക്ഷേ, അർഹതയുള്ള ആളുകൾ അവ കണ്ടെത്തുകയും അവക്ക് കഴിയുമെങ്കിൽ സുരക്ഷിതമായ ഒരിടത്ത് ശേഖരിച്ചുവെക്കുകയും ചെയ്യുക എന്ന ആശയം ഞാൻ തള്ളിക്കളയുന്നില്ല. അവ ശേഖരിച്ചുവെക്കുന്നതും അപകടകാരികളായ ആളുകളുടെ കൈയിൽപ്പെടാതെ സൂക്ഷിക്കുന്നതും അസാധ്യമാണെങ്കിൽ, നീ പറഞ്ഞ പദ്ധതിയാണ്. ഉത്തമം.

സ്നേഹപൂർവ്വം,
ബാപ്പു.

## 54

സേവാഗ്രാം,
21–7–1942.

ചി. മീരാ,

നിനക്കു ഞാൻ തന്നിട്ടുള്ള സർട്ടിഫിക്കററ് അർഹിക്കുന്ന രീതിയിലാണ് നീ ജീവിക്കുന്നത്. വർണ്ണനാത്മകങ്ങളായ കത്തുകളെഴുതാൻ നിനക്കു ജന്മവാസനയുണ്ട്. ലെയ്ത്ത് വെയ്ററിനോട്† നടത്തിയ സംഭാഷണത്തെപ്പററി നീ നല്കുന്ന വിവരണം ജീവിതസത്യം തുളുമ്പുന്നതാണ്.

നിന്നെക്കാണാൻ വൈസ്രോയിക്കുള്ള വൈമനസ്യം എനിക്കു മനസ്സിലാക്കാൻ കഴിയുന്നുണ്ട്, അതിനെ ആദരിക്കാൻപോലും സാധിക്കുന്നുണ്ട്. എന്നാൽ ലെയ്ത്ത് വെയ്ററിനോട് നീ നടത്തിയ സംഭാഷണം ഉദ്ദേശ്യം നിറവേററാൻ പര്യാപ്തമാണ്.

നീ മൗലാനാ സാഹേബിനേയും, ജവഹർലാൽ നെഹ്റുവിനേയും കണ്ടതിനെപ്പററി സുശീല എന്നോടു പറഞ്ഞിട്ടുണ്ട്. രണ്ടുപേരും

54 Bapu's Letters to Mira, pp. 362–363.

† 'വർഷകാലം ആരംഭിച്ചതുകൊണ്ട് ജപ്പാൻകാർ ഉടനടി ആക്രമിക്കുമെന്നുള്ള ഭീതി കുറഞ്ഞു. ഒറീസ്സയിൽനിന്നും ഞാൻ ഹരേകൃഷ്ണ മേത്താബിനോടൊന്നിച്ച് പ്രവർത്തകസമിതിയോഗസമയത്ത് സേവാഗ്രാമിൽ ചെന്നു. 'ഇന്ത്യ വിട്ടുപോവുക' (ക്വിററ് ഇന്ത്യാ) എന്ന തീരുമാനം സമിതി അംഗീകരിച്ചതിനുശേഷം, ഗാന്ധിജിയുടെ മനസ്സിന്റെ അടിത്തട്ടിലുള്ള ചിന്താഗതി വൈസ്രോയിയെ വിശദമായി ധരിപ്പിക്കാൻ എന്നെ അദ്ദേഹം നേരെ അങ്ങോട്ടയച്ചു. ലിൻലിത്ഗോ പ്രഭുവിനു എന്നെ കാണാൻ സൗകര്യമില്ലെന്നു അദ്ദേഹത്തിന്റെ സ്വകാര്യസെക്രട്ടറി (ലെയ്ത്ത് വെയ്ററ്) മുഖാന്തരം എന്നെ അറിയിച്ചു. എങ്കിലും ബാപ്പുവിന്റെ മനോഭാവത്തെപ്പററി അദ്ദേഹത്തിനു ജിജ്ഞാസ ഉണ്ടായിരുന്നതുകൊണ്ട് ലെയ്ത്ത് വെയ്ററിനെ ഞാൻ കാണണമെന്നു നിർദ്ദേശിക്കപ്പെട്ടു. അപ്രകാരം ഞാൻ പ്രവർത്തിച്ചു. അദ്ദേഹത്തോടു പൂർണ്ണമായി ഒരു മണിക്കൂർ സംഭാഷണം നടത്തുകയും ചെയ്തു.'—മീരാ.

ഡൽഹിയിൽ ഉണ്ടായിരുന്നതു നന്നായി. മൗലാനാ സാഹേബ് ഇപ്പോഴും അവിടെ ഉണ്ടെങ്കിൽ എന്റെ സ്നേഹം അദ്ദേഹത്തെ അറിയിക്കുകയും അദ്ദേഹം ആരോഗ്യം പൂർണ്ണമായി വീണ്ടെടുത്തിരിക്കുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നതായി അദ്ദേഹത്തോടു പറയുകയും ചെയ്യണം.

ഹരിയാനയിൽ കഴിച്ചുകൂട്ടിയകാലം നിനക്കു് സുഖകരമായിരുന്നുവെന്നു് ഞാൻ വിശ്വസിക്കുന്നു. സന്ദർഭത്തിന്റെ ആവശ്യമനുസരിച്ചു് നീ ഇവിടെ വരികയോ ബോംബെയിൽവച്ചു് എന്നെ കാണുകയോ ചെയ്യണം. രണ്ടാംതീയതി ഇവിടെനിന്നു പുറപ്പെട്ടു് മൂന്നാംതീയതി ബോംബെയിലെത്താമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. എനിക്കു സുഖംതന്നെ. പ്യാരെലാലിനു് സുഖമില്ലായിരുന്നു. ഇപ്പോഴും അയാൾ പ്രകടമായി സുഖം പ്രാപിച്ചുവരികയാണു്.

സ്നേഹപൂർവ്വം,
ബാപ്പു.

## 55

സേവാഗ്രാം, വാർദ്ധ,
3–8–1944.

ചി. മീരാ,

നീ അയച്ച എഴുത്തുകളെല്ലാം കിട്ടി. ഒരു വലിയ സംഘത്തോടൊന്നിച്ചു് ഞാൻ ഇന്നു് ഇവിടെ വന്നെത്തി. ഞാൻ സസുഖം കഴിയുന്നു. അതേ, നീ സാവധാനം മുന്നോട്ടു നീങ്ങണം; ഏതു മണ്ണാണു വേണ്ടതെന്നു തെരഞ്ഞെടുക്കുന്നതിനു തിടുക്കം കൂട്ടരുതു്. *ആശ്രമം സകല പരിധികളും കടന്നു വളർന്നിരിക്കയാണു്.

സ്നേഹപൂർവ്വം,
ബാപ്പു.

---

55 Bapu's Letters to Mira, P. 364

* ക്വിററ് ഇന്ത്യാ പ്രമേയത്തിനുശേഷം 1942 ആഗസ്റ്റിൽ ഗാന്ധിജി, കസ്തൂർബാ, മഹാദേവ് ദേശായ്, സരോജിനി നായിഡു എന്നിവരോടൊപ്പം, ആഗാഖാൻ കൊട്ടാരത്തിൽ മീരാബഹൻ തടവുകാരിയാക്കപ്പെട്ടു. 1944 ജൂണിൽ അവർ അവിടെനിന്നു വിമുക്തയായി. (സംഭവബഹുലമായിരുന്നു ഈ ജയിൽവാസക്കാലം. അവർ ജയിലിൽ ചെന്നു് 5 ദിവസത്തിനകം മഹാദേവ് ദേശായിയും, ആറുമാസത്തിനുശേഷം കസ്തൂർബായും നിര്യാതരായി. ഇതിനിടയ്ക്കാണു് ഗാന്ധിജിയുടെ 21 ദിവസത്തെ ഉപവാസമുണ്ടായതു്.) ജയിൽവിമുക്തയായശേഷം മീരാബഹൻ യു.പി. യിൽ പോയി തന്നെത്താൻ ഒരു ചെറിയ ആശ്രമം ആരംഭിക്കാൻ പരിശ്രമിക്കുകയായിരുന്നു. ഗാന്ധിജി വാർദ്ധയിൽ മടങ്ങിവന്നതിനു ശേഷമാണു് ഈ കത്തയച്ചതു്. ഇതിൽ പരാമർശിക്കുന്ന ആശ്രമം സേവാഗ്രാമാണു്.

**56**

ബോംബെ,
18–9–1944.

ചി മീരാ,

രേവാരിയിൽനിന്നു് അയച്ച കത്തു കൈപ്പററി. നിൻെറ സന്ദേശങ്ങൾ ദേവദാസ് എന്നെ അറിയിച്ചിട്ടുണ്ടു്. നിൻെറ ശരീരം തകന്നിരിക്കയാണു് എന്നുംകൂടെ ദേവദാസ് പറഞ്ഞു. ആ അപരാധത്തിൻെറ ഉത്തരവാദിത്വം, മുഴുവനുമല്ലെങ്കിൽ ഭാഗികമായിട്ടെങ്കിലും, ഞാൻ ഏല്ക്കേണ്ടതാണെന്നു് എനിക്കു തോന്നുന്നു. അതു പരിഹരിക്കുന്നതിലുള്ള അഭിമാനംകൂടെ എനിക്കു് അവകാശപ്പെടാൻ കഴിഞ്ഞെങ്കിൽ കൊള്ളാമെന്നു് ഞാനെത്രമാത്രം ആഗ്രഹിക്കുന്നെന്നോ! ദീൻഷായുടേയോ, ശിവശർമ്മയുടേയോ കീഴിൽ കുറെ ചികിത്സകൂടെ നടത്തിയാലെന്തു്? രണ്ടുപേരും ഇപ്പോൾ ഇവിടെയുണ്ടു്.

കൊലയാളിയുടെ കൈയിൽനിന്നു പശുവിനെ രക്ഷിച്ചതു് എപ്രകാരമാണെന്നു് എന്നോടു പറയുക. ഒരു ആശ്രമം നിർമ്മിച്ചു നടത്തുകയെന്ന ഗൗരവമേറിയ ഉത്തരവാദിത്വം ഏറെറടുക്കുന്നതിനു മുമ്പു് നിൻെറ ദേഹസ്ഥിതി നല്ല നിലയിലാക്കണമെന്നു് ഞാൻ അഭ്യർത്ഥിക്കുന്നു.

എൻെറ സംഭാഷണങ്ങൾ* നീണ്ടുപോകുകയാണു്. അവയുടെ പര്യവസാനം ഈശ്വരനുമാത്രമേ അറിഞ്ഞുകൂടൂ. ഒരു നല്ല കാര്യംമാത്രം പറയാനുണ്ടു്. ഈ ക്ലേശം വേണ്ടുവണ്ണം സഹിക്കാൻ എനിക്കു കഴിയുന്നു. ആരോഗ്യവാനായി ഞാൻ ജീവിക്കുകയും ചെയ്യുന്നു. നാം രണ്ടുപേരും കഴിയുന്നതു് വളരെ സമീപസ്ഥലങ്ങളിലായതു് ഏതായാലും നന്നായി.

ഇന്നു് മൗനദിനമാണു്. അവശേഷിച്ചിരുന്ന ജോലികൾ ചെയ്തുതീർക്കാൻ ഈ ദിവസം ഞാൻ ഉപയോഗിക്കുകയാണു്.

സ്നേഹപൂർവ്വം,
ബാപ്പു.

---

56 Bapu's Letters to Mira, pp. 364—365

* കായിദ്–ഇ–ആസാം ജിന്നയുമായുള്ള സംഭാഷണങ്ങൾ.

## 57

സേവാഗ്രാം,
19–8–1946.

ചി. മീരാ,

†ആശ്രമത്തിനും ഗ്രാമത്തിനും വേണ്ട കക്കൂസുകൾ നീ എങ്ങനെ ഏർപ്പാടുചെയ്യുമെന്നു ചോദിക്കുന്നതിനുവേണ്ടിമാത്രമാണു് ഇതെഴുതുന്നതു്. തറനിരപ്പിനു് ഇത്രവളരെയടുത്തു് മണ്ണിനടിയിൽ വെള്ളം ഉള്ളതുകൊണ്ടു് സെപ്റ്റിക് ടാങ്കുകൾ നിർമ്മിക്കുന്നതിനോടാണു് ഇന്നലെ ഇവിടെ കൂടിയ ഡാക്ടർമാർ ആനുകൂല്യം പ്രകടിപ്പിച്ചതു്. നിനക്കു് ഈ ആശയത്തോടു വൈമുഖ്യമുണ്ടെന്നു് എനിക്കറിയാം. നിന്റെ അഭിപ്രായം എന്നെ അറിയിക്കുക. കുട്ടവളനിർമ്മാണത്തിന്റെ ഒരു വിവരണവും എനിക്കു നല്കുക. ഇൻഡോറിൽ ചെയ്യുന്നതുപോലെ മലമൂത്രങ്ങൾകൂടെ നീ ഉൾപ്പെടുത്താറുണ്ടോയെന്നു് എനിക്കോർമ്മയില്ല. ഏതായാലും എനിക്കു് അച്ചടിക്കുകയോ ഡാക്ടർമാരെ കാണിക്കയോ ചെയ്യാൻ സൂക്ഷ്മമായ ഒരു വിവരണം നീ നല്കണം.

നിനക്കു പൂർണ്ണാരോഗ്യം ഉണ്ടെങ്കിലല്ലാതെ ജോലി പുനരാരംഭിക്കരുതു്. മുസ്സൂറിയിൽ നിനക്കു ചെയ്യാൻ ധാരാളമുണ്ടു്.

ഞാൻ ഇതെഴുതുമ്പോൾ മഴ പെയ്തുകൊണ്ടിരിക്കയാണു്.

സ്നേഹപൂർവ്വം,
ബാപ്പു.

## 58

ശ്രീരാംപൂർ,
നൗഖാലി ജില്ല,
ഡിസംബർ 4, 1946.

ചി. മീരാ,

നവംബർ 18-ാംതീയതി നീ എഴുതിയ കത്തു് എനിക്കു കിട്ടിയതു് ഇന്നലെ മാത്രമാണു്. നീ താമസിക്കുന്ന സ്ഥലത്തേക്കാൾ ദുഷ്പ്രാപമായ സ്ഥലത്താണു് ഞാൻ കഴിയുന്നതെന്നു് നിനക്കറി

---

57 Bapu's Letters to Mira, pp. 371—372

† 1946 ഏപ്രിലിൽ മീരാബഹൻ 'ഭക്ഷ്യോൽപ്പാദനം വർദ്ധിപ്പിക്കൽ' പ്രസ്ഥാനം സംബന്ധിച്ചു് ഐക്യസംസ്ഥാന (ഇന്നത്തെ ഉത്തർപ്രദേശ്) ഗവണ്മെൻറിന്റെ ഓണററി അഡ്വൈസറായി നിയമിക്കപ്പെട്ടു. ഇതുമൂലം അവർക്കു് ആ ഉഷ്ണകാലത്തു് വളരെ യാത്ര വേണ്ടിവന്നു. അതിനുശേഷം അവർ ആരോഗ്യം വീണ്ടെടുക്കാൻ മുസ്സോറിയിൽ താമസിക്കുമ്പോൾ കിട്ടിയ കത്താണിതു്.

58 Bapu's Letters to Mira, pp. 373–376

യാമല്ലോ. ദൂരം അത്രവളരെയില്ല; പക്ഷേ, നാട്ടുവണ്ടികരം പോകാനുള്ള ഒരു റോഡുപോലും ഇവിടെയില്ല. കൈത്തോടുകളിലെ വെള്ളം വററിക്കഴിഞ്ഞാൽ—ഏകദേശം പത്തു ദിവസത്തിനകം അതു വററും—പിന്നീടു് അങ്ങോട്ടും ഇങ്ങോട്ടു് നടക്കുകയല്ലാതെ മററൊന്നും സാദ്ധ്യമല്ലാതാകും. ഏതാനും കൊല്ലങ്ങരംക്കു മുമ്പുപോലും കത്തിയവാറിൽ ചെയ്തിരുന്നതുപോലെയും, ഇപ്പോഴും ചില സ്ഥലങ്ങളിൽ കാണപ്പെടുന്നതുപോലെയും ഓട്ടക്കാരാണു് തപാൽ കൊണ്ടുചെല്ലുന്നതു്.

എന്നെപ്പററി ആലോചിച്ചു വിഷമിക്കരുതു്. ഈശ്വരനിൽ നീ വിശ്വാസമർപ്പിക്കുക. അദ്ദേഹത്തിന്റെ ഭദ്രമായ പരിപാലനത്തിൽ കഴിയുകയാണു് ഞാൻ. അദ്ദേഹം എന്നെ നിലനിർത്തുകയോ നശിപ്പിക്കുകയോ ചെയ്യുന്നു വരും. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം, അതെല്ലാം നിലനിർത്തലാണു്, ഒരിക്കലും നശിപ്പിക്കലല്ല.

വൃത്താന്തപത്രങ്ങരം പതിവായി ഇവിടെ വരാറില്ല. വന്നെത്തുന്നതുതന്നെ പ്രാദേശികപത്രങ്ങളത്രേ. ആകയാൽ പത്രങ്ങളിൽ പ്രത്യക്ഷപ്പെടുന്നതു് എന്താണെന്നു നാം അറിയുന്നില്ല. 'പത്രങ്ങളിൽ കാണുന്നതു വിശ്വസിക്കാതിരിക്കുക' എന്നാണു് എന്റെ നിർദ്ദേശം. യാതൊരു വാർത്തയും നല്ല വാർത്തയല്ല എന്നു് ഓക്കുക. എ. ജി. ബാൽഫോർ പ്രധാനമന്ത്രിയായിരുന്ന കാലത്തു്, താൻ ഒരിക്കലും പത്രങ്ങരം വായിച്ചിരുന്നില്ലെന്നും അതുകൊണ്ടു യാതൊന്നും നഷ്ടപ്പെട്ടിട്ടില്ലെന്നും അദ്ദേഹം അഭിമാനിക്കാറുണ്ടായിരുന്നതു് നിനക്കു് അറിയാമോ?

എന്റെ സഹചാരികരം എല്ലാവരും വിവിധ ഗ്രാമങ്ങളിലായി വിഭജിക്കപ്പെട്ടിരിക്കയാണു്. അതു നീ മനസ്സിലാക്കിയിട്ടുണ്ടെന്നു ഞാൻ കരുതുന്നു. പ്യാരെലാൽ ഇടയ്ക്കിടയ്ക്കു് എന്നെ കാണാറുണ്ടു്. പക്ഷേ, അയാരം എന്റെ കൂടെയില്ല. ഒരു ബംഗാളി ദ്വിഭാഷിയുടെ സഹായത്തോടുകൂടി അയാരം തന്നെത്താൻ ഒരു ഗ്രാമത്തിൽ കഴിയുന്നു. പരശുറാം എന്നോടൊന്നിച്ചു് ഉണ്ടു്. അതിനാൽ പറഞ്ഞുകൊടുത്തെഴുതിക്കാൻ എനിക്കു സാധിക്കുന്നു. ഒരു ബംഗാളി ദ്വിഭാഷി ഒഴികെ മററാരുടേയും സഹായം ഞാൻ സ്വീകരിക്കരുതെന്നും, അതിന്റെ ആവശ്യം നേരിടരുതെന്നുമാണു് ആദ്യം വിചാരിച്ചതു്. പരശുറാം എല്ലായ്പോഴും പ്യാരേലാലിനെ സഹായിക്കുന്നുണ്ടായിരുന്നു. പക്ഷേ, ഇവിടെ അയാളെ തന്നത്താൻ ഒരു ഗ്രാമത്തിലാക്കാൻ സാധിക്കാതെവന്നു. നേരിട്ടു് എന്നോടൊപ്പം കഴിയണമെന്നു് അയാരംക്കു്, സ്വാഭാവികമായിത്തന്നെ, ആകാംക്ഷയുണ്ടായിരുന്നു. എന്നാൽ മറെറല്ലാസഹായങ്ങളും എനിക്കു ലഭിക്കുകയും, ഞാൻ മറെറാരുതരത്തിലുള്ള പ്രവർത്തനം നടത്തുകയും ചെയ്യു

കൊണ്ടിരുന്നപ്പോഠം അയാഠംക്ക് അതു സാദ്ധ്യമായില്ല. ഇപ്പോഠം അയാഠം ഇവിടെയുള്ളതിനാൽ, വ്യക്തിപരമായി എന്റെ കാര്യങ്ങഠം ശ്രദ്ധിക്കുന്നതിനുപുറമേ, എന്റെ ചുരുക്കെഴുത്തുജോലികഠംകൂടെ അയാഠം ചെയ്യുന്നുണ്ട്. തന്നിമിത്തം ഞാൻ പ്രതീക്ഷിക്കയോ ആവശ്യപ്പെടുകയോ ചെയ്യാതിരുന്നതുകൂടി നിർവ്വഹിക്കാൻ എനിക്കു കഴിയുന്നുണ്ട്. അനേകവർഷക്കാലം എന്റെ ലേഖനങ്ങളെപ്പററി അഗാധപഠനം നടത്തിയിട്ടുള്ള ഒരു പ്രൊഫസ്സറാണ് ബങ്കാളിസഹായിയായിട്ടുള്ളത്. അതുകൊണ്ട് ഏററവും അഭിലഷണീയമായ സഹായമാണ് എനിക്കു കിട്ടുന്നത്. എന്നാൽ ആ സഹായവും, പത്രങ്ങളുടെ കാര്യത്തിൽ, പര്യാപ്തമാകുന്നില്ല. അതിനാൽ വെളിയിലുള്ള പ്രവർത്തനം ഞാൻ പരമാവധി ചുരുക്കിയിട്ടുണ്ട്.

ഇവിടെയുള്ള ജോലി പുതുതാണ്. വളരെ സന്തോഷകരവും അതുപോലെ ക്ലേശാവഹവുമാണ്. എന്റെ അഹിംസ പരീക്ഷിക്കപ്പെടുകയത്രേ. ഇക്കാര്യത്തെപ്പററി മറെറാരവസരത്തിൽ കൂടുതൽ പറയാം. എന്നെപ്പററി നിനക്കുള്ള ഉൽക്കണ്ഠ മുഴുവൻ ശമിപ്പിക്കുന്നതിനുവേണ്ടിമാത്രമാണ് ഇത്രയും എഴുതിയതു്. സാധാരണരീതിയിലുള്ള ആഹാരം ഇപ്പോഠം ഞാൻ കഴിക്കുന്നുണ്ട്, അഥവാ കഴിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കയാണ്. എങ്കിലും 21 ദിവസത്തെ നിരാസത്തിനുശേഷം* അതു കഴിച്ചുശീലിക്കാൻ കുറെനാഠം വേണ്ടിവന്നെന്നു വരാം. കഴിവുള്ളിടത്തോളം വേഗത്തിൽ ഞാൻ സാധാരണഗതിയിലുള്ള ശക്തി വീണ്ടെടുത്തുകൊണ്ടിരിക്കയാണ്. ധൃതിപ്പെടാൻ എനിക്കു ധൈര്യമില്ല.

18—ാം തീയതി നീ നിറുത്തിവെച്ചതു് 22—ാംതീയതി പുനരാരംഭിച്ചിരിക്കുന്നതായി ഞാൻ കാണുന്നു. നിന്റെ പ്രശ്നങ്ങഠം അസാധാരണങ്ങളത്രേ. പക്ഷേ, അവ നീ തന്നെ സൃഷ്ടിച്ചവയാണ്. ആകയാൽ നിയന്ത്രണാധീനമായ നിലയിൽ അവയെ ഒതുക്കിനിർത്താൻ നിനക്കു കഴിയും; നീ അതു ചെയ്യുകയും വേണം. അന്വേഷണംകൊണ്ട് ഒരു മനുഷ്യനെ അഥവാ മനുഷ്യരെ നീ കണ്ടെത്തുകയില്ല. ഏതുതരം പ്രവർത്തനത്തിനുവേണ്ടിയാണോ നീ ആ മനുഷ്യനെ അന്വേഷിക്കുന്നതു്, ആ പ്രവർത്തനം നടക്കണമെന്ന് ഈശ്വരന് ആഗ്രഹമുണ്ടെങ്കിൽ, അയാഠം, അഥവാ അവരെല്ലാവരും, നിന്റെ മുന്നിൽ വന്നെത്തും. എനിക്കു പറയാനുള്ളതു് ഇതാണ്. അദ്ദേഹത്തെ ആശ്രയിക്കുക, എന്നിട്ട് ആത്മാവിനെ വിഷമിപ്പിക്കാതെ നിനക്കു കഴിവുള്ളതു ചെയ്യുക...നിന്റെ നൂതനാശയംതന്നെയാണ് ആശ്രമം. ഇപ്പോഴുള്ള സ്ഥലം നിനക്ക് അനുയോജ്യമല്ലെങ്കിൽ, കഴിവുള്ള രീതിയിൽ നീ അതിനെ പ്രയോജന

* ഇക്കാലത്തു് ഗാന്ധിജി 21 ദിവസം അദ്ധോപവാസം അനുഷ്ഠിക്കുകയുണ്ടായി. ഇക്കാലത്തു് പഴങ്ങളുടെ നീരല്ലാതെ ഒന്നും അദ്ദേഹം കഴിച്ചിരുന്നില്ല. ബീഹാറിലെ ഹിന്ദു—മുസ്ലിം ലഹളയായിരുന്നു ഇതിന്നു കാരണം.

പ്പെടുത്തണം. നിനക്കു മാത്രമായിട്ടല്ലാതെ, ആശ്രമജീവിതം സംഘടിപ്പിക്കാനുള്ള ആശയം നീ ഉപേക്ഷിക്കണമെന്നാണ് വ്യക്തിപരമായി എനിക്കു പറയാനുള്ളത്. അപ്പോൾ നിനക്കു സങ്കോചം അനുഭവപ്പെടുകയില്ല; ഈ പ്രപഞ്ചത്തോളം പൊക്കത്തിലും വിസ്താരത്തിലും നിനക്കു വികസിക്കാനും കഴിയും. ആശ്രമമെന്ന നിലയ്ക്കു സബർമതി ഞാൻ പിരിച്ചുവിട്ടതു നിനക്ക് അറിയാമല്ലോ. അതു് ഒരു ഹരിജനകേന്ദ്രമായിത്തീർന്നു. ആദ്യമുണ്ടായിരുന്നതു് സത്യാഗ്രഹാശ്രമമത്രെ. അതു് എന്നെന്നേക്കും അവസാനിച്ചു കഴിഞ്ഞു. ആകയാൽ നീ രൂപീകരിച്ച ആശ്രമം മററാരുടെയെങ്കിലും കൈയിൽ ഏല്പിക്കാമെന്നു് ഒരിക്കലും ചിന്തിക്കരുതു്. ഏറെറടുക്കുന്ന പ്രവൎത്തനങ്ങൾ കാര്യക്ഷമമായി നടത്താൻ കഴിവുള്ള ആരെ വേണമെങ്കിലും, വിവാഹിതനായാലും, അവിവാഹിതനായാലും, മററാരെങ്കിലുമായാലും, ഇപ്പോഴത്തെ സ്ഥലത്തു നീ ഏൎപ്പെടുത്തുക. അല്ലാത്തപക്ഷം ഏററവും ഉത്തമമായ കാലാവസ്ഥ ലഭ്യമായാലും നിന്റെ ആരോഗ്യം തകൎന്നുപോകും. ആശ്രമത്തെപ്പററി നിനക്കുള്ള സങ്കല്പത്തിനു പരിപൂൎണ്ണപരിഗണന നല്കിക്കൊണ്ടാണു്, മേല്പറഞ്ഞ കാര്യങ്ങളെല്ലാം ഞാൻ എഴുതിയതെന്നു നീ ഓൎക്കണം. അതുകൊണ്ടാണു് ആശ്രമാദൎശം നിന്റെമാത്രം കാര്യമായി പരിമിതപ്പെടുത്താനും, സമൎത്ഥരായ വ്യക്തികളെ കണ്ടുപിടിക്കാൻ കഴിയുന്നിടത്തോളം അവരെ സഹപ്രവൎത്തകരായി സ്വീകരിക്കാനും ഞാൻ ഉപദേശിക്കുന്നതു്. അവരുടെ സാന്നിദ്ധ്യവും പെരുമാററവും നിനക്കു ദുസ്സഹമായിത്തീരുകയോ, നിന്റെ വികാസത്തെ തടസ്സപ്പെടുത്തുകയോ ചെയ്യാതിരിക്കുന്ന കാലത്തോളം അവരെ സ്വീകരിക്കാം.*

ഞാൻ ഉദ്ദേശിക്കുന്നതുമുഴുവൻ നിന്നെ ബോദ്ധ്യപ്പെടുത്തിക്കഴിഞ്ഞെന്നു് പ്രത്യാശിക്കുന്നു. അങ്ങനെയാണെങ്കിൽ ഞാൻ നിൎത്തുന്നു.

നടക്കാൻ പുറത്തിറങ്ങുന്നതിനുമുമ്പാണു് ഞാൻ ഇത്രയും പറഞ്ഞുകൊടുത്തു് എഴുതിക്കുന്നതു്. അതായതു്, രാവിലെ ഏഴുമണിക്കുശേഷം, കഴിയുന്നിടത്തോളം നേരത്തെ. സ്റ്റാൻഡേർഡു്

* 'കിസാൻ ആശ്രമം' (സ്വന്തമായി മീരാബഹൻ ആരംഭിച്ച ആശ്രമം) 'ഒരു ബ്രഹ്മചാരിആശ്രമം' ആക്കിവെയ്ക്കുകയെന്ന ആശയം ഉപേക്ഷിക്കാനും ഗൃഹസ്ഥരെ കുടുംബസമേതം അതിൽ പ്രവേശിപ്പിക്കാനും തീരുമാനിക്കാൻ ഈ കത്തു് മീരാബഹനു് പ്രേരകമായി. അവരുടെ വിഭാവനയിലുള്ള ആശ്രമം അവൾക്കുമാത്രമുള്ളതാക്കി വെയ്ക്കണമെന്ന ഗാന്ധിജിയുടെ ഉപദേശം അവർ സൎവ്വാത്മനാ സ്വീകരിച്ചു. ആ സമയത്തു് മീരാബഹൻ ഹൃഷീകേശത്തിനടുത്തുള്ള റിസർവ് വനപ്രദേശത്തു് കന്നുകാലിവികസനത്തിനുള്ള ഒരു ഗവണ്മെൻറുപദ്ധതി ആസൂത്രണം ചെയ്തുകൊണ്ടിരിക്കുകയായിരുന്നതിനാൽ, മേച്ചിൽസ്ഥലത്തിന്റെ മദ്ധ്യത്തിൽ, ഗംഗാനദിയുടെ തീരത്തു്, ഒരു ചെറിയ കുടിലിൽ വാസമുറപ്പിക്കാനും, അതു തന്റെ ആശ്രമമാക്കാനും അവർ തീരുമാനിച്ചു.

സമയം അനുസരിച്ച് നാലുമണിതൊട്ട് ഞാൻ ജോലിചെയ്തുകൊണ്ടിരിക്കയാണ്; ഇവിടത്തെ സമയം അനുസരിച്ച് അഞ്ചുമണിതൊട്ട്. പതിവായിട്ടുള്ള പ്രാൎത്ഥനാസമയവും ഇതിൽ ഉൾപ്പെടുന്നു. പരശ്ശുറാം ആണ് പ്രാൎത്ഥന നടത്തുന്നതു്.

*ബാപ്പുവിന്റെ ആശീർവാദം.

## 59

ബിർലാ മന്ദിരം,
ന്യൂഡൽഹി,
16–1–1948.

ചി. മീരാ,

†ഇന്നലെ നിന്റെ കത്തു കിട്ടി. അതെഴുതിയപ്പോൾ ഇക്കാര്യത്തെപ്പററി നിനക്ക് യാതൊരറിവും ഉണ്ടായിരുന്നില്ലെന്ന് വ്യക്തം—എന്റെ ഏററവും വലിയ ഉപവാസത്തെപ്പററി.§ അവസാനം അതു് അപ്രകാരംതന്നെ ആയിരിക്കുമോ ഇല്ലയോ എന്ന സംഗതി നീയോ ഞാനോ ചിന്തിക്കേണ്ടതില്ല. ആ കൎമ്മത്തിന്റെ

---

* 'ബാപ്പു കേ ആശീർവാദ്'' എന്ന ഹിന്ദിയിലാണ് എഴുതിയിട്ടുള്ളതു്. അവസാനകാലത്തു് ചില കത്തുകളിലാണ് ഇതു കാണുന്നതു്.

59 Bapu's Letters to Mira, pp. 382—384

† 1947 സെപ്തംബറിൽ ഡൽഹിയിൽ ഹിന്ദു–മുസ്ലീം ലഹള ആരംഭിച്ചു. അന്നു് ഗാന്ധിജി കൽക്കത്തായിൽ സമാധാനശ്രമങ്ങൾ നടത്തുകയായിരുന്നു. അവിടെ സമാധാനം സംരക്ഷിക്കാമെന്നു് നാട്ടുകാർ ഉറപ്പുകൊടുത്തപ്പോൾ, സെപ്തംബർ അവസാനം അദ്ദേഹം ഡൽഹിയിലെത്തി. അതിനു് കുറച്ചു മുമ്പു് ഹൃദയം പരിശോധിപ്പിക്കാനായി, മീരാബഹൻ ഡൽഹിയിൽ എത്തുകയും, ഏതാനും ദിവസത്തിനകം കഠിനമായി മലമ്പനി ബാധിച്ചു കിടപ്പിലാവുകയും ചെയ്തിരുന്നു. ഗാന്ധിജി വന്നതിനുശേഷം, അവർ അദ്ദേഹത്തോടൊപ്പം ബിർലാമന്ദിരത്തിൽ താമസമാക്കി. (ഭംഗികോളനിയിൽ സൎവ്വത്ര അഭയാൎത്ഥികൾ നിറഞ്ഞിരുന്നതുകൊണ്ടു്, മന്ത്രിമാരും മററും അഭ്യൎത്ഥിച്ചതനുസരിച്ചാണ് ഗാന്ധിജി ബിർലാമന്ദിരത്തിൽ താമസമാക്കിയതു്.) മൂന്നുമാസത്തിലധികംകാലം അങ്ങനെ കഴിഞ്ഞു. ഡിസംബർ 18 ാംതീയതി മീരാബഹൻ, ഗാന്ധിജിയോടു് യാത്ര പറഞ്ഞു്, ഹൃഷീകേശത്തിനടുത്തുള്ള തന്റെ പ്രവൃത്തിസ്ഥലത്തേക്കു മടങ്ങി. പിന്നീടു് അവർ തമ്മിൽ കാണാൻ ഇടയായില്ല—അവസാനത്തെ വേർപാടായിരുന്നു അതു്!

§ 'പുറമേനിന്നു് യാതൊരു സമ്മൎദ്ദവുമില്ലാതെ, പ്രബുദ്ധമായ കൎത്തവ്യബോധംകൊണ്ടുതന്നെ എല്ലാ സമുദായങ്ങളുടേയും ഹൃദയങ്ങൾ തമ്മിൽ ഒരു പുനരൈക്യം ഉണ്ടായിരിക്കുന്നുവെന്നു് എനിക്കു ബോദ്ധ്യമാകുമ്പോൾ—ബോദ്ധ്യമായാൽ— അതു് അവസാനിക്കും'. ––1948 ജനവരി 12–ാം തീയതി ഗാന്ധിജി ഈ ഉപവാസത്തേക്കുറിച്ചു ചെയ്ത പ്രസ്താവനയിൽ നിന്നു്.

ഫലമല്ല, കർമ്മം മാത്രമാണ് നാം പരിഗണിക്കേണ്ടതു്. പതിവു പോലെ പ്രാർത്ഥനയോടുകൂടിയാണു് ഉപവാസമാരംഭിച്ചതു്. 'ഞാൻ അവലോകനംചെയ്യുമ്പോൾ' എന്ന പാട്ടു് ആ പ്രാർത്ഥനയുടെ ഒരു ഭാഗമായിരുന്നു. സുശീല അതു നല്ലവണ്ണം പാടി.* ഏതാനും നല്ല സുഹൃത്തുക്കൾ ആ ചടങ്ങിൽ പങ്കെടുത്തു. അവരുടെ സാന്നിദ്ധ്യം അപ്രതീക്ഷിതമായിരുന്നു. ആരെയും ക്ഷണിച്ചിരുന്നില്ല. ഇപ്പോൾ രാവിലെ മൂന്നരമണിക്കുള്ള പ്രാർത്ഥന കഴിഞ്ഞു. ഉടനടി ഞാൻ ഇതു് എഴുതിക്കുകയത്രെ. നിർദ്ദിഷ്ടമായ ആഹാരം മാത്രം കഴിച്ചുകൊണ്ടു് ഉപവസിക്കുന്ന ഒരാൾക്കു ഭക്ഷിക്കാവുന്ന ആഹാരം ഞാൻ കഴിച്ചുകൊണ്ടിരിക്കയാണു്. ഞെട്ടിപ്പോകരുതു്. വിഷമത്തോടു കൂടി അല്പാല്പമായി കുടിച്ചിറക്കുന്ന എട്ടു് ഔൺസ് ചൂടുവെള്ള മാണു് ഈ ആഹാരം. ഫലത്തിൽ അതു് അമൃതമാണെന്നു് നല്ല വണ്ണം മനസ്സിലാക്കിക്കൊണ്ടു്, വിഷമെന്നപോലെ അതു കുടിക്കുന്നു. അതു കുടിക്കുമ്പോഴെല്ലാം എനിക്കു് ഉണർവ്വു തോന്നുന്നു. വിഷത്തിന്റെ ചുവയുള്ളതെങ്കിലും അമൃതതുല്യമായ ഈ ആഹാരം എട്ടുതവണവീതം കഴിക്കാൻ ഇപ്രാവശ്യം എനിക്കു സാധിക്കുന്നതു് അത്ഭുതമെന്നു പറയട്ടെ. എന്നിട്ടും ഉപവസിക്കയാണെന്നു് ഞാൻ അവകാശപ്പെടുന്നു. വിശ്വാസശീലരായ ആളുകൾ അതംഗീകരിക്കയും ചെയ്യുന്നു. എന്തൊരു വിചിത്ര ലോകം!

....നിന്റെ വിവരണം വായിച്ചു. പശുവിനെ ആരാധിക്കുന്ന രാജ്യമെന്നു് മററുള്ളവർ കുററപ്പെടുത്തുന്ന ഈ രാജ്യത്തിൽ ഐശ്വര്യത്തിന്റെ മാതാവായ പശു അർഹിക്കുന്നതു് അതിനു സിദ്ധിക്കയില്ലെന്നു് നമുക്കു് നൈരാശ്യം തോന്നാൻ ഇത്രയും മതിയാകും. ഇത്തരമൊരു നാട്ടിൽ സ്വരാജ് ഒരിക്കലും കാണുകയില്ല.

ആശ്രമത്തെ 'പശുലോക്'†എന്നു് നീ വിവരിച്ചതു് വിശിഷ്ടമായ ഒരാശയമത്രേ. അതു് കവിതാത്മകമാണു്. 'പശുലോക് ആശ്രമ'മെന്നു് ഒരിക്കലും എഴുതരുതു്. 'ആശ്രമ്—പശുലോക്' എന്നു്, ഇടയ്ക്കു് ഒരു വരയിട്ടു് എഴുതുന്നതാണു് നല്ലതു്. എങ്കിലും അല്പംകൂടി അഗാധമായി ഞാൻ അതിനെപ്പററി ചിന്തിക്കുമ്പോൾ 'പശുലോകാശ്രമം' എന്ന പ്രയോഗം, ഒരുപക്ഷേ, നിന്റെ ആശയത്തെ കുറേക്കൂടി നല്ലവണ്ണം വെളിപ്പെടുത്തുന്നുണ്ടായിരിക്കുമെന്നു് തോന്നുന്നു. ഏതായാലും ഇതു് നിന്റെ വിശിഷ്ടമായ ആശയമായതുകൊണ്ടു്, നടപ്പിലാക്കപ്പെടേണ്ടതാണു്. നീ തെരഞ്ഞെ

---

* 'When I survey the wonderous cross,' എന്ന പ്രാർത്ഥനാഗീതം: ഗാന്ധിജിക്കു് പ്രിയംകരമായ ഈ ഗീതം ആഗാഖാൻ കൊട്ടാരത്തിൽ തടങ്കലിലായിരുന്ന കാലത്തു് മീരാബഹൻ അദ്ദേഹത്തെ പതിവായി പാടിക്കേൾപ്പിക്കാറുണ്ടായിരുന്നു. സുശീലയെ (ഡോ. സുശീലാ നയ്യാർ) അവർ പഠിപ്പിക്കയും ചെയ്തിരുന്നു.

† ഹൃഷീകേശത്തിൽ മീരാബഹന്റെ പുതിയ ആശ്രമം.

ടുക്കുന്നതുതന്നെ ആയിരിക്കണം അന്ത്യതീരുമാനം.

....ഞാൻ ഉപവസിക്കുന്നതുകൊണ്ടു് ഇവിടെ ഓടിയെത്തരുതു്. സകല സ്ത്രീപുരുഷന്മാരും എവിടെ ആയിരുന്നാലും, അവരവരുടെ കർത്തവ്യം അനുഷ്ഠിക്കണമെന്നാണു് ഈ യജ്ഞം ആവശ്യപ്പെടുന്നതു്—യജ്ഞം എന്നാണു് ഞാൻ അതിനെ വിളിക്കുന്നതു്. എടുത്തുപറയത്തക്കവണ്ണം ധാരാളം ആളുകൾ അപ്രകാരം ചെയ്യുന്നപക്ഷം, ഈ അഗ്നിപരീക്ഷയെ ഞാൻ അതിജീവിക്കും. ഈശ്വരനെ വിശ്വസിച്ചുകൊണ്ടു നീ അവിടെത്തന്നെ കഴിയണം*....

## 60

ന്യൂ ഡൽഹി,
19–1–1948.

ചി. മീരാ,

നിൻെറ കുറിപ്പു കൈപ്പററി. ഉല്കണ്ഠയെല്ലാം അവസാനിച്ചു കഴിഞ്ഞു. ഉപവാസസമയത്തു ഞാൻ പറഞ്ഞെഴുതിച്ച കത്തു് നിനക്കു കിട്ടിയിരിക്കുമെന്നു പ്രതീക്ഷിക്കുന്നു. ഞാൻ പരമാവധി വേഗത്തിൽ പ്രവർത്തിക്കയായിരുന്നു.§ എച്ച്—നുവേണ്ടി നീ എഴുതിയ കുറിപ്പു് ശ്രദ്ധിക്കപ്പെടുന്നതാണു്.

സ്നേഹപൂർവ്വം,
ബാപ്പു.

---

* ഈ കത്തു് ടൈപ്പുചെയ്തുകഴിഞ്ഞശേഷം, എവിടെയോ പെട്ടുപോയിരിക്കണം. ഏതാനും ദിവസം കഴിഞ്ഞു് അതു് കണ്ടുകിട്ടിയപ്പോഴും, ഒപ്പിടുന്നതിനായി ഗാന്ധിജിയുടെ മുമ്പിൽ സമർപ്പിക്കപ്പെടാതെ, ധൃതിയിൽ അവൾക്കു് അയയ്ക്കപ്പെടുകയാണുണ്ടായതു്.

60 Bapu's Letters to Mira, P. 384

§ Harijan.

# ഭാഗം ഒമ്പത്

# ജവഹർലാൽ നെഹ്രുവിനും മററും

## 1

## ജവഹർലാൽ നെഹ്രുവിന്[1]*

ബർദോളി,
ഫെബ്രുവരി 19, 1922.

എൻെറ പ്രിയപ്പെട്ട ജവഹർലാൽ,

പ്രവർത്തകസമിതിയുടെ തീരുമാനത്തെപ്പററി നിങ്ങളെല്ലാവരും അത്യന്തം ക്ഷോഭിച്ചിരിക്കയാണെന്ന് ഞാൻ മനസ്സിലാക്കുന്നു. നിങ്ങളോട് എനിക്ക് സഹതാപമുണ്ട്. എൻെറ ഹൃദയമാകട്ടെ, അച്ഛൻെറനേക്കുള്ള വികാരങ്ങളാൽ നിറഞ്ഞുതുളുമ്പുകയാണ്. അദ്ദേഹം അനുഭവിച്ചിരിക്കാവുന്ന വേദന എനിക്ക് വിഭാവനചെയ്യാൻ കഴിയും. പക്ഷേ, ഈ കത്ത് ആവശ്യമില്ലാത്തതാണെന്നും എനിക്കു തോന്നുന്നുണ്ട്. എന്തുകൊണ്ടെന്നാൽ ആദ്യമുണ്ടായ ഞെട്ടലിൻെറ പിന്നാലെ സ്ഥിതിഗതികളെക്കുറിച്ചുള്ള യഥാർത്ഥധാരണ നിങ്ങൾക്കു സിദ്ധിച്ചിരിക്കുമെന്ന് എനിക്ക് അറിയാം. ദേവദാസിൻെറ യുവസഹജമായ അവിവേകങ്ങൾകൊണ്ട് നാം പീഡിതരാകതിരിക്കട്ടെ. ആ പാവത്തിൻെറ കാലിടറിപ്പോയിരിക്കാനും, അവൻെറ സമനില നഷ്ടപ്പെട്ടുപോയിരിക്കാനും ഇടയുണ്ട്. എന്നാൽ നിസ്സഹകരണപ്രസ്ഥാനത്തോട് അനുഭാവമുള്ള ഒരു ജനസമൂഹം കോപാകുലരായി പോലീസ്ഭടന്മാരെ മൃഗീയമായ രീതിയിൽ കൊന്നത് നിഷേധിക്കുക സാദ്ധ്യമല്ല. രാഷ്ട്രീയമനഃസ്ഥിതിയുള്ള ഒരു ജനസമൂഹമായിരുന്നു അതെന്നുള്ള വസ്തുതയും നിഷേധിക്കാൻ കഴിയുകയില്ല. അത്ര വ്യക്തമായ മുന്നറിയിപ്പിനെ വകവയ്ക്കാതിരുന്നാൽ അതു് അപരാധമായിത്തീരുമായിരുന്നു.

ഇതു് അവസാനത്തെ ആഘാതമായിരുന്നെന്ന് നിങ്ങളോടു പറയേണ്ടിയിരിക്കുന്നു. വൈസ്രോയിക്ക് ഞാൻ എഴുതിയ കത്ത് അയ

---

1 A Bunch of Old Letters, pp. 22–25

* ബർദോളിയിൽ നടത്താൻ ഉദ്ദേശിച്ചിരുന്ന ജനകീയ നിയമലംഘനപ്രസ്ഥാനം, ചൗരി–ചൗരാ സംഭവങ്ങളുടെ ഫലമായിട്ട്, പിൻവലിച്ചതിനുശേഷം എഴുതിയതാണ് ഈ കത്ത്. പണ്ഡിററ് ജവഹർലാൽ നെഹ്രു, പണ്ഡിററ് മോത്തിലാൽ നെഹ്രു എന്നിവരും മററു പലരും ആ സമയത്തു ജയിലിലായിരുന്നു. (1 മുതൽ 8 വരെ കത്തുകൾ ജവഹർലാൽ നെഹ്രുവിനാണ്.)

ച്ചുകൊടുത്തതു് ആശങ്കകൾ കൂടാതെയല്ല. അതിൻെറ ഭാഷയിൽ നിന്നു സകലക്കും അക്കാര്യം മനസ്സിലായിരിക്കണം. മദ്രാസ്സിലെ സംഭവങ്ങൾ എന്നെ വളരെ വേദനിപ്പിച്ചു. എങ്കിലും അപകട സൂചനയുടെ ശബ്ദം ഞാൻ ആഗ്ഗീവച്ചു. കൽക്കട്ടാ, അലഹബാദ്, പഞ്ചാബ് എന്നിവിടങ്ങളിൽ നിന്നു് ഹിന്ദുക്കളുടേയും മുഹമ്മദീയരുടേയും കത്തുകൾ എനിക്കു കിട്ടി. ഇവയെല്ലാം ഗോരഖ് പൂർ സംഭവത്തിനു് മുമ്പായിരുന്നു. അപരാധം മുഴുവൻ ഗവണ്മെൻറിൻെറ പക്ഷത്തല്ലെന്നും, നമ്മുടെ ജനങ്ങളിൽ അക്രമാസക്തിയും, ധിക്കാരവും ഭീഷണിയും വളൎന്നുകൊണ്ടിരിക്കയാണെന്നും, അവർ നിയന്ത്രണം വിട്ടുപോകുന്നുണ്ടെന്നും, അവരുടെ ഭാവം അഹിംസാപരമല്ലെന്നും ഈ കത്തുകൾ എന്നെ അറിയിച്ചിരുന്നു.... ഈ വാൎത്തകളൊക്കെയും എനിക്കു് അറിവുണ്ടായിരുന്നപ്പോൾ, തെക്കു നിന്നു് ഇതിനേക്കാൾ എത്രയോ കൂടുതൽ വൃത്താന്തമറിഞ്ഞുകൊണ്ടിരുന്നപ്പോൾ, ചൗരി—ചൗരായിൽ നിന്നുവന്ന വാൎത്ത ആ വെടിമരുന്നിനു് തീ കൊളുത്താൻ പര്യാപ്തമായ ശക്തിയേറിയ ഒരു തീപ്പെട്ടിക്കൊള്ളിപോലെയാണു് എത്തിച്ചേർന്നതു്. ആകെയങ്ങു കത്തിക്കാളുകയും ചെയ്തു. നാം ഈ പരിപാടി മാററിവെച്ചില്ലായിരുന്നുവെങ്കിൽ, നാം നയിക്കുന്നതു് അഹിംസാപരമായ ഒരു സമരമല്ല, നേരേമറിച്ചു് പരമാൎത്ഥത്തിൽ അക്രമാസക്തമായ ഒരു സമരമായിരുന്നേനേ, എന്നു ഞാൻ നിങ്ങളോടു ദൃഢമായി പറയുന്നു. പനിനീർപ്പൂസത്തിൽ നിന്നു മണം വ്യാപിക്കുന്നതുപോലെ ഈ രാജ്യത്തിൻെറ എല്ലാ കോണുകളിലേക്കും അഹിംസ വ്യാപിച്ചുകൊണ്ടിരിക്കയാണു് എന്നതു സംശയാതീതമായ സത്യമത്രെ. എങ്കിലും ഹിംസയുടെ വിനാശകരമായ ഗന്ധം ഇപ്പോഴും ശക്തിമത്താണു്. അതിനെ അവഗണിക്കയോ അപ്രധാനമായി കരുതുകയോ ചെയ്യുന്നതു് ബുദ്ധിപൂൎവ്വമായിരിക്കുകയില്ല. ഈ പിന്മാററംകൊണ്ടു് നമ്മുടെ ലക്ഷ്യത്തിനു് അഭിവൃദ്ധിയുണ്ടാകും. നമ്മുടെ പ്രസ്ഥാനം ബോധപൂൎവ്വമല്ലാതെ ശരിയായ പാതയിൽനിന്നു് വ്യതിചലിച്ചുപോയി. നമ്മുടെ അടിസ്ഥാനതത്വത്തിലേക്കു് നാം മടങ്ങിവന്നിരിക്കയാണു്. ഇനി വീണ്ടും നേരെ മുന്നോട്ടുപോകാൻ നമുക്കു സാധിക്കും. ഈ സംഭവങ്ങളുടെ ശരിയായ തോതനുസരിച്ചു് അവയ്ക്കു വിലയിരുത്താൻ എത്രത്തോളം സൗകര്യമുള്ള ഒരവസ്ഥ എനിക്കുണ്ടോ, അത്രത്തോളം സൗകര്യമില്ലാത്ത അവസ്ഥയിലാണു് നിങ്ങൾ കഴിയുന്നതു്.

ദക്ഷിണാഫ്രിക്കയിൽവെച്ചു് എനിക്കു സിദ്ധിച്ച അനുഭവങ്ങൾ നിങ്ങളെ ധരിപ്പിക്കട്ടെയോ? ദക്ഷിണാഫ്രിക്കയിൽ ഞങ്ങളുടെ ജയിലിൽ പലതരം വാൎത്തകളും ഞങ്ങൾക്കു കിട്ടാറുണ്ടായിരുന്നു. എൻെറ ആദ്യത്തെ അനുഭവത്തിനിടയ്ക്കു് രണ്ടോ മൂന്നോ

ദിവസം വല്ല പൊട്ടും പൊടിയും കിട്ടുമ്പോൾ എനിക്ക് വളരെ സന്തോഷം തോന്നിയിരുന്നു. എന്നാൽ നിയമവിരുദ്ധമായ ഈ ചാരിതാർത്ഥ്യത്തിൽ തല്പരനാകുന്നത് തീരെ വ്യർത്ഥമാണെന്ന് ഉടനടി ഞാൻ മനസ്സിലാക്കി. എനിക്കു യാതൊന്നും ചെയ്യാൻ കഴിവില്ലായിരുന്നു; പ്രയോജനകരമായി യാതൊരു സന്ദേശവും അയയ്ക്കാനും എനിക്കു സാധിക്കുമായിരുന്നില്ല. പ്രയോജനരഹിതമായി എന്റെ ആത്മാവിനെ പീഡിപ്പിക്കാൻ മാത്രമാണ് എനിക്ക് കഴിഞ്ഞത്. ജയിലിൽ ഇരുന്നുകൊണ്ടു പ്രസ്ഥാനം നയിക്കാൻ എനിക്ക് അസാദ്ധ്യമാണെന്നു തോന്നി. ആകയാൽ ജയിലിനു പുറത്തുള്ളവരെ കണ്ടുമുട്ടാനും, അവരോടു സ്വതന്ത്രമായി സംസാരിക്കാനും എനിക്കു സാധിക്കുന്നതുവരെ ഞാൻ കാത്തിരുന്നു. അതു കഴിഞ്ഞിട്ടും താത്വികമായ ഒരു താല്പര്യം മാത്രമാണ് ഞാൻ കൈക്കൊണ്ടത് എന്നത്രേ നിങ്ങളോട് എനിക്കു പറയാനുള്ളത്. അതു നിങ്ങൾ വിശ്വസിക്കണം, എന്തുകൊണ്ടെന്നാൽ ഏതെങ്കിലും കാര്യത്തെക്കുറിച്ചു വിധി കല്പിക്കുക എന്ന കൃത്യം എന്റെ പരിധികളുടെ കഴിവിൽപ്പെടുന്നതല്ലെന്ന് എനിക്കു തോന്നി. എന്റെ നിലപാട് ഒരു പിഴയും വരാത്തവിധത്തിൽ ശരിയായിരുന്നു എന്നു ഞാൻ മനസ്സിലാക്കി. ജയിലിൽനിന്നു ഞാൻ വിമുക്തനാകുന്ന സമയംവരെ ഞാൻ വച്ചുപുലർത്തിയിരുന്ന ചിന്തകൾ, ഓരോ തവണയും, എന്റെ വിമോചനത്തിനുശേഷം നേരിട്ടു വിവരങ്ങൾ അറിഞ്ഞുകഴിഞ്ഞു മറേറണ്ടിവന്നിട്ടുള്ളത് എനിക്കു നല്ലവണ്ണം ഓർമ്മയുണ്ട്. എല്ലാ സ്ഥിതിഗതികളും മനസ്സിൽ വച്ചുകൊണ്ടിരിക്കാൻ ജയിലിലെ അന്തരീക്ഷം എന്തുകൊണ്ടോ നമ്മെ അനുവദിക്കുന്നില്ല. അതിനാൽ നിങ്ങളുടെ വീക്ഷണത്തിൽനിന്നു് ബാഹ്യലോകത്തെ നിങ്ങൾ പരിപൂർണ്ണമായി മാററിനിർത്തുകയും, അതിന്റെ നിലനില്പിനെ വിഗണിക്കുകയും ചെയ്യണമെന്ന് ഞാൻ താല്പര്യപ്പെടുന്നു. അത്യന്തം വൈഷമ്യമുള്ള ഒരു കൃത്യമാണ് ഇതെന്ന് എനിക്കറിയാം. എങ്കിലും ഗൗരവമുള്ള എന്തെങ്കിലും പഠനത്തിലും, ദേഹാദ്ധ്വാനത്തിലും നിങ്ങൾ ഏർപ്പെടുന്നപക്ഷം മേല്പറഞ്ഞത് നിങ്ങൾക്കു ചെയ്യാൻ സാധിക്കും. സർവ്വോപരി, നിങ്ങൾ ചെയ്യുന്നത് എന്തുതന്നെയായാലും, ചക്കയോടു നിങ്ങൾക്കു വിപ്രതിപത്തി തോന്നാൻ ഇടയാകരുത്. നിങ്ങളും ഞാനും പല കാര്യങ്ങളും ചെയ്തുപോയതുകൊണ്ടും, പലതും വിശ്വസിച്ചതുകൊണ്ടും നമുക്കു നമ്മോടുതന്നെ വിപ്രതിപത്തി തോന്നാൻ കാരണമുണ്ടായെന്നുവരാം. പക്ഷേ, നാം ചക്കയിൽ വിശ്വാസം കേന്ദ്രീകരിച്ചതുകൊണ്ടോ, മാതൃഭൂമിയുടെ പേരിൽ ദിവസേന ഇത്രയേറേ നല്ല നൂൽ നിർമ്മിച്ചതുകൊണ്ടോ നമുക്കു പശ്ചാത്തപിക്കാൻ ലേശംപോലും കാരണം ഒരിക്കലും ഉണ്ടാവുകയില്ല. 'ദിവ്യഗീതം' (Song Celestial) നിങ്ങളുടെ കൈയിൽ ഉണ്ടല്ലോ.

എഡ്വിൻ ആർനോൾഡിന്റെ അനനുകരണീയമായ ഈ പരിഭാഷ നിങ്ങളെ കേൾപ്പിക്കാൻ ഇപ്പോൾ എനിക്കു കഴിവില്ല. എന്നാൽ ഇതു് സംസ്കൃതപാഠത്തിന്റെ പരിഭാഷയാണു്: 'ലേശംപോലും ശക്തി പാഴായിപ്പോകുന്നില്ല; യാതൊരു നശീകരണവും ഇതിലില്ല. ഈ ധർമ്മത്തിന്റെ ഒരു ശകലംപോലും ഒരു മനുഷ്യനെ എത്രയോ വീഴ്ചകളിൽനിന്നു് രക്ഷിക്കുന്നു.' ഈ 'ധർമ്മം' എന്ന വാക്കുകൊണ്ടു് മൂലഗ്രന്ഥത്തിൽ പരാമർശിക്കുന്നതു് കർമ്മയോഗത്തെയാണു്. നമ്മുടെ കാലഘട്ടത്തിലെ കർമ്മയോഗം ചർക്കയുമാണു്. പ്യാരെലാലിന്റെ കൈയിൽ നിങ്ങൾ തണുത്തുറഞ്ഞ ഒരു സന്ദേശം എനിക്കു കൊടുത്തയച്ചിരുന്നു. ഇനി സന്തോഷകരമായ ഒരു കത്താണു് നിങ്ങളിൽനിന്നു് എനിക്കു വേണ്ടതു്.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 2

സെപ്തംബർ 15, 1924.

എന്റെ പ്രിയപ്പെട്ട ജവഹർലാൽ,

നിങ്ങളുടെ വ്യക്തിപരമായ കത്തു കിട്ടി. അതു് അത്യന്തം ഹൃദയസ്പർശകമാണു്. നിങ്ങൾ ഇതെല്ലാം ധൈര്യപൂർവ്വം സഹിച്ചുനില്ക്കുമെന്നു് എനിക്കറിയാം. *അച്ഛന്, തല്ക്കാലം, പെട്ടെന്നു കോപിക്കുന്ന മാനസികാവസ്ഥയാണുള്ളതു്. ആ കോപത്തെ നിങ്ങളോ ഞാനോ ലേശംപോലും വർദ്ധിപ്പിക്കരുതെന്നാണു് എന്റെ ആകാംക്ഷ. എന്തെങ്കിലും സൗകര്യമുണ്ടെങ്കിൽ നിങ്ങൾ അദ്ദേഹത്തോടു് ഒന്നു ഹൃദയംതുറന്നു് വർത്തമാനം പറയണം. അദ്ദേഹത്തിനു ദേഷ്യം വരുത്തുന്ന യാതൊരു പ്രവൃത്തിയും ചെയ്യാതിരിക്കയും വേണം. അദ്ദേഹം അസന്തുഷ്ടനായിരിക്കുന്നതു കാണുമ്പോൾ എനിക്കും വ്യസനം തോന്നുന്നു. അദ്ദേഹത്തിന്റെ ക്ഷിപ്രകോപം അദ്ദേഹം അനുഭവിക്കുന്ന ദുഃഖത്തിന്റെ വ്യക്തമായ സൂചനയാണു്. കോൺഗ്രസ്സിൽനിന്നു

2 A Bunch of Old Letters, pp. 40—41.

* അച്ഛന് ഒരു സാമ്പത്തികഭാരമായി താൻ കഴിഞ്ഞുകൂടുന്നതിൽ ജവഹർലാൽ നെഹ്രു വ്യസനം പ്രകടിപ്പിച്ചു. ഇതു് അദ്ദേഹത്തിന്റെ പിതാവിനെ അസ്വസ്ഥനാക്കുകയും ചെയ്തു.

വിരമിച്ച് ആ മൂന്നു സംഗതികളും നിശ്ശബ്ദമായി അനുഷ്ഠിക്കണമെന്ന് എനിക്കു വാസ്തവത്തിൽ ആഗ്രഹമുണ്ട്. നമുക്ക് കണ്ടെത്താൻ കഴിവുള്ള സത്യസന്ധരായ സകല സ്ത്രീപുരുഷന്മാർക്കുംകൂടി ചെയ്യാവുന്നതിലധികമാണ് ആ ജോലി, എന്നാൽ അതുപോലും ആളുകളെ അസഹ്യപ്പെടുത്തുന്നു. പൂനായിലെ സ്വരാജ് പ്രസ്ഥാനക്കാരോട് ഞാൻ ഒരു നീണ്ട സംഭാഷണം നടത്തി. അവർ നൂൽനൂല്പിനോടു യോജിക്കയില്ല. ഞാൻ കോൺഗ്രസ്സ് വിട്ടുപോകുന്നതിനോടും അവർ യോജിക്കുന്നില്ല. ഞാൻ എപ്പോഴാണോ ഞാനല്ലാതായിത്തീരുന്നത്, ആ നിമിഷത്തിൽ എന്നെക്കൊണ്ടു പ്രയോജനവും ഇല്ലാതായിത്തീരുമെന്ന് അവർ മനസ്സിലാക്കുന്നില്ല. ദുസ്സഹമായ ഒരു അവസ്ഥയാണ് ഇത്, എങ്കിലും ഞാൻ നിരാശപ്പെടുന്നില്ല. എന്റെ വിശ്വാസം ഈശ്വരനിലത്രെ. അതാതു നിമിഷത്തിലുള്ള കർത്തവ്യം മാത്രമേ ഞാൻ അറിയുന്നുള്ളു. അതിലധികം യാതൊന്നും അറിയാൻ എനിക്ക് അവകാശമില്ല. അപ്പോൾ പിന്നെ എന്തിനു ഞാൻ മനഃക്ലേശമനുഭവിക്കണം?

നിങ്ങൾക്കു കുറേ പണത്തിനു വേണ്ട ഏർപ്പാടു ചെയ്യാൻ ഞാൻ ശ്രമിക്കട്ടെയോ? പ്രതിഫലം കിട്ടുന്ന ജോലികൾ നിങ്ങൾ എന്തുകൊണ്ട് സ്വീകരിക്കാൻ പാടില്ല? ഏതായാലും നിങ്ങൾ അച്ഛന്റെ വീട്ടിനുള്ളിൽ കഴിയുകയാണെങ്കിലും സ്വന്തം വിയർപ്പ് ഒഴുക്കി ഉപജീവനം നടത്തേണ്ടതാണ്. ഏതെങ്കിലും പത്രങ്ങളുടെ ലേഖകനായി പ്രവർത്തിക്കാൻ നിങ്ങൾ തയ്യാറാണോ? അതോ ഒരു പ്രൊഫസ്സർജോലി സ്വീകരിക്കുമോ?

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

3

സത്യാഗ്രഹാശ്രമം,
സബർമതി,
ജനുവരി 4, 1928.

എൻെറ പ്രിയപ്പെട്ട ജവഹർലാൽ,

ഞാൻ എഴുതാൻ പോകുന്നതിനോട് നിങ്ങൾക്ക വിരോധം തോന്നാൻ ഇടയില്ല. അത്രമാത്രം സ്നേഹം നിങ്ങൾക്ക് എന്നോട് ഉണ്ടെന്ന് എനിക്ക തോന്നുന്നു. ഏതായാലും നിങ്ങളെ ഞാൻ അളവററ് സ്നേഹിക്കുന്നതുകൊണ്ട്, നിങ്ങൾക്ക് എഴുതിയേ തീരൂ എന്നെനിക്ക തോന്നുമ്പോൾ എൻെറ പേനയെ നിയന്ത്രിക്കാൻ എനിക്ക കഴിവില്ല.

*നിങ്ങളുടെ ഗതി ക്രമത്തിലധികം വേഗത്തിലാണ്. ചിന്തിക്കാനും കാലാവസ്ഥയോട് പൊരുത്തപ്പെടാനും നിങ്ങൾ സമയം വിനിയോഗിക്കേണ്ടതായിരുന്നു. നിങ്ങൾ തയ്യാറാക്കുകയും അംഗീകരിപ്പിക്കയും ചെയ്ത പ്രമേയങ്ങളിൽ അധികവും ഒരുകൊല്ലത്തേക്ക് മാററിവെയ്ക്കാമായിരുന്നു. 'റിപ്പബ്ലിക്കൻ സേന'യിലേക്ക് നിങ്ങൾ എടുത്തുചാടിയതു ധൃതഗതിയിലുള്ള ഒരു നടപടിയത്രേ. പക്ഷേ, നിങ്ങളുടെ ഇത്തരം പ്രവൃത്തികളേക്കാൾ ഞാൻ സാരമാക്കുന്നതു് കുഴപ്പക്കാരേയും തെമ്മാടികളേയും നിങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിനെയാണ്. കലപ്പില്ലാത്ത അഹിംസയിൽ ഇപ്പോഴും നിങ്ങൾ വിശ്വസിക്കുന്നുണ്ടോ എന്ന് എനിക്കറിഞ്ഞുകൂടാ. എന്നാൽ നിങ്ങളുടെ അഭിപ്രായങ്ങൾക്ക് മാററം വന്നിട്ടുണ്ടെങ്കിൽപോലും, അനധികൃതവും നിരങ്കുശവുമായ അക്രമം നമ്മുടെ നാട്ടിന് വിമോചനം സമ്പാദിച്ചുതരുമെന്ന് നിങ്ങൾ ചിന്തിച്ചിരിക്കാൻ ഇടയില്ല. യൂറോപ്പിൽ നിങ്ങൾക്ക സിദ്ധിച്ച അനുഭവങ്ങളുടെ വെളിച്ചത്തിൽ ഈ രാജ്യത്തെ സശ്രദ്ധം നിരീക്ഷിച്ചതിൻെറ ഫലമായിട്ട്, ഇപ്പോഴത്തെ മാർഗ്ഗങ്ങളും ഉപാധികളും തെററാണെന്നു നിങ്ങൾക്ക ബോധ്യം വന്നിട്ടുണ്ടെങ്കിൽ, എന്തുവന്നാലും, നിങ്ങളുടെ അഭിപ്രായങ്ങൾ നടപ്പിലാക്കിക്കൊള്ളുക. പക്ഷേ, അച്ചടക്കമുള്ള ഒരു കക്ഷി രൂപീകരി

3 Mahatma (Tendulkar), vol· VIII, P· 349

* 1927–ൽ മദ്രാസിൽവച്ചു നടന്ന കോൺഗ്രസ്സ് സമ്മേളനത്തിൽ, ജവഹർലാൽ നെഹ്റുവിൻെറ നിർദ്ദേശമനുസരിച്ച് അംഗീകരിക്കപ്പെട്ട തീരുമാനങ്ങളെപ്പററി ഗാന്ധിജിക്ക് ഉണ്ടായിരുന്ന അഭിപ്രായങ്ങൾ അദ്ദേഹം രേഖപ്പെടുത്തുന്നു. നെഹ്റു യൂറോപ്പിൽ (റഷ്യ ഉൾപ്പെടെ) ഒരു പര്യടനം നടത്തിയിട്ട് മടങ്ങിവന്നതു് ആയിടയ്ക്കായിരുന്നു.

ക്കണം എന്നപേക്ഷയുണ്ട്. കോൺപൂരിലെ അനുഭവങ്ങൾ നിങ്ങൾക്ക് അറിയാം. അച്ചടക്കത്തിനു വഴങ്ങുന്ന ആളുകളുടെ സംഘങ്ങളാണ് ഏതൊരു സമരത്തിനും ആവശ്യമുള്ളതു്. നിങ്ങൾ സ്വീകരിക്കുന്ന ഉപകരണങ്ങളെപ്പററി അശ്രദ്ധ കാണിക്കുമ്പോൾ മേൽപ്പറഞ്ഞ വസ്തുതയെ നിങ്ങൾ വിഗണിക്കുന്നതായി തോന്നുന്നു.

എനിക്കു് നിങ്ങളെ ഉപദേശിക്കാൻ അവകാശമുണ്ടെങ്കിൽ ഇപ്പോൾ നിങ്ങൾ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ പ്രവത്തന കാര്യദർശി ആയതുകൊണ്ടു്, നിങ്ങളുടെ കത്തവ്യം ഇതാണു്: ഐക്യത്തെക്കുറിച്ചുള്ള മുഖ്യതീരുമാനത്തിനുവേണ്ടിയും, സൈമൺ കമ്മീഷനെ ബഹിഷ്കരിക്കാനുള്ള തീരുമാനത്തിനുവേണ്ടിയും നിങ്ങളുടെ സവ്വശക്തിയും വിനിയോഗിക്കണം. രണ്ടാമത്തെ നിശ്ചയം, പ്രധാനമെങ്കിലും, ദ്വിതീയസ്ഥാനമേ അർഹിക്കുന്നുള്ളു. സംഘടിപ്പിക്കാനും അനുനയിക്കാനും നിങ്ങൾക്കുള്ള മഹത്തായ കഴിവു മുഴുവൻ ഐക്യത്തെക്കുറിച്ചുള്ള പ്രമേയത്തിനുവേണ്ടി പ്രയോഗിക്കേണ്ടതാണു്.

എന്റെ ആശയങ്ങൾ വിശദീകരിക്കാൻ സമയമില്ല; പക്ഷേ, ഔചിത്യബോധമുള്ളവരോടു് ഒരു വാക്കു പറഞ്ഞാൽ മതി.

കമല യൂറോപ്പിൽ ആയിരുന്നപ്പോഴത്തെപ്പോലെതന്നെ ആരോഗ്യവതിയായി കഴിയുന്നുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു.

നിങ്ങളുടെ,<br>
ബാപ്പു.

4

ആശ്രമം, സബർമതി,
ജനുവരി 17, 1928.

എൻെറ പ്രിയപ്പെട്ട ജവഹർലാൽ,

*നിങ്ങളുടെ വിമർശനത്തിനു് വിഷയമായ ലേഖനങ്ങൾ ഞാനെന്തുകൊണ്ടാണു് എഴുതിയതെന്നു് നിങ്ങൾക്കു് അറിയാമോ? 'അഖിലേന്ത്യാ പ്രദർശനം' എന്നു പറയപ്പെടുന്ന സംഗതിയൊഴികെ, ഞാൻ പരാമർശിച്ച മറെറല്ലാ ഏർപ്പാടുകളിലും പ്രധാന പങ്കാളി നിങ്ങളായിരുന്നു—അതാണു കാരണം. നിങ്ങളോടെനിക്കുള്ള ബന്ധം പരിഗണിക്കുമ്പോൾ, എൻെറ ലേഖനങ്ങൾ ഏതു് അർത്ഥത്തിലാണോ എഴുതപ്പെട്ടതു്, ആ അർത്ഥത്തിൽതന്നെ പരിഗണിക്കപ്പെടുമെന്നു് ഒരുതരം സുരക്ഷിതത്വബോധമെനിക്കു തോന്നി. പക്ഷേ, എല്ലാവശത്തും അവ ഉദ്ദേശിക്കാത്ത ഫലമാണു് ഉളവാക്കിയതെന്നു കാണുന്നു. ഞാൻ അതു സാരമാക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, നിങ്ങളെത്രയോ വർഷം പ്രകടമായിത്തന്നെ സ്വയം മനസ്സു് അമർത്തിവെച്ചു ക്ലേശിക്കുകയായിരുന്നില്ലേ, ആ അവസ്ഥയിൽനിന്നു നിങ്ങളെ മോചിപ്പിക്കാൻ കഴിഞ്ഞതു് ഈ ലേഖനങ്ങൾക്കു മാത്രമാണെന്നു വ്യക്തമായി. നിങ്ങൾക്കുമെനിക്കും തമ്മിൽ വീക്ഷണഗതിയിൽ ചില വ്യത്യാസങ്ങളുണ്ടെന്നു് ഞാൻ കണ്ടുപിടിച്ചുതുടങ്ങിയിരുന്നെങ്കിലും ആ വ്യത്യാസങ്ങളുടെ ഭയാനകമായ വ്യാപ്തിയെപ്പററിയാതൊരു ധാരണയുമെനിക്കുണ്ടായിരുന്നില്ല. രാജ്യത്തെക്കരുതി നിങ്ങൾ വീരോചിതമായ രീതിയിൽ തന്നെത്താൻ അമർത്തിവെയ്ക്കുയായിരുന്നു; നിങ്ങളുടെ താല്പര്യത്തിനു വിരുദ്ധമായി എന്നോടൊപ്പവും എൻെറ കീഴിലും പ്രവർത്തിക്കുന്നതിൻെറ ഫലമായിട്ടു്, നിങ്ങൾക്കു് രാജ്യത്തെ സേവിക്കാനും ദോഷംകൂടാതെ കഴിക്കാനും സാധിക്കുമെന്നു വിശ്വസിച്ചുകൊണ്ടാണു് നിങ്ങൾ അപ്രകാരം ചെയ്തതു്. അതേസമയത്തു് അസ്വാഭാവികമായ രീതിയിൽ ഇങ്ങനെ സ്വയം അമർത്തിവെയ്ക്കുന്നതിൻെറ ഭാരത്താൽ നിങ്ങളുടെ മനസ്സു് കലങ്ങിമറിയുകയായിരുന്നു. നിങ്ങൾ ഈ അവസ്ഥയിൽ കഴിഞ്ഞി

4 Mahatma (Tendulkar), vol. VIII. pp. 350—351

* ജവഹർലാലിനു് ഗാന്ധിജിയോടു് അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിരുന്നു. അതുകൊണ്ടു് രാഷ്ട്രീയരംഗത്തു് സ്വന്തം മാർഗം അവലംബിച്ചുകൊള്ളാൻ ജവഹർലാലിനെ അദ്ദേഹം ഉപദേശിക്കുന്നു.

രുന്നപ്പോഴം, എന്നിലുള്ള ഗുരുതരമായ കളങ്കമെന്നു് ഇപ്പോഴം നിങ്ങൾക്ക തോന്നുന്ന സംഗതികളെത്തന്നെ നിങ്ങൾ അവഗണിക്കുകയും ചെയ്തു. ഞാൻ കോൺഗ്രസ്സിനു സജീവനേതൃത്വം നൽകിക്കൊണ്ടിരുന്നപ്പോഴം, അഖിലേന്ത്യാ കോൺഗ്രസ്സ് സമിതിയുടെ പ്രവൎത്തനങ്ങളെ പരാമൎശിച്ചുകൊണ്ടു് ഇത്രതന്നെ ശക്തിയേറിയ ലേഖനങ്ങൾ ഞാനെഴുതിയിട്ടുള്ളതു് യങ് ഇന്ത്യയുടെ പുറങ്ങളിൽ നിങ്ങൾക്ക കാണിച്ചുതരാൻ എനിക്ക കഴിയുമായിരുന്നു. അഖിലേന്ത്യാ കോൺഗ്രസ്സ് സമിതിയോഗങ്ങളിൽ ചുമതലാബോധം കൂടാതെയും വിവേകശൂന്യമായും എന്തെങ്കിലും സംഭാഷണമോ പ്രവൃത്തിയോ നടന്നിരുന്നപ്പോഴെല്ലാം ഞാൻ ഇതുപോലെതന്നെ സംസാരിച്ചിട്ടുണ്ടു്; എന്നാൽ നിങ്ങളുടെ ബുദ്ധി മന്ദിച്ചിരുന്ന ആ കാലത്തു്, ഇപ്പോഴെന്നപോലെ ഈ സംഗതികൾ നിങ്ങൾക്ക ദുസ്സഹമായിരുന്നില്ല. ആകയാൽ നിങ്ങളുടെ കത്തിലുള്ള പൊരുത്തക്കേടുകൾ ചൂണ്ടിക്കാണിക്കുന്നതു് വ്യൎത്ഥമായിരിക്കുമെന്നു് എനിക്ക തോന്നുന്നു. ഇപ്പോളെന്റെ പരിഗണനാവിഷയം ഭാവിപ്രവൎത്തനമത്രെ.

എന്നിൽനിന്നെന്തെങ്കിലും സ്വാതന്ത്ര്യം ആവശ്യമുണ്ടെങ്കിൽ, നിങ്ങൾ ഇക്കഴിഞ്ഞ എത്രയോ കൊല്ലങ്ങളായി എന്നോടു പ്രദൎശിപ്പിച്ചുപോരുന്നതും, ഇപ്പോഴം നിങ്ങളുടെ അവസ്ഥയെപ്പററി എനിക്ക സിദ്ധിച്ചിട്ടുള്ള അറിവുനിമിത്തം പൂൎവ്വാധികം ഞാൻ വിലമതിക്കുന്നതും, വിനീതവും, ചോദ്യംചെയ്യാത്തതുമായ വിധേയത്വത്തിൽ നിന്നു് നിങ്ങൾക്കു് ആവശ്യമുള്ള സകല സ്വാതന്ത്ര്യവും ഞാൻ നൽകുന്നു. എനിക്കമെന്റെ അഭിപ്രായങ്ങൾക്കുമെതിരായി നിങ്ങൾ പരസ്യമായ സമരം നടത്തേണ്ടതാണെന്നു് തികച്ചും വ്യക്തമായി ഞാൻ മനസ്സിലാക്കുന്നു. എന്തുകൊണ്ടെന്നാൽ, ഞാൻ ചെയ്യുന്നതു തെററാണെങ്കിൽ, ഈ രാജ്യത്തിനു ഞാൻ നിരുത്താനാവാത്ത ദോഷമാണു് പ്രകടമായി വരുത്തിവയ്ക്കുന്നതു്. അതു നിങ്ങൾ മനസ്സിലാക്കിക്കഴിഞ്ഞാലെനിക്കു് എതിരായി പ്രക്ഷോഭണം നടത്തേണ്ടതു് നിങ്ങളുടെ കൎത്തവ്യമത്രെ. അതല്ല, നിങ്ങളുടെ അനുമാനത്തിന്റെ സാധുത്വത്തെപ്പററി നിങ്ങൾക്കു് എന്തെങ്കിലും സംശയമുണ്ടെങ്കിൽ നിങ്ങളോടു വ്യക്തിപരമായി അവ ചൎച്ചചെയ്യാനെനിക്ക സന്തോഷമാണുള്ളതു്. നിങ്ങൾക്കമെനിക്കം തമ്മിലുള്ള വ്യത്യാസങ്ങൾ അത്യന്തം വിപുലവും അടിസ്ഥാനപരവുമാകയാൽ നമ്മെ പരസ്പരം യോജിപ്പിക്കുന്ന യാതൊന്നും ഇല്ലെന്നു തോന്നിപ്പോകുന്നു.

നിങ്ങഠം എല്ലാപ്പോഴും അത്യന്തം ധീരനും വിശ്വസ്തനും സമത്ഥനും സത്യസന്ധനുമായ ഒരു സഖാവായിരുന്നു. അത്തരമൊരു സഖാവു് നഷ്ടപ്പെടുന്നതിൽ എനിക്കുള്ള വേദന നിങ്ങളിൽനിന്നു മറച്ചുവെയ്ക്കാൻ എനിക്കു കഴിവില്ല, പക്ഷേ, ഒരു ആദർശത്തെ സേവിക്കുമ്പോഠം സഖ്യങ്ങഠം ബലികഴിച്ചേ മതിയാവൂ. ആദർശത്തെ ഇത്തരം പരിഗണനകഠംക്കെല്ലാം ഉപരിയായി പരിഗണിക്കണം. എന്നാൽ ഈ സഖ്യവിച്ഛേദം—അങ്ങനെ ഒരു വിച്ഛേദം സംഭവിക്കണമെന്നുവന്നാലു്—ഒരുതരത്തിലും നമ്മുടെ വ്യക്തിപരമായ അടുപ്പത്തെ ബാധിക്കുന്നില്ല. നാം വളരെക്കാലം മുമ്പുതൊട്ടു് ഒരേ കുടുംബത്തിലെ അംഗങ്ങളായിത്തീൎന്നിട്ടുണ്ടു്. അങ്ങനെതന്നെ നാം കഴിയണം, ഗുരുതരമായ രാഷ്ട്രീയാഭിപ്രായവ്യത്യാസങ്ങഠം വന്നുചേൎന്നാലും. അനവധി ആളുകളോടു് അത്തരം ബന്ധം പുലത്താനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചിട്ടുണ്ടു്. ശാസ്ത്രിയെ ഉദാഹരണമായി എടുത്താൽ അദ്ദേഹവും ഞാനും രാഷ്ട്രീയമനോഭാവത്തിൽ ധ്രുവങ്ങളെപ്പോലെ അകൽച്ചയുള്ളവരത്രെ. പക്ഷേ, അദ്ദേഹവും ഞാനും തമ്മിൽ; ഞങ്ങളുടെ രാഷ്ട്രീയാഭിപ്രായവ്യത്യാസങ്ങഠം ഞങ്ങഠം മനസ്സിലാക്കുന്നതിനു മുമ്പുതന്നെ, ഉണ്ടായിക്കഴിഞ്ഞിരുന്ന ആ ബന്ധം നിലനിന്നുപോരുന്നു; അതിനു തരണംചെയ്യേണ്ടിവന്ന ഉഗ്രമായ അഗ്നിപരീക്ഷകളെ അതു് അതിജീവിക്കയും ചെയ്തു.

നിങ്ങളുടെ പതാക പാറിക്കാൻ അന്തസ്സുള്ള ഒരു മാൎഗ്ഗം ഞാൻ നിർദ്ദേശിക്കുന്നു. നിങ്ങളുടെ അഭിപ്രായവ്യത്യാസങ്ങഠം വ്യക്തമാക്കിക്കൊണ്ടു്, പ്രസിദ്ധീകരണാത്ഥം എനിക്കു് ഒരു കത്തു് എഴുതുക. അതു ഞാൻ 'യങ്ങ് ഇന്ത്യ'യിൽ പ്രസിദ്ധപ്പെടുത്തി, ഒരു ഹ്രസ്വമായ മറുപടി എഴുതാം. നിങ്ങളുടെ ആദ്യത്തെ കത്തു വായിച്ചു മറുപടി എഴുതിക്കഴിഞ്ഞു് ഞാൻ അതു നശിപ്പിച്ചു: രണ്ടാമത്തേതു് ഞാൻ സൂക്ഷിക്കുന്നുണ്ടു്: മറെറാരു കത്തെഴുതാനുള്ള ബുദ്ധിമുട്ടു സഹിക്കാൻ നിങ്ങഠം ഉദ്ദേശിക്കുന്നില്ലെങ്കിൽ, എന്റെ മുന്നിലുള്ള കത്തു് പ്രസിദ്ധീകരിക്കാൻ ഞാൻ സന്നദ്ധനാണു്. അതിൽ പ്രകോപനപരമായ ഏതെങ്കിലും ഭാഗം ഉണ്ടെന്നെനിക്കു തോന്നുന്നില്ല. അങ്ങനെ എന്തെങ്കിലും കണ്ടാൽ അത്തരം ഭാഗങ്ങളെല്ലാം ഞാൻ മാററിവെയ്ക്കുമെന്നു നിങ്ങഠംക്കു് ദൃഢമായി വിശ്വസിക്കാം. ആ കത്തു് ആർജ്ജവവും, സത്യസന്ധതയുമുള്ള ഒരു രേഖയാണെന്നു് ഞാൻ കരുതുന്നു.

സസ്നേഹം,

നിങ്ങളുടെ ആത്മാൎത്ഥതയുള്ള,
ബാപ്പു.

## 5

ട്രെയിനിൽവെച്ച്,
29–7–1929.

എന്റെ പ്രിയപ്പെട്ട ജവഹർലാൽ,

*ഇന്ദുവിന് നിങ്ങളെഴുതിയ കത്തുകൾ ഒന്നാംതരമായിരിക്കുന്നു. അവ പ്രസിദ്ധീകരിക്കേണ്ടതാണ്. നിങ്ങൾ ഹിന്ദിയിൽ അവയെഴുതേണ്ടതായിരുന്നുവെന്നു ഞാൻ വിചാരിക്കുന്നു. ഈ നിലയിലും ഇംഗ്ലീഷിനോടൊപ്പം ഹിന്ദിയിലും അവ പ്രസിദ്ധപ്പെടുത്തണം.

തികച്ചും ശാസ്ത്രീയമായ രീതിയിലാണ് നിങ്ങൾ വിഷയം കൈകാര്യം ചെയ്തിട്ടുള്ളത്. മനുഷ്യന്റെ ആവിർഭാവം ഇപ്പോഴും വിവാദവിഷയമായ ഒരു സംഗതിയാണ്. മതത്തിന്റെ ആവിർഭാവം അതിനേക്കാൾ വിവാദവിഷയമത്രെ. എന്നാൽ ഈ വ്യത്യാസങ്ങൾ നിങ്ങളുടെ കത്തുകളുടെ സ്വഭാവത്തിന് അപകർഷം വരുത്തുന്നില്ല. നിങ്ങളുടെ നിഗമനങ്ങളുടെ സത്യാവസ്ഥയിൽനിന്നല്ലാതെ, നിങ്ങൾ പ്രതിപാദിക്കുന്ന രീതിയിൽനിന്ന് സംജാതമായ ഒരു മൂല്യം അവയ്ക്കുണ്ട്. ഇന്ദുവിന്റെ ഹൃദയത്തിൽ കടന്നുചെല്ലാനും, അവളുടെ പ്രജ്ഞയുടെ നേത്രങ്ങൾ തുറക്കാനും നിങ്ങളുടെ ബാഹ്യപ്രവർത്തനങ്ങൾക്കിടയിൽ നിങ്ങൾ പരിശ്രമിച്ചിട്ടുണ്ട്. ആ വസ്തുതയിൽനിന്ന് അവയ്ക്ക് ഒരു മൂല്യം സിദ്ധിക്കുന്നു.

ഞാൻ കൊണ്ടുപോന്ന വാച്ചിന്റെ കാര്യത്തിൽ കമലയോടു കലഹിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ആ പാരിതോഷികത്തിന്റെ പിന്നിലുള്ള സ്നേഹത്തെ നിരസിക്കാൻ എനിക്കു കഴിഞ്ഞില്ല. പക്ഷേ, ഇന്ദുവിനുവേണ്ടി ഏല്പിച്ച ഒരു വസ്തു എന്ന നിലയിൽ ആ വാച്ച് സൂക്ഷിക്കപ്പെടുന്നതാണ്. എന്റെ ചുററുമുള്ള അനവധി കൊച്ചു സാഹസികരുടെ നടുവിൽ അത്തരമൊരു ഗൃഹോപകരണം വെച്ചുസൂക്ഷിക്കാൻ എനിക്ക് കഴിഞ്ഞിട്ടില്ല. ആകയാൽ ഇന്ദുവിന്റെ പ്രിയപ്പെട്ട വാച്ച് അവൾക്കു തിരിച്ചു

5 Mahatma (Tendulkar), vol. VIII, pp. 253—254

* ജവഹർലാൽ മകൾക്ക് (ശ്രീമതി ഇന്ദിരാഗാന്ധി) എഴുതിയ കത്തുകളെപ്പററി അഭിപ്രായം പ്രകടിപ്പിക്കുന്നു. 'അച്ഛൻ മകൾക്കയച്ച കത്തുകൾ' എന്ന പേരിൽ ഈ കത്തുകൾ പിന്നീടു പ്രസിദ്ധീകരിക്കപ്പെട്ടു.

കിട്ടുന്നതിനോട്ട് കമല അനുകൂലിക്കുമെന്ന് അറിഞ്ഞാൽ എനിക്ക് അതു് സന്തോഷപ്രദമായിരിക്കും. കോൺഗ്രസ്സ് കിരീടത്തെപ്പററിയുള്ള എന്റെ ലേഖനം ഇതിനകം എഴുതിക്കഴിഞ്ഞു. യങ് ഇന്ത്യയുടെ അടുത്ത ലക്കത്തിൽ അതു് പുറത്തുവരും.

നിങ്ങളുടെ,
ബാപ്പു.

## 6

ആഗസ്റ്റ് 7, 1929

എന്റെ പ്രിയപ്പെട്ട ജവഹർലാൽ,

'ചരിത്രത്തിന്റെ പുലരി' എന്ന ശീർഷകം ഞാൻ ഇഷ്ടപ്പെടുന്നില്ല. 'അച്ഛൻ മകൾക്ക് അയച്ച കത്തുകൾ' എന്ന ശീഷ്കമാണു്, ഇന്ദിരയ്ക്കുള്ള കത്തുകൾ എന്നതിനേക്കാൾ നല്ലതു്. എങ്കിലും രണ്ടാമത്തേതിനു തരക്കേടുണ്ടെന്നു ഞാൻ കരുതുന്നില്ല.

കമലയ്ക്കു് ആവർത്തിച്ചു വന്നുകൊണ്ടിരിക്കുന്ന ഈ വേദനകളിൽനിന്നു മോചനം സിദ്ധിക്കുമെന്നു ഞാൻ ആശിക്കുന്നു. ഡോക്ടർമാർ ആ ശസ്ത്രക്രിയ ചെയ്യുമെങ്കിൽ, ആ സാഹസം അനുവദിക്കാൻ ഞാൻ തയ്യാറാകുമായിരുന്നു.

ആ ഘടികാരം ഞാൻ വെച്ചുപൂട്ടി സൂക്ഷിക്കുകയാണു്. ഞാൻ അവിടെ വരുമ്പോൾ കൊണ്ടുവരാം.

ജിന്നയെക്കാണാൻ ഞാൻ ആഗസ്റ്റ് 11—ാം തീയതി ബോംബെയ്ക്കു പോകുന്നു. സരോജിനീദേവിയുടെ ശുഭാപ്തിവിശ്വാസത്തെ ഞാൻ അഭിനന്ദിക്കുന്നു. ഞാൻ ബോംബെയ്ക്കു പോകുന്നതു വളരെ പ്രതീക്ഷകളോടുകൂടിയാണു്.

നിങ്ങളുടെ,
ബാപ്പു.

## 7

ആലിഗാർ,
നവംബർ 4, 1929

എന്റെ പ്രിയപ്പെട്ട ജവഹർലാൽ,

നിങ്ങളുടെ കത്തു് ഇപ്പോൾ കൈപ്പററി. ഞാൻ എങ്ങനെ

6 Mahatma (Tendulkar), vol. VIII, P. 354
7 Mahatma (Tendulkar), vol. VII, P. 354

നിങ്ങളെ സമാശ്വസിപ്പിക്കും? നിങ്ങളുടെ അവസ്ഥ മററുള്ളവർ വിവരിക്കുന്നതു കേട്ടപ്പോൾ ഞാൻ തന്നെത്താൻ ചോദിച്ചു: ''നിങ്ങളുടെമേൽ അനാശാസ്യമായ സമ്മർദ്ദം ചെലുത്തുക എന്ന അപരാധം ഞാൻ ചെയ്തിട്ടുണ്ടോ? നിങ്ങൾ അനാശാസ്യ സമ്മർദ്ദത്തിനു് അതീതനാണെന്നു് ഞാൻ എല്ലായ്പ്പോഴും വിശ്വസിച്ചിട്ടുണ്ട്. നിങ്ങളുടെ ചെറുത്തുനില്പിനെ ഞാൻ എല്ലായ്പ്പോഴും ബഹുമാനിച്ചിട്ടുണ്ട്. ആ കഴിവു് ആദരണീയമാണു്. ആ വിശ്വാസത്തോടുകൂടി, എന്റെ വാദം ശക്തിമത്തായി നടത്തി. ഈ സംഭവം ഒരു പാഠമായിരിക്കട്ടെ. എന്റെ നിർദ്ദേശം നിങ്ങളുടെ ബുദ്ധിക്കോ ഹൃദയത്തിനോ സ്വീകാര്യമല്ലാതിരിക്കുമ്പോഴെല്ലാം എന്നെ എതിർത്തുനില്ക്കണം. അങ്ങനെ എതിർക്കുന്നതുകൊണ്ടു് എനിക്കു് നിങ്ങളോടുള്ള സ്നേഹം കുറഞ്ഞുപോകയില്ല.

എന്നാൽ നിങ്ങൾ വിഷണ്ണനായിരിക്കുന്നതു് എന്തിനു്? പൊതുജനാഭിപ്രായത്തെപ്പററി നിങ്ങൾക്കു് യാതൊരു ഭയവുമില്ലെന്നു് ഞാൻ കരുതുന്നു. നിങ്ങൾ തെററായിട്ടൊന്നും ചെയ്തിട്ടില്ലെങ്കിൽ എന്തിനു് വിഷാദം? രാഷ്ട്രീയസ്വാതന്ത്ര്യം എന്ന ആദർശത്തിനു് വിപുലതരമായ സ്വാതന്ത്ര്യത്തോടു് വൈരുദ്ധ്യമില്ല. ഇപ്പോഴത്തെ ഒരു പ്രവർത്തനഭാരവാഹിയും വരുന്ന കൊല്ലത്തിലെ അദ്ധ്യക്ഷനുമായ നിങ്ങൾക്കു് ഭൂരിപക്ഷം സഹപ്രവർത്തകർ സംഘടിതരായി ചെയ്യുന്ന ഒരു കൃത്യത്തിൽനിന്നു് മാറിനില്ക്കാൻ സാധ്യമായിരുന്നില്ല. എന്റെ അഭിപ്രായത്തിൽ നിങ്ങളുടെ ഒപ്പു് യുക്തിയുക്തവും, ബുദ്ധിപൂർവ്വവും എല്ലാത്തരത്തിലും ശരിയുമായിരുന്നു. ആകയാൽ നിങ്ങൾ വിഷാദത്തിൽനിന്നു മുക്തിനേടി, നിങ്ങളുടെ ഒരിക്കലും പതറാത്ത പ്രസന്നത വീണ്ടെടുക്കണം.

ആ പ്രസ്താവന തീർച്ചയായും നിങ്ങൾ പ്രസിദ്ധീകരിച്ചുകൊള്ളുക. പക്ഷേ, അതിനിത്ര ധൃതിപ്പെടേണ്ട കാര്യമില്ല.

ഇപ്പോൾ വന്നെത്തിയ രണ്ടു കേബിൾസന്ദേശങ്ങളുടെ പകർപ്പുകൾ ഇതാ അയയ്ക്കുന്നു. അച്ഛനേയുംകൂടി അവ കാണിക്കണമെന്നപേക്ഷ.

എന്നോടു് എന്തെങ്കിലും കാര്യങ്ങളെപ്പററി സംഭാഷണം നടത്തണമെന്നു തോന്നുന്നപക്ഷം നിങ്ങൾക്കു് ഇഷ്ടമുള്ള സ്ഥലത്തുവെച്ചു് എന്നെ പിടികൂടാൻ മടിക്കരുതു്. ഞാൻ അലഹബാദിൽ എത്തുമ്പോൾ കമലയെ പ്രസന്നയും സന്തുഷ്ടയുമായിക്കാണാൻ കഴിയുമെന്നു് പ്രതീക്ഷിക്കുന്നു.

നിങ്ങൾക്കു സാധിക്കുമെങ്കിൽ, കാർമേഘങ്ങൾ നീങ്ങിക്കഴിഞ്ഞെന്നു് എന്നെ കമ്പിമൂലം അറിയിക്കുക.

നിങ്ങളുടെ,
ബാപ്പു.

## 8

റാസ്,
മാർച്ച് 19, 1930

പ്രിയപ്പെട്ട ജവാഹർലാൽ,

*ഒരു രാത്രി മുഴുവൻ നിങ്ങൾ ഉണർന്നിരിക്കേണ്ടി വന്നിരിക്കുന്നു; പക്ഷെ, നാളെ രാത്രിക്കുമുമ്പ് നിങ്ങൾക്കു മടങ്ങിയെത്തണമെന്നുണ്ടെങ്കിൽ, അതു് അനിവാര്യമത്രേ. ഞാനിരിക്കുന്നിടത്തു നിങ്ങളെ ഈ സന്ദേശവാഹകൻ കൊണ്ടെത്തിക്കും. നിങ്ങൾ എന്റെ സമീപത്തു വരുന്നതു്, ഈ യാത്രയിൽ ഏററവും വൈഷമ്യമുള്ള ഘട്ടത്തിലാണു്. സുശിക്ഷിതരായ മുക്കുവരുടെ തോളിലിരുന്നു വെളുപ്പാൻകാലത്തു രണ്ടുമണിക്കു നിങ്ങൾ ഒരു തോടു കടക്കേണ്ടി വരും. ഈ യാത്ര, നടുവിൽവെച്ചു മുടക്കാൻ ഞാൻ ധൈര്യപ്പെടുന്നില്ല, അതു രാഷ്ട്രത്തിന്റെ പ്രധാന സേവകനുവേണ്ടിയായാൽപോലും.

സ്നേഹം,
ബാപ്പു.

## 9

## മോത്തിലാൽ നെഹ്റുവിന്

പ്രിയപ്പെട്ട മോത്തിലാൽജീ,

* അങ്ങനെ, ജവാഹർ ആറുമാസം വിശ്രമിക്കാൻ പോകുന്നു. അയാൾ ഒരു ട്രോജനെപ്പോലെ പണിയെടുത്തിട്ടുണ്ടു്. ഈ വിശ്രമം അയാൾക്കു് ആവശ്യമുണ്ടായിരുന്നു. ഇപ്പോഴത്തെ വേഗത്തിൽ സ്ഥിതിഗതികൾ മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കയാണെങ്കിൽ അയാൾക്കു് ആറുമാസത്തെ വിശ്രമംപോലും കിട്ടുകയില്ല. അങ്ങു് അന്നു കണ്ട ജംബുസാർ ഇന്നു വളരെ വ്യത്യസ്തമായിട്ടുണ്ടു്. ഗ്രാമങ്ങൾ ഒന്നടങ്കം മുന്നോട്ടു വരികയുണ്ടായി—ഇത്രത്തോളം അസാമാന്യമായ പ്രതികരണം ഞാൻ ഒരിക്കലും പ്രതീക്ഷിച്ചില്ല. പല ഗ്രാമങ്ങളിലും സർക്കാരുദ്യോഗസ്ഥന്മാർക്കു യാതൊരു സേവനവും ലഭ്യമാവുകയില്ല. നാം തെരഞ്ഞെടുത്തു നിയോഗിച്ച ആളുകളിൽ ചിലരെ മാററിയതിന്റെ ഫലമായി, ജനങ്ങളുടെ എതിപ്പ് ദൃഢതരമായിട്ടേയുള്ളു. പക്ഷെ, ശുഭാപ്തിവിശ്വാസം ഇത്രയും മതി. നാളെ എന്തു നടക്കുമെന്നു പറയാൻ കഴിയുന്നയാൾ ആരാണോ, അയാൾ ബുദ്ധിമാനാണു്. ബോംബെയിൽനിന്നു വന്നെത്തുന്ന വിവരങ്ങളും അത്യന്തം ആശാവഹമത്രെ. യങ്ങ്

8 Mahatma (Tendulkar), vol. viii, p. 355

* ഗാന്ധിജിയുടെ ദണ്ഡിയാത്രക്കിടയിൽ ജവാഹർലാൽ അദ്ദേഹത്തെക്കാണാൻ ചെല്ലുന്നതിനു മുമ്പ്.

9 Mahatma (Tendulkar), vol. iii, p. 40

* ഉപ്പുസത്യാഗ്രഹപ്രസ്ഥാനം നടന്നുകൊണ്ടിരിക്കുമ്പോൾ ജവാഹർലാലിനെ അറസ്റ്റുചെയ്തു ശിക്ഷിച്ചു.

ഇന്ത്യയുടെ പങ്ക്തികൾ അങ്ങു പതിവായി കാണാറുണ്ടെന്നു ഞാൻ കരുതുന്നു.

അങ്ങയുടെ ദേഹസ്ഥിതി എങ്ങനെയിരിക്കുന്നു?

ദണ്ഡി
14–4–1930

അങ്ങയുടെ,
എം. കെ. ഗാന്ധി.

10

## ജവാഹർലാൽ നെഹ്റുവിനു്*

യറവ്ദാ സെൻട്രൽ ജയിൽ,
പൂനാ,
ഫെബ്രുവരി 15, 1933

എന്റെ പ്രിയപ്പെട്ട ജവാഹർലാൽ,

നിങ്ങളുടെ വിശിഷ്ടമായ കത്തിനു പകരം ഒരു നല്ല കത്തു് അയച്ചുതരണമെന്നു ഞാനാശിച്ചു. അതു നിമിത്തം നിങ്ങൾക്കു കത്തെഴുതുന്നതു മാററിവെച്ചുകൊണ്ടിരുന്നു. പക്ഷേ, ഇനിയും അപ്രകാരം എനിക്കു ചെയ്യാനാവില്ല. ദൈനംദിന ജോലി വർദ്ധിച്ചുവരുകയത്രേ. ആകയാൽ ഇപ്പോൾതന്നെ എഴുതേണ്ടിയിരിക്കുന്നു, എനിക്കു കഴിയുന്നതിന്റെ പരമാവധി. 'ഹരിജനെ'പ്പോലെ നിർദോഷമായ ഒരു പത്രം വായിക്കാൻ നിങ്ങൾക്കു് അനുവാദമുണ്ടോ എന്നു് എനിക്കറിഞ്ഞുകൂടാ. നിങ്ങൾക്കു കിട്ടും എന്ന പ്രതീക്ഷയോടുകൂടി, ഞാൻ അതു് അയയ്ക്കുന്നു. അതു ലഭിച്ചാൽ, നിങ്ങളുടെ അഭിപ്രായം സദയം എന്നെ അറിയിക്കണം. സനാതനികൾക്കു് എതിരായുള്ള സമരം നാൾക്കുനാൾ രസകരമായിക്കൊണ്ടിരിക്കയത്രെ; വൈഷമ്യവും കൂടുകയാണെന്നു പറയാം. നീണ്ട ഗാഢനിദ്രയ്ക്കുശേഷം അവർ ഇപ്പോൾ ഉണർത്തപ്പെട്ടിരിക്കയാണു്—അതാണു് ആശാസ്യമായ ഒരു വസ്തുത. എന്റെ നേർക്കു് അവർ വലിച്ചെറിയുന്ന ആക്ഷേപങ്ങൾ വിസ്മയകരമാംവണ്ണം ഉന്മേഷജനകമത്രേ. ഈ ഭൂമുഖത്തു ചീത്തയും ദുഷിച്ചതുമായി എന്തെല്ലാമുണ്ടോ, അതെല്ലാമാണു ഞാൻ. പക്ഷേ, ഈ കൊടുങ്കാററു ശമിക്കും; എന്തെന്നാൽ, ഞാൻ പ്രയോഗിക്കുന്നതു് അഹിംസ അഥവാ പ്രതികാരരാഹിത്യം എന്ന പരമൗഷധമത്രേ. ഈ ആക്ഷേപങ്ങളെ ഞാൻ എത്രത്തോളം അവഗണിക്കുന്നുവോ, അത്രത്തോളമവ രൂക്ഷതരമായിക്കൊണ്ടിരിക്കയാണു്. പക്ഷേ, ശലഭം വിളക്കിനു ചുററും നടത്തുന്ന മരണനൃത്തമാണു് ഇതു്. പാവപ്പെട്ട രാജഗോപാലാചാരിയും ദേവദാസും! അവർക്കും ഇതു വേണ്ടിവന്നിരിക്കുന്നു. ലക്ഷ്മിയോടുള്ള ബന്ധത്തെ

10 Mahatma Gandhi, vol. viii, pp. 356—357

* യറവ്ദാ ജയിലിൽവെച്ചും ഗാന്ധിജി ഹരിജനപ്രവർത്തനം നടത്തുന്നുണ്ടായിരുന്നു. ജവാഹർലാലും ജയിലിലായിരുന്നു. (അടുത്ത രണ്ടു കത്തുകളുംകൂടി ജവാഹർലാൽ നെഹ്റുവിനാണു്).

ഇക്കൂട്ടർ വലിച്ചിഴച്ചു കൊണ്ടുവരുന്നു; ഹീനമായ ആരോപണങ്ങരം അതിനു ചുററും തുന്നിച്ചേർക്കുകയാണു്. അപ്രകാരമാണു് അയിത്തം താങ്ങിനിറുത്തപ്പെടുന്നതു്!

....അയിത്തോച്ചാടന ജോലിക്കുവേണ്ടി ഞങ്ങളുടെ സമയം മുഴുവൻ വിനിയോഗിക്കപ്പെടുകയാണു്. പുറത്തേക്കു് അയയ്ക്കുന്ന കത്തുകളുടെ സംഖ്യ സദാ വദ്ധിച്ചുകൊണ്ടിരിക്കുന്നു. അവയ്ക്കു വേണ്ട കവറുകരം എല്ലാം സർദാർ വല്ലഭ്ഭായി സംഭാവന ചെയ്യുന്നു. അതീവ താല്പര്യത്തോടുകൂടി പത്രപാരായണം നടത്തുന്ന ആളാണു് അദ്ദേഹം; അയിത്തത്തേയും മറെറന്തൊക്കെയോ കാര്യങ്ങളേയും കുറിച്ചുള്ള വിവരണങ്ങളുടെ പൊട്ടും പൊടിയും അദ്ദേഹം ചികഞ്ഞു കണ്ടുപിടിക്കുന്നു. അക്ഷീണമായ ഉല്ലാസം പ്രദാനംചെയ്യുന്ന ഒരു ഫാക്ടറിയുംകൂടെയാണു് അദ്ദേഹം. പരിശോധനാദിവസം അദ്ദേഹത്തിനു മറേറതൊരു ദിവസത്തേയുംപോലെതന്നെയാണു്. ഒരിക്കലും അദ്ദേഹത്തിനു് ഒന്നും അപേക്ഷിക്കാനുണ്ടായിരിക്കയില്ല. എനിക്കാകട്ടെ, എന്തെങ്കിലും അപേക്ഷിക്കാനില്ലാതെ ഒരു ദിവസവും കടന്നുപോകാറില്ല. പക്ഷേ, ഏതാണു കൂടുതൽ ആനന്ദകരമെന്നു ആറിഞ്ഞുകൂടാ. എൻെറ പരാജയങ്ങളെ എനിക്കു മുഖംചുളിക്കാതെ നേരിടാൻ കഴിയുമെങ്കിൽ, അദ്ദേഹത്തെപ്പോലെ എനിക്കും സന്തുഷ്ടനായിരിക്കാൻ എന്തുകൊണ്ടു സാദ്ധ്യമല്ല?

നിങ്ങരംക്കു സിദ്ധിച്ചിരിക്കുന്ന ഏകാന്തതയിലും നിങ്ങരം നടത്തുന്ന പഠനത്തിലും ഞങ്ങരംക്കെല്ലാവർക്കും അസൂയയുണ്ടു്. നമ്മുടെ ഭാരങ്ങളൊക്കെയും നാംതന്നെ സൃഷ്ടിക്കുന്നവയാണു്, ശരിതന്നെ; കുറേക്കൂടെ സൂക്ഷ്മമായിപ്പറഞ്ഞാൽ, ഞാൻതന്നെ സൃഷ്ടിക്കുന്നവയത്രേ. ഒരു നല്ല സംസ്കൃതപണ്ഡിതനായിത്തീരാം എന്നു വല്ലഭ്ഭായിക്കു പ്രതീക്ഷയുണ്ടായിരുന്നു. ആ പ്രതീക്ഷയാകെ ഞാൻ തട്ടിത്തകർത്തുകളഞ്ഞു. ഹരിജനപ്രവത്തന കോലാഹലത്തിൻെറയും വിമർശനത്തിൻെറയും നടുവിൽ അദ്ദേഹത്തിനു പഠനത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ സാദ്ധ്യമല്ല. ബംഗാളിലെ ഫുട്ബോരം കളിക്കാർ ആ വിനോദത്തെ ഇഷ്ടപ്പെടുന്നതുപോലെ, അദ്ദേഹത്തിനു സിദ്ധിക്കുന്ന എരുവും പുളിയുമുള്ള വിമശ്നമാകുന്ന ദൈനംദിന വിഭവം അദ്ദേഹം ആസ്വദിക്കുന്നു. മഹാദേവാകട്ടെ, ഷൗക്കത്തു് അലി അദ്ദേഹത്തെ വണ്ണിച്ച നിലയിൽതന്നെ തുടരുന്നു—ഈ സംഘത്തിലെ ഹാമൽ. ഒരു ജോലിയും അദ്ദേഹത്തിനു ദുസ്സഹമായിപ്പോകയില്ല; യാതൊന്നും അദ്ദേഹത്തിനു് അതീതമാകുകയുമില്ല. ഛഗൻലാൽ ജോഷി ഇപ്പോഴും കാലുറപ്പിച്ചുകൊണ്ടിരിക്കയത്രേ. എങ്കിലും അയാരം അഭിവൃദ്ധിപ്രാപിച്ചു വരികയാണു്. ഇപ്പോരം ഞങ്ങരംക്കു വസന്തകാലം തികച്ചും സമാഗതമായിരിക്കുന്നതിനാൽ അയാരം വികസിച്ചു പൊങ്ങാതിരിക്കയില്ല. ഒരു മോശപ്പെട്ട സംഘമല്ല ഞങ്ങളുടേതു്. ഈ കളിയുടെ നിയമങ്ങരം ഞങ്ങരം പാലിക്കുന്നുണ്ടു്. അതിനാൽ ഞങ്ങരം സാമാന്യം മാന്യമായ ഒരു കുടുംബമായിക്കഴിയുന്നു. വണ്ണാശ്രമധർമസംഹിതയാണു് അതിനെ നിഷ്കൃഷ്ട

മായി നിയന്ത്രിക്കുന്നതു്. ഡോക്ടർ അംബെദ്കറും ഞാനും തമ്മിലുള്ള ആ ധർമവിഭജനം സനാതനികഠംക്ക താമസിയാതെ ഒരു പുതിയ ഒത്തുപ്പാടിനു വക നല്കും. എനിക്കു കുറേക്കൂടെ വൈഷമ്യങ്ങളായി; എങ്കിലും ഞാനതൊന്നും തേടിച്ചെന്നതല്ല എന്നു നിങ്ങഠംക്കു ഞാൻ ഉറപ്പു നല്കാം. നിങ്ങളുടെ പുരോഗതി എല്ലാവശത്തും അഭംഗുരമായി തുടരുന്നുണ്ടെന്നു ഞങ്ങഠം ഏവരും പ്രതീക്ഷിക്കുന്നു. അത്രമാത്രം പറയാനുള്ള സ്ഥലവും സമയവും മാത്രമേ എനിക്കിപ്പോഠം ഉള്ളു.

ഞങ്ങളുടെ എല്ലാവരുടെയും സ്നേഹം,

ബാപ്പു.

11

യറവ്ഡാ സെൻട്രൽ ജയിൽ,
പൂന,
മെയ് 2, 1933

എന്റെ പ്രിയപ്പെട്ട ജവാഹർലാൽ,

*ആസന്നമായ ഉപവാസത്തിനു് എതിരായി ഞാൻ മല്ലിട്ടുകൊണ്ടിരുന്നപ്പോഠം,നിങ്ങഠം ചോരയും മാംസവുമുള്ള രൂപത്തിലെന്നപോലെ, എന്റെ മുന്നിൽ ഉണ്ടായിരുന്നു. പക്ഷേ, അതുകൊണ്ടു പ്രയോജനം ഉണ്ടായില്ല. ഉപവാസം അത്യന്താപേക്ഷിതമാണെന്നു നിങ്ങഠം മനസ്സിലാക്കിയിട്ടുണ്ടെന്നു കരുതാൻ ഞാൻ എത്രമാത്രം ആഗ്രഹിക്കുന്നു! കേവലം ബുദ്ധിപരമായ പരിശ്രമംമാത്രം പോരാത്തവിധത്തിൽ അത്ര വലിപ്പമുള്ളതാണു് ഹരിജനപ്രസ്ഥാനം. ലോകത്തിലാകെ തിരഞ്ഞാലും ഇത്രത്തോളം ദുഷിച്ച ഒരു ഏർപ്പാടുമില്ല. എങ്കിലും എനിക്കു മതം ഉപേക്ഷിക്കാൻ കഴിയുകയില്ല; ആകയാൽ ഹിന്ദുമതം ഉപേക്ഷിക്കാനും വയ്യ. ഹിന്ദുധർമം എന്നെ കൈവിട്ടാൽ എന്റെ ജീവിതം എനിക്കു് ഒരു ഭാരമായിത്തീരും. ഹിന്ദുമതത്തിലൂടെ ക്രിസ്തുമതത്തേയും ഇസ്ലാമിനേയും മററനേകം വിശ്വാസക്രമങ്ങളേയും ഞാൻ സ്നേഹിക്കുന്നു. അതിനെ എടുത്തുകളഞ്ഞാൽ, എനിക്കു യാതൊന്നും അവശേഷിക്കയില്ല. പക്ഷേ, അയിത്തത്തോടും ഉച്ചനീചത്വവിശ്വാസത്തോടുംകൂടി അതിനെ വെച്ചുപുലർത്താൻ എനിക്കു സാദ്ധ്യമല്ല. ഭാഗ്യവശാൽ, ഈ ദോഷത്തിനുള്ള പ്രതിവിധി ഹൈന്ദവധർമം ഉഠംക്കൊള്ളുന്നുണ്ടു്. ആ പ്രതിവിധി ഞാൻ പ്രയോഗിക്കുകയത്രേ. ഈ ഉപവാസത്തെ ഞാൻ അതിജീവിക്കുമെങ്കിൽ നന്നു്, ജീവിക്കാനുള്ള ഉദ്യമത്തിനു വിപരീതമായി ശരീരം നശിച്ചുപോയൽ അതും നല്ലതു തന്നെ. നിങ്ങഠംക്കു കഴിയുമെങ്കിൽ നിങ്ങഠം അങ്ങനെ കരുതണമെന്നു ഞാൻ ആഗ്രഹിക്കുന്നു. അഥവാ ആകെക്കൂടെ എന്താണു് അതു്?—

11 Mahatma (Tendulkar), vol. viii, p. 356

* ആത്മശുദ്ധീകരണാർത്ഥം ഗാന്ധിജി നടത്തിയ 21 ദിവസത്തെ ഉപവാസത്തിനു മുമ്പു്.

ക്ഷണഭംഗുരമായ കണ്ണാടിക്കുഴലിനേക്കാരം അതു നശ്വരമാണ്. കണ്ണാടി ഭദ്രമായി പതിനായിരം കൊല്ലം സൂക്ഷിച്ചുവെക്കാൻ കഴിയും, പക്ഷേ, ശരീരത്തെ ഒരു നിമിഷംപോലും ഭദ്രമായി സൂക്ഷിക്കാൻ നിങ്ങരംക്ക കഴിഞ്ഞില്ലെന്നു വരാം. തീച്ചയായും മരണം എല്ലാ പരിശ്രമങ്ങളുടേയും അന്ത്യമല്ല. വേണ്ടവണ്ണം അതിനെ അഭിമുഖീകരിക്കുന്നപക്ഷം അതു കുറേക്കൂടെ ശ്രേഷ്ഠമായ പരിശ്രമത്തിൻെറ ആരംഭം മാത്രമാണെന്നു വരാം. എന്നാൽ, സഹജാവബോധംകൊണ്ടു നിങ്ങരംക്ക് ആ സത്യം മനസ്സിലാക്കാൻ കഴിഞ്ഞില്ലെങ്കിൽ, യുക്തിവാദം കൊണ്ടു നിങ്ങരംക്ക ബോദ്ധ്യം വരുത്താൻ എനിക്ക സാധിക്കുകയില്ല. നിങ്ങളുടെ അംഗീകാരം സമ്പാദിക്കാൻ എനിക്ക കഴിയാതിരുന്നാൽ പോലും, ഈ അഗ്നിപരീക്ഷാദിനങ്ങളിൽ എല്ലായ്പോഴും നിങ്ങളുടെ വിലയേറിയ സ്നേഹം അനുഭവിക്കാൻ എനിക്ക സാധിക്കുമെന്നും അറിയാം....

ഞങ്ങരം എല്ലാവരുടേയും സ്നേഹം,

ബാപ്പു.

12

പർണകുടി, പൂന,
സെപ്റ്റംബർ 13, 1933

എൻെറ പ്രിയപ്പെട്ട ജവാഹർലാൽ,

നിങ്ങരം ഇത്രമാത്രം വിശദമായി ഹൃദയം തുറന്ന് എഴുതിയതിൽ എനിക്ക സന്തോഷമുണ്ട്. ലണ്ടനിൽനിന്ന് 1931—ൻെറ അവസാനം ഞാൻ മടങ്ങിവന്നപ്പോരം, പൊടുന്നനവേ എന്നിൽനിന്നു നിങ്ങരം അപഹരിക്കപ്പെട്ടിരിക്കയാണെന്നു ഞാൻ കണ്ടു; ആ വേർപാട് എനിക്ക ദുസ്സഹമായിത്തോന്നി. ആകയാൽ നിങ്ങളെ കാണാനും അഭിപ്രായവിനിമയം നടത്താനും എനിക്ക് അത്യന്തം ആകാംക്ഷ ഉണ്ടായിരുന്നു.

നിങ്ങളുടെ കത്തിൽ പറഞ്ഞിട്ടുള്ള മിക്ക സംഗതികളോടും എനിക്ക് പരിപൂർണ യോജിപ്പാണ് ഉള്ളത്, കറാച്ചി കോൺഗ്രസ്സിനു ശേഷം നേടാൻ കഴിഞ്ഞ അനുഭവത്തിൻെറ ഫലമായി, എനിക്ക നിങ്ങരം പരാമർശിച്ച മുഖ്യതീരുമാനത്തിലും സാമ്പത്തിക പരിപാടിയിലും ഉള്ള വിശ്വാസം ശക്തിപ്രാപിച്ചിട്ടുണ്ട്. 'പരിപൂർണ സ്വാതന്ത്ര്യത്തിൽ കുറഞ്ഞ യാതൊന്നുമായിരിക്കാൻ സാദ്ധ്യമല്ല നമ്മുടെ ലക്ഷ്യം' എന്ന കാര്യത്തെപ്പററി എൻെറ മനസ്സിൽ ഒരു സംശയവുമില്ല. സ്ഥാ

12 Mahatma (Tendulkar), vol. iii, pp. 375—378 (1933 ആഗസ്റ്റിൽ ജവാഹർലാൽ ജയിലിൽനിന്നു വിമുക്തനായതിനുശേഷം അദ്ദേഹം പൂനായിൽ ചെന്നു ഗാന്ധിജിയെ കണ്ടു. അവരുടെ വീക്ഷണഗതികളെപ്പററി തുടർച്ചയായി പല ചർച്ചകരം നടത്തുകയും ആശയങ്ങരം വിശദീകരിച്ചുകൊണ്ടു പരസ്പരം കത്തുകരം അയയ്ക്കുകയും ചെയ്തു. ഗാന്ധിജിയുടെ അഭിപ്രായങ്ങരം രേഖപ്പെടുത്തിക്കൊണ്ട് അദ്ദേഹം നെഹ്റുവിന് അയച്ച കത്താണിത്.)

പിതതാല്പര്യങ്ങളിൽ സാരമായ മാററം വരുത്താതെ സാമാന്യജന ങ്ങളുടെ നില ഒരിക്കലും അഭിവൃദ്ധിപ്പെടുത്താനാവില്ലെന്നു നിങ്ങഠം പറയുന്നതിനോടും ഞാൻ പൂർണമനസ്സാലെ യോജിക്കുന്നുണ്ടു്. ഇന്ത്യ യ്ക്കു സകല അംശങ്ങളിലും സാധർമ്യമുള്ള ഒരസ്തിത്വം ഉണ്ടാകുന്നതി നായി രാജാക്കന്മാരുടെ അധികാരങ്ങളിൽ ഏറിയകൂറും അവർ കൈ വിട്ടേണ്ടിവരുമെന്നും അവർ ഇന്നു് ആരുടെമേലാണോ ഭരണം നട ത്തുന്നതു്, ആ ജനങ്ങളുടെ പ്രതിനിധികളായി അവർ മാറേണ്ടിവരു മെന്നും ഞാൻ വിശ്വസിക്കുന്നുണ്ടു്; അക്കാര്യത്തിൽ നിങ്ങഠം പോകു ന്നിടത്തോളം ഞാൻ മുന്നോട്ടു പോയില്ലെന്നു വരാമെന്നേയുള്ളു. വട്ട മേശസമ്മേളനത്തെക്കുറിച്ചു നിങ്ങഠം പറയുന്നതിൽ ഭൂരിഭാഗവും സ്വാ നുഭവത്തെ ആസ്പദമാക്കി സ്ഥിരീകരിക്കാൻ എനിക്കു കഴിയും. ശീ ഘ്രഗതിയിലുള്ള പരസ്പര വാർത്താവിനിമയവും, മനുഷ്യലോകത്തി ൻെറ സമഗ്രമായ ഏകത്വത്തെപ്പററിയുള്ള വദ്ധമാനമായ ബോധവും നിലനില്ക്കുന്ന ഇക്കാലത്തു്, നമ്മുടെ ദേശീയതാബോധം പുരോഗമ നോന്മുഖമായ അന്തർദേശീയതാബോധത്തോടു പൊരുത്തമില്ലാത്ത തായിരിക്കരുതെന്നതു് നാം അംഗീകരിക്കേണ്ടതാണു്; അക്കാര്യ ത്തിൽ നിങ്ങളോടു യോജിക്കാൻ എനിക്കു ലേശംപോലും പ്രയാസ മില്ല. ലോകത്തിൻെറ ഇതരഭാഗങ്ങളിൽ നടക്കുന്ന സംഭവഗതിക ളാൽ അസ്പൃഷ്ടയായി ഒററപ്പെട്ടുനില്ക്കാൻ ഇന്ത്യയ്ക്കു സാദ്ധ്യമല്ല. അതിനാൽ, നിങ്ങളുടെ വീക്ഷണഗതി പൂർണമായി സ്വീകരിക്കാനും ലോകത്തിലെ പുരോഗമന ശക്തികളോടൊപ്പം ചേൻ നാം നില്ക്കേ ണ്ടതാണെന്നു പറയാനും എനിക്കു കഴിയും. പക്ഷേ, ആദർശപ്രസ്താവ നയെ സംബന്ധിച്ചിടത്തോളം നിങ്ങളും ഞാനും തമ്മിൽ ഇത്രമാത്രം യോജിപ്പുണ്ടെങ്കിലും, നമ്മുടെ ചിത്തവൃത്തികഠം തമ്മിൽ വ്യത്യാ സങ്ങളുണ്ടു്. ലക്ഷ്യത്തെപ്പററി വ്യക്തമായ ഒരു പ്രസ്താവന ആവ ശ്യമുണ്ടു് എന്നു നിങ്ങഠം ഊന്നിപ്പറയുന്നു; എന്നാൽ ഒരുതവണ അതു നിർണയിച്ചുകഴിഞ്ഞതുകൊണ്ടു്, ആവത്തനത്തിനു ഞാൻ ഒരിക്കലും പ്രാധാന്യം കല്പിച്ചിട്ടില്ല. ആ ലക്ഷ്യം നേടാനുള്ള മാർഗം നമുക്കു് അറിഞ്ഞുകൂടെന്നും നാം അതിനെ പ്രയോജനപ്പെടുത്തുന്നില്ലെന്നും വന്നാൽ, പരമാവധി സാദ്ധ്യമായ വ്യക്തതയോടുകൂടി നാം ലക്ഷ്യ ത്തെ നിർവചിക്കയും മനസ്സിലാക്കയും ചെയ്താലും അതു നമ്മെ അവി ടെക്കൊണ്ടെത്തിക്കാൻ പര്യാപ്തമാകയില്ല. ആകയാൽ മാർഗത്തെ സുദൃഢമാക്കുകയും ക്രമപ്രവൃദ്ധമായി ഉപയോഗിക്കയും ചെയ്യുന്നതി ലാണു് ഞാൻ മുഖ്യമായി മനസ്സിരുത്തുന്നതു്. അതിൽ നമുക്കു ശ്രദ്ധ വെക്കാൻ കഴിയുമെങ്കിൽ, ലക്ഷ്യപ്രാപ്തി സുനിശ്ചിതമാണെന്നു് എനിക്കു് അറിയാം. നാം സ്വീകരിക്കുന്ന മാർഗത്തിൻെറ വിശുദ്ധി അനുസരിച്ചു്, അതേ തോതിലായിരിക്കും ലക്ഷ്യത്തിലേക്കു നാം പുരോഗമിക്കുന്നതെന്നും എനിക്കു തോന്നുന്നു. നാം പരമാവധി സത്യ സന്ധരും അഹിംസാനിരതരുമാണെന്നു പ്രത്യക്ഷമായി തെളിയി ക്കാൻ നമുക്കു കഴിയുമെങ്കിൽ, ഏതു താല്പര്യങ്ങളെയാണോ നിങ്ങള

ടെ കത്തു് ആക്രമിക്കുന്നതായി കാണപ്പെടുന്നതു്, ആ താല്പര്യങ്ങൾക്കു് നമ്മുടെ ദേശീയ ലക്ഷ്യപ്രഖ്യാപനം അധികകാലം അരോചകമായിരിക്കയില്ലെന്നു് എനിക്കുറപ്പുണ്ടു്. നമ്മുടെ മാർഗങ്ങൾ നിർദോഷങ്ങളാണെന്നു് ഉറപ്പുവരുത്താൻ മാത്രം നമുക്കു കഴിഞ്ഞാൽ, രാജാക്കന്മാരും സെമിന്ദാരന്മാരും, സാമാന്യജനതയെ ചൂഷണം ചെയ്തു് അവരെ ആശ്രയിച്ചു ജീവിക്കുന്ന ആളുകളും നമ്മെ ഭയപ്പെടുകയോ സംശയിക്കയോ ചെയ്യാതായിത്തീരും. ആരേയും ബലാൽക്കാരേണ അനുസരിപ്പിക്കാൻ നാം ഉദ്യമിക്കുന്നില്ല. അവരിൽ പരിവർത്തനം വരുത്താനാണു നാം ശ്രമിക്കുന്നതു്. ഈ മാർഗം നീണ്ടതാണെന്നു തോന്നിയെന്നു വരാം, ഒരുപക്ഷേ,ക്രമത്തിലധികം നീണ്ടതെന്നു്. പക്ഷേ, ഏററവും ഹ്രസ്വമാണു് അതെന്നു് എനിക്കു് ഉറപ്പുണ്ടു്.

ശ്രീ ആനേയുടെ നിർദേശങ്ങൾക്കും അവയെപ്പററി ഞാൻ എഴുതിയ കുറിപ്പുകൾക്കും നിങ്ങൾ നല്കുന്ന വ്യാഖ്യാനത്തോടു സാരാംശത്തിൽ ഞാൻ യോജിക്കുന്നു. ആ നിർദേശങ്ങൾ നല്ലപ്പെട്ടില്ലായിരുന്നുവെങ്കിൽ, ഈ നിയമലംഘനപ്രസ്ഥാനമാകെ, ആഭ്യന്തരമായ ദൗർബല്യം നിമിത്തം തകർന്നുപോകുമായിരുന്നുവെന്നു് എനിക്കു വ്യക്തമായിട്ടറിയാം. എന്തുകൊണ്ടെന്നാൽ, വാസ്തവത്തിൽ സംഘടിതഭീകരഭരണമായിരുന്നു ആർഡിനൻസ്കൊണ്ടുള്ള ഭരണം; അതിൻെറ കീഴിൽ കോൺഗ്രസ്സു് സമിതിയുടെ സംഘടിതപ്രവർത്തനം അസാദ്ധ്യമായിത്തീർന്നിരുന്നപ്പോൾ, കാര്യക്ഷമതയോടുകൂടി പ്രവർത്തിക്കുന്ന സംഘടനകൾ നിലവിലുണ്ടെന്നും അവയുടെ നേതൃ തങ്ങൾക്കു മാർഗദർശനാർത്ഥം ഉററുനോക്കാമെന്നും വിശ്വസിച്ചു കഴിയാനുള്ള വ്യാമോഹം കോൺഗ്രസ്സുകാർക്കു് ഉണ്ടായി. നിയമവിരുദ്ധങ്ങളും മിക്കവാറും നിർവീര്യങ്ങളുമായിത്തീർന്ന സംഘടനകളുടെ പ്രവർത്തനത്തിലുള്ള മിഥ്യാവിശ്വാസം വളരെ വേഗത്തിൽ ധർമഭ്രംശത്തിനു് ഇടയാക്കി. അതിനെ തടഞ്ഞുനിർത്തേണ്ടതായി വന്നു. നിയമനിഷേധപ്രസ്ഥാനം വേണ്ടവണ്ണം പ്രയോഗിച്ചാൽ അതിൽ ധർമഭ്രംശത്തിനു യാതൊരവകാശവുമില്ല. ഏതായാലും 'നിയമനിഷേധം സാരാർത്ഥത്തിൽ വ്യക്തിപരമായ ഒരു സംഗതിയാണു്'' എന്നു നിങ്ങൾ പറഞ്ഞതു ശരിയാണു്. ഞാനാകട്ടെ, ഒരു പടികൂടെ കടന്നു്, ഒരു നിയമനിഷേധിയെങ്കിലും നിഷേധത്തിൽ ഏർപ്പെട്ടിരിക്കുന്ന കാലത്തോളം, ആ പ്രസ്ഥാനം നിലച്ചുപോകയില്ലെന്നും, ഒടുവിൽ അതു വിജയിക്കുക തന്നെ ചെയ്യുമെന്നും പറയുന്നു. വ്യക്തികൾ എന്ന നിലയിൽ നിയമനിഷേധത്തിൽ ഏർപ്പെടുന്നവർക്കു് ഒരു സംഘടനയുടെ സഹായം ആവശ്യമില്ല. ഏതായാലും ഒരു സംഘടനയുടെ ഘടകങ്ങളായ വ്യക്തികളെ മാററി നിർത്തിയാൽ, ആ സംഘടന യാതൊന്നുമല്ലാതാകും. ആകയാൽ, ശ്രീ ആനേയുടെ നിർദേശങ്ങൾ ആ ആർഡിനൻസുകൾക്കു ഒരു ഫലപ്രദമായ മറുപടി ആയിരുന്നു. കോൺഗ്രസിലുള്ള സ്ത്രീപുരുഷന്മാർ ഈ നിർദേശങ്ങളുടെ ആവശ്യകതയും. അതിൽ അന്തർഭവിച്ചിട്ടുള്ള സകല വസ്തുതകളും മനസ്സിലാക്കിയാൽ മാത്രം മതി, നിഷേ

ധകരെ സംബന്ധിച്ചിടത്തോളമെങ്കിലും ഈ ആർഡിനൻസുകൾ വ്യ ത്ഥമായി പരിണമിക്കും. അവക്കു് ഒരു മൂലകേന്ദ്രം സ്ഥാപിക്കാൻ സാധിക്കും, അതിന്റെ ചുററും അജയ്യരായ നിയമനിഷേധകരുടെ ഒരു സൈന്യംതന്നെ സംഘടിപ്പിക്കാനും കഴിയും

വ്യക്തിപരമായ നിയമനിഷേധവും സംഘടിത നിയമനിഷേധ വും തമ്മിൽ അടിസ്ഥാനപരമായ വ്യത്യാസം ഒന്നുമില്ലെന്നു നിങ്ങൾ ചിന്തിക്കരുതെന്നു മുന്നറിയിപ്പു തരാൻ ഞാൻ ആഗ്രഹിക്കുന്നു. 'അതു് സാരാത്ഥത്തിൽ വ്യക്തിപരമായ ഒരു സംഗതിയാണു്'' എന്നു നിങ്ങൾ സമ്മതിക്കുമ്പോൾ, ആ സമ്മതത്തിൽത്തന്നെ അവയുടെ മൗലികവ്യ ത്യാസം അന്തർലീനമായിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നു. സംഘടി തമായ നിയമനിഷേധവും വ്യക്തിപരമായ നിയമനിഷേധവും തമ്മി ലുള്ള മുഖ്യവ്യത്യാസം ഇതാണു്: രണ്ടാമത്തേതിൽ ഓരോ വ്യക്തിയും പരാശ്രയമില്ലാത്ത ഓരോ പൂർണഘടകമത്രെ; അയാളുടെ പതനം മററുള്ളവരെ ബാധിക്കുന്നുമില്ല; സംഘടിത നിയമനിഷേധത്തിലാ കട്ടെ, ഒരാളുടെ പതനം മററുള്ളവരെ പൊതുവേ പ്രതികൂലമായി ബാ ധിക്കുന്നു. അതിനു പുറമേ, സംഘടിതമായ നിയമലംഘനത്തിൽ നേതാക്കൾ അത്യാവശ്യമത്രെ;വ്യക്തിപരമായ നിയമനിഷേധത്തിൽ ഓരോ നിഷേധകനും സ്വന്തം നേതാവുതന്നെയാണു്. അത്രമത്രമല്ല, സംഘടിത നിയമനിഷേധത്തിൽ പരാജയത്തിനു സാദ്ധ്യതയുണ്ടു്; വ്യക്തിപരമായ നിഷേധത്തിൽ പരാജയം അസാദ്ധ്യമായ ഒരു സം ഗതിയത്രേ. അവസാനമായി, സംഘടിതമായ നിയമനിഷേധത്തെ നേരിടാൻ ഒരു ഭരണകൂടത്തിനു കഴിവു് ഉണ്ടായെന്നു വരാം. എന്നാൽ വ്യക്തിപരമായ നിയമനിഷേധത്തെ അഭിമുഖീകരിക്കാൻ ഒരു ഭരണ കൂടത്തിനും ഇന്നോളം കഴിവുള്ളതായിക്കണ്ടിട്ടില്ല.

ഒരു സംഘടനക്കു് സ്വശക്തിയെപ്പററി ഉറപ്പു് ഉണ്ടെങ്കിൽ, സ്വന്തം ഉത്തരവാദിത്തത്തിൽ അതിനു സംഘടിതനിയമനിഷേധം അംഗീകരിക്കാൻ കഴിയുമെന്നു ഞാൻ പ്രസ്താവിച്ചതിനു് അമിതപ്രാ ധാന്യം കല്പിക്കാനും പാടില്ല. ഒരു അഭിപ്രായമെന്ന നിലക്കു് അതു് നിരാക്ഷേപം ആണെങ്കിലും, ഈ ഭാരം താങ്ങാൻ കഴിവുള്ള ഒരു സം ഘടനയും ഈ സന്ദർഭത്തിൽ ഇല്ലെന്നു് എനിക്കറിയാം. അടിസ്ഥാന രഹിതമായ പ്രതീക്ഷകൾ ഉണത്തിവിടാൻ ഞാൻ ആഗ്രഹിക്കു ന്നില്ല.

ഇനി രഹസ്യമാർഗങ്ങളെക്കുറിച്ചു്, അവ നിഷിദ്ധങ്ങളായി കരു തപ്പെടണമെന്നു്, എല്ലായ്പോഴും എന്നപോലെ ഉറച്ച അഭിപ്രായം ഇപ്പോഴും എനിക്കുണ്ടു്. എനിക്കു്, തന്നത്താൻ യാതൊരു വ്യത്യസ്തവി ധിയും അംഗീകരിക്കാൻ സാധിക്കുന്നില്ല. രഹസ്യം വളരെ കുഴപ്പ ങ്ങൾക്കു കാരണമായിട്ടുണ്ടു്. ഉറച്ച കൈയോടെ അതു് അവസാനി പ്പിച്ചില്ലെങ്കിൽ, ഈ പ്രസ്ഥാനത്തെ അതു നശിപ്പിച്ചെന്നു വരും. രഹസ്യമാഗ്ഗങ്ങൾ ആവശ്യമായിത്തീരുന്ന അസാധാരണ സാഹചര്യ ങ്ങൾ ഉണ്ടായിരിക്കാം. ജനസാമാന്യത്തെക്കരുതി ആ സൗകര്യം ഞാൻ

വേണ്ടേന്നുവെയ്ക്കുന്നു. അവരെ നിർഭയത്വം അഭ്യസിപ്പിക്കാനാണ് നാം ആഗ്രഹിക്കുന്നത്. ചില സാഹചര്യങ്ങളിൽ രഹസ്യമാർഗ്ഗങ്ങരം അവലംബിക്കാവുന്നതാണെന്നുള്ള ചിന്തയിലേക്ക് അവരെ നയിച്ച്, അവരുടെ മനസ്സിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. നിയമനിഷേധത്തിന്റെ തത്വം വളർച്ചപ്രാപിക്കുന്നതിനു് പ്രതികൂലമാണ് നിഗൂഢത. ഏതു നിമിഷത്തിലും എല്ലാ വസ്തുവകകളും കണ്ടുകെട്ടാൻ ഇടയുണ്ടെന്നു കോൺഗ്രസ്സുകാർ മനസ്സിലാക്കുന്ന പക്ഷം, രഹസ്യമാർഗങ്ങളെ ഒട്ടും ആശ്രയിക്കാതിരിക്കാൻ അവർ പഠിക്കും.

നിങ്ങളുടെ കത്തിൽ ഒരു വിടവുള്ളതായി ഞാൻ കാണുന്നു. കോൺഗ്രസ്സ് നടത്തുന്ന സൃഷ്ടിപരമായ വിവിധ പ്രവത്തനങ്ങളെ നിങ്ങരം പരാമർശിക്കുന്നില്ല. പരിപക്വമായ ആലോചനകരംക്കു ശേഷം 1920—ൽ കോൺഗ്രസ്സ് പരിപാടി രൂപീകരിച്ചപ്പോരം ഈ പ്രവത്തനങ്ങരം അതിന്റെ അവിഭാജ്യഘടകമായിത്തീന്നു. സമുദായൈക്യം, അയിത്തോച്ചാടനം, ചക്കയുടേയും ഖദറിന്റേയും സാർവജനീനമായ പ്രചാരം തുടങ്ങിയുള്ള സൃഷ്ടിപരപ്രവത്തനങ്ങരം കൂടാതെകഴിക്കാൻ നിയമനിഷേധത്തിന്റെ പശ്ചാത്തലത്തിൽ നമുക്കു സാദ്ധ്യമല്ല. അവയെ സംബന്ധിച്ച് എല്ലായ്പ്പോഴും ഉണ്ടായിരുന്ന ദൃഢമായ അഭിപ്രായമാണ് ഇപ്പോഴും എനിക്കുള്ളതു്. കോൺഗ്രസ്സുകാരുടെ സംഖ്യ അനേകം നൂറായിരങ്ങരം വരുമെങ്കിലും, തടവിലാക്കപ്പെട്ടിട്ടുള്ള നിയമനിഷേധകരുടെ എണ്ണം ഒരിക്കലും പരമാവധി ഒരുലക്ഷത്തിൽ കവിഞ്ഞിട്ടില്ല. ഈ വസ്തുതയും നാം അംഗീകരിക്കണം. ബാക്കിയുള്ള അനേകലക്ഷങ്ങരം ദൗർബല്യത്തിനു് കീഴടങ്ങിപ്പോയിട്ടുണ്ടെങ്കിൽ, അടിസ്ഥാനപരമായ തകരാറു് എന്തോ ഉണ്ടെന്ന് എനിക്കു തോന്നുന്നു. ഏതെങ്കിലും കാരണവശാൽ നിയമലംഘകരുടെ പംക്തികളിൽച്ചേരാൻ ആക്കെങ്കിലും കഴിവില്ലെങ്കിൽ, പരസ്യമായി അതു് ഏററുപറയാൻ ലജ്ജിക്കേണ്ടതില്ല. ഞാൻ എടുത്തു പറഞ്ഞിട്ടുള്ള സൃഷ്ടിപരമായ പ്രവത്തനങ്ങരംക്കു പുറമേ, അതുപോലുള്ള നിരവധി പ്രവത്തനങ്ങരം ആ പട്ടികയിൽ ഉരംപ്പെടുത്താൻ കഴിയും. ഇപ്രകാരമുള്ള ഏതെങ്കിലും ഒരു പ്രവത്തനത്തിൽ വ്യാപൃതരായിരിക്കുന്ന ആളുകളും രാജ്യത്തിന്റെ ലക്ഷ്യത്തെ സേവിക്കുകയത്രെ. അവർ രാജ്യത്തെ ലക്ഷ്യത്തോടു് അടുപ്പിച്ചുകൊണ്ടിരിക്കയുമാണ്. സ്വാതന്ത്ര്യസൗധം കെട്ടിപ്പൊക്കുന്ന ജോലിയിൽ തങ്ങളുടെ പങ്കു വഹിക്കുകയെന്ന കല, കോൺഗ്രസ്സിൽ ഉള്ള ഓരോ സ്ത്രീയും പുരുഷനും അഭ്യസിക്കുകയും, അവരവരുടെ പ്രാധാന്യം ഓരോരുത്തരും മനസ്സിലാക്കുകയും ചെയ്യുന്ന പക്ഷം, ആർഡിനൻസുകരം ഉണ്ടായാലും ഇല്ലെങ്കിലും, ചക്രവാളം എത്ര ഇരുണ്ടതായിക്കാണപ്പെട്ടാലും, നമുക്കു നൈരാശ്യത്തിനും ആശാഭംഗത്തിനും യാതൊരു അവകാശവുമില്ല.

അവസാനമായി ഒരു കാര്യം പറഞ്ഞാൽ, ഞാൻ ആത്മപ്രശംസ നടത്തുകയാണെന്ന് നിങ്ങരം കുററപ്പെടുത്താൻ ഇടവരികയില്ലെന്നു

കരുതുന്നു: എന്റെ മനസ്സിൽ യാതൊരു പരാജയബോധവും ഇല്ലെന്നും നമ്മുടെ ഈ രാജ്യം അതിവേഗത്തിൽ അതിന്റെ ലക്ഷ്യത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കയാണെന്ന് എനിക്കുള്ള വിശ്വാസം ആയിരത്തിത്തൊള്ളായിരത്തിയിരുപതിൽ എന്നപോലെ ഇപ്പോഴും കത്തിജ്ജ്വലിച്ചുകൊണ്ടിരിക്കയാണെന്നും പറയാൻ ഞാൻ ആഗ്രഹിക്കുന്നു. എന്തുകൊണ്ടെന്നാൽ ,നിയമനിഷേധപ്രസ്ഥാനത്തിന്റെ പര്യാപ്തതയിൽ അനശ്വരവിശ്വാസം എനിക്കുണ്ട്. എങ്കിലും യറവ്ദാജയിലിൽ സമ്മേളിച്ച കോടതി കഴിഞ്ഞ ആഗസ്റ്റ്മാസം നാലാംതീയതി എനിക്കെതിരായി വിധിച്ച തടവുശിക്ഷയുടെ കലാവധി അവസാനിക്കുന്നതിനു മുമ്പ് പ്രകോപനപരമായ യാതൊരു കാര്യവും ചെയ്യരുതെന്ന്, ഞാൻ പ്രാർത്ഥനാപൂർവം നടത്തിയ പൂർണപര്യാലോചനയ്ക്കു ശേഷം തീരുമാനിച്ചിട്ടുണ്ട്. അതു നിങ്ങൾക്ക് അറിയാമല്ലോ. അതിനെപ്പററി ഒരു പ്രത്യേക പ്രസ്താവന ഞാൻ പുറപ്പെടുവിച്ചിട്ടുള്ളതിനാൽ അതിന്റെ കാരണങ്ങളിലേക്ക് ഞാൻ കടക്കുന്നില്ല . തന്നത്താൻ ഇങ്ങനെ ഒഴിച്ചുനിർത്തിയതു് കുറെക്കാലം തെററിദ്ധാരണയ്ക്കു് ഇടനല്കിയേക്കാം. എങ്കിലും എപ്പോൾ എങ്ങനെ അങ്ങനെ ഒഴിഞ്ഞുനില്ക്കേണ്ട കടമ വന്നുകൂടുമെന്ന് വെളിപ്പെട്ടുകൊള്ളും. ഒരു കടമയാണ് അതെങ്കിൽ, ലക്ഷ്യത്തിന് അതു ദോഷകരമായിത്തീരാനും ഇടയില്ല.

നിങ്ങളുടെ
ബാപ്പു.

## 13

## കൃഷ്ണാനെഹ്റുവിനു്*

ഒക്ടോബർ 1933

പ്രിയപ്പെട്ട കൃഷ്ണാ,

നിനക്ക് ഒരു പുനർജ്ജന്മം സിദ്ധിക്കാൻ പോവുകയാണ്. വിവാഹം ഒരുതരത്തിൽ പുനർജ്ജന്മമാണ്, അല്ലേ? നിന്റെ സഹോദരി സ്വരൂപ് ഒരു വധുവായിട്ട് കത്തിയവാറിൽ വന്നു. എങ്കിലും അവളുടെ പഴയ പ്രവശ്യയിൽ ചെന്നു താമസമുറപ്പിക്കാൻ ഭർത്താവിനെ അവൾ പ്രേരപ്പിച്ചു. പക്ഷേ, സ്വരൂപും നീയും തമ്മിൽ വളരെയേറെ വ്യത്യാസമുണ്ട്. രാജായെ ഇവിടെനിന്നു കൊണ്ടുപോകാൻ നീ പരിശ്രമിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. ജന്മദേശംവിട്ട് എളുപ്പത്തിൽ ഒരിടത്തും പോകാത്ത ഒരു ഗുജറാത്തിയാണ് രാജാ. അതിനാൽ നീ ഗുജറാത്തിനെ നിന്റെ നാടായി സ്വീകരിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു; അഥവാ, അതു ബോംബെ ആയിരുന്നേക്കാം. നീ എവിടെ

13 With No Regrets, p. 101

*മിസിസ് കൃഷ്ണാ ഹത്തീസിംഗിന് (ജവാഹർലാലിന്റെ അനുജത്തി) അവരുടെ വിവാഹത്തിനു മുമ്പ് എഴുതിയതു്.

ജീവിച്ചാലും സന്തുഷ്ടയായിരിക്കണമെന്നും, ഇപ്പോഴത്തെന്നെ പ്രകാശമാനമായ അച്ഛനമ്മമാരുടെ പ്രശസ്ത നാമധേയത്തിൻെറ കാന്തി വളത്തണമെന്നും മാത്രമാണ് ഞാൻ ആഗ്രഹിക്കുന്നതു്.

നിൻെറ വിവാഹത്തിൽ സംബന്ധിക്കാൻ എനിക്കു കഴിവില്ലാത്തതിനെപ്പററി അത്യധികം ഖേദമുണ്ടു് അതുകൊണ്ടു് എൻെറ അനുഗ്രഹങ്ങൾ നിനക്കു് അയച്ചുതന്നു് ഞാൻ സംതൃപ്തനാകേണ്ടിയിരിക്കുന്നു.

നിൻെറ,
ബാപ്പു.

14

## ജവാഹർലാൽ നെഹ്റുവിനു്*

ആഗസ്റ്റ് 17, 1934

എൻെറ പ്രിയപ്പെട്ട ജവാഹർലാൽ,

നിങ്ങളുടെ വികാരഭരിതവും ഹൃദയസ്പർശകവുമായ കത്തു വളരെ ദീർഘമായ ഒരു മറുപടി അർഹിക്കുന്നുണ്ടു്. എങ്കിലും അത്ര ദീർഘമായ കത്തെഴുതാൻ എൻെറ ആരോഗ്യസ്ഥിതി അനുവദിക്കുന്നില്ല.

ഗവണ്മെൻറിൽനിന്നു കുറേക്കൂടി ആനുകൂല്യം ഞാൻ പ്രതീക്ഷിച്ചിരുന്നു. കമലയുടേയും സന്ദർഭവശാൽ മാമായുടേയും കാര്യത്തിൽ, ഒരു മരുന്നിനും ഒരു ഡോക്ടർക്കും ചെയ്യാൻ കഴിയാത്തതു്, നിങ്ങളുടെ സാന്നിദ്ധ്യത്തിനു നിർവ്വഹിക്കാൻ കഴിഞ്ഞു. നിങ്ങൾ പ്രതീക്ഷിക്കുന്നതുപോലെ വളരെ കുറച്ചു ദിവസങ്ങളല്ല, അതിൽ കൂടുതൽ അവിടെ തങ്ങാൻ നിങ്ങൾക്കു് അനുവാദം കിട്ടുമെന്നു ഞാൻ പ്രത്യാശിക്കുന്നു.

നിങ്ങളുടെ അഗാധദുഃഖം ഞാൻ മനസ്സിലാക്കുന്നുണ്ടു്. നിങ്ങളുടെ വികാരങ്ങൾക്കു പൂർണ്ണവും സ്വതന്ത്രവും ആയ പ്രകാശനം നല്കിയതു

---

14 A Bunch of Old Letters, pp. 117-119

* 1934 ഫെബ്രുവരിയിൽ ജവാഹർലാലിനെ വീണ്ടും അറസ്റ്റു ചെയ്തു; അദ്ദേഹത്തിനു തടവുശിക്ഷ വിധിക്കപ്പെട്ടു. ആഗസ്റ്റിൽ, അദ്ദേഹത്തിൻെറ പത്നിക്കു കഠിന രോഗം ബാധിച്ചിരുന്നതുകൊണ്ടു്, താൽക്കാലികമായിട്ടു് അദ്ദേഹം വിമുക്തനായി. ഇതിനിടയ്ക്കു കോൺഗ്രസ് ചില തീരുമാനങ്ങൾ കൈക്കൊണ്ടിരുന്നു. സ്വരാജ് നേടാനുള്ള ഒരു രാഷ്ട്രീയപരിപാടി എന്ന നിലയ്ക്കുള്ള നിയമലംഘനം വ്യക്തിപരമായ നിലയിൽ ഗാന്ധിജി മാത്രം നടത്തേണ്ടതാണെന്നു പരിമിതപ്പെടുത്തുകയും, തെരഞ്ഞെടുപ്പിൽ മത്സരിക്കാൻ സ്വരാജ് കക്ഷിയെ പുനരുദ്ധരിക്കയും ചെയ്തിരുന്നു; സോഷ്യലിസ്റ്റുകളുടെ അശ്രദ്ധഭാഷണത്തെ അപലപിക്കുന്ന ഒരു പ്രമേയവും, മോത്തിലാൽ നെഹ്റു കോൺഗ്രസ്സിനു സംഭാവനചെയ്ത സ്വരാജ് ഭവൻ ഒരു ട്രസ്റ്റെന്ന നിലയിൽ സംരക്ഷിക്കുന്നതിനെപ്പററിയുള്ള മറെറാരു പ്രമേയവും അംഗീകരിക്കപ്പെട്ടിരുന്നു; ഇക്കാര്യങ്ങളെല്ലാം നെഹ്റുവിനെ വേദനിപ്പിച്ചു. അതുകൊണ്ടു് അദ്ദേഹം വിമുക്തനായപ്പോൾ, തൻെറ വേദന പ്രകടിപ്പിച്ചുകൊണ്ടു്, ഗാന്ധിജിക്കു് ഒരു നീണ്ട കത്തു് അയച്ചു. അതിനു ഗാന്ധിജി നൽകിയ മറുപടിയാണു് ഇതു് (പത്താം ഭാഗത്തിൽ 12-ാമത്തെ കത്തിലും സമരം പിൻവലിച്ചതിനെക്കുറിച്ചു പരാമർശമുണ്ടു്). ഇതു മുതൽ 28 വരെയുള്ള കത്തുകൾ ജവാഹർലാൽ നെഹ്റുവിനുള്ളവതന്നെയാണു്.

തികച്ചും ശരിയാണു്. എങ്കിലും നമ്മുടെ പൊതുനിലപാടിൽ നിന്നു കൊണ്ടു്, എഴുതപ്പെട്ട വാക്യങ്ങളുടെ ഒരു അവഗാഢപഠനം നടത്തിയാൽ, ഈ ദുഃഖത്തിനും, ആശാഭംഗത്തിനും മതിയായ കാരണമില്ലെന്നു നിങ്ങൾ മനസ്സിലാക്കുമെന്നു് എനിക്കുറപ്പുണ്ടു്. എന്നെ സംബന്ധിച്ചിടത്തോളം ഒരു സുഹൃത്തു നിങ്ങൾക്കു നഷ്ടപ്പെട്ടുപോയിട്ടില്ലെന്നു ഞാൻ ഉറപ്പു നല്കാം. 1917—ലും അതിനു ശേഷവും നിങ്ങൾ മനസ്സിലാക്കിയിരുന്ന അതേ ആൾതന്നെയാണു് ഇന്നും ഞാൻ. പൊതുലക്ഷ്യത്തിനുവേണ്ടി ഞാൻ വെച്ചുപുലത്തുന്നതായിട്ടു നിങ്ങൾ വിശ്വസിച്ചിരുന്ന ആവേശം അതുപോലെ ഇപ്പോഴും എനിക്കുണ്ടു്. 'സ്വാതന്ത്ര്യം' (independence) എന്ന വാക്കിനു് ഇംഗ്ലീഷു് ഭാഷയിലുള്ള സമഗ്രമായ അത്ഥത്തിൽ പരിപൂണ്ണ സ്വാതന്ത്ര്യം നമ്മുടെ രാജ്യത്തിനു സിദ്ധിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. നിങ്ങളെ വേദനിപ്പിക്കുന്ന ഓരോ തീരുമാനവും തയ്യാറാക്കിയതു മേല്പറഞ്ഞ ലക്ഷ്യം മനസ്സിൽ വെച്ചുകൊണ്ടാണു്. ആ തീരുമാനങ്ങളുടേയും അവയോടു് അനുബന്ധിച്ചുള്ള സകല സങ്കല്പങ്ങളുടേയും ഉത്തരവാദിത്തം പൂണ്ണമായി ഞാൻ ഏല്ക്കുന്നു.

അതാതു കാലഘട്ടത്തിൽ ആവശ്യമുള്ളതു് എന്താണെന്നു് അറിയാനുള്ള പാടവം എനിക്കുണ്ടെന്നു ഞാൻ സങ്കല്പിക്കുന്നു. ഈ തീരുമാനങ്ങൾ അതിൻെറ പ്രതികരണങ്ങളത്രെ. മാഗ്ഗത്തിനു നിങ്ങളും ഞാനും കല്പിക്കുന്ന പ്രാധാന്യങ്ങൾ തമ്മിലുള്ള അന്തരം ഇവിടെ സംഗതമായിത്തീരുന്നു. എനിക്കു ലക്ഷ്യത്തെപ്പോലെതന്നെ പ്രധാനമാണു മാഗ്ഗവും. ഒരർത്ഥത്തിൽ അതു കൂടുതൽ പ്രധാനമാകുന്നു. അതിന്മേൽ കുറെ നിയന്ത്രണം പ്രയോഗിക്കാൻ നമുക്കു കഴിവുണ്ടു് എന്നർത്ഥം. നേരേമറിച്ചു മാഗ്ഗത്തിന്മേൽ നമുക്കു നിയന്ത്രണം ഇല്ലാതായിത്തീരുന്നപക്ഷം ലക്ഷ്യത്തിന്മേലും ഒരു നിയന്ത്രണവും നമുക്കു് ഉണ്ടായിരിക്കുകയില്ല.

'ഉച്ഛൃംഖലഭാഷണ'ത്തെപ്പററിയുള്ള തീരുമാനം സമചിത്തതയോടുകൂടി വായിച്ചുനോക്കുക. സോഷ്യലിസത്തെപ്പററി ഒരു വാക്കു പോലും അതിലില്ല. സോഷ്യലിസ്റ്റുകൾക്കു പരമാവധി പരിഗണന നല്കിയിട്ടുണ്ടു്. അവരിൽ ചിലരോടു വളരെ ഗാഢമായ പരിചയം എനിക്കുണ്ടു്. അവരുടെ ത്യാഗങ്ങൾ എനിക്കു് അറിഞ്ഞുകൂടേ? എന്നാൽ അവരാകെ, ഒരു സമൂഹമെന്ന നിലയിൽ, വളരെ അക്ഷമരാണെന്നു ഞാൻ മനസ്സിലാക്കിയിട്ടുണ്ടു്. എന്തുകൊണ്ടു്, അവർ അങ്ങനെ ആയിരുന്നുകൂടാ? എനിക്കു് അത്രത്തോളം വേഗത്തിൽ മുന്നോട്ടു പോകാൻ കഴിവില്ലെങ്കിൽ, അവരോടു്, സ്വല്പം നിന്നു്, എന്നേയും കൂടെക്കൊണ്ടുപോകാൻ ഞാൻ ആവശ്യപ്പെടണം. വാച്യാത്ഥത്തിൽ അതുതന്നെയാണു് എൻെറ മനോഭാവം. സോഷ്യലിസത്തിനു നിഘണ്ടു നല്കുന്ന അത്ഥം ഞാൻ പരിശോധിച്ചു; ആ നിവ്വചനം വായിക്കുന്നതിനുമുമ്പു ഞാൻ സ്വീകരിച്ചിരുന്ന നിലപാടിൽനിന്നു ലേശംപോലും മുന്നോട്ടു പോകാൻ അതു് എന്നെ സഹായിച്ചില്ല. അതിൻെറ ആന്തരാത്ഥം പൂണ്ണമായി മനസ്സിലാക്കാൻ ഞാൻ എന്തു വായിക്കണമെന്നാണു നിങ്ങൾ ആഗ്രഹിക്കുന്നതു്? മസാനി എനിക്കു തന്ന പുസ്തകങ്ങ

ളിൽ ഒന്നു ഞാൻ വായിച്ചു. നരേന്ദ്രദേവ് നിർദ്ദേശിച്ച പുസ്തകം വായിക്കാൻ എൻെറ വിശ്രമവേള മുഴുവൻ ഇപ്പോൾ ഞാൻ വിനിയോഗിച്ചു കൊണ്ടിരിക്കയാണ്.

പ്രവർത്തകസമിതി അംഗങ്ങളെപ്പററി കഠിനസ്വരത്തിലാണു നിങ്ങൾ പറയുന്നതു്. അവർ ഇന്നത്തെ നിലയിൽ നമ്മുടെ സഹപ്രവർത്തകരാണല്ലോ. ഏതായാലും നമ്മുടെ സംഘടന ഒരു സ്വതന്ത്രസ്ഥാപനമാണ്. അവർ വിശ്വാസം അർഹിക്കുന്നില്ലെങ്കിൽ, അവരെ മാററണം. പക്ഷേ, മററു ചിലർ അനുഭവിച്ചിട്ടുള്ള കഷ്ടപ്പാടുകളിലൂടെ കടന്നുപോകാൻ അവക്കുള്ള കഴിവുകേടിനു് അവരെ കുററപ്പെടുത്തുന്നതു തെററാണ്.

പൊട്ടിത്തെറിക്കുശേഷം നിർമ്മാണം നടക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. അതിനാൽ ഞാൻ എന്തു ചെയ്യണമെന്നാണ് യഥാർത്ഥത്തിൽ നിങ്ങൾ അഭിലഷിക്കുന്നതു്? നിങ്ങളുടെ അഭിപ്രായങ്ങളെ ഏററവും ശരിയായി പ്രതിനിധാനം ചെയ്യാൻ ആക്കു കഴിയുമെന്നാണു നിങ്ങൾ കരുതുന്നതു്? എല്ലാം ഇപ്പോൾ പറയുക. നാം കണ്ടുമുട്ടിയില്ലെന്നു വരാം.

ട്രസ്റ്റിനെ സംബന്ധിച്ചിടത്തോളം, ഞാൻ സന്നിഹിതനായിരുന്നില്ല. വല്ലഭ്ഭായ് ഉണ്ടായിരുന്നു. നിങ്ങളുടെ മനോഭാവത്തിൽ ദ്വേഷ്യം പ്രകടമാകുന്നുണ്ടു്. ട്രസ്റ്റികൾ അവരുടെ കർത്തവ്യം അനുഷ്ഠിക്കുമെന്നു നിങ്ങൾ വിശ്വസിക്കണം. എന്തെങ്കിലും കുഴപ്പം ഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. അതിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ കഴിയാത്ത വിധത്തിൽ എനിക്കു ജോലിത്തിരക്കുണ്ടായിരുന്നു. ഇനി ഞാൻ ആ രേഖകളും മററുമെല്ലാം പഠിക്കാം. മററുള്ള ട്രസ്റ്റികളും നിങ്ങളുടെ വികാരങ്ങളെ തീർച്ചയായും പൂർണ്ണമായി ആദരിക്കും. നിങ്ങൾക്കു് ഈ ഉറപ്പു തന്നതിനുശേഷം ഒരു കാര്യം ഞാൻ ആവശ്യപ്പെടുന്നു: നിങ്ങൾ ഇപ്പോൾ ചെയ്തതുപോലെ, ഇക്കാര്യത്തെ അത്ര വ്യക്തിപരമായ നിലയിൽ പരിഗണിക്കരുതു്. അച്ഛൻെറ സ്മരണയോടു ബഹുമാനം പ്രദർശിപ്പിക്കുന്ന കാര്യത്തിൽ നിങ്ങൾ സ്വയം അവകാശപ്പെടുന്നിടത്തോളം മേന്മ നിങ്ങളുടെ സഹപ്രവർത്തകരായ ട്രസ്റ്റികൾക്കും നിങ്ങൾ നല്കുന്നപക്ഷം അതാണു നിങ്ങളുടെ ഉദാരപ്രകൃതിക്കു യോജിച്ചതു്. അച്ഛൻെറ സ്മരണയുടെ രക്ഷാധികാരി നമ്മുടെ ജനതയായിരിക്കട്ടെ. നിങ്ങൾ ആ ജനതയിൽപ്പെട്ട ഒരാൾ മാത്രമായിരിക്കണം.

ഇന്ദുവിനു സുഖംതന്നെയല്ലേ? പുതിയ ജീവിതം അവൾ ഇഷ്ടപ്പെടുന്നുണ്ടെന്നു കരുതുന്നു. കൃഷ്ണയുടെ സ്ഥിതി എന്താണ്?

സ്നേഹം,

ബാപ്പു.

15

വാർദ്ധ,
ഒക്ടോബർ 3, 1935

എന്റെ പ്രിയപ്പെട്ട ജവാഹർലാൽ,

നാഴികമണിക്കു തുല്യം സമയനിഷ്ഠയോടുകൂടി നിങ്ങളുടെ കത്തുകൾ വന്നുചേരുന്നു. അവ ഒരനുഗ്രഹംതന്നെയാണ്.

*കമല വളരെ ധീരമായ ഒരു പരിശ്രമം നടത്തിക്കൊണ്ടിരിക്കയാണ് എന്നു ഞാൻ മനസ്സിലാക്കുന്നു. അതിനു ഫലം സിദ്ധിക്കാതിരിക്കയില്ല. പ്രകൃതിചികിത്സാസമ്പ്രദായങ്ങളോട് എനിക്കുള്ള പക്ഷപാതം നിങ്ങൾക്കറിയാമല്ലോ. ജർമനിയിൽത്തന്നെ അനവധി പ്രകൃതിചികിത്സാകേന്ദ്രങ്ങളുണ്ട്. കമലയുടെ പ്രശ്നം ആ ഘട്ടമൊക്കെ കഴിഞ്ഞു പോയിരിക്കാം. എങ്കിലും,നമുക്ക് ഒരിക്കലും അറിഞ്ഞുകൂടാ. ശസ്ത്രക്രിയാചികിത്സ ചെയ്യേണ്ട രോഗങ്ങളെന്നു വിധിക്കപ്പെട്ട ചിലതു് പ്രകൃതിചികിത്സാപ്രയോഗംകൊണ്ടു ഭേദപ്പെട്ട കഥ എനിക്ക് അറിവുണ്ട്. എന്റെ ഈ അനുഭവങ്ങൾക്ക് അവ അർഹിക്കുന്ന പരിഗണന കല്പിക്കാനാണു നിങ്ങളെ ഇത്രയും അറിയിക്കുന്നതു്.

അടുത്ത കൊല്ലത്തെ കിരീടം അണിയുന്നതിനെപ്പററി നിങ്ങൾ അയച്ച കത്തു് ആഹ്ലാദകരമായിരുന്നു. നിങ്ങളുടെ സമ്മതം സിദ്ധിച്ചപ്പോൾ എനിക്കു സന്തോഷമുണ്ടായി. അതു പല വൈഷമ്യങ്ങളേയും പരിഹരിക്കുമെന്ന് എനിക്ക് ഉറപ്പുണ്ട്. ഈ രാജ്യത്തിന്റെ നന്മയ്ക്കുവേണ്ടി സംഭവിക്കാവുന്ന ഏററവും നല്ല സംഗതിയാണ് ഇതു്. ലാഹുറിൽവെച്ച് നിങ്ങൾ വഹിച്ച അദ്ധ്യക്ഷതയിൽനിന്ന് തികച്ചും വ്യത്യസ്തമായിരിക്കും ലക്നൗവിൽവെച്ചുള്ള അദ്ധ്യക്ഷപദവി. എന്റെ അഭിപ്രായത്തിൽ ലാഹുറിൽവെച്ച് അതു് എല്ലാ തരത്തിലും താരതമ്യേന സുഗമമായിരുന്നു. ലക്നൗവിൽ അതു് ഒരുതരത്തിലും അപ്രകാരമായിരിക്കയില്ല. പക്ഷേ, നിങ്ങളേക്കാൾ വിദഗ്ദ്ധമായി ആ സാഹചര്യങ്ങളെ നേരിടാൻ കഴിവുള്ള ആരേയും എനിക്കു സങ്കല്പിക്കാൻ കഴിയുന്നില്ല. ആ ഭാരം വഹിക്കാൻ ആവശ്യമുള്ള സകല ശക്തിയും ഈശ്വരൻ നിങ്ങൾക്കു നല്കട്ടെ.

ഞങ്ങൾക്കു നിങ്ങളെല്ലാവരോടുമുള്ള സ്നേഹം ഈ കത്തിൽ രേഖപ്പെടുത്തിക്കൊള്ളട്ടെ.

ബാപ്പു.

15 A Bunch of Old Letters, p. 120

* ജവാഹർലാൽ പത്നിയോടൊപ്പം ജർമനിയിലായിരുന്നപ്പോൾ, അങ്ങോട്ടയച്ച കത്തു്. കമലാനെഹ്റു അവിടെ ചികിത്സയിൽ കഴിയുകയായിരുന്നു.

16

ഡൽഹി,
മാർച്ച് 9, 1936

എന്റെ പ്രിയപ്പെട്ട ജവാഹർലാൽ,

*അങ്ങനെ കമലയെ എന്നെന്നേക്കുമായി യൂറോപ്പിൽ വിട്ടിട്ട നിങ്ങൾ മടങ്ങിവരികയാണ്. എങ്കിലും അവരുടെ ആത്മാവ് ഒരിക്കലും ഇന്ത്യക്കു പുറത്തായിരുന്നിട്ടില്ല. അതു് എന്നെന്നും നിങ്ങളുടെ അമൂല്യസമ്പത്തായിരിക്കും. അതുപോലെതന്നെ ഞങ്ങൾ നിരവധി പേരുടെ സമ്പത്തുമായിരിക്കും. ഞങ്ങളുടെ നാലു നയനങ്ങളെ ആർദ്രമാക്കിയ അവസാനസംഭാഷണം ഞാൻ ഒരിക്കലും മറക്കുകയില്ല.

ഇവിടെ ഭാരിച്ച ഉത്തരവാദിത്തം നിങ്ങളെ കാത്തിരിക്കയാണ്. അതു നിങ്ങളിൽ അർപ്പിച്ചതു്, നിങ്ങൾക്ക് അതു താങ്ങാൻ വേണ്ടത്ര കഴിവുള്ളതുകൊണ്ടാണ്. എന്റെ ശരീരത്തിനു് ആദ്യം ഉണ്ടായിരുന്ന ആയാമ്യത വീണ്ടെടുക്കുവാൻ കഴിഞ്ഞിരുന്നുവെങ്കിൽ നിങ്ങളുടെ സമീപത്തു ഞാൻ വരുമായിരുന്നു. അതുപോലെ ഇപ്പോൾ വരാൻ എനിക്കു ധൈര്യമില്ല. എന്റെ ശരീരഘടനയ്ക്കു യാതൊരു കുഴപ്പവുമില്ല. ശരീരത്തിന്റെ ഭാരം വദ്ധിക്കുകപോലും ചെയ്തിട്ടുണ്ട്. വിചിത്രമെന്നു പറയട്ടെ, യാതൊരു സുഖക്കേടും ഒരിക്കലും എനിക്ക് അനുഭവപ്പെട്ടിട്ടില്ല. എങ്കിലും ശരീരം വളരെ ക്ഷീണിച്ചിരുന്നു. കഠിനമായ ബ്ലഡ്പ്രഷർ ഉണ്ടെന്നു യന്ത്രം രേഖപ്പെടുത്തി. ഞാൻ സൂക്ഷിച്ചിരിക്കേണ്ടതാണ്!

ഏതാനും ദിവസത്തെ വിശ്രമാത്ഥം ഞാൻ ഡൽഹിയിൽ വന്നിരിക്കയാണ്. നിങ്ങളുടെ ആദ്യത്തെ പരിപാടി നടപ്പിലാക്കപ്പെട്ടിരുന്നെങ്കിൽ നമ്മുടെ കൂടിക്കാഴ്ചയ്ക്കുവേണ്ടി ഞാൻ വാർദ്ധയിൽത്തന്നെ വസിക്കുമായിരുന്നു. അവിടെ നിങ്ങൾക്കു കുറേക്കൂടി പ്രശാന്തത സിദ്ധിക്കുമായിരുന്നു. എങ്കിലും നിങ്ങൾക്കു സമ്മതമുണ്ടെങ്കിൽ ഡൽഹിയിൽവെച്ചു നമുക്കു കാണാം. ഇവിടെ ഞാൻ കുറഞ്ഞപക്ഷം ഈ മാസം 23—ാം തീയതിവരെയെങ്കിലും തങ്ങും. എങ്കിലും വാർദ്ധയാണ് നിങ്ങൾ കൂടുതൽ ഇഷ്ടപ്പെടുന്നതെങ്കിൽ, നേരത്തേ അവിടെ മടങ്ങിയെത്താനും എനിക്കു കഴിയും. നിങ്ങൾ ഡൽഹിയിൽ വരുന്നപക്ഷം കിങ്സ്‌വേയിൽ പുതുതായി നിർമിച്ച ഹരിജനകേന്ദ്രത്തിൽ എന്നോടൊപ്പം നിങ്ങൾക്കു വസിക്കാം — വളരെ നല്ല ഒരു സ്ഥലമാണ്. നമുക്കു പരസ്പരം കണ്ടുമുട്ടാൻ എന്നു സാധിക്കുമെന്നു് എന്നെ അറിയിക്കുക. രാജേന്ദ്രബാബുവും ജമ്നലാൽജിയും നിങ്ങളുടെകൂടെ

---

16 Jawaharlal Nehru, The Jewel of India, pp. 62—63 (Mahatma (Tendulkar), vol. viii, p. 358)

* പത്നിയുടെ മരണത്തിനുശേഷം ജവാഹർലാൽ യൂറോപ്പിൽനിന്നു മടങ്ങിവന്നപ്പോൾ അയച്ച കത്തു്. അതിനടുത്ത ഏപ്രിൽ മാസത്തിൽ അദ്ദേഹം ലക്നൗ കോൺഗ്രസ് സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിക്കണമെന്നു തീരുമാനിക്കപ്പെട്ടിരുന്നു.

കാണും. അഥവാ വന്നുചേരും. വല്ലഭ്ഭായിയും കൂടെ വരുമായിരുന്നു. പക്ഷേ, വരാതിരിക്കയാണു നല്ലതെന്നു ഞങ്ങളെല്ലാവരും വിചാരിച്ചു. മററു രണ്ടുപേരും അങ്ങോട്ടു പോന്നതു് രാഷ്ട്രീയചർച്ച നടത്താനല്ല, അനുശോചനം അറിയിക്കാനാണു്. നാമെല്ലാവരും കണ്ടുമുട്ടുകയും, നിങ്ങളുടെ ഗാർഹികജോലികളെല്ലാം തീരുകയും ചെയ്തശേഷം രാഷ്ട്രീയചർച്ചകരം നടത്താം.

കമലയുടെ നിര്യാണവും ഉടനടി നിങ്ങളിൽനിന്നുള്ള വേർപാടും ഇന്ദുവിനെ വളരെ വേദനിപ്പിച്ചിരിക്കും. അതെല്ലാം അവരം വേണ്ടവണ്ണം സഹിച്ചിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. അവളുടെ മേൽവിലാസം എന്താണു്?

നിങ്ങളെ സംബന്ധിച്ചു് സകല കാര്യങ്ങളും ശുഭമായി കലാശിക്കട്ടെ.

സ്നേഹം,
ബാപ്പു.

## 17

സെഗാവ്,
ജൂലൈ 15, 1936

പ്രിയപ്പെട്ട ജവാഹർലാൽ,

....നിങ്ങളുടെ കത്തു് ഹൃദയസ്പർശകമത്രെ. ഏററവും വൈഷമ്യം വന്നതു് നിങ്ങരംക്കാണെന്നു നിങ്ങരം കരുതുന്നു. *സഹപ്രവർത്തകർക്കു നിങ്ങളുടെ ധീരതയും ആർജവബുദ്ധിയും ഇല്ലായിരുന്നു എന്നതാണു വാസ്തവം. ഫലം ആപല്ക്കരമായിരുന്നു. നിങ്ങളോടു സ്വതന്ത്രമായും നിർഭയമായും തുറന്നു സംസാരിക്കാൻ ഞാൻ സദാ അവരോടു് അപേക്ഷിക്കാറുണ്ടായിരുന്നു. എന്നാൽ ധൈര്യം ഇല്ലാത്തതുകൊണ്ടു്, അവർ സംസാരിച്ചപ്പോഴെല്ലാം, അസമർത്ഥമായിട്ടാണു് അതു ചെയ്തതു്. നിങ്ങരംക്കു കോപം തോന്നുകയും ചെയ്തു. നിങ്ങളുടെ കോപശീലവും, അവരോടു നിങ്ങരംക്കുള്ള അസഹിഷ്ണുതയും നിമിത്തം അവർ നിങ്ങളെ പേടിച്ചിരുന്നു. നിങ്ങളുടെ ശാസനകരം, അധികാരപൂർവമായ പെരുമാററം, സർവോപരി അവരുടെ ദൃഷ്ടിയിൽ നിങ്ങളുടെ അപ്രമാദിത്വത്തിൻേറയും ഉയർന്ന വിജ്ഞാനത്തിൻേറയും പ്രകടനം എന്നിവ അവരെ ശുണ്ഠിപിടിപ്പിച്ചു. നിങ്ങരം തീരെ ആദരവു കൂടാതെ അവരോടു പെരുമാറിയെന്നും, സോഷ്യലിസ്റ്റുകളുടെ ആക്ഷേപത്തിലും ദുർവ്യാ

17 Mahatma, vol. viii, pp 359—360

* നെഹ്റു പ്രചരിപ്പിച്ചുകൊണ്ടിരുന്ന സോഷ്യലിസ്റ്റ് ആശയങ്ങളോടു പ്രവർത്തകസമിതിയിലെ ഭൂരിപക്ഷം അംഗങ്ങളും വിയോജിച്ചിരുന്നു. അതുനിമിത്തം അവർ അദ്ദേഹത്തിനു രാജിക്കത്തു് അയച്ചുകൊടുത്തു. പ്രവർത്തകസമിതിയിലെ അംഗങ്ങളിൽ ഭൂരിപക്ഷവും ജവാഹർലാലിൻെറ അഭിപ്രായങ്ങളെ എതിർത്തിരുന്നു.

ഖ്യാനത്തിലും നിന്ന് അവരെ നിങ്ങാം ഒരിക്കലും പരിരക്ഷിച്ചില്ലെന്നും അവർ കരുതുന്നു.

നിങ്ങളുടെ പ്രവത്തനങ്ങാം ദോഷകരങ്ങളാണെന്ന് അവർ വിവരിച്ചതായി നിങ്ങാം പരാതിപ്പെടുന്നു. നിങ്ങാം ദോഷകാരിയാണെന്നല്ല അവർ പറഞ്ഞത്. നിങ്ങളുടെ ഗുണങ്ങളോ സേവനങ്ങളോ എടുത്തു പറയാനുള്ള സ്ഥലമായിരുന്നില്ല അവരുടെ കത്ത്. നിങ്ങളുടെ ചലനാത്മകശക്തിയേയും നാട്ടിലെ സാമാന്യജനങ്ങളുടേയും യുവാക്കളുടേയും ഇടയിൽ നിങ്ങാംക്കുള്ള സ്വാധീനശക്തിയേയും കുറിച്ച് അവർക്ക് പൂണ്ണമായ ബോധം ഉണ്ടായിരുന്നു. നിങ്ങളെ ഒഴിച്ചുനിത്താൻ സാദ്ധ്യമല്ലെന്ന് അവക്കറിയാം. അതിനാൽ അവർ വഴി മാറിത്തരാൻ ആഗ്രഹിച്ചു.

കരുണവും ഹാസ്യവും ഇടകലർന്ന ഒരു നാടകമായിട്ടാണ് ഈ സംഭവത്തെ ആകെ ഞാൻ വീക്ഷിക്കുന്നത്. അതുകൊണ്ട് ഇതിനെ കുറേക്കൂടി ലാഘവബുദ്ധിയോടുകൂടി നിങ്ങാം വീക്ഷിക്കണമെന്നു ഞാൻ താല്പര്യപ്പെടുന്നു. എ. ഐ. സി. സി.യിൽ നിങ്ങാം വിശ്വാസം അർപ്പിക്കുന്നതിനോട് എനിക്കു വിപ്രതിപത്തി ഇല്ല. എങ്കിലും നിങ്ങളുടെ കുടുംബകലഹങ്ങാം ഒതുക്കിത്തീക്കയും, നിങ്ങളെയോ മറു പക്ഷക്കാരെയോ അനുകൂലിക്കയും ചെയ്യുക എന്ന ദുർവഹമായ ഭാരം എ. ഐ. സി. സി.യുടെമേൽ നിങ്ങാം അടിച്ചേല്പിക്കരുതെന്നാണ് എൻെറ ആഗ്രഹം. നിങ്ങാം എന്തു ചെയ്താലും ശരി, വേണ്ടതെല്ലാം നിറവേററിക്കഴിഞ്ഞ നിലയിലാണ് അവരെ നിങ്ങാം അഭിമുഖീകരിക്കേണ്ടത്.

സകല ഉപസമിതികളിലും അവരുടെ ഭൂരിപക്ഷം പ്രതിഫലിക്കുന്നതിനോടു നിങ്ങാം എതിപ്പു പ്രകടിപ്പിക്കുന്നതെന്തിനാണ്? ഏററവും സ്വാഭാവികമായ സംഗതിയല്ലേ അത്? അവർ ഏകകണ്ഠേന തെരഞ്ഞെടുത്തതിൻെറ ഫലമായിട്ടാണു നിങ്ങാം പദവി വഹിക്കുന്നത്. എങ്കിലും ഇനിയും നിങ്ങാംക്ക് അധികാരം സിദ്ധിച്ചു കഴിഞ്ഞിട്ടില്ല. ഈ വിധത്തിലല്ലാതെ നിങ്ങാംക്ക് അധികാരപദവി നേടാൻ കുറേക്കൂടി കാലം വേണ്ടിവരുമായിരുന്നു.അതിനു മുമ്പു നിങ്ങളെ അധികാരത്തിൽ അവരോധിക്കുന്നതിനുവേണ്ടിയുള്ള ഒരു പരിശ്രമമാണു നിങ്ങാംക്കു പദവി നല്കിയത്. എന്തായാലും ഈ മുാംക്കിരീടം അണിയാൻ നിങ്ങളുടെ പേരു ഞാൻ നിർദേശിച്ചപ്പോാം എൻെറ മനസ്സിൻെറ അടിത്തട്ടിൽ ഈ ഉദ്ദേശം ഉണ്ടായിരുന്നു. ശിരസ്സിൽ മുറിവേററാലും നിങ്ങാം അതു ധരിച്ചുകൊണ്ടിരിക്കണം. കമ്മിററിയുടെ യോഗങ്ങളിൽ നിങ്ങളുടെ നർമഭാഷണം വീണ്ടും ആരംഭിക്കണം. നിങ്ങാംക്ക് ഏററവും യോജിച്ച രീതി അതാണ്. ഏററവും നിസ്സാരമായ ഒരു ഹേതു ഉണ്ടാകുമ്പോാം പൊട്ടിത്തെറിക്കാൻ കാത്തിരിക്കുന്ന ക്ഷിപ്രകോപിയും ചിന്താപരവശനുമായ ഒരു മനുഷ്യൻെറ ഭാഗമല്ല നിങ്ങാംക്കു പററിയത്.

അന്നത്തെ ആ നവവത്സര ദിനത്തിൽ ലാഹോറിൽവെച്ചു നിങ്ങാം

ക്ക തോന്നിയ ഉല്ലാസം, എന്റെ കത്തു വായിച്ചു തീരുമ്പോൾ വീണ്ടും അനുഭവപ്പെടുന്നുണ്ടെന്നു കമ്പിമൂലം എന്നെ നിങ്ങൾ അറിയിക്കുമെങ്കിൽ എത്ര നന്നായിരുന്നേനേ! അന്നു നിങ്ങൾ ആഹ്ലാദംകൊണ്ടു് ത്രിവർണ്ണപതാകയുടെ ചുററും നൃത്തംവെച്ചതായിട്ടാണു വാർത്ത കിട്ടിയതു്.

നിങ്ങളുടെ കണ്ഠത്തിനു് ഒരു അവസരം നല്കേണ്ടതാണു്. എന്റെ പ്രസ്താവന ഞാൻ പുനഃപരിശോധന ചെയ്യുന്നുണ്ടു്. നിങ്ങൾ കാണുന്നതുവരെ അതു പ്രസിദ്ധീകരിക്കയില്ല.

മഹാദേവല്ലാതെ മററാരും നമ്മുടെ കത്തുകൾ കാണരുതെന്നു ഞാൻ നിശ്ചയിച്ചിട്ടുണ്ടു്.

സ്നേഹം,
ബാപ്പു.

18

സെഗാവു്,
ആഗസ്റ്റ് 28, 1936

എന്റെ പ്രിയപ്പെട്ട ജവാഹർലാൽ,

നമ്മുടെ ഇന്നലത്തെ സംഭാഷണം എന്റെ ചിന്തകളെ ഉണർത്തിവിട്ടു. നിങ്ങൾക്കു വളരെ വ്യക്തമെന്നു തോന്നുന്ന സംഗതി, ഈ ലോകത്തിലുള്ള ഇച്ഛാശക്തി മുഴുവൻ പ്രയോഗിച്ചിട്ടും എനിക്കു മനസ്സിലാക്കാൻ കഴിയാത്തതു് എന്തുകൊണ്ടാണു്? എനിക്കു് അറിയാവുന്നിടത്തോളം, ബുദ്ധിപരമായ അധഃപതനം എന്നെ ബാധിച്ചിട്ടില്ല. ആകയാൽ നിങ്ങൾ ലക്ഷ്യമാക്കുന്നതെന്താണെന്നു് എന്നെ ധരിപ്പിക്കാനെങ്കിലും നിങ്ങൾ ഒന്നു മനസ്സുവെക്കേണ്ടതല്ലേ? ഞാൻ നിങ്ങളോടു യോജിച്ചില്ലെന്നു വരാം. എങ്കിലും അപ്രകാരം പറയത്തക്ക നിലയെങ്കിലും എനിക്കു് ഉണ്ടായിരിക്കണം. നിങ്ങളുടെ ലക്ഷ്യമെന്താണെന്നു് ഇന്നലത്തെ സംഭാഷണം ഒട്ടും വ്യക്തമാക്കിയില്ല. എന്നെ സംബന്ധിച്ചിടത്തോളം പരമാർത്ഥമായ ഈ സംഗതി ഒരുപക്ഷേ, മററു ചിലരെ സംബന്ധിച്ചും വാസ്തവമായിരിക്കണം. ഇപ്പോൾ ഞാൻ അക്കാര്യം രാജാജിയോടു ചർച്ച ചെയ്തുകൊണ്ടിരിക്കയാണു്. നിങ്ങൾക്കു സമയമുള്ള പക്ഷം അദ്ദേഹവുമായി നിങ്ങളുടെ പരിപാടിയെപ്പററി നിങ്ങൾ ചർച്ചചെയ്യണം. സമയമില്ലാത്തതുകൊണ്ടു് ദീർഘമായിട്ടു് എഴുതാൻ എനിക്കു നിവൃത്തിയില്ല. ഞാൻ ഉദ്ദേശിക്കുന്നതെന്താണെന്നു നിങ്ങൾക്കു് അറിയാമല്ലോ?

സ്നേഹം,
ബാപ്പു.

18 Mahatma (Tendulkar), vol. viii, p. 360

19

സെഗാവ്,
വാർദ്ധ,
ജൂലൈ 30, 1937

എൻെറ പ്രിയപ്പെട്ട ജവാഹർലാൽ,

ഹിന്ദിയെക്കുറിച്ചു നിങ്ങൾ എഴുതിയ ഉപന്യാസം കൈപ്പററിയെന്നു മഹാദേവ് നിങ്ങളെ അറിയിച്ചിരിക്കും. അതിനു പുറമേ 14—ാം തീയതി ഡൽഹിയിൽ ചെല്ലാൻ വൈസ്രോയി എന്നെ ക്ഷണിച്ചിട്ടുണ്ടെന്നും അദ്ദേഹം പറഞ്ഞിരിക്കുമെന്നു ഞാൻ കരുതുന്നു. ആ ക്ഷണത്തിനു പ്രത്യേക കാരണമൊന്നുമില്ല. അദ്ദേഹത്തെ കാണുന്നതിലുള്ള സന്തോഷത്തിനുവേണ്ടി മാത്രം. ഞാൻ ആഗ്രഹിച്ചതു് അദ്ദേഹം മുൻകൂട്ടി ചെയ്തിരിക്കയാണെന്നു് ഞാൻ മറുപടി അയച്ചു. എന്തുകൊണ്ടെന്നാൽ ഖാൻ സാഹിബ്ബിൻെറമേലുള്ള നിരോധനയുത്തരവു്, അതിർത്തി സന്ദർശിക്കണമെന്നുള്ള എൻെറ ആഗ്രഹം എന്നിവയെപ്പററി സംസാരിക്കാൻ ഒരു കൂടിക്കാഴ്ച അനുവദിക്കണമെന്നു് അദ്ദേഹത്തോടു് ആവശ്യപ്പെടാൻ ഞാൻ ഉദ്ദേശിച്ചിരുന്നു. ഇതനുസരിച്ചു് 4—ാം തീയതി ഡൽഹിയിൽ ഞാൻ എത്തിച്ചേരും. 11½ മണിക്കാണു കൂടിക്കാഴ്ച, നിശ്ചയിച്ചിട്ടുള്ളതു്. അന്നുതന്നെ അവിടെനിന്നും പുറപ്പെടാൻ കഴിയുമെന്നും 5—ാം തീയതി സെഗാവിൽ മടങ്ങിയെത്താമെന്നും ഞാൻ പ്രതീക്ഷിക്കുന്നു.

സക്കീർ അയച്ചുതന്ന കത്തിൻെറ ഒരു പകർപ്പ് നിങ്ങൾക്ക് എത്തിച്ചുതരാനാണ് ഈ കത്തെഴുതുന്നതു്. ബോംബെയിൽ അടുത്ത കാലത്തു നടന്ന ലഹള, ദുരിതംപിടിച്ച ഹിന്ദി—ഉർദു വിവാദം എന്നിവയെക്കുറിച്ചു് എനിക്കുള്ള പ്രതികരണം അറിയിച്ചുകൊണ്ടു് ഒരു കത്തു ഞാൻ അയച്ചിരുന്നു. അതിനുള്ള മറുപടിയാണു സക്കീറിൻെറ കത്തു്. സുചിന്തിതമായ ഈ കത്തു് നിങ്ങളോടൊന്നിച്ചു പങ്കിടേണ്ടതാണെന്നു ഞാൻ വിചാരിച്ചു.

ഝാൻസി തെരഞ്ഞെടുപ്പു് ഒരു പരിപൂർണ്ണ പരാജയമാണെന്നു ഞാൻ കരുതുന്നില്ല. അഭിമാനകരമായ പരാജയമാണ് അതു്. നാം അദ്ധ്വാനിച്ചുകൊണ്ടിരുന്നാൽ കോൺഗ്രസ്സിൻെറ സന്ദേശം മുഹമ്മദീയരുടെ സമീപത്തു ഫലപ്രദമാംവണ്ണം എത്തിക്കാൻ നമുക്കു കഴിയുമെന്നു പ്രതീക്ഷിക്കാൻ ഇതു വക നല്കുന്നുണ്ടു്. പക്ഷേ, ഗ്രാമങ്ങളിൽ സാരമായ പ്രവർത്തനം നടത്താതെ, വെറുതേ ഈ സന്ദേശവുംകൊണ്ടു് അവിടെ ചെല്ലുകയാണെങ്കിൽ ആത്യന്തികമായി നമ്മുടെ ഉദ്ദേശം സഫലമാകയില്ല. ആ അഭിപ്രായത്തിൽ ഇപ്പോഴും ഞാൻ ഉറച്ചുനില്ക്കുന്നു. എങ്കിലും ശക്തി ഉല്ലാദിപ്പിക്കുന്നതിനുവേണ്ടി നാം കൈക്കൊള്ളാൻ ആഗ്രഹിക്കുന്ന മാർഗ്ഗത്തെ ആശ്രയിച്ചാണു സകലതും സ്ഥിതി ചെയ്യുന്നതു്.

19 Jawaharlal Nehru—The Jewel of India, pp. 85—86

മെഹറാലി മദ്രാസിൽവെച്ചു ചെയ്ത പ്രസംഗം എൻെറ കണ്ണുകൾ തുറന്നു. പൊതുവായ സോഷ്യലിസ്റ്റുവീക്ഷണഗതിയെ അദ്ദേഹം എത്രത്തോളം പ്രതിനിധാനം ചെയ്യുന്നുണ്ടെന്നു് എനിക്കു് അറിഞ്ഞുകൂടാ. അദ്ദേഹത്തിൻെറ പ്രസംഗം അടങ്ങിയ ഒരു പത്രം ബജാജ്ജി എനിക്കു് അയച്ചുതന്നു. നിങ്ങൾക്കും അദ്ദേഹം ഒരു പ്രതി അയച്ചു തന്നിരിക്കുമെന്നു ഞാൻ കരുതുന്നു. അതു് അനാശാസ്യമായ പ്രസംഗമാണെന്നു് എനിക്കു തോന്നുന്നു. നിങ്ങളുടെ ശ്രദ്ധ അതിൽ പതിയേണ്ടതാണു്. ഞാൻ മനസ്സിലാക്കുന്ന രൂപത്തിലുള്ള കോൺഗ്രസ്സു് നയത്തിനു വിരുദ്ധമായിട്ടാണു് അതു പോകുന്നതു്.

റായി മദ്രാസിൽവെച്ചു ചെയ്ത പ്രസംഗവും ഉണ്ടു്. ഇത്തരം റിപ്പോർട്ടുകളെല്ലാം നിങ്ങൾക്കു കിട്ടാറുണ്ടെന്നു ഞാൻ കരുതുന്നു. എങ്കിലും, ഉടനടിയുള്ള പരിശോധനയ്ക്കായിട്ടു്, പ്യാരെലാൽ എനിക്കു തന്ന പത്രവാർത്തകൾ ഞാൻ ഇതോടൊപ്പം അയക്കുന്നുണ്ടു്. റായി എനിക്കു് എഴുതുകയും ചെയ്യാറുണ്ടു്. അദ്ദേഹത്തിൻെറ ഏററവും അടുത്ത കത്തു് നിങ്ങൾ കാണേണ്ടതാണു്. അതിനെ ഞാൻ നശിപ്പിച്ചിട്ടില്ലെങ്കിൽ ഇതോടൊപ്പം അതും അയയ്ക്കാം. അദ്ദേഹത്തിൻെറ മനോഭാവത്തെപ്പററി നിങ്ങൾക്കുള്ള പ്രതികരണം എന്താണു്? ഇതിനു മുമ്പു ഞാൻ നിങ്ങളോടു പറഞ്ഞിട്ടുള്ളതുപോലെ, അദ്ദേഹത്തെ മനസ്സിലാക്കാൻ എനിക്കു പ്രയാസം തോന്നുന്നു.

'സ്വാതന്ത്ര്യത്തിൻെറ അടയാളവസ്ത്രം' എന്നു ഖാദിയെ നിങ്ങൾ വിവരിച്ചതു്, ഇംഗ്ലീഷു്ഭാഷ ഇന്ത്യയിൽ നാം സംസാരിക്കുന്ന കാലത്തോളം നിലനില്ക്കും. മനംമയക്കുന്ന ആ പ്രയോഗത്തിൻെറ പിന്നിലുള്ള ചിന്തകൾ സമഗ്രമായി ഹിന്ദിയിലേക്കു പരിഭാഷപ്പെടുത്താൻ ഒന്നാന്തരം ഒരു കവിക്കു മാത്രമേ കഴിയുകയുള്ളു. എനിക്കാകട്ടെ, അതു കവിത മാത്രമല്ല, ഒരു മഹാസത്യമാണു് അതു വിശദീകരിക്കുന്നതു്. ആ സത്യത്തിൻെറ പൂർണ്ണ പ്രാധാന്യം നാം ഇനിയും ഗ്രഹിക്കാനിരിക്കുന്നതേയുള്ളു.

സ്നേഹം,
ബാപ്പു.

റോയിയുടെ പ്രസംഗത്തെപ്പററിയുള്ള ഖണ്ഡിക, മെഹറാലിയെക്കുറിച്ചുള്ള ഖണ്ഡികയെ തുടർന്നാണു് എഴുതിയിട്ടുള്ളതെങ്കിലും, അതു മെഹറാലിയുടെ പ്രസംഗത്തിനു സമമാണു് എന്നല്ല സൂചിപ്പിക്കുന്നതു്.

ബാപ്പു.

20

തീവണ്ടിയിൽവെച്ച്,
ആഗസ്റ്റ് 3, 1937

എന്റെ പ്രിയപ്പെട്ട ജവാഹർലാൽ,

ഡൽഹിയിലേക്ക് ഞങ്ങൾ യാത്ര ചെയ്യുന്ന തീവണ്ടിയിൽ വെച്ചാണ് ഇതെഴുതുന്നത്. എന്റെ മുഖവുര*, അഥവാ അതിനു നല്കുന്ന പേരു് എന്തുമാകട്ടെ, ഇതോടൊപ്പമുണ്ട്. വിശദമായ യാതൊന്നും നിങ്ങൾക്ക നല്ലാൻ എനിക്ക കഴിഞ്ഞിട്ടില്ല.

പുഷ്ട്, പഞ്ചാബി എന്നിവയുമുണ്ട് നിങ്ങൾ 'ഒരുപക്ഷേ,' എന്നു പ്രയോഗിക്കുന്നു. ആ ക്രിയാവിശേഷണം നിങ്ങൾ മാററണമെന്നാണ് എന്റെ നിർദ്ദേശം. ഉദാഹരണമായി, ഖാൻസാഹിബ് ഒരിക്കലും പുഷ്ടുവിനെ കൈവെടിയുകയില്ല. ഏതോ ഒരു ലിപിയിൽ അതു് എഴുതപ്പെടുന്നുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു; ഏതു ലിപിയെന്നു ഞാൻ മറന്നുപോയി. പിന്നെ പഞ്ചാബിയുടെ കാര്യം? ഗുരുമുഖിയിൽ എഴുതപ്പെടുന്ന പഞ്ചാബിക്കുവേണ്ടി സിക്കുകാർ മരിക്കാൻ തയ്യാറാകും. ആ ലിപിക്ക യാതൊരു ഭംഗിയും ഇല്ല. പക്ഷേ, സിക്കുകാരെ ഇതരഹിന്ദുക്കളിൽനിന്നു് ഒററപ്പെടുത്തുന്നതിനുവേണ്ടി,സിന്ധിയെപ്പോലെ പ്രത്യേകം നിർമിച്ചതാണ് അതു് എന്നു ഞാൻ മനസ്സിലാക്കുന്നു. വാസ്തവം അതായിരുന്നാലും അല്ലെങ്കിലും, ഇപ്പോൾ ഗുരുമുഖി ഉപേക്ഷിക്കാൻ സിക്കുകാരെ പ്രേരിപ്പിക്കുന്ന കാര്യം അസാദ്ധ്യമാണെന്നു് എനിക്കു തോന്നുന്നുണ്ട്.

നാലു ദാക്ഷിണാത്യഭാഷകൾക്കും കൂടി ഒരു പൊതു ലിപി രൂപപ്പെടുത്തണമെന്ന് നിങ്ങൾ നിർദേശിച്ചിട്ടുണ്ട്. അവ നാലുംകൂടി ചേർത്തു് ഉപയോഗിക്കുന്നതുപോലെ, അതിനു പകരം ദേവനാഗരി സ്വീകരിക്കുന്നതും അവക്ക് എളുപ്പമായിരിക്കും. പ്രായോഗിക നിലപാടിൽനിന്നു നോക്കുമ്പോൾ അവ നാലും കൂട്ടിച്ചേർത്തു്, ഒരു മിശ്രലിപി നിർമിച്ചെടുക്കാൻ പ്രയാസമുണ്ട്. ആകയാൽ സാദ്ധ്യതയുള്ളിടത്തെല്ലാം സംസ്കൃതത്തോടു സജീവബന്ധമുള്ള പ്രാദേശിക ഭാഷകളൊക്കെയും, സംസ്കൃതത്തിൽനിന്നു പൊട്ടിപ്പിരിഞ്ഞുണ്ടായ ഭാഷകളല്ല അവയെങ്കിൽ, പരിഷ്കരിച്ച ദേവനാഗരി സ്വീകരിക്കണമെന്നു സാമാന്യമായി നിങ്ങൾ ശുപാർശ ചെയ്താൽ മാത്രം മതി. ഈ പ്രചരണം നടന്നുകൊണ്ടിരിക്കെയാണ് എന്നു് നിങ്ങൾക്ക് അറിയാമായിരിക്കാം.

ഹിന്ദുക്കളും മുസ്ലിങ്ങളും ഒരു കാലത്തു ഹൃദയംകൊണ്ട് ഒന്നായിത്തീരാതിരിക്കാൻ തരമില്ല. അതിനാൽ, നിങ്ങൾ എന്നെപ്പോലെയാണു ചിന്തിക്കുന്നതെങ്കിൽ, അവരിൽ ഹിന്ദുസ്ഥാനി സംസാരിക്കു

---

20 Mahatma, vol. Viii, pp. 362—363

* ഹിന്ദി-ഉർദു പ്രശ്നത്തെപ്പററി നെഹ്റു എഴുതിയിരുന്ന ഉപന്യാസത്തിനുള്ള അവതാരികയോടൊന്നിച്ച് അയച്ച കത്തു്.

ന്നവരെല്ലാം ഏകലിപി, അതായത് ദേവനാഗരി, സ്വീകരിക്കണം എന്നു പറയാൻ നിങ്ങൾ മടിക്കരുത്. എന്തുകൊണ്ടെന്നാൽ, ആ ലിപി കൂടുതൽ ശാസ്ത്രീയമാണ്. സംസ്കൃതത്തിൽനിന്ന് ഉത്ഭവിച്ച ഭാഷകൾ ഉപയോഗിക്കുന്ന മഹത്തായ പ്രാദേശിക ലിപികളോട് അതിനു സാമ്യവുമുണ്ട്.

എന്റെ നിർദേശങ്ങൾ ഭാഗികമായിട്ടോ, പൂർണമായിട്ടോ നിങ്ങൾ സ്വീകരിക്കുന്ന പക്ഷം, മാററങ്ങൾ ആവശ്യമുള്ള ഭാഗങ്ങൾ ചൂണ്ടിക്കാണിക്കാൻ നിങ്ങൾക്കു യാതൊരുപ്രയാസവും കാണുകയില്ല. നിങ്ങളുടെ സമയം നഷ്ടപ്പെടുത്താതിരിക്കണമെന്നു കരുതി, ഞാൻ തന്നെ അതു ചെയ്യണമെന്ന് ഉദ്ദേശിച്ചിരുന്നു. പക്ഷേ, തല്ക്കാലം അത്രയും ക്ലേശം എന്റെ മേൽ ഞാൻ ഏല്പിക്കാൻ പാടില്ല.

നിങ്ങളുടെ നിർദേശങ്ങൾ ഞാൻ ശരിവെയ്ക്കുന്നതുകൊണ്ട്, ഹിന്ദി എന്ന പദപ്രയോഗം ഉപേക്ഷിക്കാൻ ഹിന്ദിസമ്മേളനത്തോടു ഞാൻ ആവശ്യപ്പെടണമെന്ന് അർത്ഥം വരുന്നില്ല. നിങ്ങളുടെ വിവക്ഷ അതായിരിക്കയില്ലെന്ന് എനിക്കു നിശ്ചയമുണ്ട്. എനിക്ക് ആലോചിക്കാൻ കഴിയുന്നിടത്തോളം, അതിനു നല്ലാവുന്ന പരമാവധി വ്യാപ്തി ഞാൻ നല്കിക്കഴിഞ്ഞു.

നിങ്ങൾക്ക് എന്റെ നിർദേശങ്ങൾ സ്വീകരിക്കാൻ കഴിയുന്നില്ലെങ്കിൽ, താഴെപ്പറയുന്ന വാക്യം സൂക്ഷ്മതയ്ക്കുവേണ്ടി 'മുഖവുര'യോടു ചേർക്കുന്നതു നന്നായിരിക്കും: 'ഏതായാലും, സാമാന്യരൂപത്തിൽ അവയോടും സന്തോഷപൂർവം അനുകൂലിക്കാൻ എനിക്കു യാതൊരു വൈമനസ്യവുമില്ല.'

ഇന്ദുവിന്റെ ശസ്ത്രക്രിയ ശുഭമായി നടക്കുമെന്ന് ഞാൻ പ്രത്യാശിക്കുന്നു.

സ്നേഹം,
ബാപ്പു.

21

സെഗാവ്,
വാർദ്ധ,
ഒക്ടോബർ 10, 1939

പ്രിയപ്പെട്ട ജവാഹർലാൽ,

എന്നോടു നിങ്ങൾക്കുള്ള സ്നേഹാദരങ്ങൾ അന്യൂനമായി അവശേഷിക്കുന്നുണ്ടെങ്കിലും, വീക്ഷണഗതിയിൽ നമുക്കു തമ്മിലുള്ള അന്തരം അത്യന്തം പ്രകടമായി വരികയാണെന്ന് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ഒരു പക്ഷേ, ഇതു നമ്മുടെ ചരിത്രത്തിലുള്ള ഏററവും നിർണ്ണായകമായ കാലഘട്ടമായിരിക്കാം. നമ്മുടെ ശ്രദ്ധയ്ക്കു വിഷയമാകുന്ന പ്രധാനപ്പെട്ട മിക്ക പ്രശ്നങ്ങളെക്കുറിച്ചും സുദൃഢമായ അഭിപ്രാ

21 Mahatma (Tendulkar), vol. viii, pp. 363—364

യങ്ങളാണ ഞാൻ വെച്ചുപുലത്തുന്നതു്. അവയെപ്പററി നിങ്ങളും ദൃഢമായ അഭിപ്രായങ്ങൾ പുലത്തുന്നുണ്ടെന്നു് എനിക്കു് അറിയാം. പക്ഷേ, അവ എൻെറ അഭിപ്രായങ്ങളിൽനിന്ന വിഭിന്നങ്ങളത്രേ. നിങ്ങളുടെ അഭിപ്രായ പ്രകാശനരീതി എൻെറ രീതിയിൽനിന്ന വ്യത്യസ്തമാണ്. ഞാൻ വളരെ ദൃഢമായി വെച്ചുപുലത്തുന്ന അഭിപ്രായങ്ങൾക്ക മററംഗങ്ങളുടെ പിന്തുണ നേടാൻ എനിക്ക കഴിയുന്നുണ്ടോ എന്നു് എനിക്കു് അറിഞ്ഞുകൂടാ. എനിക്ക ചുററിസഞ്ചരിക്കാൻ കഴിവില്ല. ജനസാമാന്യത്തോടു നേരിട്ടു സമ്പക്കം പുലത്താനും എനിക്ക കഴിവില്ല—കോൺഗ്രസ് പ്രവത്തകരോടുപോലും. അതുകൊണ്ടു്, നിങ്ങളെല്ലാവരേയും എന്നോടു യോജിപ്പിച്ചു നിറുത്താൻ എനിക്ക കഴിയുന്നില്ലെങ്കിൽ, ഞാൻ നേതൃത്വം വഹിച്ചുകൂടാ. പ്രവത്തകസമിതിയിലെ അംഗങ്ങൾക്കിടയിൽ വിഭക്തചിന്താഗതികൾ പാടില്ല. നിങ്ങൾ പരിപൂണ്ണഭാരം ഏറെറടുത്തു്, രാജ്യത്തെ നയിക്കണം എന്നു് എനിക്ക തോന്നുന്നു. എൻെറ സ്വാഭിപ്രായങ്ങൾ പ്രകടിപ്പിക്കാനുള്ള സ്വാതന്ത്ര്യം എനിക്ക വിട്ടു തരണം. എങ്കിലും ഞാൻ പൂർണ്ണനിശ്ശബ്ദത പാലിക്കേണ്ടതാണെന്ന നിങ്ങൾ എല്ലാവരും വിചാരിക്കുന്നപക്ഷം, അതു് അനുസരിക്കാൻ എനിക്കു് ഒരു പ്രയാസവും കാണുകയില്ല. നിങ്ങൾ ഇവിടെ വന്ന സംഗതികളെല്ലാം ചർച്ച ചെയ്യുന്നതു പ്രയോജനകരമായിരിക്കുമെന്ന നിങ്ങൾക്ക വിചാരമുണ്ടെങ്കിൽ, അപ്രകാരം ചെയ്യണം.

സ്നേഹം,
ബാപ്പു.

## 22

സേവാഗ്രാം,
വാർധ,
ഒക്ടോബർ 24, 1940

പ്രിയപ്പെട്ട ജവാഹർലാൽ,

നിങ്ങളുടെ കമ്പി കിട്ടിയപ്പോൾ എനിക്ക സന്തോഷം തോന്നി. എൻെറ പ്രസ്താവന അനുവദിക്കപ്പെട്ടിരുന്നെങ്കിൽ ഇതിനകം നിങ്ങൾ അതു കാണാൻ ഇടവരുമായിരുന്നു. നിങ്ങൾ* തയ്യാറായിക്കഴിഞ്ഞെങ്കിൽ, നിയമനിഷേധം ഔപചാരികമായി പ്രഖ്യാപിക്കുക. നിങ്ങളുടെ ശ്രോതാക്കളായി ഒരു ഗ്രാമത്തെയാണ തെരഞ്ഞെടുക്കേണ്ടതു് എന്ന ഞാൻ നിർദ്ദേശിക്കുന്നു. പ്രസംഗം ആവത്തിക്കാൻ നിങ്ങളെ അനുവദിക്കുമെന്ന ഞാൻ കരുതുന്നില്ല. വിനോബയെ സംബന്ധിച്ചി

22 Mahatma (Tendulkar), vol. viii, p. 364

*വ്യക്തിപരമായ നിയമലംഘനപ്രസ്ഥാനം നടന്നുകൊണ്ടിരുന്നപ്പോൾ, ഗാന്ധിജി തെരഞ്ഞെടുത്ത ദ്വിതീയസത്യാഗ്രഹിയെന്നനിലയിൽ ജവാഹർലാൽ നിയമം ലംഘിക്കാൻ പുറപ്പെടുന്നതിനു മുമ്പു് അയച്ച കത്തു്. ഒന്നാമത്തെ സത്യാഗ്രഹി വിനോബാജിയായിരുന്നു.

ടത്തോളം, അവർ തങ്ങളുടെ പരിപാടി തയ്യാറാക്കിക്കഴിഞ്ഞിരുന്നി ല്ല. നിങ്ങളെ അവർ സ്വതന്ത്രനായി വിടുകയാണെങ്കിൽ, വിനോബ യ്ക്കുവേണ്ടി രൂപീകരിച്ച പരിപാടി പിന്തുടരണമെന്നത്രേ എൻെറ നിർദ്ദേശം. എങ്കിലും നിങ്ങഠം മറിച്ചു കരുതുന്നപക്ഷം, സ്വന്തം പരി പാടിയനുസരിച്ചു പ്രവർത്തിക്കണം. നിങ്ങളുടെ പരിപാടി എന്നെ അറിയിക്കണമെന്നു മാത്രമേയുള്ളൂ. സ്ഥലവും തീയതിയും വിളംബരം ചെയ്യാൻ വേണ്ടത്ര സമയം എനിക്കു നല്കിക്കൊണ്ടു്, നിങ്ങളുടെ തീയതി തന്നത്താൻ തീരുമാനിക്കുക. ആദ്യത്തെ ഒരൊററ പരി പാടി പൂർത്തിയാക്കാൻപോലും അവർ നിങ്ങളെ അനുവദിച്ചില്ലെന്നു വരാം. ഗവണ്മെൻറുപക്ഷത്തുനിന്നു വരുന്ന അത്തരം ഓരോ നടപ ടിയേയും നേരിടാൻ ഞാൻ സന്നദ്ധനായിരിക്കയത്രേ. നമ്മുടെ പരിപാടിക്കു പരസ്യം നല്കാൻ നിയമാനുസൃതമായ സകല മാർഗ്ഗങ്ങളും ഞാൻ കൈക്കൊള്ളും. അതേസമയത്തു ക്രമീകൃതമായ ചിന്താഗതി യാണു ഞാൻ അവലംബിക്കുന്നതു്. അതിനേർറതായ ഫലം അതു് ഉളവാക്കും. ഇതു വിശ്വസിക്കാൻ നിങ്ങഠംക്കു പ്രയാസം തോന്നുന്ന പക്ഷം, നിരൂപണം മാററിവെച്ചു്, ഫലമെന്തെന്നു നിരീക്ഷിച്ചുകൊ ണ്ടിരിക്കണം. നിങ്ങഠം ക്ഷമയോടുകൂടിക്കഴിയുമെന്നും നിങ്ങളുടെ പക്ഷത്തുള്ള ആളുകളോടു് അപ്രകാരം ചെയ്യാൻ ആവശ്യപ്പെടുമെന്നും എനിക്കു് അറിയാം. എന്നോടു വിശ്വസ്തത പുലർത്തുന്നതിനുവേണ്ടി നിങ്ങഠം എത്രത്തോളം ക്ലേശം സഹിക്കുന്നുണ്ടെന്നു് എനിക്കു് അറി വുണ്ടു്. അതിനു ഞാൻ അളവററ വില കല്പിക്കുന്നുണ്ടു്. ആ വിശ്വാ സാർപ്പണം ഉചിതമാണെന്നു തെളിയുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. എന്തുകൊണ്ടെന്നാൽ 'പ്രവർത്തനം അല്ലെങ്കിൽ മരണം' എന്ന നില പാടത്രേ അതു്. പിന്തിരിയുക എന്നൊരു പ്രശ്നമേ ഇല്ല. നമ്മുടെ വാദം അഭേദ്യമാണു്. വഴങ്ങിക്കൊടുക്കാനും ഭാവമില്ല. അഹിംസ കലർപ്പററതായിരിക്കുമ്പോഠം അതിനു് എത്ര ശക്തിയുണ്ടെന്നു തെളി യിക്കുന്നതിനു് എൻെറ മാർഗ്ഗം അവലംബിക്കാൻ എന്നെ അനുവദിക്ക ണമെന്നു മാത്രം.

ദ്വിതീയസത്യാഗ്രഹിയായി മറെറാരാളെ ഞാൻ തെരഞ്ഞെടുക്ക ണമെന്നു മൗലാനാ സാഹേബ് ഫോണിൽ പറഞ്ഞു. നിങ്ങഠംക്കു് ഇതിന്നൊരുങ്ങാൻ സമ്മതമുള്ളപക്ഷം, അദ്ദേഹം പറയുന്നതുപോലെ ചെയ്യാൻ എനിക്കു സാദ്ധ്യമല്ലെന്നാണു് ഞാൻ മറുപടി പറഞ്ഞതു്.

'ഹരിജനെ' സംബന്ധിച്ചു ഞാൻ സ്വീകരിച്ചിട്ടുള്ള നടപടിയെ പ്പററി നിങ്ങഠംക്കു് എന്തു തോന്നുന്നു? അതു് അറിയാൻ എനിക്കു താല്പര്യമുണ്ടു്.

സ്നേഹം,
ബാപ്പു.

23

*നമ്മുടെ വീക്ഷണഗതികൾ തമ്മിലുള്ള വ്യത്യാസങ്ങളെക്കുറിച്ച് എഴുതാൻ ഞാൻ ആഗ്രഹിക്കുന്നു. ആ വ്യത്യാസം അടിസ്ഥാനപരമാണെങ്കിൽ, പൊതുജനങ്ങളെ അതു ധരിപ്പിക്കേണ്ടതാണ്. അവരെ അറിയിക്കാതിരിക്കുന്നതു സ്വരാജിനുവേണ്ടിയുള്ള നമ്മുടെ പ്രവർത്തനത്തിനു ഹാനികരമായിരിക്കും.

പ്രവർത്തകസമിതിയുടെ സമ്മേളനം നടക്കുകയാണെങ്കിലും. അല്ലെങ്കിലും, നാം അന്യോന്യം സ്വീകരിക്കുന്ന നിലപാട് വ്യക്തമായി മനസ്സിലാക്കേണ്ടതാണ്. നമ്മെ ഏകീകരിക്കുന്ന ബന്ധം രാഷ്ട്രീയം മാത്രമല്ല. അതു് അളക്കാനാവാത്ത വിധത്തിൽ ആഴമേറിയതും തകർന്നുപോകാത്തതുമത്രേ. ആകയാൽ രാഷ്ട്രീയരംഗത്തും നാം പരസ്പരം വ്യക്തമായി മനസ്സിലാക്കണമെന്ന് നിർവ്യാജമായി ഞാൻ ആഗ്രഹിക്കുന്നു. നമ്മൾ രണ്ടു പേരും ഇന്ത്യയുടെ സ്വാതന്ത്ര്യം എന്ന ലക്ഷ്യത്തിനുവേണ്ടി ജീവിക്കുന്നു; രണ്ടുപേരും സന്തോഷസമേതം അതിനുവേണ്ടി മരിക്കയും ചെയ്യണം. നമുക്കു സിദ്ധിക്കുന്നതു് പ്രശംസയോ ആക്ഷേപമോ എന്തുമാകട്ടെ, അതു നമുക്കു നിസ്സാരമത്രേ. ഞാൻ ഇപ്പോൾ ഒരു വൃദ്ധനാണ്. ആകയാൽ നിങ്ങളെ എന്റെ അനന്തരാവകാശിയായി ഞാൻ നാമനിർദ്ദേശം ചെയ്യുന്നു. എങ്കിലും എനിക്ക് എന്റെ അനന്തരാവകാശിയെ മനസ്സിലാക്കണം. എന്റെ അനന്തരാവകാശി എന്നേയും മനസ്സിലാക്കണം. അപ്പോൾ മാത്രമേ എനിക്കു സംതൃപ്തനാകാൻ കഴിയൂ.

ഇന്ത്യ യഥാർത്ഥസ്വാതന്ത്ര്യം പ്രാപിക്കണമെങ്കിൽ, ഇന്ത്യയിൽക്കൂടെ ലോകവും അതു നേടണമെങ്കിൽ, ജനങ്ങൾ ജീവിക്കുന്നതു ഗ്രാമങ്ങളിലായിരിക്കണം, നഗരങ്ങളിലല്ല. കുടിലുകളിലായിരിക്കണം, കൊട്ടാരങ്ങളിലല്ല—ആ പരമാർത്ഥം ഇന്നല്ലെങ്കിൽ നാളെ അംഗീകരിക്കപ്പെടണമെന്ന് എനിക്കു ബോദ്ധ്യം വന്നിരിക്കുന്നു. കോടാനുകോടി ജനങ്ങൾക്കു പരസ്പരം ചേർന്നു സമാധാനപൂർവം നഗരങ്ങളിലും കൊട്ടാരങ്ങളിലും ജീവിക്കാൻ ഒരിക്കലും സാദ്ധ്യമല്ല. അങ്ങനെ വരുമ്പോൾ അക്രമവും അസത്യവും അവലംബിക്കാതെ മറെറാരു നിവൃത്തിമാർഗ്ഗവും അവർക്ക് ഇല്ലെന്നു വരാം.

സത്യവും അഹിംസയും പാലിക്കാതിരുന്നാൽ, മനുഷ്യരാശിയുടെ നാശമല്ലാതെ മറെറാന്നും സാദ്ധ്യമല്ലെന്നു ഞാൻ കരുതുന്നു. ഗ്രാമീണ ജീവിതത്തിന്റെ ലാളിത്യത്തിൽ മാത്രമേ സത്യവും അഹിംസയും സാക്ഷാത്ക്കരിക്കാൻ നമുക്കു കഴിയുകയുള്ളു; ചക്കയിലും, ചർക്ക എന്തിനെയൊക്കെയാണോ പ്രതിനിധാനം ചെയ്യുന്നതു്, അവയിലുമാണ് ഈ ലാളിത്യം ഏററവുമധികം കണ്ടെത്താൻ സാധിക്കുന്നതു്.

---

23 Mahatma Gandhi (Last Phase), vol. ii, pp. 544—545

* ഭാവിഭാരതനിർമിതിയെപ്പററി ഗാന്ധിജി വച്ചുപുലർത്തിയിരുന്ന അഭിപ്രായങ്ങൾ വിശദീകരിക്കുന്ന കത്തുകളാണ് ഇതും അടുത്തതും.

ഇന്നത്തെ ലോകം അപഥത്തിലൂടെ സഞ്ചരിക്കയാണെങ്കിൽ, ഞാൻ ഭയപ്പെടാൻ പാടില്ല. അഗ്നിക്കു ചുററും കൂടുതൽക്കൂടുതൽ ഭയാനകമായി നൃത്തം ചെയ്തു് അവസാനം അതിൽത്തന്നെ എരിഞ്ഞു നശിക്കുന്ന പഴഞ്ചൊല്ലിലെ ശലഭംപോലെ, ഇന്ത്യയും, അതേ മാർഗ്ഗത്തിലൂടെ സഞ്ചരിച്ചു്, അവസാനം ദഹിച്ചെന്നു വരാം. എങ്കിലും, അവസാന ശ്വാസം വലിക്കുന്നതുവരെ, ഇന്ത്യയേയും, ഇന്ത്യയിൽക്കൂടി ലോകത്തെ മുഴുവനും, അത്തരമൊരു വിനാശത്തിൽനിന്നു രക്ഷിക്കാൻ ശ്രമിക്കേണ്ടതു് എൻെറ അപരിത്യാജ്യകർത്തവ്യമത്രേ.

ഞാൻ പറഞ്ഞതിൻെറ സാരം ഇതാണു്: മനുഷ്യൻെറ യഥാർത്ഥാവശ്യങ്ങൾ എന്തൊക്കെയാണോ, അവകൊണ്ടു് അവൻ സംതൃപ്തിയടയണം, സ്വയംപര്യാപ്തത നേടണം. ഈ നിയന്ത്രണം അവനില്ലെങ്കിൽ, തന്നെ രക്ഷിക്കാൻ അവനു സാദ്ധ്യമല്ല. എന്തുതന്നെ ആയാലും, അനേകം തുള്ളികൾ ചേർന്നല്ലേ സമുദ്രം ഉണ്ടാകുന്നതു്; അതുപോലെ വ്യക്തികൾ ചേർന്നുണ്ടാകുന്നതാണു ലോകം. സുവിദിതമായ ഒരു സത്യമാണു് ഇതു്.

ആധുനികശാസ്ത്രത്തെ ഞാൻ ആദരിക്കുന്നതോടൊപ്പം, പഴയതിനെയാണു്, ആധുനികശാസ്ത്രത്തിൻെറ യഥാർത്ഥ വെളിച്ചത്തിൽ വീക്ഷിച്ചു്, വേണ്ടവിധത്തിൽ പുതുവേഷം അണിയിച്ചു്, പുതുതായി രൂപപ്പെടുത്തേണ്ടതെന്നു ഞാൻ കാണുന്നു. ഇന്നത്തെ നിലയിലുള്ള നമ്മുടെ ഗ്രാമീണ ജീവിതത്തേയാണു് ഞാൻ വിഭാവന ചെയ്യുന്നതെന്നു നിങ്ങൾ സങ്കല്പിക്കരുതു്. ഞാൻ സ്വപ്നം കാണുന്ന ഗ്രാമം ഇപ്പോഴും എൻെറ മനസ്സിൽതന്നെയാണു് ഉള്ളതു്. എന്തുതന്നെയായാലും, ഓരോ മനുഷ്യനും താൻ സ്വപ്നംകാണുന്ന ലോകത്തിലാണു് ജീവിക്കുന്നതു്. എൻെറ ആദർശഗ്രാമത്തിൽ ഉള്ളതു് ബുദ്ധിശക്തിയുള്ള മനുഷ്യജീവികളായിരിക്കും. അവർ മൃഗങ്ങളെപ്പോലെ അഴുക്കിലും അന്ധകാരത്തിലും ജീവിക്കയില്ല. പുരുഷന്മാരും സ്ത്രീകളും സ്വതന്ത്രരായിരിക്കും; ലോകത്തിലുള്ള ഏതൊരുവനു് എതിരായിട്ടും തൻെറ നിലപാടിൽ ഉറച്ചുനില്ക്കാൻ ശക്തിയുള്ളവരായിരിക്കും. പ്ലേഗോ, വിഷൂചികയോ, മസൂരിയോ യാതൊന്നും അവിടെ കാണുകയില്ല; ആരുംതന്നെ അലസരായിരിക്കയില്ല, ആരുമാരും ആഡംബരത്തിൽ കിടന്നുരുളുകയില്ല. ഓരോരുത്തരും അവരവരുടെ വിഹിതമായ ദേഹാദ്ധ്വാനം അനുഷ്ഠിക്കണം. തീവണ്ടികൾ, തപാൽ, കമ്പി മുതലായവ വിഭാവന ചെയ്യാൻ സാദ്ധ്യമാണു്.*

* 1945 ഒക്ടോബർമാസം ആദ്യവാരത്തിൽ എഴുതിയ ഈ കത്തു് Last Phase രണ്ടാം വാല്യത്തിൽ, സാന്ദർഭികമായി, ഖണ്ഡശഃ ഉദ്ധരിക്കപ്പെട്ടിരിക്കയാണു്. അതു കൂട്ടിച്ചേർത്താണു് ഇവിടെ ഉദ്ധരിച്ചിരിക്കുന്നതു്.

24

പൂന,
നവംബർ 13, 1945

പ്രിയപ്പെട്ട ജവാഹർലാൽ,

നമ്മുടെ ഇന്നലത്തെ സംഭാഷണം എനിക്കു സന്തോഷം നല്കി. അതു കുറെക്കൂടി ദീർഘിപ്പിക്കാൻ സാധിക്കാത്തതിൽ എനിക്കു ഖേദമുണ്ട്. ഒരു കൂടിക്കാഴ്ചകൊണ്ട് അതു പൂർത്തിയാക്കാൻ സാധിക്കുകയില്ലെന്നെനിക്കു തോന്നുന്നു. നാം തമ്മിൽ അടിക്കടി കൂടിയാലോചന നടത്തേണ്ടതു് ആവശ്യമായിത്തീരും. ഓടിനടക്കാൻ വേണ്ട ശാരീരികാരോഗ്യം മാത്രം എനിക്കുണ്ടായിരുന്നെങ്കിൽ, നിങ്ങൾ എവിടെയായിരുന്നാലും, ഞാൻതന്നെ നിങ്ങളെ പിന്നിടുമായിരുന്നു; രണ്ടു ദിവസം നിങ്ങളോടു ഹൃദയം തുറന്നു സംഭാഷണം നടത്തിയതിനു ശേഷം മടങ്ങിവരികയും ചെയ്യുമായിരുന്നു. അത്തരമാണു് എന്റെ മാനസികഘടന. മുമ്പു ഞാൻ അപ്രകാരം ചെയ്തിട്ടുണ്ടു്. നാം അന്യോന്യം നല്ലവണ്ണം മനസ്സിലാക്കുകയും നാം നിലകൊള്ളുന്നതു എവിടെയാണു് എന്നു മററുള്ളവരുംകൂടി വ്യക്തമായി ധരിക്കയും ചെയ്യേണ്ടതു് ആവശ്യമാണു്. ഇന്നു നാം കഴിയുന്നതുപോലെ ഹൃദയത്തിൽ നാം ഒന്നായിത്തന്നെ സ്ഥിതി ചെയ്യുന്നിടത്തോളം കാലം, ആത്യന്തികമായി നമുക്കു പരസ്പരസമ്മതത്തോടെ വിയോജിക്കേണ്ടിവന്നാലും തരക്കേടില്ല. നമ്മുടെ വീക്ഷണഗതികൾക്കു വലിയ അന്തരമൊന്നും ഇല്ലെന്നുള്ള ധാരണയാണു് ഇന്നലത്തെ സംഭാഷണത്തിന്റെ ഫലമായി എനിക്കു കിട്ടിയതു്. അതു പരീക്ഷിച്ചറിയുന്നതിനുവേണ്ടി, ഞാൻ മനസ്സിലാക്കിയതിന്റെ സാരാംശം താഴെ രേഖപ്പെടുത്തുന്നു. എന്തെങ്കിലും പിശകുണ്ടെങ്കിൽ തിരുത്തിത്തരണമെന്നപേക്ഷ.

1. നിങ്ങളുടെ അഭിപ്രായത്തിൽ ബുദ്ധിപരമായും സാമ്പത്തികമായും രാഷ്ട്രീയമായും ധാർമികമായും ഏററവും ഉന്നതമായ വികാസം എങ്ങനെ മനുഷ്യനു സാദ്ധ്യമാക്കാം എന്നതാണു് യഥാർത്ഥ പ്രശ്നം. ഞാൻ പൂർണ്ണമായി യോജിക്കുന്നു.

2. ഈ സംഗതിയിൽ, സകലർക്കും തുല്യമായ അവകാശവും സന്ദർഭവും ഉണ്ടായിരിക്കണം.

3. മറെറാരു ഭാഷയിൽ പറഞ്ഞാൽ, ഭക്ഷണപാനീയങ്ങൾ, വസ്ത്രം, ഇതര ജീവിതസാഹചര്യങ്ങൾ എന്നിവയുടെ നിലവാരത്തെ സംബന്ധിച്ച നഗരവാസികളും ഗ്രാമീണരും തമ്മിൽ സമത്വം ഉണ്ടായിരിക്കണം. ഇന്നു് ഈ സമത്വം പ്രാപിക്കുന്നതിനു്, വസ്ത്രം, ഭക്ഷണപദാർത്ഥങ്ങൾ, പാർപ്പിടങ്ങൾ, വെളിച്ചം, വെള്ളം എന്നിങ്ങനെ ജീവിതത്തിനു് അത്യാവശ്യമുള്ള വസ്തുക്കൾ തങ്ങൾക്കു വേണ്ടിടത്തോളം ഉല്പാദിപ്പിക്കാൻ ജനങ്ങൾക്കു കഴിവുണ്ടായിരിക്കണം.

4. മനുഷ്യൻ ഏകാകിയായി ജീവിക്കാൻ ജനിച്ചവനല്ല; നേ

24 A Bunch of Old Letters, pp. 496—497

രേമറിച്ച് അടിസ്ഥാനപരമായി അവൻ ഒരു സാമൂഹ്യജീവിയാണ്. സ്വാതന്ത്ര്യവും പരസ്പരാശ്രയവും പുലർത്തുന്ന ഒരു സാമൂഹ്യജീവി. ഒരു മനുഷ്യനും മറ്റൊരാളുടെ പുറത്തു കയറി നടക്കാൻ പാടില്ല. അതു സാദ്ധ്യവുമല്ല. അപ്രകാരമുള്ള ഒരു ജീവിതത്തിനു വേണ്ട പരിതഃസ്ഥിതികൾ നിർണ്ണയിക്കാൻ നാം ശ്രമിക്കുന്ന പക്ഷം, സമൂഹത്തിന്റെ ഘടകം ഗ്രാമമായിരിക്കണം എന്ന നിഗമനത്തിൽ എത്തിച്ചേരാൻ നാം നിർബന്ധരാകും. അഥവാ, ചെറുതും ഭരണസൗകര്യമുള്ളതുമായ ഒരു ജനസമൂഹമെന്ന് അതിനെ വിളിക്കാം. ഒരു ഘടകമെന്ന നിലയിൽ, ആദർശപദവിയിൽ, ആ ജനസമൂഹം സ്വയംപര്യാപ്തമായിരിക്കും. (അവരുടെ ജീവൽപ്രധാനമായ ആവശ്യങ്ങളെ സംബന്ധിച്ചിടത്തോളം) പരസ്പരസഹകരണത്തിന്റെയും പരസ്പരാശ്രയത്തിന്റെയും ചരടുകളാൽ അവർ ഒന്നിച്ചു ബന്ധിക്കപ്പെട്ടിരിക്കും.

നിങ്ങളെ ഞാൻ മനസ്സിലാക്കിയതു് ഇപ്രകാരമാണ്. ഇതത്രയും ശരിയാണെങ്കിൽ അടുത്തതായി പ്രശ്നത്തിന്റെ രണ്ടാം ഭാഗം ഞാൻ പരിഗണനക്കെടുക്കാം.

നിങ്ങൾക്കു ഞാൻ അയച്ച ആദ്യത്തെ കത്തു് രാജകുമാരിയെക്കൊണ്ട് ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്യിച്ചു. അതിപ്പോഴും എന്റെ പക്കലുണ്ട്. ഇതിന്റെ ഒരു ഇംഗ്ലീഷ് പരിഭാഷ നിങ്ങൾക്കു ഞാൻ അയയ്ക്കുന്നു. അതിനു ദ്വിമുഖമായ ഒരു പ്രയോജനമുണ്ട്. പൂർവ്വാധികം പൂർണ്ണതയോടും സ്ഫുടതയോടുംകൂടി എന്നെത്തന്നെ വിശദീകരിച്ചു നിങ്ങളെ ധരിപ്പിക്കാൻ ഒരു ഇംഗ്ലീഷ് പരിഭാഷ എന്നെ സഹായിച്ചേക്കും. അതിനു പുറമേ നിങ്ങളെ പൂർണ്ണമായി ഞാൻ മനസ്സിലാക്കിയിട്ടുണ്ടോയെന്നു സൂക്ഷ്മമായി കണ്ടുപിടിക്കാനും അതു് എന്നെ സഹായിക്കും.

ഇന്ദുവിനു് ആശീർവാദങ്ങൾ.

ബാപ്പുവിന്റെ ആശീർവാദങ്ങൾ.

## 25

*നിങ്ങളുടെ സ്നേഹം അസാധാരണമാണ്, അത്യന്തം സ്വാഭാവികവും! നിങ്ങൾക്കു് ആഗ്രഹമുള്ളപ്പോൾ വീണ്ടും വരിക; അല്ലെ

25 Mahatma Gapdhi (Last Phase), vol. i, p. 483

* ഗാന്ധിജി നവ്ഖാലിയിൽ ഹിന്ദു—മുസ്ലീം ലഹള ശമിപ്പിക്കാൻ യത്നിച്ചുകൊണ്ടിരിക്കയായിരുന്നു. പണ്ഡിററ്ജി അദ്ദേഹത്തെ ചെന്നു കണ്ടു് ഡൽഹിക്കു മടങ്ങാൻ അഭ്യർത്ഥിച്ചു. ആ അഭ്യർത്ഥന ഫലിച്ചില്ല. അവരിരുവരും തമ്മിൽ നടന്ന സംഭാഷണത്തെപ്പററി ഗാന്ധിജി തന്റെ ഡയറിയിൽ, 1946 ഡിസംബർ 30—ാം തീയതി, ഇങ്ങനെ എഴുതിയിരിക്കുന്നു: 'ജവാഹർലാൽ, തിരിച്ചുപോകുന്നതിനു മുമ്പ്, ഏകദേശം പത്തുമിനുട്ടു് ഞാനുമായി സംസാരിച്ചു. ഞാൻ അവരോടൊപ്പം ഡൽഹിയിൽ ഉണ്ടായിരിക്കണം എന്നായിരുന്നു അതിന്റെ താല്പര്യം.' അന്നു രാവിലെ 3 മണിക്കു് ഗാന്ധിജി പണ്ഡിററ്ജിക്കു് എഴുതിക്കൊടുത്ത വ്യക്തിപരമായ ഒരു കുറിപ്പാണ് ഈ കത്തു്.

ങ്കിൽ നിങ്ങളുടെ അഭിപ്രായത്തിൽ കൂടിയാലോചന ആവശ്യമായിത്തീരുകയും നിങ്ങൾക്കു വരാൻ സാധിക്കാതിരിക്കയും ചെയ്യുന്ന പക്ഷം നിങ്ങളെ മനസ്സിലാക്കാനും എൻെറ പ്രതികരണങ്ങളെ വിശ്വസ്തതയോടുകൂടി വ്യാഖ്യാനിക്കാനും കഴിവുള്ള ആരെയെങ്കിലും അയയ്ക്കുക....മോട്ടിലാൽജിയുടെ സ്നേഹത്തേക്കാൾ ഒട്ടും കുറവല്ല എനിക്കു നിങ്ങളോടുള്ള സ്നേഹം. നിങ്ങൾക്കു ഞാൻ അഭിജ്ഞനായ ഒരു പിതാവിനെപ്പോലെയാണെന്നു ഞാൻ അവകാശപ്പെടുന്നു. എങ്കിലും നിങ്ങൾ അടിക്കടി എന്നെ കാണാൻ ഓടി വരേണ്ടിവരുന്നതു് ഉചിതമല്ല.

ഇന്നലെ എനിക്കു നിങ്ങൾ കാണിച്ചു തന്ന കുറിപ്പിൽ അടങ്ങിയിരുന്ന തത്വത്തിൽനിന്നു് വ്യതിചലിക്കരുതു്....സാമുദായിക പ്രശ്നങ്ങളെക്കുറിച്ചും രാഷ്ട്രീയസ്ഥിതിയെക്കുറിച്ചും എനിക്കുള്ള അഭിപ്രായം പരമാത്ഥമാണെന്നു് എന്തുകൊണ്ടോ എനിക്കു തോന്നുന്നു. ക്യാബിനററ് മിഷൻെറ പ്രസ്താവന പ്രവത്തകസമിതി സ്വീകരിച്ചപ്പോൾ ഡൽഹിയിൽവെച്ചു ഞാൻ പറഞ്ഞതു ബുദ്ധിപൂർവമായിരുന്നു. അതിനെപ്പററി ഇപ്പോൾ എനിക്കു സംശയമില്ല. പ്രവത്തകസമിതി ചെയ്ത കാര്യം ചെയ്യാൻ പാടില്ലാത്തതാണെന്നല്ല ഇതിൻെറ അത്ഥം. നേരേമറിച്ചു്, പ്രവത്തകസമിതി ചെയ്ത കാര്യങ്ങളിലെല്ലാം ഞാൻ പൂണ്ണമായി പങ്കുകൊണ്ടിരുന്നു. അവ്യക്തമായി എനിക്കു തോന്നിയിരുന്ന സംഗതി ബുദ്ധികൊണ്ടു സമത്ഥിക്കാൻ എനിക്കു സാധിച്ചില്ല.

ഇത്തവണ കാര്യങ്ങൾ തികച്ചും വ്യത്യസ്തമാണു്. എൻെറ ബുദ്ധി, ഹൃദയത്തെ പൂണ്ണമായി പിന്താങ്ങുന്നുണ്ടു് എന്നതിനു ദിവസേന ഞാൻ തെളിവുകൾ കാണുന്നുണ്ടു്. ആകയാൽ വൃദ്ധനും, സുപരീക്ഷിതനുമായ, ഒരു രാഷ്ട്രസേവകനോടു് അടിക്കടി കൂടിയാലോചനകൾ നടത്തണമെന്നാണു് എൻെറ നിർദ്ദേശം.

26

ആഗസ്റ്റ് 30, 1947

* പഞ്ചാബിലേക്കു് ഞാൻ പോകുന്നതിനെക്കുറിച്ചു പറയാം. നിങ്ങളും വല്ലഭ്ഭായിയും ആഗ്രഹിക്കുന്നപക്ഷമല്ലാതെ ഞാൻ പുറപ്പെടുകയില്ല. എങ്കിലും കാലം തീരെ വൈകുന്നതിനുമുമ്പു പഞ്ചാബിൽ പാഞ്ഞെത്താൻ എൻെറമേൽ ഓരോ ദിവസവും സമ്മർദ്ദം പ്രയോഗിക്കപ്പെടുന്നുണ്ടു്. നിങ്ങൾക്കു താല്പര്യമുണ്ടെങ്കിൽ, ആ രീതിയിൽ എൻെറ സമീപത്തു വന്നുചേരുന്ന കത്തുകളെല്ലാം ഞാൻ അയച്ചുതരാം. ശരിയായ ഒരു നിഗമനത്തിൽ എത്തിച്ചേരാൻ അതു നിങ്ങളെ സഹായിക്കും.

26 Mahatma Gandhi (Last Phase), vol. ii, p. 394

* ഗാന്ധിജി ഉദ്ദേശിച്ചിരുന്ന പഞ്ചാബ് സന്ദർശനത്തെക്കുറിച്ചാണു് ഈ കത്തിലും അടുത്തതിലും പ്രതിപാദിക്കുന്നതു്.

പഞ്ചാബിലേക്ക ഞാൻ പോകുന്നില്ലെങ്കിൽ, ഒരു ഉപദേഷ്ടാവിൻെറയും സഹായിയുടെയും നിലയിൽ ഡൽഹിയിൽ എന്നെക്കൊണ്ടു വലിയ പ്രയോജനം ഉണ്ടായിരിക്കുമോ? എൻെറ പ്രകൃതി അത്തരത്തിലുള്ളതല്ല എന്നാണ് എൻെറ ധാരണ. ഏതെങ്കിലും ഒരു പ്രത്യേക സംഗതിക്കുവേണ്ടി ഞാൻ യഥാത്ഥത്തിൽ പ്രവത്തിച്ചുകൊണ്ടിരിക്കുമ്പോറം മാത്രമേ എൻെറ ഉപദേശത്തിനു വിലയുള്ളൂ. ആഹാരം, വസ്ത്രം, സൈന്യത്തിൻെറ ഉപയോഗം എന്നിവയെക്കുറിച്ചോ മററോ താത്ത്വികമായ ഉപദേശം ഞാൻ നല്കുമ്പോറം നിങ്ങളെ ശല്യപ്പെടുത്താൻ മാത്രമേ എനിക്ക കഴിവുള്ളൂ. ചിന്തിച്ചുനോക്കുന്തോറും ഈ അഭിപ്രായം പരമാത്ഥമാണെന്ന് എനിക്ക കൂടുതൽ അനുഭവപ്പെടുന്നു. ഞാൻ സ്വയമേവ പ്രവത്തിക്കയാണെങ്കിൽ ഒരുപക്ഷേ, പഞ്ചാബിലേക്ക ഞാൻ പാഞ്ഞെത്തുകയും, പരസ്പരസമരത്തിലേർപ്പെട്ടിരിക്കുന്ന വിഭാഗങ്ങളെ ആത്മഹത്യയിൽനിന്നു പിന്തിരിപ്പിക്കാനുള്ള പരിശ്രമത്തിൽ മുഴുകി, വേണ്ടിവന്നാൽ തന്നത്താൻ തകക്കുകയും ചെയ്യേണ്ടിവരും. മൗണ്ട്ബാററൻ പ്രഭുവിൽ നിന്നു് ഈ ധാരണതന്നെയാണു എനിക്ക സിദ്ധിക്കുന്നതു്. ഉടനടി ഞാൻ പഞ്ചാബിലേക്ക പോകുന്നതിനെ അദ്ദേഹം സ്വാഗതം ചെയ്യുന്നു.

ഈ ഭാഗത്തു് എനിക്ക ജോലിയുണ്ടു്. അതു നിങ്ങറംക്കെല്ലാം ഒരു സഹായമായിരിക്കും.

27

സെപ്ററംബർ 2, 1947

കല്ക്കട്ടയിൽ ലഹള പൊട്ടിപ്പുറപ്പെട്ടില്ലായിരുന്നെങ്കിൽ, ഞാൻ ഇന്നു ലാഹ്ഹറിലേക്ക യാത്ര പുറപ്പെടുമായിരുന്നു. അതിൻെറ രൂക്ഷത കുറയാത്ത പക്ഷം ഞാൻ പഞ്ചാബിലേക്ക പോകുന്നതു നിഷ്പ്രയോജനമായിരിക്കും. എനിക്കു് ഒട്ടും ആത്മവിശ്വാസം കാണുകയില്ല. കൽക്കട്ടാ സൗഹാർദ്ദം തെററായിരുന്നുവെങ്കിൽ, പഞ്ചാബിലെ സ്ഥിതിഗതികളിൽ മാററം വരുത്താൻ എനിക്ക കഴിയുമെന്നു് എങ്ങനെ പ്രതീക്ഷിക്കാൻ സാധിക്കും? ആകയാൽ കല്ക്കട്ടയിൽനിന്നു ഞാൻ പുറപ്പെടുന്നതു് കല്ക്കട്ടാ ഉപവാസത്തിൻെറ ഫലങ്ങളെ മാത്രമാണു് ആശ്രയിച്ചിരിക്കുന്നതു്. ഉപവാസത്തെപ്പററി വേദനപ്പെടുകയോ കോപിക്കുകയോ ചെയ്യരുതു്.

27 Mahatma Gandhi (Last Phase), vol. ii, p. 410

28

ജനുവരി 18, 1948

പ്രിയപ്പെട്ട ജവാഹർലാൽ,

*നിങ്ങളുടെ ഉപവാസം ഉപേക്ഷിക്കുക.

പാകിസ്ഥാൻ പഞ്ചാബിലെ സ്പീക്കർ അയച്ചുതന്ന കമ്പിയുടെ ഒരു പകർപ്പ് ഇതോടൊപ്പം ഞാൻ അയയ്ക്കുന്നുണ്ട്. നിങ്ങളോടു ഞാൻ പറഞ്ഞതുതന്നെയാണു സയീദ് ഹാറുൺ (?) പറഞ്ഞതു്.

നിങ്ങൾ ദീർഘകാലം ജീവിച്ചിരിക്കാനും, 'ഭാരതത്തിന്റെ രത്ന'മായിത്തന്നെ തുടരാനും സംഗതിയാകട്ടെ!

ബാപ്പുവിന്റെ ആശീർവാദങ്ങൾ.

---

28 A Bunch of Old Letters, p. 499

* ഗാന്ധിജി ഹിന്ദിയിൽ എഴുതിയ ഒരു കത്തിന്റെ പരിഭാഷയാണിതു്. ഈ കത്തിനെപ്പററി പണ്ഡിററ്ജി ഇങ്ങനെ എഴുതിയിരിക്കുന്നു:

'ഡൽഹിയിലെ വർഗീയ സംഘർഷത്തിൽ തനിക്കുള്ള മനോവ്യഥ സൂചിപ്പിക്കാൻ വേണ്ടി (ഗാന്ധിജി) ആരംഭിച്ചതും ഇതിന്നിടെത്തന്നെ അനേക ദിവസമായിക്കഴിഞ്ഞിരുന്നതുമായ ഉപവാസം അവസാനിപ്പിച്ച ദിവസം എഴുതിയതാണിതു്.

ഡൽഹിയിലെ സംഭവങ്ങളും ഗാന്ധിജിയുടെ ഉപവാസവും നിമിത്തം ഞാൻ ആകപ്പാടെ പതറിപ്പോയിരുന്നു. ഒന്നുരണ്ടു ദിവസം ഞാൻ യാതൊരാഹാരവും കഴിച്ചില്ല. ഇതു ശരിയായ അർത്ഥത്തിൽ ഒരുപവാസമായിരുന്നില്ല; പ്രത്യുത, സംഭവങ്ങളുടെ ഏറെക്കുറെ വ്യക്തിഗതമായ ഒരു പ്രതികരണം ആയിരുന്നു. ഇതു് ആരും അറിഞ്ഞിരുന്നില്ലെന്നുതന്നെ പറയാം. എങ്ങനെയോ, ഗാന്ധിജിക്കു് അതിനെക്കുറിച്ചു് അറിയാൻ കഴിഞ്ഞു. അങ്ങനെ, അതവസാനിപ്പിക്കാൻ അദ്ദേഹം എന്നെ ഉപദേശിക്കുകയും ചെയ്തു.

'ഭാരതത്തിന്റെ രത്നം' എന്ന പരാമർശം, 'രത്നം' എന്നർത്ഥമുള്ള എന്റെ 'ജവാഹർ' എന്ന പേരിനെ അടിസ്ഥാനമാക്കി പ്രയോഗിച്ച ഒരു ശ്ലേഷമാണ്.

ഇതു് അദ്ദേഹം എനിക്കെഴുതിയ അവസാനത്തെ കത്താണ്, പന്ത്രണ്ടു ദിവസത്തിനുശേഷം, 1948 ജനുവരി 30-ാംതീയതി, ഒരു ഘാതകന്റെ കൈയാൽ അദ്ദേഹം മരണമടഞ്ഞു.'

## ഭാഗം പത്ത്

# സർദാർ വല്ലഭ്ഭായ് പട്ടേലിന്

### 1

*വേണ്ടത്ര ശേഷി നമുക്ക് ഉണ്ടെങ്കിൽ, രാജകുമാരൻ അഹമ്മദാബാദിൽ ഉണ്ടായിരിക്കുന്നിടത്തോളംകാലം, തുടർച്ചയായി ഹർത്താൽ ആചരിക്കണം. കച്ചവടം മാററിവെച്ചാലും, പാവപ്പെട്ട ആളുകൾക്ക ആവശ്യമുള്ള സകല സാധനങ്ങളും ലഭിക്കുന്നതിനുവേണ്ട ഏർപ്പാടുകൾ ചെയ്യണം. ഇത്തരം ഒരു ഹർത്താൽ ആചരിക്കുന്നപക്ഷം, സൈനികനിയമം പ്രഖ്യാപിക്കപ്പെടാൻ ഇടയുണ്ട്. നാം അതിനൊടൊപ്പം നിവൻ നില്ക്കയും, കൊല്ലാൻവേണ്ടി വെടിവെച്ചാൽ ആ വെടിയുണ്ടയെ നേരിടുകയും വേണം. പക്ഷേ, അത്തരം സത്വരനടപടികൾക്ക നാം ഇനിയും സന്നദ്ധരായിട്ടുണ്ടെന്ന് ഞാൻ വിചാരിക്കുന്നില്ല. ആകയാൽ, നമുക്ക കഴിവുള്ളതു ചെയ്തുകൊണ്ടു നാം തൃപ്തിപ്പെട്ടു കഴിയണം. ജനങ്ങൾ എപ്രകാരമാണ് ഈ സന്ദർശനത്തിൽ പങ്കുകൊള്ളാതെ മാറി നില്ക്കേണ്ടത് എന്നു നാം നിർദേശങ്ങൾ നല്കണം. മുനിസിപ്പാലിററി കഴിയുന്നിടത്തോളം കുറച്ചു ബന്ധം മാത്രമേ അതിനോടു വെച്ചു പുലർത്താൻ പാടുള്ളു. ആരും രാജകുമാരനെ അഭിവാദനം ചെയ്കയില്ല. ഗവണ്മെൻറുവിദ്യാലയങ്ങൾ അദ്ദേഹം സന്ദർശിച്ചപ്പോൾപ്പോലും വിദ്യാർത്ഥികൾ ഇരിപ്പിടങ്ങളിൽനിന്ന് എഴുന്നേല്ക്കയില്ല. അത്തരം നടപടികൾക്ക വേണ്ട ബലം നമുക്ക് ഉണ്ടെങ്കിൽ, അദ്ദേഹത്തിൻെറ വാതില്ക്കൽ പിക്കററിംഗ് സംഘടിപ്പിക്കണം; അദ്ദേഹത്തെ കാണുന്നതിൽനിന്ന് ആളുകളെ തടയുകയുംകൂടി ചെയ്യണം. അപമര്യാദകൂടാതെതന്നെ നമ്മുടെ അപ്രീതി പ്രകടിപ്പിക്കാൻ പര്യാപ്തമായ എത്രയോ മാർഗങ്ങൾ ആലോചിച്ചു കണ്ടുപിടിക്കാൻ നമുക്ക കഴിയും. ഇവയെല്ലാം നാം അംഗീകരിക്കണം; അങ്ങനെ നമ്മുടെ നിലപാട് സ്ഫുടികസ്ഫുടമാക്കിത്തീർക്കണം. ബഹിഷ്കരണപരിപാടി പൂർണ്ണമായി നാം നേരത്തെ പ്രഖ്യാപിക്കയും സമാധാനപരമായും അതേ സമയം

---

1 Letter to Sardar Vallabhbhai Patel, pp. 4–5

* വെയിൽസ് രാജകുമാരൻ അഹമ്മദാബാദ് സന്ദർശിക്കുന്നതിനു തൊട്ടുമുമ്പ് ഗാന്ധിജി എഴുതിയ കത്ത്. ആസ്സാമിലെ സിൽഹററിൽനിന്ന് 1921 ആഗസ്റ്റ് 30-ാംതീയതിയാണ് ഒരു കമ്പിയും തുടർന്ന് ഈ കത്തും അയച്ചത്. കത്തുകളിൽ 'ഭായ് ശ്രീ വല്ലഭ്ഭായ്' എന്നായിരുന്നു ഗാന്ധിജി ആദ്യം സർദാർ പട്ടേലിനെ സംബോധന ചെയ്തിരുന്നത്. പിന്നീട് അതു മിക്കപ്പോഴും 'ഭായ് വല്ലഭ്ഭായ്' എന്നായി മാറി. ചിലപ്പോൾ 'പ്രിയപ്പെട്ട വല്ലഭ്ഭായ്' എന്നും. 1946 നവംബർ 14-ാംതീയതിയും അതിനു ശേഷവും എഴുതിയ കത്തുകളിൽ 'ചി. (ചിരഞ്ജീവി) വല്ലഭ്ഭായ്' എന്നായിരുന്നു സംബോധന. കത്തുകൾ അവസാനിപ്പിച്ചിരുന്നത്, 1924 മുതൽ, 'ബാപ്പു' അഥവാ 'ബാപ്പുവിൻെറ ആശീർവാദങ്ങൾ' എന്നായിരുന്നു. അതിനു മുമ്പ് 'മോഹൻദാസിൽനിന്ന് വന്ദേമാതരം' എന്ന് എഴുതിയിരുന്നു.

സുദൃഢമായും പ്രവർത്തിക്കാൻ ആളുകളെ ശീലിപ്പിക്കയും ചെയ്യണമെന്ന് ഞാൻ ഉപദേശിക്കുന്നു. രാജകുമാരന് ആ നഗരത്തിൽ സ്വേച്ഛപോലെ കാര്യങ്ങൾ നടത്താൻ കഴിയുകയില്ലെന്നു പ്രകടമാക്കാനുള്ള ശക്തി നമുക്ക് ഉണ്ടായിരിക്കണം.

ഇത്ര അകലെ ഇരുന്നുകൊണ്ട് ഇതിൽക്കൂടുതൽ പറയാൻ എനിക്കു സാദ്ധ്യമല്ല. എന്തായാലും നിങ്ങളുടെ കഴിവിൽക്കവിഞ്ഞു യാതൊന്നും ഏറ്റെടുക്കരുത്. പരാജയം വരാതെ സൂക്ഷിക്കേണ്ടതു് അത്യാവശ്യമാണ്. നമ്മുടെ പ്രകടനങ്ങളെത്തുടർന്നു സമാധാനഭംഗം വരാൻ സാദ്ധ്യതയുണ്ടെങ്കിൽ, എന്റെ നിർദേശങ്ങൾ നടപ്പിലാക്കുന്നതിനുവേണ്ടി ഒരു പരിശ്രമവും നടത്തരുതെന്ന് അപേക്ഷയുണ്ട്.

കോൺഗ്രസ് സ്വീകരണക്കമ്മിററിയുടെ അദ്ധ്യക്ഷപദവി നിങ്ങൾ സ്വീകരിച്ചതു് ഉചിതമായി. നമ്മുടെ ഏക ജീവിതലക്ഷ്യം ജനസേവനമായിരുന്നാൽ, ഇത്തരം ബഹുമതികൾ നമ്മുടെ തല തിരിച്ചുകളയുകയില്ല.

2

ഭാദ്രപാദ്‌വാദി 3,
സെപ്റ്റംബർ 16, 1924

നിങ്ങൾ ഇതിനകം എന്റെ (17–ാം തീയതി മുതൽ 21 ദിവസം ഹിന്ദു–മുസ്ലിം ഐക്യത്തിനുവേണ്ടി ഉപവസിക്കാനുള്ള) നിശ്ചയം* അറിഞ്ഞുകഴിഞ്ഞിരിക്കുമെന്ന് എനിക്കുറപ്പുണ്ട്. ഒരു സിംഹത്തിന്റെ ഹൃദയം നിങ്ങൾക്കുണ്ടല്ലൊ; അതുകൊണ്ടു നിങ്ങൾ ഒട്ടും തന്നെ പരിഭ്രമിക്കയില്ല. നേരേമറിച്ച്, പൊതുലക്ഷ്യത്തിനുവേണ്ടി പൂർവാധികം ശക്തിയോടുകൂടി നിങ്ങൾ പ്രവർത്തിക്കും. മണിബെൻ പരിഭ്രമിക്കാതെ നോക്കിക്കൊള്ളണം എന്നപേക്ഷ. അവൾക്കു ഞാൻ പ്രത്യേകം എഴുതുന്നില്ല.

3

സത്യാഗ്രഹാശ്രമം,
സബർമതി,
ജൂൺ 3, 1928

*ബർദോളിയിലെ സമരം വേണ്ടവണ്ണം പുരോഗമിക്കുന്നുണ്ട്. അനവധി നല്ല സമരങ്ങൾ നടത്താൻ സർദാർ നീണാൾ വാഴട്ടെ. എന്റെ സാന്നിദ്ധ്യം വേണ്ടിവന്നാൽ എഴുതുകയോ കമ്പിയടിക്കയോ ചെയ്യണം. നിങ്ങളുടെ അറസ്റ്റ് ആസന്നമാണെന്നു നിരന്തരമായ കിംവദന്തികൾ കേൾക്കുന്നുണ്ട്. അറസ്റ്റ് നടക്കുന്നപക്ഷം, അതു്

2 Letters to Sardar Vallabhbhai Patel, p. 7
* ഡൽഹി ഉപവാസം.

3 Letters to Sardar Vallabhbhai Patel, p. 9
* ബർദോളിയിലേക്ക് അയച്ചതാണ് ഈ കത്ത്. പ്രസിദ്ധമായ 'ബർദോളി നിയമനിഷേധപ്രസ്ഥാന'ത്തിന്റെ കാലമായിരുന്നു അതു്.

ഒരു വിശ്രമചികിത്സയായിരിക്കും. അതു സംഭവിച്ചില്ലെങ്കിൽ, വിശ്രമം നമുക്കു വിലക്കപ്പെട്ട കനിയത്രെ.

4

ലണ്ടൻ,
ഒക്ടോബർ 26, 1931

*കത്തുകഠം എഴുതാൻ ഒട്ടും സമയമില്ല. ഇതുതന്നെയും ഞാൻ എഴുതുന്നതു ഫെഡറൽ കമ്മററിയുടെ (വട്ടമേശസമ്മേളനത്തിൻെറ) ഒരു യോഗം നടന്നുകൊണ്ടിരിക്കുമ്പോഴാണ്, നിങ്ങളുടെ മൂക്കിലുള്ള അസുഖത്തിന്, ഏററവും നേരത്തേ കിട്ടുന്ന അവസരം ഉപയോഗിച്ച്, ഉചിതമായ ചികിത്സ നടത്തണം. ഇവിടെ എൻെറ ജോലികളിൽ അധികവും നടത്തുന്നതു്, സമ്മേളനത്തിനു വെളിയിലാണ്. തല്ക്കാലം ഇതിന് അധികമൊന്നും പ്രയോജനം ഇല്ലെങ്കിലും പിന്നീടൊരവസരത്തിൽ ഇതു വളരെ പ്രയോജനകരമായി ഭവിക്കുമെന്ന് എനിക്കു തോന്നുന്നുണ്ട്. എൻെറ ദൗത്യം വിജയശ്രീലാളിതമാകുമെന്നു വലിയ പ്രതീക്ഷയില്ല. എങ്കിലും, നമ്മുടെ അഭിമാനം പണയം വെക്കാതിരിക്കാൻ ഞാൻ തീർച്ചയായും ശ്രദ്ധിക്കും. ഉത്തരവാദിത്തമുള്ള പദവികഠം വഹിക്കുന്ന പലരേയും ഞാൻ കണ്ടുകഴിഞ്ഞു.

സമ്മേളനത്തിൻെറ പര്യാലോചനകഠം നവംബർ മദ്ധ്യത്തിൽ അവസാനിക്കും. യൂറോപ്പിലുള്ള മിക്കവാറും എല്ലാ രാജ്യങ്ങളും സന്ദർശിക്കാൻ എനിക്കു ക്ഷണം കിട്ടിയിട്ടുണ്ട്; അവയൊക്കെ കാണാൻ ആഗ്രഹവുമുണ്ട്. അവിടെപ്പോകാൻ എനിക്കു കഴിയുമെങ്കിൽ, അതു നമ്മുടെ ലക്ഷ്യത്തിനു പ്രയോജനകരമായിത്തീരാൻ ഇടയുണ്ട്. നിങ്ങഠം എല്ലാ സുഹൃത്തുക്കളേയും കണ്ട്, നിങ്ങളുടെ തീരുമാനം കമ്പിമാർഗം എന്നെ അറിയിക്കണമെന്നപേക്ഷ. ഞാൻ പോകേണ്ടതാണെന്നു നിങ്ങഠം സമ്മതിക്കുന്നപക്ഷം, ഞാൻ ഒരു മാസംകൂടെ നാട്ടിൽ നിന്ന് അകലെയായിരിക്കും; അതായതു്, ജനുവരിയിൽ മാത്രമേ മടങ്ങിയെത്തുകയുള്ളൂ....കഴിയുമെങ്കിൽ നിങ്ങഠം എനിക്ക് ഒരു മാസം തരണം. നാട്ടിൽ നിങ്ങളുടെ ഇഷ്ടംപോലെ പ്രവർത്തിക്കുക. ജവാഹർലാലിൻെറ കമ്പിക്ക് ഞാൻ അയച്ച മറുപടി നിങ്ങഠം കണ്ടിരിക്കുമല്ലോ. എന്തുതന്നെ സംഭവിച്ചാലും ശരി, ഒരു സമരത്തിനു തയ്യാറാകേണ്ടതാണെന്നു നിങ്ങഠം കാണുന്നപക്ഷം, തീർച്ചയായും അതിനു സന്നദ്ധരാകണം. തല്ക്കാലം ഇവിടെ, നമ്മുടെ പ്രാദേശിക പ്രശ്നങ്ങഠം സംബന്ധിച്ച യാതൊന്നും ചെയ്യാനാവില്ല. ഉദാഹരണത്തിനു ബംഗാളിലെ തടവുകാരുടെ പ്രശ്നം സംബന്ധിച്ച് എന്തെങ്കിലും ചെയ്യാമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു. പക്ഷേ, ആ സംഗതി ഉന്നയിക്കാൻ സൗകര്യമുള്ള ഒരവസരംപോലും എനിക്കു സിദ്ധിച്ചില്ല.

---

4 Letters to Sardar Vallabhbhai Patel, pp. 10—11

* ഗാന്ധിജി പങ്കെടുത്ത വട്ടമേശസമ്മേളനത്തിൻെറ കാലത്തു ലണ്ടനിൽനിന്നു ബോംബെക്കു് അയച്ചതു്.

ബ്രിട്ടീഷ് തെരഞ്ഞെടുപ്പിനുശേഷം എന്തെങ്കിലും ചെയ്യാൻ സാധിക്കുമോ എന്നു് എനിക്കു പറയാൻ കഴിവില്ല.

ഗുജറാത്തിലെ ഭരണാധികാരികൾ വേണ്ടവണ്ണമല്ല പെരുമാറുന്നതെന്ന കാര്യം ഞാൻ ശ്രദ്ധിക്കുന്നുണ്ടു്. അവർ കൈക്കൊള്ളുന്ന തെററായ സകല തീരുമാനങ്ങളേയും നിങ്ങൾ ചെറുത്തു നില്ക്കണം. റാസിൽ കണ്ടുകെട്ടിയ ഭൂമികൾ തിരിച്ചുകൊടുക്കുന്നതിനെക്കുറിച്ചുള്ള കത്തു്, കേവലം ധിക്കാരം മാത്രമാണു്. എങ്കിലും അവസാനം അവ എല്ലാം പരിഹരിക്കുന്ന കാര്യത്തിൽ നാം തീർച്ചയായും വിജയം കരസ്ഥമാക്കും.

ഇതു സാമാന്യം നീണ്ട കത്താണു്, അല്ലേ?

5

ആഗസ്റ്റ് 24, 1933

*എന്റെ കൈകൊണ്ടുതന്നെ എഴുതാൻ കഴിയാത്തവിധത്തിൽ അത്ര ബലഹീനതയൊന്നും എനിക്കുണ്ടായിട്ടില്ല; എങ്കിലും ഇന്നേതായാലും, ഞാൻ ഈ കത്തു പറഞ്ഞുകൊടുത്തു് എഴുതിക്കുന്നു. നിങ്ങൾ പത്രങ്ങൾ വായിക്കാറുണ്ടായിരിക്കും; അതിനാൽ അടുത്തകാലത്തെ സംഭവങ്ങളെപ്പററി നിങ്ങൾക്കു് അറിവു് ഉണ്ടായിരിക്കുകയും ചെയ്യും. അവ ഒരു കിനാവിൽ സംഭവിച്ചതുപോലെ തോന്നുന്നു. എങ്കിലും, ഈശ്വരൻ നമുക്കു കരുതിവെച്ചിട്ടുള്ളതെല്ലാം കൃതജ്ഞതാപുരസ്സരം നാം സ്വീകരിക്കണം. 'ഒരു കാൽവെയ്പു മതി എനിക്കു്.' അതിനാൽ നാം യാതൊന്നിനേയുംപററി ആലോചിച്ചു വിഷമിക്കാതിരിക്കണം. എന്നാൽ, ഇത്തവണ എന്തുകൊണ്ടോ എന്റെ പാത എനിക്കു വ്യക്തമായി കാണാൻ കഴിയുന്നില്ല;യറവ്ദാ ജയിലിൽവെച്ചു ഞാൻ സദാ നിങ്ങളെപ്പററി ചിന്തിക്കയായിരുന്നു. എന്തുകൊണ്ടെന്നാൽ, എന്നെ അവിടെ കൊണ്ടുപോകുന്നതിന്റെ തലേദിവസം നിങ്ങളെ നാസിക്കിലേക്കു മാററുമെന്നു ഞാൻ ഒരിക്കലും പ്രതീക്ഷിച്ചിരു

5 Letters to Sardar Vallabhbhai Patel, pp. 13—14

* 1933 മെയ്മാസം 8-ാം തീയതി ഗാന്ധിജി ആത്മശുദ്ധീകരണാർത്ഥം 21 ദിവസത്തെ ഉപവാസം ആരംഭിച്ചപ്പോൾ, നിരുപാധികമായി ജയിലിൽനിന്നു് അദ്ദേഹത്തെ മോചിപ്പിച്ചു. ഉപവാസം കഴിഞ്ഞു് അദ്ദേഹം സബർമതി ആശ്രമം പിരിച്ചുവിടുകയും, താൻ നിയമലംഘനം പുനരാരംഭിക്കാൻ പോകയാണെന്നു ഗവണ്മെൻറിനെ അറിയിക്കയും ചെയ്തു. അദ്ദേഹത്തെ ജൂലൈ 31-ാം തീയതി വീണ്ടും അറസ്റ്റുചെയ്തു്, വിചാരണകൂടാതെ തടവിലടച്ചു. വീണ്ടും അദ്ദേഹത്തെ വിട്ടയയ്ക്കുകയും നിയന്ത്രണപരമായ ഉത്തരവുകൾ ലംഘിച്ചതിനു് ആഗസ്റ്റ് 4-ാം തീയതി അറസ്റ്റു ചെയ്കയും ചെയ്തു. ഈ ജയിൽവാസക്കാലത്തു് ഹരിജനപ്രവർത്തനം നടത്താൻ സൗകര്യങ്ങൾ നിഷേധിക്കപ്പെട്ടപ്പോൾ അദ്ദേഹം ഉപവാസം തുടങ്ങി. ആഗസ്റ്റ് 23-ാം തീയതി അദ്ദേഹം വിമുക്തനായി. അതിനടുത്ത ദിവസമാണു് ഈ കത്തെഴുതിയതു്. സർദാർ ഈ അവസരത്തിൽ നാസിക് ജയിലിൽ കഴിയുകയായിരുന്നു. തുടർന്നുള്ള എട്ടു കത്തുകൾ അയച്ചതും സർദാർ നാസിക് ജയിലിൽ കഴിയുമ്പോഴാണു്. 1933 നവംബർ 7-ാം തീയതി മുതൽ ഗാന്ധിജി ഹരിജനങ്ങൾക്കുവേണ്ടിയുള്ള പര്യടനം ആരംഭിച്ചു.

ന്നില്ല. എന്നും ഞങ്ങൾ വിവിധ സന്ദർഭങ്ങളിൽ നിങ്ങളെ ഓർത്തിരുന്നു; പല പ്രശ്നങ്ങളും ഉദിച്ചപ്പോൾ അവയെപ്പററി നിങ്ങളോടു പര്യാലോചിക്കാൻ ഞങ്ങൾക്കുള്ള കഴിവില്ലായ്മ ശക്തിമത്തായി അനുഭവപ്പെടുകയും ചെയ്തു.

ഏതെങ്കിലും പുസ്തകങ്ങളോ മറെറന്തെങ്കിലും സാധനങ്ങളോ നിങ്ങൾക്ക് ആവശ്യമുണ്ടെങ്കിൽ എന്നെ അറിയിക്കണമെന്നപേക്ഷ.

എനിക്കു നല്ലവണ്ണം ശുശ്രൂഷ ലഭിക്കുന്നുണ്ട്; വളരെ വേഗത്തിൽ സാധാരണഗതിയിലുള്ള ബലം വീണ്ടുകിട്ടുമെന്നു പ്രതീക്ഷിക്കുന്നു. ഇപ്പോൾ എനിക്കു പരസഹായം കൂടാതെ കിടക്കയിൽ എഴുന്നേററിരിക്കാൻ കഴിവുണ്ട്. ഇന്നു ഞാൻ കുറെ പഴവും സസ്യവും ഭക്ഷിച്ചു. ഡോ. ഗിൽഡറും, ഡോ. പട്ടേലും എന്നെ പരിശോധിച്ചു. യാതൊരു തകരാറും കണ്ടില്ല. അതിനാൽ എന്നെക്കുറിച്ചു ചിന്തിച്ചു വിഷമിക്കരുതു്. നിങ്ങളുടെ മൂക്ക് എങ്ങനെയിരിക്കുന്നു? എഴുതാൻ നിങ്ങൾക്ക് അനുവാദമുള്ള കാര്യങ്ങളെല്ലാം എഴുതി അറിയിക്കണം. ഏതാനും ദിവസത്തേക്കു ഞാൻ പർണകുടിയിൽ വന്നിരിക്കയാണ്. അനന്തരം ഞാൻ ബോംബെയിലേക്കു പോകും. ബോംബെയിലും ഏതാനും ദിവസം തങ്ങും. അതിനുശേഷം ഞാൻ എവിടെ ആയിരിക്കുമെന്നു ദൈവത്തിനേ അറിയാവൂ.

6

പൂനാ—ബോംബെ തീവണ്ടിയിൽവെച്ച്,
സെപ്ററംബർ 15, 1933

....എൻെറ ആരോഗ്യത്തെപ്പററി നിങ്ങൾ ഉത്കണ്ഠപ്പെടരുതു്. എൻെറ കാര്യങ്ങൾ ഞാൻ വേണ്ടവണ്ണം ശ്രദ്ധിക്കുന്നുണ്ട്. അപ്രകാരം ശ്രദ്ധിച്ചുകൊണ്ടിരിക്കയുംചെയ്യും. ഇപ്പോൾ രണ്ടുറാത്തൽ പാലും സസ്യങ്ങളും പഴവും കഴിക്കാൻ എനിക്കു സാധിക്കുന്നു. എൻെറ ഭാരം നൂറുറാത്തലാണ്. ദിവസേന ഞാൻ തിരുമ്മൽ നടത്തിക്കുന്നുണ്ട്. ഡോ. ദീൻഷാ എന്നെ ശ്രദ്ധാപൂർവം പരിചരിക്കുന്നു; അദ്ദേഹവും എന്നോടൊപ്പം ബോംബെയ്ക്കു പോരുന്നുണ്ട്. പ്രേംലീലാബഹൻ എന്നിൽ അളവററ സ്നേഹം വർഷിക്കയുണ്ടായി. ഇപ്പോൾ ഞാൻ പർണകുടിയിൽ തികച്ചും സന്തോഷപൂർവം വസിക്കയാണ്. നിങ്ങൾ തുടർച്ചയായി തേൻ കഴിക്കുന്നുണ്ടെന്ന് അറിഞ്ഞപ്പോൾ എനിക്കു സന്തോഷം തോന്നി. നിങ്ങൾക്ക് അതു കുറെ അയച്ചുതരാൻ അവരോടു പറയട്ടെയോ? അവർ നാളെ ബോംബെയ്ക്കു പോരുന്നുണ്ട്. ഓൺടി (ശ്രീമതി സരോജിനി നായിഡു) ഇക്കാലമത്രയും അവിടെ ഉണ്ടായിരുന്നു. സ്നേഹത്തിൻെറയും മററും വിസ്മയകരമായ ഒരു സമ്മേളനമാണ് അവർ; വൈഷമ്യങ്ങൾ സൃഷ്ടിക്കുന്ന പ്രവണതയുമുണ്ട്. ജവാഹർലാൽ വളരെ ആരോഗ്യവാനായിക്കഴിയുന്നു. അദ്ദേഹം പേരുകൊണ്ടെന്നപോലെ യാഥാർത്ഥ്യത്തിലും ഒരു രത്നംതന്നെയാണ്. ആൻഡ്രൂസ് പൂനയിൽ

6 Letters to Sardar Vallabhbhai Patel, pp. 15—16

വന്നിരുന്നു; ശാന്തമായി സമാധാനപൂർവം രണ്ടു ദിവസം അവിടെ കഴിച്ചുകൂട്ടി.

.....ചന്ദ്രശങ്കർ എന്റെകൂടെ പര്യടനത്തിനു വരാൻ വളരെ സാദ്ധ്യതയുണ്ട്. മഹാദേവിൽനിന്ന് ഒരു നീണ്ട കത്തു കിട്ടി. അദ്ദേഹം സാമാന്യം സുഖമായി കഴിയുന്നു; വായനയും നൂൽനൂല്പും നടത്തുന്നുണ്ട്. ബാപ്പു സുഖംതന്നെ. നിങ്ങളുടെ പല്ലുകൾ ശരിയാക്കണമെന്ന് അപേക്ഷയുണ്ട്. സംസ്കൃതപഠനം എങ്ങനെയിരിക്കുന്നു?

എന്നെക്കരുതി ഒരു ഉൽക്കണ്ഠയും വേണ്ട. നിങ്ങൾ ജയിലിൽനിന്നു വിമുക്തനായാൽ നിങ്ങളെ കണ്ടതിനുശേഷം, അപ്പോൾ ഞാൻ എവിടെ ആയിരുന്നാലും അവിടെ വന്ന്, എന്നെ കാണണമെന്നു മണിക്കു ഞാൻ എഴുതിഅയച്ചു. കമലാനെഹ്റു ഹൃദ്രോഗം ബാധിച്ച് ഇപ്പോഴും ലക്നൗവിൽ കഴിയുകയാണ്.

ജയിലിൽ കൂട്ടുകാർ ഉണ്ടായിരുന്നാലും ശരി, ഇല്ലെങ്കിലും ശരി, അതൊരു വ്യത്യാസവും വരുത്തുന്നില്ല. ഈശ്വരന്റെ സജീവസാന്നിദ്ധ്യത്തെപ്പററി നമുക്കു ബോധമുണ്ടെങ്കിൽ, വേറെ കൂട്ടുകാരുടെ ആവശ്യം നേരിടുന്നതു് എന്തിന്?....

നിങ്ങൾക്ക് എന്തെങ്കിലും വേണമെന്നുണ്ടെങ്കിൽ എഴുതിഅയച്ച് ആവശ്യപ്പെടുക. കവറുകൾ ഉണ്ടാക്കുന്ന ചുമതല മഹാദേവ് ഏറെറടുത്തു.*

7

വാർദ്ധ,
സെപ്ററംബർ 24, 1933

....ബാ, മീരാബഹൻ, ചന്ദ്രശങ്കർ, പ്രഭുദാസ്, നായർ, ആനന്ദി, നിർമല, (മഹാദേവിന്റെ സഹോദരി) ശാരദ (ഛഗൻലാലിന്റെ പുത്രി) പ്രഭാവതി എന്നിവർ എന്റെ കൂടെയുണ്ട്. ബ്രിജകിഷനും ഉണ്ട്....നീലനാഗിനിയും അമലയും (മിസ്സ് മാർഗറേററ് സ്പീഗൽ) ഒരു പ്രശ്നംതന്നെയാണ്. നാഗിനി സ്ഥിരതയില്ലാത്തവളാണ്. അമല മായിയാണ്. ഒന്നും വേണ്ടവണ്ണം ചെയ്യാനും അവൾക്കു കഴിവില്ല. രണ്ടുപേരുടേയും സാന്നിദ്ധ്യം ഒരു ഭാരമാണ്. ഞാൻ, എനിക്കു കഴിയുമെങ്കിൽ, അതു ലഘൂകരിക്കാൻ നോക്കാം. ഡങ്കനും (ഗ്രീൻലെസ്സ്) മേരീബാറും ഒന്നാംതരം പ്രവർത്തനം നടത്തുന്നുണ്ട്. രണ്ടുപേരും കഠിനാദ്ധ്വാനികളും സത്യസന്ധരുമത്രേ.

ബോംബെയിൽനിന്നു ഞാൻ പുറപ്പെടാനിരുന്ന ദിവസം മണി വന്നു വളരെനേരം എന്നോടുകൂടി കഴിഞ്ഞു. ഞാൻ (വെരിയർ) എഡ്

* സർദാർ ഉപയോഗശൂന്യമായ കടലാസുകളിൽനിന്ന് കത്തയയ്ക്കാനുള്ള കവറുകൾ ഉണ്ടാക്കി ഗാന്ധിജിക്കു കൊടുക്കുക പതിവാണ്. ജയിലിലും പുറത്തും, രണ്ടു പേരും ഒരുമിച്ചു കഴിയുന്ന കാലത്ത്, ഇതാണു പതിവ്. സർദാർ ജയിലിലായപ്പോൾ മഹാദേവ് ആ ജോലി ഏറെറടുത്തു.

7 Letters to Sardar Vallabhbhai Patel, pp. 16—18

വിനെ കാണാൻ പോയപ്പോൾ അവളെ കൂടെക്കൊണ്ടുപോയി. നിങ്ങളെക്കണ്ടതിനുശേഷം അവൾ എന്റെ അടുത്തു വരണമെന്ന് ഞാൻ നിർദ്ദേശിച്ചു. അവളുടെ കണ്ണുകളും പല്ലും പരിശോധിപ്പിക്കയും ചെയ്തു. ആനന്ദിയും മററു പെൺകുട്ടികളും ഖുരേഷിയുടെ കുട്ടികളും ഇപ്പോൾ അനസൂയാബഹൻ നടത്തുന്ന ഹരിജന ഹോസ്റ്റലിലാണ്. അതങ്ങനെ തന്നെ ആയിരിക്കണം എന്ന് എനിക്കു തോന്നി. നരൻദാസ് പുരുഷോത്തമും, ഹരഖ്ചന്ദ്ബായിയുടെ പുത്രിയും തമ്മിലുള്ള വിവാഹനിശ്ചയം കഴിഞ്ഞിരിക്കയാണ്. രണ്ടുപേരും ഒരേ ജാതിയിൽപ്പെട്ടവരാണ്. അതാണ് അക്കാര്യത്തിൽ ഞാൻ ഇഷ്ടപ്പെടാത്തതു്. എങ്കിലും ആ പെൺകുട്ടി നല്ലവളാണെന്ന് ഞാൻ കേട്ടറിഞ്ഞു. നരൻദാസ് സമ്മതം നല്കിക്കഴിഞ്ഞു.

നിങ്ങൾ ഗീത പൂർത്തിയാക്കിയാൽതന്നെ സംസ്കൃതത്തിൽ നിങ്ങൾക്കു പറയത്തക്ക പുരോഗതി സിദ്ധിച്ചുകഴിഞ്ഞെന്നു പറയാം....

ജവാഹർലാലിന്റെ സഹോദരി കൃഷ്ണകുമാരിയും കസ്തൂർഭായിയുടെ അനന്തരവനും തമ്മിൽ മിക്കവാറും വിവാഹം നിശ്ചയിക്കപ്പെട്ടുമെന്നു തോന്നുന്നു. അയാൾ ഇംഗ്ലണ്ടിൽനിന്ന് ബാരിസ്റ്റർ ആയിട്ട് ഇപ്പോൾ മടങ്ങി എത്തിയിട്ടുണ്ട്.

ഞാൻ ഇതിനകംതന്നെ കസ്തൂർഭായിയേയും അയാളുടെ സഹോദരിയേയും അവരുടെ മകനേയും കണ്ടുകഴിഞ്ഞു. രണ്ടുപേരും, ബോംബെയിലെ റാവുഭവനത്തിൽവെച്ച് രണ്ടോ മൂന്നോ തവണ കണ്ടുമുട്ടിയതിനു ശേഷം, തന്നത്താൻ ആദ്യത്തെ തീരുമാനം ചെയ്തുകഴിഞ്ഞിരുന്നു. സ്വരൂപ്റാണി സമ്മതം നല്കിക്കഴിഞ്ഞു. വിവാഹം താമസിയാതെ നടക്കേണ്ടതാണ്. ഇതു നടക്കുന്നതോടുകൂടി സ്വരൂപ്റാണിയുടെ മനസ്സിൽനിന്ന് ഒരു ഭാരം നീങ്ങും.

ഞാൻ സാമാന്യം ആരോഗ്യവാനാണ്. ഇവിടെയായിരിക്കുമ്പോൾ എനിക്കു വലിയ രക്തസമ്മർദ്ദം ഉണ്ടോ എന്നു പറയാൻ സാദ്ധ്യമല്ല. അക്കാര്യത്തിൽ ദൃഢമായ ഒരഭിപ്രായം പറയാൻ കഴിവുള്ള ഒരു ഡോക്ടറും ഇവിടെ ഇല്ല. അങ്ങനെ ആരുടെയും ആവശ്യവുമില്ല. ഇപ്പോൾ ഞാൻ ഒരു റാത്തൽ പാലും, വെളുത്ത മത്തങ്ങാ, ചുരിയൽ തുടങ്ങിയുള്ള സസ്യങ്ങൾ വേവിച്ചതും ദിവസേന രണ്ടുതവണ കഴിക്കുന്നുണ്ട്. ഇവിടെ ഞാൻ വന്നെത്തിയപ്പോൾ എന്റെ തൂക്കം 99 റാത്തൽ ആയിരുന്നു. ഏതാനും ദിവസങ്ങൾക്കകം വീണ്ടും ഞാൻ തൂക്കമെടുക്കാൻ ഉദ്ദേശിക്കുന്നുണ്ട്. ബാക്കി സുഖംതന്നെ. മീരായുടെ സ്ഥിതിയും അതാണ്....

ഒക്ടോബർ 15–ാം തീയതിവരെ ഇവിടെ താമസിച്ചു വിശ്രമിക്കാൻ ഞാൻ ഉദ്ദേശിക്കുന്നു.

സത്യാഗ്രഹാശ്രമത്തെ ഗവണ്മെൻറ് ഏറെറടുക്കാത്തതുകൊണ്ട് സ്ഥിരമായ ഒരു ഹരിജനസങ്കേതമായി അതിനെ മാററിക്കൊണ്ടിരിക്കയാണ്. ജമ്നലാൽജിയും അഹമ്മദാബാദിലുള്ള സുഹൃത്തുക്കളും ഈ ആശയം ഇഷ്ടപ്പെടുന്നുണ്ട്. ഈ വാസസ്ഥലങ്ങൾക്കു പുറമേ, തോല്

ഊററയ്ക്കിട്ടുന്ന ഒരു സ്ഥാപനം, ഹരിജനവിദ്യാർത്ഥികളുടെ ഒരു ഹോസ്റ്റൽ, ഹരിജൻ സേവക് സംഘത്തിന്റെ ഓഫീസ് എന്നിവയും അവിടെ ഉണ്ടായിരിക്കും. ആ ഭൂമിയും കെട്ടിടങ്ങളും അഖിലേന്ത്യാ ഹരിജൻ സേവക് സംഘത്തിൽ കൈമാററം ചെയ്യുന്നതാണു്. ആകയാൽ അതിനെക്കുറിച്ചു നിങ്ങൾക്കു് എന്തെങ്കിലും പറയാനുണ്ടെങ്കിൽ എഴുതതയയ്ക്കണം.

ഇതു് ഒരു നീണ്ട കത്താണെന്നു നിങ്ങൾ സമ്മതിക്കുന്നില്ലേ?

8

നിങ്ങൾ എന്റെ പാർശ്വത്തിൽ ഇല്ലാത്തതാണു് എന്റെ വൈഷമ്യം. അതിൽ നിങ്ങൾക്കു തോന്നുന്നിടത്തോളം പ്രയാസം എനിക്കും തോന്നുന്നുണ്ടു്. ആകയാൽ, ഞാൻ ഏകലവ്യനെ അനുകരിക്കുന്നു. അയാളെ ദ്രോണാചാര്യൻ കൈവിട്ടപ്പോൾ, ദ്രോണരുടെ കളിമൺപ്രതിമ തന്റെ മുമ്പിൽ വെച്ചുകൊണ്ടു് ഒരു വില്ലാളിയായിത്തീരാൻ അയാൾ അഭ്യസിച്ചു. എനിക്കു് ഒരു വില്ലാളിയായിത്തീരാൻ ആഗ്രഹമില്ല. നിങ്ങളും ഒരു വില്ലാളിയല്ല. അസ്ത്രത്തെ കലപ്പയുടെ കൊഴുവാക്കി മാററിയിരിക്കയാണു് നിങ്ങൾ. ഞാനും എന്റെ കഴിവിന്റെ പരമാവധി ഉപയോഗിച്ചു്, നിലമുഴുന്ന ഒരു ഉഴവുകാരനായിത്തീരും.

ഓരോ ദിവസവും ഞാൻ നിങ്ങളുടെ പ്രതിബിംബത്തിനു രൂപം നല്കി എന്റെ ചോദ്യങ്ങൾ അതിനോടു ചോദിക്കുന്നു. അതിനു കിട്ടുന്ന മറുപടി ശരിയായ മറുപടി ആണെന്നു പറയുക സാദ്ധ്യമല്ല. എങ്കിലും കാര്യമിതാണു്: നിങ്ങൾ ചിന്തിക്കാനോ പ്രവർത്തിക്കാനോ ഇടയുള്ളതെന്താണെന്നു് എല്ലായ്പോഴും ഞാൻ ആലോചിക്കാറുണ്ടു്.

ബായുടെ യാത്രയ്ക്കുവേണ്ടിയുള്ള ഏർപ്പാടുകൾ ഇപ്പോഴും നടന്നു കൊണ്ടിരിക്കയാണു്. ചാർലിഭായി (ആൻഡ്രൂസ്) ഇന്നലെ ഇവിടെ നിന്നു പോയി.

ഈ പര്യടനവേളയിൽ ആദ്യന്തം നിങ്ങളുടെ കത്തുകൾ എനിക്കു് ആവശ്യമുണ്ടായിരിക്കും എന്റെ കത്തുകൾ നിങ്ങൾക്കും കിട്ടിക്കൊണ്ടിരിക്കും. കാകായും, സ്വാമിയും, മററുള്ളവരും ബായെത്തുടർന്നു് ജയിലിൽ പോകും. മൊറാർജിയും (ആർ ദേശായി) കൂട്ടരും ഇവിടെയുണ്ടു്; അവർ നല്ല ആരോഗ്യസ്ഥിതിയിലുമാണു്. എന്നെപ്പററി ഒരുതരത്തിലും ഒരു ഉൽക്കണ്ഠയും വേണ്ട. ഇത്തവണ നിങ്ങളുടെ കത്തു്....*

---

8 Letters to Sardar Vallabhbhai Patel, pp. 23—24

* സർദാറിന്റെ കത്തിന്റെ ഒരു ഭാഗം ജയിൽ അധികൃതർ വെട്ടിക്കളഞ്ഞിരുന്നു എന്നു സൂചിപ്പിക്കാനാണിതു്.

9

ഇതാർസി
ഡിസംബർ 1, 1933

ഇതാർസി ധർമശാലയിൽവച്ച്, രാവിലെ 3.15—നാണ് ഇതെഴുതുന്നത്. മീരാ ഇപ്പോൾ ഒന്നു കുളിക്കാൻ പോയിരിക്കയാണ്. അവൾ മടങ്ങിവരുമ്പോൾ, ഞങ്ങൾ പ്രാർഥന നടത്തും. എന്നിട്ട് കരേലിയിലേക്കുള്ള തീവണ്ടിയിൽ കയറും. അതുവഴി അനന്തപ്പൂരം പോകും. അവിടെയാണ് ജേഥലാലിന്റെ പ്രവർത്തനകേന്ദ്രം സ്ഥിതിചെയ്യുന്നത്. ഇന്നലെ ഞങ്ങൾ ബെറൂളിലായിരുന്നു. തീവണ്ടിവഴി ഇതാർസിയിൽ വന്നതിനുശേഷം ഞങ്ങൾക്ക് ഒരു യോഗത്തിൽ സംബന്ധിക്കാനുണ്ടായിരുന്നു; അനന്തരം റെസ്റ്റ് ഹൗസിൽ കിടന്ന് ഉറങ്ങി.

നിങ്ങളുടെ കത്ത് എനിക്കു കിട്ടി. 'ടൈംസ് ഓഫ് ഇന്ത്യയിൽ' പ്രസിദ്ധീകരിച്ചിട്ടുള്ള കള്ളങ്ങളുടെ കാര്യത്തിൽ നമുക്ക് എന്തു ചെയ്യാൻ കഴിയും?* എങ്കിലും എനിക്ക് ആലോചിക്കാൻ കഴിയുന്നത് ഞാൻ ചെയ്തുകൊണ്ടിരിക്കയാണ്. ഇപ്പോൾ എനിക്ക് പത്രങ്ങൾ വായിക്കാൻ തീരെ സമയമില്ലെന്നുതന്നെ പറയാം. ഹരിജനങ്ങൾക്കു (ഈശ്വരന്റെ സന്താനങ്ങൾ) വേണ്ടിയുള്ള എന്റെ പ്രവർത്തനങ്ങൾ നടത്തിക്കൊണ്ടു പോകുന്നത് ഹരി (ഈശ്വരൻ) ആണ് എന്നുതന്നെ ഞാൻ കരുതുന്നു. നമ്മുടെ യോഗങ്ങളിലേക്ക് ആയിരമായിരം പേരെ ആകർഷിക്കുന്നത് ഏതൊരു ശക്തിയാണോ, ആ ശക്തി അസത്യവാദികളെ പരാജയപ്പെടുത്തിക്കൊള്ളും. നമ്മുടെ സ്വന്തം കാൽവെയ്പുകളെ സൂക്ഷിക്കാൻ കഴിയുന്നിടത്തോളം കാലം നമുക്കു തികഞ്ഞ സംതൃപ്തിയാണ് തോന്നേണ്ടത്. എല്ലായ്പ്പോഴും നിങ്ങളുടെ കണ്ണുകൾ എന്നിലാണ് പതിയുന്നതെന്ന് എനിക്കറിയാം. അത് സകല ആപത്തുകളിൽനിന്നും എന്നെ പരിരക്ഷിക്കുകയില്ലേ? ഞാൻ യറവ്ഡായിൽ ആയിരുന്ന കാലത്തു മുഴുവൻ നിങ്ങൾക്ക് എന്നോടുള്ള മാതൃസഹജമായ സ്നേഹം ഞാൻ നിരീക്ഷിച്ചതല്ലേ? നിങ്ങളുടെ മനസ്സിനുള്ള വൈശിഷ്ട്യം നിങ്ങളുടെ കത്തുകളിൽ കണ്ടെത്താൻ കഴിയും. മറ്റുള്ളവരേയും ഇതേ ജാഗ്രതയോടുകൂടി നിങ്ങൾ പിൻതുടരുന്നത് ഞാൻ കണ്ടിട്ടുണ്ട്.

എന്നെപ്പറ്റിയോ ഇപ്പോൾസംഭവിച്ചുകൊണ്ടിരിക്കുന്ന സംഗതികളെപ്പറ്റിയോ നിങ്ങൾ ഉൽക്കണ്ഠാകുലനാകരുത്. ഇത് ഈശ്വരന്റെ ലീലതന്നെയാണ്. 'അദ്ദേഹത്തിനല്ലാതെ ആർക്കാണ്, പിഴച്ചുപോയ കാര്യങ്ങൾ ശരിപ്പെടുത്താൻ കഴിവുള്ളത്?'

9 Letters to Sardar Vallabhbhai Patel, pp. 27—28

* ഗാന്ധിജി ഇക്കാലത്ത് ഹരിജനങ്ങൾക്കുവേണ്ടിയുള്ള പ്രചരണത്തിൽ ഏർപ്പെട്ടിരിക്കയായിരുന്നു. അദ്ദേഹത്തിന് എതിരായി വളരെ ദുഷ്പ്രചരണങ്ങളും നടക്കുന്നുണ്ടായിരുന്നു.

ഇപ്പോഠം ഞങ്ങഠം തീവണ്ടിയിലാണു്. നിങ്ങളുടെ മൂക്കിൻെറ കാര്യത്തിൽ വേണ്ടതു ചെയ്യുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു.

10

സീതാനഗർ,
ഡിസംബർ 25, 1933

എൻെറ കത്തിനുവേണ്ടി നിങ്ങഠം കാത്തിരുന്നു; ഞാനാകട്ടെ, നിങ്ങളുടെ കത്തു പ്രതീക്ഷിച്ചുകൊണ്ടുമിരുന്നു. എൻെറ കത്തിനു മറുപടി വരാനുണ്ടായിരുന്നു എന്നൊരു തെററായ ധാരണയാണു് എനിക്കു് അപ്പോഴും ഉണ്ടായിരുന്നതു്. ഞങ്ങഠംക്കു തീയതിയെക്കുറിച്ചോ ആഴ്ചയിലെ ദിവസങ്ങളെക്കുറിച്ചോ യാതൊരു ബോധവുമില്ല. അത്രത്തോളം വേഗത്തിൽ ഞങ്ങഠം നീങ്ങിക്കൊണ്ടിരിക്കയാണു്. ആക്കു് എഴുതാനുണ്ടു് എന്നു പോലും ഓക്കാൻ എനിക്കു കഴിയുന്നില്ല—ഒരുപക്ഷേ, എൻെറ വാർദ്ധക്യം കൊണ്ടായിരിക്കാം.

ഞാൻ രാവിലെ മൂന്നുമണിക്കു് എഴുന്നേല്ക്കാറുണ്ടെന്നു പറഞ്ഞു്, ചന്ദ്രശങ്കർ ആവശ്യമില്ലാതെ നിങ്ങളെ ഭയപ്പെടുത്തിയിരിക്കയാണു്. അത്ര നേരത്തെ ഞാൻ ഉണരാതിരുന്നാൽ എൻെറ കാര്യങ്ങഠം അവതാളത്തിലാകും. ആകെക്കൂടി നിങ്ങഠം ഒരു കാര്യത്തിൽ മാത്രമേ നിർബന്ധിക്കാൻ പാടുള്ളു. അതായതു്,ഞാൻ നേരത്തെ കിടന്നുറങ്ങണം. അടുത്തകാലത്തു്ഈ നിയമം ലംഘിക്കപ്പെട്ടിട്ടുണ്ടു്,അതു പരമാത്ഥംതന്നെ. എങ്കിലും ഇതുവരെ ഞാൻ വളരെ നല്ല ആരോഗ്യം അനുഭവിക്കുകയായിരുന്നെന്നു് എല്ലാ ഡോക്ടർമാരും സമ്മതിക്കുന്നു. നിങ്ങഠം സങ്കല്പിക്കുന്നതുപോലെ അത്രയധികം കത്തുകഠം ഞാൻ എഴുതാറില്ല. അത്യന്താപേക്ഷിതമായിട്ടുള്ള കത്തുകഠം മാത്രമേ എഴുതുന്നുള്ളു. നിങ്ങഠം എൻെറ അരികിൽ ഉണ്ടായിരുന്നെങ്കിൽ, അത്രയും കത്തുകളെഴുതാൻ എന്നോടു നിങ്ങഠം പറയുമായിരുന്നു. നിങ്ങളെ പിന്നിലാക്കിയിട്ടു് ഞാൻ ജയിലിൽനിന്നു വന്നുകളഞ്ഞു എന്നു് നിങ്ങഠം പരാതിപ്പെടുന്നതു ശരിയാണു്. പക്ഷേ, ആ പരാതി വളരെ എളുപ്പത്തിൽ പരിഹരിക്കാവുന്നതാണു്; അല്ലെന്നുണ്ടോ? എന്നെപ്പററിയുള്ള ഉല്ക്കണ്ഠ പൂണ്ണമായി ഉപേക്ഷിക്കണം.എൻെറ ശരീരബലത്തിനു താങ്ങാൻ കഴിയാത്തതു ഒരിക്കലും ഞാനടിച്ചേല്പിക്കാറില്ല. നിങ്ങഠം എന്നെ കണ്ടിരുന്നെങ്കിൽ,എൻെറ ആരോഗ്യപരിപാലനത്തിൽ ഞാൻ സാമാന്യവിജയം നേടിയിട്ടുണ്ടെന്നു് ഒരു സട്ടിഫിക്കററു് എനിക്കു തരുമായിരുന്നു. അഥവാ, സത്യം പറഞ്ഞാൽ, ഈശ്വരൻ എന്നെ ശ്രദ്ധയോടുകൂടി പരിപാലിക്കുന്നുണ്ടായിരിക്കണം. എന്നാൽ, അദ്ദേഹത്തിൻെറ ലക്ഷ്യത്തെ ഞാൻ പരാജയപ്പെടുത്തുന്ന പക്ഷം, അദ്ദേഹത്തിനുപോലും വളരെക്കുറച്ചു മാത്രമേ ചെയ്യാൻ കഴിയുകയുള്ളു. അദ്ദേഹത്തോടു ഞാൻ താദാത്മ്യം പ്രാപിച്ചതുകൊണ്ടു മാത്രമാണു ഗുരുതരമായ പല ആപത്തുകളിൽനിന്നും അദ്ദേഹം എന്നെ പരിരക്ഷിക്കുന്നതു്. മദ്രാസ്സിൽ ആയി

10 Letters to Sardar Vallabhbhai Patel, pp. 30—32

രുന്നപ്പോൾ ഒരോ ദിവസവും ഞാൻ ഞെരിച്ചു കൊല്ലപ്പെട്ടമാറുള്ള ആപത്തിൻെറ നടുവിലായിരുന്നു. എങ്കിലും രക്ഷപ്പെട്ടു. അതു പരിശ്രമം കൊണ്ടായിരുന്നില്ല; ഈശ്വരേച്ഛ നിമിത്തമായിരുന്നു.

ആഴ്ചതോറും ഒരു കത്തു് നിശ്ചയമായും ബാപ്പു പോകുന്നുണ്ടു്. ഇതുവരെ ഒരാഴ്ചയിലും അതിനു മുടക്കം വന്നിട്ടില്ല. ബായെ ഈശ്വരൻ പരിരക്ഷിച്ചുകൊള്ളും. അവരെ സംരക്ഷിക്കാൻ മററാരാണുള്ളതു്? മണിയെപ്പററി ഉൽകണ്ഠ തോന്നാൻ വാസ്തവത്തിൽ യാതൊരു കാരണവുമില്ല. [1]കഞ്ചീഭായിയുടെ ഒരു നല്ല കത്തു് എനിക്കു കിട്ടി. അത്യാവശ്യമുണ്ടെന്നു് അയാൾ വിചാരിക്കുന്ന പക്ഷം മാത്രം എന്നെ കാണാൻ വന്നാൽ മതിയെന്നു് അയാളോടു് ഞാൻ പറഞ്ഞിട്ടുണ്ടു്. രാജാ ഫെബ്രുവരി 6–ാം തീയതി വിമുക്തനാകാൻ പോകുകയാണു്. ലക്ഷ്മിക്കു പൂർണസുഖംതന്നെ. ദേവദാസ് മദ്രാസിൽ അവളുടെ കൂടെ ചെന്നുചേരും.

രാജകുമാരി അരിസ്റ്റാർക്കിൻെറ കത്തുകൾ ആഴ്ചതോറും വരുന്നുണ്ടു്. പണവും അയച്ചു തന്നുകൊണ്ടിരിക്കുന്നു. അവരുടെ സ്നേഹം സീമയററതാണു്. ഇപ്പോൾ അവർ [2]ത്രിവേദിയുടെ മനുവിനു സഹായം നല്കിക്കൊണ്ടിരിക്കയാണു്.

[3]മണിലാലും, സോറാബ്ജിയും ഇപ്പോഴും തമ്മിൽ കലഹിക്കാറുണ്ടു്. അവരുടെ അഭിപ്രായവ്യത്യാസങ്ങൾ പ്രദേശിക രാഷ്ട്രീയങ്ങളെപ്പററിയാണു്. അത്തരം കാര്യങ്ങളിൽ ഒരിക്കലും ആരുടേയും വഴികാട്ടിയായിരിക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. എങ്കിലും, മണിലാൽ ശരിയെന്നു വിചാരിക്കുന്നതുപോലെ പ്രവർത്തിക്കാൻ ആവശ്യപ്പെട്ടുകൊണ്ടു് അയാൾക്കു ഞാൻ എഴുതത്തയച്ചിട്ടുണ്ടു്. സാമാന്യ മര്യാദ ഉപേക്ഷിക്കയോ, വ്യക്തികളെ ബാധിക്കുന്ന വിവാദങ്ങളിൽ കടന്നുകൂടുകയോ ചെയ്യരുതെന്നു് അയാൾക്കു് ഉപദേശവും നല്കി. ആ വഴക്കു് ഒത്തുതീർപ്പിൽ അവസാനിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

സുബാഷിൽനിന്നും സാമാന്യം മധുരമായ ഒരു കത്തു് എനിക്കു കിട്ടി. അതു പ്രസിദ്ധീകരണാർത്ഥം പത്രങ്ങൾക്കു് അയച്ചുകൊടുക്കയും ചെയ്തു.

ഈ പര്യടനം അനുദിനം ശക്തി സംഭരിച്ചുകൊണ്ടിരിക്കയത്രെ. ഒരിടത്തും ഒരു കുഴപ്പവുമില്ല. തെക്കൻ ദിക്കിൽ ഞങ്ങൾ ഇതുവരെ റൗഡികളായ ആളുകളെ ആരേയും കാണാൻ ഇടയായിട്ടില്ല. ഭാവിയെക്കുറിച്ചു ഭഗവാനു മാത്രമേ അറിഞ്ഞുകൂടൂ. എല്ലായിടത്തും വമ്പിച്ച ജനക്കൂട്ടമുണ്ടു്. ഇന്നു ഞങ്ങൾ സീതാനഗറിലാണു്. ശാന്തമായ ഒരു ചെറിയ പട്ടണം. ഇന്നു മൗനദിനമത്രെ. നാളെയും ഞാൻ ഇവിടെ

1 കനൈയലാൽ നാനഭായ് ദേശായ്.

2 പ്രൊ. ജയ്ശങ്കർ പീതാംബർ ത്രിവേദി.

3 ഗാന്ധിജിയുടെ രണ്ടാമത്തെ പുത്രനും, ദക്ഷിണാഫ്രിക്കയിൽ ഗാന്ധിജിയുടെ സഹപ്രവർത്തകനായിരുന്ന ഒരു പാഴ്സിയുടെ പുത്രനും.

ഉണ്ടായിരിക്കും. വാരംതോറും ഇങ്ങനെ ഞാൻ വിശ്രമിച്ചില്ലായിരുന്നെങ്കിൽ, മുന്നോട്ടു പോകാൻ പ്രയാസമായിരുന്നേനെ.

മദ്രാസിൽവെച്ചു് അല്പനേരം (ശ്രീനിവാസ) ശാസ്ത്രിയെ ഞാൻ കണ്ടു. (കെ. എം.) മുൻഷിയും ലീലാവതിയും അവിടെവെച്ചു് എന്നെ കാണുകയുണ്ടായി. ഭൂലാഭായ് (ദേശായ്) ഒരു ടെലഗ്രാം അയച്ചിരുന്നു. അദ്ദേഹം ആരോഗ്യം പൂർണ്ണമായി വീണ്ടെടുത്തെന്നു തോന്നുന്നില്ല.

ഈ പര്യടനത്തിൽ എന്റെ കൂട്ടുകാരിൽ ഒരാൾ കിസനാണു വളരെ നല്ലൊരു പെൺകുട്ടിയാണവൾ. അതിൽ അത്ഭുതപ്പെടാനില്ല. അവൾ പ്രേമയുടെ ഒരു സുഹൃത്താണു്.

11

കൂനൂർ,
ഫെബ്രുവരി 5, 1934

പ്രഭാതസ്നാനത്തിനു ശേഷം എന്റെ ആദ്യത്തെ ജോലിയാണു് ഇതു്; ഈ കത്തെഴുതുന്നതു്....

*ശ്രീ അരവിന്ദനെ കാണാൻ ഞാൻ ഉദ്യമിച്ചതു് അത്യാവശ്യമായതുകൊണ്ടാണു്; അദ്ദേഹത്തിന്റെ ആശ്രമത്തിൽ ഒരു ഗുജറാത്തി കോളനിയുണ്ടു്. അദ്ദേഹം എന്നെ കാണാൻ വിസമ്മതിച്ചതു്, തികച്ചും മര്യാദയോടുകൂടിയായിരുന്നു. ആരേയും താൻ കാണാറില്ലെന്നു അദ്ദേഹം എഴുതി. 'വന്ദ്യമാതാവി'ൽനിന്നു യാതൊരു മറുപടിയും ഇല്ല. അതിനാൽ ഞാൻ പോണ്ടിച്ചേരിയിലേക്കു പോകുന്നില്ല; അതിൽ എനിക്കു ഖേദവുമില്ല. എങ്കിലും ചന്ദ്രശങ്കരേയും ബാപ്പയേയും അയയ്ക്കാൻ ഞാൻ ഉദ്ദേശിക്കുന്നു. 'മാതാവി'നെ മാതാവു് എന്നു വിളിക്കുന്നതുകൊണ്ടു യാതൊരു നഷ്ടവും നമുക്കു വരാനില്ല. വ്യക്തികൾക്കു സിദ്ധിച്ചിട്ടുള്ള ബഹുമതിനാമങ്ങൾ പറഞ്ഞു് അവരെ വിളിക്കുന്ന പതിവു് വട്ടമേശസമ്മേളനത്തിൽപോലും പാലിച്ചിരുന്നു. ആ സമ്മേളനത്തെ അനുകരിക്കുന്നതു്, നാശത്തിലേക്കുള്ള സുനിശ്ചിതമായ പാതയാണെന്നു നിങ്ങൾ ഒരുപക്ഷേ, പറയുമായിരിക്കും. എങ്കിലും,ആ സമ്മേളനംപോലും ഈ മര്യാദയെ പുറന്തള്ളിയിരുന്നില്ല എന്ന വസ്തുത ചൂണ്ടിക്കാണിക്കുകയാണു്.

നേരത്തെതന്നെ സാമൂതിരിയെപ്പററി എഴുതിയിട്ടുണ്ടെന്നു ഞാൻ കരുതുന്നു. വളരെ ലഘുവായ ജീവിതമാണു് അദ്ദേഹം നയിക്കുന്നതു്. യാതൊരു ആർഭാടവുമില്ല. അദ്ദേഹത്തിന്റെ കൊട്ടാരം ആ പേരു് അർഹിക്കുന്നില്ലെന്നുതന്നെ പറയാം; മിക്കവാറും സജ്ജീകരണങ്ങൾ ഒന്നുമില്ല. വളരെ വിനയത്തോടുകൂടി അദ്ദേഹം എന്നോടു പെരുമാറി; മകനെ എനിക്കു പരിചയപ്പെടുത്തിത്തരികയും ചെയ്തു. ഞങ്ങൾക്കു കുടിക്കാൻ അദ്ദേഹം കരിക്കിൻവെള്ളം തന്നു. എനിക്കു പാരിതോഷികമായി പഴവും നല്കി. ഞങ്ങൾ സംഭാഷണം ചെയ്തതു കാലാവസ്ഥ

11 Letters to Sardar Vallabhbhai Patel, pp. 41—43
* ഹരിജനപര്യടനക്കാലത്തു്.

യെക്കുറിച്ചു മാത്രമായതുകൊണ്ടു് അദ്ദേഹം തികച്ചും പ്രീതനായി. അദ്ദേഹത്തിനു പ്രായം വളരെയായിട്ടുണ്ടു്. ഇപ്പോൾ അദ്ദേഹത്തിനു വേഗത്തിൽ മറവി പററാറുണ്ടെന്നും പറഞ്ഞു. അദ്ദേഹം ഒരു നല്ല മനുഷ്യനാണു്. അദ്ദേഹത്തെ സന്ദർശിച്ചതിൽ എനിക്കു വളരെ സന്തോഷമുണ്ടു്.

കൂനൂർ വളരെ മനോഹരമായ ഒരു സ്ഥലമാണു്. ആഹാരത്തിനു വളരെ വിലക്കുറവുണ്ടു്. ജീവിക്കാൻ ഒരു വീടു കിട്ടണമെന്നേയുള്ളു. വർഷത്തിൻെറ ഈ ഘട്ടത്തിൽ അത്യധികം തണുപ്പുണ്ടു്. പക്ഷേ, അതു കഠിനമല്ല. ഇവിടെയുള്ള മലവർഗക്കാരുടെയിടയിൽ നമ്മുടെ പ്രവത്തകരിൽ ചിലർ നല്ല സേവനമനുഷ്ഠിക്കുന്നുണ്ടു്. അവർ എനിക്കു് ഒരു ക്ഷണം അയച്ചിരുന്നു; അതുകൊണ്ടു് കൂനൂരിൽ എനിക്കു് എട്ടു ദിവസത്തെ വിശ്രമം അനുവദിക്കണമെന്നു ഞാൻ നിർദേശിച്ചിരുന്നു. അങ്ങനെ ചെയ്താൽ, മലവർഗക്കാക്കുവേണ്ടി എന്തെങ്കിലും പ്രവത്തിക്കാനും അതോടൊപ്പം, കൂടിക്കിടക്കുന്ന എഴുത്തുജോലികളെല്ലാം തീക്കാനും എനിക്കു കഴിയുമല്ലോ. നാഗേശ്വര റാവുവിൻെറ വകയായ ഒരു ബംഗ്ലാവിലാണു ഞാൻ വസിക്കുന്നതു്. കാർഷെഡ്ഡിൻെറ മുകളിലാണു് എൻെറ മുറി. ചെറുതെങ്കിലും ഭംഗിയും വൃത്തിയുമുള്ള മുറി. കാർഷെഡ്ഡുപോലും ആളുകൾക്കു താമസിക്കാൻ കൊള്ളാം. ഇവിടെ വന്നതിൽ എനിക്കു സന്തോഷം തോന്നുന്നു. മലകളിൽനിന്നു ദിവസേന അസംഖ്യം ആളുകൾ വരാറുണ്ടു്. ഊട്ടിയിലും, ഇവിടെയും കോട്ടഗിരിയിലും അസാധാരണ വലിപ്പമുള്ള മഹായോഗങ്ങൾ ഉണ്ടായിരുന്നു. ഹരിജനങ്ങളുടെ ദൗത്യസംഘങ്ങൾ എന്നെ വന്നു കണ്ടു. അവർ നടത്തുന്ന സുന്ദരമായ ഒരാശ്രമം ഞാൻ കാണാനിടയായി. മലകളിലുള്ള ആളുകൾ ധാരാളം മദ്യം കുടിക്കാറുണ്ടു്. പ്രവത്തകന്മാർ സാമാന്യം നല്ലവരാണു്.

ബീഹാറിനു വളരെ സഹായം സിദ്ധിക്കുന്നുണ്ടു്. എല്ലായിടത്തുമുള്ള ആളുകൾ പണവും വസ്ത്രങ്ങളും അയച്ചുകൊടുക്കുന്നു. ആശ്രമവാസികളുടെ കൂട്ടത്തിൽ പണ്ഡിററ് (ഖരേ), പണ്ഷേക്കർ, റാവ്ജിഭായി (നാഥാഭായിപട്ടേൽ), ബാൽ (കലേൽക്കർ) തുടങ്ങിയുള്ള പലരും ഇതിനകം പോയിട്ടുണ്ടു്. അതു കൂടാതെ സ്വാമിയും ധോത്രേയും പോയി. മധുരദാസ് പോകാൻ ഭാവിക്കയാണു്. മററുള്ളവരും സന്നദ്ധരായിട്ടുണ്ടു്. പക്ഷേ, രാജേന്ദ്രബാബുവിൽനിന്നു വിവരങ്ങൾ അറിഞ്ഞതിനുശേഷം മതിയെന്നു കരുതി അവരെ ഞാൻ തടഞ്ഞുനിത്തിയിരിക്കയാണു്. എന്നെക്കുറിച്ചുള്ള തീരുമാനവും അദ്ദേഹത്തിനാണു ഞാൻ വിട്ടുകൊടുത്തിരിക്കുന്നതു്. കണ്ണാടകത്തിലും ഒറീസ്സയിലും ചെന്നതിനുശേഷം, മാർച്ച് 20–ാം തീയതിയോടുകൂടി ബീഹാറിൽ പോകാമെന്നാണു ഞാൻ സ്വയം വിചാരിക്കുന്നതു്. എല്ലായിടത്തും ഞാൻ പണം പിരിക്കുന്നുണ്ടു്. ഈ അവസരത്തിൽ ഞാൻ സമ്പക്കം പുലത്തുന്നതു മിക്കവാറും ചില്ലറ നാണയങ്ങൾ തരുന്ന ആളുകളോടാണു്. ചില ഇടത്തരക്കാരും സംഭാവന ചെയ്യുന്നുണ്ടു്. എങ്കിലും പാവപ്പെട്ട

വരുടെ ഉദാരത സീമാതീതമാണു്. ദിവസേന മലയിൽനിന്നു വന്നെത്തുന്ന സ്ത്രീകൾ സാരിത്തുമ്പിൽ മുടിഞ്ഞുകെട്ടിയ നാണയങ്ങൾ എനിക്കു തരുന്നു.

രാമചന്ദ്രൻ ഇപ്പോൾ എന്റെകൂടെയുണ്ടു്. അദ്ദേഹം ഒരു പണ്ഡിതനും നല്ല സുഹൃത്തുമാണു്.

ബിദാജ്ഞ ഹരിജൻസേവകസംഘത്തിനു് കൈമാറിക്കഴിഞ്ഞ ഗോശാല തിരികെ ആശ്രമത്തിലേക്കു മാററാനും തീരുമാനിച്ചിരിക്കയാണു്. അതുകൊണ്ടു് ഹരിജനങ്ങളെ പരിശീലിപ്പിക്കാൻ സാധിക്കും; ഗോശാലയിലെ കന്നുകാലികളും കുറേക്കൂടി സുരക്ഷിതങ്ങളാകും....

ബാപ്പുവിന്റെ കത്തിന്റെ ഒരു പകർപ്പു് ഇതിന്റെകൂടെ വെക്കുന്നു. മണിക്കു നിങ്ങൾ എഴുതുമ്പോൾ ഇതിൽനിന്നു് എന്തെല്ലാം എഴുതിച്ചേർക്കാൻ നിങ്ങൾക്കു കഴിയുമോ, അതെല്ലാം എഴുതണമെന്നപേക്ഷ. അവരേയും മഹാദേവിനേയും സന്ദർശിക്കാൻ അനുവാദം നല്കണമെന്നു ഇതിനകംതന്നെ ഞാൻ അപേക്ഷിച്ചിട്ടുണ്ടു്. ഒരു ടെലഗ്രാം അയച്ചു; മറുപടി ഒന്നോ രണ്ടോ ദിവസത്തിനുള്ളിൽ വരേണ്ടതാണു്. മാർച്ച് 6–ാം തീയതി ഞാൻ ബൽഗാമിലെത്തി....

അബ്ബാസ് സാഹിബ്ബിന്റെ 81–ാം ജന്മദിനം അവർ ആഘോഷിച്ചെന്നു തോന്നുന്നു. അക്കാര്യത്തിൽ മുൻകൈയെടുത്തതു കാകായാണു്. കല്യാൺജി ഒരു ജീവചരിത്രക്കുറിപ്പു് എഴുതിക്കൊണ്ടിരിക്കുന്നു. അതിനുവേണ്ടി നമ്മുടെ പണ്ഡിതന്മാരെല്ലാം അദ്ദേഹത്തിന്റെ വസതിയിൽ ചെല്ലുകയും പാതി മറന്നുകഴിഞ്ഞിരുന്ന സ്മരണകൾ പുതുക്കാൻ അദ്ദേഹത്തെ സഹായിക്കയും ചെയ്തു.

നിങ്ങൾ 'നേതി' ഉപയോഗിക്കുന്നുണ്ടെന്നു് അറിഞ്ഞപ്പോൾ എനിക്കു് ആഹ്ലാദം തോന്നി. ഒരുപക്ഷേ, മാർദവമുള്ള തുണി കൈകൊണ്ടു ചുരുട്ടിയുണ്ടാക്കിയ തിരി കുറേക്കൂടി ഫലപ്രദമായേക്കാം. അഴുക്കു വലിച്ചെടുക്കാനുള്ള ശക്തി അതിനുണ്ടു്. പഴയ മുണ്ടുപയോഗിച്ചു് എളുപ്പത്തിൽ അതു് ഉണ്ടാക്കാം. അതോടൊപ്പം പ്രാണായാമവും (നിയന്ത്രിതമായ ശ്വാസോച്ഛ്വാസം) മൂക്കു ശുദ്ധമാക്കി വെക്കുന്നതിനു് ആവശ്യമാണു്. നിങ്ങൾക്കുണ്ടായിരുന്ന മലബന്ധം നീങ്ങിക്കിട്ടിയതു വളരെ നന്നായി. ആഹാരത്തിൽ നിങ്ങൾ വരുത്തിയ മാററങ്ങൾ നല്ല ഫലങ്ങൾ ഉളവാക്കുമെന്നു തീർച്ചയാണു്.

....ബംഗാളിലേക്കു പോകുന്ന പ്രശ്നം ഇപ്പോഴും അന്തരീക്ഷത്തിൽ തങ്ങിനില്ക്കുന്നതേയുള്ളു. എന്താണു സംഭവിക്കാൻ പോകുന്നതെന്നു നമുക്കു നോക്കാം.

....ചില സ്ഥലങ്ങളിൽ മഞ്ഞുവീണു കൃഷിനാശം സംഭവിച്ചിട്ടുണ്ടു്. മററു ചില സ്ഥലങ്ങളിൽ കാലം തെററി മഴ പെയ്യുന്നുണ്ടു്. ഈ സംഭവങ്ങൾ ഭൂകമ്പത്തോടു നേരിട്ടു ബന്ധമുള്ളവയാണെന്നു തോന്നുന്നു.

12

മുസഫർപൂർ,
ഏപ്രിൽ 23, 1934

നിങ്ങളുടെ രണ്ടു കത്തുകളും എനിക്കു കിട്ടി. കുളികഴിഞ്ഞു ഞാൻ ഇപ്പോൾ എഴുതാൻ തുടങ്ങിയതേയുള്ളു. സമയം രാവിലെ 3.40. എന്റെ ശീലങ്ങളിലുള്ള ഒരു പുരോഗതിയാണ് ഇതെന്നു നിങ്ങൾ ഗണിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു മുസഫർപൂരിലുള്ള ഗോഖലേ പുരിയിലാണു ഞങ്ങൾ. ആസാമിൽനിന്ന് ഇന്നലെ രാത്രി പത്തര മണിക്കു വന്നെത്തി. ബാജ്പൈ ഈ പുതിയ പട്ടണപ്രാന്തത്തിനു ഗോഖലെയുടെ പേരു നല്കി; എന്റെ മൗനം അവസാനിപ്പിച്ചതിനു ശേഷം, ഞാൻ ഇവിടം ഉദ്ഘാടനം ചെയ്യാൻ പോവുകയാണ്.

വാൽജിക്കു സുഖമില്ലായിരുന്നു; ആകയാൽ വന്നയുടനെ ഉറങ്ങാൻ കിടക്കുന്നതിനു പകരം ഞാൻ ഒരു ഡോക്ടറെ വരുത്തി. അർദ്ധരാത്രി കഴിഞ്ഞാണു ഞാൻ കിടന്നുറങ്ങിയതു്. എന്റെ കാര്യത്തെപ്പററി എനിക്ക് ഉൽക്കണ്ഠയില്ല. ആരോഗ്യവും ഞാൻ സൂക്ഷിക്കുന്നുണ്ട്. ഏതെങ്കിലും പ്രകാരേണ ആവശ്യമുള്ളിടത്തോളം ഉറങ്ങാനും എനിക്കു സാധിക്കുന്നു.

നിങ്ങൾ ഇതികർത്തവ്യതാമൂഢനായി കാണപ്പെട്ടതു് എന്നെ വിസ്മയിപ്പിച്ചു. എന്തുകൊണ്ടെന്നാൽ * ഈ നടപടിയുടെ ആവശ്യം അധിക കാലതാമസം കൂടാതെ നിങ്ങൾ മനസ്സിലാക്കുമെന്നു സകലരോടും ഞാൻ പറഞ്ഞിരുന്നു. പക്ഷേ, നിങ്ങൾക്ക് ഉളവായ വേദന നിങ്ങളുടെ കത്തുകളിൽ എനിക്കു കാണാൻ കഴിയുന്നുണ്ട്. നിങ്ങൾ ധരിച്ചിട്ടുള്ള രീതിയിൽ ഇക്കാര്യത്തെ ജയിലിനു പുറത്തുള്ളവരാരും ധരിച്ചിട്ടുള്ളതായി തോന്നുന്നില്ല. ജവാഹർലാലിനെ സംബന്ധിച്ചും സ്ഥിതി ഏതാണ്ട് ഇതുപോലെതന്നെ ആയിരുന്നു. എന്നാൽ, ഒരു നിമിഷംകൊണ്ട് ഈ സംഗതി അദ്ദേഹം മനസ്സിലാക്കുമെന്നാണു ഞാൻ വിചാരിച്ചിരുന്നതു്. ജയിലിനകത്തു കഴിയുന്നവർക്കു പുറമെ നടക്കുന്ന സംഭവങ്ങൾ മനസ്സിലാക്കാൻ കഴിയാറില്ലെന്ന് എനിക്കുള്ള അഭിപ്രായം നിങ്ങളെ സംബന്ധിച്ചും ശരിയാണെന്നാണോ ഇതിന്റെ അർത്ഥം? അതോ, ഞാൻതന്നെ ഒരു അബദ്ധം പ്രവർത്തിച്ചോ? അങ്ങനെയാണെന്നു ഞാൻ വിചാരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അതായിരുന്നു ശരിയായ തീരുമാനമെന്നു വ്യക്തമായി എനിക്കു കാണാൻ കഴിയുന്നു. പൂനയിൽവെച്ചു നേരത്തേതന്നെ ഇതു് എന്തുകൊ

12 Letters to Sardar Vallabhbhai Patel, pp. 57—59

* ഒരു രാഷ്ട്രീയപരിപാടി എന്ന നിലയിൽ സിവിൽ നിയമലംഘന പ്രസ്ഥാനം സംഘടിപ്പിക്കാനുള്ള തീരുമാനം കോൺഗ്രസ് പിൻവലിക്കയും, തെരഞ്ഞെടുപ്പിൽ മത്സരിക്കാൻ സ്വരാജ്കക്ഷിയെ പുനരുദ്ധരിക്കയും ചെയ്തു. ഈ രണ്ടു സംഗതികളും പട്ടേലിനെ വളരെ വേദനിപ്പിച്ചു. അടുത്ത കത്തിലും ഇക്കാര്യംതന്നെയാണു പ്രതിപാദിക്കുന്നതു്. ഒമ്പതാം ഭാഗത്തിൽ 14—ാമത്തെ കത്തിലും ഈ വിഷയം പരാമർശിക്കുന്നുണ്ട്.

ണ്ടാണ് എന്റെ മനസ്സിൽ ഉദിക്കാഞ്ഞതു് എന്നു ചോദിച്ചതുകൊണ്ടു ഫലമില്ല. അപ്പോറം അതിനു പററിയ സമയമല്ലായിരുന്നു. പൂനയിൽവെച്ചു ചെയ്തതു്, ആ സമയത്തു് ഉണ്ടായിരുന്ന സാഹചര്യങ്ങളിൽ ശരിയായിരുന്നു. ഇപ്പോഴത്തെ സാഹചര്യങ്ങളിൽ ശരിയായിട്ടുള്ളതു് ഞാൻ ഇപ്പോറം ചെയ്ത സംഗതിയാണ്. ഈ തീരുമാനം നാം കൈക്കൊള്ളാതിരുന്നെങ്കിൽ, നമ്മുടെ ലക്ഷ്യത്തിനു ക്രമത്തിലധികം അപകടം സംഭവിക്കുമായിരുന്നു.

വൈഷമ്യങ്ങറം ഉണ്ടു്. അവ എന്റെ ശ്രദ്ധയിൽപ്പെടാതിരുന്നില്ല. അവയെല്ലാം നാം തരണം ചെയ്യണം. ഈ നടപടി ജനങ്ങറംക്കു പ്രയോജനകരമായിട്ടുണ്ടു്; ഇനിയും പ്രയോജനകരമായിത്തീരും. നിസ്സഹകരണം അനുഷ്ഠിക്കുന്ന കർഷകരെ സ്ഥിതിഗതികറം വിശദീകരിച്ചു ധരിപ്പിക്കാൻ സാധിക്കും; ആ വിശദീകരണം യഥാസമയം നല്കപ്പെടുകയും ചെയ്യും. ഞാൻ പതാക വലിച്ചു താഴ്ത്തിയിരുന്നെങ്കിൽ, അതു ഫലശൂന്യമായിരുന്നേനേ. ഇതിൽ അഹംഭാവം അല്പമെങ്കിലും ഉണ്ടെന്നു നിങ്ങറം സ്വപ്നം കാണുകപോലും ചെയ്യരുതു്. നിങ്ങറം ഒരു തടവുകാരനാകയാൽ എല്ലാ വാദങ്ങളും ഇവിടെ വിവരിക്കാൻ സാദ്ധ്യമല്ല. ഞാൻ ഇതു നിറുത്തുന്നു. ക്ഷമയുടെ ഫലങ്ങറം മധുരങ്ങളത്രേ; ക്ഷമിച്ചിരിക്കണം. സകലതും അവസാനം ശുഭമായി കലാശിക്കുമെന്നു നിങ്ങറംക്കു കാണാം.

സ്വരാജ്പാർടിയെ പുനരുദ്ധരിച്ചതു നിഷ്പ്രയാസം മനസ്സിലാക്കാവുന്ന കാര്യമാണ്. അതു വീണ്ടും ജീവൻ പ്രാപിക്കേണ്ടതു് അത്യന്താപേക്ഷിതവുമാണ്; ഇത്രയേറെ ആഘാതങ്ങളേററതിനുശേഷവും നിലനില്ക്കാൻ കഴിഞ്ഞിട്ടുള്ള ഒരു കക്ഷിക്കു് കോൺഗ്രസ് ഒരു സ്ഥാനം നല്കേണ്ടതാണെന്നു് എനിക്കു തോന്നുന്നു. ഈ സന്ദർഭത്തിൽ മാത്രമല്ല ഇതാവശ്യമായിട്ടുള്ളതു്; ഭാവിയിൽ എല്ലാപ്പോഴും അതിന്റെ ആവശ്യമുണ്ടു്. പ്രകൃത്യാതന്നെ ഇതിൽ വൈഷമ്യങ്ങളുണ്ടു്. സ്വാത്ഥപരത്വം, കെല്പില്ലായ്മ എന്നിവ മാത്രമല്ല, നിങ്ങറംക്കു സങ്കല്പിക്കാവുന്ന മററു പല ദോഷങ്ങളുമുണ്ടു്. എങ്കിലും ഇതിനകംതന്നെ സംസ്ഥാപിതമായിക്കഴിഞ്ഞ ഒന്നിനെ നിർമാർജനം ചെയ്യാൻ സാധിക്കയില്ല. അതിനെ പരിഷ്കരിക്കാനോ നിയന്ത്രിക്കാനോ മാത്രം നിങ്ങറംക്കു കഴിയും. അതിൽപരം ഒന്നും സാദ്ധ്യമല്ല. ഞാനാണ് അവരെ പ്രേരിപ്പിച്ചതെന്നു നിങ്ങറം പറഞ്ഞുകൊള്ളുക. അവക്കു് ഇപ്രകാരം ചെയ്യണമെന്നു് ആഗ്രഹമുണ്ടായിരുന്നെങ്കിലും, അതു് ആദ്യമായി ഉന്നയിക്കാൻ വേണ്ട ധൈര്യം ഇല്ലായിരുന്നു. പൂനയിൽവെച്ചു ഞാൻ സൂചിപ്പിക്കുക മാത്രം ചെയ്തിരുന്നതു് ഇപ്പോറം നിർവഹിക്കപ്പെടുകയാണ്. കോൺഗ്രസിനെ സമ്പൂർണ്ണമായി നിയമസഭകളിൽനിന്നു് അകററിനിത്താൻ നമുക്കു കഴിഞ്ഞിരുന്നെങ്കിൽ സ്ഥിതിഗതികറം തികച്ചും വ്യത്യസ്തമായിരുന്നേനേ. പക്ഷേ, അതു കേവലം ബലം പ്രയോഗിച്ചുള്ള നിയന്ത്രണം മാത്രമായിരിക്കും.

ഫൂൽചന്ദ് ബാപ്പുജിഷായുടെ മരണത്തെക്കുറിച്ചുള്ള ടെലഗ്രാം

ഇന്നലെ മാത്രമാണു് എനിക്കു കിട്ടിയതു്. വളരെ നല്ല ഒരു പ്രവത്തകൻ നിര്യാതനായി. ഇതോടൊന്നിച്ചുള്ള കറിപ്പു നരസിംഗ്ഭായി (ഈശ്വർഭായി പട്ടേൽ) തയ്യാറാക്കിയതാണു്. നിങ്ങഠംക്കു് അതു വായിക്കാൻ കൗതുകം തോന്നുമെന്നു ഞാൻ വിചാരിക്കുന്നു. അദ്ദേഹം നിദ്രയിൽ മരണം പ്രാപിച്ചു് എന്നാണു നരസിംഗ്ഭായി എഴുതുന്നതു്. അവസാനദിവസംവരെ അദ്ദേഹം ജോലി ചെയ്തുകൊണ്ടിരുന്നു. യാതൊരു സുഖക്കേടും ഉണ്ടായിരുന്നില്ല. രാത്രിസമയത്തു ഘടികാരത്തിന്റെ ശബ്ദം അങ്ങു നിലച്ചുപോയി, എന്താണു ചെയ്യേണ്ടതു് എന്നു ചന്ദ്രശങ്കർപാണ്ഡ്യ എന്നോടു ചോദിക്കുന്നു. നാം എന്തു ചെയ്യണം? സ്മാരകങ്ങഠം നിർമിക്കാനുള്ള സമയമല്ല ഇതു്. നിങ്ങഠംക്കു് എന്തെങ്കിലും ആശയങ്ങഠം തോന്നുന്നുണ്ടോ?

13

റാഞ്ചി,
മെയ് 3, 1934

നിങ്ങളുടെ രണ്ടു കത്തുകളും കൈപ്പററി. നിങ്ങഠം അനുഭവിക്കുന്ന വേദന ദൂരീകരിക്കാൻ എനിക്കു കഴിവില്ല. കാലത്തിനു മാത്രമേ അതിനെ ശമിപ്പിക്കാൻ കഴിയൂ. അറസ്റ്റു് വരിച്ചതുകൊണ്ടു വൈഷമ്യങ്ങളിൽനിന്നു രക്ഷപ്പെടാൻ നമുക്കു കഴിഞ്ഞെന്നു വരികയില്ല....ജനങ്ങളുടെ കൈയിൽ ഞാൻ കൊടുത്തിരുന്ന ആയുധം* ഞാൻ തട്ടിപ്പറിച്ചു കഴിഞ്ഞിട്ടില്ല. അതു ഫലപ്രദമാണെന്നു തെളിയിക്കുന്നതിനു വേണ്ടിയുള്ള പ്രയോഗം മാററിവയ്ക്കുക മാത്രമാണു ചെയ്തതു്. അനുഭവം കൊണ്ടു മാത്രമേ അതു തെളിയിക്കാൻ കഴിയുകയുള്ളു. അതു കാണുന്നതുവരെ ജീവിച്ചിരിക്കാൻ കഴിയുന്നവർ ഭാഗ്യവാന്മാർ.

14

വാർദ്ധ,
ആഗസ്റ്റു് 19, 1934

നിങ്ങളുടെ സന്ദേശങ്ങഠം കൈപ്പററി. പരിപൂർണ സുഖം പ്രാപിച്ചതിനു ശേഷം മാത്രം നിങ്ങഠം ഇവിടെ വരിക. അതാണു നല്ലതു്. ആൻഡ്രൂസ് 25-ാം തീയതി വരുന്നുണ്ടു്. സാദ്ധ്യമാണെങ്കിൽ ആ സമയത്തു നിങ്ങഠം ഇവിടെ ഉണ്ടായിരിക്കണമെന്നു് എനിക്കു താല്പര്യമുണ്ടു്. എനിക്കു വേണ്ടിടത്തോളം വിശ്രമം ഇവിടെ സിദ്ധിക്കുന്നുണ്ടു്. ആരും എന്നെ ശല്യപ്പെടുത്താറില്ല. 'കാവൽ നില്ക്കുന്നവർ' ജമ്നലാൽജിയുടെ നിർദേശങ്ങഠം അക്ഷരംപ്രതി അനുസരിക്കുന്നു. വാർദ്ധ, ബോംബെയേക്കാഠം പ്രശാന്തമായ സ്ഥലമാണെന്നു നിങ്ങഠംക്കു് അനുഭവപ്പെടും. പക്ഷേ, തീർച്ചയായും ഇൻഫ്ളുവൻസയുടെ ബാധിയിൽ

13 Letters to Sardar Vallabhbhai Patel, p. 59
* സത്യാഗ്രഹം.
14 Letters to Sardar Vallabhbhai Patel, pp. 70—72

നിന്നു നിങ്ങൾ പൂർണ സുഖം പ്രാപിച്ചതിനു ശേഷം മാത്രം വന്നാൽ മതി. നിങ്ങൾ വരുന്നപക്ഷം, മണിക്കും അതു നല്ലതായിരിക്കും.

ഇപ്പോഴും നിങ്ങളുടെ മൂക്കിനെ സംബന്ധിച്ച യാതൊന്നും ചെയ്യാൻ സാധിക്കയില്ലെന്നു തോന്നിപ്പോകുന്നു. വല്ലതും ചെയ്യാൻ കഴിയുമെന്നുണ്ടെങ്കിൽ, നിങ്ങൾ അതു പരീക്ഷിക്കണം; എന്തെങ്കിലും പ്രയോജനമുണ്ടോ എന്നു നോക്കണമെന്നു ഞാൻ വിചാരിക്കുന്നു. അതു കൊണ്ട് അപകടം ഒന്നും വരാനില്ല. കുറച്ചുകാലം നിങ്ങൾക്കു കിടക്കയെ ശരണം പ്രാപിക്കേണ്ടി വരുമെന്നു മാത്രം.

പെട്ടെന്നു കോൺഗ്രസ് വിട്ടു പോകാൻ എനിക്കു സാധിക്കുകയില്ല. എങ്കിലും എന്റെ വേദന നിങ്ങളുമായി ഞാൻ പങ്കിടുന്നു. നിങ്ങളെല്ലാവരും അനുവദിക്കുന്നതുവരെ എങ്ങനെ എനിക്കു പോകാൻ കഴിയും? എന്നാൽ എനിക്കു സ്വീകാര്യമായ ഏകമാർഗ്ഗം അതാണെന്നു വാസ്തവത്തിൽ തോന്നുന്നുണ്ട്. കോൺഗ്രസ്സിന്റെ പുരോഗതിയെ ഞാൻ മന്ദീഭവിപ്പിക്കയാണെന്നു ഞാൻ കരുതുന്നു. നമുക്കു യാതൊരു വിശ്വാസവുമില്ലാത്ത ഒരു ഉപകരണത്തിൽ പിടിച്ചുനില്ക്കുകയും വിശ്വാസമുള്ളവർ അതിനെ ഉപയോഗിക്കാതെ തടയുകയും ചെയ്യുക—അതു ദയനീയവും, അപകടകരവുമായ ഒരവസ്ഥയത്രെ. കോൺഗ്രസ്സിനെ ഈ അവസ്ഥയിൽനിന്നു വലിച്ചുകയറേറണ്ടതു നമ്മുടെ കടമയല്ലേ? അധഃപതനത്തിനുള്ള പ്രതിവിധി നമുക്കു വിഭാവന ചെയ്യാൻ കഴിയുന്നിടത്തോളം കാലം കുഴപ്പമില്ല. പുറത്തുപോകുക മാത്രമാണു തനിക്കു സാദ്ധ്യമായിട്ടുള്ള ഏക മാർഗമെന്ന് ഒരാൾ മനസ്സിലാക്കിക്കഴിഞ്ഞാൽ, അതല്ലാതെ മറെറന്തു ചെയ്യാൻ അയാൾക്കു കഴിയും? ഞാൻ കോൺഗ്രസ് വിട്ടു പോകുമ്പോൾ അതിനുള്ളിലുള്ള കപടനാട്യത്തിന് ഒരറുതി വരും. സത്യവും അസത്യവും, അക്രമവും അഹിംസയും, ഖാദിയും അതോടൊപ്പം കാലിക്കോയും മിൽത്തുണിയും—ഇവയെല്ലാം മാററം വരും. സാധാരണ കോൺഗ്രസ്സുകാരന്റെ യഥാത്ഥ നിലപാട് അതാണെങ്കിൽ അതനുസരിച്ചു മാത്രമേ അയാൾക്കു പ്രവത്തിക്കാൻ കഴിയൂ. പക്ഷേ, ഞാൻ കോൺഗ്രസ്സിൽ ഉള്ളിടത്തോളംകാലം അതു സാദ്ധ്യമല്ല. എന്റെ അംഗീകാരത്തോടുകൂടി ആ നിയമങ്ങളിൽ അയവുവരുത്താൻ കഴിയുകയില്ല; എന്റെ സമ്മതം ഒരിക്കലും സിദ്ധിക്കുകയില്ല. എന്റെ എതിപ്പു വകവെയ്ക്കാതെ കോൺഗ്രസ് ആ നിയമങ്ങൾ മാററിക്കളയുന്നപക്ഷം, അതു് എന്നെ പുറന്തള്ളുന്നതിനു സമമല്ലേ? സ്ഥിതിഗതികൾ അത്രത്തോളം ചെന്നെത്താൻ അനുവദിക്കുന്നതു് ആശാസ്യമാണോ? നിങ്ങളുടേയും രാജായുടേയും മററുള്ളവരുടേയും മുന്നിൽ ഇതുപോലുള്ള ചോദ്യങ്ങൾ ഉന്നയിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

സെപ്റ്റംബറിൽ, അഥവാ ഉപവാസം കഴിഞ്ഞു്, ഞാൻ ആരോഗ്യം വീണ്ടെടുക്കുമ്പോൾ എന്തു ചെയ്യണമെന്ന കാര്യവും നമുക്കു പരിഗണിക്കേണ്ടിയിരിക്കുന്നു. ആ ചർച്ച അത്യന്താപേക്ഷിതമാണ്. അതിനു സമയം അധികമില്ല. ജവാഹർലാലിന്റെ പൊട്ടിത്തെറി,

കോപവിക്കു തോന്നുന്നത്ര അപകടകരമല്ല. അദ്ദേഹം ആവേശം പ്രകടിപ്പിക്കാനുള്ള അവകാശം പ്രയോഗിച്ചെന്നേയുള്ളു. ഇപ്പോൾ ശാന്തനായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ദുരിതമനുഭവിക്കുന്ന ഗുജറാത്തികർഷകരുടെ കാര്യത്തിൽ എനിക്കും ചില സുചിന്തിതാശയങ്ങൾ ഉണ്ടെങ്കിലും, നിങ്ങൾ നിർദ്ദേശിക്കുന്നതു നമുക്കു ചെയ്യാം.

അവസാനം നിങ്ങൾ ആവശ്യപ്പെട്ടതുപോലെതന്നെ പാർലമെൻററി ബോർഡിൻെറ യോഗം മാററിവെച്ചു. എന്നാൽ മാററിവെയ്ക്കാനുള്ള കാരണം വേറൊന്നായിരുന്നു.

15

വാർധ,
ആഗസ്റ്റ് 24, 1934

ഗുജറാത്ത് വിദ്യാപീഠത്തിൻെറ ട്രസ്റ്റിസ്ഥാനം കാകാ രാജിവെച്ചിരിക്കയാണ്. ആ സംഘത്തിൻെറ അദ്ധ്യക്ഷൻ നിങ്ങളായിരിക്കണമെന്നു ഞങ്ങളെല്ലാവരുംകൂടി നിശ്ചയിച്ചു. ഇതിനകംതന്നെ ആ ജോലിയിൽ നിങ്ങളെ നിയമിക്കുകയും ചെയ്തുകഴിഞ്ഞു. നിയമപരമായ നിലപാടിൽനിന്നു നോക്കുമ്പോൾ എനിക്കു് അതിനോടു ബന്ധമുള്ളതായി യാതൊരോർമയും ഉണ്ടായിരുന്നില്ല. അന്വേഷണം നടത്തിയപ്പോൾ, നിയമപരമായി എനിക്കു് അതിനോടു് ഒരു ബന്ധവുമില്ലെന്നു് എന്നെ അറിയിച്ചു. എങ്കിലും ആത്മീയമായ ഒരു നിലപാടിൽ എന്നെ ചാൻസലർ ആയിട്ടു പരിഗണിക്കുന്നുണ്ടായിരുന്നു. എനിക്കു് ഉചിതമെന്നു തോന്നുന്ന ഏതവസരത്തിലും ഇടപെടാൻ എന്നെ അനുവദിക്കേണ്ടതാണെന്നു് ഒരു ധാരണ പ്രൊഫസറന്മാർ വെച്ചുപുലർത്തിയിരുന്നു. എന്നാൽ, എങ്ങനെ ആ രീതിയിൽ ഒരു സംഘടന നടത്തിക്കൊണ്ടു പോകാൻ സാധിക്കും? ആകയാൽ നിയമപ്രകാരം അതിൻെറ അദ്ധ്യക്ഷനായിരിക്കാൻ നിങ്ങൾക്കേ കഴിവുള്ളു. എനിക്കു കല്പിക്കപ്പെടാൻ ഇടയുള്ള ആത്മീയ പദവിയിൽ ഞാൻ സംതൃപ്തനാണ്. അതിൽ കൂടുതൽ ഉത്തരവാദിത്തം ഏറെറടുക്കാനുള്ള ആഗ്രഹമോ ശക്തിയോ എനിക്കില്ല.

എൻെറ ശുപാർശ അനുസരിച്ച്, നിങ്ങളുടെ അംഗീകാരത്തിനു വിധേയമായി, മറെറാരു തീരുമാനം ഞങ്ങൾ ചെയ്തിട്ടുണ്ടു്. ഹരിജൻ ആശ്രമത്തിൻെറ മാനേജർ നരഹരി ആയിരിക്കണമെന്നും അയാൾക്കു് ആവശ്യമുള്ളിടത്തോളം, വിദ്യാപീഠത്തിലെ അദ്ധ്യാപകന്മാർ അയാളോടൊപ്പം പ്രവത്തിക്കണമെന്നുമാണ് തീരുമാനം. വിദ്യാപീഠത്തിൻെറ നിധി അവശേഷിക്കുന്നിടത്തോളംകാലം അതിൽനിന്നും നരഹരിക്കും മററദ്ധ്യാപകന്മാക്കും ശമ്പളം നൽകണം. എൻെറ അഭിപ്രായത്തിൽ തല്ക്കാലം ഈ ഭാരം ഹരിജൻസേവക്സംഘം വഹിക്കാൻ പാടില്ല. എന്തുകൊണ്ടെന്നാൽ, അതിൻെറ നിധിയിൽനിന്നു് പരമാവധി

15 Letters to Sardar Vallabhbhai Patel, pp. 75—76

ചുരുങ്ങിയ തുക മാത്രമേ സവർണഹിന്ദുക്കൾക്കുവേണ്ടി ചെലവു ചെയ്യാൻ പാടുള്ളൂ എന്നതാണു സംഘത്തിൻെറ നയം. അതിനുള്ള വരവിൻെറ 95 ശതമാനംവരെ നേരിട്ടു ഹരിജനങ്ങൾക്കുവേണ്ടി ഉപയോഗിക്കണമെന്നാണു ലക്ഷ്യം. ഇതു സാദ്ധ്യമാക്കുന്നതിനുവേണ്ടി ആദ്യം നമ്മുടെ ഏർപ്പാടുകളെത്തന്നെ മാതൃകാപരമാക്കണം. മൂന്നാമത്തെ തീരുമാനവും നിങ്ങളുടെ അംഗീകാരത്തിനു വിധേയമായിട്ടാണു കൈക്കൊണ്ടതു്. ബാക്കിയുള്ള അദ്ധ്യാപകന്മാരെല്ലാം, അവർക്കു സമ്മതമുണ്ടെങ്കിൽ, ഗ്രാമങ്ങളിൽ പോയി വസിക്കണം; ഞാൻ നിർദ്ദേശിച്ച രീതിയിൽ അവർ ഹരിജനോദ്ധാരണത്തിനുവേണ്ടി പ്രവർത്തിക്കണം. അതാണു തീരുമാനം. നരഹരി ഈ പരിപാടികൾ നിങ്ങളെ വിശദീകരിച്ചു കേൾപ്പിക്കും. അവയിൽ ഏതൊരു കാര്യമാണോ നിങ്ങൾ ഇഷ്ടപ്പെടാത്തതു്, അക്കാര്യം മടിക്കുടാതെ നിങ്ങൾക്കു തള്ളിക്കളയാം. കാകാസാഹെബ്, കിശോർലാൽഭായ്, മഗൻഭായ്, സോമൻ, നരഹരി എന്നിവർ സന്നിഹിതരായിരുന്നു. അവരൊക്കെ സമ്മതം നൽകിക്കഴിഞ്ഞു. നരഹരിയെക്കുറിച്ചു തക്കർബാപ്പയോടു ഞാൻ ഇതിനകം സംസാരിച്ചിട്ടുമുണ്ടു്. അദ്ദേഹത്തെപ്പോലെ ഒരു വ്യക്തി ഉണ്ടെങ്കിലല്ലാതെ, ഹരിജനാശ്രമം ഫലപ്രദമാകയില്ല. അതു നല്ലവണ്ണം നടത്തപ്പെട്ടാൽ, ഹരിജനപ്രശ്നം പൂർവ്വാധികം പരിഹരിക്കപ്പെടും. അപ്പോൾ മാത്രമേ സത്യാഗ്രഹത്തിൻെറ സംഭാവന ഫലവത്താകയുള്ളൂ. ആകയാൽ, നരഹരിയെ നമുക്കു് എളുപ്പത്തിൽ മററവിടെയെങ്കിലും നിയമിക്കാൻ കഴിയുമെങ്കിൽപ്പോലും, തൽക്കാലം അദ്ദേഹത്തെക്കൊണ്ടു നമുക്കു നേടാവുന്ന ഏററവും നല്ല പ്രയോജനം ഇതാണെന്നു തോന്നുന്നു. അദ്ദേഹം ഇക്കാര്യത്തിൽ അഗാധതാല്പര്യം പ്രകടിപ്പിക്കുന്നുണ്ടു്. ഇതു് ഒരു വിജയമാക്കാമെന്നു് അദ്ദേഹത്തിനു് ആത്മവിശ്വാസവും ഉണ്ടു്. അതിനാൽ എന്തുതന്നെ ആയാലും, ഹരിജനാശ്രമത്തിൽ ജോലിചെയ്യാൻ നരഹരിയെ അനുവദിക്കണമെന്നപേക്ഷ.

## 16

സെപ്തംബർ, 1934

പ്രിയപ്പെട്ട വല്ലഭ്ഭായി,

അടുത്ത കാലത്തു് വാർദ്ധയിൽ വന്ന സുഹൃത്തുക്കളോടു ചർച്ച ചെയ്യുകയും വളരെനേരം പര്യാലോചിക്കയും ചെയ്തതിനുശേഷം ഞാൻ ഒരു തീരുമാനത്തിലെത്തിച്ചേർന്നിരിക്കുന്നു.* കോൺഗ്രസ്സിനോടു്

16 Mahatma, vol. iii, pp. 386—388

* കോൺഗ്രസ്സിൽനിന്നു വിരമിക്കാൻ അദ്ദേഹം തീരുമാനിച്ചിരുന്നു. അതിനുള്ള കാരണങ്ങൾ വിശദീകരിക്കുന്നു. (ഒക്ടോബർ 1–ാം തീയതിമുതൽ താൻ രാഷ്ട്രീയത്തിൽനിന്നു വിരമിച്ചു്, ഗ്രാമവ്യവസായവികസനം, ഹരിജനസേവനം, അടിസ്ഥാന കരകൗശലങ്ങൾവഴിയുള്ള വിദ്യാഭ്യാസം എന്നീ പ്രവർത്തനങ്ങളിലേർപ്പെടുന്നതാണെന്നു് 1934 സെപ്തംബർ 17–ാം തീയതി ഗാന്ധിജി പ്രഖ്യാപിച്ചു.)

എനിക്കുള്ള ഔദ്യോഗികവും ശാരീരികവുമായ സകല ബന്ധവും, പ്രാഥമികാംഗത്വം ഉൾപ്പെടെ, പൂർണമായി ഞാൻ വിച്ഛേദിച്ചാൽ, അതു കോൺഗ്രസ്സിൻെറയും രാഷ്ട്രത്തിൻെറയും ഉത്തമതാല്പര്യങ്ങൾക്കു പ്രയോജനകരമായിരിക്കും. 1920 തൊട്ടു് ഞാൻ ഗാഢബന്ധം പുലത്തിപ്പോരുന്നതും, എൻെറ യൗവനകാലംതൊട്ടു് ഞാൻ ആരാധിച്ചുവരുന്നതുമായ ഒരു സംഘടനയിൽ യാതൊരു താല്പര്യവും എനിക്കു് ഇല്ലാതെയായിത്തീരുമെന്നല്ല ഇതിൻെറ അർത്ഥം. കോൺഗ്രസ് സംഘടനയ്ക്കുള്ളിൽ കടന്നുകൂടിയിട്ടുള്ള അധഃപതനത്തെപ്പററി അടുത്ത കാലത്തു ഞാൻ പലതും പറഞ്ഞിട്ടുണ്ടു്. എങ്കിലും എൻെറ അഭിപ്രായത്തിൽ, അതു് ഈ നാട്ടിലെ ഏററവും പ്രാതിനിധ്യസ്വഭാവമുള്ളതും, ശക്തിമത്തുമായ ദേശീയസംഘടനയായിത്തന്നെ നിലകൊള്ളുന്നു. അതിൻെറ ആവിർഭാവകാലംതൊട്ടു് നിരന്തരമായി അനുഷ്ഠിച്ചുപോന്ന മഹത്തായ സേവനത്തിൻെറയും ത്യാഗത്തിൻെറയും പാരമ്പര്യം അതിനുണ്ടു്. അതിൻെറ പുരോഗതി അവിച്ഛിന്നവും നിരന്തരവുമായിരുന്നു. ഇന്നാട്ടിലുള്ള മറെറാരു സ്ഥാപനത്തിനും സാധിക്കാത്ത വിധത്തിൽ അതു് കൊടുങ്കാററുകളെ എതിർത്തു നിന്നിട്ടുണ്ടു്. ഏററവും വിപുലമായ തോതിലുള്ള ത്യാഗം സംഘടിപ്പിക്കാനും അതിനു കഴിഞ്ഞിട്ടുണ്ടു്. അതിൽ ഏതൊരു രാജ്യത്തിനും അഭിമാനിക്കാൻ കഴിയും. ആക്ഷേപാതീതമായ സ്വഭാവമുള്ളവരും ആത്മത്യാഗസന്നദ്ധരുമായ സ്ത്രീപുരുഷന്മാർ അസംഖ്യംപേർ ഇന്നു് അതിലുണ്ടു്.

ഹൃദയലാഘവത്തോടുകൂടിയല്ല, ഈ മഹത്തായ സംഘടനയിൽ നിന്നു ഞാൻ വിട്ടുപോകുന്നതു്. എങ്കിലും 'ഇനിമേൽ ഞാൻ അതിലംഗമായിരുന്നാൽ അതുകൊണ്ടു് ഗുണത്തേക്കാൾ ദോഷം വരാൻ ഇടയുണ്ടെന്നു് എനിക്കു തോന്നുന്നു. ഈ ഘട്ടത്തിൽ ജവാഹർലാലിൻെറ സാഹചര്യവും ഉപദേശവും ലഭ്യമല്ലാത്തതിൽ എനിക്കു വേദന തോന്നുന്നു. അദ്ദേഹം സമീപഭാവിയിൽ ഈ സംഘടനയുടെ തലവൻ ആയിത്തീരുകതന്നെ ചെയ്യും. അതിനു് അദ്ദേഹത്തിനാണു് അർഹതയുള്ളതു്. അദ്ദേഹത്തിൻെറ മഹത്തായ ആത്മാവിനെ എൻെറ മുന്നിൽ ഞാൻ പ്രതിഷ്ഠിച്ചിട്ടുണ്ടു്. എന്നോടു് അദ്ദേഹത്തിനുള്ള അളവററ സ്നേഹം കോൺഗ്രസ്സിനുള്ളിൽ എന്നെ നിറുത്താൻ പ്രേരിപ്പിക്കുമെങ്കിലും, എൻെറ നടപടിയെ അദ്ദേഹത്തിൻെറ യുക്തിബോധം അംഗീകരിക്കുമെന്നു് എനിക്കു തോന്നുന്നു. ഒരു മഹത്തായ സംഘടനയെ ഭരിക്കാൻ സ്നേഹബന്ധങ്ങൾകൊണ്ടു് സാദ്ധ്യമല്ല. തണുത്തുറഞ്ഞ യുക്തിബോധംകൊണ്ടേ സാധിക്കയുള്ളു. ആകയാൽ ഏതൊരു രംഗത്താണോ എൻെറ സാന്നിദ്ധ്യം യുക്തിബോധത്തിൻെറ സമഗ്രമായ പ്രവത്തനത്തിനു തടസ്സമായി കലാശിക്കുന്നതു്, ആ രംഗത്തുനിന്നു പിൻവാങ്ങുന്നതാണു് എനിക്കു നല്ലതു്. ഞാൻ സംഘടന വിട്ടുപോകുന്നതുമൂലം, ഒരു സഖാവിൽക്കവിഞ്ഞ പ്രാധാന്യമുള്ള ഒരു വ്യക്തിയെ, എത്രമാത്രം വലിയ രാഷ്ട്രീയഭിന്നതയ്ക്കും ഒരിക്കലും

എന്നിൽ നിന്നു് വേർപിരിക്കാനാവാത്ത ഒരാളെ, ഞാൻ ഒരത്ഥത്തി ലും കൈവെടിയുകയല്ല എന്നു് എനിക്കു തോന്നി.

ഈ നിർണായക ഘട്ടത്തിൽ ഞാൻ പിൻവാങ്ങുന്നതുമൂലം, അടുത്തു വരുന്ന കോൺഗ്രസ് സമ്മേളനത്തിന്റെ അദ്ധ്യക്ഷനായിരിക്കാൻ സകല സാദ്ധ്യതയുമുള്ള രാജേന്ദ്രപ്രസാദിനോടും ഞാൻ ആത്മാത്ഥതക്കുറവു പ്രകടിപ്പിക്കയല്ല. അദ്ദേഹം ജവാഹർലാലിൽനിന്നു് വിഭിന്നമായി, എന്റെ മിക്ക ആദർശങ്ങളിലും പങ്കുകൊള്ളുന്നുണ്ടു്. രാഷ്ട്രത്തിനുവേണ്ടി അദ്ദേഹം അനുഷ്ഠിച്ച ത്യാഗങ്ങൾ ഗുണത്തിലോ അളവിലോ, എങ്ങനെ വിലയിരുത്തിയാലും, നിസ്തുലങ്ങളത്രേ.

ഇനി കോൺഗ്രസ് പാർലമെൻററിബോർഡിന്റെ കാര്യം അതിന്റെ രൂപീകരണത്തെ സർവ്വാത്മനാ പ്രോത്സാഹിപ്പിച്ചിരുന്നെങ്കിൽ, ഒരുപക്ഷേ, അതു് സംജാതമാകയില്ലായിരുന്നു. അചഞ്ചലരും സത്യസന്ധരുമായ അനവധി കോൺഗ്രസുകാൎക്കു് അനുഭവപ്പെട്ട ഒരു കുറവിനെ അതു നികത്തി. ആകയാൽ അതു സൃഷ്ടിക്കേണ്ടതു് ഒരു ആവശ്യമായിരുന്നു; എനിക്കു് അനുഷ്ഠിക്കാൻ കഴിവുള്ള സേവനങ്ങൾ, എല്ലാ കോൺഗ്രസ്സുകാൎക്കുമെന്നപോലെ, പാർലമെൻററിബോർഡിനും ഇനിയും ലഭ്യമായിക്കൊണ്ടിരിക്കും. നിലവിലുള്ള നിയമസഭകളിൽ കോൺഗ്രസ്സുകാർ പ്രവേശിക്കുന്നതിനോടു് അപരിഹാര്യമായ എതിരഭിപ്രായമൊന്നും ഇല്ലാത്ത സകല കോൺഗ്രസ്സുകാരുടെയും പരിപൂർണ പിന്തുണ അതിനു സിദ്ധിക്കേണ്ടതാണു്. ഞാൻ പിൻവാങ്ങുന്നതുമൂലം ഒരൊററ വോട്ടെങ്കിലും ബോർഡിനു നഷ്ടപ്പെടുന്നപക്ഷം എനിക്കു വേദന തോന്നും.

എന്റെ നിലപാടു് എനിക്കു് അറിയാവുന്നതിനാൽ, ചില സുഹൃത്തുക്കൾ ഭയപ്പെടുന്ന അനന്തരഫലങ്ങൾ ഉണ്ടാകുമെന്നു് ഞാൻ വിചാരിക്കുന്നില്ല. പക്വമായ ഒരു പഴം മരത്തിൽനിന്നു കൊഴിഞ്ഞു വീഴുന്നതുകൊണ്ടു്, ആ മരത്തിനു് ഒരു ഛേതവും സംഭവിക്കുന്നില്ല. അതിൽ കൂടുതലായിട്ടൊന്നും ഞാൻ കോൺഗ്രസ്സിൽനിന്നു പുറത്തു പോകുന്നതുകൊണ്ടു് കോൺഗ്രസ്സിനു വരികയില്ല. വാസ്തവത്തിൽ, ആ പഴം പൂർണമായി പാകം വന്നപ്പോൾ വീണില്ലെങ്കിൽ അതു് ഒരു ദുർവഹഭാരമായിത്തീരുമായിരുന്നു. എന്റെ അവസ്ഥയും അതാണു്. ഇപ്പോൾ ഞാൻ കോൺഗ്രസ്സിന്റെ മേലുള്ള നിഷ്പ്രയോജനമായ ഒരു ഭാരമാണെന്നു് എനിക്കു തോന്നുന്നു.

വളൎന്നുവരുന്നതും ജീവൽപ്രധാനവുമായ ഒരു വ്യത്യാസം അനവധി കോൺഗ്രസുകാൎക്കും എനിക്കും തമ്മിലുണ്ടു്. എന്റെ സാന്നിദ്ധ്യം നിമിത്തം അഭിജ്ഞരായആളുകൾ കോൺഗ്രസ്സിൽനിന്നു് അകന്നകന്നു പോകുന്നു. എന്റെ നയനങ്ങൾക്കു് അവരുടെ ബുദ്ധിശക്തിയെ സംതൃപ്തിപ്പെടുത്താൻ കഴിയുന്നില്ല. അതേ സമയത്തു്, വിചിത്രമെന്നു തോന്നാം, എന്റെ സ്വന്തം ബുദ്ധിയെ തൃപ്തിപ്പെടുത്താൻ കഴിയാത്ത സംഗതിയൊന്നും ഞാൻ ചെയ്യാറുമില്ല. എങ്കിലും ഏററവും അഭിജ്ഞരായ കോൺഗ്രസ്സുകാൎക്കു് എന്നിലുള്ള അപ്രതിമമായ

വിശ്വാസം അവരുടെ മുന്നിൽ ഒരു പ്രതിബന്ധമായി നില്ക്കുന്നുണ്ട്. സ്വതന്ത്രരായിരുന്നെങ്കിൽ അവരിൽ അധികം പേരും സന്തോഷത്തോടും ഉത്സാഹത്തോടുംകൂടി സ്വീകരിക്കുമായിരുന്ന പന്ഥാവിനു കടകവിരുദ്ധമായ മാർഗത്തിലേക്കാണ് എന്റെ ബുദ്ധി എന്നെ നയിക്കുന്നത്. ചിന്താനിരതരായ കോൺഗ്രസുകാരിൽനിന്ന് എനിക്കു സിദ്ധിച്ചിട്ടുള്ളതിനേക്കാൾ വലിയ വിശ്വാസവും ഭക്തിയും ഒരു നേതാവിനും പ്രതീക്ഷിക്കാൻ കഴിയുകയില്ല. കോൺഗ്രസ്സിന്റെ മുന്നിൽ ഞാൻ വെച്ചിട്ടുള്ള നയങ്ങളോട് അവർ പ്രതിഷേധിക്കയും വിസമ്മതം പ്രകടിപ്പിക്കയും ചെയ്തിരുന്നപ്പോഴുംപ്പോലും ആ വിശ്വാസം എനിക്കു സിദ്ധിച്ചിട്ടുണ്ട്. ഇനിയും ഞാൻ ആ വിശ്വാസത്തേയും ഭക്തിയേയും പ്രയോജനപ്പെടുത്തുന്നത്, അവരുടെ മേൽ ക്രമത്തിലധികം ക്ലേശം ചുമത്തുന്നതിനു തുല്യമായിരിക്കുമെന്ന് എനിക്കു തോന്നുന്നു. എന്റെ പദ്ധതിയോട് ശക്തിമത്തായ വിസമ്മതമുള്ളവർ എനിക്ക് എതിരായി വോട്ടു ചെയ്യണമെന്നും പിൻവാങ്ങുന്നതിന് എന്നെ നിർബന്ധിതനാക്കണമെന്നും എനിക്ക് ആശയുണ്ട്. ആ നിലയിൽ ചെന്നെത്താൻ ഞാൻ ഉദ്യമിച്ചു; എങ്കിലും എനിക്കു പരാജയമാണു സംഭവിച്ചത്. അവസാനംവരെ അവർ എന്നിൽ പററിപ്പിടിച്ചു നില്ക്കും. അപ്രകാരമുള്ള വിശ്വാസത്തിന് പ്രതിക്രിയ ചെയ്യാൻ എനിക്കുള്ള ഏക മാർഗ്ഗം സ്വമനസ്സാലെ പിൻവാങ്ങുകയത്രേ. കോൺഗ്രസ്സിലുള്ള ചിന്തകന്മാരും ഞാനും തമ്മിൽ അടിസ്ഥാനപരമായ ഭിന്നതകൾ ഉള്ളപ്പോഴും എതിർഭാഗത്തുനിന്നും പ്രവർത്തിക്കാൻ എനിക്കു സാധിക്കയില്ല. പൊതുക്കാര്യജീവിതത്തിൽ പ്രവേശിച്ച നാൾ തൊട്ട് ഒരിക്കലും ആ രീതിയിൽ ഞാൻ പ്രവർത്തിച്ചിട്ടില്ല.

ഇതിനു പുറമേ, വളർന്നുകൊണ്ടിരിക്കുന്ന സോഷ്യലിസ്റ്റു ഗ്രൂപ്പുമുണ്ട്. ജവാഹർലാലാണ് അവരുടെ സർവ്വസമ്മതനായ നേതാവ്. അദ്ദേഹത്തിന് എന്താണു വേണ്ടതെന്നും അദ്ദേഹം എന്തിനുവേണ്ടിയാണ് നിലകൊള്ളുന്നതെന്നും എനിക്കു സാമാന്യം നല്ലവണ്ണം അറിയാം. അദ്ദേഹം ഒരു ശാസ്ത്രീയമനോഭാവത്തോടുകൂടി സകലതും പരിശോധിക്കയാണെന്ന് അവകാശപ്പെടുന്നു. ധീരതയുടെ മൂർത്തിമത്ഭാവമാണ് അദ്ദേഹം. അനേകവർഷകാലത്തെ സേവനം അദ്ദേഹത്തിന്റെ മുന്നിലുണ്ട്. തന്റെ ലക്ഷ്യത്തിൽ അദ്ദേഹത്തിന് അദമ്യമായ വിശ്വാസമുണ്ട്. സോഷ്യലിസ്റ്റുഗ്രൂപ്പ് ഏറെക്കുറെ അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെയാണ് പ്രതിനിധാനം ചെയ്യുന്നത്—ഒരുപക്ഷേ, അവരുടെ അനുഷ്ഠാനരീതി, ശരിക്കു അദ്ദേഹത്തിന്റെ രീതിയല്ലെങ്കിലും ആ ഗ്രൂപ്പിന്റെ സ്വാധീനശക്തിയും പ്രാധാന്യവും വളരുകതന്നെ ചെയ്യും. ഞാൻ ആ ഗ്രൂപ്പിനെ സ്വാഗതം ചെയ്തിട്ടുണ്ട്. അവരിൽ പലരും, ബഹുമാന്യരും ത്യാഗസമ്പന്നരുമായ സഹപ്രവർത്തകരത്രേ. ഇതൊക്കെയാണെങ്കിലും, അവരുടെ അംഗീകൃതങ്ങളായ ലഘുലേഖകളിൽ പ്രസിദ്ധീകൃതമായിട്ടുള്ള പരിപാടിയെ സംബന്ധിച്ച്, അവരുമായി എനിക്ക് മൗലികമായ ഭിന്നതകളുമുണ്ട്. എങ്കിലും,എനിക്കു ധാർമിക

സമ്മർദ്ദം പ്രയോഗിക്കാൻ സാദ്ധ്യമായേക്കും എന്ന കാരണത്താൽ, അവരുടെ സാഹിത്യത്തിൽ അവർ പ്രതിപാദിച്ചിട്ടുള്ള ആശയങ്ങളുടെ പ്രചാരത്തെ ഞാൻ അടിച്ചമർത്തുകയില്ല. ഞാൻ കോൺഗ്രസ്സിൽത്തന്നെ സ്ഥിതിചെയ്താൽ, അത്തരം സമ്മർദം പ്രയോഗിക്കുന്നതിനു തുല്യമായിരിക്കും അതു്. ആ ആശയങ്ങളുടെ സ്വതന്ത്രമായ പ്രകാശനത്തിൽ ഞാൻ ഇടപെടാൻ പിടില്ല—അവയിൽ ചിലതു് എനിക്കു് അത്രമാത്രം അരോചകങ്ങളും ആയിരുന്നാലും....

അടിസ്ഥാനപരമായ ഈ വ്യത്യാസങ്ങൾ വിഗണിച്ചുകൊണ്ടു് കോൺഗ്രസ്സിൽ, അധികാരം ചെലുത്തുന്നതു്, എന്നെ സംബന്ധിച്ചിടത്തോളം ഒരു ഹിംസയത്രേ. അതു ഞാൻ ചെയ്യാൻ പാടില്ല. എന്തുതന്നെ വന്നാലും അവരുടെ ചിന്തകൾക്കു സ്വാതന്ത്ര്യം നല്കണം. അനിഷേദ്ധ്യമായ ഈ വസ്തുത കണ്ടെത്തിയതിനു ശേഷം, എന്റെ സകല പ്രശസ്തിയും ഇതുകൊണ്ടു നഷ്ടപ്പെട്ടമെങ്കിൽപ്പോലും, ഞാൻ കോൺഗ്രസ്സിൽനിന്നു വിട്ടുമാറാതിരുന്നാൽ, കോൺഗ്രസ്സിനോടു ഞാൻ വിശ്വാസവഞ്ചന പ്രവർത്തിക്കയായിരിക്കും.

എന്നാൽ ഞാൻ കോൺഗ്രസ്സിനെ മനസാ വാചാ കർമണാ പൂർവ്വാധികം സേവിക്കുന്നതിനുവേണ്ടി മാത്രമാണു് പുറത്തു പോകുന്നതെങ്കിൽ, എന്റെയോ കോൺഗ്രസ്സിന്റെയോ യശസ്സിനു യാതൊരു അപകടവും വരാനില്ല. ഞാൻ പുറത്തു പോകുന്നതു കോപംകൊണ്ടല്ല, വികാരാവേശത്താലല്ല, ആശാഭംഗംകൊണ്ടുമല്ല. എന്റെ മനസ്സിൽ യാതൊരു ആശാഭംഗവുമില്ല. ഈ നാട്ടിനു് ശോഭനമായ ഒരു ഭാവി ഞാൻ മുന്നിൽ കാണുന്നുണ്ടു്. നമ്മോടുതന്നെ നാം ആത്മാർത്ഥതയുള്ളവരായിരുന്നാൽ, സകലതും ശുഭമായി നടക്കും. എന്റെ മുന്നിൽ മറെറാരു പരിപാടിയുമില്ല, നാടിന്റെ മുന്നിൽ ഇപ്പോഴുള്ള കോൺഗ്രസ് പദ്ധതിയല്ലാതെ....

ഇങ്ങനെ പല വിധത്തിലും എന്റെ വിനീതമായ രീതിയിൽ കോൺഗ്രസ്സിനെ സേവിക്കാൻ എനിക്കു താല്പര്യമുണ്ടു്. ഇപ്രകാരം പരിപൂർണ നിസംഗതയോടുകൂടി ജീവിക്കുന്നപക്ഷം, ഞാൻ കോൺഗ്രസ്സിനോടു പൂർവ്വാധികം അടുത്തു വരുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. അപ്പോൾ, കോൺഗ്രസ്സുകാർ ഇതികർത്തവ്യതാമൂഢതയോ ബുദ്ധിമുട്ടോ കൂടാതെ എന്റെ സേവനങ്ങൾ സ്വീകരിക്കും.

പൊതുലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള പ്രവർത്തനത്തിൽ, ചിന്തയിലും, വാക്കിലും കർമത്തിലും സർവ്വാത്മനാ എന്നോടു ഭക്തി പ്രദർശിപ്പിച്ചിട്ടുള്ള ആളുകളോടു് ഒരു വാക്കു്: ഞാൻ ശാരീരികമായി കോൺഗ്രസ്സിൽനിന്നു പിന്മാറുന്നതു്, അവരും പിന്മാറാനുള്ള ഒരു ആഹ്വാനമാണെന്നു ധരിക്കരുതു്. അവരെ കോൺഗ്രസ്സിനു് ആവശ്യമുള്ള കാലത്തോളം കോൺഗ്രസ്സിന്റെ അണികളിൽത്തന്നെ അവർ നില്ക്കണം; അവർക്കു താദാത്മ്യം പ്രാപിക്കാൻ കഴിഞ്ഞിട്ടുള്ള പൊതുലക്ഷ്യങ്ങൾ നടപ്പിലാക്കുകയും വേണം.

**നിങ്ങളുടെ, ബാപ്പു.**

17

വാർധ,
നവംബർ 18, 1934

നിങ്ങളുടെ കത്തുകൾ മൂന്നും വായിച്ചുകഴിഞ്ഞു. ഗ്രാമോദ്യോഗ സംഘത്തിന്റെ (ഗ്രാമവ്യവസായസംഘം) യഥാർത്ഥ സ്വഭാവം എന്താണെന്നു നിങ്ങൾ മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു. ആശയം ഇതാണ്: ഗ്രാമങ്ങൾക്ക് ഉല്പാദിപ്പിക്കാൻ കഴിവുള്ള സകല സാമഗ്രികളും ഗ്രാമപ്രദേശങ്ങളിൽനിന്നു വാങ്ങണം. അങ്ങനെ നമുക്കു ഗ്രാമങ്ങളോടുള്ള ഋണം ഭാഗികമായി വീട്ടാം. അതിനു നമുക്കു കഴിവുണ്ടാകുമോ എന്ന പ്രശ്നം വേറെയാണ്. തമ്മിൽ ആറോ ഏഴോ പേർ തുടങ്ങിവെച്ച പ്രസ്ഥാനങ്ങൾക്കു പൊതുവായ പിന്തുണ സിദ്ധിച്ചിട്ടുണ്ട്. ഞാൻ നിർദ്ദേശിച്ചതു നടപ്പിലാക്കേണ്ട കടമ നമുക്കുണ്ടെങ്കിൽ, നാമെല്ലാവരും ഗ്രാമത്തിലുണ്ടാക്കിയ കടലാസ്, പേനകൾ, മഷി, പേനാക്കത്തികൾ, സോപ്പ്, പഞ്ചസാര, മാവ്, ചക്കര, അരി മുതലായവ ഉപയോഗിക്കണം. ഇവയിൽ പല സംഗതികളും നമുക്കു ചെയ്യാൻ കഴിഞ്ഞില്ലെന്നു വരാം. എങ്കിലും നമ്മുടെ പരമമായ കർത്തവ്യമായി നാമതിനെ കണക്കാക്കുന്ന പക്ഷം, ലക്ഷോപലക്ഷം രൂപാ ഗ്രാമീണരുടെ കൈയിൽ ചെന്നെത്തും. ഗ്രാമങ്ങളുടെ പ്രാധാന്യം വർദ്ധിക്കയും ചെയ്യും. നാം സ്വപ്നം കാണുന്ന ഗ്രാമീണസ്വരാജ് ഇപ്രകാരം മാത്രമേ പ്രാപിക്കാൻ സാധിക്കയുള്ളു. അതു് അഹിംസാപരമായ സ്വരാജ് ആയിരിക്കുകയും ചെയ്യും. ഇതാണു ചുരുക്കിപ്പറഞ്ഞാൽ സംഗതികളുടെ സമഗ്രരൂപം.

രാവും പകലും അതിനു വേണ്ടി പ്രവർത്തിക്കുന്ന അരഡസൻ ആളുകളുണ്ടെങ്കിൽ മാത്രമേ ഈ സംഘത്തിനു വേണ്ടവണ്ണം പ്രവർത്തനം നടത്താൻ കഴിയുകയുള്ളു. കോൺഗ്രസ്സിന്റെ മനോഭാവമുള്ളവരും അതേ സമയത്തു കോൺഗ്രസ്സുകാരനെന്നു വിളിക്കപ്പെടാത്തവരുമായ ആളുകളെ അതിലേക്ക് ആകർഷിക്കാനാണ് എന്റെ പരിശ്രമം. എങ്കിലും ചില കോൺഗ്രസ്സുകാർ അതിൽ ഉണ്ടായിരിക്കേണ്ടിവരും. ജയറാം ദാസിനെ ഈ പുതിയ സംഘടനയിലേക്ക് ആകർഷിക്കാൻ ഞാൻ ശ്രമിക്കയാണ്. അയാളെ രാജേന്ദ്രബാബുവും നിങ്ങളും വിട്ടുതരുമെന്നു പ്രതീക്ഷിക്കുന്നു. ഖാൻ സാഹേബിനെ ഇതിൽ തല്പരനാക്കാനും ഞാൻ ശ്രമിക്കുന്നുണ്ട്. ജാൽഭായി അതിനുള്ളിലേക്കു വരുമോയെന്നു് എനിക്കറിഞ്ഞുകൂടാ. അദ്ദേഹം വന്നില്ലെങ്കിൽ ഖുർഷദിനെ ക്ഷണിക്കണമെന്നു ഞാൻ വിചാരിക്കുന്നു. ഞാൻ കാണുന്ന സ്വപ്നങ്ങൾ ഇതൊക്കെയാണ്. അവ യാഥാർത്ഥ്യങ്ങളായെന്നോ ഇല്ലെന്നോ വരാം. എങ്കിലും എനിക്ക് അവ വളരെ ആശ്വാസം പ്രദാനം ചെയ്യുന്നു. നിങ്ങൾ ഇപ്പോൾ സ്വതന്ത്രനാണെങ്കിൽ ഇവിടെ വരിക. ആദ്യമായി നിങ്ങൾ മൂക്കിനു ചികിത്സ ചെയ്യേണ്ടതാവശ്യമാണ്. ഈ

---

17 Letters to Sardar Vallabhbhai Patel, pp. 85—86

പ്രവർത്തനത്തിൽ ഗുജറാത്തിൽനിന്ന് എത്ര പ്രവർത്തകരെ ഏൎപ്പെടുത്ത ണം? റാവുജിഭായി അപേക്ഷ അയച്ചിട്ടുണ്ട്. ഇപ്പോഴത്തെ ജോലി അയാഠം ഉപേക്ഷിച്ചാലും, നിങ്ങഠം അനുവദിച്ചാൽ മാത്രമേ അയാഠം വരാൻ പാടുള്ളുവെന്ന് ഞാൻ എഴുതിയിട്ടുണ്ട്.

തെരഞ്ഞെടുപ്പുഫലങ്ങഠം വാസ്തവത്തിൽ വിസ്മയാവഹമാണ്.

## 18

വാർധ്,
ഏപ്രിൽ 5, 1935

നിങ്ങളുടെ പനി പൂൎണ്ണമായി മാറിക്കിട്ടിയിരിക്കുമെന്നു വിചാ രിക്കുന്നു. അതു് നിങ്ങളുടെ അടുത്തെങ്ങും തങ്ങിനില്ക്കാൻ അനുവ ദിക്കരുതു്.

*യു. പി. യിലേക്കു നിങ്ങഠം പോകുന്നതു നല്ലതുതന്നെ. നിങ്ങ ളുടെ വാക്കുകഠം ആരുടെ മനസ്സിനെയും മുറിപ്പെടുത്തുകയില്ല. മുഖ്യമാ യി നിങ്ങഠം പറയേണ്ട കാര്യം ഇതാണ്: 'നിങ്ങളുടെ യഥാൎത്ഥ നേ താവു് നെഹ്റു ആണ്. അദ്ദേഹത്തിൻെറ ട്രസ്റ്റികളായിട്ടു നിങ്ങളുടെ മുമ്പിൽ നില്ക്കാൻ മാത്രമേ ഞങ്ങഠംക്കു കഴിവുള്ളു.' ഇതിനെ അടി സ്ഥാനപ്പെടുത്തിക്കൊണ്ടു് ഇഷ്ടമുള്ളതെന്തും നിങ്ങഠംക്കു പറയാം. നിര ന്തരമായി അവർ നിങ്ങളെ ക്ഷണിച്ചതു സന്തോഷകരമാണ്.

നിങ്ങളുടെ ലഘുലേഖകഠം സശ്രദ്ധം ഞാൻ വായിക്കുന്നുണ്ട്. ഇന്നലെമുതൽ അവയെല്ലാം ക്രമീകരിച്ചുവെക്കാൻ ഞാൻ ആരംഭിച്ചു. മണി തീർച്ചയായും അവയുടെ പ്രതികഠം സൂക്ഷിച്ചുവെക്കുന്നുണ്ടായി രിക്കുമല്ലോ. ഒരു പൂർണമായ സെററ് ഞങ്ങഠം ഇവിടെയും സൂ ക്ഷിക്കാം. ഒന്നാം നമ്പർ തൊട്ടു് ആറുവരെയുള്ള ലഘുലേഖകളുടെ പകർപ്പുകഠം അയച്ചുതരാൻ അവളോടു നിങ്ങഠം പറയണം....

തീർച്ചയായും രാജേന്ദ്രബാബു ഒരു കത്തയയ്ക്കണം. അദ്ദേഹം ഒററപ്പെട്ടി രിക്കയാണെന്നും, വിശ്രമം കൂടാതെ പണിയെടുക്കുകയാണെന്നും തോ ന്നുന്നു. മനസ്സിലുള്ളതു് ആരോടും പറയാൻ അദ്ദേഹത്തിനു സാദ്ധ്യമ ല്ലാതായിത്തീൎന്നിരിക്കയാണെന്നു ഞാൻ വിചാരിക്കുന്നു.

## 19

സെഗാവ്,
സെപ്തംബർ 26, 1937

നിങ്ങളുടെ കത്തുകഠം ഞാൻ വായിച്ചുകൊണ്ടിരിക്കുകയാണ്. അഞ്ചു ദിവസം നീണ്ടുനിന്ന ക്ലേശാവഹമായ ഈ പര്യടനത്തിനിടയ്ക്കു നിങ്ങഠം തളൎന്നുപോകാത്തതാണു വിസ്മയകരം. കഠിനാദ്ധ്വാനികളാ

18 Letters to Sardar Vallabhbhai Patel, P. 97
* ഒരു പര്യടനത്തിന്.
19 Letters to Sardar Vallabhbhai Patel, pp. 125—127

യ രണ്ടുപേർ* ഒത്തുചേരുമ്പോൾ അവർ പരസ്പരം ക്ഷീണിപ്പിക്കുന്നു. ബലഹീനരും, കൃശഗാത്രരുമായ ആളുകൾ സാധാരണയായി പരസ്പരസഹവാസത്തിൽ സുഖമായി കഴിഞ്ഞുകൂടാറുണ്ട്. ബലവാനായ ഒരു മനുഷ്യന് ദുർബലനായ കൂട്ടുകാരനെപ്പററി കുറെ പരിഗണന ഉണ്ടായിരിക്കും. എന്നാൽ നിങ്ങൾ രണ്ടുപേരും ഒത്തുകൂടിയപ്പോൾ, നിങ്ങളിൽ ആർക്കാണ് കൂടുതൽ ദാർഢ്യം ഉള്ളതെന്നു പറയാൻ കഴിയാതെയായി. അതുകൊണ്ടു നിങ്ങളുടെ പര്യടനം അസാമാന്യമായിരിക്കണം. കമലാനെഹ്റു സ്മാരകത്തോടു നിങ്ങൾക്കുള്ള കടപ്പാടു നിങ്ങൾ നിറവേററിക്കഴിഞ്ഞു. നാം കടന്നുപോകുന്ന കാലം പരിഗണിക്കുമ്പോൾ ശേഖരിച്ചുകഴിഞ്ഞ സംഖ്യയും തൃപ്തികരമാണ്. അഹമ്മദാബാദിലെ മില്ലുടമകൾ അവയുടെ നിലയ്ക്കു തക്കവണ്ണമാണോ സംഭാവന ചെയ്തതു്?

നരിമാൻസംഭവം മറന്നുകളയാൻ നിങ്ങൾ ശ്രമിക്കണം. നിങ്ങളുടെ മനഃക്ലേശങ്ങൾ നിങ്ങൾ എന്നിലേക്കു പകരുന്നു. ഞാനാകട്ടെ, ബഹദൂർജിക്കു് അവ നല്കുകയും ചെയ്യും. അദ്ദേഹം കഠിനാദ്ധ്വാനിയായ ഒരു പ്രവർത്തകനാണെന്നു തോന്നുന്നു. ദിവസേന ഓരോ കത്തും അദ്ദേഹം വായിക്കാറുണ്ട്. അതിനുവേണ്ട സമയം അദ്ദേഹം ഉണ്ടാക്കുന്നു. കുറിപ്പുകൾ എടുക്കുകയും ചെയ്യാറുണ്ട്. ഈ വായനയ്ക്കുതന്നെ രണ്ടാഴ്ച വേണ്ടിവരും. കുറിമാനങ്ങളുടെ ഒരു കൂമ്പാരം അദ്ദേഹത്തിന്റെ മുന്നിൽ കിടപ്പുണ്ട്. നിയമസംബന്ധമായ മററൊരു കേസായിട്ടു് ഇക്കാര്യത്തെ പരിഗണിച്ചു്, ഇതിനുവേണ്ടി അദ്ദേഹം കുറെ സമയം വിനിയോഗിക്കുന്നുണ്ട്. ആകയാൽ ഈ സംഗതി യഥാസമയം മുന്നോട്ടു നീങ്ങിക്കൊള്ളട്ടെ. അതിനു് എത്ര സമയം വേണ്ടിവന്നാലും സാരമാക്കരുതു്. പത്രങ്ങളിൽ പ്രത്യക്ഷപ്പെടുന്ന വിമർശനങ്ങൾ വായിക്കരുതു്.

കോൺഗ്രസ്സ്സമ്മേളനത്തിനുവേണ്ടി (ഹരിപുരത്തിൽവെച്ചു്) ഒരു ഭാരിച്ച തുക ചെലവു ചെയ്യാൻ പോകയാണെന്നു് അറിയുന്നു. അതു നമ്മുടെ പാപ്പരത്തം മാത്രമായിരിക്കും വെളിപ്പെടുത്തുന്നതെന്നാണു് എന്റെ അഭിപ്രായം. ഇപ്പോൾ നമ്മുടെ പക്കലുള്ള ധനത്തിന്റെ ആധിക്യത്തിൽ നമ്മുടെ നാശമാണു ഞാൻ കാണുന്നതു്. കടം വാങ്ങിയ തൂവലുകൾ വെച്ചുപിടിപ്പിച്ചുകൊണ്ടു് ഒരു പ്രകടനം നാം നടത്തുകയാണു്. സന്നദ്ധഭടന്മാർ ഒഴുക്കുന്ന വിയർപ്പുകൊണ്ടു് യാതൊന്നും സൃഷ്ടിക്കപ്പെടുകയില്ല. നിങ്ങൾ ചെയ്യുന്ന കാര്യങ്ങളുടെ വിമർശനമല്ല ഇതു്. നമ്മുടെ ഭാവിയെപ്പററിയുള്ള ഒരു പ്രവചനം; ഇതേ രീതിയിൽ രാമദാസിനു് (ഗുലാത്തി) ഒരു കത്തു ഞാനെഴുതിയിട്ടുണ്ട്. വാക്കുകൾ മാത്രമേ വ്യത്യാസമുള്ളു. എന്തു വന്നാലും ഹരിപുരത്തിലെ സന്നാഹങ്ങളെപ്പററി നിങ്ങൾക്കു് അനാസ്ഥ തോന്നാൻ ഈ കത്തു് കാരണമാകരുതു്. നിങ്ങൾ കാണുന്ന പ്രകാശമനുസരിച്ചു മുന്നോട്ടു പോകണം. മുഖവുരയെന്ന നിലയിൽ ഇത്രമാത്രം.

* പണ്ഡിററ് നെഹ്റുവും ഒത്തുള്ള ഗുജറാത്ത് പര്യടനമാണു് പരാമർശം.

കോൺഗ്രസ് താവളം (ഹരിപുരത്തിൽ) ഒരു ഗ്രാമമായിരിക്കണം; നഗരമായിരിക്കരുതു്. ഗ്രാമീണകലകളുടെ പ്രകടനത്തിനു പരിപൂർണ്ണ സൗകര്യം അവിടെ ഉണ്ടായിരിക്കണം. എന്നാൽ, കലയുടെ അഭിവൃദ്ധിക്കു ബുദ്ധിയുടെയും ഹൃദയത്തിൻെറയും സഹായമാണു വേണ്ടതു്; മടിശ്ശീലയല്ല. ആകയാൽ അലങ്കാരങ്ങൾക്കു് ഒരു പൈ ചെലവഴിക്കാൻ അവരെ അനുവദിക്കരുതു്. മധുരപലഹാരക്കടകളിലും ചായക്കടകളിലും പശുവിൻപാലും നെയ്യും മാത്രം ഉപയോഗിക്കാനാണു് അനുവാദം നൽകേണ്ടതു്. അതിൻെറ അർത്ഥം ഇതാണു്; ഒന്നുകിൽ നമ്മിൽനിന്നു് അവർ സാധനസാമഗ്രികൾ വാങ്ങണം. അല്ലെങ്കിൽ പുറമേനിന്നു് അവർ വാങ്ങുന്നതു് നമ്മുടെ മേൽനോട്ടത്തിൻ കീഴിലായിരിക്കണം. അനുവാദം കൊടുക്കുന്ന സമയത്തുതന്നെ ഇതിനുവേണ്ടി നാം ചെലവാക്കുന്ന പണം അവരിൽനിന്നു് ഈടാക്കുകയും വേണം. മധുരപലഹാരം നിർമിക്കുന്നവർക്കും റസ്റ്റോറൻറ് നടത്തുന്നവർക്കും അവരുടെ കടകൾ സ്ഥാപിക്കുന്നതിനു നാം സഹായം നൽകണം; പക്ഷേ, അവർ നമ്മുടെ നിബന്ധനകൾ അനുസരിക്കയും വേണം.

ഇനി ദർബാറിനെ (ഗോപാൽദാസ്)ക്കുറിച്ചു്. ദർബാറിൻെറ ഗ്രാമം വീണ്ടും കരസ്ഥമാക്കേണ്ടതാണു്; അയാളുടെ അന്തസ്സിനുവേണ്ടിയല്ലാ, നമ്മുടെ അഭിമാനത്തിനുവേണ്ടി. ദർബാറിനു ധാസാ നഷ്ടപ്പെട്ടു. എങ്കിലും തൻെറ രാജ്യമായി അയാൾക്കു ഖേദാജില്ല സിദ്ധിച്ചിട്ടുണ്ടു്. ധാസയിലെ ദർബാറിനെപ്പററി ആരും കേട്ടിട്ടില്ല. എന്നാൽ ഖേദയിലെ ദർബാറിനെ എല്ലാവർക്കുമറിയാം. റാവുജിഭായി (മണിഭായിപട്ടേൽ) അയച്ച കത്തു ലേശംപോലും ശ്രദ്ധേയമാണെന്നു് എനിക്കു തോന്നിയില്ല. എന്നെ കുപിതനാക്കാൻ മാത്രം അതിനു കഴിയുമായിരുന്നു; പക്ഷേ, ഈ പ്രായത്തിൽ ഞാൻ കോപാകുലനാകുന്നതു ശരിയല്ല. ഏതായാലും അയാൾ അകലെയാണു്; അതുകൊണ്ടു് ഞാൻ ദേഷ്യം മനസ്സിലൊതുക്കി. ധാസയെപ്പററി അയാൾക്കുള്ളതിൽ കൂടുതൽ ഉല്കണ്ഠ നമുക്കുണ്ടു്. അതിനു പുറമേ, അയാളുടെ ഉല്കണ്ഠ ദർബാറിനോടുള്ള സൗഹാർദ്ദത്തിൽനിന്നും ജനിച്ചതാണു്. നേരെ മറിച്ചു്, ദർബാർ നമ്മോടു സൗഹാർദ്ദബന്ധം ഇല്ലാത്ത ഒരു സാധാരണ സഹപ്രവർത്തകൻ മാത്രമായിരുന്നാലും, നാം താല്പര്യം പ്രകടിപ്പിക്കുമായിരുന്നു. അങ്ങനെ നാം ചെയ്യാതിരുന്നെങ്കിൽ കോൺഗ്രസ്സിൽ നമുക്കു യാതൊരു സ്ഥാനവും കാണുമായിരുന്നില്ല. ഏതായാലും ഇതെല്ലാം വീൺവാക്കുകൾ മാത്രമാണു്. റാവുജിഭായി നൽകിയ വിവരങ്ങൾവെച്ചു നോക്കുന്നപക്ഷം, നാം ഉടനടി പരിശ്രമിക്കേണ്ടതാണെന്നു തോന്നിപ്പോകുന്നു. പുതിയ മന്ത്രിസഭയ്ക്കു് അല്പം സാവകാശം നൽകാമെന്നു ഞാൻ വിചാരിച്ചു. എങ്കിലും ഗുജറാത്തു് കോൺഗ്രസ് സമിതിയുടെ അദ്ധ്യക്ഷൻ എന്ന നിലയ്ക്കു നിങ്ങളോ അതിൻെറ കാര്യദർശിയോ മുഖ്യമന്ത്രിക്കു് എഴുതണം. കോൺഗ്രസ്സിൻെറ അഭിമാനത്തെ ബാധിക്കുന്ന ഒരു സംഗതിയായിക്കരുതി ദർബാറിൻെറ പ്രശ്നം

അദ്ദേഹം പരിഗണിക്കണമെന്നു് ആവശ്യപ്പെടണം. ധാസാ ദർബാറിനു തിരിച്ചു കൊടുക്കാൻ ഗവർണരോടു ശുപാർശ ചെയ്യണമെന്നും എഴുതണം. ആവശ്യപ്പെട്ടുകഴിഞ്ഞാൽ ഉടനേ അതു നൽകുമെന്നാണു് എന്റെ വിശ്വാസം. എനിക്കു് ഇടപെടേണ്ടിവരികയില്ലെന്നും കരുതുന്നു.

20

വിത്തൻനഗർ,
ഹരിപുര,
ഫെബ്രുവരി 20, 1938

*ഇന്നു നിങ്ങൾ ചെയ്ത പ്രസംഗത്തെപ്പററി ദേവദാസ് പരാതിപ്പെട്ടു. അനന്തരം ജയപ്രകാശ് വന്നു വളരെ വേദനയോടുകൂടി അതിനെപ്പററി സംസാരിച്ചു. നിങ്ങളുടെ പ്രസംഗം ക്രമത്തിലധികം കർക്കശമായിപ്പോയെന്നു് ഞാനും വിചാരിക്കുന്നു. ആ രീതിയിൽ സോഷ്യലിസ്റ്റുകളെ സ്വാധീനപ്പെടുത്താൻ നിങ്ങൾക്കു സാധിക്കയില്ല. അതു തെററായിപ്പോയെന്നു നിങ്ങൾ വിചാരിക്കുന്നപക്ഷം സുഭാസിന്റെ പ്രത്യേകാനുവാദം വാങ്ങി പ്രസംഗമണ്ഡപത്തിൽ ചെല്ലണം. അവരുടെ കണ്ണുനീർ തുടച്ചു് അവരെ മന്ദഹസിപ്പിക്കത്തക്കവണ്ണം നിങ്ങൾ സംസാരിക്കണം. നാം ഒരിക്കലും അടിക്കുപകരം അടി തിരിച്ചുകൊടുക്കാൻ പാടില്ല. ക്ഷമയാണു ബലവാന്മാരുടെ ഭൂഷണം. തങ്ങളുടെ പ്രസംഗംകൊണ്ടു മററുള്ളവരെ അവർ വേദനിപ്പിക്കുകയില്ല. ഇക്കാര്യം സംസാരിക്കാൻ എനിക്കു വാസ്തവത്തിൽ ആഗ്രഹമുണ്ടായിരുന്നു. പക്ഷേ, സമയം കിട്ടിയില്ല.

21

സെഗാവ്,
ജൂലൈ 19, 1938

*ഈ മാന്യന്മാർ രണ്ടുപേരും കയിലോൺ ബാങ്കിൽനിന്നു വരുന്നവരാണു്. അവരുടെ കഥ നിങ്ങളോടു പറഞ്ഞു്, ഉപദേശം സ്വീകരിക്കാൻ അവർക്കാഗ്രഹമുണ്ടു്. അവർക്കു കുറേ സമയം അനുവദിക്കണം. അവർക്കു പറയാനുള്ളതു് ഒരു ദുരന്തകഥയാണു്. സർ പുരുഷോത്തമ്ദാസിനേയും അവർ കാണാനാഗ്രഹിക്കുന്നു. അദ്ദേഹത്തിനു നൽകാനും ഒരു കുറിപ്പു് അവരുടെ കൈയിൽ കൊടുത്തിട്ടുണ്ടു്.

---

20 Letters to Sardar Vallabhbhai Patel, p. 130

* കോൺഗ്രസ്സിന്റെ ഹരിപുരസമ്മേളനത്തിൽവെച്ചു്, കോൺഗ്രസ് സോഷ്യലിസ്റ്റുകളെ പട്ടേൽ നിശിതമായി വിമർശിച്ചു.

21 Letters to Sardar Vallabhbhai Patel, p. 132

* കയിലോൺ ബാങ്കിന്റെ പ്രതിനിധികളെ പരിചയപ്പെടുത്തുന്നു.

22

കോഹാട്ട്,
ഒക്ടോബർ 21, 1938

നിങ്ങളുടെ കമ്പികൾക്കു ഞാൻ മറുപടി അയച്ചിട്ടുണ്ട്. ഒരു സ്വകാര്യവ്യക്തി എന്ന നിലയിൽ തിരുവിതാംകൂറിലേക്കു പോയാലും വിജയശ്രീലാളിതനായി നിങ്ങൾ മടങ്ങിവരും. *ജയിലിൽ കിടക്കുന്ന തടവുകാരെ നിങ്ങൾ സന്ദർശിക്കണം. പല അസത്യങ്ങളും പ്രചരിക്കുന്നുണ്ട്; സ്റ്റേററ് കോൺഗ്രസ്സുകാർ അക്രമം പ്രവർത്തിച്ചു എന്നാരോപണമുണ്ട്. അതു നിഷേധിച്ചുകൊണ്ടു സ്റ്റേററ്കോൺഗ്രസ് അയച്ച കമ്പികൾ അനവധി എനിക്കു കിട്ടി. അക്രമം അവലംബിക്കപ്പെടുന്നുണ്ട് എന്നു പറയുന്ന മററു ചില കമ്പികളും കിട്ടി. ആരെങ്കിലും ഒരാൾ അവിടെച്ചെന്നു സംഭവങ്ങൾ നേരിട്ടു കണ്ടാൽ മാത്രമേ സത്യം അറിയാൻ സാധിക്കുകയുള്ളു. ഞാൻ നല്കിയ ഉപദേശമെന്തെന്ന് നിങ്ങൾക്ക് അറിവുണ്ട്. ഒന്നുകിൽ സി. പി. ക്കെതിരായി ഉന്നയിച്ചിട്ടുള്ള ആരോപണങ്ങൾ അവർ പിൻവലിക്കണം; അല്ലെങ്കിൽ അതിനെ ഏററവും പ്രധാനപ്പെട്ട പ്രശ്നമാക്കിത്തീർക്കണം. രണ്ടാമത്തെ പദ്ധതിയാണ് അവർ സ്വീകരിക്കുന്നതെങ്കിൽ അതിനു വേണ്ടി ഒരു സത്യാഗ്രഹം സാധ്യമല്ല. അവിടുത്തെ ജനങ്ങളാണ് ഒരു തീരുമാനം കൈക്കൊള്ളേണ്ടതു്. പുറമേനിന്നു ജഡ്ജിമാരെ കൊണ്ടുവന്നതിനു ശേഷം, സി. പി. ക്രിമിനൽ നടപടികൾ ആരംഭിക്കുന്ന പക്ഷം ആ വെല്ലുവിളിയെ അവർ നേരിടണം. അപ്രകാരം ചെയ്യാതിരുന്നാൽ സമരം ബലഹീനമായിത്തീരും. ഏററവും അടുത്തകാലത്തു് ഞാൻ നല്കിയ ഉപദേശം നിങ്ങൾ കണ്ടിരിക്കുമല്ലോ. ഏതെങ്കിലും കാരണവശാൽ അക്രമം അവലംബിക്കപ്പെടുന്നുണ്ടെങ്കിൽ, യാതൊരു കരാറും കൂടാതെതന്നെ നിയമലംഘനപ്രസ്ഥാനം അവസാനിപ്പിക്കണം. ജയിലിൽ അടസ്സപ്പെട്ട സകലരും അവിടെത്തന്നെ കഴിയണം. നിയമലംഘനം ഒഴികെ, മറെറല്ലാം തുടർന്നുകൊള്ളട്ടെ. ഏതായാലും അവിടെച്ചെല്ലുമ്പോൾ ആദ്യം രാമചന്ദ്രനേയും, തടവുകാരേയും കണ്ടതിനുശേഷം നിങ്ങൾക്ക് ഏററവും ഉചിതമെന്നു തോന്നുന്നതു് ചെയ്യണം....

ഗാന്ധിസേവാസംഘത്തിൽനിന്നു നിങ്ങൾ രാജിവെയ്ക്കുന്നതു് എന്തിനാണ്? ജമ്നലാൽജിക്ക് ഇപ്പോൾ നല്ല ആരോഗ്യമില്ല. അദ്ദേഹം രാജിവെച്ചാലും എന്തെങ്കിലും ഒരു ജോലി അദ്ദേഹം ചെയ്തുകൊണ്ടിരിക്കുമെന്നു തീർച്ചയാണ്. നിങ്ങളുടെ രാജിമൂലം ഒരുതരത്തിലും സ്ഥിതിഗതികൾ മെച്ചപ്പെടുകയില്ല.

22 Letters to Sardar Vallabhbhai Patel, pp 135—136

* പട്ടേൽ തിരുവിതാംകൂറിൽ ചെല്ലണമെന്ന് ഉദ്ദേശിച്ചിരുന്നു. പിന്നീട് അതു് ഉപേക്ഷിക്കപ്പെടുകയുണ്ടായി.

23

സേവാഗ്രാം,
ഫെബ്രുവരി 25, 1942

നിങ്ങൾ മഹാദേവിനയച്ച കത്തിന് ഞാനാണു മറുപടി അയക്കേണ്ടി വന്നിരിക്കുന്നത്. അദ്ദേഹം അപകടഘട്ടത്തിൽനിന്നു മുക്തനായിരിക്കുന്നു. പക്ഷേ, കുറേക്കാലത്തേക്കു് അദ്ദേഹം ഒരു ജോലിയും ചെയ്യാൻ പാടില്ല.

ചിയാങ് കൈഷക്കിനെപ്പററി നിങ്ങൾക്കു ഹരിജനിൽ വായിക്കാം. അദ്ദേഹം വന്നു; യാതൊരു വ്യക്തിമുദ്രയും അവശേഷിപ്പിക്കാതെ പോകുകയും ചെയ്തു. പക്ഷേ, എല്ലാവർക്കും തമാശയ്ക്കു വകയുണ്ടായിരുന്നു. എന്തെങ്കിലും ഞാൻ മനസ്സിലാക്കിയെന്നു പറയുന്നില്ല; അദ്ദേഹത്തെ പഠിപ്പിക്കാൻ യാതൊന്നും ഞങ്ങളുടെ കൈയിലും ഉണ്ടായിരുന്നില്ല. ആകെക്കൂടി അദ്ദേഹത്തിനു പറയാനുണ്ടായിരുന്നതു് ഇതാണു്: 'എന്തുമായിക്കൊള്ളട്ടെ, ബ്രിട്ടീഷുകാരെ നാം സഹായിക്കണം. അവർ മററുള്ളവരേക്കാൾ നല്ലവരാണു്. ഇനി അവർ കൂടുതൽ നല്ലവരായിത്തീരുകയും ചെയ്യും.'

(പരേതനായ ജമ്നലാൽജിയുടെ) സുഹൃത്തുക്കളുടെ ഒരു യോഗം ഞങ്ങൾ നടത്തി. നിങ്ങൾ വന്നിരുന്നെങ്കിൽ, അതു തീർച്ചയായും നന്നായിരുന്നേനെ. എല്ലാവരും പരിപൂർണ്ണ സൗഹാർദത്തോടുകൂടിയാണു സമ്മേളിച്ചതു്. ജമ്നലാൽജിയുടെ പ്രവർത്തനത്തെപ്പററി വളരെ ചർച്ച നടന്നു. ചില പദ്ധതികൾ തയ്യാറാക്കപ്പെട്ടു. ഘനശ്യാമദാസ് സുപ്രധാനമായ ഒരു പങ്കു വഹിക്കുകയുണ്ടായി. ജാനകീബഹൻ ഗോസേവാസംഘത്തിന്റെ അദ്ധ്യക്ഷയായിത്തീർന്നു.

നിങ്ങൾ എന്റെ വ്യക്തിപരമായ മേൽനോട്ടത്തിൻകീഴിൽ വന്നതിനുശേഷം നിങ്ങളുടെ ആഹാരത്തിൽ റൊട്ടി ഉൾപ്പെടുത്താൻ ഞാൻ അനുവദിക്കാം. നിങ്ങൾക്കു 'പപ്പായ' കഴിക്കാം; ഈന്തപ്പഴത്തിന്റെ എണ്ണം വർദ്ധിപ്പിക്കാം. നേന്ത്രപ്പഴം തിന്നുന്നതു് അല്പം അപകടകരമാണു്. എങ്കിലും നിങ്ങൾ പരീക്ഷിച്ചു നോക്കുക. പൂർണ്ണമായി പഴുത്ത പഴം നല്ലവണ്ണം ചതച്ചു തിന്നുനോക്കണം. ആഹാരത്തിന്റെ അളവു വർദ്ധിപ്പിക്കുന്നതുകൊണ്ടു് യാതൊരു വൈഷമ്യവും ഉണ്ടാകാൻ ഇടയില്ല. ഈ അനുവാദം ഉദാരമല്ലേ?

ഇന്ദുലാലിന്റെ (യാജ്ഞിക്) കത്തു ഞാൻ തീരെ ഇഷ്ടപ്പെടുന്നില്ല. താഴെ പറയുന്നതുപോലെ എന്തെങ്കിലും അയാൾക്കു് എഴുതി അയയ്ക്കാൻ നിങ്ങൾക്കു സാധിക്കുകയില്ലേ? 'എപ്പോഴാണു നിങ്ങളെ വിശ്വസിക്കാവുന്നതെന്നു പറയാൻ പ്രയാസമായവണ്ണം, അത്ര സ്ഥിരതയില്ലാത്ത ആളായിരിക്കുന്നു നിങ്ങൾ. അതുകൊണ്ടു് കോൺഗ്രസ്സിലും എന്നിലുംനിന്നു മാറി പ്രത്യേകം നിങ്ങൾ പ്രവർത്തനം നടത്തുന്നതാണു് ഉത്തമം. നിങ്ങളുടെ പ്രവർത്തനം കോൺഗ്രസ്സിനു് അനുകൂലമാണെങ്കിൽ യാതൊരു സംഘട്ടനവും ഉണ്ടാവുകയില്ല. തുറന്ന മന

23 Letters to Sardar Vallabhbhai Patel, pp. 162—163

സ്സോട്ടുകൂടിയുള്ള ഈ കത്ത് ഒരു ആക്ഷേപമാണെന്നു നിങ്ങൾ കരുത രുത്.'

രാജാ ഇന്നലെ പോയി. ഇന്നു രാജേന്ദ്രബാബുവും പോയി. കൽക്കട്ടയിൽ ചെന്നു മൗലാനായെ കണ്ടതിനു ശേഷം അദ്ദേഹം പാററ്നായിലേക്കു പോകും. അദ്ദേഹത്തോടു ഹിന്ദുസ്ഥാനിസംഘ ത്തെപ്പററി ഞാൻ സംഭാഷണം നടത്തി. നിങ്ങൾ ഉർദു പഠിക്കാൻ ശ്രമിക്കണം.

24

സേവാഗ്രാം,
ഏപ്രിൽ 22, 1942

നിങ്ങളുടെ കത്ത് കൈപ്പററി. മൗലാനായുടെ കമ്പി കണ്ടപ്പോൾ നിങ്ങൾക്കു പോകേണ്ടി വരുമെന്നു തോന്നി. *സുദൃഢമായ ഒരു മാർഗം നിങ്ങൾ അവലംബിക്കണം. അഹിംസാപരമായ നിസ്സഹകരണ ത്തെപ്പററി അസന്ദിഗ്ദ്ധമായ ഒരു തീരുമാനം അംഗീകരിക്കപ്പെടാ ത്തപക്ഷം, പുറത്തു പോരേണ്ടതു നിങ്ങളുടെ കടമയാണ്. ചുട്ടെരി ക്കൽനയത്തെപ്പററിയും വിദേശസേനകളുടെ ഉപയോഗത്തെപ്പററിയും ഉള്ള നിർദേശങ്ങളേയും ശക്തിമത്തായി എതിർക്കണം. യോഗത്തിൽ ഞാൻ സംബന്ധിക്കണമെന്ന് അവർ നിർബന്ധിച്ചുകൊണ്ടിരിക്ക യാണ്. എങ്കിലും ഞാൻ പോകുന്നില്ലെന്ന് എഴുതി. അതേസമയത്ത് ഇവിടെ മൂന്നുനാലു യോഗങ്ങൾക്കു ഞാൻ ഏർപ്പാടു ചെയ്തിട്ടുണ്ട്. പ്രധാനപ്പെട്ട യോഗം നിശ്ചയിച്ചതു വളരെ നേരത്തെയാണ്. ഇനി അതു മാററിവെക്കാനും സാദ്ധ്യമല്ല.

അലഹബാദിൽനിന്നും നിങ്ങൾ മടങ്ങിവരുമ്പോൾ ഇവിടെ ഇറ ങ്ങണം. ഒന്നോ രണ്ടോ ദിവസത്തേക്കു മാത്രമായാലും മതി. ഇവിട ത്തെ കാലാവസ്ഥ അലഹബാദിൽ ഉള്ളതിനേക്കാൾ നൂറിരട്ടി നല്ല താണ്. രാജേന്ദ്രബാബുവിനേയും ദേവിനേയും നിങ്ങൾ കൂട്ടിക്കൊ ണ്ടു വരണം.

25

സേവാഗ്രാം,
ആഗസ്റ്റ് 12, 1945

നിങ്ങളുടെ കത്ത്. ഈശ്വരാനുഗ്രഹം ഉണ്ടെങ്കിൽ നമുക്ക് പൂന യിൽവെച്ച് കണ്ടുമുട്ടാം.* കൂടുതൽ സംഭാഷണം നടത്തുകയും ചെയ്യാം.

---

24 Letters to Sardar Vallabhbhai Patel, pp. 165

* അലഹബാദിൽവെച്ച നടന്ന പ്രവർത്തകസമിതിയോഗത്തിനുമുമ്പ് ബോംബെയിലേക്ക് അയച്ച കത്ത്. ജപ്പാൻകാരുടെ ആക്രമണം ഉണ്ടായാൽ സ്വീകരിക്കപ്പെടേണ്ട നയം എന്തായിരിക്കണമെന്ന് ആ യോഗത്തിൽ പര്യാലോ ചിച്ചു.

25 Letters to Sardar Vallabhbhai Patel, pp. 171—172

* അലഹബാദ്നഗർ കോട്ടയിൽ തടവിലടയ്ക്കപ്പെട്ടിരുന്ന സർദാർ വിമുക്ത നായതിനു ശേഷം.

മൗലാനാസാഹിബിനു ഞാനും എഴുതിയിട്ടുണ്ട്. പക്ഷേ, നിങ്ങളുടെ ശൈലിയിലല്ല. പ്രയാസമുള്ള ഒരു സംഗതിയാണു ചെയ്യേണ്ടിവന്നിരിക്കുന്നതു്. പ്രധാനപ്പെട്ട ഒരു നടപടി കൈക്കൊള്ളുന്നതിനു മുമ്പ് അദ്ദേഹം നിങ്ങളെല്ലാവരോടും ആലോചിക്കേണ്ടതാണു്. അക്കാര്യത്തിൽ രണ്ടഭിപ്രായമില്ല.

ജിന്നാസാഹിബിനെ ഞാൻ അറിയിച്ചതു തീർച്ചയായും അന്ത്യതീരുമാനമാണു്. അതല്ലാതെ യാതൊന്നും ചെയ്യാൻ എനിക്കു കഴിയുമായിരുന്നില്ല. എന്നാൽ എന്നോടു വിയോജിക്കാനുള്ള അവകാശം നിങ്ങൾക്കും മററെല്ലാവർക്കും ഉണ്ടു്. സർവാത്മനാ അതു സ്വീകരിക്കാൻ നിങ്ങൾക്കു സാദ്ധ്യമല്ലെങ്കിൽ, സൗധാഗ്രങ്ങളിൽ നിന്നുകൊണ്ടു നിങ്ങൾ സ്വാഭിപ്രായം വിളിച്ചുപറയണം. മററാരുടേയും പ്രാതിനിധ്യം വഹിച്ചുകൊണ്ടല്ല ഞാൻ സംസാരിച്ചതു്. എന്റെ സ്വാഭിപ്രായം വെളിപ്പെടുത്തുക മാത്രമേ ചെയ്തിട്ടുള്ളു. അതിൽ എന്തെങ്കിലും തെററുണ്ടെന്നു മനസ്സിലായാൽ, ഉടനടി അതു ഞാൻ സമ്മതിക്കാം. എന്റെ നിർദേശങ്ങൾ അദ്ദേഹം തീരെ ഇഷ്ടപ്പെടുന്നില്ലെന്നു നിങ്ങൾക്കു നല്ലവണ്ണം അറിയാം. അതുകൊണ്ടു്, അക്കാര്യത്തെപ്പററി ആലോചിച്ചു വിഷമിക്കരുതു്.

ഒരു പുതിയ തെരഞ്ഞെടുപ്പു വേണ്ടതാണു്. എന്നാൽ അങ്ങനെ ഒന്നു നടക്കുമെന്നു നിശ്ചയമുണ്ടോ? തെരഞ്ഞെടുപ്പുണ്ടെങ്കിൽ അതിനെപ്പററി നമുക്കു ചിന്തിക്കാം. പൂനയിൽവെച്ചു നാം കാണുമ്പോൾ കൂടുതൽ പറയാം.

നിങ്ങൾക്കു് ഇവിടെ വരാൻ സാധിക്കയില്ലെന്നു് എനിക്കു മനസ്സിലാകുന്നുണ്ടു്. തീവണ്ടിയാത്ര ഇനിയൊരിക്കലും നിങ്ങൾക്കു യോജിച്ചതല്ല. ബോംബെയിൽനിന്നു പൂനയിലേക്കു വിമാനത്തിൽ വരുന്നപക്ഷം തീവണ്ടിയാത്രയേക്കാൾ വൈഷമ്യം കുറവായിരിക്കുമോ?

നിങ്ങൾ ഏററവും അടുത്തകാലത്തു ചെയ്ത പ്രസംഗം എല്ലാവരും ഇഷ്ടപ്പെട്ടു. അതു കുറെ തീവ്രമാണെന്നു് എനിക്കു തോന്നുന്നു. എങ്കിലും അതു സാരമില്ല. നിങ്ങൾക്കു തോന്നുന്നതെല്ലാം മനസ്സിൽ വെച്ചുകൊണ്ടിരിക്കാൻ സാധിക്കയില്ല.

മണി ക്രമത്തിലധികം ജോലി ചെയ്യാനുള്ള വ്യഗ്രതകൊണ്ടു കിടപ്പിലാകരുതെന്നു ഞാൻ ആശിക്കുന്നു.

**26**

പ്രധാന ക്യാമ്പ്,
സോദ്പൂർ
ക്യാമ്പ്കൊണ്ടയ്,
ജനുവരി 1, 1946

[1]നിങ്ങളുടെ കമ്പിയും കത്തും കൈപ്പററി. സതീശ്ബാബുവും, ഹേമപ്രഭാദേവിയും സംഘടനയെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന സ്ഥലത്തു സകല കാര്യങ്ങളും യഥാസമയം ക്രമമനുസരിച്ചു നടക്കാതിരിക്കയില്ല. ആകയാൽ ഞാൻ എവിടെയായാലും എനിക്കുള്ള കത്തുകൾ സോദ്പൂരിൽനിന്ന് അവിടെ എനിക്കു കിട്ടുന്നുണ്ട്. നിങ്ങളെപ്പോലെ സതീശ്ബാബു ഒരു സൂക്ഷിപ്പുകാരനുംകൂടെയായ അംഗരക്ഷകനെപ്പോലെ, ഈ സ്ഥലത്ത് (കൊണ്ടയ്) എന്നെ അനുഗമിക്കുന്നുണ്ട്. ഈ പുതിയ സ്ഥലത്തുപോലും സകലതും അത്യന്തം ക്രമീകൃതമായി നടക്കുന്നു. അതു നിമിത്തം പരമാവധി വിശ്രമസമയം എനിക്കു സിദ്ധിക്കുന്നുണ്ട്. ആ നിലയ്ക്ക് എന്റെ ആരോഗ്യത്തിന് എങ്ങനെ കുഴപ്പമുണ്ടാവും?

പ്രാർത്ഥനയുടെ ഐന്ദ്രജാലികസ്വാധീനശക്തിക്ക് ഇപ്പോഴും ഞാൻ സാക്ഷ്യം വഹിച്ചുകൊണ്ടിരിക്കുന്നു. പ്രാർത്ഥനായോഗത്തിൽ സംബന്ധിക്കുന്നവരുടെ സംഖ്യ അനേകായിരമത്രെ; ചിലപ്പോൾ ഒരു നൂറായിരം വരുന്നു; എന്നിട്ടും പരിപൂർണ്ണ നിശ്ശബ്ദതയോടുകൂടിയാണ് പ്രാർത്ഥനകൾ നടത്തപ്പെടുന്നത്. യാതൊരു ബഹളവുമില്ല, തിക്കും തിരക്കുമില്ല. ഇതു വാസ്തവത്തിൽ ഒരു നൂതനാനുഭവമത്രെ.

രാജാജിയെപ്പററി നിങ്ങൾ എഴുതിയിരുന്നത്[2] ഞാൻ പരിശോധിച്ചു....ആ തക്കം എന്നെന്നേക്കുമായി പരിഹരിക്കപ്പെട്ടിരുന്നെങ്കിൽ വളരെ നന്നായിരുന്നേനെ. എന്നാൽ ഇപ്പോഴും എനിക്ക് സംശയങ്ങളുണ്ട്. തക്കം ഇപ്പോഴും നിലവിലുണ്ടെന്ന് സൂചിപ്പിക്കുന്ന കത്തുകൾ എനിക്കു കിട്ടുന്നുണ്ട്. അത്യന്താപേക്ഷിതമാണെങ്കിൽ മാത്രമേ ഞാൻ അവയ്ക്കു മറുപടികൾ അയയ്ക്കാറുള്ളു.

നിങ്ങളുടെ ആരോഗ്യത്തെപ്പററി ഞാൻ എന്തെഴുതാനാണ്? ദീൻഷാ നിർദ്ദേശിച്ചതു് ഞാൻ വാസ്തവത്തിൽ ഇഷ്ടപ്പെടുന്നു. എന്നാൽ ദിവസേന നിങ്ങൾ നേടുന്ന ബലമെല്ലാം ഉപയോഗിച്ചുതീർക്കയും ആ പ്രക്രിയ ദേശസേവനമാണെന്നു കരുതുകയും ചെയ്തുകൊണ്ടിരുന്നാൽ, എന്തു ചെയ്യാൻ കഴിയും?

ആഗാഖാൻ ഇങ്ങനെ കമ്പിയടിച്ചു: 'നമുക്കു തമ്മിൽ കാണാം.' (ബായുടേയും, മഹാദേവന്റേയും സമാധികൾ സ്ഥിതിചെയ്യുന്ന

---

26 Letters to Sardar Vallabhbhai Patel, pp. 173—174

1 ഗാന്ധിജി ബംഗാളിൽ പര്യടനം നടത്തിക്കൊണ്ടിരിക്കുമ്പോൾ എഴുതിയതു്.

2 മദ്രാസ് സംസ്ഥാന തെരഞ്ഞെടുപ്പുബോർഡിന്റെ രൂപീകരണം സംബന്ധിച്ച്—ഈ കത്തു് ഡൽഹിക്കാണയച്ചിരിക്കുന്നതു്.

ഭൂമി വാങ്ങാനുള്ള ആലോചന സംബന്ധിച്ച്.) ജിന്നാ ഭാവിയെ പ്പററി നിങ്ങൾ എഴുതിയിരുന്ന മറുപടി തികച്ചും നന്നായിരുന്നു. ആഗാഖാൻെറ ആലോചനകൾ എനിക്ക് ആകർഷകമായി തോന്നുന്നില്ല. അപ്രകാരമുള്ള വിഭജനത്തിന് ഞാൻ തീർച്ചയായും എതിരാണ്. നാം തമ്മിൽ കാണുമ്പോൾ അതിനെപ്പററി കൂടുതൽ പറയാം.

മൂന്നാം തീയതി ഞാൻ സോദ്പൂരിൽ മടങ്ങിയെത്തും. അവിടെ നിന്ന് 9–ാം തീയതി ആസാമിലേക്കു പുറപ്പെടും. മിക്കവാറും 18–ാം തീയതി സോദ്പൂരിൽ വീണ്ടും വരും. അനന്തരം 23–ാം തീയതി മദ്രാസ്സിലേക്കും. മദ്രാസ്സിൽ പരമാവധി രണ്ടാഴ്ച ഞാൻ അനുവദിച്ചിട്ടുണ്ട്. അല്പകാലം സേവാഗ്രാമത്തിൽ കഴിഞ്ഞുകൂടും. അനന്തരം നിങ്ങം എനിക്ക് സൗകര്യം നല്ലമെങ്കിൽ, ഞാൻ പൂനയിലേക്കു പോകും. നിങ്ങൾ അതു് അനുവദിച്ചില്ലെങ്കിൽ, ബർദോളിയിലേക്കും, അവിടെനിന്ന് പൂനയിലേക്കും.

ബാലാസാഹെബും (ഖെർ). നിങ്ങളും, ദേവും ഭായ് വൈകുണ്ഠിനെ അസംബ്ലിയിലേക്കു തള്ളിവിടുകയാണെന്ന് അയാൾ എഴുതുന്നു. തീർച്ചയായും അയാളെ ഒരു അംഗമാക്കണം. ബാക്കിയുള്ള സംഗതികളെക്കുറിച്ചാണെങ്കിൽ, ഞാൻ വരുന്നതുവരെ അവ അങ്ങനെ നില്ക്കട്ടെ.

27

പൂന,
ജൂലൈ 1, 1946

ഞാൻ നഖശിഖാന്തം ജോലിയിൽ മുഴുകിയിരിക്കയാണ്. ഇന്നലെ 9 മണിക്കു മൗനം ആരംഭിച്ചു. മന്ത്രിമാരെ ഞാൻ കണ്ടു. ജവാഹർലാൽ 4–ാം തീയതി വരുന്നുണ്ട്; ഞാൻ കോൺഗ്രസ് പ്രവർത്തകസമിതിയുടെ യോഗത്തിൽ സംബന്ധിക്കണമെന്ന് ഇപ്പോഴും അദ്ദേഹം നിർബന്ധിക്കുന്നു. ഞാൻ വരികയാണെങ്കിൽ ഭംഗികോളനിയിൽ എന്നെ താമസിപ്പിക്കണം. മുമ്പ് എന്നെ കൊണ്ടുചെന്ന സ്ഥലത്തു തന്നെ താമസിക്കാൻ എനിക്കു കഴിയുമെങ്കിൽ അതായിരിക്കും നന്ന്. അതേ വീടു് എടുക്കുന്നതിനു സ്വാഭാവികമായി വൈമനസ്യം തോന്നിയെന്നു വരാം. എന്തുകൊണ്ടെന്നാൽ അവിടെ വസിക്കുന്ന ആളുകൾക്ക് അസൗകര്യം ഉണ്ടാകാൻ പാടില്ല. ഇതെല്ലാം പരിഗണിച്ചതിനുശേഷം, നിങ്ങൾ ഉചിതമെന്നു കരുതുന്നതുപോലെ ചെയ്യണമെന്നപേക്ഷ. അതും, ഞാൻ വരേണ്ടിവരുമെന്നു നിങ്ങൾക്കു തോന്നുന്നപക്ഷം മാത്രം മതി.

*അന്നൊരു ദിവസം നിങ്ങൾ എന്നോടു പറഞ്ഞ സംഗതി ഞാൻ ഇഷ്ടപ്പെട്ടില്ല. ഞാൻ പ്യാരെലാലിനോടു ചോദിച്ചു. അയാൾ ചിന്തി

27 Letters to Sardar Vallabhbhai Patel, pp. 183—184

* ഗാന്ധിജിയും സർദാറും തമ്മിൽ പ്രകടമായിത്തുടങ്ങിയിരുന്ന അഭിപ്രായവ്യത്യാസങ്ങൾ പ്രകാശിപ്പിക്കുന്ന കത്ത്. ഇക്കാലത്ത് ഇടക്കാലഗവണ്മെൻറിൽ ആഭ്യന്തരകാര്യമന്ത്രിയായിരുന്ന സർദാർ.

ക്കന്നതെന്താണെന്ന രേഖപ്പെടുത്തി, നിങ്ങൾക്ക് അയച്ചുതരാനും പറഞ്ഞു. ഞാൻ പറഞ്ഞ കാര്യങ്ങളെ നിങ്ങൾ മനസ്സിലാക്കിയ രൂപത്തിലല്ല, അയാൾ, വ്യാഖ്യാനിച്ചതു്. അയാൾ നേരിട്ടു കണ്ട സംഗതികൾ വിവരിക്കുക മാത്രമാണു ചെയ്തതു്. എന്നാൽ ഞാൻ പറഞ്ഞതു്, ഗുരുതരമായ കാര്യമാണു്; ഇപ്പോഴും അങ്ങനെതന്നെ. ഇതാരുടേയും തെററല്ല. തകരാറു് സാഹചര്യങ്ങളിലാണു സ്ഥിതിചെയ്യുന്നതു്. നിങ്ങൾക്കോ എനിക്കോ അക്കാര്യത്തിൽ എന്തു ചെയ്യാൻ കഴിയും? നിങ്ങളുടെ സ്വാനുഭവങ്ങളനുസരിച്ചു നിങ്ങൾ പ്രവർത്തിക്കുന്നു; ഞാൻ എന്റെ അനുഭവങ്ങളനുസരിച്ചും. നിങ്ങൾ ചെയ്ത ചില സംഗതികൾ മനസ്സിലാക്കാൻ എനിക്കു പ്രയാസം തോന്നിയിട്ടുണ്ടു്. അതു നിങ്ങൾക്കു് അറിയാം. ഉദാഹരണമായി, തെരഞ്ഞെടുപ്പിനു വേണ്ടി വഹിച്ച ചെലവു്. ഈ പഴയ കാര്യം ഇത്തവണ പൂർവാധികം കടന്നുപോയെന്നു ഞാൻ വിചാരിച്ചു. ഐ. എൻ. എ. യെ സംബന്ധിച്ചു നിങ്ങൾ ചെയ്തതും ഞാൻ ഇഷ്ടപ്പെട്ടില്ല. അതിനു പുറമേ പ്രവർത്തകസമിതിയിൽവച്ചു നിങ്ങൾ കോപാകുലനാകുന്ന രീതിയും ഞാൻ ഇഷ്ടപ്പെടുന്നില്ല. ഇവയെല്ലാം പുറമേയാണു ഭരണഘടനാനിർമ്മാണസഭയുടെ പ്രശ്നം വന്നുചേർന്നതു്. ഇത്രയും പറയുന്നതു പരാതിയെന്ന നിലയിലല്ല. എങ്കിലും നാം വിഭിന്നമാർഗങ്ങളിലേക്കു നീങ്ങിക്കൊണ്ടിരിക്കയാണെന്നു ഞാൻ കരുതുന്നു. ഇതുമൂലം അസന്തോഷം ഒന്നും ഉണ്ടായിരിക്കയില്ല; തീർച്ചയായും യാതൊരു പരാതിയും ഇല്ല. പക്ഷേ, സംഗതികളുടെ യഥാർത്ഥസ്ഥിതി നാം മനസ്സിലാക്കണം.

28

ശ്രീരാംപൂർ,
ഡിസംബർ 25, 1946

*പ്യാരെലാലിനു നിങ്ങൾ അയച്ച കത്തു് ഇന്നലെ നേരിട്ടു് എന്റെ കൈയിൽ കിട്ടി. പ്യാരെലാലും മററെല്ലാവരും അവരവരുടെ ജോലിയിൽ നിമഗ്നരായിരിക്കയാണു്; ജീവിതം പണയപ്പെടുത്തിക്കൊണ്ടിരിക്കയാണു്....അതിനാൽ ഈ കത്തിനെപ്പററി പ്യാരെലാൽ അറിഞ്ഞിട്ടില്ല. ഇടക്കിടയ്ക്കു് അയാൾ എന്നെ കാണാൻ വരാറുണ്ടു്. അടുത്തതവണ ഇവിടെ വരുമ്പോൾ അയാൾ ഇതു വായിച്ചുകൊള്ളും.

ഞാൻ രാവിലെ മൂന്നുമണിക്കാണു് ഇതെഴുതിക്കുന്നതു്. നാലുമണിക്കു് ഒന്നു കുളിക്കും. അതു കഴിഞ്ഞു പ്രാർത്ഥനയായി. ഇതാണു് ഇപ്പോഴത്തെ ദിനചര്യ. ഞാൻ ജീവിച്ചിരിക്കണമെന്നാണു് ഈശ്വരേച്ഛയെങ്കിൽ മാത്രം ജീവിച്ചാൽ മതി. പക്ഷേ, ഇപ്പോൾ നിങ്ങൾക്കു് ഉല്കണ്ഠ ഉളവാക്കത്തക്കതായി യാതൊന്നും എന്റെ ആരോഗ്യത്തി

28 Letters to Sardar Vallabhbhai Patel, pp. 201—204
* ഇതും തുടർന്നുള്ള രണ്ടു കത്തുകളും നവ്ഖാലിയിൽനിന്നു് അയച്ചവയാണു്.

ന സംഭവിച്ചിട്ടില്ല. ശരീരത്തിൽനിന്ന പ്രതീക്ഷിക്കുന്നതെല്ലാം അതിന നിർവഹിക്കാൻ കഴിയുന്നുണ്ട്. എങ്കിലും ഇതു് എനിക്ക യഥാർത്ഥത്തിൽ ഒരു അഗ്നിപരീക്ഷതന്നെ. ഒരു രത്നവ്യാപാരി ഏതു കാലത്തും ഉപയോഗിച്ചിരിക്കാവുന്ന ത്രാസിനേക്കാൾ സൂക്ഷ്മതയുള്ള ഒരു ത്രാസിൽ എന്റെ സത്യവും അഹിംസയും തൂക്കപ്പെടുകയത്രെ. ഒരു തലമുടിയിഴയുടെ നൂറിലൊരംശം വ്യത്യാസം വന്നാൽപ്പോലും അതു രേഖപ്പെടുത്താൻ കഴിയത്തക്കവണ്ണം സൂക്ഷ്മത അതിനുണ്ട്. സത്യവും അഹിംസയും ഒരിക്കലും അപര്യാപ്തമല്ല. അപര്യാപ്തമായി എന്തെങ്കിലും കാണപ്പെടുന്നപക്ഷം അതു് ഈ ഞാനായിരിക്കും— അവയുടെ പ്രതിനിധിയായി സ്വയം പ്രതിഷ്ഠിച്ച ഞാൻതന്നെ. അങ്ങനെ വന്നാൽ, ഈശ്വരൻ എന്നെ ഇവിടെനിന്ന മാററുകയും, കുറെക്കൂടെ അർഹതയുള്ള മറേറതെങ്കിലും പ്രതിനിധിയിലൂടെ പ്രവർത്തിക്കുകയും ചെയ്യുമെന്ന ഞാൻ പ്രത്യാശിക്കുന്നു. പ്യാരെലാൽ എനിക്കവേണ്ടി ചെയ്തുകൊണ്ടിരുന്ന ജോലി എനിക്ക തന്നത്താൻ ചെയ്യാൻ കഴിയുന്നില്ല. എന്റെ കൂടെയുള്ള രണ്ടാളുകൾക്കും അതു നിർവഹിക്കുന്നതിന വേണ്ട പരിശീലനം നൽകാനും ഇതുവരെ എനിക്ക കഴിഞ്ഞിട്ടില്ല. അതിൽ എനിക്ക ഖേദമുണ്ട്. എങ്കിലും അവർ രണ്ടുപേരും ബുദ്ധിയുള്ളവരാണ്, അതിനാൽ അതിനവേണ്ട ഏർപ്പാടു ചെയ്യാൻ എനിക്ക സാധിക്കമെന്ന പ്രതീക്ഷിക്കുന്നു. ഇക്കാര്യത്തിൽ നിങ്ങളുടെ കത്തു് എനിക്ക പ്രോത്സാഹനം നൽകും. മനുവിന്റെ ആഗ്രഹമനുസരിച്ച മൂന്നുനാലു ദിവസം മുമ്പു് ജയ്സുഖ്ലാൽ അവളെ ഇവിടെ വിട്ടു. അവൾ ഇവിടെ വസിക്കയും വേണ്ടിവന്നാൽ എന്നോടൊപ്പം മരിക്കുകയും ചെയ്യാൻ സന്നദ്ധയാകും. ആകയാൽ ഇവിടെ വരാൻ അവളെ അനുവദിച്ചു. ഇപ്പോൾ എന്റെ അദ്ധ്വാനം പരമാവധി ചുരുക്കുന്നതിനവേണ്ടി ഞാൻ കണ്ണടച്ചു താഴെക്കിടന്നുകൊണ്ടു്, ഇതു പറഞ്ഞുകൊടുത്തു് അവളെക്കൊണ്ടു് എഴുതിക്കുകയാണ്. സുചേത (കൃപലാനി)യും ഈ മുറിയിലുണ്ട്. അവർ ഉറങ്ങുകയാണ്....നിങ്ങൾ എനിക്കയച്ച കമ്പിസന്ദേശം ചവററുകുട്ടയിൽ വലിച്ചെറിയാൻ മാത്രം കൊള്ളാവുന്നതാണ്. അതിശയോക്തിക്കു് ഇവിടെ യാതൊരു പരിധിയുമില്ല. ആളുകൾ മനഃപ്പൂർവം അതിശയോക്തി പ്രയോഗിക്കുന്നു. എന്നല്ല, അതിശയോക്തിയുടെ അർത്ഥമെന്താണെന്നു് അവക്കു് അറിഞ്ഞുകൂടെന്ന മാത്രം. എല്ലാ പാർശ്വങ്ങളിലേക്കും തള്ളിക്കയറുന്ന ഇവിടത്തെ സസ്യജാലത്തെപ്പോലെ, ആളുകളുടെ ഭാവന കാടുകയറുകയാണ്. നാലുപാടും ഉന്നതങ്ങളായ തെങ്ങുകളും കവുങ്ങുകളും ഞാൻ കാണുന്നു. അവയുടെ തണലിൽ അനേകതരം പച്ചിലച്ചെടികൾ വളരുന്നു. എല്ലാ നദികളും സിന്ധു, ഗംഗാ, യമുനാ, ബ്രഹ്മപുത്രാ എന്നിവയെപ്പോലെയാണ്. ഇവയിലെ ജലം ബംഗാൾ ഉൾക്കടലിൽ ചെന്നു വീഴുന്നു. എന്റെ ഉപദേശം ഇതാണ്: നിങ്ങൾ ഇതിനകം മറുപടി അയച്ചിട്ടില്ലെങ്കിൽ, നിങ്ങൾക്ക ടെലഗ്രാം അയച്ചുതന്ന മനുഷ്യന്റെ പ്രസ്താവനകൾക്കവേണ്ട തെളിവുകൾ ഹാജരാക്കാൻ അയാളോടു്

ആവശ്യപ്പെടണം. 'കേന്ദ്രഗവണ്മെൻറിന് ഭരണഘടനാവ്യവസ്ഥയനുസരിച്ച് ഇടപെടാൻ ഒരവകാശവും ഇല്ലെങ്കിലും, ഇതു സംബന്ധിച്ച് എന്തെങ്കിലും ചെയ്യാൻ ശ്രമിക്കാൻ' അവക്കു സാധിക്കുന്നതിനു വേണ്ടിയാണ് തെളിവ് ആവശ്യപ്പെടുന്നതെന്നും പറയണം. ഇത്രയും കൂടി ചേക്കുക: 'ഗാന്ധി അവിടെ നിങ്ങളുടെ നടുവിലാണു കഴിയുന്നതു്. നിങ്ങൾ പറയുന്നതു് അദ്ദേഹം ശ്രദ്ധിക്കാതിരിക്കാൻ സാദ്ധ്യതയില്ല; എങ്കിലും അദ്ദേഹം സത്യത്തിൻേറയും അഹിംസയുടേയും സന്ദേശവാഹകനാണ്. ആകയാൽ അദ്ദേഹം നിങ്ങളെ നിരാശപ്പെടുത്തിയെന്നു വരാം. പക്ഷേ, അദ്ദേഹം നിങ്ങളെ നിരാശപ്പെടുത്തുന്ന പക്ഷം, അദ്ദേഹത്തിൻെറ കീഴിൽ പരിശീലനം നേടിയ ഞങ്ങൾക്കു് നിങ്ങളെ സംതൃപ്തിപ്പെടുത്താമെന്നു് എങ്ങനെ പ്രതീക്ഷിക്കാൻ കഴിയും? എങ്കിലും ഞങ്ങൾക്കു കഴിവുള്ളതു ഞങ്ങൾ ചെയ്യാം.' ഗാന്ധി ഇവിടെ ഉള്ളതുകൊണ്ടു് ആരും തൻെറ പ്രശ്നങ്ങൾ നിങ്ങളുടെ സമീപത്തു കൊണ്ടുവരേണ്ട കാര്യമില്ലെന്നു് അവരോടു പറയരുതു്. നിങ്ങൾക്കുംകൂടി അയാൾ എഴുതിക്കൊള്ളട്ടെ. നിങ്ങൾ എനിക്കെതിരായി പ്രവർത്തിക്കേണ്ടി വന്നാൽപ്പോലും അയാൾക്കു് ആശ്വാസം പ്രദാനം ചെയ്യേണ്ടതു നിങ്ങളുടെ കർത്തവ്യമായിരിക്കും. അതാണു ഞാൻ നിങ്ങളെ പഠിപ്പിച്ചതു്. സ്ഥിതിഗതികൾ വൈഷമ്യം നിറഞ്ഞതാണ്. സത്യം ഒരിടത്തും കാണപ്പെടുന്നില്ല. ഹിംസ അഹിംസയുടെ കപടവേഷം ധരിച്ചു സഞ്ചരിക്കുന്നു; അധർമം ധർമത്തിൻെറ വേഷത്തിലും. എന്നാൽ, സത്യത്തേയും അഹിംസയേയും ഇത്തരം സാഹചര്യങ്ങളിൽ മാത്രമേ പരീക്ഷിക്കാൻ സാധിക്കയുള്ളു; അതുകൊണ്ടാണു ഞാൻ ഇവിടെ കഴിയുന്നതു്. എന്നെ ഇവിടെനിന്നും വിളിച്ചുകററരുതു്. ഞാൻ ഭയപ്പെട്ടു പലായനം ചെയ്യുന്നപക്ഷം അതു് എൻെറ ഭാഗ്യദോഷംതന്നെ ആയിത്തീരും; പക്ഷേ, ഇന്ത്യ തീർച്ചയായും അത്രമാത്രം ഭാഗ്യഹീനയല്ല. ഞാൻ ഇവിടെ വന്നിട്ടുള്ളതു പ്രവർത്തിക്കയോ മരിക്കയോ ചെയ്യാനാണ്. ജവാഹർലാലും, കൃപലാനിയും, ദേവും എന്നോടു് ആലോചന നടത്താൻ ഇവിടെ വരുന്നുണ്ടെന്നു് ഇന്നലെ റേഡിയോവിൽ വാത്ത കേട്ടു. അതു മതി. ഞാൻ സകലരേയും കണ്ടതുകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്? എങ്കിലും നിങ്ങളുടെ കൂട്ടത്തിൽ ആക്കെങ്കിലും എന്നോടു വല്ലതും ചോദിക്കണമെന്നു് ആഗ്രഹമുണ്ടെങ്കിൽ, അതാകാം. ആസാമിനെപ്പററി ഞാൻ എഴുതിയതു് ഉടനടി പ്രസിദ്ധീകരിക്കാൻ ഉദ്ദേശിച്ചിരുന്നതല്ല. എങ്കിലും അക്കാര്യത്തിൽ ഞാൻ പറഞ്ഞതു ശരിയാണെന്നു വിശ്വസിക്കണം.

ബീഹാർ (മുസ്ലിം) ലീഗിൻെറ റിപ്പോർട്ടു് നിങ്ങൾ കണ്ടിട്ടുണ്ടായിരിക്കും. അതിനെപ്പററി രാജേന്ദ്രബാബുവിനു ഞാൻ എഴുതി. എൻെറ അഭിപ്രായങ്ങൾ നിങ്ങളെ എല്ലാപേരേയും ധരിപ്പിക്കാൻ അദ്ദേഹത്തോടു് ആവശ്യപ്പെട്ടിട്ടുണ്ടു്. ബീഹാർ മുഖ്യമന്ത്രിക്കും ഞാൻ

എഴുതിയിട്ടുണ്ട്. ആ റിപ്പോർട്ടിൽ പറയുന്നതിന്റെ പകുതിയെങ്കിലും ശരിയാണെങ്കിൽ അത് അനാശാസ്യമാണ്. ഒരൊററ ദിവസം പോലും വൈകാതെ ഒരു നിഷ്പക്ഷാന്വേഷണക്കമ്മീഷൻ രൂപീകരിക്കേണ്ടതാണെന്നും അത് ആക്ഷേപാതീതമായിരിക്കണമെന്നുമാണ് എന്റെ അസന്ദിഗ്ദ്ധമായ അഭിപ്രായം. ഈ ആരോപണങ്ങളിൽ ഏതെങ്കിലും ശരിയാണെങ്കിൽ അതു നേരേ ഉടനടി സമ്മതിക്കേണ്ടതാണ്. ബാക്കിയുള്ളത് ആ കമ്മീഷന്റെ തീരുമാനത്തിനു വിടണം. നിങ്ങളുടെ മന്ത്രിസഭയിലുള്ള മുസ്ലിംലീഗുകാരായ സഹപ്രവത്തകരോടും ഇക്കാര്യം നിങ്ങൾ ചർച്ച ചെയ്യണം. ഇപ്പോഴും ഞാൻ സുഹ്റവർദിയുമായി എഴുത്തുകുത്തുകൾ നടത്തിക്കൊണ്ടിരിക്കയാണ്. അതു പൂത്തിയാകുമ്പോൾ അതെല്ലാം നിങ്ങൾക്ക് അയച്ചുതരാം. ഞങ്ങൾ തമ്മിൽ ഇതേവരെ പറഞ്ഞിട്ടുള്ളതെല്ലാം ജവാഹർലാലിനു കാണാവുന്നതാണ്.

പ്രാത്ഥനാനന്തരം ഞാൻ ചെയ്യുന്ന പ്രസംഗങ്ങളുടെ സംഗ്രഹം പത്രങ്ങൾക്ക് അയച്ചുകൊടുക്കുന്നുണ്ട്. അതു് ഇതിനകം നിങ്ങൾ വായിക്കാറില്ലെങ്കിൽ ഇനി വായിക്കണമെന്നപേക്ഷ. അഥവാ പത്രറിപ്പോർട്ടുകൾ നിങ്ങൾക്കു തരാൻ മണിക്കു കഴിയും. അവയെങ്കിലും വായിക്കണം. നിങ്ങൾ എത്രമാത്രം വലിയ സമ്മർദ്ദത്തിന്റെ കീഴിലാണു പ്രവത്തനം നടത്തുന്നതെന്ന് എനിക്കറിയാം. എങ്കിലും ഈ സമ്മർദ്ദം വകവെയ്ക്കാതെ ചില സംഗതികൾ ചെയ്തേ മതിയാകൂ. ഞാൻ പറയുന്ന കാര്യങ്ങളെല്ലാം കാലതാമസംകൂടാതെ മനസ്സിലാക്കുക എന്ന കൃത്യവും അവയിൽ ഉൾപ്പെടുന്നു.

നിങ്ങളുടെ ആരോഗ്യം തൃപ്തികരമാണെന്നു പ്രതീക്ഷിക്കാമെന്നു ഞാൻ വിചാരിക്കുന്നില്ല. എങ്കിലും നിങ്ങൾക്കു ജോലികൾ ചെയ്യുത്തക്കവണ്ണം ആരോഗ്യം ഉണ്ടായിരിക്കുമെന്നു വിശ്വസിക്കുന്നു. അതിനെ വളരെ മെച്ചപ്പെടുത്താൻ കഴിയുമെന്നാണു ഞാൻ വിചാരിക്കുന്നതു്. ദീൻഷാ (മേത്ത)യെ വരുത്തി ചികിത്സിക്കണമെന്ന് ഇപ്പോഴും ഞാൻ ആവശ്യപ്പെടുന്നു. ആത്മാത്ഥതയുള്ള ഒരു നല്ല മനുഷ്യനാണ് അദ്ദേഹം. ജീവിതത്തെപ്പററി അഹിംസാപരമായ ഒരു വീക്ഷണഗതി അദ്ദേഹത്തിനുണ്ടെന്നും എനിക്ക് അസന്ദിഗ്ദ്ധമായറിയാം. അദ്ദേഹം അത്ര സമത്ഥനല്ലെങ്കിൽത്തന്നെ എന്തു്? സുശീലയെപ്പററി നിങ്ങൾ അന്വേഷിക്കുന്നു. അവളുടെ ആരോഗ്യം നല്ലനിലയിലാണെന്നു പറയാൻ എനിക്കു സാധിക്കയില്ല. ഔദാര്യം പ്രതീക്ഷിക്കാനാവാത്ത ഗ്രാമങ്ങളിലാണ് അവൾ ജോലി ചെയ്യുന്നതു്. വളരെ നല്ല പ്രവത്തനം നടത്തുന്നുമുണ്ടു്. ഈ സ്ഥലങ്ങളിൽ നാട്ടുവൈദ്യന്മാർ പോലും വിരളമാണ്. സ്വാഭാവികമായിത്തന്നെ അവളെപ്പോലുള്ള ഒരാളെ ആളുകൾ വലുതായിക്കരുതുന്നു. അതുകൊണ്ടു് ഇവിടെയുള്ള ആരേയുംകുറിച്ച് ഉൽക്കണ്ഠപ്പെടരുതു്. ഞങ്ങൾ ഓരോരുത്തരും ഇവിടെ വന്നിട്ടുള്ളതു മരിക്കാനാണ്. സുഖക്കേടു ബാധിച്ച് അവർ കിടപ്പി

ലായാലും അതു വലിയ ഉത്ക്കണ്ഠയ്ക്കു കാരണമാകേണ്ടതില്ല. അവർ മരിക്കുന്നപക്ഷം അതു് അനുമോദനമർഹിക്കുന്ന ഒരു സംഗതിയാണു്. അതിനു്, അവർ വിശുദ്ധിയോടെ മരണമടയുകയും വേണം.

29

ശ്രീരാംപൂർ,
ഡിസംബർ 30, 1946
5–15(രാവിലെ)

നിങ്ങളുടെ കത്തു കൈപ്പററി. ഇവിടെ നടക്കുന്നതെന്താണെന്നു് നിങ്ങളോടു പറയാൻ ജവാഹർലാലിനും സംഘത്തിനും സാധിക്കും.

'എക്കി'നെപ്പററി ഞാൻ ദൃഢമായ അഭിപ്രായങ്ങളാണു് വെച്ചു പുലർത്തുന്നതു്. ഇവിടെ നടത്തപ്പെടുന്ന പ്രവർത്തനം കോൺഗ്രസ്സിൻെറ ഫണ്ടു് ഉപയോഗിച്ചോ, നിങ്ങൾ പിരിച്ചെടുക്കുന്ന ധനം ഉപയോഗിച്ചോ നടത്തിക്കൊണ്ടു പോകാൻ സാധ്യമല്ല. പണം ഹിന്ദുക്കളിൽ നിന്നും മുസ്ലിങ്ങളിൽ നിന്നും പരസ്യമായി പിരിച്ചെടുക്കണം. പണം കൊണ്ടു മാത്രം നടത്തുന്ന സകല പ്രവർത്തനങ്ങളും പരാജയപ്പെടുമെന്നു് അനുഭവംകൊണ്ടു് ഉത്തരോത്തരം എനിക്കു ബോധ്യം വന്നുകൊണ്ടിരിക്കയാണു്. 'എക്കും' ഞാനും പരസ്പരം സമ്മതിച്ചിട്ടുള്ള സംഗതികളിൽ നിന്നും ഒരിഞ്ചുപോലും അയാൾ വ്യതിചലിക്കരുതു്. അതു് അത്യന്താപേക്ഷിതമാണു്. ലേശമെങ്കിലും കളങ്കം കാണുന്നപക്ഷം ഉടനടി ആ ധാരണയിൽനിന്നു പിൻവാങ്ങാൻ ഞാൻ ദൃഢനിശ്ചയം ചെയ്തിട്ടുണ്ടു്. ഈ ജോലി അത്യന്തം പ്രയാസമുള്ളതാണു്. എനിക്കു ചെയ്യേണ്ടിവന്നിട്ടുള്ള ജോലികളിൽവച്ചു് ഏററവും വിപുലമാണു് ഇതു്. ഇന്നോളം ഈശ്വരൻ എനിക്കു ശക്തി നല്കി. ഞാൻ രാവിലെ സ്റ്റാൻഡേർഡ് സമയം ഒന്നരയ്ക്കു്എണീററു ജോലി ആരംഭിക്കുന്നു. ഇതുവരെ യാതൊരു വൈഷമ്യവും ഉണ്ടായിട്ടില്ല. നാളെ എങ്ങനെ ഇരിക്കുമെന്നു് ഈശ്വരനു മാത്രമറിയാം.

നിങ്ങൾക്കു് എതിരായി അനവധി പരാതികൾ ഉണ്ടെന്നു ഞാൻ കേട്ടു. 'അനവധി' എന്ന വാക്കിൽ എന്തെങ്കിലും അതിശയോക്തി ഉണ്ടെങ്കിൽ, അതു മനഃപൂർവമല്ല. നിങ്ങളുടെ പ്രസംഗങ്ങൾ പ്രകോപനപരമായിത്തീരാനും, പ്രകടനാത്മകങ്ങളാകാനും തുടങ്ങിയിട്ടുണ്ടു്. ഹിംസയും അഹിംസയും തമ്മിലുള്ള സകല വ്യത്യാസങ്ങളും നിങ്ങൾ വിസ്മരിക്കയാണു്. അക്രമത്തെ അക്രമംകൊണ്ടു നേരിടാൻ നിങ്ങൾ ജനങ്ങളെ പഠിപ്പിക്കുകയാണു്. സ്ഥാനത്തും അസ്ഥാനത്തും മുസ്ലിം ലീഗിനെ അധിക്ഷേപിക്കാൻ കിട്ടുന്ന അവസരമൊന്നും നിങ്ങൾ കൈവിടാറില്ല. ഇതെല്ലാം സത്യമാണെങ്കിൽ, വളരെ ആപൽക്കരമത്രെ. ഔദ്യോഗിക പദവിയിൽ പററിപ്പിടിച്ചു നില്ക്കുന്നതിനെപ്പററി നിങ്ങൾ സംസാരിക്കാറുണ്ടെന്നു് അവർ പറയുന്നു. അതും വളരെ വേദ

29 Letters to Sardar Vallabhbhai Patel, pp. 205—206

നാജനകമാണ്. ഞാൻ കേട്ടതെല്ലാം നിങ്ങളുടെ പരിഗണനയ്ക്കുവേണ്ടി അറിയിച്ചു കഴിഞ്ഞു. അത്യന്തം നിർണായകമായ കാലഘട്ടമാണ് ഇതു്. നാം ദുർഘടമായ ഇടുങ്ങിയ പാതയിൽനിന്നു് അല്പമെങ്ങാനും വ്യതിചലിക്കാൻ ഇടയാകുന്നപക്ഷം, നമ്മുടെ കഥ കഴിഞ്ഞു. പ്രവർത്തകസമിതി വേണ്ടവണ്ണം ഐകമത്യത്തോടു കൂടി പ്രവർത്തനം നടത്തുന്നില്ല. അഴിമതി നിർമാർജ്ജനം ചെയ്യണം. അതെങ്ങനെ ചെയ്യണമെന്നു നിങ്ങൾക്കു് അറിയാം. നിങ്ങൾക്കു് താല്പര്യമുണ്ടെങ്കിൽ, കാര്യബോധമുള്ള വിശ്വസ്തനായ ഏതെങ്കിലും ഒരാളെ അയച്ചു് സ്ഥിതിഗതികൾ എന്നെ വിശദമായി ധരിപ്പിക്കയും, എന്റെ വീക്ഷണഗതി മനസ്സിലാക്കുകയും ചെയ്യണം. നിങ്ങൾ വരേണ്ട ആവശ്യം യാതൊന്നും ഇല്ല. നിങ്ങൾക്കു് ഇപ്പോൾ ഓടിനടക്കാൻ ശേഷിയില്ല. നിങ്ങളുടെ ആരോഗ്യത്തെ ഒട്ടും ശ്രദ്ധിക്കുന്നുണ്ടെന്നു തോന്നുന്നില്ല. അതു തെററാണു്.

ഇതിൽപ്പരം ഞാൻ എഴുതുന്നില്ല. ഇപ്പോൾ കൽക്കട്ടാസമയം 5.35 ആണു്. ചെയ്തുതീർക്കാതെ അവശേഷിക്കുന്ന കാര്യങ്ങൾ കുന്നുകൂടി കിടക്കുകയാണു്.

30

ശ്രീനഗർ, (ബംഗാൾ)<br>ഫെബ്രുവരി 5, 1947

...ലീഗിനെപ്പററി ഒരു നീണ്ട പ്രസംഗം ഞാൻ നടത്തി. നിങ്ങൾ ഒരുപക്ഷേ, പത്രങ്ങളിൽ അതു വായിച്ചുകാണും. ആ വിഷയത്തെക്കുറിച്ചു് എനിക്കുള്ള അഭിപ്രായം അതിൽ സംഗ്രഹിച്ചു പറഞ്ഞിട്ടുണ്ടു്.

രാജാക്കന്മാർ ഭരണഘടനാനിർമാണസഭയിൽ പങ്കെടുക്കാതിരുന്നാലും യാതൊന്നും ഭയപ്പെടാനില്ലെന്നാണു് ക്യാബിനററ് മിഷന്റെ പ്രസ്താവനയുടെ അർത്ഥമെന്നു ഞാൻ കരുതുന്നു. അവർ അതിനെ ഇതേ രീതിയിൽ വ്യാഖ്യാനിച്ചില്ലെങ്കിലും യാതൊരു നഷ്ടവും സംഭവിക്കയില്ല. നേരെമറിച്ചു് അവർ അപ്രകാരം ചെയ്യുന്നപക്ഷം, അതു് അവരെ കുറെക്കൂടി നല്ല വെളിച്ചത്തിൽ കണിച്ചു തരുമെന്നു മാത്രം. നമുക്കു് ഉടനടി പ്രവർത്തനം ആരംഭിക്കാൻ സാധിക്കയും ചെയ്യും. ഭക്ഷണത്തിലും വസ്ത്രത്തിലും ക്ഷാമം അനുഭവപ്പെടാൻ യാതൊരു കാരണവുമില്ല. ആ വസ്തുത പകൽവെളിച്ചംപോലെ വ്യക്തമാണു്. അക്കാര്യം മററുള്ളവരെ ബോദ്ധ്യപ്പെടുത്താൻ എനിക്കു കഴിയാത്ത പക്ഷം, അതു വേറൊരു കാര്യം. ഇപ്രകാരമുള്ള ഒരവസ്ഥയിൽ ഞാൻ അവിടെ വന്നാലും ഇല്ലെങ്കിലും ഒരുപോലെതന്നെ; അതു വലിയ വ്യത്യാസമൊന്നും ഉളവാക്കുന്നില്ല. എന്റെ സ്ഥാനം ഇവിടെ മാത്രമാണു്. ഇവിടെ എനിക്കു നിർവഹിക്കാൻ കഴിയുന്ന പ്രവർത്തനം കൊണ്ടു ഞാൻ തൃപ്തിപ്പെടുന്നു. ഇവിടെയുള്ള ആളുകൾക്കു് അല്പം സ

30 Letters to Sardar Vallabhbhai Patel, pp. 209—211

ന്തോഷം ഞാൻ നല്കുന്നുണ്ടെന്ന് എനിക്കു വിശ്വാസമുണ്ട്. എന്റെ പ്രവർത്തനം തുടരുകയാണെങ്കിൽ, ഇതിൽക്കൂടുതൽ ചെയ്യാൻ എനിക്കു കഴിവുണ്ടായെന്നു വരാം. എന്നാൽ അതു ജഗദീശ്വരനെ ആശ്രയിച്ചിരിക്കുന്നു.

ബീഹാർ മന്ത്രിസഭ ഒരു അന്വേഷണക്കമ്മീഷനെ നിയമിക്കാത്തതിന്റെ കാരണം നിങ്ങളുടെ എതിർപ്പാണ് എന്നു പറയപ്പെടുന്നു. ഞാൻ അതു വിശ്വസിക്കുന്നില്ല. എങ്കിലും അതിലേക്കു നിങ്ങളുടെ ശ്രദ്ധ ആകർഷിക്കേണ്ടതു് എന്റെ കടമയാണ്. ഒരു കമ്മീഷനെ നിയമിക്കാതിരുന്നാൽ വളരെ ദോഷം സംഭവിക്കും. ആ മന്ത്രിസഭ അപരാധം ചെയ്തിട്ടുള്ളതായി കരുതപ്പെടും. അവരുടെ പ്രവർത്തനം ആക്ഷേപാതീതമാണെങ്കിൽ, അവർക്ക് എന്തു ദോഷം ചെയ്യാനാണ്, കമ്മീഷനു സാധിക്കുന്നതു്? അത്യധികം സമ്മർദ്ദം എന്റെമേൽ പ്രയോഗിക്കപ്പെടുന്നുണ്ടെങ്കിലും, ഞാൻ പോകാതിരുന്നതു് ആ മന്ത്രിമാരിൽ ഞാൻ വിശ്വാസം അർപ്പിച്ചതുകൊണ്ടാണ്. എങ്കിലും, എന്തു വന്നാലും, ഒരു കമ്മീഷൻ നിയമിക്കപ്പെടാത്തപക്ഷം, എനിക്കു ബീഹാറിൽ പോകേണ്ടി വരുമെന്നു തോന്നുന്നു. നിങ്ങൾ സ്വന്തം ആരോഗ്യത്തിന്റെ കാര്യത്തിൽ വേണ്ടിടത്തോളം ശ്രദ്ധിക്കുന്നുണ്ടെന്നു വിശ്വസിക്കുന്നു.

31

തീവണ്ടിയിൽവച്ച്,  
ഏപ്രിൽ 13, 1947

ഒരു സംഗതി നിങ്ങളിൽനിന്നു മനസ്സിലാക്കാൻ എനിക്കു മറവിപററി. എനിക്ക് അതിനു സമയം കിട്ടാത്തതുകൊണ്ടാണ്. അതിനെപ്പററി ഹരിജനിൽ ഞാൻ എഴുതേണ്ടതാണെന്ന് ഇപ്പോൾ ഞാൻ കരുതുന്നു.... രാഷ്ട്രീയപ്രശ്നങ്ങളോടു നിങ്ങളും ഞാനും സ്വീകരിക്കുന്ന സമീപനരീതികൾ പലപ്പോഴും വിഭിന്നങ്ങളാണെന്നും ഞാൻ മനസ്സിലാക്കുന്നു.* വാസ്തവം അതാണ്. കാര്യം അങ്ങനെയായിരിക്കേ, വ്യക്തിപരമായ നിലയിലായാലും, ഞാൻ വൈസ്രോയിയെ കാണുന്നതു് ആശാസ്യമായിരിക്കുമോ?

നിങ്ങൾ നിഷ്പക്ഷമതിയായി ഇക്കാര്യം പരിഗണിക്കണം. നാട്ടിന്റെ നന്മ മാത്രം മനസ്സിൽക്കരുതിക്കൊണ്ട് ആലോചിക്കണം. നിങ്ങൾക്കു താല്പര്യമുണ്ടെങ്കിൽ മററുള്ളവരോട് ഇതിനെപ്പററി ചർച്ച നടത്തുക. എന്നിൽനിന്നു പരാതിയുടെ നേരിയ സൂചനയെങ്കിലും വരുന്നതായിട്ടു നിങ്ങൾ കരുതരുതു്. രാഷ്ട്രത്തിന്റെ ക്ഷേമത്തെ മുൻനിർത്തിക്കൊണ്ട്, എന്റെ കടമയെപ്പററി ഞാൻ ചിന്തിക്കയാണ്. കോടാനുകോടി ജനങ്ങളുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്തുകൊണ്ടു

31 Letters to Sardar Vallabhbhai Patel, pp. 212—213

* ബീഹാറിലേക്കുള്ള യാത്രാമദ്ധ്യേ;—ഈ കത്തും അടുത്തതും വെളിപ്പെടുത്തുന്നതു്, ഗാന്ധിജിയും സർദാറും രാഷ്ട്രീയപ്രശ്നങ്ങളെ സമീപിച്ചിരുന്ന രീതികൾ തമ്മിൽ ഗുരുതരമായ വ്യത്യാസം ഉണ്ടായിരുന്നെന്നാണ്.

ഭരണം നടത്തുന്ന നിങ്ങൾക്ക കാണാൻ കഴിയുന്ന വസ്തുത എനിക്ക മനസ്സിലാക്കാൻ കഴിഞ്ഞില്ലെന്നു വരാം. അതിനു തികച്ചും സാധ്യത യുണ്ട്. നിങ്ങളുടെ സ്ഥാനത്തു ഞാനായിരുന്നെങ്കിൽ ഒരുപക്ഷേ, നിങ്ങളെപ്പോലെ ഞാനും സംസാരിക്കയും പ്രവർത്തിക്കയും ചെയ്യെന്നു വരുമായിരിക്കാം.

32

ന്യൂഡൽഹി,
ജൂലൈ 24, 1947

കാശ്മീർപ്രശ്നം തീരുമാനിച്ചു കഴിഞ്ഞാൽ ഉടനേ ഞാൻ ഇവിടം വിട്ടു പോകേണ്ടതാണ്. ആലോചിക്കുന്തോറും എനിക്ക് അങ്ങനെ തോന്നിപ്പോകുന്നു. ഇവിടെ നടക്കുന്ന കാര്യങ്ങൾ മിക്കതും ഞാൻ ഇഷ്ട പ്പെടുന്നില്ല. അതുകൊണ്ടു നിങ്ങളുടെ പദ്ധതിയിൽ മാററം വരുത്തണ മെന്നു ഞാൻ പറയുന്നില്ല. എങ്കിലും അതിനോട് എനിക്ക ബന്ധമു ണ്ടെന്നു തോന്നാൻ ഇടയാകരുത്. ഇതു ഞാൻ ദൃഢമായിത്തന്നെ പറയു ന്നു. എന്നു മാത്രമല്ല, എനിക്ക ബീഹാറിലും അവിടെനിന്നു നവ'ഖാ ലിയിലും 15—ാം തീയതിക്ക മുമ്പു ചെന്നെത്തണം. അതും അടിയന്തിര ജോലിയാണ്. ആകയാൽ ഇനിയും എന്നെ ഇവിടെ നിറുത്തിത്താ മസിപ്പിക്കരുത്. ഈ ഒരപേക്ഷ മാത്രമാണ് എനിക്കുള്ളത്. ഏതാ യാലും ഇനി നാലഞ്ചു ദിവസങ്ങൾകൂടി അവശേഷിക്കുന്നുണ്ട്.

'ഹരിജ'ന്റെ പ്രസിദ്ധീകരണം ഇനി നിർത്തിവയ്ക്കേണ്ടതാണെ ന്ന്, ഞാൻ വിചാരിക്കുന്നു. നിങ്ങൾക്കെതിരായ മാർഗത്തിലൂടെ രാജ്യത്തെ നയിക്കാൻ എനിക്ക താല്പര്യമില്ല. നിങ്ങളുടെ വിശ്രമവേ ളയിൽ ഈ സംഗതികളെല്ലാം ആലോചിച്ചു നോക്കണമെന്ന് അപേ ക്ഷയുണ്ട്.

33

കൽക്കട്ടാ,
ആഗസ്റ്റ് 26, 1947

*നിങ്ങളുടെ കത്തു് എനിക്ക കിട്ടി. അതു വായിക്കുമ്പോൾ വേ ദന തോന്നുന്നു. എങ്കിലും നിങ്ങൾക്ക കഴിവുള്ളതു സകലതും നിങ്ങൾ ചെയ്തു. സുശീലയെ മരണവക്ത്രത്തിൽതന്നെയാണു ഞാൻ വിട്ടിരു ന്നതു്; വാഹിലുള്ള അഭയാർത്ഥികളെ വലയം ചെയ്യുന്ന ആപത്തു നീങ്ങിയാൽ മാത്രമേ ഇനി അവർക്ക് അവിടെനിന്നു പോരാൻ സാ ധിക്കയുള്ളു. അല്ലാത്തപക്ഷം അവൾ അവരോടൊന്നിച്ചു മരിക്കട്ടെ.

പഞ്ചാബിൽ എന്തൊക്കെയാണു സംഭവിക്കാൻ പോകുന്നതു്? ഇതോടൊന്നിച്ചുള്ള കത്തു കിട്ടിയതു് ഇന്നു മാത്രമാണ്. അതിൽ പറ ഞ്ഞിട്ടുള്ളതെല്ലാം സത്യമായിരിക്കാൻ ഇടയുണ്ടോ? പഞ്ചാബിലേക്ക

32 Letters to Sardar Vallabhbhai Patel, pp. 215
33 Letters to Sardar Vallabhbhai Patel, pp. 221—222
* ഇന്ത്യ 1947 ആഗസ്റ്റ് 15-ാം തീയതി സ്വാതന്ത്ര്യം പ്രാപിച്ചതിനു ശേഷം കൽക്കട്ടയിൽനിന്ന് അയച്ച കത്തുകളാണ് ഈ കത്തും തുടർന്നുള്ള രണ്ടെണ്ണവും.

ഞാൻ പോകണമെന്നു പലരും ആവശ്യപ്പെടുന്നു. ശക്തിമത്തായ സമ്മർദ്ദം പ്രയോഗിക്കപ്പെടുന്നുണ്ട്. എന്തു ചെയ്യണമെന്ന് എനിക്കറിഞ്ഞു കൂടാ.ഞാൻ പോകേണ്ടതാണെന്നും എന്നാൽ ഉടനടി വേണ്ടെന്നും ജവാഹർലാൽ എനിക്കു് എഴുതിയിട്ടുണ്ട്. ഞായറാഴ്ചവരെ ഇവിടെക്കഴിയാൻ ഞാൻ ഉദ്ദേശിക്കുന്നു.അനന്തരം നവ്ഖാലിയിലും അവിടെനിന്നു ബീഹാറിലും പോകണം. ഇതിനു രണ്ടാഴ്ച വേണ്ടിവരും. ഡൽഹിയിൽ വന്നാൽ എനിക്കു് എന്തുചെയ്യാൻ കഴിയുമെന്നു മനസ്സിലാകുന്നില്ല. നിങ്ങളെല്ലാവരും ചെയ്യുന്ന ജോലിക്കു ഞാൻ ഒരു തടസ്സമായേ വരൂ എന്ന് എനിക്കു ഭയമുണ്ട്. താൻ ഇപ്പോൾ രാജിവെച്ചുകൊള്ളട്ടെ എന്നു കൃപലാനി ചോദിക്കുന്നു. അതിനെപ്പററി നിങ്ങളോടെല്ലാം ഞാൻ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ, ഒരു കാര്യം എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു: 15—ാം തീയതിക്കുശേഷം അദ്ദേഹമങ്ങനെ ചെയ്തുകൊള്ളട്ടെ. നിങ്ങൾക്കാർക്കും അദ്ദേഹത്തെപ്പററി ഉന്നതമായ അഭിപ്രായമില്ല. അദ്ദേഹത്തേക്കാൾ പഴക്കമുള്ളവർക്ക് അദ്ദേഹത്തിൽ വിശ്വാസമില്ലെങ്കിൽ, അദ്ദേഹത്തെ പോകാൻ അനുവദിക്കുന്നതാണ് ഏററവും നല്ലതെന്നു തോന്നുന്നു. കൃപലാനിയുടെ സ്ഥാനത്തു് ആരെ നിയമിക്കണം എന്നിപ്പോൾ പര്യാലോചിക്കുന്നതും പ്രയോജനകരമായിരിക്കും. ഇപ്പോഴത്തെ അവസ്ഥ ആപൽകരമാണെന്ന് എനിക്കു തോന്നുന്നു. ഇവിടെനിന്നു നോക്കുമ്പോൾ ഞാൻ കാണുന്ന അപകടം, അതിന്റെ നടുവിൽ കഴിയുന്ന നിങ്ങൾക്ക് അനുഭവപ്പെട്ടില്ലെന്നു വരാം. എന്റെസ്ഥാനം ഈ സ്ഥലങ്ങളിലാണ് എന്ന് എനിക്കു മനസ്സിലാക്കാൻ കഴിയുന്നു. പഞ്ചാബിലെ സ്ഥിതിഗതികളെപ്പററി വിവരം കിട്ടിയാൽക്കൊള്ളാമെന്നു ഞാൻ താല്പര്യപ്പെടുന്നു. എന്നാൽ ഞാൻ അവിടെ ചെല്ലണമെന്ന് ആക്കെങ്കിലും ആഗ്രഹം ഉണ്ടോ എന്ന് എനിക്കു സംശയമുണ്ട്.

ഹൈദരാബാദിന്റെ പ്രശ്നം വൈഷമ്യങ്ങൾ നിറഞ്ഞതാണ്; എങ്കിലും ഒരു പോംവഴി നിങ്ങൾ കണ്ടുപിടിക്കാതിരിക്കയില്ല.

34

കൽക്കട്ടാ,
സെപ്ററംബർ 1, 1947

നിങ്ങളുടെ കത്തു കിട്ടി. ഭോപ്പാലിന്റെ കത്തു വിചിത്രമാണ്. ഞാൻ അതു് ഇഷ്ടപ്പെട്ടില്ല. നിങ്ങളുടെ ജോലി വളരെ കഠിനമാണ്. അതിന് ആവശ്യമുള്ള ബലം ഈശ്വരൻ നിങ്ങൾക്കു പ്രദാനം ചെയ്യട്ടെ. ഭോപ്പാൽ വക്രതയില്ലാതെ പെരുമാറുന്നപക്ഷം ഹൈദരാബാദിന്റെ പ്രശ്നം നിഷ്പ്രയാസം പരിഹരിക്കാൻ കഴിയും. പാകിസ്ഥാനെ സംബന്ധിച്ചും അതുതന്നെയാണു പരമാൎത്ഥം.

എന്റെ പരിപാടി നിങ്ങൾക്കു ഞാൻ അയച്ചുതന്നു. എന്നാൽ

34 Letters to Sardar Vallabhbhai Patel, pp. 224—225

ഇപ്പോൾ അതു് ഉപേക്ഷിച്ചതിന്നു തുല്യമാണു്. നാളെ രാവിലെ ഞങ്ങൾ നവ്ഖാലിയിലേക്കു പോകാൻ നിശ്ചയിച്ചിരിക്കയായിരുന്നു. അതിനാൽ ഷഹീദ്സാഹിബ്ബ് വീട്ടിലേക്കു പോയി. ഈ ഭവനത്തിൽ മുതിർന്ന ആളായിട്ടുള്ളതു ഞാൻ മാത്രമാണു്. ദീൻഷാ മേത്താ ഇവിടെയുണ്ടു്. പക്ഷേ, അദ്ദേഹത്തിന്നു വളരെയൊന്നും ചെയ്യാൻ സാധിക്കയില്ല; ഭാഷയും അറിഞ്ഞുകൂടാ.

മഛ്വാ ബസാറിൽ ഏതോ ഒരാളെ കത്തികൊണ്ടു കുത്തി. ആരാണു് കുത്തിയതെന്നു് അറിഞ്ഞില്ല. ഒരു പക്ഷേ, ഷഹീദ് സുഹ്രുവര്‍ദ്ദിയെ ആക്രമിക്കാൻ അവർ ആഗ്രഹിച്ചിരിക്കാം. എന്നാൽ അദ്ദേഹത്തെ കണ്ടുപിടിക്കാൻ അവൎക്കു കഴിഞ്ഞില്ല. അതിനാൽ അവരുടെ കോപം എന്റെ നേൎക്കു തിരിഞ്ഞു. മുൻവശത്തു മുററത്തു ബഹളം ഉണ്ടായി. പെൺകുട്ടികൾ രണ്ടുപേരും (ആഭാഗാന്ധിയും, മനുഗാന്ധിയും) അവരുടെ നടുവിലേക്കു് ഇറങ്ങിച്ചെന്നു. ഞാൻ കിടന്നു് ഉറങ്ങാൻ ഭാവിക്കയായിരുന്നു. വീട്ടുടമസ്ഥയായ മുസ്ലിം വനിത കാര്യമെന്തെന്നു നോക്കാൻ അകത്തു കടന്നുവന്നു. എനിക്കു് എന്തെങ്കിലും ആപത്തു വന്നേക്കുമെന്നായിരുന്നു അവരുടെ ഭയം. ഞാനും ജാഗ്രതയോടെ എഴുന്നേററു; എന്റെ മൗനം ഭഞ്ജിച്ചു. ആ ലഹളയുടെ നടുവിൽ ഞാൻ കടന്നു ചെന്നു. പെൺകുട്ടികൾ എന്റെ പാർശ്വത്തിൽനിന്നു മാറിയില്ല. മററാളുകളും എന്നെ വളഞ്ഞുനിന്നു. കണ്ണാടിജനലുകൾ തകൎക്കപ്പെട്ടു. വാതിലുകളും തകൎക്കാനാരംഭിച്ചു. ഇലക്ട്രിക്കു പങ്കകളുടെ കമ്പികൾ മുറിക്കാൻ ഒരു പരിശ്രമം നടന്നു. ചിലതു മാത്രം പൊട്ടി. അവരെ ശാന്തരാക്കാൻവേണ്ടി ഞാൻ ഉച്ചത്തിൽ സംസാരിച്ചുതുടങ്ങി. അതു് ആരു കേൾക്കാനാണു്? എന്നു മാത്രമല്ല, എനിക്കു ഹിന്ദുസ്ഥാനി മാത്രമേ സംസാരിക്കാൻ കഴിവുള്ളു. ഇവരാകട്ടെ, ബംഗാളികളും. സമീപത്തു ചില മുസൽമാന്മാരും ഉണ്ടായിരുന്നു. തിരിച്ചടിക്കരുതെന്നു് അവരോടു ഞാൻ അഭ്യൎത്ഥിച്ചു. അതുകൊണ്ടു് അവർ എന്റെ ചുററും നിന്നതേയുള്ളു. അവിടെ രണ്ടു വിഭാഗങ്ങൾ ഉണ്ടായിരുന്നു. ഒന്നു് കോപം ജ്വലിപ്പിക്കാനും മറേറതു് അതിനെ തിരിച്ചുവിടാനും ശ്രമിച്ചു. രണ്ടു പോലീസുകാരും അവിടെ ഉണ്ടായിരുന്നു. അവരും സഹനഭാവത്തിൽ നിന്നതേയുള്ളു. ഞാൻ കൈ കൂപ്പി ശബ്ദമുയൎത്തി അപേക്ഷിച്ചു. അവർ എന്നെ തടഞ്ഞു. ഞാൻ അകത്തു പോയിരിക്കണമെന്നു കല്യാണം നിർദ്ദേശിച്ചു. ബിസെൻ നടുവിലായിരുന്നു. പൈജാമ മാത്രമാണു് അയാൾ ധരിച്ചിരുന്നതു്. അയാളെ ലഹളക്കാർ ഒരു മുസ്ലിമായി കരുതി. ഇഷ്ടികകൾ വലിച്ചെറിയപ്പെട്ടു. ഒന്നു് ഒരു മുസ്ലിമിന്റെ പുറത്തു കൊണ്ടു. ആൎക്കും മുറിവു പററിയില്ല. എങ്കിലും ആ ഇഷ്ടിക എന്റെ മേൽ വന്നുകൊള്ളാൻ ഇടയുണ്ടായിരുന്നു. അധികം താമസിയാതെ പോലീസ് സൂപ്രണ്ടു് വന്നുചേൎന്നു. വീട്ടിന്നു വളരെ നാശം വരുത്തിവെച്ചതിനുശേഷം ചെറുപ്പക്കാർ പിരിഞ്ഞുപോയി. പ്രഫുല്ലബാബുവും, അന്നദയും വന്നെത്തി. കൂടുതൽ പോലീസുകാവൽ ഏർപ്പെടുത്തണമെന്നു് പ്രഫുല്ല നിർദ്ദേശിച്ചു. ഞാൻ തടസ്സം പറഞ്ഞു.

ഈ ആക്രമണത്തിൽ ഹിന്ദുമഹാസഭ ഉൾപ്പെട്ടിരുന്നെന്നു സകലരും സംശയിക്കുന്നു. ലഹളക്കാരിൽ ആരെയെങ്കിലും അറസ്റ്റുചെയ്യുന്നതിനു മുമ്പ് ശ്യാമപ്രസാദിനേയും ചാററർജിയേയും കാണണമെന്നും ധിറുതിപ്പെട്ടു യാതൊന്നും ചെയ്യരുതെന്നും ഞാൻ പറഞ്ഞു. ഇപ്രകാരമാണ് ഇവിടുത്തെ സ്ഥിതി. എനിക്ക് അദ്ധരാത്രിക്കുശേഷം അരമണിക്കൂറാണ് ഉറങ്ങാൻ കഴിഞ്ഞത്. സ്വാഭാവികമായിതന്നെ എനിക്കു പതിവുസമയത്ത് എഴുന്നേല്ക്കേണ്ടി വന്നു.

ജവാഹർലാലിനോട് ഇതിനെപ്പററി സംസാരിക്കണമെന്നപേക്ഷ....മേല്പറഞ്ഞ അവസ്ഥയിൽ, ഞാൻ ഇവിടെത്തന്നെ ആയിരിക്കുമെന്ന് നിങ്ങൾ പ്രതീക്ഷിച്ചാൽ മതി. നാളത്തെ കാര്യം ആക്കു പറയാൻ കഴിയും?

35

കൽക്കട്ട,
സെപ്തംബർ 1, 1947

*ഇന്ന് അവർ ഇവിടെ ഒരു സമരം ചെയ്യാൻ ഒരുങ്ങിക്കൊണ്ടിരിക്കയത്രേ. ഞാൻ പുറത്തുപോയി, മുറിവേററു മരിച്ച രണ്ടു മുസ്ലീമാന്മാരുടെ ശവശരീരങ്ങൾ കണ്ടു. പല സ്ഥലങ്ങളിലും ലഹള പൊട്ടിപ്പുറപ്പെട്ടിരിക്കയാണെന്നു കേൾക്കുന്നു. അങ്ങനെ അത്ഭുതകരമായൊരു സിദ്ധിയെന്നു കരുതിയത്, ക്ഷണികമായ ഒരു തിളക്കം മാത്രമായിത്തീർന്നു. ഈ പരിതഃസ്ഥിതികളിൽ എന്റെ കത്തവ്യം എന്താണെന്നു ഞാൻ ആലോചിച്ചുകൊണ്ടിരിക്കയത്രേ. വൈകുന്നേരം 6 മണിയോടടുപ്പിച്ചാണ് ഇതു ഞാൻ എഴുതുന്നത്. തപാൽ നാളെ മാത്രമേ പോകയുള്ളു. ആകയാൽ കുറേക്കൂടി എഴുതാൻ എനിക്കു കഴിഞ്ഞേക്കും. ഞാൻ പഞ്ചാബിൽ ചെല്ലണമെന്നു ജവാഹർ കമ്പിയടിച്ചിരിക്കുന്നു. പക്ഷേ, എങ്ങനെയാണു ഞാൻ ഇപ്പോൾ കൽക്കട്ടാ വിട്ടു പോവുക? ഒരു പരിഹാരം ആലോചിച്ചു കണ്ടുപിടിക്കാൻ ശ്രമിക്കയാണ്. മൗനം ആലോചനയ്ക്കു സഹായമായിരിക്കും....

സെപ്തംബർ 2, 1947
രാവിലെ 4—45

മേല്പറഞ്ഞത് എഴുതിയതിനു ശേഷം, കുറേക്കൂടി വിവരങ്ങൾ എനിക്കു കിട്ടി. ഇന്നലെ വൈകുന്നേരം ധാരാളം ആളുകൾ എന്നെ കാണാൻ വന്നു. എന്റെ കടമയെപ്പററിത്തന്നെ ഞാൻ ചിന്തിച്ചുകൊണ്ടിരുന്നു. എനിക്കു കിട്ടിയ വാത്തകൾ പ്രശ്നത്തിന്റെ വലിപ്പം എനിക്കു കാണിച്ചുതന്നു; ഞാൻ ഒരു ഉപവാസം അനുഷ്ഠിക്കാൻ തീരുമാനിച്ചു. ഇന്നലെ രാത്രി 8—15 ന് അതു് ആരംഭിച്ചു. രാത്രി രാജാജി വന്നു.

35 Letters to Sardar Vallabhbhai Patel, pp. 225—226

* ഡൽഹിയിൽ അപ്പോൾ നിലവിലിരുന്ന സാമുദായിക സ്ഥിതിഗതികളെപ്പററി പ്രതിപാദിക്കുന്നു. അവയ്ക്കു ചില പ്രതിവിധികളും നിർദ്ദേശിക്കുന്നു.

ഉപവസിക്കാതിരിക്കാൻ എന്നെ പ്രേരിപ്പിക്കുന്നതിന് അദ്ദേഹം ശ്രമിച്ചു. എന്നാൽ, അദ്ദേഹത്തിൻെറ വാദങ്ങളൊന്നും എൻെറ മനസ്സിനെ സ്പർശിച്ചില്ല. എൻെറ മാർഗം വ്യക്തമായി കാണാൻ എനിക്കു കഴിഞ്ഞു. നിങ്ങൾക്കു മനഃക്ലേശം തോന്നരുത്; മററാർക്കും തോന്നരുത്. ഉല്ക്കണ്ഠകൊണ്ടു യാതൊന്നും നേടാനില്ല. നേതാക്കൾ സ്വയം സത്യസന്ധരാണെങ്കിൽ, കലാപങ്ങൾ അവസാനിക്കും; ഉപവാസം അവസാനിപ്പിക്കുകയും ചെയ്യാം. കലാപങ്ങൾ തുടരുന്നപക്ഷം ഞാൻ ഇനിയും ജീവിച്ചിരിക്കുന്നതു് എന്തിനുവേണ്ടിയാണു്? ജനങ്ങളെ ശാന്തരാക്കാനുള്ള ശക്തിപോലും എനിക്കു് ഇല്ലെങ്കിൽ, മറെറന്താണു് എനിക്കു ചെയ്യാൻ അവശേഷിച്ചിട്ടുള്ളതു്. ഇനിയും എന്നെ പ്രയോജനപ്പെടുത്താൻ ഭഗവാനു് ആഗ്രഹമുണ്ടെങ്കിൽ, അദ്ദേഹം ജനഹൃദയങ്ങളിൽ പ്രവേശിച്ചു്, അവരുടെ ബോധം തെളിയിച്ചു്, അങ്ങനെ എൻെറ ശരീരം പരിരക്ഷിക്കട്ടെ ഞാൻ ഉപവാസം ആരംഭിച്ചിട്ടുള്ളതു്, അദ്ദേഹത്തിൻെറ പേരിൽ മാത്രമാണു് ...

ഈശ്വരൻ നിങ്ങളെയെല്ലാവരേയും ഭദ്രമായി സംരക്ഷിക്കുമാറാകട്ടെ. ഈ മഹാനാശത്തിൽ മററാർക്കും ഒന്നും ചെയ്യാൻ കഴിവില്ല.

## 36

ബിർലാമന്ദിരം,<br>ന്യൂഡൽഹി,<br>നവംബർ 1, 1947

ഇന്നലെ നിങ്ങൾ എന്നെ വന്നു കണ്ടു. എന്നാൽ ഇന്നലെ നിങ്ങളുടെ ജന്മദിനം ആയിരുന്നെന്നു് ഞാൻ അപ്പോൾ ഓർത്തില്ല. അതുകൊണ്ടു് അവിടെവെച്ചുതന്നെ എൻെറ മംഗളാശംസകൾ നിങ്ങൾക്കു നല്കാനും കഴിഞ്ഞില്ല. അത്ര വേദനാമയമായ അവസ്ഥയിലാണു ഞാൻ കഴിയുന്നതു്.

ഈ കത്തു ഞാൻ എഴുതുന്നതു് പ്രത്യേക കാരണങ്ങൾ നിമിത്തമാണു്.

1. അസംഖ്യം അഭയാർത്ഥികൾ കൂട്ടംകൂടി ബിർലാക്ഷേത്രത്തിൻെറ സമീപത്തു വരുന്നു. അവർക്കെല്ലാം അവിടെ വസിക്കാൻ സാധിക്കയില്ല. എങ്ങനെയോ അവർ തിങ്ങിക്കൂടി കഴിയുകയാണു്. ഒരു ക്യാമ്പിലേക്കു് അവരെ മാററണം. അതു വേഗം വേണംതാനും.

2. മുസ്ലിംപള്ളികളെക്കുറിച്ചുള്ള ഒരു കത്തു് ഞാൻ ഇതിൻെറ കൂടെ വെക്കുന്നുണ്ടു്. അത്തരത്തിലുള്ള പലതിൽ ഒന്നു മാത്രമാണു് അതു്. പള്ളികളെ ദുരുപയോഗപ്പെടുത്താൻ ഇടയാകാതെ സംരക്ഷിക്കുന്നതാണു് എന്നൊരു പ്രസ്താവന പുറപ്പെടുവിക്കണം. അവയ്ക്കു്

36 Letters to Sardar Vallabhbhai Patel, pp. 227—228

എന്തെങ്കിലും നാശം സംഭവിച്ചിട്ടുണ്ടെങ്കിൽ, ഗവണ്മെൻറ് അതു പരിഹരിച്ചു കൊടുക്കുമെന്നും പറയണം.

3. ബലപ്രയോഗംകൊണ്ടു ഹിന്ദുമതത്തിലേക്കോ സിക്കുസമുദായത്തിലേക്കോ പരിവർത്തനംചെയ്യപ്പെട്ടവർ മതംമാററിയിട്ടില്ലാത്തതായി ഗവണ്മെൻറ് പരിഗണിക്കുമെന്നും, വേണ്ടിടത്തോളം സംരക്ഷണം അവക്കു സിദ്ധിക്കുമെന്നും പ്രഖ്യാപിക്കണം.

4. ഒരു മുസ്ലിമും ഭാരതയൂണിയൻ വിട്ടു പോകാൻ നിർബന്ധനാകരുതു്.

5. ആരെങ്കിലും തൻെറ വീടു വിട്ടൊഴിയാൻ നിർബന്ധനാവുകയും, മററുള്ളവർ നിയമവിരുദ്ധമായി ആ വീട്ടിൽ കയറി പാപ്പുറപ്പിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ, അപ്രകാരമുള്ള കൈവശപ്പെടുത്തൽ അസാധുവാണെന്നു പരിഗണിക്കപ്പെടണം; അത്തരം വീടുകൾ, മുസ്ലിം ഉടമസ്ഥന്മാക്കുവേണ്ടി സംരക്ഷിക്കപ്പെടണം.

ഇപ്രകാരം ഒരു പ്രസ്താവന പുറപ്പെടുവിക്കേണ്ടതാണെന്നു ഞാൻ യഥാർത്ഥത്തിൽ വിചാരിക്കുന്നു.

## ഭാഗം പതിനൊന്നു്

# രവീന്ദ്രനാഥ ടാഗോറിന്നു്

### 1

ആശ്രമം, സബർമതി,
ഒക്ടോബർ 18, 1919

പ്രിയപ്പെട്ട ഗുരുദേവ്,

ഡിസംബറിൽ അഹമ്മദാബാദിൽവെച്ചു് ഒരു സാഹിത്യസമ്മേളനം* നടത്തുന്നുണ്ടു്. ഡിസംബർ 13, 14, 15 എന്നിവയാണു തീയതികരം.അങ്ങു് സന്നിഹിതനായി ആ സമ്മേളനത്തെ അലങ്കരിക്കണമെന്നു സംഘാടകൎക്കു് അത്യധികം ആഗ്രഹമുണ്ടു്. അതു സാദ്ധ്യമാക്കാൻ അല്പമെങ്കിലും അങ്ങേയ്ക്കു് സൗകര്യമുണ്ടെങ്കിൽ, ഗുജറാത്തിനെ അങ്ങു് നിരാശപ്പെടുത്തുകയില്ലെന്നു ഞാൻ പ്രത്യാശിക്കുന്നു.

ദക്ഷിണാഫ്രിക്കയിലേക്കു പോകാൻ ആൻഡ്രൂസിനെ അനുവദിച്ചതു് അങ്ങയുടെ സൗമനസ്യമാണു്. അദ്ദേഹത്തിനു പോകാൻ സ്വാതന്ത്ര്യമുണ്ടെന്നു് അറിയിച്ചുകൊണ്ടു് ഒരു കമ്പി ഇപ്പോഴാണു് എനിക്കു കിട്ടിയതു്. ഇതു് എനിക്കു അത്യന്തം ആശ്വാസപ്രദമാണു്. അദ്ദേഹം അവിടെ പോകുന്നതുകൊണ്ടു് പരമാവധി നന്മ ഉണ്ടാകുമെന്നു എനിക്കു നിശ്ചയമുണ്ടു്.

അങ്ങു് ആരോഗ്യവാനായി കഴിയുന്നുണ്ടെന്നു പ്രതീക്ഷിക്കുന്നു.

അങ്ങയുടെ, ആത്മാൎത്ഥതയുള്ള,
എം. കെ. ഗാന്ധി

### 2

സെപ്റ്റംബർ 20, 1932

പ്രിയപ്പെട്ട ഗുരുദേവ്,

ഇപ്പോരം ചൊവ്വാഴ്ച അതിരാവിലെ മൂന്നുമണിയാണു്. *ഉച്ചയ്ക്കു ഞാൻ ആ അഗ്നേയകവാടത്തിൽ പ്രവേശിക്കയാണു്. അങ്ങേയ്ക്കു് ഈ ഉദ്യമത്തെ അനുഗ്രഹിക്കാൻ കഴിയുമെങ്കിൽ, അതു ഞാൻ ആഗ്രഹിക്കുന്നു. അങ്ങു് എന്റെ ഒരു യഥാൎത്ഥ സുഹൃത്തായിരുന്നിട്ടുണ്ടു്—ചിന്തകളെല്ലാം പലപ്പോഴും ഉച്ചത്തിൽ വിളിച്ചു പറയുന്ന ഒരു നിഷ്കപടസുഹൃത്തു്. ഏതെങ്കിലും ഒരു പ്രകാരത്തിൽ സുദൃഢമായ ഒരഭിപ്രായം അങ്ങയിൽനിന്നു കേരംക്കാൻ ഞാൻ കാത്തിരിക്കുന്നു. പക്ഷേ, അങ്ങു് വിമ

1 Mahatma, vol. i, Facing, p. 312 (ഈ വിഭാഗത്തിൽ വരുന്ന 11 കത്തുകളും മഹാകവി രവീന്ദ്രനാഥ ടാഗോറിനുള്ളവയാണു്).

* ഗുജറാത്ത് സാഹിത്യസമ്മേളനം.

2 Gandhi Marg, vol. iii pp. 197—198

* യറവ്ദാ ഉപവാസത്തിന്റെ ആരംഭത്തിനു തൊട്ടുമുമ്പു്.

ശിക്കാൻ വിസമ്മതിച്ചിരിക്കയാണു്. ഇനി അങ്ങു് എന്നെ വിമർശിക്കുന്നതു് എൻെറ ഉപവാസവേളയിൽ മാത്രമാവാനേ സാധിക്കയുള്ളു; എങ്കിലും അങ്ങയുടെ ഹൃദയം എൻെറ കൃത്യത്തെ അപലപിക്കുന്നപക്ഷം, ആ വിമർശനത്തെ ഞാൻ വിലമതിക്കുന്നു. കുററസമ്മതത്തിൻെറ ഫലം എന്തായിരുന്നാലും എനിക്കു തെററു പററിയെന്നു മനസ്സിലാക്കുന്നപക്ഷം, അബദ്ധം പരസ്യമായി തുറന്നു പറയാൻ കഴിയാത്ത വിധത്തിൽ ഞാൻ അത്ര അഹങ്കാരിയല്ല. അങ്ങയുടെ ഹൃദയം ഈ കൃത്യത്തിനു് അംഗീകാരം നല്കുന്ന പക്ഷം, എന്നെ അനുഗ്രഹിച്ചാലും. അതു് എനിക്കു ബലം നല്കും. എൻെറ ആശയം വ്യക്തമാക്കാൻ കഴിഞ്ഞിട്ടുണ്ടെന്നു പ്രത്യാശിക്കുന്നു.

എൻെറ സ്നേഹം. എം. കെ. ഗാന്ധി

രാവിലെ 10–30

ഇതു സൂപ്രണ്ടിനെ ഏല്പിക്കുമ്പോളാണു്, അങ്ങയുടെ സ്നേഹപൂർണവും ഉജ്ജ്വലവുമായ കമ്പിസന്ദേശം എനിക്കു കിട്ടിയതു്. ഞാൻ പ്രവേശിക്കാൻ പോകുന്ന കൊടുങ്കാററിൻെറ മദ്ധ്യത്തിലും അതെന്നെ നിലനിർത്തും. ഞാൻ ഒരു കമ്പിസന്ദേശം അങ്ങേയ്ക്കും അയയ്ക്കുന്നുണ്ടു്.

അങ്ങേയ്ക്കു് നന്ദി,
എം. കെ. ജി.

3

ജൂലൈ 27, 1933

പ്രിയപ്പെട്ട ഗുരുദേവ്,

*യറവ്ഡാക്കരാർ ബംഗാളിനു ബാധകമാകുന്നിടത്തോളം, അതിനെ സ്പർശിച്ചുകൊണ്ടു് അങ്ങു് പുറപ്പെടുവിച്ച പത്രസന്ദേശം ഞാൻ വായിച്ചു. ഈ കരാർ ബംഗാളിനോടു ഗുരുതരമായ അനീതി പ്രവർത്തിച്ചതായി ധരിക്കപ്പെട്ടിട്ടുണ്ടു്. അങ്ങയ്ക്കു് എന്നോടുള്ള അത്യഗാധമായ വാത്സല്യത്താലും എൻെറ അഭിപ്രായങ്ങളിലുള്ള വിശ്വാസത്താലും ആ കരാറിനെ അനുകൂലിക്കാൻ അങ്ങു് അനുചിതമാംവണ്ണം പ്രേരിതനായി എന്നു മനസ്സിലായപ്പോഠം എനിക്കു് അഗാധമായ ഖേദം ഉളവായി. എന്നോടുള്ള സ്നേഹം അങ്ങയുടെ നിഗമനത്തെ ബാധിക്കാൻ പാടില്ലായിരുന്നെന്നോ, സ്വതന്ത്രമായി ഒരു നിഗമനത്തിൽ എത്തിച്ചേരാൻ അങ്ങേക്കു് വേണ്ടത്ര സൗകര്യം ഉണ്ടായിരുന്നിട്ടും അങ്ങു് എൻെറ നിഗമനത്തിലുള്ള വിശ്വാസംമൂലം ഈ കരാറിനെ അംഗീകരിക്കാൻ പാടില്ലായിരുന്നെന്നോ, ഇപ്പോഠം ഞാൻ പറയുന്നതുകൊണ്ടു് ഒരു ഫലവുമില്ല. അങ്ങയുടെ വളരെ ഉദാരമായ മനോഭാവം

3 Gandhi Marg, vol. iii, pp. 200—201

* യറവ്ഡാക്കരാർ ബംഗാളിലെ ഹിന്ദുക്കൾക്കു് ദോഷകരമാണെന്നു് ഒരു അഭിപ്രായഗതി ഉണ്ടായിരുന്നു. ആ വീക്ഷണഗതി പ്രകടിപ്പിച്ചുകൊണ്ടു് രവീന്ദ്രനാഥടാഗോർ ഒരു പ്രസ്താവന പുറപ്പെടുവിച്ചു. അതിനു ശേഷമാണു് ഈ കത്തു് അയച്ചതു്.

എനിക്കു് അറിയാവുന്നതിനാൽ, അങ്ങു് കൈക്കൊണ്ട രീതിയിലല്ലാതെ പ്രവർത്തിക്കാൻ അങ്ങേയ്ക്കു് കഴിയുകയില്ലായിരുന്നെന്നു് ഞാൻ മനസ്സിലാക്കുന്നു. ഗുരുതരമായ ഒരബദ്ധം പ്രവർത്തിച്ചെന്നു് അങ്ങു് മനസ്സിലാക്കിയെങ്കിലും, ഇത്തരം സന്ദർഭങ്ങൾ വീണ്ടും വരുമ്പോൾ, ഇനിയും ഇതുപോലുള്ള അബദ്ധങ്ങൾ അങ്ങു് ആവർത്തിച്ചുകൊണ്ടിരിക്കുമെന്നു് എനിക്കറിയാം.

എന്തെങ്കിലും അബദ്ധം പററിയെന്നു് എനിക്കു തോന്നുന്നില്ല. ആ കരാറിൽ ഭേദഗതി വരുത്തുന്നതിനുവേണ്ടിയുള്ള പ്രക്ഷോഭണം സംജാതമായപ്പോൾ, ഞാൻ അതിൽ മനസ്സുവെയ്ക്കുയും, കാര്യങ്ങൾ അറിഞ്ഞിരിക്കേണ്ട സുഹൃത്തുക്കളുമായി ചർച്ച നടത്തുകയും ചെയ്തു. ബംഗാളിനോടു് ഒരു അനീതിയും പ്രവർത്തിച്ചിട്ടില്ലെന്നു് എനിക്കു വിശ്വാസം തോന്നി. അനീതിയെക്കുറിച്ചു പരാതിപ്പെട്ടവരുമായി ഞാൻ എഴുത്തുകുത്തു നടത്തി. പക്ഷേ, രാമാനന്ദബാബു ഉൾപ്പെടെ, അവക്കാക്കും അനീതി ഉണ്ടെന്നു് എന്നെ ബോദ്ധ്യപ്പെടുത്താൻ കഴിഞ്ഞില്ല. നമ്മുടെ വീക്ഷണകോണങ്ങൾ വിഭിന്നങ്ങളായിരുന്നു, ശരിതന്നെ. എൻെറ അഭിപ്രായത്തിൽ, ഈ പ്രശ്നത്തിൻെറ നേക്കുള്ള സമീപനരീതിയും തെററായിരുന്നു.

പരസ്പരധാരണയുടെ ഫലമായി അംഗീകരിക്കപ്പെട്ട ഒരു കരാറിൽ, ബന്ധപ്പെട്ട കക്ഷികളുടെ സമ്മതത്തോടുകൂടിയല്ലാതെ, മാററം വരുത്താൻ ബ്രിട്ടീഷ്ഗവണ്മെൻറിനു സാധിക്കയില്ല. പക്ഷേ, അപ്രകാരമൊരു സമ്മതം നേടാൻ സാരമായ പരിശ്രമം നടത്തപ്പെടുന്നതായി തോന്നുന്നില്ല. അതിനാൽ,പരാതിക്കാരോടൊപ്പം അതേ നിലപാടിൽ അങ്ങു് പ്രത്യക്ഷപ്പെടുന്നതിനെ ഞാൻ സ്വാഗതം ചെയ്യുന്നു. അതിൻെറ ഫലമായി, ബ്രിട്ടീഷ്ഗവണ്മെൻറിനോടു വ്യത്ഥമായി ഒരപേക്ഷ നടത്തുന്നതിനു പകരം, പരസ്പരചർച്ചകൾ നടക്കാൻ ഇടയാകുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. അതുകൊണ്ടു്, ഈ വിഷയത്തെപ്പററി അങ്ങു് പഠനം നടത്തുകയും ഇപ്പോൾ അങ്ങു് പ്രകടിപ്പിച്ചിരിക്കുന്ന അഭിപ്രായത്തിൽ എത്തുകയുമാണു ചെയ്തിട്ടുള്ളതെങ്കിൽ, പ്രധാനപ്പെട്ട കക്ഷികളുടെ യോഗം അങ്ങു് വിളിച്ചുകൂട്ടണം. ബംഗാളിനോടു കടുത്ത അനീതി കാണിച്ചിട്ടുണ്ടെന്നു് അവരെ ബോദ്ധ്യപ്പെടുത്തണം. അതു തെളിയിക്കാൻ കഴിയുമെങ്കിൽ, ഈ കരാർ പുനഃപരിശോധനയ്ക്കു വിധേയമാകും; ബംഗാളിനോടു പ്രവർത്തിച്ചതായി പറയപ്പെടുന്ന അനീതി തിരുത്തപ്പെടുകയും ചെയ്യും. അതിനെക്കുറിച്ചു് എനിക്കു സംശയമില്ല. ഒരു തെററായ വിധി കല്പിക്കപ്പെട്ടെന്നു് എനിക്കു ബോദ്ധ്യം വന്നാൽ, ബംഗാളിനെ സംബന്ധിച്ചിടത്തോളം, ആ അബദ്ധം തിരുത്തിക്കാണാൻ സർവശക്തിയും പ്രയോഗിച്ചു ഞാൻ പരിശ്രമിക്കും. ഇന്നുവരെ ഈ കരാറിനെ സാധൂകരിച്ചുകൊണ്ടു പരസ്യമായി ഒന്നും പറയാതെ, അവധാനപൂർവം ഞാൻ ഒഴിഞ്ഞുനില്ക്കുകയായിരുന്നെന്നു് അങ്ങേയ്ക്കു് അറിയാമല്ലോ. എൻെറ അഭിപ്രായം അവർത്തിച്ചു പറയുകയും, അതോടൊപ്പം അനീതി തെളിയിക്കപ്പെട്ടാൽ അതു

പരിഹരിക്കാമെന്നു പ്രസ്താവിക്കയും മാത്രമാണു ഞാൻ ചെയ്തതു്. അതിനാൽ ഞാൻ പൂർണമായി അങ്ങേയ്ക്കു് വിധേയനാണു്.

തൽക്കാലം ആശ്രമം പിരിച്ചുവിടുകയും, പൊതുകാര്യങ്ങൾക്കു് ഉപയോഗിക്കുന്നതിനുവേണ്ടി കഴിയുന്നിടത്തോളം ധനം സമ്പാദിക്കാനുള്ള മാർഗങ്ങൾ കണ്ടുപിടിക്കയും ചെയ്യുന്ന ജോലിയിൽ ഞാൻ മുഴുകിയിരിക്കയാണു്. അതുകൊണ്ടു ഞാൻ തടവിലാക്കപ്പെട്ടതിനുശേഷം എന്റെ സേവനം അങ്ങേയ്ക്കു ലഭ്യമായിരിക്കും. ഈ മാസാവസാനത്തിനുശേഷം ഏതു ദിവസവും ആ സംഭവം നടന്നെന്നു വരാം. അങ്ങു് ആരോഗ്യവാനായി കഴിയുന്നുണ്ടെന്നു പ്രതീക്ഷിക്കുന്നു.

അങ്ങയുടെ, ആത്മാർത്ഥതയുള്ള,<br>എം.കെ. ഗാന്ധി.

4

ഫെബ്രുവരി 20, 1934

പ്രിയപ്പെട്ട ഗുരുദേവ്,

അങ്ങയുടെ കത്തു് ഇപ്പോൾ മാത്രമാണു് എനിക്കു കിട്ടിയതു്. എന്നെക്കുറിച്ചു് ഒരു ദുഷ്പ്രചാരം നടന്നുകൊണ്ടിരിക്കയാണു്. *ബീഹാർ അത്യാഹിതത്തെപ്പററി ഞാൻ പറഞ്ഞ അഭിപ്രായങ്ങൾ എന്നെ നിന്ദിക്കാൻ ഒരു നല്ല ഉപകരണമായിത്തീർന്നു. അക്കാര്യത്തെപ്പററി പല യോഗങ്ങളിലും ഞാൻ പ്രസ്താവിച്ചിട്ടുണ്ടു്. എന്റെ സുചിന്തിതമായ അഭിപ്രായം ഇതോടൊപ്പം ഉണ്ടു്. നാം അടിസ്ഥാനപരമായ ഒരു വ്യത്യാസത്തിൽ എത്തിച്ചേർന്നിരിക്കയാണെന്നു് അങ്ങയുടെ പ്രസ്താവനയിൽനിന്നു ഞാൻ മനസ്സിലാക്കുന്നു. പക്ഷേ, എനിക്കു യാതൊന്നും ചെയ്യാൻ നിവൃത്തിയില്ല. ഭൗതികസംഭവങ്ങളിൽനിന്നു ഭൗതികാതീതങ്ങളായ ഫലങ്ങൾ ഉളവാകുന്നുണ്ടെന്നു ഞാൻ യഥാർത്ഥത്തിൽ വിശ്വസിക്കുന്നു. എങ്ങനെ അവ സംഭവിക്കുന്നു എന്നെനിക്കറിഞ്ഞുകൂടാ. എന്റെ ലേഖനം വായിച്ചതിനു ശേഷം അങ്ങയുടെ പ്രസ്താവന പ്രസിദ്ധീകരിക്കേണ്ടതു് ആവശ്യമാണെന്നു പിന്നെയും അങ്ങു്കരുതുന്നപക്ഷം, അങ്ങയുടെ ഇഷ്ടംപോലെ,ഇവിടെയോ അവിടെയോ ഉടനടി അതു പ്രസിദ്ധീകരിക്കാവുന്നതാണു്. അങ്ങു് സസുഖം കഴിയുകയാണെന്നു പ്രതീക്ഷിക്കുന്നു.

അങ്ങയുടെ, ആത്മാർത്ഥതയുള്ള,<br>എം.കെ. ഗാന്ധി.

4 Gandhi Marg, vol. iii, p. 202

* ഹരിജനങ്ങളോടുള്ള പെരുമാററത്തിന്റെ ഫലമായി ഈശ്വരൻ നല്കിയ ശിക്ഷയായിരുന്നു ബീഹാർഭൂകമ്പം എന്നു് ഗാന്ധിജി പ്രസ്താവിച്ചിരുന്നു. ഈ പ്രസ്താവന അന്ധവിശ്വാസത്തെ പ്രോത്സാഹിപ്പിക്കുന്നതാണെന്നു കരുതപ്പെട്ടതിനാൽ അതിനു് എതിരായി പ്രതിഷേധങ്ങൾ ഉയർന്നു. ആ വിഷയത്തെക്കുറിച്ചു് ടാഗോറും എഴുതിയിട്ടുണ്ടായിരുന്നു.

അവസാനത്തെ വരികൾ ലജ്ജാകരമായ വിധത്തിലാണ് എഴുതിയിട്ടുള്ളത്. ഞാൻ ക്ഷീണിച്ചവലഞ്ഞു പാതി ഉറക്കത്തിലായിരുന്നു. ക്ഷമിക്കണമെന്നപേക്ഷ. ഇന്നത്തെ തപാലിൽ ഇതയയ്ക്കണമെന്നുണ്ടെങ്കിൽ ഒരു നല്ല പകർപ്പ് എഴുതി ഉണ്ടാക്കാൻ ഞാൻ കാത്തിരുന്നുകൂടാ.

5

നവംബർ 10, 1934

പ്രിയപ്പെട്ട ഗുരുദേവ്,

*ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ ആഭിമുഖ്യത്തിൽ രൂപീകരിച്ചിട്ടുള്ള അഖിലേന്ത്യാ ഗ്രാമവ്യവസായസംഘടനയ്ക്ക് ശ്രദ്ധിക്കേണ്ടിവരുന്ന വിവിധ സംഗതികളെപ്പററി ഉപദേശം നല്കാൻ വിദഗ്ദ്ധരായ ഉപദേഷ്ടാക്കളെ ആവശ്യമുണ്ട്. അവർ ഒന്നിച്ച് സമ്മേളിക്കണമെന്നില്ല; സംഘടനയുടെ അംഗങ്ങളെ കാണണമെന്നു പറഞ്ഞു് ശല്യപ്പെടുത്താനും ഉദ്ദേശിക്കുന്നില്ല. അവരോട് എന്തെങ്കിലും അഭിപ്രായം ആരായുമ്പോൾ സംഘടനയ്ക്ക് അവർ ഉപദേശം നല്കണമെന്നു മാത്രമേ പ്രതീക്ഷിക്കുന്നുള്ളു. അവക്കു പ്രത്യേക പരിജ്ഞാനമുള്ള സംഗതികളിൽ—ഉദാഹരണമായി രസതന്ത്രപരമായ വിശകലനം, ഭക്ഷണമൂല്യങ്ങൾ, ശുചീകരണം, ഗ്രാമവ്യവസായങ്ങളുടെ സംവിധാനം, സഹകരണം, ഗ്രാമങ്ങളിലെ ചപ്പുചവറുകൾ വളമാക്കി മാററാനുള്ള പദ്ധതി, ഗ്രാമീണഗതാഗതമാർഗങ്ങൾ, വിദ്യാഭ്യാസം, (പ്രായപൂർത്തിയായവക്കും അല്ലാത്തവക്കും) ശിശുപരിചരണം മുതലായവയിൽ—ആണ് അഭിപ്രായം അറിയേണ്ടതു്. വേറെ അസംഖ്യം സംഗതികൾ ഉള്ളതുകൊണ്ട് എല്ലാം ഇവിടെ എടുത്തു പറയുന്നില്ല.

അഖിലേന്ത്യാ ഗ്രാമവ്യവസായസംഘടനയുടെ അത്തരം ഉപദേഷ്ടാക്കളുടെ കൂട്ടത്തിൽ അങ്ങയുടെ പേരുവയ്ക്കാൻ സദയം അനുവാദം നല്കുമോ? സ്വാഭാവികമായിത്തന്നെ ഈ സംഘടനയുടെ ലക്ഷ്യത്തേയും കത്തവ്യസമീപനരീതിയേയും അങ്ങ് അംഗീകരിക്കുമെന്നു വിശ്വസിച്ചുകൊണ്ടാണ് അങ്ങയെ സമീപിക്കുന്നതു്.

അങ്ങയുടെ, ആത്മാത്ഥതയുള്ള,
എം.കെ. ഗാന്ധി.

6

ഒക്ടോബർ 13, 1935

പ്രിയപ്പെട്ട ഗുരുദേവ്,

അങ്ങയുടെ ഹൃദയസ്പർശകമായ കത്തു കിട്ടിയതു് 11–ാം തീയതി ഞാൻ യോഗങ്ങളുടെ നടുവിലായിരുന്നപ്പോൾ മാത്രമാണ്. എനിക്കു

5 Gandhi Marg, vol. iii,p. 203

* അഖിലേന്ത്യാ ഗ്രാമവ്യവസായസംഘത്തിന്റെ ഉപദേഷ്ടാക്കളിൽ ഒരാളായിരിക്കാൻ ടാഗോറിനെ ക്ഷണിച്ചുകൊണ്ട് എഴുതിയ കത്തു്.

6 Gandhi Marg, vol. iii, p. 203

നേരിട്ട നല്ലാമെന്നുള്ള പ്രതീക്ഷമൂലം, അനിൽ അനാവശ്യമായി അതു വച്ചു താമസിപ്പിച്ചു. അയാരം ഇപ്പോരം ആരോഗ്യം തികച്ചും വീണ്ടെടുത്തിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

*എനിക്കു് ഇപ്പോരം സാമ്പത്തികസ്ഥിതി മനസ്സിലാക്കാൻ കഴിയുന്നുണ്ടു്. ആവശ്യമുള്ള പണം ഉണ്ടാകാൻ ഞാൻ സവ്വ കഴിവും പ്രയോഗിക്കുമെന്നു് അങ്ങു് വിശ്വസിക്കണം. ഞാൻ തപ്പിത്തടഞ്ഞു കൊണ്ടിരിക്കയാണു്. പരിഹാരമാർഗം കണ്ടുപിടിക്കാൻ പരിശ്രമിക്കയാണു്. എന്റെ അന്വേഷണത്തിന്റെ ഫലം അങ്ങയെ ധരിപ്പിക്കാൻ കുറേ സമയം വേണ്ടിവരും.

അങ്ങയുടെ ഈ പ്രായത്തിൽ ഒരു യാചനാസംരംഭംകൂടെ അങ്ങേയ്ക്കു് ഏറെറടുക്കേണ്ടി വരുന്നതു് ചിന്തിക്കാനാവാത്ത കാര്യമാണു്. ശാന്തിനികേതനത്തിനു പുറത്തു് അങ്ങേയ്ക്കു്പോകേണ്ടിവരാതെതന്നെ ആവശ്യമുള്ള ധനം അങ്ങയുടെ സമീപത്തു് എത്തേണ്ടതാണു്.

അങ്ങു് ആരോഗ്യം പാലിക്കുന്നുണ്ടെന്നു പ്രതീക്ഷിക്കുന്നു. ഏതാനും ദിവസം മുമ്പു് അങ്ങയുടെകൂടെ ഉണ്ടായിരുന്ന പത്മജ ഇന്നു് ഇവിടെ വന്നിട്ടുണ്ടു്. അങ്ങയെ എത്രത്തോളം വാർദ്ധക്യം ബാധിച്ചിട്ടുണ്ടെന്നു് അവർ എന്നോടു പറയുകയുണ്ടായി.

ബഹുമാനത്തോടും സ്നേഹത്തോടുംകൂടി.

അങ്ങയുടെ,
എം.കെ. ഗാന്ധി.

7

സെഗാവ്,
വാർദ്ധ,
19–2–1937

പ്രിയപ്പെട്ട ഗുരുദേവ്,

കഴിഞ്ഞ 10–ാം തീയതി അങ്ങു് അയച്ച കത്തു് അഞ്ചുദിവസം മുമ്പു് കൈപ്പററി. * അങ്ങേയ്ക്കു് എന്നിലുള്ള വിശ്വാസവും എന്നോടുള്ള സ്നേഹവും ഓരോ വരിയിലും കാണുമാനുണ്ടു്. പക്ഷേ, എന്റെ പരിമിതികളെപ്പററി ഒന്നും പറയാനില്ലേ? അങ്ങു് എന്നിൽ അപ്പിക്കാനാഗ്രഹിക്കുന്ന ഭാരം താങ്ങാൻ എന്റെ തോളുകരം തുലോം ദുർബലങ്ങളാണു്. എനിക്കു് അങ്ങയോടുള്ള സ്നേഹാദരങ്ങരം ഒരു ദിക്കിലേക്കു് എന്നെ വലിക്കുന്നു; എന്റെ ചിന്തയാകട്ടെ, മറുഭാഗത്തേക്കും. എന്നെ അഭിമുഖീകരിക്കുന്നതുപോലുള്ള പ്രശ്നത്തിൽ ചിന്ത വികാരത്തിനു കീഴ്പ്പെടാൻ അനുവദിക്കുന്നതു് ബുദ്ധിശൂന്യതയായിരിക്കും. ഞാൻ ട്രസ്റ്റ് ഏറെറടുക്കുന്നപക്ഷം ഭരണത്തിന്റെ വിശദാംശങ്ങളി

* ശാന്തിനികേതനത്തിനു സാമ്പത്തികസഹായം വാഗ്ദാനം ചെയ്യുന്നു.

7 Mahatma, vol. iv, facing p. 160

* വിശ്വഭാരതിയുടെ ഒരു ട്രസ്റ്റിയാകാൻ ഗാന്ധിജിയോടു് ടാഗോർ അപേക്ഷിച്ചതിനുള്ള മറുപടി.

ലേക്ക് കടക്കേണ്ടിവരികയില്ലെന്ന് അറിവുണ്ട്. എങ്കിലും ആ സ്ഥാപനത്തിനുവേണ്ട ധനം ശേഖരിക്കാനുള്ള കഴിവ് എനിക്കുണ്ടായിരിക്കണമെന്ന് സിദ്ധം. രണ്ടുദിവസം മുമ്പ് ഞാൻ കേട്ട സംഗതികൾ എന്റെ വൈമനസ്യം വർദ്ധിപ്പിച്ചു. എന്തുകൊണ്ടെന്നാൽ ഡൽഹിയിൽവെച്ച് എന്നോട് ചെയ്ത വാഗ്ദാനത്തിനു വിപരീതമായി, ഒരു യാചനാസംരംഭം നടത്താൻ അഹമ്മദാബാദിലേക്ക് അങ്ങു പുറപ്പെടാൻ ഭാവിക്കുന്നുണ്ട്. എനിക്കു വേദന തോന്നി. ആ സംരംഭം യഥാർത്ഥത്തിൽ തീരുമാനിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അത്് ഉപേക്ഷിക്കണമെന്നു മുട്ടുകുത്തിനിന്ന് ഞാൻ അങ്ങയോട് ആവശ്യപ്പെടുന്നു. എന്തുതന്നെ ആയാലും ട്രസ്റ്റികളിൽ ഒരാളായി എന്നെ നിയമിക്കുന്നത് വേണ്ടെന്നു വയ്ക്കണം എന്നും അങ്ങയോടു യാചിക്കുന്നു.

സ്നേഹാദരങ്ങളോടുകൂടി,
എം. കെ. ഗാന്ധി.

8

സെഗാവ്,
വാർദ്ധ,
2–3–1937

പ്രിയപ്പെട്ട ഗുരുദേവ്,

* അങ്ങയുടെ കത്ത് എനിക്കു വളരെ ദുഃഖം ഉളവാക്കി. സ്നേഹാദരങ്ങൾകൊണ്ടെഴുതിയ ഒരു കത്ത് ഇത്രത്തോളം തെററിദ്ധരിക്കപ്പെട്ടത് വിസ്മയകരമാണ്. സംശയിക്കുക എന്നൊരു പ്രശ്നമേ ഉണ്ടായിരുന്നില്ല. ആകയാൽ അങ്ങയെപ്പററി തെററായി വിധികല്പിക്കുക എന്ന പ്രശ്നവും ഇല്ല. ട്രസ്റ്റീഷിപ്പിനെപ്പററി ഞാൻ മനസ്സിലാക്കുന്ന അർത്ഥം അങ്ങയുടെ മുന്നിൽ വെയ്ക്കുക മാത്രമാണു ചെയ്യുന്നത്. ഇതിനു മുമ്പ് ഞാൻ പല സ്ഥാപനങ്ങളുടേയും ട്രസ്റ്റി ആയിരുന്നിട്ടുണ്ട്. അവയ്ക്കു വേണ്ടത്ര ധനം ശേഖരിക്കാൻ ഞാൻ വളരെ ക്ലേശം സഹിച്ചിട്ടുണ്ട്. വിശ്വഭാരതിയുടെ ചുമതല ഞാൻ സ്വീകരിക്കുന്നപക്ഷം, സാമ്പത്തികമായ ഭാരമെങ്കിലും വഹിക്കാൻ എനിക്കു കഴിവുണ്ടായിരിക്കണം. അതിന് ഈ അർത്ഥമില്ലെങ്കിൽ, എന്നെ സംബന്ധിച്ചിടത്തോളം, മറെറാരർത്ഥവുമില്ല. വാഗ്ദാനലംഘനത്തെക്കുറിച്ചാണെങ്കിൽ, അങ്ങ് ഒരു വാഗ്ദാനം ലംഘിക്കാൻ ഉദ്ദേശിച്ചു എന്നു ഞാൻ വിനോദരൂപത്തിൽ കുററപ്പെടുത്തി. അതിനു ധൈര്യപ്പെടത്തക്ക വണ്ണം അടുപ്പം എനിക്ക് അങ്ങയോടുണ്ടെന്ന് ഞാൻ വിചാരിച്ചു. എന്റെ ഉദ്ദേശ്യം തികച്ചും വ്യക്തമായിരുന്നു. ഇനിയും ഒരു യാചനാസംരംഭം നടത്തുന്നതിൽനിന്ന് ഏതെങ്കിലുംതരത്തിൽ അങ്ങയെ പിന്തിരിപ്പിക്കാനാണ് ഞാൻ ആഗ്രഹിച്ചത്. യാചനാസംരംഭം എന്ന പ്രയോഗം ഡൽഹിയിൽവെച്ച് എത്രയോ തവണ അങ്ങയും

8 Mahatma, vol. iv, facing, p. 160

* ടാഗോറിനു തെററായ ധാരണ ഉളവാക്കാൻ ഇടയായ കഴിഞ്ഞ കത്തിന് ഒരു വിശദീകരണം.

ഞാനും ഉപയോഗിച്ചതാണ്. അങ്ങയുടെ മതം എനിക്ക് അറിയാം. ഭാരതമാകമാനം അതിൽ അഭിമാനം കൊള്ളുകയും ചെയ്യുന്നു. അങ്ങേയ്ക്കു നൽകാൻ കഴിവുള്ളിടത്തോളം ആ മതം ഞങ്ങൾക്ക വേണം. എന്നാൽ 'വിശ്വഭാരതി വാദ്യക്കാരന' വേണ്ടി—ബഹുജനസമക്ഷം അങ്ങുതന്നെ പ്രയോഗിച്ച പദമാണിതു്—പണം പിരിക്കുകയെന്ന ഭാരം അങ്ങയു ടെ തലയ്ക്കു മുകളിൽ തൂങ്ങിക്കിടക്കുന്ന അവസ്ഥയിലായിരിക്കരുതു് അതു്.

എന്റെ വിവേകശൂന്യമായ കത്തു് അങ്ങേയ്ക്കു ഉളവാക്കിയ വേദന പരിഹരിക്കാൻ ഈ കത്തിനു കഴിയുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

സ്നേഹാദരങ്ങളോടുകൂടി,

അങ്ങയുടെ,
എം. കെ. ഗാന്ധി

9

സെഗാവ്,
വാർധ,
സെപ്തംബർ 23, 1937

പ്രിയപ്പെട്ട ഗുരുദേവ്,

കഴിഞ്ഞതവണ അങ്ങയച്ച കത്തു് എന്റെ മുന്നിലുണ്ടു്. എന്നേ ക്കാൾ മുൻകൂട്ടി അങ്ങു് പ്രവർത്തിച്ചു. *സർ നീൽരതൻ അയച്ച ആശ്വാ സപ്രദമായ ഒടുവിലത്തെ കമ്പി കിട്ടിയപ്പോൾ ഞാൻ എഴുതാൻ ആഗ്രഹിച്ചു. പക്ഷേ, എന്റെ വലതുകൈയ്ക്കു വിശ്രമം ആവശ്യമുണ്ടു്. പറഞ്ഞുകൊടുത്തു് എഴുതിക്കാൻ എനിക്ക് ഇഷ്ടമില്ലായിരുന്നു. ഇടതു കൈ മന്ദംമന്ദമാണു പ്രവർത്തിക്കുന്നതു്. ഞങ്ങളിൽ ചിലർക്ക് അങ്ങ യോടു് എത്രമാത്രം സ്നേഹമുണ്ടെന്നു് അങ്ങയെ അറിയിക്കാൻ മാത്രമാ ണു് ഈ കത്തു്. അങ്ങയുടെ ആരാധകന്മാരുടെ ഹൃദയങ്ങളിൽനിന്നു് ഉയന്ന നിശ്ശബ്ദപ്രാത്ഥനകൾ ശ്രവിക്കപ്പെട്ടുവെന്നു ഞാൻ നിവ്യാജ മായി വിശ്വസിക്കുന്നു. ഇപ്പോഴും അങ്ങു് ഞങ്ങളുടെകൂടെയുണ്ടു്. അങ്ങു് ലോകത്തിന്റെ ഒരു ഗായകൻ മാത്രമല്ല. അങ്ങയുടെ ജീവചൈ തന്യമുള്ള ഭാഷ ആയിരമായിരം പേക്ക് ഒരു മാർഗദീപവും പ്രചോദ നവുമാണു്. വരാനിരിക്കുന്ന അനവധി നീണ്ട വർഷങ്ങൾ അങ്ങു് ആയുഷ്മാനായിരിക്കാൻ ഇടയാകട്ടെ.

അഗാധസ്നേഹത്തോടുകൂടി,

അങ്ങയുടെ, ആത്മാത്ഥതയുള്ള,
എം.കെ. ഗാന്ധി.

9 Mahatma, vol. iv, Facing, p. 208
* ടാഗോർ രോഗാന്തനരം വിശ്രമിക്കുകയായിരുന്നു.

10

ന്യൂ ഡൽഹി,
ഏപ്രിൽ 2, 1939

പ്രിയപ്പെട്ട ഗുരുദേവ്,

*മാർദ്ദവം തുളുമ്പുന്ന അങ്ങയുടെ കത്തു കൈപ്പററി. എൻെറ മുന്നിൽ അങ്ങു് വെച്ച പ്രശ്നം പ്രയാസമേറിയതാണു്. ചില നിർദ്ദേശങ്ങഠം ഞാൻ സുഭാഷിനെ അറിയിച്ചിട്ടുണ്ടു്. ഈ ദുർഘടസന്ധിക്കു് മറെറാരു പോംവഴിയും ഞാൻ കാണുന്നില്ല. അങ്ങയുടെ ആരോഗ്യം പരിരക്ഷിക്കപ്പെടുന്നുണ്ടെന്നു പ്രതീക്ഷിക്കുന്നു.

ചാർലി ഇപ്പോഴം ആശുപത്രിയിലാണു്.

സ്നേഹപൂർവ്വം, അങ്ങയുടെ,
എം.കെ. ഗാന്ധി.

11

കൽക്കത്തയിലേക്കുള്ള മാർഗമദ്ധ്യേ,
19–2–1940

പ്രിയപ്പെട്ട ഗുരുദേവ്,

*നാം പിരിഞ്ഞപ്പോഠം എൻെറ കൈയിൽ അങ്ങു് വെച്ചുതന്ന ഹൃദയസ്പർശകമായ കുറിപ്പു് നേരേ എൻെറ ഹൃദയത്തിലേക്കുതന്നെ പ്രവേശിച്ചിട്ടുണ്ടു്. വിശ്വഭാരതി തീർച്ചയായും ഒരു ദേശീയസ്ഥാപനമാണു്; അതു് അന്തർദ്ദേശീയവുംകൂടെയാണു്; സംശയമില്ല. അതിൻെറ ശാശ്വതമായ നിലനില്പു് ഉറപ്പു വരുത്തുന്നതിനുവേണ്ടിയുള്ള പൊതുപരിശ്രമത്തിൽ ഞാൻ കഴിവുള്ളതെല്ലാം ചെയ്യുമെന്നു് അങ്ങു് വിശ്വസിക്കണം.

ദിവസേന പകൽസമയത്തു് ഒരു മണിക്കൂറോളം നിഷയോടുകൂടി ഉറങ്ങാമെന്നു് അങ്ങു് ചെയ്ത വാഗ്ദാനം പാലിക്കണം.

ശാന്തിനികേതനത്തെ ഞാൻ എല്ലായ്പോഴം എൻെറ ദ്വിതീയ ഭവനമായി പരിഗണിച്ചിരുന്നു. എങ്കിലും അതിനോടു് എന്നെ പൂർവ്വാധികം വലിച്ചടുപ്പിക്കാൻ ഈ സന്ദർശനത്തിനു കഴിഞ്ഞു.

അനുസ്മരണങ്ങളോടും സ്നേഹത്തോടുംകൂടി,

അങ്ങയുടെ,
എം.കെ. ഗാന്ധി.

---

10 Mahatma, vol. v, p. 88

* കോൺഗ്രസ്സിൻെറ ത്രിപുരസമ്മേളനം കഴിഞ്ഞ ഉടനെ കോൺഗ്രസ് നേതാക്കളും സുഭാഷ് ബോസും തമ്മിൽ ഉണ്ടായ ഭിന്നതയിൽ ഗാന്ധിജി ഇടപെടണമെന്നും, ആ വ്യത്യാസംമൂലം ബംഗാളികളുടെ വികാരങ്ങളിൽ സംജാതമായ വ്രണം ശമിപ്പിക്കണമെന്നും ടാഗോർ ഗാന്ധിജിയോടു് അഭ്യർത്ഥിച്ചിരുന്നു.

11 Mahatma, vol. v, p. 304

* ശാന്തിനികേതനത്തിൽ ഒരു സന്ദർശനം നടത്തിയതിനുശേഷം.

## ഭാഗം പന്ത്രണ്ട്

# ആശ്രമാന്തേവാസികൾക്ക്*

## എ. ആശ്രമത്തിലെ കുട്ടികൾക്ക്

### 1

കൊച്ചു പറവകളെ,

സാധാരണ പറവകൾക്കു ചിറകുകൾ കൂടാതെ പറക്കാൻ സാധിക്കയില്ല. ചിറകുകൾ ഉണ്ടെങ്കിൽ, തീർച്ചയായും സകലക്കും പറക്കാൻ കഴിയും. എന്നാൽ നിങ്ങൾ ചിറകുകൾ കൂടാതെ പറക്കാൻ പഠിക്കുമെങ്കിൽ, നിങ്ങളുടെ വൈഷമ്യങ്ങളെല്ലാം അവസാനിക്കും. ഞാൻ നിങ്ങളെ അതു പഠിപ്പിക്കാം.

എനിക്കു ചിറകുകൾ ഇല്ലെന്നു നിങ്ങൾ കാണുന്നില്ലേ? എന്നിട്ടും ഓരോ ദിവസവും ചിന്തയിൽ ഞാൻ നിങ്ങളുടെ അടുത്തു പറന്നെത്തുന്നു. നോക്കൂ, ഇതാ വിമല നില്ക്കുന്നു, ഇതാ ഹരി, ഇതാ ധർമകുമാർ. നിങ്ങൾക്കും എന്റെ അരികിലേക്കു ചിന്തയിൽ പറന്നെത്താൻ കഴിയും.

ചിന്തിക്കാൻ അറിയാവുന്നവർക്ക് ഒരദ്ധ്യാപകന്റെ ആവശ്യമില്ല. അദ്ധ്യാപകൻ നമുക്കു വഴികാട്ടിത്തന്നെന്നു വരാം. പക്ഷേ, ചിന്തിക്കാനുള്ള ശക്തി നമുക്കു തരാൻ അദ്ദേഹത്തിനു സാധിക്കയില്ല. അതു നമ്മിൽ മറഞ്ഞുകിടക്കുന്നു. ബുദ്ധിശക്തിയുള്ള ആളുകൾക്ക് ബുദ്ധിപൂർവമായ ചിന്തകൾ ഉണ്ടാകുന്നു. നിങ്ങളുടെ കൂട്ടത്തിലാരാണ് പ്രഭുഭായിയുടെ സായാഹ്നപ്രാർത്ഥനാസമയത്തു വേണ്ടവണ്ണം പ്രാർത്ഥിക്കാത്തതു്? എന്നോടതു പറയണം.

എല്ലാവരും ഒപ്പിട്ട ഒരെഴുത്ത് എനിക്ക് അയച്ചുതരണം. ഒപ്പിടാൻ അറിഞ്ഞുകൂടാത്തവർ ഒരടയാളമിട്ടാൽ മതി.

ബാപ്പുവിന്റെ ആശീർവാദങ്ങൾ.

---

* താൻ സ്ഥിരമായി താമസിക്കുന്ന ആശ്രമത്തിൽനിന്നു വിട്ടു കഴിയുന്ന കാലത്തും, ജയിലിൽ കഴിയുന്ന കാലത്തും ഗാന്ധിജി ആശ്രമത്തിലെ കുട്ടികൾക്കും, പ്രവർത്തകർക്കും മററും സ്ഥിരമായി കത്തുകൾ എഴുതാറുണ്ടായിരുന്നു. അത്തരം ചില കത്തുകളാണ് ഈ ഭാഗത്തു ചേർത്തിരിക്കുന്നതു്.

1 This was BAPPU, pp. 163—164 (തീയതിയില്ല).

2

ഹരിദ്വാരം.
ഫാൽഗുൻഷൂദി 3. തിങ്കളാഴ്ച

ബാലന്മാരെ ബാലികമാരേ,

പ്രകൃത്യാതന്നെ നിഷ്കളങ്കരും സ്നേഹശീലരും ഉദാരമതികളുമാണു കുട്ടികൾ. അവക്കു പ്രായമാകുമ്പോൾ മാത്രമേ തിന്മ വന്നു ചേരുന്നുള്ളു. അവരുടെ അക്രമങ്ങളിൽപോലും നിഷ്കളങ്കതയുണ്ടു്. നിങ്ങളുടെ കാര്യത്തിൽ ഇതു പരമാത്ഥമാണെങ്കിൽ നിങ്ങൾ ഓരോരുത്തരും മററുള്ളവരെ സേവിക്കണം. കൂടുതൽ ഉയരാൻ അവരെ സഹായിക്കുകയും വീഴ്ചയിൽനിന്നു രക്ഷിക്കയും ചെയ്യണം. നിങ്ങൾ പരസ്പരം ശ്രദ്ധിക്കുകയും വേണ്ടിവന്നാൽ മുന്നറിയിപ്പു നല്കുകയും വേണം. നിങ്ങളുടെ നിരീക്ഷണം ഒരു പോലീസുകാരൻെറ നിരീക്ഷണത്തേപ്പോലെയായിരിക്കരുതു് ഈശ്വരൻേറതുപോലെ ആയിരിക്കണം. ഈശ്വരൻ നമ്മെയെല്ലാം നിരീക്ഷിക്കുന്നതു ശിക്ഷിക്കുന്നതിനു വേണ്ടിയല്ല; തിരുത്തുന്നതിനു വേണ്ടിയാണു്. നിങ്ങളുടെ നിരീക്ഷണത്തിൻെറ സ്വഭാവവും അതുപോലെ ആയിരിക്കണം. മററുള്ളവക്കു് അറിഞ്ഞുകൂടാത്തതു നിങ്ങൾ അവരെ പഠിപ്പിക്കണം. ആരെങ്കിലും അസത്യം പറഞ്ഞാൽ അവരെ സ്നേഹപൂർവം അതിൽനിന്നു പിന്തിരിപ്പിക്കണം. നിങ്ങൾ ചെയ്ത വാഗ്ദാനം പാലിക്കണം, മറക്കരുതു്.

3

നിങ്ങളെല്ലാവരും ഗീത പഠിക്കുന്നവരാണു്. ദിവസേന പ്രഭാതപ്രാത്ഥനാവേളയിൽ അതിൻെറ ഒരു ഭാഗം നിങ്ങൾ ചൊല്ലുന്നുണ്ടു്. ആകയാൽ എൻെറ സുഖക്കേടിനെക്കുറിച്ചു നിങ്ങളുടെ മനസ്സിൽ വിഷമം തോന്നുന്ന പക്ഷം ആശ്വാസത്തിനു വേണ്ടി നിങ്ങൾ ഗീതയെ ശരണം പ്രാപിക്കണം. ഞാൻ രണ്ടാമദ്ധ്യായം തർജമ ചെയ്തുകൊണ്ടിരുന്നപ്പോൾ എനിക്കു് അസുഖം തോന്നി. അതു പഠിപ്പിക്കുന്ന പാഠം അനുസ്മരിച്ചു ഞാൻ തികച്ചും സന്തുഷ്ടനായിക്കഴിയുന്നു. നിങ്ങളും ഇതേ രീതിയിൽ സന്തുഷ്ടരാകണം. ശരീരം ചെയ്യുന്ന ദുഷ്പ്രവൃത്തികളുടെ ഫലം അതനുഭവിക്കണം. നാം മരിക്കുന്നതു് ഒരിക്കൽക്കൂടി ജീവിക്കാനാണു്; അവസാനം മരണമടയുന്നതിനുവേണ്ടി മാത്രം നാം ജീവിക്കുന്നതുപോലെതന്നെ. ജീവിതം, അതുകൊണ്ടു് ആഹ്ലാദിക്കാനുള്ള അവസരമല്ല; മരണം ദുഃഖിക്കാനുള്ള ഒരവസരവുമല്ല. പക്ഷേ,

---

2 Selected Letters, p. 17
ഇനിയങ്ങോട്ടു് ഈ വിഭാഗത്തിലുള്ള എല്ലാ കത്തുകളും നവജീവൻ പ്രസിദ്ധീകരിച്ചിട്ടുള്ള Selected Letters, I, എന്ന സമാഹാരത്തിൽ നിന്നെടുത്തവയാണു്. ആ സമാഹാരത്തിൽ മിക്ക കത്തുകളും ഭാഗികമായേ ചേർത്തിട്ടുള്ളു; സംബോധനയും സമാപനവും മിക്കതിലുമില്ല. ആകയാൽ, അത്തരം കുറവുകൾ ഇതിലും കാണും. 'ബാപ്പുവിൻെറ ആശീർവാദങ്ങൾ' എന്നാണു് ഇത്തരം കത്തുകൾ അദ്ദേഹം അവസാനിപ്പിക്കുക പതിവു്.

3 Selected Letters, pp. 17—18

ഒരു സംഗതി ആവശ്യമാണ്. ജീവിതത്തിൽ നമുക്കുള്ള കർത്തവ്യമെന്തെന്നു നാം നിർണയിക്കണം; നാം മരിക്കുന്നതുവരെ അതു നിർവഹിച്ചുകൊണ്ടിരിക്കയും വേണം. വിശ്വാസംകൊണ്ടോ പ്രബുദ്ധത കൊണ്ടോ നിങ്ങളുടെ കർത്തവ്യമെന്തെന്നു നിങ്ങൾ അറിയുന്നു. അതിന്റെ നിർവഹണത്തിൽ നിങ്ങൾ ഉദാസീനരാകാതിരിക്കാൻ ശ്രദ്ധിക്കണം. നിങ്ങളുടെ കർത്തവ്യം നിർവഹിച്ചുകഴിഞ്ഞു പതിവായുള്ള കളികളിൽ മുഴുകണം. ജീവനുള്ളവരുടെ നാട്ടിൽ ഇനിയൊരിക്കലും എന്നെ കാണുകയില്ലെന്നു കേട്ടാൽപ്പോലും നിങ്ങൾ രസിച്ചു നൃത്തം വെക്കുകയും ചെയ്യണം. യാതൊന്നും സംഭവിച്ചിട്ടില്ലാത്തതുപോലെ നിങ്ങൾ കർത്തവ്യം അനുഷ്ഠിച്ചുകൊണ്ടിരിക്കണം. അങ്ങനെ എന്റെ നിര്യാണത്തെക്കുറിച്ചുള്ള വാർത്ത അസത്യമാക്കിത്തീർക്കണം. ഞാൻ നിങ്ങളിൽ വിശ്വാസം അർപ്പിക്കുന്നു.

4

ചൈത്രവാഡി, 9

എത്ര നല്ല കുട്ടരാണു നിങ്ങൾ! കാകാസാഹേബ് നിങ്ങൾക്ക് എഴുതാറുണ്ടായിരുന്നെന്നും, എന്നിട്ടും അദ്ദേഹത്തിന്റെ എഴുത്തുകൾക്കു മറുപടി അയയ്ക്കാൻ നിങ്ങൾക്കു സമയം കിട്ടിയില്ലെന്നും അദ്ദേഹം പരാതിപ്പെടുന്നു. ഇപ്പോൾ കാര്യങ്ങൾ ലേശമെങ്കിലും മെച്ചപ്പെട്ടു കഴിഞ്ഞോ? മററുള്ള ആളുകൾ നിങ്ങൾക്കു കത്തെഴുതിക്കൊള്ളണമെന്നും, പകരം നിങ്ങൾ ഒന്നും എഴുതുകയില്ലെന്നും നിങ്ങൾ വിചാരിക്കുന്നതു ശരിയാണോ? ഗീതയിലുള്ള 'പരസ്പരം ഭാവയന്തഃ' എന്ന പ്രയോഗം ഓർക്കുക. പ്രയോജനങ്ങൾ പരസ്പരം ഉണ്ടായിരിക്കണം, ഭഗവാനും മനുഷ്യനും തമ്മിൽ മാത്രമല്ല, മനുഷ്യനും മനുഷ്യനും തമ്മിലും, അധ്യാപകനും വിദ്യാർത്ഥിയും തമ്മിലും, സുഹൃത്തുക്കൾ തമ്മിലുമെല്ലാം. അങ്ങോട്ടു കൊടുക്കാതെ ഇങ്ങോട്ടു വാങ്ങുക മാത്രം ചെയ്യുന്നവർ, അസ്തേയ (മോഷ്ടിക്കാതിരിക്കൽ) പ്രതിജ്ഞ ലംഘിക്കുക എന്ന അപരാധം ചെയ്യുന്നു. സത്യം, അഹിംസ, മുതലായ 'യമ'ങ്ങൾ എല്ലാ വിദ്യാർത്ഥികൾക്കും നിർബന്ധിതമാണ്; എന്തുകൊണ്ടെന്നാൽ, ഈ നിഷ്ഠകൾ പാലിക്കാത്തയാൾക്കു യാതൊരു വിദ്യാഭ്യാസവും ചെയ്യാൻ അവകാശമില്ല. നേരമ്പോക്കിൽനിന്നു ഗൗരവത്തിലേക്കു ഞാൻ കടന്നുപോന്നു, അല്ലേ? സാരമാക്കരുത്. വിനോദത്തോട് ഉപദേശം ചേർക്കുന്നതിനെതിരായി നിയമം ഒന്നുമില്ല.

5

നന്ദി,

നിങ്ങളുടെ കാര്യദർശി ഇത്തവണ ഒരു കത്തെഴുതി, എന്നെ ബഹുമാനിച്ചിരിക്കുന്നു!

ഇപ്പോൾ ഒരു പാഠപുസ്തകം എന്ന നിലയിൽ നിങ്ങൾ വായിക്കു

4 Selected Letters, p. 19
5 Selected Letters, pp. 19—20

ന്ന പുസ്തകത്തിൽനിന്നു നിങ്ങഠം എല്ലാവരും എന്താണു മനസ്സിലാക്കിയതു്? നിങ്ങളോരോരുത്തരും, മററുള്ളവരോടു് ആലോചിക്കാതെ അക്കാര്യം വ്യക്തമായ കൈയക്ഷരത്തിൽ, ഒരു നല്ല കടലാസ്സിൽ എനിക്കു് എഴുതിയയയ്ക്കണം. അതു് എനിക്കു വളരെ ആനന്ദകരമായിരിക്കും. നിങ്ങളുടെ പരീക്ഷയുംകൂടി ആയിരിക്കുമതു്.

6

കൂടു വിട്ടു നീ പറന്നു പൊയ്ക്കളഞ്ഞു. അതിനാൽ, വാസ്തവം പറഞ്ഞാൽ, നിനക്കു ഞാൻ എഴുതാൻ പാടില്ല. എങ്കിലും ഇതെഴുതുന്നതു നിന്നോടു് ഇത്രയും പറയാനത്രെ: ഇഷ്ടമുള്ളിടത്തേക്കു നിനക്കു പറന്നു പോകാം. പക്ഷേ, ഇപ്പോഴും ഞാൻ നിന്നെ ഓക്കുന്നു. എൻെറ കണ്ണുകളാൽ നിന്നെ ഞാൻ പിന്തുടരുകയും ചെയ്യുന്നുണ്ടു്,

7

നന്ദി,
വൈശാഖവാഡി, 13

കാന്തി പുറത്തുപോയെന്നുള്ളതു സത്യംതന്നെ. പക്ഷേ, നിങ്ങഠം ഒരു സമാജം രൂപീകരിച്ചിട്ടുണ്ടല്ലോ. അങ്ങനെ നിങ്ങഠം ഒരു സംഘടന കെട്ടിപ്പൊക്കിയിരിക്കുന്നു. സംഘടനയ്ക്കു് ഒരു സൗകര്യമുണ്ടു്. അതിൻെറ അംഗങ്ങളുടെ സംഖ്യ വർദ്ധിച്ചാലും കുറഞ്ഞാലും അതു തുടൻു നിലനില്ക്കുന്നു. മഹാജൻ, പാഞ്ചു്, രാഷ്ട്രം, സമുദായം, ഒരു സംഘടന — ഇവയെല്ലാം ഒരിക്കലും മരിക്കുന്നില്ല. ഇപ്പോഠം നാം അറിയുന്ന അംഗങ്ങളെല്ലാം മരിച്ചാലും സംഘടന നിലനിന്നുകൊണ്ടിരിക്കും. ഈ രാജ്യത്തിൽ ഇപ്പോഴും ഇത്തരം സംഘടനകഠം അനവധിയുണ്ടു്. നിങ്ങളുടെ കൊച്ചു സംഘടനയും അതുപോലെതന്നെ ആയിത്തീരണം. ഒരു രാജാവു മരിച്ചെന്നു വരാം. പക്ഷേ, ഭരണകൂടം ഒരിക്കലും മരിക്കുന്നില്ല. അതു് എന്നെന്നും ജീവിക്കുന്നു. ആകയാൽ ഫ്രാൻസിൽ രാജാവു മരിക്കുമ്പോഠം ഇങ്ങനെ പറയപ്പെടുന്നു: 'രാജാവു നിര്യാതനായി; രാജാവു നീണാഠം വാഴട്ടെ.' രാജസിംഹാസനം ഒരിക്കലും ശൂന്യമായിരിക്കുന്നില്ല എന്നാണു് അതിനർത്ഥം. നിങ്ങളുടെ സമാജത്തിൻെറ കാര്യവും അപ്രകാരമായിരിക്കണം. നിങ്ങഠംക്കു് ഒഴിവുകാലമാണെങ്കിലും, എനിക്കു കഴിവുള്ളിടത്തോളം, ഓരോ ആഴ്ചയും ഞാൻ എഴുത്തയയ്ക്കുന്നുണ്ടു്.അതു് എന്തുകൊണ്ടെന്നറിയാമോ? അത്തരം ഒരു ശീലം നിങ്ങളും സമ്പാദിക്കണമെന്നു ഞാൻ ആശിക്കുന്നു. ഒഴിവുകാലത്തു നിങ്ങഠംക്കു ഞാൻ എഴുതിയ ഈ കത്തുകളുടെയെല്ലാം വിവരം നല്കാൻ നിങ്ങളോടു ഞാൻ ആവശ്യപ്പെടും.

6 Selected Letters, p. 20
7 Selected Letters, pp. 20—21

8

എൻെറ മൈസൂർ പര്യടനവേളയിൽ നിങ്ങളെയൊക്കെ ഞാൻ അത്യധികം ഓർത്തിരുന്നു. എന്തുകൊണ്ടെന്നല്ലേ? എന്നേക്കാൾ നിങ്ങൾക്ക കാണാൻ കഴിയുമായിരുന്ന സംഗതികൾ എത്രയോ ഉണ്ടായിരുന്നു. എനിക്ക കാഴ്ചകൾ കാണാനുള്ള കാലം കഴിഞ്ഞുപോയി. ഞാൻ ഏറ്റെടുത്തിട്ടുള്ള ജോലിക്കവേണ്ടി മാത്രമേ എനിക്ക ജീവിക്കാൻ കഴിയൂ. മറെറന്തിനെങ്കിലും വേണ്ടി ഒരിക്കൽ ഒന്നു ശ്വസിക്കുന്നതുപോലും എന്നെ സംബന്ധിച്ചിടത്തോളം ഒരു പാപമായിരിക്കും. എങ്കിലും മൈസൂറിൻെറ പ്രകൃതിസൗന്ദര്യം, അവിടെയുള്ള വിവിധ സ്ഥാപനങ്ങൾ, അവിടത്തെ പൂന്തോട്ടങ്ങൾ, സംഗീതം, ചിത്രങ്ങൾ എന്നിവ നിങ്ങൾക്ക കാണാനുള്ള കാഴ്ചകളാണ്. പക്ഷേ, ഇക്കാര്യത്തിൽ നാം നിസ്സഹായരത്രേ. നാം ചെയ്യാൻ ആലോചിക്കുന്നതെല്ലാം ചെയ്യാൻ നമുക്ക സാധിക്കുന്നില്ല. ഇച്ഛിക്കുന്നതുപോലെ സകലതും നമുക്ക ചെയ്യാമായിരുന്നെങ്കിൽ ഇതിനകം എത്ര ലോകങ്ങൾ സൃഷ്ടിക്കയും നശിപ്പിക്കയും ചെയ്യപ്പെട്ടമായിരുന്നു! ആകയാൽ സംതൃപ്തിയാണ് ഏററവും വലിയ സമ്പത്ത്.

9

നിങ്ങളിൽനിന്നും പതിവായി ഒരെഴുത്തെനിക്ക കിട്ടാത്തതു് എന്തുകൊണ്ടെന്ന് എനിക്ക മനസ്സിലാകുന്നില്ല. ഈയിടെ നിങ്ങളെല്ലാവരും വളരെ ജോലിത്തിരക്കിലാണ്. നിങ്ങളുടെ ജോലി യഥാർത്ഥസേവനമാണെങ്കിൽ നിങ്ങളുടെ കത്തുകൾ എഴുതപ്പെട്ടതായി കരുതാൻ ഞാൻ തയ്യാറാണ്. ശരീരം സേവനം അനുഷ്ഠിക്കകയും, പക്ഷേ, മനസ്സിൻെറ സാന്നിദ്ധ്യം അതിൽ ഇല്ലാതിരിക്കകയും ചെയ്താൽ നമ്മുടെ സേവനംകൊണ്ടു യാതൊരു ഫലവും ഉണ്ടാകയില്ല. സേവനത്തിൽ സുഖലോലുപത ഒട്ടും ഉണ്ടായിരിക്കാൻ പാടില്ല. നിങ്ങളുടെ സേവനത്തിൻെറ സുഗന്ധം സ്വയം പരന്നുചെല്ലുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. ഒരു സേവകൻ നേതാവാകണമെന്ന് ആവശ്യപ്പെടാറില്ല. അയാൾ മററുള്ളവരിൽനിന്ന് ഒരു സേവനവും പ്രതീക്ഷിക്കുന്നില്ല. തനിക്ക കിട്ടുന്നവകൊണ്ടു് അയാൾ സംതൃപ്തനാണ്. യാതൊരു പരാതിയും അയാൾക്ക് ഇല്ലതാനും. സേവിക്കാനുള്ള അവകാശം മാത്രമാണ് അയാൾക്കുള്ളതു്. പകരം അയാൾക്ക് ആഹാരമോ, കിടക്കാൻ ഇടമോ കിട്ടിയില്ലെങ്കിൽത്തന്നെയെന്തു്? വേദനയുടെ മേഖലകളിൽ പോലും വേദനപ്പെടാത്ത ആളുകൾ ഉള്ളതു് ഈശ്വരകാരുണ്യമാണ്. നാമെല്ലാവരും വേദനപ്പെടുന്നുണ്ടു്. ശുശ്രൂഷകരെ സേവിക്കാൻ ആക്ക കഴിയും? ആകയാൽ നാം സേവനത്തിനായി ചെല്ലുമ്പോൾ, തന്നത്താൻ രക്ഷിക്കയും വേണം. മററുള്ളവരെ നാം അവലംബിക്കരുതു്.

8 Selected Letters, pp. 21—22
9 Selected Letters, p. 22

നേരേമറിച്ച് അവക്കു നല്കാൻ കഴിയുന്നതു് എന്താണോ, ആ സഹായങ്ങൾക്കു് അവരോടു നാം നന്ദിയുള്ളവരായിരിക്കണം.

10

ഇപ്പോൾ മാത്രമാണു് നിങ്ങളുടെ ക്ലാസ്സുകൾ ശരിയായ രീതിയിൽ പ്രവർത്തിക്കുന്നതെന്നു ഞാൻ പറയും. എന്തുകൊണ്ടെന്നാൽ സേവനം സംബന്ധിച്ച് ഒരു സാധനപാഠം നിങ്ങൾക്കു ലഭിക്കുന്നുണ്ടു്. നമ്മുടെ സേവനമനോഭാവത്തെ ത്വരിതപ്പെടുത്താൻ മാത്രമാണു സാഹിത്യവിദ്യാഭ്യാസം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. ഇപ്പോൾ സേവനം അനുഷ്ഠിക്കാൻ ഒരവസരം നിങ്ങൾക്കുള്ളതുകൊണ്ടു് അതിൽ നിങ്ങളുടെ ആത്മാവു് അർപ്പിക്കണം. അതിൽ ആനന്ദിക്കാൻ പഠിക്കുകയും വേണം. നിങ്ങൾ സേവനം ചെയ്യുമ്പോൾ അഹംഭാവത്തിനു് അധീനരാകരുതു്. 'ഞാൻ ഇതു ചെയ്യുന്നു' എന്നു പറയുകയും അരുതു്. അഹംഭാവികളുടെ സേവനത്തിനു യാതൊരു വിലയുമില്ല. നാം യാതൊന്നും ചെയ്യുന്നില്ല, യാതൊന്നും ചെയ്യാൻ നമുക്കു കഴിവില്ല, എന്നു നമ്മെ പഠിപ്പിക്കാൻ ഗീതയുണ്ടു്. ഈശ്വരേച്ഛയുടെ ഉപകരണങ്ങൾ മാത്രമാണു നാം. ഒരു ഘടികാരവും മനുഷ്യനും തമ്മിലുള്ള വ്യത്യാസമെന്താണു്? ഘടികാരം സ്വയമേവ പ്രവർത്തിക്കുന്നില്ല. മനുഷ്യനാണു് അതിനെ പ്രവർത്തിപ്പിക്കുന്നതു്. അതേ രീതിയിൽത്തന്നെ സ്വയമേവ നാം ചലിക്കുന്നില്ല; നാം പ്രവർത്തിക്കുന്നില്ല; നമ്മെ ചലിപ്പിക്കുന്ന ശക്തി ഈശ്വരനത്രേ. ഒരു ഘടികാരത്തിൽ മുറുക്കിവെച്ചിരിക്കുന്ന സ്പ്രിങ്ങിൻെറ പ്രവർത്തനം നിലയ്ക്കുമ്പോൾ ആ യന്ത്രം നിന്നുപോകുന്നതുപോലെ, നമ്മുടെ ഉള്ളിലുള്ള സ്പ്രിങ്ങ് നിലയ്ക്കുമ്പോൾ നാമാകുന്ന ശകടം നിശ്ചലതയെ പ്രാപിക്കുന്നു. അതു ചലിച്ചുകൊണ്ടിരിക്കുമ്പോൾ ഒരളവിനു് പ്രവർത്തനസ്വാതന്ത്ര്യം നമുക്കു നല്കപ്പെട്ടിട്ടുള്ളതായി അനുഭവപ്പെടുന്നു. മഹാനായ ആ ശില്പിയുടെ ഇച്ഛ മനസ്സിലാക്കാനും അനുഷ്ഠിക്കാനുംവേണ്ടി ആ സ്വാതന്ത്ര്യം നാം ഉപയോഗിക്കണം.

11

ഈശ്വരനു ഞാൻ നല്കിയ നിർവചനം നിങ്ങൾ ഓർക്കുന്നുണ്ടോ? ഈശ്വരനാണു സത്യം എന്നു പറയുന്നതിനുപകരം സത്യമാണു് ഈശ്വരൻ എന്നു ഞാൻ പറയുന്നു. ഇതെല്ലായ്പ്പോഴും എനിക്കു വ്യക്തമായിരുന്നില്ല. നാലു വർഷം മുമ്പു മാത്രമാണു ഞാൻ അതു മനസ്സിലാക്കിയതു്. എങ്കിലും ഞാൻ പെരുമാറിയിരുന്നതു് അബോധപൂർവം അതിനെ ആധാരമാക്കിക്കൊണ്ടായിരുന്നു. ഈശ്വരനെ ഞാൻ സത്യം എന്ന നിലയിൽ മാത്രമേ അറിഞ്ഞിട്ടുള്ളൂ. ഈശ്വരൻെറ അസ്തിത്വത്തെപ്പററി ഞാൻ സംശയിച്ചിരുന്ന ഒരു കാലം ഉണ്ടായിരുന്നു. പക്ഷേ,

10 Selected Letters, p. 23
11 Selected Letters, p. 38 (21-3-1932-ൽ എഴുതിയതു്.)

സത്യം എന്നൊന്നു് ഉണ്ടെന്നുള്ള കാര്യത്തിൽ എനിക്കൊരിക്കലും സംശയമില്ലായിരുന്നു. ഈ സത്യം ഒരു ഭൗതികവസ്തുവല്ല, കേവലമായ ബോധമാണ്. അതു പ്രപഞ്ചത്തെ ഭരിക്കുന്നു; ആകയാൽ അതു് ഈശ്വരനാണു് (പ്രഭുവാണു്)....ഇതു് എനിക്കു മിക്കവാറും അനുഭവവേദ്യമായ ഒരു വസ്തുതയത്രേ. മിക്കവാറും എന്നു പറയുന്നതു് എന്തുകൊണ്ടെന്നാൽ, സത്യത്തെ ഞാൻ അഭിമുഖമായി കണ്ടിട്ടില്ല. അതിന്റെ ക്ഷണികദർശനങ്ങൾ മാത്രമേ എനിക്കു സിദ്ധിച്ചിട്ടുള്ളു. എങ്കിലും എന്റെ വിശ്വാസം അദമ്യമത്രേ.

12

ഇതു് ഒന്നാന്തരമൊരു ചോദ്യമാണു്. മഹാഭാരതം കവിതയാണു്, ചരിത്രമല്ല. ഒരു മനുഷ്യൻ ഹിംസ അവലംബിക്കുകയാണെങ്കിൽ, അസത്യവും തീർച്ചയായി വന്നുകൂടുമെന്നും, കൃഷ്ണനെപ്പോലുള്ള ആളുകൾക്കും അതിൽനിന്നു രക്ഷപ്പെടാൻ സാധിക്കയില്ലെന്നും കാണിച്ചുതരാൻ കവി പരിശ്രമിക്കുന്നു. തെററു തെററുതന്നെയാണു്, തെററു ചെയ്യുന്നയാൾ ആരുതന്നെ ആയിക്കൊള്ളട്ടെ. ഈ രണ്ടു സന്ദർഭങ്ങളിലും കൃഷ്ണൻ തെററു ചെയ്യുകയായിരുന്നു; എന്റെ ഓർമ്മ ശരിയാണെങ്കിൽ, വ്യാസൻപോലും ഈ സംഭവങ്ങളെക്കുറിച്ചു് അനുകൂലമല്ലാത്ത ഒരു വീക്ഷണമാണു് കൈക്കൊള്ളുന്നതു്. ഇത്തരം പ്രവൃത്തികൾ അനുകരണയോഗ്യമല്ലെന്നു വ്യക്തമാക്കി കാണിക്കുന്നപക്ഷം, ഈ രംഗങ്ങൾ അഭിനയിക്കുന്നതിൽ ദോഷമൊന്നും ഇല്ലെന്നു കരുതാം.

## ബി. ആശ്രമത്തിലെ സഹോദരിമാർക്ക്

13

വാർധ്,

മൗനദിനം (തിങ്കളാഴ്ച)

പ്രിയ സഹോദരിമാരേ,

പ്രഭാതഭക്ഷണത്തിനു ശേഷം നിങ്ങൾക്കു് ഒരു കത്തു് എഴുതുകയാണു് എന്റെ പ്രഥമ കൃത്യം. ഇപ്പോൾ ഏഴുമണിക്കു് അഞ്ചു മിനി

12 Selected Letters, p. 41

ശ്രീ ഇന്ദുപരേഖ് (ഒരു ആശ്രമബാലൻ) ഇപ്രകാരം ചോദിച്ചു: 'ശ്രീകൃഷ്ണൻ ഭീഷ്മരുടെ വധം സാധിച്ചതു്, അദ്ദേഹത്തിന്റെ മുന്നിൽ ശിഖണ്ഡിയെ നിറുത്തിയാണു്; സുദർശനചക്രംകൊണ്ടു് സൂര്യനെ മറച്ചു്, ജയദ്രഥനു് സൂര്യനെ കാണാൻ കഴിയാതെയാക്കി. ആ സന്ദർഭങ്ങളിൽ അദ്ദേഹം ചെയ്ത കൃത്യങ്ങൾ സാധൂകരിക്കാവുന്നവയാണോ? അവ സാധൂകരിക്കാൻ സാദ്ധ്യമല്ലെങ്കിൽ, നമ്മുടെ വിദ്യാലയത്തിലെ കലാപരിപാടികളുടെ ഭാഗമായി ഈ രംഗങ്ങൾ നാം അഭിനയിക്കാമോ?' ഗാന്ധിജി കുട്ടികൾക്കുവേണ്ടി സാധാരണ ഉപയോഗിക്കുന്ന വലിപ്പത്തിലുള്ള (നാലിഞ്ചു നീളവും രണ്ടിഞ്ചു വീതിയും) ഒരുതുണ്ടു കടലാസ്സിൽ അവനു നല്കിയ മറുപടിയാണു് ഇതു്.

13 Selected Letters, pp. 4—5

ആശ്രമത്തിലെ അന്തേവാസികളായ സ്ത്രീകൾക്കു പൊതുവേയുള്ള കത്തുകളാ

ട്ടുണ്ട്; ആകയാൽ നിങ്ങളെല്ലാവരും പ്രാൎത്ഥനാമുറിയിലേക്കു പൊയ്ക്കൊണ്ടിരിക്കയാണ്. നിശ്ചിത സമയത്തു് ആ മുറിയിൽ ചെന്നെത്തുന്ന കാര്യത്തിൽ നിങ്ങൾ നിഷ്ഠ പാലിക്കണം. ദിവസേന പ്രാൎത്ഥനയിൽ പങ്കെടുക്കാമെന്നു വാഗ്ദാനം ചെയ്തിട്ടുള്ളവർ നമ്മുടെ നിയന്ത്രണത്തിന്ന് അതീതമായ സാഹചര്യങ്ങളിലൊഴികെ, മററവസരങ്ങളിലെല്ലാം അതിൽ പങ്കെടുക്കുമെന്ന് ഒരു നിഷ്ഠ വച്ചു പുലർത്തണം. ഓരോ ദിവസവും ഗീതയിലുള്ള ഒന്നോ രണ്ടോ പദ്യങ്ങൾ വിശദീകരിക്കണമെന്നു രാംനിക് ലാലിനോടു ഞാൻ നിർദേശിച്ചിട്ടുണ്ട്. എങ്കിലും നിങ്ങളുടെ ഇഷ്ടമനുസരിച്ച് എന്തെങ്കിലും വായിക്കാൻ നിങ്ങൾക്കു സ്വാതന്ത്ര്യമുണ്ട്. എഴുതുന്ന ശീലം വെച്ചു പുലർത്തണം; നിങ്ങളുടെ കൈയക്ഷരം നന്നാക്കാൻ സദാ പരിശ്രമിക്കയും വേണം. പക്ഷേ, ഈ കാര്യങ്ങൾ സ്വയമേവ ലക്ഷ്യങ്ങളാകുന്നില്ല; ഒരു ലക്ഷ്യത്തിലേക്കുള്ള മാർഗങ്ങൾ മാത്രമാണ് അവ. തന്നെ ഏല്പിച്ചിട്ടുള്ള കൎത്തവ്യം നിർവഹിക്കുകയാണ് ഒരു മനുഷ്യന്റെ ലക്ഷ്യം. മററുള്ളവൎക്കു നന്മ നേരുകയും നന്മ ചെയ്കയുമത്രേ ആകെക്കൂടി മനുഷ്യനുള്ള കൎത്തവ്യം. അതു് അനുഷ്ഠിക്കാനുള്ള ആദ്യപരിശ്രമം എന്ന നിലയ്ക്കു്, നിങ്ങൾ രക്തബന്ധമുള്ള സഹോദരിമാരെപ്പോലെ പരസ്പരം സ്നേഹിക്കാൻ പഠിക്കണം; നിങ്ങളുടെ ദുഃഖങ്ങളും ആനന്ദങ്ങളും പരസ്പരം പങ്കിടുകയും വേണം.

ബാപ്പുവിന്റെ ആശീൎവ്വാദങ്ങൾ.

## 14

വാർധ,

മാഗ്ഷാർഷുദി 11, 1938

ഇന്നും പ്രഭാതഭക്ഷണത്തിനു ശേഷം നിങ്ങളെ ഞാൻ ഓൎക്കുന്നു. ഇപ്പോൾ ശരിയായ സമയം 6–50 ആയി; നിങ്ങളുടെ പ്രാർത്ഥനയ്ക്കുള്ള സമയം. ജീവിതത്തിൽ പല സംഗതികളും നമുക്കു നഷ്ടപ്പെടാൻ ഇടയുണ്ട്. പക്ഷേ, പ്രാർത്ഥന നഷ്ടപ്പെടാവുന്നതല്ല. നമ്മളും ഈശ്വരനും തമ്മിലും, നമുക്ക് അന്യോന്യവുമുള്ള സഹകരണമാണ് അതിൽ അന്തൎഭവിച്ചിരിക്കുന്നതു്. മനുഷ്യാത്മാവിന്റെ ഒരു ശുദ്ധീകരണ സ്നാനമായിരിക്കണം പ്രാർത്ഥന. നമ്മുടെ ശരീരത്തെ നാം കഴുകിയില്ലെങ്കിൽ ദേഹാരോഗ്യത്തിനു തകരാറു സംഭവിക്കുന്നു; അതുപോലെ, പ്രാർത്ഥന കൊണ്ടു് ഹൃദയം കഴുകിയില്ലെങ്കിൽ, ആത്മാവു് അശുദ്ധമായിത്തീരുന്നു. ആകയാൽ പ്രാർത്ഥനയിൽ ഒരിക്കലും അനാസ്ഥ കാണിക്കരുതെന്നപേക്ഷ....

---

ണിവ. 'പ്രിയ സോദരിമാരേ' എന്നാണ് അവരെ അദ്ദേഹം സംബോധന ചെയ്യാറുള്ളതു്; 'ബാപ്പുവിന്റെ ആശീർവാദങ്ങൾ' എന്ന് അവസാനത്തിലും ചേർക്കുന്നു. ആഴ്ചയിൽ ഒന്നു വീതം അയയ്ക്കുന്ന ഈ കത്തുകൾ, മിക്കവാറും മൗനദിനത്തിൻനാൾ—തിങ്കളാഴ്ച—ആണ് എഴുതുക പതിവു്.

14 Selected Letters, pp. 5—6

—ൻെറ* ജീവിതം നിങ്ങഠംക്ക് ഒരു സാധനപാഠം നൽകുന്നുണ്ടു്. അവരുടെ ജീവിതത്തിൽ ഓരോ നിമിഷത്തേയും ഓരോ പ്രയോജനക രമായ പ്രവത്തനംകൊണ്ടു് അവർ നിറയ്ക്കുന്നു. അത്ര ഉന്നതമായ ഭക്തി യും, പരിത്യാഗവും, പരിശുദ്ധിയും പ്രാപിക്കാൻ നിങ്ങഠം എല്ലാവ രും ശ്രമിക്കണം. സേവനത്തിനുള്ള പരിശീലനം പൂത്തിയാക്കിയ തിനു ശേഷം നിങ്ങഠം ഇന്ത്യയുടെ എല്ലാ ഭാഗത്തുമായി പിരിഞ്ഞു ചെല്ലുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ഈ ആഗ്രഹം അമിതമായി പ്പോകയില്ലല്ലോ. കരുണയുടെ സേവികമാർ നമുക്കു വേണ്ടുവോളമി ല്ലെന്നു് ഓരോ നിമിഷവും ഞാൻ മനസ്സിലാക്കുന്നു. സ്ത്രീകഠം വി രളമായിട്ടാണു നാട്ടുകാരെ സേവിക്കാൻ പുറത്തിറങ്ങുന്നതു്. സേവ നത്തിൻെറ മൂത്തീകരണംതന്നെയാണു് വനിതകഠം. എങ്കിലും തല്ക്കാ ലം തങ്ങളുടെ കുടുംബങ്ങളെ മാത്രമേ അവർ പരിചരിക്കുന്നുള്ളു. ഭാര തത്തെ ആകമാനം ഉഠംക്കൊള്ളത്തക്കവണ്ണം ആ പരിചരണമണ്ഡല ത്തെ എന്തുകൊണ്ടു് അവർ വ്യാപിപ്പിക്കുന്നില്ല? യഥാർത്ഥത്തിൽ മതബോധമുള്ള ഒരാഠം ഒരു ലോകപൗരനായിത്തീരുന്നു. എങ്കി ലും ലോകസേവനത്തിലേക്കുള്ള ആദ്യത്തെപ്പടി സ്വരാജ്യസേവനമ ത്രേ. ലോകത്തിൻെറ ക്ഷേമത്തിനു് ഉതകത്തക്കവണ്ണം, രാജ്യത്തിനു വേണ്ടി സേവനമനുഷ്ഠിച്ചാൽ അതു് ആത്യന്തികമായി ആത്മസാക്ഷാ ല്ക്കാര(മോക്ഷം)ത്തിലേക്കു നയിക്കുന്നു.

15

ജനുവരി, 1927

....ഇന്നലെ നടന്ന സ്ത്രീകളുടെ യോഗത്തിൽ നൂതനമായ ഒരു പ്രചരണം ഞാൻ ആരംഭിച്ചു. ഇവിടെയുള്ള സ്ത്രീകഠം (ഉത്തരബീഹാ റിൽ) ഘനമുള്ള വെള്ളിയാഭരണങ്ങഠം അണിയുന്നു; തലമുടി ചീകി ഒതുക്കാറില്ല; കുഞ്ഞുങ്ങളെ വൃത്തിഹീനരായി വളത്തുന്നു. ആകയാൽ ആഭരണങ്ങഠം അണിയുന്നതിനെ ഞാൻ അപലപിച്ചു. അതിൻെറ ഫലമായി ആ സഹോദരിമാരിൽ ചിലർ അവരുടെ വളകളും മാല കളും ദാനം ചെയ്തു. സംഭാവന ചെയ്ത ആഭരണങ്ങളുടെ സ്ഥാനത്തു് യാതൊരു കാരണവശാലും വേറെ ആഭരണങ്ങഠം ഉണ്ടാക്കരുതെന്നാ യിരുന്നു വ്യവസ്ഥ. ഈ പാരിതോഷികങ്ങഠം കൈപ്പററിയപ്പോഠം നിങ്ങളെ എല്ലാവരേയും ഞാൻ ഓത്തു. ഇത്തരം പ്രവത്തനങ്ങഠം എന്നെക്കാഠം വളരെയേറെ ഫലപ്രദമായി നിങ്ങഠംക്കു ചെയ്യാൻ കഴിയും. ത്യാഗവും ആത്മാർപ്പണവും കൊണ്ടു നിങ്ങഠം തന്നത്താൻ അതിനു സന്നദ്ധരാകണം. ഈ ദിനങ്ങളിൽ ബാ എനിക്കു വളരെ സഹായം ചെയ്യുന്നുണ്ടായിരുന്നു.

'ആത്മവത് സവ്വഭൂതേഷു' അതായതു്, നമ്മേക്കുറിച്ചു് നമുക്ക് ഉള്ളിടത്തോളം പരിഗണന അന്യരുടെ കാര്യത്തിലും നാം വെച്ചു

* മീരാബഹനെയാണു് ഇവിടെ പരാമർശിക്കുന്നതു്.

15 Selected Letters, p. 7

പുലർത്തണം. അങ്ങനെ നാം ചെയ്യുന്നപക്ഷം, മററുള്ളവരുടെ സന്താന ങ്ങൾ വൃത്തിഹീനരായി നില്ക്കുന്നതു കാണുമ്പോൾ, അവർ നമ്മുടെ കുട്ടികൾ ആയിരുന്നാലെന്നപോലെ നമുക്കു ലജ്ജ തോന്നും. അതു പോലെതന്നെ മററുള്ളവർ ദുഃഖിക്കുന്നതു കണ്ടാൽ അതിനെ നമ്മുടെ ദുഃഖമായിക്കരുതി അതു മാററാൻ നാം പരിശ്രമിക്കും.
പൗഷഷൂദി—14

16

ജനവരി, 1927

ഗംഗാബഹനെ നിങ്ങളുടെ അദ്ധ്യക്ഷയായി തെരഞ്ഞെടുത്തതു് ഉചിതമാണ്. എങ്കിലും ഒരു കാര്യം ഞാൻ ചൂണ്ടിക്കാണിച്ചുകൊള്ള ട്ടെ. അദ്ധ്യക്ഷയെ തെരഞ്ഞെടുത്തു കഴിഞ്ഞാൽ അവരുടെ ഔദ്യോ ഗിക കത്തവ്യങ്ങൾ നിർവഹിക്കാൻ നിങ്ങൾ സഹായിക്കേണ്ടതാ ണ്. ഗംഗാബഹൻ അക്ഷരാഭ്യാസമില്ലാത്തവരാണ്. എങ്കിലും അവരുടെ സ്വഭാവത്തോടുള്ള ബഹുമാനം നിമിത്തം നിങ്ങൾ അവ രെ അദ്ധ്യക്ഷയായി നിയമിച്ചു. സ്വഭാവശുദ്ധി ഇല്ലെങ്കിൽ അക്ഷ രാഭ്യാസംകൊണ്ടു് ഒരു പ്രയോജനവുമില്ലെന്നു വിശ്വസിക്കണം. അദ്ധ്യക്ഷ എന്നു വെച്ചാൽ പ്രധാന സേവിക എന്നർത്ഥം. ഒരു ഭരണ കത്താവു് സേവനത്തിനുള്ള ഏററവും ഉന്നതമായ യോഗ്യത നേടി യിട്ടുണ്ടായിരിക്കണം. ഉത്തരവുകൾ പുറപ്പെടുവിക്കാൻ അയാൾക്കു് കഴിയണമെങ്കിൽ അതാവശ്യമാണ്. ഉത്തരവുകളുടെ ഉദ്ദേശ്യം സ്വാ ത്ഥതാല്പര്യങ്ങളുടെ പുരോഗതി ആയിരിക്കരുതു്; സമുദായത്തിന്റെ ക്ഷേമമായിരിക്കണം. ഇക്കാലത്തു് ഭരണകത്താക്കൾക്കു സ്വകത്ത വ്യം കാണാൻ കഴിയാതായിട്ടുണ്ടു്. നിസ്വാർത്ഥതയുടെയും ഭക്തിയു ടെയും മാതൃകയായിത്തീരുന്നതിനു പകരം, അവർ സുഖങ്ങളിൽ മുഴ കുകയും, സുഖഭോഗങ്ങൾക്കുള്ള ഒരുപകരണമായി തങ്ങളുടെ അധി കാരങ്ങൾ ഉപയോഗിക്കുകയും ചെയ്യുന്നു. പക്ഷേ, നിങ്ങൾ ഒരു ധാർ മികനിലപാടിൽ നിന്നുകൊണ്ടാണു ഗംഗാബഹനെ അദ്ധ്യക്ഷയാ യി തെരഞ്ഞെടുത്തിട്ടുള്ളതു്. കരുണയുടെ സേവികമാരെന്ന യോഗ്യത നേടുന്നതിനുവേണ്ടി നിങ്ങൾ നടത്തുന്ന പരിശ്രമത്തിന്റെ നേതൃത്വം ഗംഗാബഹൻ വഹിക്കണമെന്നു് നിങ്ങൾ തീരുമാനിക്കുന്നു.

17

ബേട്ടിയാർ,
പൗഷവാഡി 6, 1938

ആജീവനാന്തം നാട്ടിനെ സേവിക്കുന്നതിനുവേണ്ടി, സേവികമാ രെ പരിശീലിപ്പിക്കാൻ ആശ്രമത്തിൽ നമുക്കു കഴിയാത്തപക്ഷം, മറെറവിടെ അപ്രകാരം ചെയ്യാൻ കഴിയും? ആ ലക്ഷ്യത്തിനു തക്ക ആരോഗ്യവും ശേഷിയും ആത്മവിശ്വാസവും ഭാഷാപരിജ്ഞാനവും

---

16 Selected Letters, p. 8
17 Selected Letters, p. 9

നിങ്ങൾക്കില്ല; വാസ്തവമാണ്. എങ്കിലും നിങ്ങൾക്ക് യഥാർത്ഥ ഭക്തിയുണ്ടെങ്കിൽ ഈ കഴിവുകളെല്ലാം വന്നുചേരും; ഈശ്വരവിശ്വാസമെന്നും, അദ്ദേഹത്തിൻെറ ഉപകരണങ്ങളായ നമ്മെക്കുറിച്ചുതന്നെ നമുക്കുള്ള വിശ്വാസം എന്നുമാണ് ഭക്തിയുടെ അർത്ഥം. നമ്മുടെ സർവസ്വവും പരിത്യജിക്കാൻ അതു നമ്മെ ശക്തരാക്കുന്നു. പരിത്യാഗത്തിനുവേണ്ടി മാത്രം പരിത്യജിക്കാൻ പ്രയാസമുണ്ട്. ഒരു അമ്മ നനഞ്ഞ കിടക്കയിൽ കിടന്നുറങ്ങാൻ ഒരിക്കലും സ്വതേ ഇഷ്ടപ്പെടുകയില്ല. എന്നാൽ, തൻെറ കുഞ്ഞിനു നനവില്ലാത്ത കിടക്ക നൽകുന്നതിനുവേണ്ടി അവൾ സന്തോഷസമേതം അപ്രകാരം ചെയ്യും.

**18**

മാൾവാൻ,
മാഘവാഡി, 11

ഈ പര്യടനകാലത്തു് എല്ലായ്പോഴും സ്ത്രീകളുടെ യോഗങ്ങൾ ഉണ്ടാകുന്നുണ്ട്. അതുമൂലം ദിവസേന പുതിയ അനുഭവങ്ങൾ ഞാൻ ശേഖരിച്ചുകൊണ്ടിരിക്കയാണ്. സ്വരാജിൻെറ താക്കോൽ സ്ത്രീകളുടെ കൈയിലാണെന്ന് എനിക്കു തോന്നുന്നു. പക്ഷേ, അവരെ പ്രബുദ്ധരാക്കാൻ ആർക്കു കഴിയും? ലക്ഷോപലക്ഷം സ്ത്രീകൾ അലസതയിൽ മുഴുകിക്കഴിയുന്നു. അദ്ധ്വാനത്തിൽ മുഴുകുന്നതിന് അവരെ ആരു പ്രേരിപ്പിക്കും? അമ്മമാർ സന്താനങ്ങളെ ശൈശവംതൊട്ടു വഷളാക്കുന്നു; ആഭരണങ്ങളും ആവശ്യമില്ലാത്ത വസ്ത്രങ്ങളുംകൊണ്ടു പൊതിയുന്നു; ചെറുപ്പക്കാരായ പെൺകുട്ടികളെ വൃദ്ധന്മാർക്കു വിവാഹം കഴിപ്പിച്ചുകൊടുക്കുന്നു. ഭാരിച്ച ആഭരണങ്ങൾകൊണ്ട് അലംകൃതരായ വനിതകളെ കാണുമ്പോൾ എനിക്ക് അഗാധവേദന തോന്നാറുണ്ട്. ഈ ആഭരണങ്ങൾ സൗന്ദര്യം വർദ്ധിപ്പിക്കുന്നില്ല. യഥാർത്ഥ സൗന്ദര്യം ആത്മാവിൻെറ അഴകാണ്. ഇതെല്ലാം അവരെ ആരു പറഞ്ഞു മനസ്സിലാക്കും? എന്നാൽ, എന്താണു പ്രതിവിധി? ദൃഢമായ ഇച്ഛാശക്തിയുള്ള ഒരു ദ്രൗപതി ജനങ്ങളുടെ നടുവിൽനിന്ന് ഉയർന്നുവരുന്ന പക്ഷം, പ്രതിവിധി എളുപ്പത്തിൽ കണ്ടുപിടിക്കുന്നതിനു കഴിയും. അപ്രകാരമുള്ള കഴിവു സമ്പാദിക്കാൻ നിങ്ങൾ നിശ്ചയിക്കുകയും ഉദ്യമിക്കുകയും ചെയ്യണം. ക്ഷമയും സ്ഥിരപരിശ്രമവും പർവതങ്ങളെ കീഴടക്കുന്നു.

**19**

ചൈത്രവാഡി, 9

ആശ്രമത്തിൽ പുരുഷന്മാരും സ്ത്രീകളും ഉണ്ട്. എങ്കിലും ഒരു ദിവസം പുരുഷന്മാരെല്ലാം പുറത്തുപോയെന്നും ആശ്രമത്തിൽ കള്ളന്മാർ വന്നെന്നും സങ്കല്പിക്കുക. നിങ്ങൾ എന്തു ചെയ്യും? ഇതിനെപ്പററി

---

18 Selected Letters, pp. 9—10
19 Selected Letters, pp. 10—11

എപ്പോഴെങ്കിലും നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ ഇപ്പോൾ ആലോചിച്ചു നോക്കണം, നിങ്ങളെല്ലാവരും എന്തു ചെയ്യുമെന്ന് എന്നെ അറിയിക്കുകയും വേണം. സ്ത്രീകളെ സംബന്ധിച്ച് അബല (ബലം കുറഞ്ഞ വർഗം), ഭീരു എന്നൊക്കെ പറയാറുണ്ട്. ഈ വിശേഷണങ്ങൾ പ്രയോഗിക്കുന്നതു തെററാണെന്നു നിങ്ങൾ തെളിയിക്കണമെന്നാണ് എൻെറ ആഗ്രഹം.

## 20

വൈശാഖഷൂദി, 1 (?)

ഈ വിശേഷണങ്ങൾ എല്ലാ വനിതകളെ സംബന്ധിച്ചും പ്രയോഗിക്കുന്നതു് ഉചിതമല്ല. ഉദാഹരണമായി റാണി പരാജകൾക്ക് ഇടയിലുള്ള സ്ത്രീകളെയോ, പാശ്ചാത്യദേശത്തോ, ആഫ്രിക്കയിലോ, ബർമയിലോ ഉള്ള സ്ത്രീകളെയോപററി അപ്രകാരം പറയുന്നതു തെററാണ്. പുരുഷന്മാർ മാത്രം ചെയ്യേണ്ടതെന്നു സങ്കല്പിച്ചിരുന്ന എത്രയോ ജോലികൾ പാശ്ചാത്യരാജ്യങ്ങളിലെ സ്ത്രീകൾ ചെയ്യുന്നുണ്ട്. അവരുടെ എല്ലാ പ്രവൎത്തനങ്ങളും അനുകരണീയങ്ങളാണെന്നല്ല ഞാൻ വിവക്ഷിക്കുന്നതു്. പുരുഷന്മാരുടേതു മാത്രമായ പല സങ്കല്പങ്ങളേയും അവർ മാററിമറിച്ചിട്ടുണ്ട്. ബർമയിലെ വനിതകൾ സകലതരം പ്രവൎത്തനങ്ങളിലും ഏർപ്പെടുന്നുണ്ട്. ആശ്രമത്തിൽ നാം ആത്മസാക്ഷാല്ക്കാരത്തിന് ഉദ്യമിക്കയാണ്. ആത്മാവു് പുരുഷനോ സ്ത്രീയോ അല്ല, അതിനു യുവത്വമോ വാർദ്ധക്യമോ ഇല്ല. ഈ സ്വഭാവങ്ങൾ ശരീരത്തിനു മാത്രമുള്ളതാണ്. ധർമശാസ്ത്രങ്ങളും അനുഭവങ്ങളും ഇതിനു സാക്ഷ്യം വഹിക്കുന്നു. നിങ്ങളിലും എന്നിലും ആത്മാവു് ഒന്നുതന്നെയാണ്. നിങ്ങളെ സംരക്ഷിക്കാൻ ഞാൻ ആരാണ്? ജീവിതകലയിൽ ഞാൻ പാടവം നേടിയിട്ടുണ്ടെങ്കിൽ നിങ്ങളെ അതു പഠിപ്പിക്കേണ്ട കടമ എനിക്കുണ്ടെന്നു മാത്രം.

## 21

നന്ദി,
വൈശാഖഷൂദി, 15

നിങ്ങൾക്കു ഭയമില്ലെന്ന് അറിയുന്നതു് എനിക്കു സന്തോഷകരമാണ്. നമ്മെയെല്ലാം സംരക്ഷിക്കാൻ ഭഗവാൻ ഉണ്ട്. അതു് അറിയാവുന്ന ഒരാൾ എന്തിനു ഭയപ്പെടണം? അദ്ദേഹം നമ്മെ സംരക്ഷിക്കുന്നതുകൊണ്ടു നാം മോഷണത്തിനു വിധേയരാകയില്ലെന്നോ, ഒരു പാമ്പ് നമ്മെ കടിക്കാൻ ഇടവരികയില്ലെന്നോ പറയുന്നില്ല. ഈശ്വരൻെറ സംരക്ഷണത്തിലുള്ള ന്യൂനതയല്ല ഇത്തരം സംഭവങ്ങൾക്കു കാ

20 Selected Letters, p. 11
21 Selected Letters, p. 12

രണം. നേരേമറിച്ച് നമുക്ക് അദ്ദേഹത്തിൽ വേണ്ടത്ര വിശ്വാസമി ല്ലെന്നാണ് ഇതുകൊണ്ടു തെളിയുന്നത്. സകലർക്കും ജലം പ്രദാനം ചെയ്യാൻ എല്ലായ്പോഴും നദി സന്നദ്ധമാണ്. ആരെങ്കിലും നദി യിൽനിന്നു തൊട്ടി നിറയ്ക്കാൻ മടിക്കയോ, ആ ജലം വിഷമയമാണെ ന്നു കരുതി സമീപത്തു പോകാതിരിക്കയോ ചെയ്താൽ അതിനു നദി യെ കുററപ്പെടുത്തുന്നതു ശരിയാണോ? പേടി വിശ്വാസക്കുറവിൻെറ ലക്ഷണമാണ്. ബുദ്ധിശക്തികൊണ്ടു വിശ്വാസം നേടാൻ സാധിക്ക യില്ല. അഗാധമായ ധ്യാനത്തിനും നിരന്തരമായ പരിശീലനത്തിനും ശേഷം അതു മന്ദംമന്ദം വന്നുചേരുന്നു. വിശ്വാസപ്രാപ്തിക്കുവേണ്ടി പ്രാത്ഥനയും, കീത്തനാലാപവും, പുസ്തകപാരായണവും നാം നടത്തു ന്നു. ഭഗവാൻെറ ആളുകളോടു സമ്പക്കം പുലത്താൻ ശ്രമിക്കണം. നൂൽ നൂല്പുയജ്ഞവും നടത്തണം.

22

നന്ദി,
വൈശാഖവാഡി, 13

മീരാബഹൻ നിങ്ങൾക്ക് ഇടക്കിടയ്ക്ക് എഴുത്തുകൾ അയയ്ക്കാറു ണ്ടോ? സ്ത്രീകളുടേയും അതുപോലെതന്നെ പുരുഷന്മാരുടേയും ഇടയ്ക്ക് അവർ വളരെ പ്രവത്തനം നടത്തുന്നുണ്ടെന്ന് അവരുടെ കത്തുകളിൽ നിന്നു ഞാൻ മനസ്സിലാക്കുന്നു. ആ കത്തുകളിലുള്ള ഒരു കാര്യം നിങ്ങ ളോടു ഞാൻ പറയാം. മീരാബഹൻ കണ്ടുമുട്ടുന്ന എല്ലാ സഹോദരിമാ രും നല്ല ഹൃദയമുള്ളവരാണെന്നാണ് അവർ എഴുതുന്നത്. എങ്കിലും ആ സ്ത്രീകളുടെ അറിവില്ലായ്മ ഭയങ്കരമാണ്. ഏററവും സാധാരണ മായ സംഗതിപോലും അവക്കറിഞ്ഞുകൂടാ. ചക്രയെപ്പററി അവരോടു സംസാരിക്കുമ്പോൾ അവർ അത്ഭുതപ്പെടുന്നു. പാവപ്പെട്ടവക്കുവേണ്ടി അതുപയോഗിക്കാമെന്നു പറഞ്ഞാൽ അവക്കു മനസ്സിലാകുന്നില്ല. മതമെന്നുവെച്ചാൽ അവക്ക് അമ്പലത്തിലുള്ള പൂജ മാത്രമാണ്. സേവനത്തിൻെറ അത്ഥമെന്താണെന്ന് അവക്കു തീരെ അറിവില്ല. മീരാബഹൻ അവരെ പൂണ്ണമായി മനസ്സിലാക്കാത്തതുകൊണ്ടായിരി ക്കാം ഈ ധാരണ സിദ്ധിച്ചത്. എങ്കിലും നമ്മുടെ സ്ത്രീജനങ്ങൾക്കു സാധാരണ സംഗതികളെക്കുറിച്ചുപോലും അറിവില്ലെന്നുനമുക്കു നേരി ട്ടറിയാം. ഈ അറിവില്ലായ്മയ്ക്ക് ഉത്തരവാദികൾ പുരുഷന്മാരാണെ ങ്കിലും ഈ ദോഷം പരിഹരിക്കാൻ വനിതകൾ സ്വയം സന്നദ്ധരാക ണം. നിങ്ങളുടെ മുന്നിലുള്ള കത്തവ്യം ഇതാണ്. സഹോദരിമാരായ നിങ്ങളെല്ലാവരും ഇതിനുവേണ്ട പരിശീലനം സ്വയം നേടണമെന്നാ ണ് എൻെറ ആഗ്രഹം.

22 Selected Letters, p. 13

23

ജ്യേഷ്ഠാഷൂദി, 14

ഈശ്വരന്റെ നാമധേയം തെററായി ഉച്ചരിക്കുന്നതിന് ഉത്തരം പറയേണ്ടിവരികയില്ലെങ്കിലും, ആ ശ്ലോകങ്ങൾ നിങ്ങൾ ശരിയായി ഉച്ചരിക്കണം. ഭഗവാൻ പരിശോധന നടത്തുന്നതു ഹൃദയങ്ങളിൽ മാത്രമാണു്. നമ്മുടെ ഹൃദയങ്ങൾ വിശുദ്ധങ്ങളാണെങ്കിൽ ഉച്ചാരണത്തിൽ തെററുപററിയാലും നമുക്കു മുഴുവൻ മാർക്കു കിട്ടും. ഇതിനെക്കുറിച്ചെഴുതുമ്പോൾ, ഇവിടെ ഞങ്ങൾക്കുണ്ടായിക്കൊണ്ടിരിക്കുന്ന സന്തോഷകരങ്ങളായ അനുഭവങ്ങൾ വിവരിക്കാമെന്നു ഞാൻ വിചാരിക്കുന്നു. കാകാസാഹേബിനെ നമുക്കു തന്നെ കർണ്ണാടകത്തിന്റെ ഒരു ഭാഗമാണു മൈസൂർ. ഇവിടെയുള്ള സഹോദരിമാർക്കു സംസ്കൃതവും സംഗീതവും നല്ലവണ്ണം അറിയാം. നന്ദിയിൽവെച്ചു് അവരുടെ ഗാനങ്ങൾ ഞാൻ കേട്ടു. മിനിഞ്ഞാന്നു് ഇവിടെയുള്ള രണ്ടു സഹോദരിമാർ രാമായണത്തിന്റെ ഒരു സംഗ്രഹം പാടുകയുണ്ടായി. അവരുടെ സംസ്കൃതോച്ചാരണം അവികലമായിരുന്നു. നൂറിൽപരം ശ്ലോകങ്ങൾ ചൊല്ലിയെന്നാണു ഞാൻ വിചാരിക്കുന്നതു്. ഒരു പിഴപോലും കണ്ടുപിടിക്കാൻ എനിക്കു കഴിഞ്ഞില്ല. അവരിൽ ഒരു കുട്ടി ഇപ്പോഴും വിദ്യാർത്ഥിനിയാണു്. ആ ശ്ലോകങ്ങളുടെ അർത്ഥവും അവർക്കറിയാം. എന്നാൽ ഇതിനെപ്പററി നിങ്ങൾക്കു ഞാൻ എഴുതുന്നതെന്തിനു്? ഇപ്പോൾ നിങ്ങൾ ചെയ്യുന്ന ജോലിക്കു സംസ്കൃതപഠനത്തേക്കാൾ വില ഞാൻ കല്പിക്കുന്നു. കരുണയുടെ സേവികമാരായിത്തീരുക. നിങ്ങൾ ഭയരഹിതരും പരിശുദ്ധരുമായിരിക്കണം. ഒരു സംഘമെന്ന നിലയിൽ പ്രവർത്തിക്കണം. മററു് ഏതു വിദ്യാഭ്യാസത്തിനേക്കാളും ഉത്തമമാണു് ഇതു്. സംസ്കൃതപഠനവും, സംഗീതാഭ്യാസവും ഇതിനോടൊപ്പം സാധിക്കുമെങ്കിൽ നന്നായിരുന്നേനേ.

24

ഭാദ്രപാദവാഡി,

ആശ്രമത്തിലെ തൊഴിലാളികളോടു നിങ്ങൾ സമ്പർക്കം പുലർത്തണമെന്നു് ഞാൻ ആവശ്യപ്പെടുന്നു. അതു് എന്തിനാണെന്നു് നിങ്ങൾ മനസ്സിലാക്കിയിരിക്കുമെന്നു് എനിക്കുറപ്പുണ്ടു്. ദരിതാശ്വാസനിധിക്കു വേണ്ടി ഏതാനും ചില്ലറനാണയങ്ങൾ ഓരോ തൊഴിലാളിയിൽനിന്നു ശേഖരിക്കുന്നുണ്ടു്. അതു് അവരെ ബന്ധുക്കളാക്കിത്തീർക്കാനുള്ള ഒരവസരം മാത്രമാണു്. പരസ്പരം നല്ല ധാരണ വളർത്തുന്നതിനുവേണ്ടി നിങ്ങൾ പ്രയത്നിക്കണം; സുഖങ്ങളും ദുഃഖങ്ങളും അന്യോന്യം പങ്കിടുകയും വേണം. ഇതിനുവേണ്ടി നിങ്ങൾ അധികസമയം ചെലവഴിക്കേണ്ടി വരികയില്ല. ഒരു ഹൃദയപരിവർത്തനമാണു് ആവശ്യമുള്ളതു്. നാം കഴിക്കുന്ന തരത്തിലുള്ള ആഹാരം അവർക്കു

23 Selected Letters, pp. 14—15
24 Selected Letters, p. 15

നൽകാനും, നാം ധരിക്കുന്നതുപോലുള്ള വസ്ത്രം അവരെ അണിയിക്കാനും ഉദ്യമിക്കണം. അതാണു നാം ലക്ഷ്യമാക്കേണ്ടതു്. നാം ഇഷ്ടപ്പെടുകയും നമുക്കുവേണ്ടി സമ്പാദിക്കുകയും ചെയ്യുന്ന നല്ല വസ്തുക്കളെല്ലാം അവക്കുകൂടി സിദ്ധിക്കണമെന്നു നാം ആശിക്കണം. ഇപ്രകാരമുള്ള ഒരവസ്ഥ പ്രാപിക്കുന്നതിനുവേണ്ടി നാം പ്രയത്നിക്കണം.

എന്റെ അഭിപ്രായങ്ങളുടെ വിശാലമായ ആന്തരാർത്ഥം നിങ്ങളെ ഭയപ്പെടുത്തരുതു്. സകല സംഗതികൾക്കും രണ്ടർത്ഥമുണ്ടു്. ഒന്നു് കൂടുതൽ വിശാലവും മറേറതു കൂടുതൽ പരിമിതവുമത്രേ. വിശാലതരമായ ഫലങ്ങളെ നാം മനസ്സിലാക്കുകയും പരിമിതലക്ഷ്യങ്ങൾക്കു വേണ്ടി പ്രയത്നിച്ചു തുടങ്ങുകയും ചെയ്യുന്നപക്ഷം നമ്മുടെ മനഃസാന്നിദ്ധ്യം നഷ്ടപ്പെടുകയില്ല.

25

തൃശ്ശിനാപ്പള്ളി,

ഇവിടെ ഇരുന്നുകൊണ്ടു നിങ്ങൾ ചെയ്യുന്ന ജോലി ഞാൻ മനസ്സിൽ കാണുന്നു. കഴിവനുസരിച്ചു ജോലി ചെയ്യുന്ന ആരും തന്റെ ലക്ഷ്യം നിറവേററിയിരിക്കും. ഗീത ഉപദേശിക്കുന്ന മനോഭാവം നിങ്ങളുടെ പ്രവർത്തനത്തിൽ പാലിക്കണം. അതായതു്, ഈശ്വരസേവനം എന്ന ലക്ഷ്യത്തോടുകൂടി; അഥവാ ഈശ്വരപൂജയുടെ രൂപത്തിൽ സകലതും ചെയ്യണം. നിങ്ങളുടെ പ്രവൃത്തി ഈശ്വരപൂജയാണെങ്കിൽ 'ഞാനാണു് ഇതു ചെയ്യുന്നതു്'' എന്ന വിചാരം നിങ്ങൾക്കു് ഒരിക്കലും ഉണ്ടാവുകയില്ല. ആരോടും നിങ്ങൾക്കു വിദ്വേഷം തോന്നുകയില്ല. അന്യരോടു നിങ്ങൾ ഔദാര്യവും പ്രകടിപ്പിക്കും. ഈ തത്വങ്ങൾ അനുസരിച്ചാണോ ഏററവും ചെറിയ കർമംപോലും ചെയ്യുന്നതെന്നു നിങ്ങൾ തന്നത്താൻ എപ്പോഴും ചോദിക്കണം.

26

*ബ്രഹ്മചര്യാചരണത്തിൽ മുഖ്യമായി ശ്രദ്ധിക്കേണ്ട സംഗതി ഇതാണു്; സകല മനുഷ്യരും സഹോദരങ്ങളാണെന്നുള്ള ബോധം ജനിക്കണം. നമ്മളെല്ലാവരും ഒരേ പിതാവിന്റെ സന്താനങ്ങളാണു്. അതുകൊണ്ടു വിവാഹത്തെപ്പററി ആലോചിക്കാൻ പാടില്ല. മരുന്നു കഴിക്കുന്നതുപോലെ നിങ്ങൾ ആഹാരം കഴിക്കണം. അല്ലാതെ രസനയെ പ്രീതിപ്പെടുത്തുന്നതിനുവേണ്ടി ഭക്ഷിക്കരുതു്. മനസിനേയും ശരീരത്തേയും സേവനകർമങ്ങളിൽ പൂർണ്ണമായി മുഴകിക്കണം. ഈശ്വരനെ സത്യസ്വരൂപനായി, സത്യനാരായണനായി, ധ്യാനിക്കണം. ശിരസ്സു മുണ്ഡനം ചെയ്യേണ്ട കടമ നിങ്ങൾക്കുണ്ടെന്നു വ്യക്തമായി നിങ്ങൾ കരുതുന്നപക്ഷം: എന്തായാലും തലമുടി കളഞ്ഞേക്കൂ; ആളുകൾ എന്തു പറയുമെന്നു് ഒരിക്കലും ആലോചിക്കേണ്ട. നിങ്ങളുടെ

25 Selected Letters, p. 16
26 Selected Letters, pp. 37—38
* ബ്രഹ്മചര്യം പാലിക്കണമെന്നു് ആഗ്രഹം പ്രകടിപ്പിച്ച ഒരു പെൺകുട്ടിക്കു ഗാന്ധിജി അയച്ച കത്തു്.

ഈശ്വരഭക്തി മനുഷ്യസേവനത്തിലൂടെയാണ പ്രകടമാക്കേണ്ടതു്. നമ്മുടെ യഥാർത്ഥ ശത്രുക്കൾ തീവ്രവികാരങ്ങളത്രേ.* അവയോടു നാം ശാശ്വതസമരം നടത്തണം. ഈ സമരംതന്നെയാണ മഹാഭാരതത്തിലെ പ്രമേയം.

## സി. ആശ്രമപ്രവർത്തകർക്കു്

27

'സി' വിവരിച്ചതുപോലെ അത്ര വികൃതമായ ഒരു പരിതഃസ്ഥിതിയിൽ ക്ഷമയല്ലാതെ, മററൊരു പോംവഴിയുമില്ല. ട്രാൻസ്‌വാളിൽ സ്വീകരിച്ച സമീപനരീതിതന്നെയാണ മാതൃരാജ്യത്തും വേണ്ടതു്. അതിനെപ്പററി ഒരു സംശയവും എൻെറ മനസ്സിലില്ല. എങ്കിലും ഫീനിക്സിനെപ്പോലുള്ള ഒരു സ്ഥലത്തുവെച്ചു മാത്രമേ അതിന സന്നദ്ധരാകാൻ നമുക്ക സാധിക്കൂ. സി യുടെ കത്തു് ഇക്കാര്യം വെളിപ്പെടുത്തുന്നുണ്ടു്. ശ്മശാനത്തിൽ കിടന്നുറങ്ങേണ്ടി വന്നാലും ഒരു മനുഷ്യൻ ഭയരഹിതനായിരിക്കണം. പക്ഷേ, ഭയത്തെ കീഴടക്കാനുള്ള പദ്ധതിയിൽ, ആദ്യദിവസംതന്നെ അയാൾ ശ്മശാനത്തിൽ കിടന്നുറങ്ങാൻ ശ്രമിക്കുന്ന പക്ഷം അതിൻെറ ഫലം അയാളുടെ ജീവനാശം മാത്രമായിത്തീർന്നെന്നു വരാം. നിങ്ങളേയും എന്നേയും സംബന്ധിച്ചിടത്തോളം ഇന്ത്യ ഇപ്പോൾ ഒരു ശ്മശാനമാണു്. അവിടെ നമ്മുടെ കിടക്കകൾ വിരിക്കാൻ ഇവിടെവെച്ചു നാം സന്നദ്ധരാകണം. 'ഭഗവാൻെറ നാമധേയമല്ലാതെ മറെറാന്നിനേയും കുറിച്ചു ചിന്ത വെച്ചു പുലർത്തരുതു്' എന്നുള്ള മീരയുടെ കീർത്തനം പാടുകയും ചെയ്യണം.

മരണത്തെ ഭയപ്പെടുന്നതു പഴകി ജീർണ്ണിച്ച ഒരു വസ്ത്രം ഉപേക്ഷിക്കാൻ ഭയപ്പെടുന്നതുപോലെയത്രേ. ഞാൻ പലപ്പോഴും മരണത്തെപ്പററി ചിന്തിച്ചിട്ടുണ്ടു്; മരണഭയത്തെ ജനിപ്പിക്കുന്നതു വെറും അജ്ഞാനമാണെന്നു ബുദ്ധിപരമായി എനിക്ക ഗ്രഹിക്കാനും കഴിഞ്ഞിട്ടുണ്ടു്. എങ്കിലും ഈ ബോധം എൻെറ ആത്മീയമായ അസ്തിത്വത്തിൻെറ അവിഭാജ്യഘടകമായിട്ടുണ്ടെന്നു് എനിക്കു് ഉറപ്പില്ല. ഉദാഹരണമായി ഒരു പാമ്പിനെക്കാണുമ്പോൾ എന്നിൽ ഉളവാകുന്ന പ്രതികരണം മനസ്സിൽ വെച്ചുകൊണ്ടാണു് ഇതു പറയുന്നതു്. എങ്കിലും മരണം എപ്പോൾ എങ്ങനെ വന്നാലും അതിനെ സ്വാഗതം ചെയ്യാൻ വേണ്ട ശക്തി ഞാൻ സമ്പാദിക്കുമെന്നു് എനിക്ക തോന്നുന്നു. ഫീനിക്സിലുള്ള

* മനുഷ്യൻെറ ആറു് ആഭ്യന്തരശത്രുക്കളെ താഴെ പറയുന്ന ശ്ലോകാർദ്ധത്തിൽ വിവരിച്ചിട്ടുണ്ടു്.

'കാമഃ ക്രോധസ്തഥാ ലോഭോ മദമോഹൗ ച മത്സരഃ'

ക്രിസ്തുമതം മാരകങ്ങളായ ഏഴു പാപങ്ങളായിട്ടു് ഇവയെ വിവരിച്ചിട്ടുണ്ടു്: അഹംഭാവം, ക്രോധം, അസൂയ, കാമം, അത്യശനം, ലോഭം, ആലസ്യം.

27 Selected Letters, pp. 24—25

സകലരും ഒരുപോലെ ഭയരഹിതരാകട്ടെ എന്നു ഞാൻ ആശംസിക്കുന്നു.

28

ആ കാര്യത്തെപ്പററി നിങ്ങൾ സംസാരിച്ച സമയംതൊട്ടു ഞാനും അതിനെക്കുറിച്ചു പര്യാലോചിച്ചുകൊണ്ടിരിക്കയാണ്. ആ പുതിയ പ്രവർത്തനം നിങ്ങൾ ഏറെറടുക്കാൻ പാടില്ലെന്നാണ്, കൂടുതൽ ചിന്തിക്കുന്തോറും, എനിക്കു ബോദ്ധ്യം വന്നുകൊണ്ടിരിക്കുന്നതു്. അതിൽ ഞാൻ അത്യാഗ്രഹം കാണുന്നു. ഞാൻ സൂചിപ്പിച്ചിരുന്ന രീതിയിൽ പോലും നിങ്ങൾ അതു് ഏറെറടുക്കരുതു്. പുതിയ ആശയങ്ങൾ വിഭാവനം ചെയ്യാൻ നിങ്ങൾക്കു് ഓജസ്സുണ്ടെങ്കിൽ—നിങ്ങൾ യുവാവാണെന്നു സ്വയം കരുതുന്നതുകൊണ്ടു് അതുണ്ടായേ കഴിയൂ—ആ ഓജസ്സു് പരിജനങ്ങൾക്കും ഭീലന്മാർക്കുംവേണ്ടി അനുഷ്ഠിക്കുന്ന സേവനത്തിൽ പുതിയ പന്ഥാവുകൾ ഉദ്ഘാടനം ചെയ്യാൻ വിനിയോഗിക്കുക. എന്നാൽ തന്നെയും നിങ്ങളുടെ ജോലിക്കു വേണ്ടിടത്തോളം സമയം ഉണ്ടായിരിക്കയില്ല. നിങ്ങളെപ്പോലുള്ള ഒരു മനുഷ്യന്റെ ജീവിതത്തിനു മാത്രമല്ല, മററനവധി ജീവിതങ്ങൾക്കുംകൂടി നിർവഹിക്കാവുന്നതിൽ വിപുലമാണു് ഈ ജോലി. സേവനം ചെയ്യാനുള്ള അത്യാശക്കു് ഒരു പരിധിയുണ്ടു്. ലോകത്തിലുള്ള ദുരിതങ്ങളെ നാം തേടി ചെല്ലുന്നപക്ഷം, അവയ്ക്കു് ഒരന്തമില്ലെന്നു കാണാം. ഓരോ അടി വെക്കുമ്പോഴും പരിഷ്കരണത്തിനവസരമുണ്ടെന്നു നാം മനസ്സിലാക്കുന്നു. ഈ അനീതികളെല്ലാം നാം പരിഹരിക്കണമെന്നു് ഈശ്വരൻ പ്രതീക്ഷിക്കുന്നില്ല. അദ്ദേഹത്തിനു് അങ്ങനെ വല്ല പ്രതീക്ഷയുമുണ്ടെങ്കിൽ അതു നിറവേററാനുള്ള കലയും നമ്മെ അദ്ദേഹം പഠിപ്പിച്ചിട്ടുണ്ടു്. ഇതാണു് ആ കല: ദുരിതങ്ങളുടെ ആ പർവതത്തിൽനിന്നു് ഒരു ശകലം മാത്രം നാം ഏറെറടുത്തു്, അതു പരിഹരിക്കുകയെന്ന കർത്തവ്യത്തിൽ മനസ്സു പൂർണമായി അർപ്പിക്കണം. മറെറാന്നും ചെയ്യാതിരിക്കയും വേണം. ഇതൊരു ലഘുവായ തത്ത്വമാണു്. നിങ്ങളുടെ മനസ്സിൽ അതു പതിപ്പിക്കാൻ എനിക്കു കഴിഞ്ഞിട്ടുണ്ടെങ്കിൽ, ഈ ഭൂലോകസാമ്രാജ്യംതന്നെ നിങ്ങൾക്കു വച്ചുനീട്ടിയാലും ഈ ദ്വിമുഖമായ സേവനമല്ലാതെ മറെറാന്നും ഏറെറടുക്കുകയില്ല എന്നൊരു പ്രതിജ്ഞ നിങ്ങൾ ചെയ്യണം. ഈ സേവനത്തിൽ നിരതനായാലും നിങ്ങൾക്കു സമയം അവശേഷിക്കുന്നുണ്ടെങ്കിൽ, എന്റെ സമീപത്തു വരിക. നിങ്ങൾ തെരഞ്ഞെടുത്ത സേവനമണ്ഡലത്തിൽതന്നെ അനവധി കാര്യങ്ങൾ മറന്നു കിടപ്പുണ്ടെന്നു ഞാൻ കാണിച്ചുതരാം.

29

റോമിലുള്ള ചിത്രശാലകൾ ഞാൻ സന്ദർശിച്ചു. ആ സന്ദർശനം ആസ്വാദ്യമായിരുന്നു. ആ കലയിൽ എനിക്കു് അത്യന്തം താല്പര്യം

28 Selected Letters, pp. 24—26
29 Selected Letters, pp. 26—29

തോന്നി. പക്ഷേ, രണ്ടു മണിക്കൂർ മാത്രം നീണ്ടുനിന്ന ഒരു ഹ്രസ്വസന്ദർശനത്തിനു ശേഷം പ്രകടിപ്പിക്കുന്ന അഭിപ്രായത്തിന് എന്തു വിലയുണ്ടായിരിക്കും? ഒരു കലാനിരൂപകൻെറ യോഗ്യത എനിക്കില്ലെന്നു തന്നെ പറയാം. അവിടെയുള്ള കലാസൃഷ്ടികളിൽ ചിലത് എന്നെ വളരെ ആകർഷിച്ചു. രണ്ടോ മൂന്നോ മാസം അവിടെ വസിക്കാൻ എനിക്കു കഴിഞ്ഞിരുന്നെങ്കിൽ, ദിവസേന ആ ചിത്രങ്ങളും ശില്പങ്ങളും ഞാൻ നിരീക്ഷിക്കയും അവയെപ്പററി ഒരു പഠനം നടത്തുകയും ചെയ്യുമായിരുന്നു. കുരിശിൽ തറയ്ക്കപ്പെട്ട യേശുവിൻെറ പ്രതിമ ഞാൻ കണ്ടു. അതാണ് എന്നെ ഏററവും ആകർഷിച്ചത്. എന്നാൽ യൂറോപ്യൻകല ഭാരതീയ കലയേക്കാൾ മേൽതരമാണെന്നു ഞാൻ വിചാരിക്കുന്നില്ല. ഈ രണ്ടു കലകളും വിഭിന്ന രീതികളിൽക്കൂടിയാണ് വികാസം പ്രാപിച്ചതു്. ഭാരതീയകല ഭാവനയിലാണ്, സമഗ്രമായി അധിഷ്ഠിതമായിരിക്കുന്നതു്. യൂറോപ്യൻകല പ്രകൃതിയുടെ അനുകരണമത്രെ. അതുകൊണ്ടു് അതിനെ മനസ്സിലാക്കാൻ എളുപ്പമുണ്ടു്. എന്നാൽ അതു നമ്മുടെ ശ്രദ്ധയെ ഭൂമിയിലേക്കു തിരിക്കുന്നു. ഭാരതീയ കലയാകട്ടെ, നാം അതിനെ മനസ്സിലാക്കുമ്പോൾ, നമ്മുടെ ചിന്തകളെ സ്വർഗ്ഗത്തിലേക്കു നയിക്കുന്നു. ഇതു നിങ്ങളെപ്പോലുള്ള ഒരു വ്യക്തിയെ മാത്രം ഉദ്ദേശിച്ചു പറയുന്നതാണ്. ഈ അഭിപ്രായങ്ങൾക്കു ഞാൻ ഒരു പ്രാധാന്യവും കല്പിക്കുന്നില്ല. ഒരുപക്ഷേ, ഇന്ത്യയോടു്, ബോധപൂർവമല്ലാതെ, എനിക്കുള്ള പക്ഷപാതമോ, എൻെറ അറിവില്ലായ്മയോ നിമിത്തമായിരിക്കാം ഇപ്രകാരം ഞാൻ പറയുന്നതു്. രാമായണത്തിലെയും മഹാഭാരതത്തിലെയും കഥകൾ, തനിക്കു് അറിയാവുന്ന രൂപത്തിൽ വിവരിച്ചു്, തന്നേക്കാൾ അറിവു കുറഞ്ഞ സന്താനങ്ങളെ കേൾപ്പിക്കുന്ന ഒരു പിതാവായിട്ടു് എന്നെ സങ്കല്പിക്കുക. ഞാൻ വാസ്തവത്തിൽ കലാസ്വാദനം നടത്തുന്നവനാണെന്നു നിങ്ങൾക്കു കാണാം. എന്നാൽ അതുപോലുള്ള ആനന്ദങ്ങൾ അനവധി ഞാൻ വേണ്ടെന്നുവെച്ചിട്ടുണ്ടു്; അഥവാ, എനിക്കു വേണ്ടെന്നുവെക്കേണ്ടി വന്നിട്ടുണ്ടു്. എൻെറ സത്യാന്വേഷണത്തോടു് അനുബന്ധിച്ചു് എനിക്കു സംസിദ്ധമായ ആനന്ദങ്ങൾ ആവോളം ഞാൻ പാനം ചെയ്തിട്ടുണ്ടു്. ആ രൂപത്തിലുള്ള പുതിയ ആനന്ദങ്ങളിൽ മുഴുകാനും ഞാൻ സന്നദ്ധനാണു്. ഒരു സത്യോപാസകൻെറ ദൃഷ്ടിയിൽ, തൻെറ പ്രവർത്തനങ്ങൾ പ്രകൃത്യാ സംഭവിക്കുന്നവയത്രേ. അതിനാൽ അയാൾ ഗീതയുടെ മൂന്നാമദ്ധ്യായത്തെ അനായാസമായി അനുസരിക്കുന്നവനാണ്. അതു വായിക്കുന്നതിനു മുമ്പുതന്നെ ഞാൻ കർമയോഗപ്രാപ്തിയിൽ ആശയുള്ളവനായിരുന്നു. പക്ഷേ, ഇതു് അപ്രസക്തമാണല്ലോ.

ആശ്രമത്തെക്കുറിച്ചു നിങ്ങൾ ചോദിച്ച ചോദ്യം ഞാൻ ഇഷ്ടപ്പെടുന്നു. അദ്ധ്വാനം ആശ്രമത്തിൻെറ പ്രധാന പ്രത്യേകതയാണ്. ദേഹാദ്ധ്വാനത്തിൽ വ്യാപൃതരാകേണ്ടതു നമ്മുടെ കടമയത്രെ. അത്തരം ജോലികളിൽനിന്ന് ഒഴിഞ്ഞുമാറുന്നവൻ തസ്കരനെപ്പോലെയാണ് ജീവിക്കുന്നതു്. ഇതിനു പുറമെ, ആശ്രമത്തിലെ ജോലികൾ, നമുക്കുവേണ്ടി

മാത്രമുള്ളവയല്ല, മററുള്ളവക്കുവേണ്ടിയുംകൂടി ചെയ്യുന്നവയാണ്. അത്തരം കർമത്തിൻെറ കേന്ദ്രബിന്ദുവത്രേ ചക്രം. ഇന്ത്യയിലെ ജനകോടികൾക്ക കൃഷിയ്ക്കു പുറമെ ഒരു ഉപതൊഴിലായി സ്വീകരിക്കാൻ അതു മാത്രമേയുള്ളു. സാമ്പത്തികവും ആത്മീയവുമായ പ്രാധാന്യം അതിനുണ്ട്. ആശ്രമം നിലകൊള്ളുന്നതു നമ്മുടെ നാട്ടിനെ മാത്രം സേവിക്കാനല്ല, മനുഷ്യലോകത്തെയാകെ സേവിക്കാനത്രേ; അത്തരം സേവനത്തിലൂടെ ആത്മസാക്ഷാത്കാരം നേടുകയും ചെയ്യാം.

ഏതൊരാൾക്കും ആശ്രമത്തിൽ ചേരാൻ സാധിക്കയില്ല. ആശ്രമം ഒരു ആതുരാലയമോ, അനാഥശാലയോ അല്ല. കരുണയുടെ സേവകന്മാരും സേവികമാരും ആയിത്തീരാൻ ആഗ്രഹിക്കുന്ന സ്ത്രീപുരുഷന്മാർക്കുവേണ്ടിയുള്ളതാണ് അത്. അതുകൊണ്ട് അതു ദേഹാദ്ധ്വാനം ചെയ്യാൻ കെല്പില്ലാത്ത ആളുകൾക്കുള്ളതല്ല. എങ്കിലും ശാരീരികമായി അവശത ബാധിച്ചവരായിരുന്നാലും സേവനം അനുഷ്ഠിക്കാൻ അതിയായ ആഗ്രഹമുള്ള ഏതാനും പേരെക്കൂടെ നാം ഉൾക്കൊള്ളിച്ചെന്നു വരാം. ആശ്രമത്തിൽ ചേർന്നതിൽ പിന്നീടു ശാരീരികാവശത ബാധിച്ചവരെ നാം ആട്ടിയോടിക്കാനും പാടില്ലല്ലോ. ആശ്രമത്തിലെ പല പ്രവത്തനങ്ങളും പരസ്പരവിരുദ്ധങ്ങളായി പുറമേ കാണപ്പെട്ടെന്നു വരാം. എന്നാൽ അവയുടെ ആന്തരാത്ഥം നിങ്ങൾ മനസ്സിലാക്കുമ്പോൾ, ഈ വൈരുദ്ധ്യങ്ങൾ തിരോഭവിക്കുന്നതായി തോന്നും.

എന്നോടു സമ്പക്ത്തിൽ കഴിയുന്ന ആളുകളെല്ലാം എന്നെപ്പോലെ ആയിരിക്കേണ്ട ആവശ്യം തീരെയില്ല. അതു് അനാശാസ്യംപോലുമാണ്. കേവലം ഒരനുകരണമായിരിക്കും അത്. എന്നിലുള്ള നന്മ മാത്രം,അവക്കും സ്വാംശീകരിക്കാൻ കഴിയുന്നിടത്തോളം, അവർ സ്വീകരിക്കുന്നതു പ്രയോജനകരമായിരിക്കും. സർദാർ ചായ കുടിക്കുന്നു, അദ്ദേഹത്തെ തടയാൻ ആരുംതന്നെ വിചാരിക്കുന്നുമില്ല. ആരോഗ്യപരമായ കാരണങ്ങളാൽ അദ്ദേഹത്തിനു ചായ ഒരാവശ്യമാണെന്നു വരാം. എന്നോടൊന്നിച്ചു വസിക്കുന്നവരും എൻെറ സഹചരന്മാരുമായ ചിലയാളുകൾ മാംസഭുക്കുകളാണ്—അവരെപ്പററി എന്തു പറയുന്നു? ചായ തങ്ങൾക്കു യോജിച്ചതല്ലെന്നു് അറിയാവുന്നവരും, തൊഴിലാളികളുടെ വിയപ്പ് എത്രത്തോളം ഒഴുക്കിയിട്ടാണു ചായ വളത്തിയെടുക്കുന്നതെന്നു് ആലോചിച്ചിട്ടുള്ളവരും മാത്രം ചായ വേണ്ടെന്നു വച്ചാൽ മതി. ബാ ജീവിക്കുന്നതു് എന്നോടുകൂടിയാണെങ്കിലും ചായ കുടിക്കുന്നുണ്ട്. അവർ കാപ്പിയും കുടിക്കുന്നു. ഞാൻ സ്നേഹപൂർവം അവക്കുവേണ്ടി അതു തയ്യാറാക്കുകപോലും ചെയ്യും. അതു് എന്തുകൊണ്ടാണ്? നിങ്ങളുടെ ചോദ്യം വെറുതേ തമാശയായി ചോദിച്ചതാണെന്നു് എനിക്കറിയാം. എങ്കിലും ഈവക സംഗതികളിൽ നമുക്കു തെററിദ്ധാരണയും അസഹിഷ്ണുതയും ഉണ്ടാകാൻ ഇടയുണ്ട്. ആ തെററുകൾ നാം തിരുത്തണം.

30

ആത്മനിയന്ത്രണത്തിനുള്ള പരിപാടികഠം നാം തയ്യാറാക്കു മ്പോഠം, നാമെല്ലാവരും ദൈവികതയുടെ സ്ഫുലിംഗങ്ങളാണെന്ന പരമാർത്ഥത്തിൽനിന്നു് ഒരു നിമിഷനേരത്തേക്കുപോലും ശ്രദ്ധ പിൻ വലിക്കരുതു്. ഈ അവസ്ഥ നിമിത്തം, നാം ആ ശക്തിയുടെ ധർമ്മ ങ്ങളിൽ പങ്കുകൊള്ളുകയും ചെയ്യുന്നു. ദിവ്യശക്തിക്കു് ആസക്തി എന്നൊരു സ്വഭാവമുണ്ടായിരിക്കാൻ തരമില്ല. അതിനാൽ അതു മനുഷ്യസ്വഭാവത്തോടു പൊരുത്തമില്ലാതായിരുന്നേ മതിയാവൂ. ഈ പ്രാഥമികസത്യം നാം ഹൃദയംകൊണ്ടു ഗ്രഹിച്ചാൽ ആത്മനിയന്ത്രണം നേടാൻ നമുക്കു് ഒരു പ്രയാസവും ഉണ്ടാകാൻ തരമില്ല. അതുതന്നെ യാണു നാം ദിവസേന വൈകുന്നേരം പാടുന്ന ഗീതാപദ്യത്തിൽ അന്തർലീനമായിരിക്കുന്ന അർത്ഥം. ഈശ്വരനെ നാം അഭിമുഖമായി ദർശിക്കുമ്പോഠം മാത്രമേ ആസക്തി ശമിക്കുന്നുള്ളു എന്നു് ആ പദ്യങ്ങ ളിലൊന്നിൽ പറയുന്നതു നിങ്ങഠം അനുസ്മരിക്കുന്നുണ്ടായിരിക്കും.

31

ഗീതാപ്രോക്തമായ ജീവിതം നയിക്കുന്ന ഒരാളെ ഈ ചോദ്യം ഒരിക്കലും വിഷമിപ്പിക്കുന്നില്ല. അയാഠംക്കു പരിശ്രമിക്കാൻ മാത്ര മേ അവകാശമുള്ളു; ഫലങ്ങളെപ്പററി അയാഠം ഒരിക്കലും ചിന്തിക്കാൻ പാടില്ല. എങ്കിലും നാം ജീവിതത്തിൻെറ പരിമിതികഠംക്കു് അധീ നരായിരിക്കുന്ന കാലത്തു്, പരമാത്മാവിനെ സമ്പൂർണ്ണമായി സാക്ഷാ ത്കരിക്കാൻ സാദ്ധ്യമല്ലെന്നു വിചാരിക്കാനാണു് എനിക്കു തോന്നു ന്നതു്. അയാഠം വാതില്ക്കൽ ചെന്നെത്തിയെന്നു വരാം; എങ്കിലും അപ്പോഴും ചങ്ങലകഠംക്കു തുല്യം ശരീരത്തെ അയാഠം വഹിക്കുന്നതു കൊണ്ടു്, അകത്തു കടന്നുചെല്ലാൻ കഴിയുന്നില്ല. എന്നാൽ ഈശ്വര നിൽനിന്നുള്ള വിരഹത്താൽ സംജാതമാകുന്ന വേദനയെപ്പററി അയാഠം സദാ ബോധവാനായിരിക്കണം. ഈ വേദന അനുഭവപ്പെ ടാത്തപക്ഷം, തൻെറ പരിശ്രമത്തിൽ അയാഠംക്കു് അനാസ്ഥയുണ്ടാ കും; പരിശ്രമം പൂർണ്ണമായി അവസാനിച്ചെന്നും വരും. ആ വേദന നൈരാശ്യത്തിനു ഹേതുവാകാൻ പാടില്ല; നേരേ മറിച്ചു്, ശാശ്വത

30 Selected Letters, pp. 35—36

**1932**-ൽ യറവ്ദാ ജയിലിലായിരുന്ന കാലത്തു് (മാർച്ച് 14-ാംതീയതി) ഗാന്ധിജി ആശ്രമത്തിലെ ഒരു അന്തേവാസിക്കു് എഴുതിയ കത്തിൽനിന്നെടുത്ത താണു് ഈ ഖണ്ഡിക. അന്നു് ഗാന്ധിജി എഴുതിയിരുന്ന കത്തുകളെക്കുറിച്ചും അദ്ദേഹത്തിൻെറ മററു പ്രവർത്തനങ്ങളെക്കുറിച്ചും അദ്ദേഹത്തോടൊപ്പം ജയിലി ലുണ്ടായിരുന്ന ശ്രീ മഹാദേവ് ദേശായി ഒരു ഡയറി എഴുതിയിട്ടുണ്ടു്. ഈ കത്തെഴുതിയ അന്നു് ഗാന്ധിജി പ്രധാനപ്പെട്ട അര ഡസൻ കത്തുകഠംക്കു പുറമേ, ആശ്രമവാസികഠംക്കുതന്നെ 42 കത്തുകഠം എഴുതി.

31 Selected Letters, pp. 39—40

'ജീവിച്ചിരിക്കുമ്പോഠംതന്നെ നമുക്കു് ഈശ്വരനെ അഭിമുഖമായി കാണാൻ കഴിയുമോ?' എന്നു ചോദിച്ച ഒരു സഹപ്രവർത്തകനു നല്കിയ മറുപടി.

മായ പ്രതീക്ഷയുടെ ഉറവിടമായിരിക്കണം; തീവ്രതരമായ ഉദ്യമത്തിനുള്ള പ്രചോദനവുമാകണം. അല്പതമമായ പരിശ്രമംപോലും വ്യർത്ഥമായിപ്പോകയില്ലെന്നു ഗീത വാഗ്ദാനം ചെയ്യുന്നുണ്ടെന്നു സ്മരിക്കുക. ആകയാൽ ഉദ്യമിക്കുന്നയാൾക്ക് ആ വിരഹവേദനതന്നേയും ആനന്ദപ്രദമായിരിക്കും. എന്തുകൊണ്ടെന്നാൽ ഇന്നല്ലെങ്കിൽ നാളെ താൻ ലക്ഷ്യത്തിൽ എത്തിച്ചേരുകതന്നെ ചെയ്യുമെന്ന് അയാൾക്കു വിശ്വാസമുണ്ട്.

32

സഹപ്രവർത്തകർ നമുക്ക് എത്രയെങ്കിലും ഉണ്ടായിരിക്കാം; എങ്കിലും ഈശ്വരൻ മാത്രമേ നമ്മുടെ സുഹൃത്തായിരിക്കാൻ തരമുള്ളു. മനുഷ്യരോടുള്ള സൗഹാർദ്ദം നമുക്ക് ഈശ്വരനോടുള്ള സൗഹാർദ്ദത്തിനു തടസ്സമായിത്തീരുന്നു; അതു് അനുഭവത്തിൽ കണ്ടറിഞ്ഞിട്ടുള്ള സംഗതിയാണു്.

അലൗകികമായ മാർഗത്തിലൂടെ ഒരിടത്തുനിന്നു മറ്റൊരിടത്തു പോകാനുള്ള ശക്തി കൃഷ്ണനു് ഉണ്ടായിരുന്നെന്നു ഞാൻ വിശ്വസിക്കുന്നില്ല. വിസ്മയകരമായ ശക്തികൾ സമ്പാദിക്കാൻ യഥാർത്ഥയോഗികൾ ശ്രമിക്കാറില്ല. അവരുടെ യോഗം മോക്ഷത്തിനുള്ള ഒരു ഉപാധി മാത്രമാണു്. ഒരു പായസ ഭക്ഷണത്തിനുവേണ്ടി, അവർ തങ്ങളുടെ ജന്മാവകാശം ഒരിക്കലും തീറെഴുതുകയും ചെയ്യാറില്ല.

33

യഥാർത്ഥ ബ്രഹ്മചര്യം എല്ലാക്കാലത്തും എല്ലാ സാഹചര്യങ്ങളിലും നിലനില്ക്കണം. ഈ അവസ്ഥയിൽ എത്തിച്ചേരാൻ തീർച്ചയായും വളരെ പ്രയാസമുണ്ട്. അതിൽ അത്ഭുതത്തിനു് അവകാശമില്ല. നമ്മുടെ ജനനംതന്നെ ഭോഗാസക്തിമൂലമുള്ള ഒരു കർമത്തിന്റെ ഫലമാണു്. നമുക്കു ശരീരത്തോടു് അഗാധമായ മമതയുണ്ട്; ശരീരമാകട്ടെ, അതിന്റെ നിലനില്പിനു് ആ കർമത്തോടു കടപ്പെട്ടിരിക്കുന്നു. ഭോഗാസക്തിയിൽ മുഴുകാൻ ജന്മനാ സിദ്ധിച്ച പ്രവണതയെ കീഴടക്കുന്നതു പ്രയാസമുള്ള കാര്യമായിരിക്കാം. എങ്കിലും വിശുദ്ധാത്മാവിന്റെ ക്ഷേത്രവുംകൂടെയാണു ശരീരം. പരമാത്മാവിനെ നാം അഭിമുഖമായി കണ്ടു കഴിയുമ്പോൾ ബ്രഹ്മചര്യം നൈസർഗികമായ ഒരു അവസ്ഥയായിത്തീരും. സ്വർലോകത്തിലെ അപ്സരസ്സായ രംഭതന്നെ ആകാശത്തിൽനിന്നു് ഇറങ്ങി വന്നു നമ്മെ പ്രലോഭിപ്പിച്ചാൽപോലും ബ്രഹ്മചര്യം അചഞ്ചലമായി നിലനിൽക്കയും ചെയ്യും. നമുക്കു് ഓരോരുത്തക്കും നമ്മുടെ അമ്മ സൗന്ദര്യത്തിന്റെ ഉത്തമമാതൃകയത്രേ. അമ്മയുടെ സൗന്ദര്യത്തെപ്പററി നാം ആലോചിക്കുമ്പോൾ,

32 Selected Letters, p. 43
33 Selected Letters, pp. 43—45

അഭിനിവേശം മരവിച്ചു പോകുന്നു. ഏതൊരു സ്ത്രീയെപ്പററി ചിന്തിക്കുമ്പോഴും അതുപോലെ നമുക്കു തോന്നണം.

വിശ്വാസം അഗാധമായിത്തീരുന്തോറും ധിഷണാശക്തി സൂക്ഷ്മതരമായിത്തീരുന്നു. വാസ്തവത്തിൽ ഗീതോപദേശം ഇപ്രകാരമാണ്: ഈശ്വരനാണ് ധാരണാശക്തി തന്നു നമ്മെ അനുഗ്രഹിക്കേണ്ടതു്. മനുഷ്യൻെറ കടമയാകട്ടെ, വിശ്വാസസമ്പത്തു വളർത്തുകയാണ്: വിശ്വാസം (ശ്രദ്ധ)ധാരണാശക്തി (ബുദ്ധി) എന്നിവയുടെ പ്രാധാന്യം നാം ഗ്രഹിക്കേണ്ടിയിരിക്കുന്നു. എന്നാൽ നിർവ്വചനപഠനം കൊണ്ടല്ല, ഇവയെല്ലാം മനസ്സിലാക്കാൻ സാധിക്കുന്നതു്; യാഥാർത്ഥ വിനയം കൊണ്ടാണ്. യാതൊന്നും തനിക്കു് അറിഞ്ഞുകൂടെന്നു വിചാരിക്കുന്നയാറം ഭഗവാൻ നിശ്ചയിക്കുന്ന സമയത്തു് വിജ്ഞാനം സമ്പാദിക്കുന്നു. വക്കുവരെ നിറഞ്ഞു തുളമ്പി നില്ക്കുന്ന ഒരു കുടത്തിൽ ഒരു തുള്ളി വെള്ളമെങ്കിലും ഒഴിക്കാൻ സർവശക്തനായ ഈശ്വരനുപോലും സാധിക്കയില്ല. ഓരോ ദിവസം നാം ഭിക്ഷുക്കളെപ്പോലെ ശൂന്യഹസ്തരായി ഈശ്വരൻെറ മുന്നിൽ നില്ക്കേണ്ടിയിരിക്കുന്നു. അപരിഗ്രഹം പാലിച്ചാൽ, അതായതു്, യാതൊന്നും സ്വന്തമാക്കാതെ ദരിദ്രാവസ്ഥയിൽ കഴിഞ്ഞാൽ മേല്പറഞ്ഞതു നമുക്കു സാധ്യമാകും.

34

നമ്മുടെ അസ്തിത്വത്തിൽ നമുക്കു വിശ്വാസമുള്ളതുപോലെ, ഈശ്വരൻെറ അസ്തിത്വത്തിലും നാം വിശ്വസിക്കണം. ജീവികറം ഉണ്ടു്; അതുപോലെ സമസ്തജീവിതത്തിൻെറയും ആകത്തുകയായ ഈശ്വരനുമുണ്ടു്.

ഈശ്വരവിശ്വാസരാഹിത്യം നമ്മളിൽതന്നെ വിശ്വാസമില്ലാത്ത അവസ്ഥപോലെ അപകടകരമാണ്. അതായതു്, ഈശ്വരനിൽ വിശ്വസിക്കാതിരിക്കുന്നതു് ആത്മഹത്യക്കു തുല്യമാണ്. പക്ഷേ, ഈശ്വരവിശ്വാസം പുലർത്തുന്നതിൽനിന്നു തികച്ചും വിഭിന്നമായ കാര്യമാണ്, അത്തരമൊരു സജീവവിശ്വാസമുണ്ടെന്ന മട്ടിൽ ജീവിതം നയിക്കുന്നതു്. വാസ്തവത്തിൽ നാസ്തികന്മാരായി ലോകത്തിൽ ആരുമില്ല. നാസ്തികത്വം കേവലം ഒരു നാട്യമാണ്.

ഒരു മനുഷ്യൻ പരമാത്മാവിനെ സാക്ഷാല്ക്കരിക്കുന്നതു്, ഇഷ്ടാനിഷ്ടങ്ങളിൽനിന്നു പൂർണ്ണസ്വാതന്ത്ര്യം നേടുന്നതിൻെറ ഫലമായിട്ടാണ്; മററൊരുതരത്തിലും അതു സാദ്ധ്യമല്ല. സാക്ഷാല്ക്കാരം തനിക്കു സിദ്ധിച്ചുകഴിഞ്ഞെന്നു പറയുന്നയാറം പ്രാപ്യസ്ഥാനത്തുനിന്നു വളരെ അകലെയാണ്. സാക്ഷാല്ക്കാരം അനുഭവൈകവേദ്യമായ ഒരു അവസ്ഥയാണ്. അതു വാചാമഗോചരമത്രേ.

ഈശ്വരവിശ്വാസത്തിൻെറ ശക്തികൊണ്ടു മാത്രമേ എനിക്കു ജീവിക്കാൻ കഴിയുന്നുള്ളു. സത്യത്തിൽനിന്നു വിഭിന്നമായി ഒരു

34 Selected Letters, pp. 51—52

ഈശ്വരൻ ഇല്ലെന്നാണ് എന്റെ അഭിപ്രായം. സത്യമാണ് ഈശ്വരൻ.

35

ദക്ഷിണാമൂർത്തിനിധിയെപ്പററി നിങ്ങൾ ക്ലേശിക്കുന്നതു് എന്തിനാണ്? ഇക്കാര്യത്തിൽ നിങ്ങൾക്ക തീർച്ചയായും എന്റെ പുസ്തകത്തിൽനിന്ന് ഒരു പാഠം സ്വീകരിക്കാം. ഈ വിഷയത്തിൽ എനിക്ക പ്രത്യേക പാടവമുണ്ട്. ഈ രാജ്യം എന്നെ ഒരു മഹാത്മാവാക്കുന്നതിന് എത്രയോ മുമ്പുതന്നെ ഒരു പാഠം ഞാൻ പഠിച്ചുകഴിഞ്ഞിരുന്നു. കടം വാങ്ങിയ മൂലധനംകൊണ്ടു് ഒരാൾ കച്ചവടം നടത്താൻ പാടില്ലാത്തതുപോലെതന്നെ,വായ്പയുടെ അടിസ്ഥാനത്തിൽ ഒരാൾ ഒരു പൊതു സ്ഥാപനവും നടത്താൻ പാടില്ല. ഒരു സ്ഥാപനത്തിനാവശ്യമുള്ള പണം പിരിക്കാൻ അവിടെയുള്ള ഏററവും സമർത്ഥരായ അദ്ധ്യാപകന്മാരെ പുറത്തേക്കയയ്ക്കേണ്ടിവരുന്നപക്ഷം അതു വായ്പയുടെ അടിസ്ഥാനത്തിൽ പ്രവർത്തിക്കയാണെന്നു ഞാൻ പറയും. നിങ്ങളുടെ ലക്ഷ്യമായിട്ടു് ഒരു പ്രത്യേക തുക ക്ലിപ്തപ്പെടുത്തുകയല്ല വേണ്ടതു്. അതിനു പകരം യഥാർത്ഥത്തിൽ ശേഖരിച്ച പണംകൊണ്ടു സ്ഥാപനം നടത്താൻ സാധിക്കത്തക്കവണ്ണം അവിടെ പ്രവേശിക്കുന്നവരുടെ സംഖ്യ പരിമിതപ്പെടുത്തണം. എന്റെ നിർദേശം നടപ്പിലാക്കാൻ നിഷ്പ്രയാസം സാധിക്കും. നിങ്ങൾ അതിനു മനസ്സുവെച്ചാൽ മാത്രം മതി. നിങ്ങൾക്കു് എത്ര പണം വേണ്ടിവരുമെന്നു വർഷാരംഭത്തിൽ നിശ്ചയിക്കണം. വിദ്യാലയത്തിൽ നിങ്ങൾക്കുള്ള ഉത്തരവാദപ്പെട്ട സ്ഥാനം വിട്ടുപോകാതെ ആ തുക നിങ്ങൾക്ക സിദ്ധിക്കുന്നപക്ഷം, അങ്ങനെ പ്രവർത്തിച്ചുകൊള്ളുക. അതു സാധ്യമായില്ലെങ്കിൽ, സ്കൂൾ അടച്ചുപൂട്ടണം. നിങ്ങളുടെ സ്കൂളിനു് വിശിഷ്ടമായ ഒരു പാരമ്പര്യമുണ്ടു്; സമർത്ഥരായ അദ്ധ്യാപകന്മാരുമുണ്ടു്.പിന്നെ എന്തുകൊണ്ടു നിങ്ങൾക്ക വിശ്വാസമില്ല? സമസ്തകാര്യങ്ങളും ഭഗവാനിൽ സമർപ്പിക്കുക. അദ്ദേഹത്തിനു് ഇച്ഛയുണ്ടെങ്കിൽ അദ്ദേഹം വിദ്യാലയം നടത്തിക്കൊണ്ടുപോകും. ഒരു ഗുജറാത്തികവി പറയുന്നതുപോലെ, അദ്ദേഹം തന്റെ സേവകന്മാരെ കൈവിട്ടതായി കേട്ടിട്ടില്ല. സർദാറോ ഞാനോ സഹായത്തിനു് ഉണ്ടായിരുന്നെങ്കിൽ ഈ വൈഷമ്യങ്ങൾ തരണംചെയ്യാൻ കഴിയുമായിരുന്നെന്നു നിങ്ങൾ പറയുന്നു. എന്നാൽ എവിടെയാണു് ഈ വൈഷമ്യം? നിങ്ങളുടെ പുരോഗതിയെ സഹായിക്കാൻ ഞങ്ങൾ ആരാണ്? ഒരന്ധനെ നയിക്കാൻ മററൊരന്ധനു സാധിക്കയില്ല. അതുകൊണ്ടു് നിങ്ങളുടെ ഭാരം ഭഗവാനിലാണു സമർപ്പിക്കേണ്ടതു്.

---

35 Selected Letters, pp 49–50
ശ്രീ നാനാഭായ് ഭട്ടിനു് എഴുതിയ ഒരു കത്തു്.

## ഭാഗം പതിമ്മൂന്നു്

# പലവക കത്തുകൾ

### 1

## ലോകമാന്യതിലകനു്

അഹമ്മദാബാദ്,
ജൂലൈ 26, 1916

പ്രിയപ്പെട്ട മി. തിലക്,

*അങ്ങയുടെ കുറിപ്പു കൈപ്പററി. അങ്ങയുമായി ഞാൻ നടത്തിയ കൂടിക്കാഴ്ചകളോടു് അനുബന്ധിച്ചു് എൻെറ പേരുപയോഗിക്കാൻ യാതൊരധികാരവും ആക്കും ഞാൻ നല്കിയിട്ടില്ല. അങ്ങു് പരാമർശിക്കുന്ന സംഗതികൾ ഞാൻ വായിച്ചിട്ടുപോലുമില്ല. നാം തമ്മിൽ നടത്തിയ സംഭാഷണങ്ങൾ സ്വകാര്യപരങ്ങളായിരുന്നു; അങ്ങനെ ആയിരിക്കയും വേണം. അങ്ങു് അയച്ചുതന്ന കുറിപ്പു് ആ കൂടിക്കാഴ്ചയോടു തീരെ നീതി കാണിക്കുന്നില്ല. ഞാൻ സംസാരിച്ചതു് കോൺഗ്രസ് കക്ഷിക്കുവേണ്ടിയോ, അതിൻെറ അധികാരത്തോടുകൂടിയോ ആണെന്നു് ഒരിക്കലും ഞാൻ പറഞ്ഞില്ല. ഒരു സുഹൃത്തും ആരാധകനെന്നുമുള്ള നിലയിൽ മാത്രമാണു ഞാൻ വന്നതു്; അതും സുഹൃത്തുക്കൾക്കു വേണ്ടി. കോൺഗ്രസ്സ്കക്ഷി ഏതു നിലപാടു കൈക്കൊള്ളുമെന്നു് എനിക്കറിഞ്ഞുകൂടാ. പരീക്ഷണാർത്ഥം ഒരു നിർദേശം അങ്ങയുടെ മുന്നിൽ ഞാൻ വെച്ചെന്നു മാത്രം.

പത്രങ്ങളിൽ ഒരു വാദപ്രതിവാദത്തിലേക്കു വലിച്ചിഴയ്ക്കപ്പെടാതിരിക്കണം എന്നു് എനിക്കാഗ്രഹമുണ്ടു്. ഈ ആഗ്രഹത്തെ അങ്ങു് മാനിക്കുമെന്നും ഒരു കാരണവശാലും ഈ കൂടിക്കാഴ്ച അങ്ങു് പ്രസിദ്ധീകരിക്കയില്ലെന്നും ഞാൻ വിശ്വസിക്കുന്നു.

അങ്ങയുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

---

1 Mahtma, vol. i, Facing, p. 248

* ഗാന്ധിജി ദക്ഷിണാഫ്രിക്കയിൽനിന്നു മടങ്ങിവന്നതിനു ശേഷം, ഇന്നാട്ടിനെക്കുറിച്ചു മനസ്സിലാക്കാനായി ഒരു പഠനം നടത്തിയിട്ടല്ലാതെ ഇന്ത്യയിലെ രാഷ്ട്രീയകാര്യങ്ങളിൽ സജീവമായി പങ്കെടുക്കുകയില്ലെന്നു ശ്രീ ഗോപാലകൃഷ്ണ ഗോഖലേക്കു നൽകിയിരുന്ന വാഗ്ദാനം അനുസരിച്ചു്, ഇന്ത്യയാകമാനം സഞ്ചരിച്ചു. ഈ പര്യടനത്തിനിടയ്ക്കു് അദ്ദേഹം ഏതാനും ദിവസം ലോകമാന്യ ബാലഗംഗാധരതിലകനോടൊന്നിച്ചു് സിൻസാഗറിൽ തങ്ങുകയും, രണ്ടുപേരുടേയും അഭിപ്രായങ്ങളെപ്പററി അവർ ഹൃദയം തുറന്നു സംഭാഷണം നടത്തുകയും ചെയ്തു. ഈ സംഭാഷണത്തിൻെറ വിശദാംശങ്ങൾ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടു. ആ പ്രസിദ്ധീകരണത്തിനു് ഉത്തരവാദികൾ ആരാണെന്നു തിലകൻ അന്വേഷണം നടത്തിയതിനു മറുപടിയായിട്ടാണു് ഈ കത്തു്.

## 2

## ആനി ബസൻറിനു്

*നിരുപാധികമായി സൈന്യത്തിൽ ആളുകളെ ചേർക്കുന്നതിനെ അനുകൂലിച്ചുകൊണ്ടു് നിങ്ങൾ ദൃഢസ്വരത്തിൽ ഒരു പ്രഖ്യാപനം നടത്തിയിരിക്കുമെന്നു കരുതി. അതിനുവേണ്ടി ഞാൻ വ്യർത്ഥമായി 'ന്യൂ ഇന്ത്യ' പരിശോധിച്ചു. ഓരോ ഹോംറൂൾ ലീഗുകാരനും പട്ടാളത്തിൽ ആളെ ചേർക്കുന്ന ഓരോ സജീവകേന്ദ്രമായിത്തീരുന്നപക്ഷം, നമുക്കു് സ്വീകാര്യമായ ഭേദഗതികൾ മാത്രം വരുത്തിക്കൊണ്ടു് കോൺഗ്രസ്സ്—ലീഗ് പദ്ധതി അംഗീകരിപ്പിക്കാൻ കഴിയുമെന്നു് ഉറപ്പു വരുത്താം. ജനങ്ങളുടെ അഭിപ്രായത്തിനുവേണ്ടി കാത്തിരിക്കാതെ അവക്കു നാം നേതൃത്വം നല്കേണ്ട സമയമാണു് ഇതെന്നു ഞാൻ വിചാരിക്കുന്നു. എതിർപ്പിൻെറ മുന്നിൽ കൂടുതൽ ശക്തിമത്തായിത്തീരുന്ന ആ പഴയ ആവേശത്തോടുകൂടി നിങ്ങളെ കാണാനാണു് എനിക്കു് ആഗ്രഹം. നാം പട്ടാളക്കാരെ നല്കുന്നപക്ഷം നമുക്കു് അധികാരപൂർവം വ്യവസ്ഥകൾ നിർദ്ദേശിക്കാം. നേരെ മറിച്ചു്, വ്യവസ്ഥകൾക്കുവേണ്ടി നാം കാത്തിരിക്കുന്നപക്ഷം യുദ്ധം അവസാനിച്ചെന്നു വരും; ഇന്ത്യ യഥാർത്ഥ സൈനികപരിശീലനം കൂടാതെ അവശേഷിക്കും; ഒരു സൈനികസ്വേച്ഛാധിപത്യത്തെ നമുക്കു നേരിടേണ്ടി വരികയും ചെയ്യും. സ്ഥിതിഗതികളെക്കുറിച്ചു് നമുക്കു സ്വീകരിക്കാവുന്ന ഏററവും സ്വാത്മതല്പരമായ വീക്ഷണഗതിയാണു് ഇതു്. രാജ്യത്തിൻെറ മുന്നിൽ ഞാൻ വെച്ചിട്ടുള്ളതാണു ഫലപ്രദമായ ഏക പദ്ധതിയെന്നു് സ്വാത്മതാല്പര്യം സൂചിപ്പിക്കുന്നു.

## 3

## ലോകമാന്യതിലകനു്

അങ്ങയുടെ അനുഭാവത്തിനു് ഞാൻ കൃതജ്ഞനാണു്. എൻെറ ആരോഗ്യത്തെപ്പററി അങ്ങേയ്ക്കു് ഉല്കണ്ഠ തോന്നുന്നതു് സ്വാഭാവികമത്രെ. ഈശ്വരകാരുണ്യത്താൽ എനിക്കു് ഇപ്പോൾ കൂടുതൽ സുഖമുണ്ടു്. എങ്കിലും ഏതാനും ദിവസത്തേക്കു് എനിക്കു കിടക്കയിൽനിന്നു് എഴുന്നേല്ക്കാൻ സാധിക്കുകയില്ല. വേദന കഠിനമായിരുന്നു. ഇപ്പോൾ അതു ശമിച്ചിട്ടുണ്ടു്.

2 Mahatma, vol i, pp. 281—282

* ഇന്ത്യയിലെ സമുന്നതനേതാക്കൾ യുദ്ധാവശ്യത്തിനു് ആളെ ചേർക്കുന്ന പരിപാടിക്കു സജീവമായ പിന്തുണ നല്കേണ്ടതു് ആവശ്യമാണെന്നു് ഊന്നി പറഞ്ഞുകൊണ്ടു് എഴുതിയവയാണു് ഇതും, തിലകനുള്ള അടുത്ത കത്തും. (ഈ കത്തു് 1918 ജൂലൈ 4—ാംതീയതിയാണെഴുതിയതു്.)

3 Mahatma, vol i, p. 283

*കോൺഗ്രസ്സ് സമ്മേളനത്തിൽ ഹാജരാകാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. മിതവാദികളുടെ സമ്മേളനത്തിൽ സംബന്ധിക്കാനും ഉദ്ദേശമില്ല. രണ്ടു കൂട്ടരുടേയും അഭിപ്രായത്തിൽനിന്നു വ്യത്യസ്തമാണ് എന്റെ വീക്ഷണമെന്ന് എനിക്കറിയാം. അങ്ങയോട് ഇതിനകം ഞാനതു പറഞ്ഞിട്ടുണ്ട്. പട്ടാളത്തിൽ ആളുകളെ ചേർക്കുന്ന ജോലിയിൽ നാം നിരതരാവുകയും ലക്ഷോപലക്ഷം ആളുകളെ നമ്മോടൊന്നിച്ചു നിർത്തുകയും ചെയ്യുന്നപക്ഷം മഹത്തായ സേവനം ഇന്ത്യയ്ക്കുവേണ്ടി അനുഷ്ഠിക്കാൻ നമുക്കു കഴിയുമെന്നു ഞാൻ വിശ്വസിക്കുന്നു. മിസ്സിസ് ബസന്റും അങ്ങയും എന്റെ അഭിപ്രായത്തോടു യോജിക്കുന്നില്ല. ഈ പ്രവർത്തനത്തിൽ പങ്കുകൊള്ളാൻ മിതവാദികൾക്കു വലിയ താല്പര്യം കാണുകയില്ലെന്നും എനിക്കറിവുണ്ട്. ഇതു് ഒരു കാര്യം. മോൺടേഗു—ചെംസ്ഫോർഡ്പദ്ധതിയുടെ തത്ത്വം നാം സ്വീകരിക്കുകയും നമുക്കു നിർദ്ദേശിക്കാൻ ആഗ്രഹമുള്ള എല്ലാ മാററങ്ങളും വ്യക്തമായി വിവരിക്കുകയും ചെയ്യേണ്ടതാണ്. അതാണു രണ്ടാമത്തെ സംഗതി. ആ മാററങ്ങൾ അംഗീകരിച്ചു കിട്ടുന്നതിനുവേണ്ടി നാം മരണംവരെ പോരാടണം. മിതവാദികൾ ഈ ആശയം സ്വീകരിക്കുകയില്ലെന്നു വ്യക്തമാണ്. മിസ്സിസ് ബസന്റും അങ്ങയും ഈ ആശയം സ്വീകരിച്ചാലും, ഞാൻ ആഗ്രഹിക്കുന്ന രീതിയിൽ നിങ്ങൾ സമരം ചെയ്യുകയില്ല. മിസ്സിസ് ബസന്റ് ഒരു സത്യാഗ്രഹിയല്ലെന്ന് അവർ പറഞ്ഞിട്ടുണ്ട്. സത്യാഗ്രഹത്തെ ബലഹീനരുടെ ആയുധമായിട്ടാണ് അങ്ങ് അംഗീകരിച്ചിട്ടുള്ളതു്. വ്യാമോഹത്തിനു് അധീനനാകാൻ ഞാൻ ആഗ്രഹിക്കുന്നില്ല. നിങ്ങൾ രണ്ടു പേരോടും കൂട്ടുപിരിഞ്ഞു് കോൺഗ്രസ്സിൽ കലുഷത സൃഷ്ടിക്കാനും എനിക്ക് അഭിലാഷമില്ല. എനിക്ക് ഒരു വിശ്വാസമുണ്ട്. എന്റെ പ്രായശ്ചിത്തം പരിപൂർണമാണെങ്കിൽ അങ്ങയും മിസ്സിസ് ബസന്റും എന്റെ തത്ത്വം സ്വീകരിക്കും. എനിക്കു ക്ഷമയോടുകൂടി കാത്തിരിക്കാവുന്നതാണ്.

മിതവാദികളും തീവ്രവാദികളും, അവരുടെ തത്ത്വങ്ങൾ ബലികഴിച്ച്, ഒന്നിച്ചുചേരാൻ ശ്രമിക്കുന്നതിനോട് എനിക്കു ലേശംപോലും ആനുകൂല്യമില്ല. ഈ രാജ്യത്തു രണ്ടു കക്ഷികളുണ്ട്. രണ്ടു കക്ഷികളുടേയും അഭിപ്രായം ഗവണ്മെൻറിൻേറയും ജനങ്ങളുടേയും മുന്നിൽ വ്യക്തമായി സമർപ്പിക്കുന്നതുകൊണ്ട് എന്തെങ്കിലും ദോഷം വരുമെന്ന് ഞാൻ വിചാരിക്കുന്നില്ല.

---

* 1918—ൽ കോൺഗ്രസ്സിന്റെ അസാധാരണസമ്മേളനത്തിനു തൊട്ടുമുമ്പു ഗാന്ധിജിക്ക് ഉണ്ടായിരുന്ന രാഷ്ട്രീയാഭിപ്രായങ്ങൾ അടങ്ങിയ കത്താണിതു്. ആ കോൺഗ്രസ് സമ്മേളനത്തിൽ പങ്കെടുക്കാൻ ഗാന്ധിജിയോട് താത്പര്യപൂർവ്വം ആവശ്യപ്പെട്ടുകൊണ്ട് തിലകൻ എഴുതിയ കത്തിന് മറുപടിയായി 1918 ആഗസ്റ്റ് 25—ാം തീയതിയാണ് ഇതെഴുതിയതു്.

4
## ഗോപാലമേനോനു്

സത്യാഗ്രഹാശ്രമം,
സബർമതി,
മാർച്ച് 10, 1922

എന്റെ പ്രിയപ്പെട്ട ഗോപാലമേനോൻ,

*നിങ്ങൾക്കു നല്ലപ്പെട്ട ശിക്ഷയെപ്പററി ഞാൻ തീർച്ചയായും ഓക്കുന്നുണ്ടു്. നിങ്ങളുടെ സംരംഭത്തിനു് സകല വിജയവും ഞാൻ ആശംസിക്കുന്നു. ദുർവഹമായ ഈ ജോലിത്തിരക്കിനിടയ്ക്കു് അയച്ചുതരാൻ എനിക്കു കഴിവുള്ള ഏകസന്ദേശം ഇതാണു്. ഇനി ഭൂതകാലത്തെപ്പററി ചിന്തിക്കാതിരിക്കാൻ ഹിന്ദുക്കൾക്കും മാപ്പിളമാക്കുമുള്ള ഉത്തരവാദിത്തം അവർ മനസ്സിലാക്കണം. നിങ്ങൾ സമീപിക്കാൻ ആഗ്രഹിക്കുന്ന ഹിന്ദുവിഭാഗങ്ങളേയും മാപ്പിളമാരേയും പത്രദ്വാരാ എങ്ങനെയാണു സമീപിക്കേണ്ടതു് എന്നു പറയാൻ എനിക്കു കഴിവില്ല. എങ്കിലും ഹിന്ദുക്കൾ ഭീരുക്കളായി കഴിയുന്ന അവസ്ഥ അവസാനിപ്പിക്കണമെന്നു് എനിക്കറിയാം. മാപ്പിളമാർ ക്രൂരതയും അവസാനിപ്പിക്കണം. മറെറാരു ഭാഷയിൽ പറഞ്ഞാൽ, രണ്ടു ഭാഗക്കാരും യഥാർത്ഥ മതബോധമുള്ളവരായിത്തീരണം. ഹിന്ദുമതം ശാസ്ത്രപ്രകാരം ഭീരുക്കളുടെ മതമല്ല. അതുപോലെതന്നെ ഇസ്ലാം തീർച്ചയായും ക്രൂരന്മാരുടെ മതവുമല്ല. നിങ്ങളുടെ മുന്നിലുള്ള ഭീകരമായ പ്രശ്നം പരിഹരിക്കാനുള്ള ഏകമാർഗ്ഗം ഇതാണു്. തെരഞ്ഞെടുത്ത ഏതാനും ഹിന്ദുക്കളും മുഹമ്മദീയരും പൂർണമായ ഐകമത്യത്തോടും തങ്ങളുടെ ദൗത്യത്തിലുള്ള വിശ്വാസത്തോടുംകൂടി പ്രവർത്തിച്ചു് മുന്നോട്ടു പോകണം. ആരംഭദശയിൽ ഫലം സിദ്ധിക്കാതിരുന്നാലും അവർ നിരാശപ്പെടരുതു്. നിങ്ങളുടെ വായനക്കാർക്കിടയിൽനിന്നു് ഇപ്രകാരമുള്ള ഏതാനും സ്ത്രീപുരുഷന്മാരെ കണ്ടുപിടിച്ചു സംഘടിപ്പിക്കാൻ സാധിക്കുമെങ്കിൽ നിങ്ങളുടെ പത്രം ഒരു വിശിഷ്ടലക്ഷ്യത്തെ സേവിച്ചെന്നു പറയാം.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

4 Seven Months with Mahatma Gandhi, p. 260

* നിസ്സഹകരണപ്രസ്ഥാനകാലത്തെ മലബാറിലെ ഒരു രാഷ്ട്രീയനേതാവു്. 1922—ൽ അദ്ദേഹം മദ്രാസിൽനിന്നു് 'നവീനകേരളം' എന്ന പേരിൽ ഒരു പത്രം ആരംഭിച്ചു. അതിനു് ഒരു സന്ദേശം ആവശ്യപ്പെട്ടപ്പോൾ അയച്ച കത്തു്.

5

## കൃഷ്ണദാസിന്

ഞായറാഴ്ച,
12–3–1922

എന്റെ പ്രിയപ്പെട്ട കൃഷ്ണദാസ്, *

എഴുത്തുകൾ, റിപ്പോർട്ടുകൾ മുതലായവ സംബന്ധിച്ച് നിങ്ങൾ വേണ്ടതു ചെയ്യണം. അതിനു നിങ്ങളുടെ കൈയിൽ അവ വന്നെത്തേണ്ടതാണ്. ഈ ചുമതല നിങ്ങളുടെ കഴിവിന് അതീതമല്ലെങ്കിൽ, എല്ലാ ലേഖനങ്ങളും അവസാനം നിങ്ങളുടെ കൈയിൽക്കൂടി കടന്നു പോകയാണ വേണ്ടത്.

പത്രാധിപർ സതീശ് ബാബു, രാജഗോപാലാചാരി, നിങ്ങൾ, ഷുവൈബ്, കാകാ, ദേവദാസ് എന്നിങ്ങനെ പല പേരുകളും എന്റെ കൈയിലുണ്ട്. ലേഖനങ്ങളിൽ ഒപ്പുവെക്കാനുള്ള അനുവാദവും സതീശ് ബാബു നിങ്ങൾക്ക നല്കിയെങ്കിൽ നന്നായിരുന്നേനേ.

ആ മുറി പൂർണ്ണമായി നിങ്ങളുടെ അധീനതയിലായിരിക്കണം. വരാന്തയിലേക്കുള്ള വാതിൽ അകത്തുനിന്നു നിങ്ങൾ പൂട്ടണം. ആഫീസ് മുഴുവൻ അവിടെ സജ്ജീകരിക്കണം. ഹർദിക്കറും, ബുള്ളറിൻ ജോലിക്കാരും അവിടെ വന്നു ജോലികൾ ചെയ്യണം. പക്ഷേ, അതു് നിങ്ങളുടെ അനുവാദത്തിനു വിധേയമായിരിക്കേണ്ടതാണ്.

തീർച്ചയായും നിങ്ങൾക്ക് എന്റെ ആശംസകളുണ്ട്. ആവശ്യമുള്ള ശക്തിയും അറിവും നിങ്ങൾക്ക് ഈശ്വരൻ പ്രദാനംചെയ്യും.

ബാപ്പു.

6

## സി. എഫ്. ആൻഡ്രൂസിന്

മാർച്ച് 17, 1922

എന്റെ പ്രിയപ്പെട്ട ചാർലി,

* നിങ്ങളുടെ കത്തു് ഇപ്പോഴാണ് എനിക്ക കിട്ടിയതു്. നിങ്ങൾ നിങ്ങളുടെ ജോലി വിട്ടു പോരാഞ്ഞതു തികച്ചും ശരിയാണ്. ഗുരുദേവിന്റെ സമീപത്തു നിങ്ങൾ ചെല്ലണം. അദ്ദേഹത്തിനു നിങ്ങളെ

5 Seven Months with Mahatma Gandhi, pp. 160—161

* കുറേക്കാലം ഗാന്ധിജിയുടെ പ്രൈവററ് സെക്രട്ടറിയായിരുന്നു; ഗാന്ധിജി കോടതിവിചാരണയ്ക്കു വിധേയനായി സബർമതി ജയിലിൽ കഴിയുമ്പോൾ അയച്ച കത്തു്.

6 Yong India (collected vol.) 1919—1922, p. 1351

* ഗാന്ധിജിയുടെ വിസ്താരവേളയിൽ സന്നിഹിതനായിരിക്കാൻ തനിക്ക കഴിവില്ലെന്നു് ദീനബന്ധു സി. എഫ്. ആൻഡ്രൂസ് അറിയിച്ചപ്പോൾ, ആ കത്തിനു നല്കിയ മറുപടി— സബർമതി ജയിലിൽനിന്നാണ് ഇതു് അയച്ചതു്.

ആവശ്യമുള്ളടത്തോളം കാലം അദ്ദേഹത്തോടൊന്നിച്ച് കഴിയണം. നിങ്ങൾക്കു സമയമുള്ളപ്പോൾ ആശ്രമത്തിൽ (സബർമതി) ചെന്ന് അല്പകാലം അവിടെ തങ്ങുന്നതു് എനിക്കു് ഇഷ്ടമുള്ള കാര്യമാണു്. എന്നാൽ നിങ്ങൾ ജയിലിൽ വന്നു് എന്നെ കാണണമെന്നു ഞാൻ പ്രതീക്ഷിക്കയില്ല. ഒരു പറവയെപ്പോലെ സന്തുഷ്ടനാണു ഞാൻ: ബാഹ്യലോകത്തോടുള്ള സകല ബന്ധങ്ങളിലുംനിന്നു പൂർണ്ണമായി വേർപെട്ടുകഴിയുക, അതാണു ജയിൽജീവിതത്തെപ്പററി, പ്രത്യേകിച്ചും ഒരു നിയമനിഷേധകന്റെ ജയിൽജീവിതത്തെപ്പററി എനിക്കുള്ള ആദർശം. സന്ദർശകരെ കാണാൻ അനുവദിക്കപ്പെടുന്നതു് ഒരു പ്രത്യേകാവകാശമാണു്—ഒരു നിയമനിഷേധകൻ ഒരു പ്രത്യേകാവകാശം ആവശ്യപ്പെടുകയോ സ്വീകരിക്കുകയോ ചെയ്തുകൂടാ. പ്രത്യേകാവകാശങ്ങൾ വേണ്ടെന്നുവെച്ചാൽ ജയിയിലുള്ള അച്ചടക്കത്തിന്റെ ധാർമികമായ പ്രയോജനം വർദ്ധിപ്പിക്കാൻ സാധിക്കും. ആസന്നമായ തടവുശിക്ഷ എനിക്കു് ഒരു രാഷ്ട്രീയപ്രചോദനമെന്നതിനേക്കാൾ ധാർമികമായ പ്രയോജനമായിരിക്കും. അതു് ഒരു യജ്ഞമാണെങ്കിൽ ഏററവും വിശുദ്ധമായ യജ്ഞമായിരിക്കണമെന്നാണു ഞാൻ ആഗ്രഹിക്കുന്നതു്.

സ്നേഹപൂർവം, നിങ്ങളുടെ
മോഹൻ.

7

## മൗലാനാ മുഹമ്മദലിക്കു്

ഞാൻ ജയിലിലാണു്. അതുകൊണ്ടു് ഒരു സന്ദേശവും നിങ്ങൾക്കു് അയച്ചുതരാൻ എനിക്കു കഴിവില്ല. ജയിലിൽനിന്നു് ആരെങ്കിലും സന്ദേശങ്ങൾ അയയ്ക്കുന്നതിനോടു് ഒരിക്കലും ഞാൻ അനുകൂലിച്ചിട്ടില്ല. എങ്കിലും നിങ്ങൾക്കു് എന്നോടുള്ള കൂറു് എന്നെ അഗാധമായി സ്പർശിച്ചിട്ടുണ്ടു്. എന്നോടുള്ള ഈ കൂറിനു് നാട്ടിനോടു നിങ്ങൾക്കുള്ള കൂറിനോളം പ്രാധാന്യം കല്പിക്കരുതെന്നു ഞാൻ ആവശ്യപ്പെടുന്നു. എന്റെ അഭിപ്രായങ്ങൾ സുവിദിതങ്ങളാണു്. ജയിലിൽ പോകുന്നതിനു മുമ്പു ഞാൻ അവ വെളിപ്പെടുത്തിയിട്ടുണ്ടു്. യാതൊരു മാററവും അതിനു ശേഷം വന്നിട്ടില്ല. എന്നോടു വിയോജിക്കാൻ നിങ്ങൾ തീരുമാനിക്കുന്നപക്ഷം അതു നിങ്ങളും ഞാനും തമ്മിലുള്ള ബന്ധത്തിന്റെ മാധുര്യത്തെ അണുമാത്രംപോലും ബാധിക്കയില്ലെന്നു ഞാൻ ഉറപ്പു നല്കാം.*

---

7 This was Bapu, p. 87

* യറവ്ഡാ ജയിലിൽനിന്നു് ദേവദാസ്ഗാന്ധിയുടെ കൈയിൽ കൊടുത്തയച്ച സന്ദേശം. (1923-ൽ)

8

## കേണൽ മാഡക്കിന്

സാസൂൺ ആശുപത്രി,
പൂന,
ജനുവരി 12, 1924

എന്റെ പ്രിയപ്പെട്ട കേണൽ മാഡക്ക്,

*കഴിഞ്ഞ ആറു മാസമായിട്ട് എനിക്കുള്ള സുഖക്കേടിന്റെ ചരിത്രം നിങ്ങൾക്ക് അറിവുള്ളതാണ്. അസാധാരണമായ ദയവ് എന്നോടു നിങ്ങൾ കാണിച്ചിട്ടുണ്ട്. നിങ്ങൾ വിവരിച്ച ശസ്ത്രക്രിയ നടത്തുന്നതിന് ഇനി അല്പമെങ്കിലും വൈകിയാൽ അത് എനിക്ക് അത്യന്തം അപകടകരമായിത്തീരുമെന്ന തീരുമാനത്തിൽ നിങ്ങളും സർജൻ ജനറലും മാന്യരായ മററു ഡോക്ടർമാരും എത്തിച്ചേർന്നിരിക്കുന്നു. എന്റെ സുഹൃത്തുക്കളായ പ്രത്യേക ഡോക്ടർമാരിൽ ആരെയെങ്കിലും വരുത്തുന്നതിന് ഗവണ്മെൻറ് നിങ്ങളെ അധികാരപ്പെടുത്തിയിട്ടുണ്ടെന്നു നിങ്ങൾ സദയം എന്നോടു പറഞ്ഞു. ഡോക്ടർ ദലാലിൻേറയും, ഡോക്ടർ ജീവരാജ് മേത്തയുടേയും പേരുകൾ ഞാൻ നിർദ്ദേശിച്ചു. അവരുടെ സാന്നിദ്ധ്യം ലഭ്യമാക്കാൻ നിങ്ങൾ പരമാവധി പരിശ്രമിച്ചിട്ടുണ്ട്. എങ്കിലും അവരിൽ ആരോടും സമ്പർക്കം പുലർത്താൻ നിങ്ങൾക്കു കഴിഞ്ഞിട്ടില്ല. എനിക്കു നിങ്ങളിൽ പരിപൂർണ്ണ വിശ്വാസമുണ്ട്. രോഗത്തിന്റെ ഗുരുതരമായ സ്വഭാവം പരിഗണിച്ച് താമസംകൂടാതെ നിങ്ങൾ ശസ്ത്രക്രിയ നടത്തിക്കൊള്ളാൻ ഞാൻ അപേക്ഷിക്കുന്നു.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി
(ഒപ്പ്)

8 Young India (collected vol.) 1919—1922, p. 1370

* 1924 ജനുവരി 12-ാംതീയതി (ഈ കത്തെഴുതിയ ദിവസം) രാത്രിയാണ് ഗാന്ധിജിക്ക് അപ്പെൻഡിസൈററിസ് സംബന്ധിച്ച് ഒരു ശസ്ത്രക്രിയ നടന്നത്. 10 മണിക്ക് അദ്ദേഹത്തെ ശസ്ത്രക്രിയയ്ക്കുള്ള മേശമേൽ കിടത്തി. ഉടനെ വൈദ്യുതദീപങ്ങൾ യാദൃച്ഛികമായി അണഞ്ഞുപോയി. ഡോക്ടർ മാഡക്ക് ഒരു ടോർച്ചുലൈററ് ഉപയോഗിച്ചു ശസ്ത്രക്രിയ തുടർന്നു; പകുതിയായപ്പോൾ അതും കത്താതായി. പിന്നീട് ഒരു റാന്തൽവിളക്കിന്റെ വെളിച്ചത്തിലാണ് ഡോക്ടർ ആ ശസ്ത്രക്രിയ പൂർത്തിയാക്കിയത്. പ്രത്യുല്പന്നമതിയായ ആ ഡോക്ടർ ഒരുമണിക്കൂർ സമയംകൊണ്ട് ആപല്ക്കരമായ ആ പ്രതിസന്ധി തരണംചെയ്തു; അങ്ങനെ ഗാന്ധിജി തന്നിൽ നിക്ഷേപിച്ച വിശ്വാസത്തിനു താൻ തികച്ചും അർഹനാണെന്ന് ബ്രിട്ടീഷുകാരനായ അദ്ദേഹം തെളിയിച്ചു.

## 9

## സരോജിനി നായിഡുവിനു്

ഫെബ്രുവരി 28, 1924

*നിങ്ങളുടെ കേബിൾ കിട്ടിയപ്പോൾ എനിക്കു് ആഹ്ലാദം തോന്നി. ഇപ്പോൾ മൊംബാസയിൽനിന്നു് നിങ്ങൾ അയച്ച സുന്ദരമായ കത്തും കിട്ടി. മറുപടി ഇതാ അയയ്ക്കുന്നു. കിഴക്കേ ആഫ്രിക്കയിൽ നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന പ്രവർത്തനം ഞാൻ ശ്രദ്ധിക്കുന്നുണ്ടു്. നിങ്ങളുടെ സാന്നിദ്ധ്യം നമ്മുടെ ആളുകൾക്കു് ഒരു പ്രോത്സാഹനമായിരുന്നു. അതു് ഒരുപക്ഷേ, യൂറോപ്യന്മാരുടെ ഹൃദയങ്ങളിൽ മാർദവം ഉളവാക്കുകയും ചെയ്തിട്ടുണ്ടായിരിക്കാം. നിങ്ങൾക്കു് മററുള്ളവരെ ആകർഷിക്കാൻ കഴിവുണ്ടെങ്കിലും രണ്ടാമതു പറഞ്ഞ കൃത്യം നിങ്ങൾക്കുപോലും പ്രയാസമുള്ളതാണു്. ദക്ഷിണാഫ്രിക്കയിൽ നിങ്ങളുടെ ജോലി കിഴക്കേ ആഫ്രിക്കയിൽ നടത്തിയ പ്രവർത്തനത്തേക്കാൾ ഒരു തരത്തിൽ പ്രയാസം കുറഞ്ഞതായിരിക്കാൻ ഇടയുണ്ടു്. യൂറോപ്യന്മാർ (അവിടെയുള്ളവർ) വളരെക്കൂടുതൽ സംസ്കാരമുള്ളവരാണു്. ചിലർ അത്യന്തം നല്ല കൂട്ടരാണു്. നമ്മുടെ ആളുകൾക്കിടയിൽ പരിചയസമ്പന്നരായ ചില ഭടന്മാരെയും നിങ്ങൾ കണ്ടെത്തും.

മുമ്പു നിങ്ങൾക്കു് ഉണ്ടായിരുന്ന പനി പൂർണ്ണശക്തിയോടുകൂടി വീണ്ടും ആരംഭിച്ചിട്ടുണ്ടെന്നു തികച്ചും സ്ത്രീസാധാരണമായ ആ അനുബന്ധത്തിൽനിന്നു് ഞാൻ മനസ്സിലാക്കുന്നു. എങ്കിലും മൊംബാസയിൽനിന്നു് ദക്ഷിണാഫ്രിക്കയിലേക്കുള്ള കപ്പൽയാത്ര വിശ്രമത്തിനു് അവസരം നല്കിയിട്ടുണ്ടായിരിക്കും. പനി നിയന്ത്രണാധീനമാക്കാൻ കഴിഞ്ഞിരിക്കുമെന്നും, വലിയ ക്ഷീണംകൂടാതെ ദക്ഷിണാഫ്രിക്കയിൽ പ്രവർത്തനം നടത്താൻ നിങ്ങൾക്കു സാധിക്കുന്നുണ്ടെന്നും ഞാൻ പ്രതീക്ഷിക്കുന്നു. ആരോഗ്യവും സമയവും അനുവദിക്കുന്നപക്ഷം ആ രണ്ടു ഭൂഖണ്ഡങ്ങളിലും നിങ്ങൾക്കു സിദ്ധിച്ച അനുഭവങ്ങൾ വിവരിച്ചെഴുതണം. ഒന്നിലധികം വീക്ഷണകോണങ്ങളിൽനിന്നു നോക്കുമ്പോൾ അതു് വിലയേറിയതായിരിക്കും.

ഞാൻ വിമുക്തനായി. എങ്കിലും ഒരു ലേശം ആശ്വാസംപോലും എനിക്കു് അനുഭവപ്പെടുന്നില്ല നേരേമറിച്ചു്, താങ്ങാവുന്നതിലധികം ഉത്ക്കണ്ഠാഭാരമുണ്ടു്. എന്റെ മുന്നിലുള്ള കർത്തവ്യം എന്റെ കഴിവിനു് അതീതമാണെന്നു തോന്നുന്നു. അതു് ഉത്ക്കണ്ഠ വളർത്തുന്നു. പരിശ്രമിക്കാൻ മാത്രമാണു നമുക്കു കഴിവുള്ളതു്. മുറിവു് ഉണങ്ങിക്കഴിഞ്ഞിട്ടില്ല. സാസൂൺ ആശുപത്രിയിൽ ഇപ്പോഴും ഞാൻ കിടക്കുകയാ

---

9 Gandhi Marg, vol. iv, pp. 143—144

* 1924-ൽ അദ്ദേഹം അപ്പെൻഡിസൈററിസ്സിനു ശസ്ത്രക്രിയ നടത്തുകയും ജയിലിൽനിന്നു് വിമുക്തനാവുകയും ചെയ്തതിനു ശേഷം എഴുതിയതു്. സരോജിനീദേവി അപ്പോൾ കിഴക്കേ ആഫ്രിക്കയിൽ പര്യടനം നടത്തുകയായിരുന്നു.

ണു്. ഒരു നീണ്ട കത്തെഴുതാനുള്ള ശേഷിയും എന്റെ കൈകൾക്കില്ല. നിങ്ങൾ മടങ്ങിയെത്തുമ്പോൾ അന്ധേരിക്കടുത്തു് ഞാൻ രോഗാനന്തരവിശ്രമം അനുഭവിക്കുകയായിരിക്കുമെന്നു പ്രതീക്ഷിക്കുന്നു. ഇന്നു ചെയ്യുന്നതിനേക്കാൾ ജോലി ചെയ്യാനുള്ള കഴിവു് ആ സമയത്തു് എനിക്കു സിദ്ധിക്കുമെന്നും വിചാരിക്കുന്നു. കുറേക്കൂടി എഴുതാനും സാധിച്ചെന്നു വരാം.

ഏതോ ഒരാൾ സുവിശേഷത്തിൽനിന്നു് ആശയചോരണം നടത്തിയതിനെപ്പറ്റി നിങ്ങൾ എഴുതിയിരുന്നു. നിങ്ങൾ ഏറ്റെടുത്തതു് വൈഷമ്യമുള്ള ഒരു കർത്തവ്യമാണു്. എത്രത്തോളം വിജയം നിങ്ങൾ കരസ്ഥമാക്കിയെന്നു ഞാൻ മുഖദാവിൽ മനസ്സിലാക്കിക്കൊള്ളാം.

എം. കെ. ഗാന്ധി.

## 10
## പോളിനു്

പ്രിയപ്പെട്ട മി. പോൾ,*

ബാംഗ്ളൂരിൽവെച്ചു നടന്ന അഖിലേന്ത്യാ ക്രൈസ്തവ സമ്മേളനത്തിൽ നിങ്ങൾ ചെയ്ത പ്രസംഗം ഇന്നലെ മാത്രമാണു് എനിക്കു പരിശോധിക്കുവാൻ സാധിച്ചതു്. സദസ്സിന്റെ അംഗീകാരത്തിനുവേണ്ടി നിങ്ങൾ നിർദേശിച്ച പരിഹാരമാർഗം അസാധാരണമായ സ്ഫുടതയോടുകൂടി അവതരിപ്പിച്ചുകൊണ്ടു്, നിങ്ങൾ എന്റെ അഹന്തയെ താഴ്ത്തിയിരിക്കുന്നു. എന്റെ കാരാഗൃഹവാസത്തിനു മുമ്പു്, അനവധി യോഗങ്ങളിലും യങ്ഇന്ത്യയുടെ ലക്കങ്ങളിലുംകൂടി ആ പരിഹാരമാർഗം ഇന്ത്യയിലെ ഹിന്ദുക്കളോടും മുസൽമാന്മാരോടും ഞാൻ നിർദേശിച്ചപ്പോൾ, അവ്യക്തമായി അതു വിവരിക്കാൻ മാത്രമാണു് എനിക്കു കഴിഞ്ഞിരുന്നതു്. സാധാരണഗതിയിലുള്ള പ്രവർത്തനങ്ങൾ പുനരാരംഭിച്ചതിനു ശേഷം, അഥവാ നേതാക്കളോടു പര്യാലോചിച്ചതിനുശേഷം, ഏകപക്ഷീയമായ സമ്പർക്കമെന്ന ആശയം വിശദീകരിക്കാൻ ഞാൻ ഉദ്ദേശിച്ചിരുന്നു—തികച്ചും സൂക്ഷ്മമായി പറഞ്ഞാൽ നിങ്ങൾ നിർദേശിക്കുന്ന പരിഹാരമതാണു്. പക്ഷേ, അതിന്റെ ഉപജ്ഞാതാവു് എന്ന പദവി അവകാശപ്പെടാൻ എനിക്കു നിങ്ങൾ അശേഷം ഇടംതന്നിട്ടില്ല. അതുകൊണ്ടു നിങ്ങളെ പിന്തുടരുന്ന വിനീതനായ ഒരു അനുയായിയെന്ന നിലകൊണ്ടു ഞാൻ തൃപ്തിപ്പെടേണ്ടതാണു്.

നിങ്ങളുടെ ശ്ലാഘനീയമായ പ്രസംഗത്തിന്റെ ഒന്നോ രണ്ടോ ഭാഗങ്ങൾ സൗഹാർദ്ദസമേതമായ വിമർശനം അർഹിക്കുന്നുണ്ടു്.

10 Gandhi Marg, vol. iv, pp. 144—145
* വൈ. എം. സി. എ.—കളുടെ നാഷണൽ കൗൺസിലിന്റെ സെക്രട്ടറി.

എട്ടാമത്തെ ഖണ്ഡികയിൽ നിങ്ങൾ ഇങ്ങനെ പറയുന്നു: 'നമ്മുടെ നാട്ടുകാർതന്നെ, ഹിന്ദുക്കളും മുഹമ്മദീയരുമെല്ലാം, പൊതുക്കാര്യങ്ങളേയും പൊതുപ്രവർത്തനം നടത്തുന്ന ആളുകളേയും വിലയിരുത്തുമ്പോൾ, സർവ്വഥാ ക്രിസ്തുവിനേയും അദ്ദേഹത്തിൻെറ തത്ത്വങ്ങളേയും മാനദണ്ഡമായി ഉപയോഗിക്കാറുണ്ട്.' ഇതു തികച്ചും സത്യമാണോ? അഹിംസാസിദ്ധാന്തത്തെ മനസ്സിൽവെച്ചുകൊണ്ടാണ് ഈ ഭാഗം നിങ്ങൾ പറഞ്ഞതെന്നു ഞാൻ വിചാരിക്കുന്നു. അഹിംസയുടെ പരമമായ അർത്ഥത്തിൽ അതു വികാസം നേടിയതു് ഗിരിപ്രഭാഷണത്തിനു മുമ്പാണ്. നമ്മുടെ നാട്ടിൽ ക്രിസ്തുമതം വന്നെത്തുന്നതിനു മുമ്പുതന്നെ അതു ഭാരതത്തിൻെറ മതപരമായ സമ്പത്തിൻെറ ഘടകമായിത്തീർന്നിരുന്നു. ഇക്കാര്യം ചരിത്രപരമായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ജനങ്ങളുടെ മനസ്സിൽ അഹിംസാഭാവം തുളുമ്പിനിന്നില്ലായിരുന്നെങ്കിൽ, കഴിഞ്ഞ മൂന്നു കൊല്ലങ്ങളായി നമുക്കു സിദ്ധിച്ചുകൊണ്ടിരിക്കുന്ന വിസ്മയാവഹമായ സഹകരണം ലഭിക്കുമായിരുന്നോ? ക്രൈസ്തവനാടെന്നു പേരുള്ള യൂറോപ്പിൽ അഹിംസ അല്പമെങ്കിലും ഫലപ്രദമായ രീതിയിൽ പ്രചരിപ്പിക്കാൻ ഇന്നും സാദ്ധ്യതയില്ലെന്നു നിങ്ങൾക്കു തോന്നുന്നില്ലേ? ദക്ഷിണാഫ്രിക്കയിൽവെച്ച് ഏററവും ഉത്തമന്മാരായ ക്രിസ്ത്യാനികളോടു ഞാൻ സമ്പർക്കം പുലർത്തിയിരുന്നു. ബോധപൂർവമല്ലാത്ത ഒരു ഇടുങ്ങിയ വീക്ഷണഗതി ഞാൻ കാണാനിടയായി. അഹിംസാസിദ്ധാന്തം അഥവാ ക്ഷമാശീലം ഉദിച്ചതു് ക്രിസ്തുമതത്തിൽനിന്നാണ് എന്നൊരു അവകാശവാദവും എൻെറ ദൃഷ്ടിയിൽപ്പെട്ടു. അതുകൊണ്ടാണ് ഇക്കാര്യം ഞാൻ സൂചിപ്പിച്ചതു്. നിങ്ങളുടെ പ്രസംഗത്തിലുള്ള ഈ വൈകല്യത്തിലേക്കു നിങ്ങളുടെ ശ്രദ്ധയാകർഷിക്കുന്നതു്, നിങ്ങളുടെ ക്രിസ്തുമതവിശ്വാസം സങ്കുചിതമനസ്ഥിതി കലർന്നതല്ലെന്ന് എനിക്കറിയാവുന്നതുകൊണ്ടാണ്. ഞാൻ പറയുന്നതു നിങ്ങൾക്കു സ്വീകാര്യമായി തോന്നുന്നപക്ഷം, ക്രിസ്ത്യാനികളുടെയിടയിൽ ഈ തെററായ ചിന്താഗതി പ്രത്യക്ഷപ്പെടുന്നതു നിങ്ങൾ കാണാൻ ഇടയായാൽ, ഫലപ്രദമായ രീതിയിൽ അതിനെ നേരിടാൻ നിങ്ങൾക്കു സാധിക്കും. നേരേമറിച്ച്, നിങ്ങളെ ഞാൻ തെററിദ്ധരിച്ചിട്ടുണ്ടെന്നോ, ഞാൻ പറയുന്നതു ചരിത്രപരമായി ശരിയല്ലെന്നോ നിങ്ങൾ വിചാരിക്കുന്നുണ്ടെങ്കിൽ എൻെറ തെററു തിരുത്താൻ മടിക്കരുതു്.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 11
## പണ്ഡിററ് മദൻമോഹൻ മാളവ്യയ്ക്കു്

മാർച്ച് 5, 1924

പണ്ഡിററ് മദൻമോഹൻ മാളവ്യയ്ക്കു്,
ഡൽഹി.

എൻെറ കൈകൊണ്ടുതന്നെ അങ്ങേയ്ക്കു് ഒരു ദീർഘമായ കത്തു് എഴുതണമെന്നു പലപ്പോഴും വിചാരിച്ചിട്ടുണ്ടു്. അതു് ഇപ്പോഴും സാദ്ധ്യമല്ല. അതുകൊണ്ടു ഞാൻ പറഞ്ഞുകൊടുത്തു് എഴുതിക്കുന്നു. ജയിലിൽവെച്ചായാലും പുറത്തുവെച്ചായാലും ഞാൻ എല്ലായ്പോഴും അങ്ങയുടെ ആരോഗ്യത്തെപ്പററി അന്വേഷിക്കാറുണ്ടു്; ബഹുകാര്യവ്യഗ്രനാണെങ്കിലും സാമാന്യം നല്ല ആരോഗ്യം അങ്ങു് പാലിച്ചുപോരുന്നുണ്ടെന്നു് അറിയുമ്പോൾ എനിക്കു സന്തോഷവും തോന്നുന്നു.

അങ്ങു് ഹിന്ദുമഹാസഭ സ്ഥാപിച്ചതു് എന്നോടുള്ള അസൂയകൊണ്ടാണെന്നു കരുതുന്ന ആളുകൾ കുറച്ചല്ലുള്ളതെന്നു് ലാലാജി എന്നോടു പറയുകയുണ്ടായി. ഈ അഭിപ്രായം കേട്ടു് അങ്ങു് ചിരിച്ചിരിക്കുമെന്നു ഞാൻ കരുതുന്നു, ഞാൻ ചെയ്തതുപോലെ. ഈ ആരോപണം വികൃതമായ ഭോഷത്തമാണു്. അതുകൊണ്ടു്, എനിക്കതിൽ വ്യസനം തോന്നുന്നില്ല. ഞാൻ നിസ്സഹകരണപ്രസ്ഥാനം ഉദ്ഘാടനം ചെയ്തതു് അങ്ങയോടുള്ള അസൂയകൊണ്ടാണെന്നു് എന്നെപ്പററി പറയുന്നതു കേട്ടാൽ വിശ്വസിക്കാൻ കഴിയുമെങ്കിൽ, അങ്ങയെക്കുറിച്ചുള്ള ആരോപണം വിശ്വസിക്കാനും എനിക്കു തോന്നിയെന്നു വരാം—അതുതന്നെയും ഗൗരവമുള്ള ആളുകൾ ഗൗരവപൂർവം പറയുന്നപക്ഷം.

എന്നാൽ അങ്ങേയ്ക്കെതിരായി എന്താരോപണം ഉണ്ടായാലും, എനിക്കു് അങ്ങയോടുള്ള വിശ്വസ്തത ഒരിക്കലും നശിച്ചുപോകയില്ലെന്നു് ഒരുറപ്പു തരുന്നതിനുവേണ്ടിയല്ല ഈ കത്തെഴുതുന്നതു്. നമുക്കു വിയോജിക്കാൻ ഒരായിരം കാരണങ്ങൾ ഉണ്ടെന്നുവരാം. പക്ഷേ, ദുരുദ്ദേശ്യങ്ങൾ ആരോപിക്കാൻ ഒരിക്കലും കാരണമുണ്ടായിട്ടില്ല. ഈ എഴുത്തിൻെറ ലക്ഷ്യം താഴെ പറയുന്നവയാണു്: ഹിന്ദു—മുസ്ലിം ഐക്യപ്രശ്നം ചർച്ച ചെയ്യുന്നതിനുവേണ്ടി നാം തമ്മിൽ ഒരു കൂടിക്കാഴ്ച നടത്താൻ സാദ്ധ്യതയുണ്ടോ എന്നറിയണം. രണ്ടാഴ്ചക്കാലത്തേക്കെങ്കിലും യാത്രചെയ്യാൻ എനിക്കു സൗകര്യം ഉണ്ടായിരിക്കയില്ല. ഒരുപക്ഷേ, മൂന്നാഴ്ചയായെന്നുവരാം. അതുകൊണ്ടു സമീപഭാവിയിൽ നാം ചർച്ച ചെയ്യണമെങ്കിൽ അങ്ങു് എന്നെ കാണാൻ വരേണ്ടിയിരിക്കുന്നു. ഈ വാരാന്ത്യത്തിൽ ഞാൻ അന്ധേരിക്കു സമീപമുള്ള ഒരു കടൽത്തീരപ്രദേശത്തേക്കു മാറിത്താമസിക്കാൻ ഇടയുണ്ടു്. ഡൽഹിയിലും മററു സ്ഥലങ്ങളിലും അങ്ങേയ്ക്കു് ജോലിത്തിരക്കുണ്ടു്. അതുമൂലം അങ്ങേയ്ക്കു് ബോംബെയിലേക്കു വരാൻ അസൗകര്യമുണ്ടെങ്കിൽ, ഹിന്ദു—മുസ്ലിം പ്രശ്നത്തെപ്പററിയും ഈ സമയത്തു നമ്മുടെ നാട്ടിൻെറ ശ്രദ്ധയ്ക്കു വിഷ

11 Gandhi Marg, vol. iv, pp. 45—46

യമായിട്ടുള്ള പ്രധാനപ്പെട്ട ഇതരസംഗതികളെക്കുറിച്ചും അങ്ങ് ചി ന്തിക്കുന്നതെന്താണെന്നു വ്യക്തമാക്കിക്കൊണ്ടു്, ഹ്രസ്വമായ ഒരു കുറിപ്പ് എനിക്കു അയച്ചുതന്നാൽ കൊള്ളാം.

എം. കെ. ഗാന്ധി.

12

## ഗോപാലമേനോനു്

മാർച്ച് 5, 1924

എൻെറ പ്രിയപ്പെട്ട ഗോപാലമേനോൻ,

എനിക്കു നിങ്ങഠം കത്തയച്ചതിൽ സന്തോഷമുണ്ടു്. നിങ്ങളെ ഞാൻ നല്ലവണ്ണം ഓക്കുന്നുണ്ടു്. ഒരുപക്ഷേ, നിങ്ങളുടെ ആകൃതി തിരി ച്ചറിയാൻ എനിക്കു കഴിഞ്ഞില്ലെന്നു വരാം. മുഖങ്ങഠം ഓത്തുവെക്കുന്ന കാര്യത്തിൽ ഞാൻ അസമത്ഥനാണു്.

ജോലി പുനരാരംഭിച്ചതിനു നിങ്ങളെ കുററപ്പെടുത്താൻ എനിക്കു തോന്നുന്നില്ല. അനേകമാളുകഠം അപ്രകാരം ചെയ്തിട്ടില്ലേ? എല്ലായിട ത്തും വിഷാദം വ്യാപിച്ചിരിക്കയാണു്. നമ്മുടെ നേതാക്കന്മാർപോ ലും പരിപാടി മാററിക്കൊണ്ടിരിക്കുന്നു. ഈ അവസരത്തിൽ മലബാ റിലെ പ്രത്യേക വൈഷമ്യങ്ങഠം പലതും അനുഭവിക്കുന്ന നിങ്ങഠംക്കു ജോലിയിലേക്കു മടങ്ങിപ്പോകാതിരിക്കാനും, അതിൻെറ ഫലമായി ഉണ്ടാകുന്ന ദാരിദ്ര്യത്തെ നേരിടാനും എങ്ങനെ കഴിയും? മലബാറിലെ വൈഷമ്യങ്ങഠം അവസാനിച്ചുകഴിഞ്ഞില്ലെന്നും എനിക്കു് അറിവു ണ്ടു്. ഒരുതരത്തിൽ മുഠംട്ടാൻ മലബാറിൻെറ പ്രതിധ്വനിയായിരുന്നെ ന്നു് നിങ്ങളോടൊപ്പം ഞാനും വിശ്വസിക്കുന്നു. എങ്കിലും മുഠംട്ടാനേയും അനന്തരകാര്യങ്ങളേയും കുറിച്ചു വ്യക്തമായ ഏതെങ്കിലും നിഗമന ത്തിൽ എത്തിച്ചേരാൻ എനിക്കു കഴിയണമെങ്കിൽ കുറേക്കൂടി വിവര ങ്ങഠം സിദ്ധിക്കണം.

ഇപ്പോഴും ഞാൻ രോഗശയ്യയിലാണു്. ഈ സന്ദർഭത്തിൽ മല ബാർ സന്ദർശിക്കാൻ ഏതെങ്കിലും മുസ്ലിം നേതാവിനെ പ്രേരിപ്പി ക്കുന്നതിനു് എനിക്കു സാധിക്കുമെന്നു് ഉറപ്പില്ല. അപ്രകാരമൊരു സന്ദർശനം ആവശ്യമുണ്ടു്. അക്കാര്യത്തിൽ നിങ്ങളോടു യോജിക്കുന്നു. നിങ്ങളുടെ നിർദ്ദേശം ഞാൻ മനസ്സിൽവെച്ചു സൂക്ഷിക്കാം. ഈ സമയ ത്തു ജോലി ഉപേക്ഷിക്കാൻ നിങ്ങളോടു ഞാൻ ആവശ്യപ്പെടുകയില്ല. എങ്കിലും നിങ്ങഠംക്കു മതിയായ പ്രതിഫലം സിദ്ധിക്കത്തക്ക ഏതെ ങ്കിലും രൂപത്തിലുള്ള പൊതുക്കാര്യപ്രവത്തനം കണ്ടെത്താൻ കഴി ഞ്ഞാൽ, നിങ്ങഠം അതിനു സന്നദ്ധനായിരിക്കുമെന്നു ഞാൻ മറക്ക യില്ല.

നിങ്ങളുടെ, ആത്മാത്ഥതയുള്ള,
എം. കെ. ഗാന്ധി,

12 Gandhi Marg, vol. iv, pp 147

## 13

## മൗലാനാ മുഹമ്മദലിക്കു്

മാർച്ച് 5, 1924

പ്രിയസുഹൃത്തേ, സഹോദരാ,

നിങ്ങളുടെ വേദനയിൽ എന്റെ ഹൃദയം സഹതാപംകൊണ്ടു വിങ്ങുകയാണു്. ആമിനയുടെ രോഗത്തെപ്പററി വേദനാജനകമായ ഒരു വിവരണം ഹായത്ത് എനിക്കു നല്കി. സിന്ധിലെ ഖിലാഫത്തു് സമ്മേളനത്തിൽ പങ്കുകൊള്ളാൻ നിങ്ങൾക്കു കഴിഞ്ഞില്ലെന്നു ഞാൻ പത്രങ്ങളിൽ വായിച്ചറിയുകയും ചെയ്തു. ആ ഒരൊററ സംഗതിതന്നെ രോഗമെത്ര ഗുരുതരമാണെന്നു വെളിപ്പെടുത്തുന്നു. ഈശ്വരൻ പലതരത്തിൽ നമ്മെ പരീക്ഷിക്കയാണു്. അദ്ദേഹത്തിന്റെ സൃഷ്ടിയായ മനുഷ്യൻ, അവൻ സന്തോഷപൂർവം ഒഴിവാക്കാൻ ആഗ്രഹിക്കുന്ന ആപത്തുകൾ വന്നു കൂടുമ്പോൾ, അവയിൽനിന്നു് എങ്ങനെ രക്ഷ പ്രാപിക്കുന്നുവെന്നു് അറിയാൻ അദ്ദേഹത്തിനു് ആഗ്രഹമുണ്ടു്. പരിണാമമെന്തായാലും നിങ്ങൾ ഈ അഗ്നിയിൽനിന്നു പുറത്തു വരുമെന്നു് എനിക്കറിയാം. എനിക്കുവേണ്ടി ആമിനയെ നിങ്ങൾ സമാശ്വസിപ്പിക്കണം. ഈശ്വരനിൽ വിശ്വാസം അർപ്പിക്കുന്നവർ ഭൂമിയിൽ സ്ഥിതി ചെയ്താലും ഇവിടെനിന്നു പോയാലും അവരെ സംബന്ധിച്ച സകലതും മംഗളമായിരിക്കുമെന്നു് അവളോടു പറയണം. നിങ്ങളുടെ ധീരയായ പത്നി തനിക്കു് അനുയോജ്യമായ വിധം ഈ അഗ്നിപരീക്ഷയെ തരണം ചെയ്യുമെന്നു് എനിക്കു നിശ്ചയമുണ്ടു്.

തുർക്കി നിയമസഭയിലെ ഖിലാഫത്തു് പ്രമേയത്തെപ്പററി റായിട്ടർ നല്കുന്ന വിവരണം ഞാൻ വായിച്ചു. ആ നിശ്ചയം നിങ്ങൾക്കു് അഗാധമായ വേദനയും ഉല്ക്കണ്ഠയും ഉളവാക്കിയിരിക്കണം. ഗാർഹിക ദുഃഖങ്ങൾ തല്ക്കാലം നിങ്ങളുടെ സമയത്തിൽ ഏറിയകൂറും അപഹരിക്കുന്നതുകൊണ്ടു, ഈ വേദന കൂടുതൽ അനുഭവപ്പെടുകയും ചെയ്യും. സകല സംഗതികളുടേയും ഭാവി നിർണയിക്കുന്നതു് ഈശ്വരനാണെങ്കിലും, മനുഷ്യരെക്കുറിച്ചു പറയുമ്പോൾ, ഇസ്ലാമിന്റെ ഭാവി ഇന്ത്യയിലെ മുസൽമാന്മാരുടെ കൈയിലാണു സ്ഥിതിചെയ്യുന്നതു്. അതാണു സർവഥാ എന്റെ അഭിപ്രായം.

എന്നും നിങ്ങളുടെ,
എം. കെ. ഗാന്ധി.

---

13 Gandhi Marg, vol. iv p. 146

## 14
## സി. രാജഗോപാലാചാരിക്ക്[14]

ശനിയാഴ്ച,
മാർച്ച് 22, 1924

പ്രിയപ്പെട്ട രാജഗോപാലാചാരി,

ഈ കടലാസ് കൈകൊണ്ടു് ഉണ്ടാക്കിയതാണ്. എനിക്കവേണ്ടി പ്രത്യേകം തയ്യാറാക്കി അച്ചടിച്ചതാണ് ഇതെന്നു ഞാൻ മനസ്സിലാക്കുന്നു. ഇന്നു് ആദ്യമായിട്ടാണു ഞാൻ ഇതു് ഉപയോഗിക്കുന്നതു്. ഇപ്പോൾ രാവിലെ 3 മണി കഴിഞ്ഞു. രാത്രി 12 മണിക്കു ശേഷം ഞാൻ ഉറങ്ങിയിട്ടേയില്ലെന്നു പറയാം. കാരണങ്ങളിലൊന്നു നിങ്ങളത്രേ. ഇന്നലെ രാത്രി നിങ്ങളുടെ മകനോടു ഞാൻ കുറെ വർത്തമാനം പറഞ്ഞു. അയാൾ നിങ്ങൾക്കും നിങ്ങൾ അയാൾക്കും കത്തെഴുതുന്നതു് ഇംഗ്ലീഷിലാണോ, അതോ തമിഴിലാണോ എന്നു സന്ദർഭവശാൽ ഞാൻ ചോദിച്ചു. ഇംഗ്ലീഷിലാണെന്നു് അയാൾ പറഞ്ഞപ്പോൾ ആ വാർത്ത എന്റെ മനസ്സു് തകർത്തുകളഞ്ഞു. തമിഴിന്റെ സാദ്ധ്യതകളെപ്പററി ഞങ്ങൾ ഒരു ചർച്ച നടത്തി. ഉന്നതങ്ങളും ശാസ്ത്രീയങ്ങളുമായ ചിന്തകൾ പ്രകാശിപ്പിക്കാൻ അതിനു ശക്തിയില്ലെന്നു് അയാൾ വിചാരിക്കുന്നു. അപ്പോൾതൊട്ടു് എന്റെ തലച്ചോറു പ്രവർത്തിക്കാൻ തുടങ്ങി. ഇപ്പോഴും അതു പ്രവർത്തിച്ചുകൊണ്ടിരിക്കയാണ്. എന്റെ ഏററവും വലിയ പ്രതീക്ഷ നിങ്ങളിലാണ്; ഈ ഗുരുതരമായ പരാജയം എന്തുകൊണ്ടു വന്നു? ഇതു പരാജയമാണെന്നു് എനിക്കു തോന്നുന്നു; 'ഉപ്പിനു് അതിന്റെ രുചി നഷ്ടപ്പെടുന്ന പക്ഷം' എന്നു തുടങ്ങുന്ന ആപ്തവാക്യം ഓർക്കുക. തമിഴ്ജനതയുടെ ഉത്തമസന്താനങ്ങൾ തമിഴിനെ അവഗണിച്ചാൽ ആ ജനങ്ങൾ എന്തു ചെയ്യും? ജനങ്ങളുടെയിടയിൽ പ്രവർത്തിക്കുന്ന ഒരു പ്രവർത്തകൻ എന്ന നിലയ്ക്കു് അയാളുടെ ഭാവി എന്താണ്? എനിക്കു പറഞ്ഞുതരിക. അല്ലെങ്കിൽ ആ യുവാവിനു്, ഇനിമേൽ നിങ്ങൾ, നിങ്ങളുടെ ഏററവും നല്ല തമിഴിലാണു് എഴുതാൻ പോകുന്നതെന്നു വാഗ്ദാനം ചെയ്യുക. ഹിന്ദുവിന്റെ ആളുകൾ ചുരുക്കെഴുത്തുകാരന്റെ സേവനം വിട്ടുതന്നതു് ഉദാരമായ ഒരു കാര്യംതന്നെ.

ഏററവും അഗാധമായ സ്നേഹത്തോടുകൂടി,

നിങ്ങളുടെ,
എം. കെ. ഗാന്ധി.

---

14 Gandhi Marg, vol. iv, p. 149

## 15

## റൊമെയിൻ റോളണ്ടിനു്

അന്ധേരി,
മാർച്ച് 22, 1924

പ്രിയ സുഹൃത്തേ,

* അങ്ങു് സദയം അയച്ച കത്തിനു നന്ദി. അങ്ങയുടെ ഉപന്യാസത്തിൽ, അവിടെയും ഇവിടെയും, ചില അബദ്ധങ്ങൾ വന്നുപോയിട്ടുണ്ടെങ്കിൽ എന്തിനു സാരമാക്കണം? ഇത്രമാത്രമല്ലേ അങ്ങു് തെററു വരുത്തിയിട്ടുള്ളു; അങ്ങു് ജീവിക്കുന്നതു് ഇത്ര വിദൂരവും വ്യത്യസ്തവുമായ അന്തരീക്ഷത്തിലാണെങ്കിലും, എൻെറ ആശയങ്ങളെ ഇത്ര ശരിയായി വിശദീകരിക്കാൻ അങ്ങേയ്ക്കു് സാധിച്ചു; അതാണു് എനിക്കു് അത്ഭുതകരം. മനുഷ്യസ്വഭാവം വിഭിന്നമായ അന്തരീക്ഷങ്ങളിലാണു് പുഷ്ടിക്കുന്നതെങ്കിലും, അതിനു് അടിസ്ഥാനപരമായിട്ടുള്ള ഏകത്വം ഇതു് ഒരിക്കൽക്കൂടി വെളിപ്പെടുത്തുന്നു.

എം. കെ. ഗാന്ധി.

## 16

## ഗംഗാധർറാവു ദേശ്പാണ്ഡെയ്ക്കു്

ജൂലൈ 21, 1924

എൻെറ പ്രിയപ്പെട്ട ഗംഗാധരറാവു,*

ഈ കടലാസിനെ ഞാൻ ഒരു ലേഖനത്തിൻെറ നിലയിൽനിന്നു് ഒരു പ്രേമലേഖനമാക്കി മാററുകയാണു്. മറാത്തി പത്രങ്ങളിൽ ഇന്നു നിങ്ങൾക്കെതിരായി ഉന്നയിച്ചിട്ടുള്ള ആരോപണങ്ങളിൽ ചിലതിനുള്ള മറുപടി യങ്ങ് ഇന്ത്യയിൽ എഴുതാമെന്നു ഞാൻ വിചാരിച്ചു. അതു ഞാൻ എഴുതിത്തുടങ്ങിയെന്നു് വെട്ടിക്കളഞ്ഞ വരികൾ കണ്ടു നിങ്ങൾക്കു മനസ്സിലാക്കാം. എങ്കിലും എൻെറ വിളംബരം പൂർവാധികം മാലിന്യത്തെ ഇളക്കിവിടാനിടയാകുമെന്നു തോന്നി. അതുകൊണ്ടു് 'തൊഴിക്കുന്ന കാൽ ചുംബിക്കുക' എന്ന തത്ത്വം പ്രായോഗികമാക്കണമെന്നും നിങ്ങളെപ്പററി അപവാദം പരത്തുന്നവരെക്കുറിച്ചു ചീത്തയാ

15 This was Bapu, p. 51

* ഗാന്ധിജിയെപ്പററി താൻ എഴുതിയ പുസ്തകം റൊമെയിൻ റോളണ്ട് അദ്ദേഹത്തിനു് അയച്ചുകൊടുത്തു. അതോടൊപ്പം ഒരു കത്തും അയച്ചിരുന്നു. ആ കത്തിനെപ്പററി ഗ്രന്ഥകർത്താവു് ഇങ്ങനെ പറയുന്നു: 'അദ്ദേഹത്തിൻെറ ചിന്താഗതി ഞാൻ എല്ലായ്പ്പോഴും ഗ്രഹിച്ചിട്ടില്ലെന്നു വരാമെന്ന ഭയം ഞാൻ പ്രകടിപ്പിച്ചു. അതിലുണ്ടാകാവുന്ന തെററുകൾ അദ്ദേഹം ചൂണ്ടിക്കാണിച്ചുതന്നാൽ അവ തിരുത്താൻ എനിക്കു സന്തോഷമാണെന്നും ഞാൻ വ്യക്തമാക്കി.' ആ കത്തിനുള്ള മറുപടിയാണിതു്.

16 Gandhi Marg, vol. iv, pp. 149—150

* കർണാടകത്തിലെ (ബൽഗാം) ഒരു പ്രമുഖ നേതാവു്—അദ്ദേഹത്തെക്കുറിച്ചു മറാത്തി പത്രങ്ങളിൽ വളരെ വിമർശനങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു.

യിട്ടൊന്നും നിങ്ങൾ വിചാരിക്കയോ തോന്നാൻ അനുവദിക്കയോ ചെയ്യരുതെന്നുമാണ് എനിക്ക് എഴുതാനുള്ളത്. എതിരാളികൾതന്നെയാണ ക്ഷമയും സഹിഷ്ണുതയും നമ്മെ പഠിപ്പിക്കുന്നത്. നമ്മുടെ സ്നേഹത്തിൻെറ അഗാധതലങ്ങളെ പരീക്ഷിക്കാൻ നമ്മെ സഹായിക്കുന്നതും അവർതന്നെ. തങ്ങളെ ഇങ്ങോട്ടു സ്നേഹിക്കുന്നവരെ സകലരും സ്നേഹിക്കാറുണ്ട്; പക്ഷേ, നമ്മെ വെറുക്കുന്നവരെ സ്നേഹിക്കുന്നതിലാണ് സ്നേഹത്തിൻെറ പരീക്ഷണം സ്ഥിതി ചെയ്യുന്നത്.ഈ ആരോപണങ്ങളെ സാരമായിക്കരുതുന്ന ശീലത്തിന് അതീതനാണ നിങ്ങൾ എന്ന് എനിക്കറിയാം; എങ്കിലും അതിൽനിന്ന് ഒരു പടികൂടെ കടന്ന്, നിങ്ങളുടെ നേക്ക് ശാപം ചൊരിയുന്നവരെ സജീവമായി സ്നേഹിക്കണമെന്നു ഞാൻ ആവശ്യപ്പെടുന്നു. അപ്രകാരം ചെയ്യാൻ ഈ കത്തു നിങ്ങൾക്കു സഹായമായിത്തീരട്ടെ.

നിങ്ങളുടെ ആ കേസിനെ സംബന്ധിച്ച് എന്താണ ചെയ്തതെന്ന് എന്നെ അറിയിക്കുക.

കോൺഗ്രസ്സിൻെറ അദ്ധ്യക്ഷപദവിയെപ്പററി ഞാൻ കൈക്കൊണ്ട തീരുമാനം നിങ്ങൾ ഇഷ്ടപ്പെട്ടില്ലെന്നു വരാം. അഗാധമായ പര്യാലോചനയ്ക്കുശേഷം എനിക്കു തോന്നിയതു്, തികച്ചും എൻെറ ഇഷ്ടം പോലെ പ്രവൎത്തിക്കാൻ എനിക്കു സാധിക്കണമെന്നാണ്. രംഗത്തു നിന്നു വിരമിക്കാൻ സമയമായെന്നു ഞാൻ വിചാരിക്കുമ്പോൾ, എനിക്ക് അതിനു കഴിയണം. ആ സമയത്തു ഞാൻ അദ്ധ്യക്ഷനായിരിക്കാൻ ഇടവന്നാൽ കോൺഗ്രസ്സിനു ദോഷം ചെയ്യാത്ത വിധത്തിൽ പിരിഞ്ഞുപോകാൻ എനിക്കു സാദ്ധ്യമാകയില്ല. എന്തുവന്നാലും, രാജ്യം യഥാൎത്ഥത്തിൽ നമ്മുടെകൂടെ നിലകൊള്ളുന്നപക്ഷം, അദ്ധ്യക്ഷനായിരുന്നാലും അല്ലെങ്കിലും നയരൂപീകരണത്തിനു മാർഗനിർദ്ദേശം നല്കാൻ എനിക്കു കഴിവുണ്ടായിരിക്കും.

മജിലിക്കു സുഖംതന്നെയല്ലേ?

നിങ്ങളുടെ ആത്മാൎത്ഥതയുള്ള,
എം.കെ. ഗാന്ധി.

## 17

## മൗലാനാ മുഹമ്മദലിക്ക്

പ്രിയ സോദരാ,

*നിങ്ങൾ എനിക്ക് ഒരു സഹോദരനേക്കാൾ കൂടിയവനാണ്. ആ പശുവിനെ ഞാൻ കണ്ടിട്ടുണ്ട്. അതിനെ എനിക്കു കാണാൻ കഴിയുന്നതിനുവേണ്ടി, എൻെറ കിടക്ക പൊക്കിയിടുകയുണ്ടായി. ആ

17 This was Bapu, p. 28

*ഹിന്ദു-മുസ്ലിം ഐക്യത്തിനുവേണ്ടി 1924-ൽ ഗാന്ധിജി നടത്തിയ 21 ദിവസത്തെ ഉപവാസത്തിൻെറ അവസാനത്തിൽ കാഴ്ചയായി നല്കിയ പശുവിനെ സ്വീകരിച്ചുകൊണ്ട്. (ഒക്ടോബർ 8-ാം തീയതിയാണ് ഉപവാസം അവസാനിച്ചതും, ഈ കത്തെഴുതിയതും.)

കൃത്യത്തിനു പ്രേരകമായിത്തീർന്ന സ്നേഹം എത്രമാത്രമാണു്! ഇരട്ട പെററ സഹോദരങ്ങളായ നിങ്ങഠം രണ്ടുപേരും ഞാനും തമ്മിലുള്ള ഈ സ്നേഹബന്ധം ഹിന്ദുക്കളും മുസൽമാന്മാരും തമ്മിലുള്ള അഭേദ്യബന്ധ മായി വികസിക്കട്ടെ— അതു നമ്മുടെ രണ്ടുകൂട്ടരുടേയും മതവിശ്വാസ ങ്ങഠംക്കും നമ്മുടെ നാട്ടിനും മനുഷ്യസമുദായത്തിനും ഗുണകരമായിരി ക്കും. അതെ, ഈശ്വരൻ വലിയവനാണു്. അത്ഭുതങ്ങഠം പ്രവൎത്തി ക്കാൻ അദ്ദേഹത്തിനു കഴിവുണ്ടു്.

നിങ്ങളുടെ,
എം.കെ. ഗാന്ധി.

18

## റൊമെയിൻ റോളണ്ടിനു്

മെയ് 2, 1926

പ്രിയ സുഹൃത്തേ,

അങ്ങു് കഴിഞ്ഞ ഫെബ്രുവരി 17—ാം തീയതി സദയം അയച്ച ഹൃദയസ്പർശകമായ കത്തിനു മീര തയ്യാറാക്കിയ തർജമ എൻെറ മുന്നി ലുണ്ടു്. അങ്ങയുടെ പേരു പറയാതെ, ആ കത്തിലെ ചില ഭാഗങ്ങഠം സൂക്ഷിച്ച മുൻകരുതലോടുകൂടി പ്രയോജനപ്പെടുത്താൻ അങ്ങു് എന്നെ അനുവദിക്കുമെന്നു പ്രതീക്ഷിച്ചിരിക്കയായിരുന്നു.

*ഇക്കൊല്ലം യൂറോപ്പിൽ വരാതിരിക്കുകയാണു് എനിക്കു സ്വീക രിക്കാമായിരുന്ന ഉചിതമായ മാർഗമെന്നു് എന്നോടൊപ്പം അങ്ങും വിചാരിക്കുന്നതിൽ എനിക്കു സന്തോഷമാണു്.

ഇന്ത്യയുടെ ശബ്ദം യൂറോപ്പിനെ കേഠംപ്പിക്കുന്നതു സംബന്ധിച്ചു് എനിക്കുള്ള അഭിപ്രായം ഇതാണു്: ഇന്ത്യ കുറേക്കൂടി വേദനകഠം, ഇതുവരെ ഉണ്ടായിരുന്നതിനേക്കാഠം വിപുലമായ തോതിൽ, അനുഭ വിച്ചു കഴിയുന്നതുവരെ ഇന്ത്യയുടെ ശബ്ദം യൂറോപ്പിലും പാശ്ചാത്യ നാടുകളിലും ശ്രവിക്കപ്പെടുകയില്ല. ഈ സന്ദർഭത്തിൽ അവളുടെ ശബ്ദം ഒരു വനരോദനമത്രേ. ബ്രിട്ടീഷ് ഗവണ്മെൻറ് പ്രചരിപ്പി ക്കുന്ന അതിശയോക്തികളും പച്ചക്കള്ളങ്ങളും പ്രകടങ്ങളാണു്, ഏക പക്ഷീയങ്ങളുമാണു്. ഇന്ത്യ പ്രതിനിധാനം ചെയ്യപ്പെടാത്തപക്ഷം, അവയെല്ലാം സുവിശേഷസത്യങ്ങളാണെന്നു് യൂറോപ്പിലെ പത്രപ്രവ ൎത്തകന്മാർ കരുതുകയില്ല. കൂലി കൊടുത്തവരും കോഴ വാങ്ങുന്നവരു മായ പത്രപ്രവൎത്തകർപോലും അങ്ങനെ കരുതാൻ ഭയപ്പെടും. അക്രമ

18 Gleanings (Mira), p 6

*ഹെൽസിങ് ഫോഴ്സിൽ നടക്കുന്ന ഒരു അന്താരാഷ്ട്രീയ യുവജനസമ്മേ ളനത്തിൽ പങ്കെടുക്കാനായി യൂറോപ്പ് സന്ദർശിക്കണമെന്നു് ഗാന്ധിജിയെ സുഹൃ ത്തുക്കഠം വല്ലാതെ നിർബന്ധിച്ചിരുന്നു. അദ്ദേഹം മിക്കവാറും സമ്മതിച്ചതാ ണു്; പക്ഷേ, കൂടുതൽ ചിന്തിച്ചതിൻെറ ഫലമായി, പോകേണ്ടെന്നു നിശ്ചയിച്ചു. എങ്കിലും, അന്നു പത്രങ്ങഠം മുഖേന നടത്തിയിരുന്ന ഇന്ത്യാവിരുദ്ധപ്രചരണ ങ്ങളെ നേരിടാൻ ഒരു പ്രതിനിധിയേയെങ്കിലും യൂറോപ്പിലേക്കയയ്ക്കണമെന്നു ജന ങ്ങഠം നിർബന്ധിച്ചുകൊണ്ടിരുന്നു.

ത്തിൽ അധിഷ്ഠിതമായ ഒരു സമരത്തിനു് ആവശ്യമുള്ളതുപോലെയുള്ള പ്രചരണം അഹിംസാനിരതമായ ഈ സമരത്തിനു് ആവശ്യമില്ലെന്നും എനിക്കു തോന്നുന്നു. മൂന്നാമതായി അങ്ങു് സൂചിപ്പിക്കുന്ന പ്രായോഗികവൈഷമ്യമുണ്ടു്. അതായതു്, ശ്രദ്ധാർഹമായവിധം കാര്യം പറയാൻ കഴിവുള്ള ഒരാളെ കണ്ടുപിടിക്കണം. ഇപ്പോഠം എനിക്കു സങ്കല്പിക്കാൻ കഴിയുന്ന ഏകവ്യക്തി ആൻഡ്രൂസാണു്. നമ്മുടെ കവി (രവീന്ദ്രനാഥ ടാഗോർ) അലഭ്യനാണു്. പരിഗണനയർഹിക്കുന്ന സ്ഥാനങ്ങളിൽ ആൻഡ്രൂസിൻെറ വാക്കുകറം തീർച്ചയായും ശ്രദ്ധയാജ്ജിക്കും.

അങ്ങു് ആരോഗ്യവാനായിക്കഴിയുന്നുണ്ടെന്നു കരുതുന്നു. ഇന്ത്യയിൽ ഈ സമരം ഒരുവിധം അവസാനിക്കുന്നതുവരെ ജീവിച്ചിരിക്കാൻ ഈശ്വരൻ അങ്ങയെ അനുവദിക്കുമെന്നും ഞാൻ ആശിക്കുന്നു.

അങ്ങയുടെ, ആത്മാർത്ഥതയുള്ള,
എം. കെ.ഗാന്ധി.

## 19
## റിച്ചാർഡു് ബി. ഗ്രെഗ്ഗിനു്*

മെയ് 27, 1927

എൻെറ പ്രിയപ്പെട്ട ഗോവിന്ദു്,

പതിനേഴാം തീയതി നിങ്ങറം മഗൻലാലിനു് അയച്ച ശ്രേഷ്ഠമായ കത്തിൻെറ ഒരു പകർപ്പു് അയാറം എനിക്കു് അയച്ചുതന്നു. അതാണു് ഈ കത്തെഴുതാൻ എന്നെ പ്രേരിപ്പിച്ചതു്.

നിങ്ങളുടെ നിർദേശങ്ങളുടെ അടിസ്ഥാനം ഞങ്ങറംക്കു സ്വീകരിക്കാൻ കഴിയുമെങ്കിൽ, അവയെല്ലാം ഒന്നാന്തരമാണു്. ഞാൻ നിങ്ങളോടു പറയാൻ പോകുന്നതു് എന്താണെന്നു് മഗൻലാൽ ചിന്തിച്ചിരിക്കാൻപോലും ഇടയില്ല. എങ്കിലും മഗൻലാൽ ഇതേ സംഗതിതന്നെ ആലോചിച്ചിട്ടുണ്ടെന്നുവന്നാലും അത്ഭുതത്തിനു് അവകാശമില്ല. നൂൽനൂല്പു പ്രസ്ഥാനത്തിൻെറ അന്തർമുഖത്വം അയാളും സ്വാംശീകരിച്ചിട്ടുണ്ടു് എന്നു ഞാൻ വിചാരിക്കുന്നു. ഇപ്പോഠം ഞാൻ പറയാൻ ആശിക്കുന്നതു് ഇതാണു്. എതിരാളി ഉപയോഗിക്കുന്ന മാർഗങ്ങറംതന്നെ അഥവാ, അവയോടു വളരെ സാമ്യമുള്ള മാർഗങ്ങറം

---

19 Gandhi Marg, vol iii, pp. 275—279

* റിച്ചാർഡു് ബി. ഗ്രെഗ് ഗാന്ധിജിയുടെ ഒരു അമേരിക്കൻ ശിഷ്യനാണു്. അദ്ദേഹം അനേകം വർഷം ഇന്ത്യയിൽ ചെലവഴിച്ചു. ഗാന്ധിജിയുടെ സാമ്പത്തികവും രാഷ്ട്രീയവുമായ ആശയങ്ങളെ അധികരിച്ചു പല ഗ്രന്ഥങ്ങളും രചിച്ചു. ഗാന്ധിജിയുടെ ആശയങ്ങറം ആധുനിക ചിന്താഗതിയനുസരിച്ചു വ്യാഖ്യാനിക്കുന്നതിൽ അദ്ദേഹത്തിനു സവിശേഷവൈദഗ്ദ്ധ്യമുണ്ടു്. പല വിഷയങ്ങളെക്കുറിച്ചും ഇവർ തമ്മിൽ കത്തിടപാടു നടത്തിയിട്ടുണ്ടു്. പല പാശ്ചാത്യ ശിഷ്യർക്കും ഗാന്ധിജി ഭാരതീയ നാമങ്ങറം നല്കിയിട്ടുള്ളതുപോലെ, ഇദ്ദേഹത്തിനു നല്കിയ പേരു് 'ഗോവിന്ദു്' എന്നാണു്.

സ്വീകരിച്ചു നമുക്കു വിജയം നേടാമെന്നു പ്രതീക്ഷിക്കുന്നപക്ഷം നമ്മുടെ പ്രസ്ഥാനം പരാജയപ്പെടാതിരിക്കാൻ തരമില്ല. ശത്രുക്കൾ ഉണ്ടെന്നു് അംഗീകരിക്കാത്ത ഒരു ജീവിത പദ്ധതിക്കിടയിൽ എതിരാളിയെന്ന പദം പ്രയോഗിക്കുന്നതു് ഉചിതമല്ലായിരിക്കാം. കുറഞ്ഞപക്ഷം ഇന്ത്യയെ സംബന്ധിച്ചിടത്തോളമെങ്കിലും ഈ പ്രസ്ഥാനത്തെ സജീവവും സാർവജനീനവുമായ ഒരു ശക്തിയാക്കിത്തീർക്കാൻ നാം മററു മാർഗങ്ങൾ സൃഷ്ടിക്കേണ്ടതാണെന്നത്രേ എൻെറ അഭിപ്രായം. ഏററവും ആധുനികമായ ഉപകരണങ്ങളിൽ എതിരാളി വിശ്വസിക്കുന്നു; അതുകൊണ്ടു് അത്തരം ഉപകരണങ്ങളുടെ പ്രയോഗത്തിൽ വിചക്ഷണരായ ആളുകളുടെ മാർഗങ്ങൾ അവർ അവലംബിക്കുകയും ചെയ്യും. എന്നാൽ നൂൽനൂല്പുപ്രസ്ഥാനത്തിൽ ആധുനികോപകരണങ്ങൾ മിക്കവാറും പരിത്യജിക്കപ്പെടുന്നു; ഉപയോഗത്തിലിരിക്കുന്ന ചിലതു പ്രയോഗിക്കുന്ന രീതിയും വ്യത്യസ്തമാണു്. ടൈപ്പ്റൈററുകൾ, ചുരുക്കെഴുത്തു മുതലായവ നമ്മുടെ പ്രസ്ഥാനത്തിൽ സ്വീകരിച്ചിട്ടുള്ളതു് താത്ക്കാലികമായിട്ടാണു്. ഗ്രാമത്തിൽ ചെന്നുകഴിഞ്ഞാൽ ഇവ സഹായമെന്നതിനേക്കാൾ വിഘാതമായിത്തീരുന്നു. ഈ പ്രസ്ഥാനത്തിനു് ഒന്നാംതരം സ്റ്റെനോഗ്രാഫി ആവശ്യമാണെന്നു വന്നാൽ ഏറെത്താമസിയാതെതന്നെ അതു പരാജയപ്പെടും. നഗരങ്ങൾക്കു പുറത്തു് അതിനു് ഈ രീതിയിൽ മുന്നോട്ടു പോകാൻ സാദ്ധ്യമല്ല. അതിൻെറ പ്രചാരത്തിനു് ഇംഗ്ലീഷിനെ ആശ്രയിക്കേണ്ടിവന്നാലും അതു വിജയിക്കയില്ല. അതുകൊണ്ടു് ആശ്രമത്തിലും സംഘത്തിൻെറ ആഫീസിലും ഇവിടെപ്പോലും സ്റ്റെനോഗ്രാഫിയിൽ നാം തീരെ നിഷ്കർഷിക്കാതെ കാര്യങ്ങൾ നടത്തുന്നു. നാം പരസ്യം ചെയ്താലും ഏററവും നല്ല സ്റ്റെനോഗ്രാഫറെ നമുക്കു മിക്കവാറും കിട്ടുകയില്ല. ഈ പ്രസ്ഥാനത്തിൽ അര ഡസൻ സ്റ്റെനോഗ്രാഫർമാരുടെ ആവശ്യമേയുള്ളു എന്നു് അയാൾക്കു മനസ്സിലാകും. അതിനു പുറമെ നൂറോ നൂററിരുപത്തിയഞ്ചോ അല്ലായിരിക്കും നാം കൊടുക്കേണ്ടി വരുന്നതു്. ഇപ്പോൾ കൊടുക്കുന്ന ഏററവും കൂടിയ തുക അതാണെന്നു തോന്നുന്നു. നേരെമറിച്ചു്, നിങ്ങൾ മനസ്സിൽ കാണുന്ന തരത്തിലുള്ള സേവനം നേടാൻ നമുക്കു 200—നും 400—നും ഇടയ്ക്കു (രൂപാ) ശമ്പളം നല്കേണ്ടിവരും. ഒരൊററയാളിനെ മാത്രമാണു നിയമിക്കേണ്ടി വരുന്നതെങ്കിലും, അത്രയും ശമ്പളം കൊടുക്കുന്നതുപോലും ഒരു ചെലവുചുരുക്കലായിരിക്കുമെന്നു നിങ്ങൾ വാദിച്ചേക്കാം. എനിക്കു് അതിനോടു തികച്ചും യോജിപ്പാണു് ഉള്ളതു്. എന്നാൽ അയാൾ യജമാനനായിത്തീരാനും സകല രീതികളിലും സ്വന്തം വ്യവസ്ഥകൾ പറയാനും അനുവദിക്കുന്നതിനു നിങ്ങൾ സന്നദ്ധനല്ലെങ്കിൽ,അത്തരം ഒരാളുടെ സേവനം അധികകാലം വെച്ചുകൊണ്ടിരിക്കാൻ സാധിക്കയില്ലെന്നു് അനുഭവം വെളിപ്പെടുത്തുന്നു. അതുകൊണ്ടു് ഈ പ്രസ്ഥാനത്തിൽ വിശ്വാസമില്ലാത്ത ഒരു സമർത്ഥനായ സ്റ്റെനോഗ്രാഫറെ നിയമിക്കുന്നതു നിഷ്ഫലമായിരിക്കും.

അയാൾക്കു ഖാദി ധരിക്കാൻ വിസമ്മതമുണ്ടായിരിക്കും. ജോലി ചെയ്യാൻ തുടങ്ങുന്നതിനു മുമ്പ് അയാൾക്കു ചെത്തി മിനുക്കിയ മേശയും മററും വേണ്ടിവരും. ഇത്തരം തൊഴിലുകളിൽ ഏർപ്പെട്ട നല്ലയാളുകൾ ആവശ്യപ്പെടുന്ന തോതിൽ ഉയന്ന ശമ്പളം നല്കാനുള്ള കഴിവ്, എനിക്കു കാണാൻ കഴിയുന്നിടത്തോളം, നൂൽനൂല്പുപ്രസ്ഥാനത്തിന് ഒരിക്കലുമില്ല; ഖാദിയുദ്യോഗസ്ഥന്മാരിൽ ഒരാൾക്കെങ്കിലും ഉയന്ന ശമ്പളം നാം നല്കുന്നപക്ഷം ഉടനടി സ്വാഭാവികമായിത്തന്നെ എല്ലാ ജോലിക്കാരുടെയിടയിലും അസ്വാസ്ഥ്യം ഉളവാകും; ഒരൊററയാൾക്കുമാത്രം നല്കപ്പെടുന്ന ഉയന്ന ശമ്പളത്തെ അവർ തങ്ങൾക്കു കിട്ടുന്ന കുറഞ്ഞ ശമ്പളത്തോടു താരതമ്യപ്പെടുത്തിത്തുടങ്ങും. ഖാദിപ്രസ്ഥാനത്തിന്റെ ശരിയായ പ്രവത്തനം ഇപ്പോഴും രൂപപ്പെട്ടുവരുന്നതേയുള്ളു. അതു് അവ്യവസ്ഥിതമാണു്. ഉറച്ചു കഴിഞ്ഞെന്നു പറയാൻ കുറേക്കാലം കൂടി വേണ്ടിവരും. ഉള്ളിൽനിന്നു വളന്നുവരേണ്ട ഒരു പ്രസ്ഥാനമാണതു്. നഗരജീവിതം ശീലിച്ചുപോയിട്ടുള്ളവരിൽനിന്നു നിരന്തരമായ ത്യാഗം ഈ പ്രസ്ഥാനത്തിനു വലിയ തോതിൽ ആവശ്യമുണ്ടു്. ഈ പ്രസ്ഥാനത്തിനു് ആവശ്യമുള്ള തരം സ്ത്രീപുരുഷന്മാരുടെ സംഘത്തെ പരിശീലനം നല്കി വളത്തിയെടുക്കേണ്ടിയിരിക്കുന്നു. പരസ്യം ചെയ്തുകൊണ്ടു മാത്രം അവരെ കിട്ടുകയില്ല. സമത്ഥമായ സ്റ്റെനോഗ്രാഫി നമുക്കു ലഭ്യമാകാത്തതു് അവരെ പരിശീലിപ്പിച്ചെടുക്കാൻ നാം ഒരുദ്യമവും നടത്തിയിട്ടില്ലാത്തതുകൊണ്ടാണു്. ഉദാഹരണമായി ഛഗൻലാൽ, മഹാദേവ്, കൃഷ്ണദാസ്, പ്യാരെലാൽ എന്നിങ്ങനെ ഒന്നാന്തരം സ്റ്റെനോഗ്രാഫർമാരാക്കിത്തീർക്കാവുന്ന പലരുടേയും പേരു പറയാൻ എനിക്കു കഴിയും. എങ്കിലും അങ്ങനെ ചെയ്യുന്നതു പ്രയോജനകരമായിരിക്കയില്ലെന്നു ഞാൻ കരുതി. ഒരു പൈക്കുവേണ്ടി ഒരു രൂപാ വലിച്ചെറിയുന്നതുപോലെയായിരിക്കുമതു്. അതുകൊണ്ടു നാം നാലാംതരം സ്റ്റെനോഗ്രാഫർമാരെക്കൊണ്ടു കാര്യങ്ങൾ നിർവഹിക്കുന്നു. ഈ പ്രസ്ഥാനത്തിന്റെ തത്വത്തോടു് അവർ താദാത്മ്യം പ്രാപിക്കുന്നപക്ഷം, അവർ ഏറെറടുത്തിരിക്കുന്ന ജോലിയിൽ ഏററവും ഉന്നതമായ നിലവാരത്തിൽ എത്തിച്ചേരാനും അങ്ങനെ പ്രശസ്തി നേടാനും അവക്കു സാധിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. ഈ സവിസ്തരമായ വാദഗതി വേണ്ടവണ്ണമല്ല ഞാൻ അവതരിപ്പിച്ചിട്ടുള്ളതു്. ഈ പ്രസ്ഥാനത്തെപ്പററി ഈ വഴിക്കുള്ള ചിന്തകൾ ഞാൻ രേഖപ്പെടുത്തുന്നതു് ആദ്യമായിട്ടാണു്. അതുകൊണ്ടത്രേ ഇതിനു ഞാൻ തുനിഞ്ഞതു്. നൂൽനൂല്പു പ്രസ്ഥാനത്തിന്റെ തത്വത്തിൽ നിഷ്ണാതനായ നിങ്ങൾ എന്റെ മനസ്സിന്റെ അടിത്തട്ടിലുള്ളതു് എന്താണെന്നു മനസ്സിലാക്കണമെന്നു് എനിക്കു് ആകാംക്ഷയുണ്ടു്. നിങ്ങളുടെ വിമർശനം എനിക്കു പ്രയോജനകരമായിരിക്കയും ചെയ്യും. എന്റെ ആശയങ്ങൾ വ്യക്തമായി ഞാൻ പ്രകാശിപ്പിച്ചിട്ടില്ലെന്നു തോന്നുന്നു. അതിനെനിക്കു കഴിഞ്ഞിട്ടില്ലെങ്കിൽ, കൂടുതൽ വിശദീകരണം നല്കുന്നതിനു് എന്നോടു് ആവശ്യപ്പെടാൻ

മടിക്കരുത് എന്നപേക്ഷ. ഏതാനും കത്തുകൾ പരസ്പരം അയച്ചുകഴിഞ്ഞാൽ ഇതിലധികം വ്യക്തതയോടുകൂടി എന്റെ ആശയം വെളിപ്പെടുത്താൻ എനിക്ക് ഒരുപക്ഷേ, കഴിഞ്ഞെന്നു വരാം. എന്നാൽ, ഞാൻ മുകളിൽ പറഞ്ഞ വസ്തുതകൾ ഒഴിച്ചു നിർത്തിയാൽ, നിങ്ങളുടെ വീക്ഷണത്തിനു് അനുകൂലമായി വളരെയേറെ പറയാനുണ്ട്.

യങ് ഇന്ത്യയും നവജീവനും ഞാൻ ആഗ്രഹിക്കുന്നതെല്ലാം ആയിട്ടില്ല. അതിനു കാരണങ്ങളുണ്ട്. എന്നാൽ തത്ക്കാലം കാരണങ്ങളിലേക്കു ഞാൻ കടക്കേണ്ടതില്ല. ചിലതു് ഒഴിവാക്കാവുന്നവയാണ്. മററു ചിലതു് ഒഴിവാക്കാനാവാത്തവയുമാണ്. ഒഴിവാക്കാവുന്ന ഹേതുക്കളെ നേരിടാൻ എനിക്കു കഴിയുമെന്നു പ്രതീക്ഷിക്കുന്നു.

വിററാമിനുകളെക്കുറിച്ചുള്ള പുസ്തകം കിട്ടി. കൈയിൽ കിട്ടിയ ഉടനെ അതു മുഴുവൻ വായിക്കുകയും ചെയ്തു. അതൊരു നല്ല പുസ്തകമാണ്. പക്ഷേ, എന്നിൽ വിശ്വാസം ജനിപ്പിക്കാൻ അതിനു കഴിവില്ല. എനിക്കു മനസ്സിലാക്കാൻ കഴിയുന്നിടത്തോളം വിററാമിനുകളെ സംബന്ധിച്ച് ഇനിയും പര്യവേക്ഷണം നടത്തേണ്ടതായിരിക്കുന്നു. ഈ ഗ്രന്ഥകർത്താവിന്റെ പ്രസ്താവന അവസാനവാക്കാണെന്നു തോന്നുന്നില്ല. മാംസാഹാരങ്ങൾക്കു മുൻഗണന നല്കിക്കൊണ്ടു സകല അണ്ടിപ്പരിപ്പുകളേയും പയറുവർഗങ്ങളേയും പുറന്തള്ളിയിട്ടുള്ളതു ധാന്യങ്ങൾക്ക് എതിരായ നിലപാടാണ്. സസ്യഭോജനത്തെ സംബന്ധിച്ചു ഞാൻ വായിച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ കാണുന്നതിനെല്ലാം വിരുദ്ധമാണിതു്. ഈ ഗ്രന്ഥകർത്താക്കൾ പറയുന്നതു് അക്കാര്യത്തെക്കുറിച്ചുള്ള അവസാന വാക്കാണെങ്കിൽ അതു സസ്യഭോജനപ്രസ്ഥാനത്തിനു് വലുതായ ഒരാഘാതമാണ്. എന്നാൽ അണ്ടിപ്പരിപ്പുകളുടെയും പയറുവർഗങ്ങളുടെയും ഫലത്തെപ്പററി ന്യായമായ ഒരു നിഗമനത്തിൽ എത്തിച്ചേരത്തക്കവണ്ണം വേണ്ടത്ര വിവരങ്ങൾ അവർക്കു കിട്ടിയിട്ടുണ്ടായിരിക്കാൻ ഇടയില്ല. സസ്യങ്ങളിലുള്ള മാംസ്യാംശങ്ങൾ ഫലപ്രദമാണോ അല്ലയോ എന്നതിനെപ്പററി വിപുലമായ സൂക്ഷ്മനിരീക്ഷണം നടത്താൻ ഇന്ത്യയിൽ മാത്രമേ സാധിക്കയുള്ളു. ഇവിടെ മാത്രമാണ് ജന്മനാ സസ്യഭുക്കുകളായ ആയിരമായിരം പേരെ കാണാൻ കഴിയുന്നതു്. അവരുടെ ആഹാരക്രമവും ശീലങ്ങളും ശാസ്ത്രീയമായി നിരീക്ഷിക്കയും അപഗ്രഥിക്കയും ചെയ്താൽ മാത്രം അവികലമായ നിഗമനങ്ങൾ കൈക്കൊള്ളാൻ സാധിക്കും. എന്നാലും പല വസ്തുതകളും വിഘ്നമായി കാണപ്പെടുന്നുണ്ട്. ശീതോഷ്ണാവസ്ഥ, ദോഷകരമായ ആചാരങ്ങൾ മുതലായവയേയും പരിഗണിക്കേണ്ടതാണ്. അതിനു ശേഷം വേണം അവർ ഭക്ഷിക്കുന്ന ആഹാരങ്ങളുടെ മൂല്യങ്ങളെ ഉപയോഗപ്പെടുത്തുക. അതുകൊണ്ട് ആ പുസ്തകത്തിലുള്ള പ്രസ്താവനകളെല്ലാം വളരെയധികം മുൻകരുതലോടുകൂടിയാണു ഞാൻ നിരീക്ഷിക്കുന്നതു്. പരേതനായ എ. എഫ്. ഹിൽസ് ലണ്ടനിലെ സസ്യഭുക്കുകളുടെ സംഘടനയുടെ അദ്ധ്യക്ഷനായിരുന്നു. ഒരു നല്ല മനുഷ്യനായിരുന്നു അദ്ദേഹം. എത്രത്തോളം ശാസ്ത്രീയമായ പരിജ്ഞാനം അദ്ദേഹ

ത്തിനുണ്ടായിരുന്നുവെന്ന് എനിക്കറിഞ്ഞുകൂടാ. എങ്കിലും ആഹാരക്രമത്തെപ്പററി ധീരമായ അനുമാനങ്ങൾ നടത്തുന്നതിൽ അദ്ദേഹം താല്പര്യം പ്രദർശിപ്പിച്ചിരുന്നു. സ്വജീവിതത്തിൽതന്നെ തുടർച്ചയായി പല പരീക്ഷണങ്ങളും അദ്ദേഹം നടത്തി. 'ജീവപ്രധാനമായ ആഹാരം' എന്നദ്ദേഹം നാമകരണം ചെയ്തിരുന്ന ഭക്ഷണത്തെപ്പററി അനേകം ലേഖനങ്ങൾ അദ്ദേഹം എഴുതി. ആഹാരങ്ങളെ മൂന്നോ നാലോ വിഭാഗങ്ങളായി അദ്ദേഹം തരം തിരിച്ചു. ഒന്ന് മുഖ്യമായി ശരീരാദ്ധ്വാനത്തിൽ വ്യാപരിക്കുന്നവർക്ക്; മറെറാന്നു മുഖ്യമായി ബുദ്ധിപരമായ പ്രവർത്തനത്തിൽ വ്യാപരിക്കുന്നവർക്ക്; മൂന്നാമത്തേതു മുഖ്യമായി ആത്മീയവ്യാപാരങ്ങളിൽ മുഴുകുന്നവർക്ക്; നാലാമത്തേതു് ആരോഗ്യമില്ലാത്ത ആളുകൾക്കു വേണ്ടതു്. അക്കാലത്തു് അദ്ദേഹത്തിൻെറ യുക്തിവാദം എന്നെ ആകർഷിച്ചിരുന്നു. ആ ലേഖനങ്ങൾ ഒന്നുകൂടി വായിക്കുന്നപക്ഷം ഇപ്പോൾ എനിക്കു് അങ്ങനെ തോന്നുമോയെന്നറിഞ്ഞുകൂടാ. ഭക്ഷണമൂല്യങ്ങളെപ്പററി അക്കാലത്തു് ഡോക്ടർമാർക്കിടയിൽ നടന്നുകൊണ്ടിരുന്ന വാദപ്രതിവാദങ്ങളും ഞാൻ സശ്രദ്ധം വായിക്കാറുണ്ടായിരുന്നു. ഒരു സംഘം ഡോക്ടർമാർ സർവശക്തിയും ഉപയോഗിച്ചു വെളുത്ത റൊട്ടിക്കുവേണ്ടി വാദിക്കുന്നു. മറെറാരു സംഘമാകട്ടെ, വെളുത്ത റൊട്ടി മരണദണ്ഡാണെന്നു ചൂണ്ടിക്കാണിക്കുകയും, ജീവിതത്തിൻെറ ദണ്ഡു് തവിട്ടു നിറമുള്ള റൊട്ടിയാണെന്നു് അഭിപ്രായപ്പെടുകയും ചെയ്തു. ഒരു റൊട്ടിപരിഷ്കരണലീഗുപോലും ഉണ്ടായിരുന്നു. മിസ്സ് യേററ്സ് ആയിരുന്നു അതിൻെറ ഊർജസ്വലയായ കാര്യദർശി. ആ വനിതയുമായി ഞാൻ ഗാഢസമ്പർക്കം പുലർത്തിയിരുന്നു. ഓരോ വിഭാഗക്കാരും അമിതവ്യഗ്രതയുള്ളവരായിരുന്നെന്നു് എനിക്കു് അന്നുതന്നെ അറിയാമായിരുന്നു. രണ്ടു കൂട്ടരും വിവിധതരം റൊട്ടികളുടെ സ്ഥിതിവിവരങ്ങളും അപഗ്രഥനഫലങ്ങളും ഹാജരാക്കിക്കൊണ്ടിരുന്നു. തങ്ങളുടെ അവസാന നിഗമനങ്ങൾക്കു വേണ്ടിടത്തോളം വസ്തുതകൾ ആരുടെ കൈയിലും ഉണ്ടായിരുന്നില്ല. അവരുടെ നിരീക്ഷണങ്ങൾക്കുവേണ്ടി തവിട്ടു നിറമുള്ള റൊട്ടിയും വെള്ളവും മാത്രമോ, വെളുത്ത റൊട്ടിയും വെള്ളവും മാത്രമോ കഴിച്ചു ജീവിക്കാൻ സന്നദ്ധരായ ആളുകളെ ധാരാളമായി കണ്ടുപിടിക്കാൻ അവർക്കു കഴിഞ്ഞില്ല. ഒരു ഡോക്ടർ നല്കിയ ഉദാഹരണം ഞാൻ ഓർക്കുന്നു. ഡോക്ടർ എലിൻസൻ ആയിരുന്നു അതെന്നാണു് ഓർമ. തൻെറ പട്ടികളിൽ ഒന്നിനു് ഒരു മാസക്കാലം വെളുത്ത റൊട്ടി മാത്രം കൊടുത്തെന്നും അതു ചത്തുപോയെന്നും അദ്ദേഹം പറഞ്ഞു. മറെറാന്നിനു് ഒരു മാസം തവിട്ടുനിറമുള്ള റൊട്ടി കൊടുത്തപ്പോൾ അതു ജീവിച്ചിരുന്നു. ഇതിൽ നിന്നു സ്വീകരിച്ച അനിരോധ്യമായ നിഗമനം ഇതാണു്: വെളുത്ത റൊട്ടി മരണത്തിൻെറ ദണ്ഡും തവിട്ടുനിറമുള്ളതു ജീവിതത്തിൻെറ ദണ്ഡുമാണു്. രണ്ടു നായ്ക്കളേയും ആ കാലാവധി മുഴുവൻ നിയന്ത്രിച്ചു നിർത്തിയിരുന്നോ എന്നു് അദ്ദേഹം പ്രസ്താവിച്ചില്ല. ആരംഭത്തിൽ രണ്ടു പട്ടികൾക്കും തുല്യമായ ഓജസ്സാണോ ഉണ്ടായിരുന്നതു് എന്നും

പറഞ്ഞില്ല. അക്കാലത്തു്, അതായതു്, ഏകദേശം നാല്പതു വർഷം മുമ്പു ഞാൻ ഡോക്ടർ ഏലിൻസന്റെ പക്ഷത്തു ചേർന്നു; തവിട്ടുനിറത്തിലുള്ള റൊട്ടിയല്ലാതെ മറ്റൊന്നും ഞാൻ തിന്നാറില്ലായിരുന്നു; അതിൽ തന്നെ കൂടുതലും ഏലിൻസന്റെ റൊട്ടി മാത്രം; നല്ലവണ്ണം പൊടിച്ചെടുത്ത ഗോതമ്പുമാവു വേണ്ടവണ്ണം അടങ്ങിയതു് ഏലിൻസന്റെ റൊട്ടിയിൽ മാത്രമാണെന്നു് ഊന്നിപ്പറയാൻ മഹാനായ ആ ഡോക്ടർ ശ്രദ്ധിച്ചിരുന്നു. അദ്ദേഹം ഒരു നല്ല മനുഷ്യനായിരുന്നു. അദ്ദേഹം എഴുതിയ ലേഖനങ്ങളെല്ലാം ഞാൻ വായിച്ചു. 1914–ൽ പ്ലൂരസി ബാധിച്ചു് ഞാൻ കിടപ്പിലായപ്പോൾപോലും അദ്ദേഹത്തിന്റെ ഉപദേശം ഞാൻ ആരാഞ്ഞു; അന്നു ഞാൻ പാലുപോലും കുടിക്കാൻ പതിവായി വിസമ്മതിച്ചിരുന്നു. ആ മഹാനായ ഡോക്ടർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടായിരിക്കണം. അതൊക്കെയാണെങ്കിലും, അനുഭവപരിപാകം സിദ്ധിച്ചതോടുകൂടി, മുകളിൽ സൂചിപ്പിച്ച തരത്തിലുള്ള വാദങ്ങൾ മിക്കവാറും ഞാൻ തള്ളിക്കളയാനിടയായി. നിങ്ങളെ അറിയിച്ചിട്ടുള്ള മാറ്റങ്ങളല്ലാതെ മറ്റധികമൊന്നും എന്റെ ആഹാരത്തിൽ വരുത്തിയിട്ടില്ല. അതാണു് അവസാനമായി നിങ്ങളോടെനിക്കു പറയാനുള്ളതു്. ഇപ്പോഴും ഞാൻ പാലു തിളപ്പിക്കാതെ കുടിക്കുന്നുണ്ടു്. അതിൽ വെള്ളം ചേർത്തു കട്ടി കുറയ്ക്കും. അപ്പോൾതന്നെ കറന്നെടുത്ത ആട്ടിൻപാൽ തിളച്ച വെള്ളത്തിൽ ഒഴിക്കും; അതുകൊണ്ടു പാലിനു് ആവശ്യമുള്ള ചൂടു കിട്ടുന്നു; വെള്ളം ചേർക്കുന്നതുകൊണ്ടു് അതിന്റെ കട്ടി കുറയുകയും ചെയ്യുന്നു. റൊട്ടിയോ വീട്ടിൽ പൊടിച്ചെടുത്ത ഗോതമ്പുകൊണ്ടു് ഉണ്ടാക്കിയ ഭകാരിയോ അല്പാല്പം ഇപ്പോഴും ഞാൻ തിന്നാറുണ്ടു്. ഒരു പച്ചക്കറിയും കഴിക്കുന്നു. സോഡാ ചേർത്താൽ സസ്യങ്ങളിലുള്ള ജീവകങ്ങൾ നശിച്ചുപോകുമെന്നു് ആ ഗ്രന്ഥകർത്താക്കൾ പറയുന്നു. എന്നാൽ സോഡാ ചേർത്തില്ലെങ്കിൽ പച്ചക്കറികൾക്കു മാർദ്ദവം കിട്ടുന്നില്ല. അതുകൊണ്ടു സസ്യങ്ങളിൽ സോഡാ ചേർക്കാൻ ഞാൻ തീരുമാനിച്ചിരിക്കയാണു്; അതു പൂർണമായി വേവിച്ചില്ലെങ്കിൽ ദഹിക്കാൻ പ്രയാസമുണ്ടു്. വേവിക്കാത്ത പച്ച മുട്ടക്കോസ് എന്റെ ഉദരത്തിനു പിടിക്കുന്നില്ല. പാലിൽ ജീവകങ്ങൾ നാലും ഉണ്ടെന്നു നിങ്ങൾക്കു അറിവുണ്ടായിരിക്കും. ഞാൻ ഭക്ഷിക്കാറുള്ള പഴങ്ങളിലും അവ കാണപ്പെടുന്നു. അതുകൊണ്ടു മുട്ടക്കോസോ ഇന്ത്യൻ മാരോവോ വേവിക്കുമ്പോൾ സോഡാ ചേർക്കുന്നതു നിമിത്തം അധികമൊന്നും നഷ്ടം വരാനില്ല. പച്ചക്കീര സോഡാ കൂടാതെ പാകംചെയ്യാൻ ഒരു പ്രയാസവുമില്ല. അതിനാൽ കീര കിട്ടിയാൽ ഞാൻ സോഡാ ചേർക്കാറില്ല. സാവധാനത്തിലാണെങ്കിലും ഞാൻ കൂടുതൽ സുഖം പ്രാപിച്ചുവരുന്നു. എന്റെ ആരോഗ്യത്തെപ്പറ്റി ഉത്കണ്ഠയ്ക്കു യാതൊരവകാശവുമില്ല. പഴങ്ങളും അണ്ടിപ്പരിപ്പുകളും വീണ്ടും കഴിക്കാൻ എനിക്കു സാധിച്ചില്ലെങ്കിൽ, ഒരാഹാരവും എന്നെ സംബന്ധിച്ചിടത്തോളം തൃപ്തികരമായിരിക്കുകയില്ല. വ്യതിചാരമായ ആ സംതൃ

പ്തി നേടാതെതന്നെ എനിക്ക ഭൗതികജീവിതം അവസാനിപ്പിക്കേണ്ടിവരുമെന്ന തോന്നിപ്പോകുന്നു.

സ്നേഹപൂർവം,

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
ബാപ്പു.

വളരെ ദീർഘമായ ഈ കത്തു് എഴുതിയതു ക്ഷമിക്കണം. ഇതു് ഇത്രത്തോളം നീണ്ടുപോകുമെന്ന ഞാൻ അറിഞ്ഞില്ല.

## 20
## ഗുൽസാരിലാൽനന്ദയ്ക്കു്

നന്ദിക്കുന്നുകാം,
മെയ് 28, 1927

എൻെറ പ്രിയപ്പെട്ട ഗുൽസാരിലാൽ,

നിങ്ങളുടെ കത്തു കിട്ടിയതിൽ എനിക്ക സന്തോഷം തോന്നി. എൻെറ അഗാധമായ താല്പര്യത്തിന പാത്രമായിട്ടുള്ള നിങ്ങളെപ്പോലുള്ള പലരെക്കുറിച്ചും, ഈ കിടക്കയിൽ കിടന്നുകൊണ്ടു്, ഞാൻ നിരന്തരം ചിന്തിക്കാറുണ്ടു്. നിങ്ങളുടെ കത്തവ്യം അനുഷ്ഠിക്കാൻ വേണ്ട ആരോഗ്യം ഭഗവാൻ പ്രദാനം ചെയ്യുന്നപക്ഷം വിപുലവും മഹത്തുമായ എത്രയോ കാര്യങ്ങഠം നിങ്ങളെപ്പോലുള്ളവർ ചെയ്യുമെന്നു് എനിക്ക പ്രതീക്ഷയുണ്ടു്.

യഥാർത്ഥ മതനിഷ്ഠയുള്ള ജീവിതത്തിന നിങ്ങഠം നല്കിയ വിവരണം സൂക്ഷ്മമാണു്. ആന്തരമായ ആനന്ദം നിറഞ്ഞ ഈ അനുഗൃഹീതാവസ്ഥ, ഉത്ക്കണ്ഠാരഹിതമാണു്. നമുക്ക വിഭാവന ചെയ്യാവുന്നതിൽ വെച്ചു് ഏററവും വലിയ പരീക്ഷണങ്ങളുടെ നടുവിലും അതു നിലനില്ക്കേണ്ടതാണു്. അതിനെപ്പററി എനിക്ക നേരിയ സംശയംപോലുമില്ല. അതിൽ യാതൊരു വ്യത്യസ്തവിധിയും സാദ്ധ്യമല്ല. സ്വാഭാവികമായിത്തന്നെ വളരെച്ചുരുക്കം പേക്കല്ലാതെ മററാക്കും അതു പ്രാപിക്കാവുന്നതല്ല. എങ്കിലും മനുഷ്യക്ക പ്രാപ്യമായ അവസ്ഥയാണതു്; അതിൽ സന്ദേഹമില്ല. അത്തരം ഒരു വ്യക്തി ഉണ്ടായിരുന്നതായി ചരിത്രത്തിൽ ഒരു തെളിവും കാണുന്നില്ലായിരിക്കാം. നമുക്ക സിദ്ധിച്ചിട്ടുള്ള രേഖകളെല്ലാം തയ്യാറാക്കിയതു് അപൂൎണ്ണരായ ആളുകളാണെന്നു മാത്രമാണു് തെളിവുകളുടെ അഭാവം വെളിപ്പെടുത്തുന്നതു്. സമ്പൂർണരായ ആളുകളെപ്പററി വിശ്വാസ്യമായ രേഖകഠം നമുക്ക നല്കാൻ അപൂർണജീവികഠംക്ക സാദ്ധ്യമല്ല. നമ്മുടെ അനുഭവങ്ങളെ സംബന്ധിച്ചും ഇതുതന്നെ പറയാവുന്നതാണു്. നിങ്ങഠം വിവരിച്ചതുപോലുള്ള സമ്പൂർണാത്മാക്കളെ ദർശിക്കണമെങ്കിൽ നമ്മളും സമ്പൂ

20 Gandhi Smarak Nidhi Bulletin vol i, No 3, pp. 5—6

ർണ്ണതയോടു വളരെ അടുത്തെത്തിയവരായിരിക്കണം. അതു സാധാരണ മനുഷ്യനു് അനുഭവിച്ചറിയാനും രേഖപ്പെടുത്താനും സാദ്ധ്യമല്ലെന്നു ഞാൻ പറയുമ്പോൾ അസംഗതമായ ഒരഭിപ്രായമാണു ഞാൻ പ്രകടിപ്പിക്കുന്നതെന്നു നിങ്ങൾ വിചാരിക്കരുതു്. അങ്ങനെയൊരു സംശയം അപ്രസക്തമാണു്. നാം ഇവിടെ വിഭാവന ചെയ്യുന്നതു് നശ്വരജീവികളെയാണെങ്കിലും അവർ അസാമാന്യ വ്യക്തികളാണു്. ഈ അസാമാന്യ വ്യക്തികളെ കണ്ടുപിടിക്കാൻ അസാമാന്യമായ കഴിവു് ആവശ്യമുണ്ടെന്നുള്ളതും തീർച്ചയാണു്. അതിനേക്കാൾ വളരെ അപ്രധാനമായ സംഗതികളിൽപോലും ഇപ്പറഞ്ഞതു വാസ്തവമാണു്. ഏറെക്കുറെ പരിഹാസ്യങ്ങളെന്നു തോന്നിയാലും നിർവഹിക്കാൻ വളരെ പ്രയാസമുള്ള കാര്യങ്ങളുണ്ടു്. ഉദാഹരണത്തിനു്, സർ ജെ. സി. ബോസിൻെറ കണ്ടുപിടിത്തങ്ങളോ ഏററവും മനോഹരങ്ങളായ ചിത്രങ്ങളോ എടുക്കാം. ഇവ രണ്ടും സത്യമെന്നു സാധാരണക്കാരായ നമുക്കു് അംഗീകരിക്കേണ്ടി വരുന്നു. ആ കണ്ടുപിടുത്തങ്ങളേയും ചിത്രങ്ങളേയും മനസ്സിലാക്കാനും ആസ്വദിക്കാനുമുള്ള പ്രത്യേക വാസന അനുഗ്രഹീതരായ ഏതാനും പേർക്ക മാത്രമേയുള്ളു. ഇവ നമുക്കും അവിശ്വസനീയങ്ങളായി കാണപ്പെടുന്നില്ല. ഒരു വിശ്വാസമെന്ന നിലയ്ക്കു് അവയെ അംഗീകരിക്കാൻ നമുക്കു സാധിക്കുന്നതു്, ധാരാളം ആളുകൾ അതിനു് അനുകൂലമായി തെളിവു നല്കുന്നതുകൊണ്ടു മാത്രമാണു്. പരമാവധി സമ്പൂർണ്ണത നേടിയ മാനുഷികാവസ്ഥയെപ്പോലെ ശാശ്വതമൂല്യമുള്ള സംഗതികളെപ്പററി തെളിവു നല്കാൻ ഇത്രത്തോളം സാക്ഷികളെ നമുക്കു ലഭിക്കാനിടയില്ല. അതുകൊണ്ടു നിങ്ങൾ അംഗീകരിക്കുന്ന പരിമിതി തല്ക്കാലത്തേക്കു തികച്ചും പ്രായോഗികമാണു്. ഈ പരിമിതികൾക്കുള്ളിൽപോലും ജീവദവസ്ഥയുടെ പുരോഗതിക്കു് കൂടുതൽ വിസ്തൃതമായ രംഗം സൃഷ്ടിക്കാൻ വളരെ സാദ്ധ്യതയുണ്ടു്. വേദനകളും പരീക്ഷണങ്ങളും ആഞ്ഞടിക്കുമ്പോഴും മനം കലങ്ങാതെ സ്ഥിതി ചെയ്യാനും അവസരമുണ്ടു്. പുനരുദ്ധാരണത്തിനു മുമ്പാകട്ടെ, ആ ദുഃഖങ്ങളും പരീക്ഷണങ്ങളും നമ്മെ നിശ്ചേഷ്ടരാക്കിക്കളയുന്നു. നിങ്ങളുടെ ഭക്തി തീക്ഷ്ണതരമായിത്തീർന്നതു് എനിക്കു സന്തോഷകരമാണു്. ഇപ്പോൾ നിങ്ങൾ എന്താണു പാരായണം ചെയ്യുന്നതെന്നു് എനിക്കറിഞ്ഞുകൂടാ. അനവധി ഗ്രന്ഥങ്ങളുടെ സാന്ത്വനം നമുക്കു് ആവശ്യമില്ലാതായിത്തീരുന്ന കാലം സമാഗതമാകണം. നിങ്ങളോടു ഞാൻ അതു പറഞ്ഞിട്ടുണ്ടോ? നമുക്കാവശ്യമുള്ളതെല്ലാം ഒരു ഗ്രന്ഥം പ്രദാനം ചെയ്യുന്ന അവസ്ഥ നാം സൃഷ്ടിക്കണം. അവസാനഘട്ടത്തിൽ ജീവിതം സമ്പൂർണമായ ഒരു സമർപ്പണമായിത്തീരുന്നു. നാം സ്വയം നിർമാർജനം ചെയ്യുന്ന അവസ്ഥയിലെത്തുന്നു. അപ്പോൾ ഒരു ഗ്രന്ഥത്തിൻെറ ആലംബംപോലും ആവശ്യമില്ലാതായിത്തീരും. ഇന്നത്തെ നിലയിൽ പലതും ഞാൻ വായിക്കാറുണ്ടെങ്കിലും ഭഗവദ്ഗീത ഉത്തരോത്തരം പിഴയററ ഏക മാർഗദീപമായിത്തീർന്നുകൊണ്ടിരിക്കയാണു്. സന്ദേഹം തീർക്കാനുള്ള ഏക നിഘ

ണ്ടറും അതാണ്. സകല ദുഃഖങ്ങളും സകല വിഷമങ്ങളും സകല പരീക്ഷണങ്ങളും ഗീതയിൽ അക്ഷരക്രമമനുസരിച്ച് നിരത്തിവെച്ച്, അവയ്ക്ക് ഉത്കൃഷ്ടങ്ങളായ പരിഹാരമാർഗങ്ങളും നിർദേശിച്ചിട്ടുണ്ട്. ഞാൻ ഇന്നോളം കണ്ടെത്തിയിട്ടുള്ള ഭഗവത്ഗീതാവിവർത്തനങ്ങളിൽ അത്യുത്തമം 'ദിവ്യഗീത' (The Song Celestial) മാണെന്നു്. നിങ്ങളോട് പറഞ്ഞിട്ടുള്ളതായി ഞാൻ ഓർക്കുന്നു. നിങ്ങൾക്ക് സംസ്കൃതം അറിഞ്ഞുകൂടെങ്കിലും ഭഗവദ്ഗീത മനസ്സിലാക്കാൻ നിങ്ങളെ പ്രാപ്തനാക്കുന്നതിനു വേണ്ട സംസ്കൃതപരിജ്ഞാനം എളുപ്പത്തിൽ നേടാൻനിങ്ങൾക്കു ശേഷിയുണ്ട്. മൂലപാഠം മനസ്സിലാക്കാൻ ആവശ്യമുള്ള സംസ്കൃതം ഏകദേശം ഒരു മാസംകൊണ്ട് പഠിക്കാൻ നിങ്ങൾക്കു സാധിക്കും. ഇംഗ്ലീഷ്പരിഭാഷ വിശിഷ്ടമാണ്; ഹിന്ദിയിലോ, ഉർദുവിലോ എഴുതപ്പെട്ട ഏതെങ്കിലും ഒരു തർജമ നിങ്ങൾക്കു സമ്പാദിക്കാൻ കഴിയുമായിരിക്കാം. എങ്കിലും മൂലഗ്രന്ഥത്തിന് തുല്യമായിയാതൊന്നുമില്ല. മൂലഗ്രന്ഥം വായിച്ചാൽ, നിങ്ങൾക്കുതന്നെ സ്വന്തമായ അർത്ഥവും വ്യാഖ്യാനവും പ്രതിപാദ്യത്തിനു നല്കാം. ആ ഗ്രന്ഥം ഒരു ചരിത്രരേഖയല്ല, ഗ്രന്ഥകർത്താവിന്റെ അടിയുറച്ച അനുഭവസമ്പത്തിന്റെ രേഖയാണ്. ഗ്രന്ഥകർത്താവ് വാസ്തവത്തിൽ വ്യാസനായിരുന്നോ അല്ലയോ എന്ന പ്രശ്നത്തിൽ എനിക്കു താല്പര്യമില്ല. അതു് ആരുടെയെങ്കിലും അനുഭവത്തിന്റെ രേഖയാണെങ്കിൽ, ആ അനുഭവം ആവർത്തിച്ച് അതിന്റെ സത്യാവസ്ഥ പരീക്ഷിച്ചു നോക്കാൻ വേണ്ട കഴിവ് നമുക്ക് അപ്രാപ്യമായിരിക്കാൻ ഇടയില്ല. എന്റെ ജീവിതത്തിൽ മിക്കവാറും ഓരോ ദിവസവും ആ സത്യം ഞാൻ പരീക്ഷിച്ചു കൊണ്ടിരിക്കയത്രേ. അതു് ഒരിക്കലും പരാജയപ്പെട്ടു കാണാറുമില്ല. ഗീതയുടെ രണ്ടാമദ്ധ്യായത്തിന്റെ അവസാനഭാഗത്തു പറയുന്ന അവസ്ഥയിൽ ഞാൻ എത്തിച്ചേർന്നിട്ടുണ്ടെന്നല്ല ഞാൻ വിവക്ഷിക്കുന്നതു്. എങ്കിലും അതിൽ പറഞ്ഞിട്ടുള്ള നിർദേശങ്ങൾ നാം നടപ്പിലാക്കുന്തോറും സമ്പൂർണാവസ്ഥയെപ്പറ്റി നല്കിയിട്ടുള്ള വിവരണങ്ങളോട് പൂർവ്വാധികം നാം അടുത്തുകൊണ്ടിരിക്കയാണ്.

നിങ്ങളുടെ ആരോഗ്യസ്ഥിതി നന്നായിരിക്കുന്നുണ്ടെന്നു പ്രതീക്ഷിക്കുന്നു. എന്റെ ആരോഗ്യം നിശ്ചയമായും നിരന്തരം പുരോഗതി പ്രാപിച്ചുകൊണ്ടിരിക്കയാണ്.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള....

## 22

## റിച്ചാർഡ് ബി. ടെസ്സിന്

മെയ് 29, 1927

എന്റെ പ്രിയപ്പെട്ട ഗോവിന്ദ്,

നിങ്ങൾ അയച്ച സുപ്രധാനമായ കത്തു കിട്ടി. ആ സമയത്താണ് ഞാനും കത്തയച്ചതു്. നിങ്ങളുടെ കൈയക്ഷരത്തെ മൃദുലമായി വിമർശിച്ചതിന് എനിക്കു നിങ്ങൾ നല്കുന്ന പ്രശംസ സ്വന്തമാക്കാൻ എനി

21 Gandhi Marg, vol. iii, pp. 279—281

ക്കു നിവൃത്തിയില്ല. ഞാൻ ഇഷ്ടപ്പെടുന്നതു കൈകൊണ്ടെഴുതിയ കത്തുകളാണെങ്കിലും, എന്നെക്കരുതി കത്തുകൾ തന്നത്താൻ എഴുതുന്ന പതിവു നിങ്ങൾ പുനരാരംഭിക്കേണ്ട ആവശ്യമില്ല; കത്തുകൾ ടൈപ്പുചെയ്യുന്നതിൽ നിങ്ങൾക്കു വിശ്വാസമുള്ളതിനാൽ ആ രീതിതന്നെ തുടരണമെന്നാണു ഞാൻ പറയാനാശിച്ചതു്. കത്തുകൾ ടൈപ്പുചെയ്യുന്നതുകൊണ്ടു സമയലാഭം ഉണ്ടാകുമെന്നു് എനിക്കറിയാം. നിങ്ങളുടെ കൈയക്ഷരം ചീത്തയാണെന്നു ഞാൻ കരുതുന്നുമില്ല. അതിനെ കുറേക്കൂടി സ്ഫുടമാക്കാമായിരിക്കാം. എന്നാൽ എന്റെ സുഹൃത്തുക്കളുടെ ഭാഗ്യംമൂലം ഞാൻ മാനദണ്ഡമായി കരുതുന്നതു് എന്റെ കൈയക്ഷരംതന്നെയാണു്. എന്നെക്കാൾ വികൃതമായി എഴുതുന്ന ആളുകളെ വളരെക്കുറച്ചുമാത്രമേ എനിക്കു പരിചയമുള്ളു. എങ്കിലും ടൈപ്പ്റൈറ്ററുകളോടു് എനിക്കു വിപ്രതിപത്തി ഉള്ളതുനിമിത്തം സ്വന്തം കൈകൊണ്ടു് എഴുതാൻ എനിക്കു കെല്പുണ്ടെങ്കിൽ കത്തുകൾ മറ്റുള്ളവരെക്കൊണ്ടു ടൈപ്പുചെയ്യിക്കയോ തന്നത്താൻ ടൈപ്പുചെയ്യുകയോ ചെയ്യാറില്ല. നേരേ മറിച്ചു് അവ്യക്തമായ കൈയക്ഷരം അടിച്ചേല്പിക്കാനായിരിക്കും ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നതു്. അതിന്റെ പിന്നിലുള്ള ചിന്താഗതി ഇതാണു്: സുഹൃത്തുക്കളെക്കുറിച്ചു് എനിക്കു പരിഗണനയുണ്ടെങ്കിൽ കുറേക്കൂടി നല്ലതും സ്ഫുടവുമായ അക്ഷരങ്ങളിൽ എഴുതാൻ ഞാൻ പരിശ്രമിക്കണം. അനാസ്ഥയേയും അലസതയേയും മറച്ചുവെക്കാനുള്ള ഒരു മൂടുപടമാണു ടൈപ്പ്റൈറ്റർ. അതിനും പുറമേ കൈയക്ഷരം ലേഖകന്റെ സ്വഭാവം വെളിപ്പെടുത്തുന്നു എന്ന പ്രമാണവാക്യത്തിൽ എനിക്കു വിശ്വാസമുണ്ടു്. ടൈപ്പുചെയ്യുന്നതിന്റെ ഫലമായി സമയം ലാഭപ്പെടുത്താൻ തീർച്ചയായും സാധിക്കും. എങ്കിലും സമയം ധനമാണെന്നു സമ്മതിക്കുന്നതോടൊപ്പം, ധനമാണു സർവവുമെന്നു ഞാനംഗീകരിക്കുന്നില്ല. അതുകൊണ്ടു സമയലാഭം അസ്ഥാനത്തായിത്തീരുന്ന അസംഖ്യം സന്ദർഭങ്ങൾ വിഭാവനചെയ്യാൻ എനിക്കു കഴിയുന്നു. ടൈപ്പ്റൈറ്റർ നടത്തുന്ന കൈയേറ്റങ്ങൾമൂലം വിശിഷ്ടമായ ലേഖനകല പൂർണ്ണമായി നശിച്ചിട്ടില്ലെന്നേയുള്ളു. പഴയ ഹസ്തലിഖിത ഗ്രന്ഥങ്ങൾ നിങ്ങൾ കണ്ടിട്ടുണ്ടോ എന്നെനിക്കറിഞ്ഞുകൂടാ. അക്കാലത്തെ ആളുകൾ തങ്ങളുടെ ജോലിയിൽ ആത്മാർപ്പണംതന്നെ ചെയ്യാറുണ്ടായിരുന്നു. എന്നാൽ ഞാൻ എഴുതാനാഗ്രഹിക്കുന്ന വിഷയത്തിൽനിന്നു് അധികം വ്യതിചലിക്കാൻ പാടില്ലല്ലോ.

തീണ്ടാജാതിക്കാരായ ഏതാനും ബാലന്മാരെ തിരഞ്ഞെടുത്തു് മാതൃകാകഷ്കരാക്കിത്തീക്ക്ണമെന്നു നിങ്ങൾ നിർദേശിക്കുന്നു. നിങ്ങളുടെ ഹൃദയമാഹാത്മ്യത്തെ അതു വെളിപ്പെടുത്തുന്നുണ്ടു്. എങ്കിലും സ്ഥിതിഗതികളെപ്പറ്റി നിങ്ങൾക്കുള്ള അജ്ഞതയും അതു പ്രകടമാക്കുന്നു. നിങ്ങൾ നിർദേശിക്കുന്നതുപോലെ അര ഡസൻ തീണ്ടാജാതിക്കാരെ പരിശീലിപ്പിക്കാൻ കഴിയുമെങ്കിൽപോലും ആ രീതിയിൽ അയിത്തപ്രശ്നത്തിന്റെ പരിഹാരത്തോടു് അടുക്കാൻ നമുക്കു സാധിക്കയില്ല. പാഷാണതുല്യമായ ഹിന്ദുക്കളുടെ മനസ്സു് (ഇക്കാര്യത്തെ സംബന്ധി

ച്ച്) ഉടനടി ഇങ്ങനെ പറയും: ഈ ആറുപേരേയുംപോലെ യോഗ്യത നേടിയിട്ടുള്ള സകല അയിത്തക്കാരെയും സ്പർശിക്കാൻ ഞങ്ങഠം തയ്യാറാണ്. പറയന്മാരായി ജനിച്ച പല യോഗികളും ഉണ്ടായിരുന്നെന്ന നിങ്ങഠംക്ക് ഒരുപക്ഷേ, അറിയാമായിരിക്കും. എന്നിട്ടും ഈ അധഃകൃതവർഗ്ഗത്തെ രക്ഷിക്കാൻ അവരുടെ ഋഷിപദവിക്ക കഴിഞ്ഞിട്ടില്ല. യാഥാസ്ഥിതികമനസ്ഥിതി പുലർത്തുന്നവർ പിന്നെയും വാദിക്കും: പറയനായ ഋഷി ആ നിലയിലെത്തിയത് അയാളുടെ പൂർവകർമങ്ങഠം നിമിത്തമാണ്. സ്വാഭാവികമായിത്തന്നെ അയാഠം ഞങ്ങളുടെ ബഹുമാനം അർഹിക്കുന്നുമുണ്ട്. മററുള്ളവരും അപ്രകാരമായിത്തീരുമ്പോഠം അവക്കും ഇതേ ബഹുമാനം നേടാൻ കഴിയും. കർമസിദ്ധാന്തത്തിൽനിന്ന് ഇപ്രകാരം അധാർമികമായ അനുമാനം കൈക്കൊള്ളുന്ന പതിവിനെയാണ് അനുപദം എതിർത്തു പോരാടേണ്ടി വരുന്നത്. കഠിനമായ പ്രായശ്ചിത്തംകൊണ്ട് ഹിന്ദുക്കളുടെ മനസ്സിനെ പ്രബുദ്ധമാക്കയും ചെയ്യേണ്ടിയിരിക്കുന്നു. സകല പരിഷ്കാരങ്ങളേയും ഉദ്യമങ്ങളേയും ഹിംസിക്കുന്നതിനു വേണ്ടിയുള്ളതല്ല കർമസിദ്ധാന്തം. നേരെമറിച്ച്, മനുഷ്യരുടെ എല്ലാ ദുഷ്കർമങ്ങളേയും നിർമാർജ്ജനം ചെയ്യിക്കുകയാണ് അതിന്റെ ലക്ഷ്യം. അപ്രകാരം ചെയ്യാത്തവനു മനുഷ്യവർഗത്തിൽ പെട്ടവനായിരിക്കാൻ അവകാശമില്ല. ഈ വസ്തുത അവർ മനസ്സിലാക്കണം. അതുകൊണ്ട് ഏററവും താണനിലയിലുള്ളവരും പതിതരും ചവിട്ടിത്താഴ്ത്തപ്പെട്ടവരുമായ ആളുകഠംപോലും സമന്മാരാണെന്ന് നൈസർഗികമായി പരിഗണിക്കാനും അവക്കു മററുള്ളവരോടൊപ്പമെത്തുന്നതിനു സഹായഹസ്തം നല്കാനും ഹിന്ദുക്കളുടെ മനസ്സിനെ പരിശീലിപ്പിക്കേണ്ടിയിരിക്കുന്നു. അയിത്തമെന്ന പ്രശ്നത്തെ മാററി നിർത്തിക്കൊണ്ട്, സ്പർശനീയരായ ആളുകളിൽ ഏററവും കഴിവുള്ളവരെ വെളിയിലയച്ച് സമർത്ഥരായ കൃഷകരാക്കിത്തീർത്തു്, നിങ്ങളുടെ നിർദേശം പരിരക്ഷിച്ചുകൂടേ? മനുഷ്യരുടെ വിസർജ്ജിതങ്ങഠം വളമായി ഉപയോഗിക്കുക എന്ന ലക്ഷ്യത്തോടുകൂടി കൃഷി അഭ്യസിക്കാൻ അഹംഭാവികളായ സവർണ്ണർ തയ്യാറാവുകയില്ലെന്നു പറയാൻ നിങ്ങഠം തീർച്ചയായും ഉദ്ദേശിക്കുന്നുണ്ടായിരിക്കയില്ല. നിങ്ങളുടെ വാദം അതാണെങ്കിൽ അവർ ഹീനമെന്നു കരുതാനിടയുള്ള ജോലി അയിത്തക്കാർ ചെയ്യണമെന്നു പ്രതീക്ഷിക്കുന്നതു തെററാണ്. നമ്മുടെ ആശ്രമത്തിൽ അസ്പൃശ്യരായ ബാലന്മാർ ഉണ്ടെന്നു നിങ്ങഠംക്കറിയാം. ശുചീകരണ ജോലി ചെയ്യാൻ അവരോടു നാം ആവശ്യപ്പെടുകപോലും ചെയ്യാറില്ല. ഉയർന്ന ജാതിക്കാരെന്നു പറയപ്പെടുന്നവരാണ് അതിൽ മുൻകൈയെടുക്കുന്നതു്. ഇത്തരം കാര്യങ്ങളിൽ അയിത്തക്കാരെന്നു കരുതപ്പെടുന്നവർ വേഗം വികാരാധീനരാകും. എല്ലായിടത്തും എനിക്കു ആ അനുഭവമാണു സിദ്ധിക്കുന്നതു്. ആകയാൽ നിങ്ങളുടെ നിർദേശത്തിൽ അന്തർലീനമായിട്ടുള്ള പ്രശ്നം അയിത്തമല്ല, ലഘുവായ രീതിയിൽ പരിഷ്കൃത കൃഷിസമ്പ്രദായങ്ങഠം ഉപയോഗിക്കുക എന്നതാണ്. ഞാൻ ആ പ്രശ്നം സജീവമായി

കൈകാര്യം ചെയ്യാത്തതു്,ഒരു സമയത്തു് ഒരു കാര്യമെന്ന സിദ്ധാന്തത്തിൽ വിശ്വസിക്കുന്നതുകൊണ്ടു മാത്രമാണു്. ഇവിടെ കുത്തഴിഞ്ഞ പ്രവർത്തനം വളരെയുണ്ടു്; അലസതയും അന്ധമായ അനുകരണവും വളരെയുണ്ടു്. ഏകാഗ്രത തീരെ കുറവാണു്; അതുകൊണ്ടു വളരെ എളിയതും അതേ സമയത്തു സാമാന്യം സാർവജനീനവുമായ ഒരു കാര്യം ശക്തിയുക്തമായി ചെയ്തുതീർക്കേണ്ടതു് ആവശ്യമാണു്. അതു വിജയിച്ചാൽ തുടർന്നു മറ്റെല്ലാം ചെയ്യാം. കൃഷി അപ്രകാരമൊരു സംഗതിയാണെങ്കിലും സർക്കാരിൽനിന്നു സഹായം ലഭിക്കുമ്പോഠം മാത്രമേ അതു മെച്ചപ്പെടുത്താൻ സാധിക്കയുള്ളു. ദുർഭരണം നിലവിലുള്ള ഒരു രാജ്യത്തിൽ ആ ഭരണത്തെ എതിർത്തുനില്ക്കുന്ന പൗരൻ സ്വത്തുക്കഠം ഉപേക്ഷിക്കേണ്ടതാണു്. അക്കാര്യത്തിൽ തോറോയോടു ഞാൻ യോജിക്കുന്നു. സ്ഥിരമായ ഉടമസ്ഥതയെപ്പററി ഉറപ്പില്ലാതിരിക്കുന്നിടത്തോളം കാലം കൃഷിയെ സംബന്ധിച്ചു വലുതായിട്ടൊന്നും ചെയ്യുക സാദ്ധ്യമല്ല. ഇതു വിശദീകരിക്കാൻ ഞാൻ വിചാരിക്കുന്നില്ല. ശേഷമുള്ളതെല്ലാം കൂട്ടിച്ചേർക്കുന്നതിനു നിങ്ങഠംക്കു സാധിക്കും. വേണ്ടിടത്തോളം ഞാൻ പറഞ്ഞു കഴിഞ്ഞു. അയിത്തക്കാരെ സംബന്ധിച്ചു നിങ്ങഠം നല്കുന്ന നിർദേശം കരണീയമാണെന്നു് എനിക്കു തോന്നുന്നില്ല. പൊതുവായ ഒരു പദ്ധതിയെന്ന നിലയിൽപോലും അതു നിർവഹിക്കാൻ പ്രയാസമുണ്ടു്. എങ്കിലും നിങ്ങഠം അയച്ചുതന്ന സംഗ്രഹം വിലയേറിയതാണു്. 'യങ്ങ് ഇന്ത്യ'യിൽ അതു പ്രസിദ്ധീകരിക്കാൻ സ്ഥലം കിട്ടുമ്പോഠം അപ്രകാരം ചെയ്യണമെന്നു ഞാനുദ്ദേശിക്കുന്നു. ഈവക കാര്യങ്ങളിൽ ലേശവും താല്പര്യമില്ലാത്ത ആളുകളെ അതിലേക്കു് ആകർഷിക്കാൻ ഇതു പ്രയോജനപ്പെടും. ജീവകങ്ങളെക്കുറിച്ചുള്ള വലിയ പുസ്തകം എനിക്കു കിട്ടിയില്ല. ആഹാരവും ആരോഗ്യവുമെന്ന ഗ്രന്ഥമാണു കിട്ടിയതു്. എങ്കിലും ജീവകങ്ങളെക്കുറിച്ചു വേണ്ടത്ര വിവരങ്ങഠം ഈ ഗ്രന്ഥം നല്കുന്നുണ്ടു്. ഡോക്ടർ കെല്ലോഗ് എഴുതിയിട്ടുള്ളതെല്ലാം എനിക്കറിയാം. അദ്ദേഹത്തിന്റെ പുസ്തകം ഞാൻ വായിച്ചിട്ടുണ്ടു്. എന്റെ ഗ്രന്ഥങ്ങളിൽ പലതും നഷ്ടപ്പെട്ട കൂട്ടത്തിൽ ഇതും കളഞ്ഞുപോയിട്ടില്ലെങ്കിൽ, ആശ്രമത്തിലെ ലൈബ്രറിയിൽ കാണും. എങ്കിലും നിങ്ങഠംക്കു് അദ്ദേഹത്തെ വ്യക്തിപരമായിട്ടു് അറിയാമെന്നു തോന്നുന്നു. എന്താണു് അദ്ദേഹത്തിനു പറയാനുള്ളതെന്നു കേഠംക്കാൻ ഞാൻ കാത്തിരിക്കുന്നു. ഈ പ്രശ്നം സമഗ്രമായി അദ്ദേഹത്തെ ധരിപ്പിച്ചു്,പാലിനു പകരം രോഗികഠംക്കു കൊടുക്കാവുന്ന ഫലപ്രദമായ ഒരു സസ്യാഹാരം നിർദേശിക്കാൻ സാധിക്കുമോ എന്നു നിങ്ങഠം ചോദിച്ചിട്ടുണ്ടോ? നിങ്ങളെല്ലാവരോടുമുള്ള സ്നേഹം അറിയിച്ചുകൊണ്ടു്,

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,

ബാപ്പു.

## 22
## ദിലീപ്കുമാർ റോയിക്ക്*

സെപ്തംബർ 20, 1927

പ്രിയ സുഹൃത്തേ,

....പാശ്ചാത്യദേശത്തു് എനിക്ക സിദ്ധിച്ചിട്ടുള്ള പ്രശസ്തിയിലധികവും യഥാർത്ഥത്തിൽ ഞാനർഹിക്കാത്തതാണു്. യൂറോപ്പിലോ അമേരിക്കയിലോ ഞാൻ പോകുന്നപക്ഷം അവിടെയുള്ള ആളുകൾ എന്നെപ്പററി വെച്ചുപുലത്തുന്ന അതിശയോക്തിപരമായ പല ധാരണകളും മിഥ്യയാണെന്നു് അവക്ക വേഗത്തിൽ മനസ്സിലാകുമെന്നു് എനിക്ക പലപ്പോഴും തോന്നാറുണ്ടു്. നിരത്ഥമായ ആത്മനിന്ദാമനോഭാവംകൊണ്ടല്ല ഇപ്രകാരം ഞാനെഴുതുന്നതെന്നു നിങ്ങൾ വിശ്വസിക്കണം. എനിക്കു് അങ്ങനെ തോന്നുന്നതുകൊണ്ടുതന്നെയാണു്....

## 23
## റവറൻറ് ബി. ഡബ്ളിയു. ടക്കർക്ക്*

സെപ്തംബർ 1, 1928

പ്രിയപ്പെട്ട ബോയ്ഡ്,

നിങ്ങളുടെ കത്തു് ഏതാനം ദിവസങ്ങളായി എൻെറ കടലാസ്സുകെട്ടിൽ ഇരിക്കുകയായിരുന്നു. എൻെറ നിലപാടു് സാമാന്യം ശരിയായിട്ടാണു് നിങ്ങൾ വിവരിച്ചതെന്നു ഞാൻ കരുതുന്നു. നിങ്ങൾ അതു പ്രതിപാദിക്കുന്ന രീതി ഒരു തെററായ ധാരണയ്ക്കു് ഇടവരുത്തിയേക്കാം എന്നേയുള്ളു. മററുള്ളവർ എൻെറ വീക്ഷണഗതി സ്വീകരിക്കണമെന്നു് ആഗ്രഹമില്ലെന്നു ഞാൻ പറഞ്ഞില്ല. എൻെറ മതം മററുള്ളവർ സ്വീകരിക്കണമെന്നു് എനിക്കാഗ്രഹമില്ലെന്നാണു പറഞ്ഞതു്. മതത്തിൻെറ പര്യായമായിട്ടാണു വീക്ഷണഗതി എന്ന പദം നിങ്ങൾ ഉപയോഗിച്ചിട്ടുള്ളതെന്നു വ്യക്തം. ഞാൻ അങ്ങനെ കരുതുന്നില്ല. എൻെറ മതം മററുള്ളവരുടെമേൽ ഞാൻ അടിച്ചേല്പിക്കുന്നില്ല. എങ്കിലും എൻെറ വീക്ഷണഗതി മററുള്ളവരെക്കൊണ്ടു് അംഗീകരിപ്പിക്കാൻ ശ്രമിക്കും. നാമെല്ലാവരും അങ്ങനെ ചെയ്യേണ്ടതാണു്. മതം ഹൃദയത്തിൻെറ ഒരു വൈകാരികാനുഭൂതിയാണു്. അതുകൊണ്ടു് അതു വിവാദ

22 Among the Great, p. 29

* ശ്രീ ദിലീപ്കുമാർ റോയ്, മഹർഷി അരവിന്ദഘോഷിൻെറ ഒരു ശിഷ്യനും അന്താരാഷ്ട്രീയ പ്രശസ്തിയാർജിച്ച ഒരു ഗായകനുമാണു്. 1924—ൽ അദ്ദേഹം ഗാന്ധിജിയെ സന്ദർശിച്ചിരുന്നു. അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിരുന്നെങ്കിലും അവർ തമ്മിൽ വളരെ ഗാഢവും ആദർശാത്മകവുമായ ഒരു ബന്ധം നിലനിന്നുപോന്നു.

23 Gandhi Smarak Nidhi Bulletin vol. i, No. 2, p. 10

*കൽക്കത്തയിലെ കോളിൻസ് ഹൈസ്കൂൾ പ്രിൻസിപ്പൽ.

ക്ഷമമായ ഒരു സംഗതിയല്ല. എല്ലാവരുടേയും വികാരങ്ങളെ ഞാൻ എന്റെ വികാരങ്ങളെപ്പോലെ പ്രിയപ്പെട്ടതായി കരുതും. എന്തുകൊണ്ടെന്നാൽ അവർ എന്റെ വികാരങ്ങളേയും അപ്രകാരം പരിഗണിക്കണമെന്നു ഞാൻ ആശിക്കുന്നു. വീക്ഷണഗതിയാകട്ടെ, ചിന്തകളേയും മനസ്സിനേയും ബുദ്ധിയേയും സംബന്ധിച്ചുള്ളതാണ്. അതു ഹൃദയത്തിൽ തട്ടാതെ കാലാന്തരത്തിൽ മാറിയെന്നു വരാം. മതപരിവർത്തനം ജീവിതപദ്ധതിയിലുള്ള ഒരു മാററമാണ്. വീക്ഷണഗതിയിലുള്ള പരിവർത്തനമാകട്ടെ, ഒരു യാദൃച്ഛികസംഭവമാണ്. പലപ്പോഴും അതിന്റെ കാരണങ്ങൾ ബാഹ്യങ്ങളുമാണ്. ഈശ്വരന്റെ അസ്തിത്വത്തെക്കുറിച്ച് എനിക്കുള്ള വൈകാരികബോധത്തിൽ മാററം വരുത്താൻ എളുപ്പമല്ല. ആ പ്രയോഗത്തിന്റെ അർത്ഥവ്യാപ്തിയെക്കുറിച്ച് എനിക്കുള്ള വീക്ഷണഗതി കാലാന്തരത്തിൽ മാറിയെന്നു വരാം. എന്റെ ചിന്താശക്തി വികസിക്കുന്നതിനോടൊപ്പം ആ വീക്ഷണവും വികസിച്ചെന്നു വരാം. മതം വിശദീകരണത്തിന് അതീതമാണ്. ആരെങ്കിലും മറെറാരാളുടെ മതത്തിൽ സ്പർശിക്കുന്നതു ധിക്കാരമാണെന്ന് എനിക്കു തോന്നുന്നു. ഒരു വീക്ഷണഗതി എപ്പോഴും വിശദീകരണക്ഷമമായിരിക്കണം. മതത്തെപ്പററി ഞാൻ കൈക്കൊള്ളുന്ന നിലപാട് വ്യക്തമാക്കാൻ മറേറതൊരു ഉപാധിയേക്കാളും ഈ വ്യത്യാസം പ്രയോജനകരമായതുകൊണ്ടാണ് അതിലേക്കു ഞാൻ കടന്നതു്. നിങ്ങൾ ഒരു ഹിന്ദുവാകണമെന്ന് എനിക്കാഗ്രഹമില്ല. എന്നാൽ, ഹിന്ദുമതത്തിലുള്ളതും, ക്രിസ്തുമതതത്ത്വങ്ങളിൽ അതേ അളവിലോ, ഒട്ടും തന്നെയോ, കണ്ടെത്താൻ നിങ്ങൾക്കു കഴിയാത്തതുമായ നന്മകൾ എല്ലാം സ്വാംശീകരിച്ചു നിങ്ങൾ കുറേക്കൂടി നല്ല ഒരു ക്രിസ്ത്യാനിയായിത്തീരണമെന്ന് എനിക്കാഗ്രഹമുണ്ട്. ഒരു ഹിന്ദുവാണെന്നു സ്വയം പറയുന്നതിലും ഹിന്ദുവായിക്കഴിയുന്നതിലും എനിക്കുള്ള ആനന്ദം വിശദീകരിക്കാൻ എനിക്കു കഴിവില്ല. എങ്കിലും ഞാൻ അങ്ങനെ കഴിയുന്നതുകൊണ്ട് ക്രിസ്തുമതത്തിലോ ഇസ്ലാമിലോ, ലോകത്തിലെ ഇതരവിശ്വാസങ്ങളിലോ ഉള്ള ഉത്തമങ്ങളും വിശിഷ്ടങ്ങളുമായ സംഗതികളെല്ലാം സ്വാംശീകരിക്കുന്നതിനു തടസ്സം നേരിടുന്നില്ല.

എന്റെ നിലപാട് തൃപ്തികരമായി വിശദീകരിച്ചു കഴിഞ്ഞോ എന്ന് എനിക്കു നിശ്ചയമില്ല.

ബർദോളിയെപ്പററി നിങ്ങൾ പറഞ്ഞതെല്ലാം തികച്ചും സത്യമാണ്.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 24
## ബ്രജ്കിഷൻ ചണ്ഡിവാലായ്ക്കു്

മാർച്ച് 15, 1930

*നിങ്ങളോടു പരുഷവാക്കുകൾ പറയേണ്ടി വന്നതിൽ എനിക്കു വേദനയുണ്ടു്. എങ്കിലും അവ അനിവാര്യങ്ങളായിരുന്നു. നിങ്ങളുടെ ഹൃദയദൗർബല്യം നീക്കാൻ ഞാനാശിച്ചു. ദൃഢനിശ്ചയത്തോടുകൂടി നിങ്ങളുടെ ലക്ഷ്യത്തിൽ ഉറച്ചുനില്ക്കാൻ കഴിയാത്തപക്ഷം കഴിവുകൾ പൂർണ്ണമായി വിനിയോഗിക്കാൻ നിങ്ങൾക്കു സാദ്ധ്യമല്ല. ഹൃദയമാർദ്ദവം അത്യാവശ്യമാണു്. എന്നാൽ, യഥാർത്ഥ മൃദുലതയ്ക്കു ദൃഢനിശ്ചയം അതിനേക്കാൾ അത്യാവശ്യമാണു്. അപ്രകാരമത്രേ കുടുംബബന്ധങ്ങളെ ശുദ്ധീകരിക്കുന്നതും വ്യാമോഹത്തെ കീഴടക്കുന്നതും. എന്നെ കാണുന്നതു് അത്യന്താപേക്ഷിതമായ ഒരു കാര്യത്തിനുവേണ്ടിയല്ലെങ്കിൽ, എന്നെ സന്ദർശിക്കാനുള്ള ആഗ്രഹം നിങ്ങൾ കൈവെടിയണം. എനിക്കു കഴിവുള്ളിടത്തോളം ധാർമികശക്തിയും പ്രോത്സാഹനവും ഇതിനകം നിങ്ങൾക്കു ഞാൻ നല്കിക്കഴിഞ്ഞു. ഞങ്ങളിൽ പലരേയുംപോലെ നിങ്ങളും ജയിലിൽ പോകേണ്ട ഒരു സന്ദർഭം വരും. പക്ഷേ, തല്ക്കാലം നിങ്ങളുടെ ജോലിയാണു് നിങ്ങളുടെ ജയിൽ. അതുകൊണ്ടു സുപ്രധാനമായ എന്തെങ്കിലും സംഗതിക്കുവേണ്ടിയല്ലാതെ ഒരിക്കലും നിങ്ങൾ വീജാപ്പൂർ വിട്ടു പോകരുതു്. ആരോഗ്യം മെച്ചപ്പെടുത്തണം. നിങ്ങൾ വസിക്കുന്ന സ്ഥലത്തിരുന്നുകൊണ്ടു കഴിവുള്ള സഹായമെല്ലാം ഞങ്ങൾക്കു നല്കണം.

ബാപ്പുവിൻെറ ആശീർവാദങ്ങൾ.

## 25
## ഗംഗാധർറാവു ദേശ്പാണ്ഡേക്കു്

എൻെറ പ്രിയപ്പെട്ട ഗംഗാധരറാവു*

കുഴപ്പങ്ങളുടെ പിന്നാലെ കുഴപ്പങ്ങൾ വന്നുകൊണ്ടിരിക്കയാണു്. മോട്ടിലാൽജിയുടെ നിര്യാണം എൻെറ സങ്കല്പങ്ങളെ തകർത്തു

---

24 At the Feet of Bapu, p. 58

* ഗാന്ധിജിയുടെ ഒരു വിശ്വസ്ത ശിഷ്യനായിരുന്നു ബ്രജ്കിഷൻ. ദണ്ഡി യാത്രക്കാലത്തു് അദ്ദേഹം വീജാപ്പൂർ ആശ്രമത്തിലായിരുന്നു. ഗാന്ധിജിയുടെ യാത്ര ആരംഭിച്ചപ്പോൾ, അദ്ദേഹത്തെ അനുഗമിക്കാനുള്ള ആഗ്രഹം ബ്രജ്കിഷനു നിയന്ത്രിക്കാൻ കഴിഞ്ഞില്ല. തന്മൂലം അദ്ദേഹം വീജാപ്പൂർ വിട്ടു്, മാർഗമദ്ധ്യേ ഗാന്ധിജിയെ കണ്ടു. ഗാന്ധിജി അദ്ദേഹത്തോടു് വീജാപ്പൂരിലേക്കു മടങ്ങാൻ കർശനമായി ആവശ്യപ്പെട്ടു. അദ്ദേഹം തിരിച്ചു പോയതിനു ശേഷം ഈ കത്തയയ്ക്കുകയും ചെയ്തു.

25 Mahatma, vol. iii, p 72

* കർണാടകത്തിലെ പ്രസിദ്ധനായൊരു നേതാവു്; ഗാന്ധിജിയുടെ അനുയായി.

കളഞ്ഞു. എന്നെ കാത്തിരിക്കുന്ന വിധി എത്ര ക്രൂരമാണെന്ന് എനിക്കറിഞ്ഞുകൂടാ. 'എനിക്ക് ഒരു കാൽവെയ്പു മാത്രം മതി.' ഒരു പക്ഷേ, പതിനഞ്ചാം തീയതിവരെ ഇവിടെ ഞാൻ ഉണ്ടായിരിക്കും. അനന്തരകാര്യങ്ങളെല്ലാം അനിശ്ചിതമാണ്. ഒരു താത്കാലിക സന്ധിയെങ്കിലും പ്രഖ്യാപിക്കപ്പെടുന്നപക്ഷം നിങ്ങളെപ്പോലുള്ളവർക്കു സ്വത്തു തിരിച്ചു കിട്ടുമെന്നു തീർച്ചയുണ്ട്. അതിനിടയ്ക്കു നാം ഭവനമോ, ഭൂസ്വത്തോ, ഭാഗ്യമോ ഇല്ലാത്തവരായിത്തീരുന്നതും നല്ലതുതന്നെ. സംഘടിത സ്വേച്ഛാധിപത്യത്തിന്റെ കീഴിൽ ഭാഗ്യഹീനത ഭാഗ്യമാണ്; ദാരിദ്ര്യം ഒരനുഗ്രഹവും. സമ്പത്ത് ഒരു ശാപവുമാണ്. ദുഷ്ടത മൂടിച്ചൂടപ്പെടുന്നു; നന്മ ഒരിടത്തും ഇല്ലാതാകുന്നു. ഒററവാക്യത്തിൽ പറഞ്ഞാൽ സകല മൂല്യങ്ങളും നിഷ്കാസനംചെയ്യപ്പെടുന്നു.

നമുക്കു തരണം ചെയ്യേണ്ടിവരുന്ന അഗ്നിയുടെ ചൂട് ദൂരെനിന്നു നാം അനുഭവിച്ചുതുടങ്ങിയിട്ടേയുള്ളു. അതിൽ മുഴുകാൻ നാം സന്നദ്ധരായിരിക്കണം. ഇപ്പോൾ ഞാൻ മനസ്സിലാക്കുന്നത് അതാണ്. എന്നെ അത് ആനന്ദതുന്ദിലനാക്കുന്നു. ഭംഗുരമായ സമാധാനം ആപത്കരമായിരിക്കും. യഥാർത്ഥസമാധാനം സമാഗതമാകുന്നതിന്റെ സൂചനകളൊന്നും ഞാൻ കാണുന്നില്ല.

10—2—1931,
അല്ലഹബാദ്.

നിങ്ങളുടെ
ബാപ്പു.

## 26

## ദലായ്ലാമയ്ക്കു്*

പ്രിയസുഹൃത്തേ,

നിങ്ങളുടെ പാരിതോഷികത്തിനു നന്ദി പറഞ്ഞുകൊള്ളുന്നു. നിങ്ങളുടെ ഭാഷ എനിക്കറിഞ്ഞുകൂടാത്തതിൽ ഖേദമുണ്ട്. ബുദ്ധദേവൻ നല്കിയ അഹിംസാസന്ദേശത്തിന്റെ ആന്തരാർത്ഥം ടിബത്തുകാർ മനസ്സിലാക്കുകയും അനുസരിക്കുകയും ചെയ്യണമെന്നാണ് എന്റെ ആഗ്രഹവും പ്രതീക്ഷയും.

സബർമതി, 4—5—1931
തിബത്തിലെ വിശുദ്ധ ലാമയ്ക്കു്.

നിങ്ങളുടെ സുഹൃത്ത്,
എം. കെ. ഗാന്ധി.

26 Gleanings (Mira) , p. 12

* 1958-ൽ ചൈന, തിബത്ത് അധീനപ്പെടുത്തുന്നതുവരെ, തിബത്തുകാരുടെ ഭരണാധിപതിയും മതാധിപതിയും ദലായ്ലാമയായിരുന്നു. ബുദ്ധമതക്കാരായ തിബത്തുകാർ ദലായ്ലാമയെ ശ്രീബുദ്ധന്റെ അവതാരമായി ഗണിക്കുന്നു. ചൈനീസ് ആക്രമണത്തെത്തുടർന്ന് യുവാവായ അവസാനത്തെ ദലായ് ലാമ ഇന്ത്യയിലേക്ക് ഓടിപ്പോന്നു.

## 27
## ചൈനയിലേക്ക തിരിച്ചുപോകുന്ന ഒരു സുഹൃത്തിനു്

പ്രിയസുഹൃത്തേ,

നിങ്ങഠംക്ക താല്പര്യമുള്ളപ്പോഴെല്ലാം വീണ്ടും വരണം.ചൈനീസ് വിദ്യാത്ഥികഠംക്ക ഞാൻ നല്കുന്ന സന്ദേശം ഇതാണ്: 'ചൈനയുടെ വിമോചനം ശുദ്ധവും കലർപ്പററതുമായ അഹിംസയിൽക്കൂടിയാണ് എന്നു മനസ്സിലാക്കുക.'

നിങ്ങളുടെ ആത്മാത്ഥതയുള്ള,
സബർമതി, 4—5—1931 എം. കെ ഗാന്ധി.

## 28
## ജോൺ മോറിസ്സിനു് *

യറവ്ദാ സെൻട്രൽ പ്രിസൺ,
ജനുവരി 6, 1933

എൻെറ പ്രിയസുഹൃത്തു് ജോൺ മോറിസ്,

നിങ്ങളുടെ ആ വിശിഷ്ടമായ കത്തും ക്രിസ്തുമസ്കാർഡും കിട്ടി. അതു് എന്നെ അഗാധമായി സ്പർശിച്ചു. അന്നു് അതിരാവിലെ നിങ്ങളുടെ ആശുപത്രി സന്ദർശിച്ചതിനേയും കൈ പിടിച്ചു കുലുക്കിയതിനേയും കുറിച്ചുള്ള ഓർമകഠം ഒരു സമ്പത്തായി ഞാൻ സദാ സൂക്ഷിക്കുന്നുണ്ടു്. നിങ്ങഠം എന്നെന്നേക്കുമായി അംഗവൈകല്യം ബാധിച്ചയാളാണെങ്കിലും, ഇത്രമാത്രം പ്രസന്നതയോടും സന്തോഷത്തോടും കൂടി നിങ്ങളെക്കണ്ടതു് വിശിഷ്ടമായ ഒരു കാഴ്ചയായിരുന്നു. നിങ്ങളുടെ ഭൗതികജീവിതത്തിൻെറ അന്ത്യംവരെ ആന്തരമായ ആ സന്തോഷം നിലനിറുത്താൻ നിങ്ങഠംക്ക സാധ്യമാകട്ടെ. മീരയും ജയിലിലാണെന്നു നിങ്ങഠംക്കു് അറിയാമായിരിക്കും; എങ്കിലും അവഠം തികച്ചും ആരോഗ്യവതിയായും സന്തുഷ്ടയായും കഴിയുന്നു. അവഠം ധാരാളം നൂൽ നൂല്ക്കുകയും വളരെ പ്രയോജനകരമായ രീതിയിൽ വായന നടത്തുകയും ചെയ്യുന്നുണ്ടു്. നിങ്ങളുടെ കത്തു് അവഠംക്കു് അയച്ചുകൊടുക്കാം. അതു കൈപ്പററാൻ അവളെ അനുവദിക്കുന്ന കാര്യത്തിൽ എന്തെങ്കിലും

27 Gleanings (Mira), p.12
28 Gleanings (Mira), p.11

* വട്ടമേശസമ്മേളനകാലത്തു് ഗാന്ധിജി കിഴക്കേ ലണ്ടനിൽ കിങ്സ്ലി ഹാളിൽ ആണ് താമസിച്ചിരുന്നതു്. അന്നൊരു ദിവസം അതിരാവിലെ മുറിയിൽ ലസ്റ്റർ (ഗാന്ധിജിയുടെ ആതിഥേയ) അദ്ദേഹത്തെ, അടുത്തു് ഒരു ആശുപത്രിയിൽ കിടക്കുന്ന വൃദ്ധനായ ഒരു തൊഴിലാളിയെ കാണാൻ, കൂട്ടിക്കൊണ്ടു പോയി. അന്ധനും മുടന്തനുമായിരുന്ന ആ വൃദ്ധനാണ് ജോൺ മോറിസ്. ഗാന്ധിജിയെപ്പററി കേട്ടറിഞ്ഞിരുന്ന മോറിസ്സിനു് അദ്ദേഹത്തെ കാണാൻ അത്യധികം ആഗ്രഹമുണ്ടായിരുന്നു.

വൈഷമ്യം നേരിടുമെന്നു ഞാൻ കരുതുന്നില്ല. എനിക്കെന്നപോലെ അവൾക്കും അതു സന്തോഷം നല്കും.

ദേവദാസിനെ നിങ്ങൾ കണ്ടല്ലോ.* ഇപ്പോൾ അവൻ അയിത്തോച്ചാടനപ്രവർത്തനം സംബന്ധിച്ച് ഇന്ത്യയിൽ പര്യടനം നടത്തുകയാണ്.*

## 29

## മാഡെലെയിൻ റോളണ്ടിന്

യറവ്ഡാ സെൻട്രൽ പ്രിസൺ,
ജനുവരി 6, 1933

എന്റെ പ്രിയപ്പെട്ട മാഡെലെയിൻ,*

നിങ്ങളുടെ ഹ്രസ്വമായ കത്തു കിട്ടിയതു് ഒരു വലിയ ആനന്ദമായിരുന്നു; പ്രത്യേകിച്ചും നിങ്ങളോടെല്ലാം ഞാൻ സഹവസിച്ചിരുന്ന വിലമതിക്കാനാവാത്ത ദിനങ്ങളെ അതു് അനുസ്മരിപ്പിച്ചു. സ്വകുടുംബത്തിലെ അംഗങ്ങളെ കണ്ടുമുട്ടുന്നതുപോലെയായിരുന്നു അതു്.

*കഴിഞ്ഞ ഉപവാസക്കാലത്തെ സംഭവങ്ങൾ അത്ഭുതങ്ങളായിരുന്നു. അതു് ഈശ്വരന്റെ കൃത്യംതന്നെയാണ്. അദ്ദേഹത്തിന്റെ കൈയിലുള്ള ഒരു വിനീതോപകരണം മാത്രമായിരുന്നു ഞാൻ. എന്തെങ്കിലും ഞാൻ നിർവഹിക്കുകയാണെന്നു് ഒരു ഘട്ടത്തിലും എനിക്കു തോന്നിയില്ല. അങ്ങനെ ചെയ്യാൻ എനിക്കു കേവലം സാധ്യമല്ലായിരുന്നു; എന്നിലൂടെ ഈശ്വരൻ പ്രവർത്തിക്കയായിരുന്നെന്നു ഞാൻ പറഞ്ഞതു് എന്റെ അറിവിൽ പെട്ടിടത്തോളം അക്ഷരംപ്രതി സത്യമാണ്.

*എന്നാൽ ഉദ്ദിഷ്ടമായ രണ്ടാം ഉപവാസത്തെ യൂറോപ്പിലെ ജനങ്ങൾ മനസ്സിലാക്കിയിട്ടില്ല. നിങ്ങളുടെ മഹാനും ഉത്തമനുമായ സഹോദരൻ *ദേവദാസിനു് അയച്ച കമ്പിയിൽനിന്നു് അതു ഞാൻ മന

---

* കൈകൊണ്ടാണ് 'കണ്ടതു്.'
* ഈ പകർപ്പിൽ ഒപ്പിട്ടിട്ടില്ല.
29 Gleanings (Mira), pp 8—10
* റൊമെയിൻ റോളണ്ടിന്റെ സഹോദരി.
* ബ്രിട്ടീഷ് പ്രധാനമന്ത്രി റാംസേ മാക്ഡണോൾഡിന്റെ കമ്യൂണൽ അവാർഡിനെതിരേ 1932 സെപ്തംബർ 20-ാം തീയതി ആരംഭിച്ചതും, പൂനാ ഉടമ്പടിയെത്തുടർന്നു് 26-ാം തീയതി അവസാനിപ്പിച്ചതുമായ ഉപവാസം.
* ഗുരുവായൂർ ക്ഷേത്രത്തിൽ ഹരിജനങ്ങൾക്ക് പ്രവേശനമനുവദിപ്പിക്കാൻ വേണ്ടി ഉപവാസമാരംഭിച്ച ശ്രീ കേളപ്പനോട് അനുഭാവം പ്രകടിപ്പിക്കാനായി 1933 ജനുവരി 2-ാം തീയതി ആരംഭിക്കാനുദ്ദേശിച്ച ഉപവാസം—പക്ഷേ, ഒരു ഹിതപരിശോധനയിൽ ജനങ്ങൾ ക്ഷേത്രപ്രവേശത്തെ അനുകൂലിച്ചതുകൊണ്ട്, ആ ഉപവാസം ഉണ്ടായില്ല.
* റൊമെയിൻ റോളണ്ട്.

സ്സിലാക്കുന്നു. ഞാൻ അത്ഭുതപ്പെടുന്നില്ല. ഈ ആശയം ആകപ്പാടെ നൂതനമായിട്ടു കാണപ്പെടുന്നു. എങ്കിലും അതു് പ്രാർത്ഥനാപൂർവം നടത്തിയ സത്യാന്വേഷണത്തിന്റെ സ്വാഭാവികപരിണതിയാണെന്നു് എനിക്കു തോന്നുന്നു. ഉപവാസംകൂടാതെ പ്രാർത്ഥനയില്ല; പ്രാർത്ഥനയുടെ അവിഭാജ്യഘടകമല്ലാത്ത ഉപവാസം മാംസപീഡനം മാത്രമാണു്; അതു് ആർക്കും പ്രയോജനകരമാകുന്നില്ല. ഈ ഉപവാസം തീവ്രമായ ആത്മീയപരിശ്രമമത്രേ. അതു് ഒരു പ്രായശ്ചിത്തവും ആത്മശുദ്ധീകരണ പരിപാടിയുമാണു്. യഥാർത്ഥോപവാസം നിശ്ശബ്ദവും അദൃശ്യവുമായ ഒരു ശക്തി ജനിപ്പിക്കുന്നു. അതിനു് ആവശ്യമുള്ള ബലവും വിശുദ്ധിയുമുണ്ടെങ്കിൽ, മനുഷ്യരാശിയെ മുഴുവൻ ഉൾക്കൊള്ളത്തക്കവണ്ണം അതു വ്യാപിച്ചെന്നു വരാം. പരിമിതമായ തോതിൽ അതിന്റെ വ്യാപകശക്തി ഞാൻ കണ്ടറിഞ്ഞിട്ടുണ്ടു്. അതു മഹത്തായ ശക്തിയാണെന്നു മനസ്സിലാക്കത്തക്ക വലുപ്പം ആ ഫലത്തിനു് ഉണ്ടായിരുന്നു. ഈ അവസരത്തിൽ അതു് അയിത്തത്തിനു് എതിരായുള്ള സമരത്തിലെ ഒരു അനിവാര്യനടപടിയായിരുന്നു. ഞാൻ മടിച്ചിരുന്നെങ്കിൽ എന്റെ സഹചാരിയായ കേളപ്പനേയും ഹരിജനങ്ങളുടെ ലക്ഷ്യത്തേയും എന്നെത്തന്നേയും വഞ്ചിക്കുന്നതിനു തുല്യമായിരുന്നേനേ. എന്നാൽ ഈ സന്ദർഭത്തിൽ അതു് അനിശ്ചിതകാലത്തേക്കു മാററിവെക്കപ്പെട്ടിരിക്കയാണു്. ഇപ്പോഴും, ഒരുപക്ഷേ, ഞാൻ വിവക്ഷിക്കുന്നതു വ്യക്തമായിട്ടില്ലായിരിക്കാം. അതിനു പ്രയാസമുണ്ടു്. ഈ നടപടിയുടെ സാധുത്വം കാലം തെളിയിച്ചുകൊള്ളുമെന്നു പറയാൻ എനിക്കു് ഒട്ടും മടിയില്ല. എന്തുതന്നെ വരട്ടെ, എന്നെ സംബന്ധിച്ചിടത്തോളം അതു് ഈശ്വരന്റെ ആഹ്വാനമായിരുന്നു. എനിക്കതിനെ തടുക്കാൻ കഴിഞ്ഞില്ല. ഇതിൽ കൂടുതൽ വിശദീകരണം ആവശ്യമുണ്ടെങ്കിൽ, എനിക്കു് എഴുതത്തയയ്ക്കാൻ വൈമനസ്യം കാട്ടരുതു്.

നിങ്ങളുടെ സഹോദരനു്* ഉചിതമായ ഒരു വിശേഷണം കണ്ടുപിടിക്കാൻ ഞാൻ പരിശ്രമിക്കയായിരുന്നു. 'മോൺഷ്യേർ റോളണ്ടു്' എന്നോ 'നിങ്ങളുടെ സഹോദരൻ' എന്നോ അദ്ദേഹത്തെപ്പററി നിങ്ങൾക്കു് എഴുതുന്നതു ക്രമത്തിലധികം ശുഷ്കമായിപ്പോകും; വളരെ അകൽച്ചയും അതു സൂചിപ്പിക്കും. കേവലം 'സഹോദരൻ' എന്നു മാത്രം അദ്ദേഹത്തെ വിവരിക്കുന്നതു ക്രമത്തിലധികം അടുപ്പം സൂചിപ്പിക്കുമെന്നും തോന്നുന്നു. നിലവിലുള്ള ബന്ധത്തെ വേണ്ടവണ്ണം വെളിപ്പെടുത്താൻ അതിനു കഴിയുകയില്ല. എന്റെ മനസ്സിലുദിക്കുന്ന രണ്ടു വാക്കുകൾ 'ഋഷി' 'സേജു്' എന്നിവയത്രെ. അവ ഏറെക്കുറെ പര്യായശബ്ദങ്ങളാണു്. എങ്കിലും അർത്ഥം ഒന്നുതന്നെയല്ല. അതുകൊണ്ടു് അദ്ദേഹവും നിങ്ങളും അംഗീകരിക്കുന്നപക്ഷം, ഇന്നുമുതൽ ഞാൻ അദ്ദേഹത്തെ ഋഷി എന്നു വിളിക്കാൻ പോകയാണു്. ഈ കത്തു് അവിടെയെത്തുമ്പോൾ അദ്ദേഹം സാധാരണാരോഗ്യം പൂർണ്ണ

---

* റൊമെയിൻ റോളണ്ടു്.

മായി വീണ്ടെടുത്തു കഴിഞ്ഞിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. അദ്ദേഹത്തിനു സമ്പൂർണ്ണാരോഗ്യം സിദ്ധിക്കുമെന്നു പ്രതീക്ഷിക്കാൻ നിവൃത്തിയില്ല. അതിന് അദ്ദേഹം ഒട്ടും സാദ്ധ്യത തരുന്നില്ല. അദ്ദേഹം ചരിത്രഗവേഷണത്തിലുള്ള ഏകാഗ്രത ഉപേക്ഷിച്ച് ശരീരാരോഗ്യത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചാൽ മാത്രമേ അതു സാധിക്കയുള്ളു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ചരിത്രപരമെന്നുവെച്ചാൽ ആത്മീയവുംകൂടെയാണ്. അല്ലാത്തപക്ഷം അദ്ദേഹം ഒരു ഋഷി ആകയില്ലായിരുന്നു. ഏതാനും മാസം മുമ്പ് രാമകൃഷ്ണനേയും വിവേകാനന്ദനേയും കുറിച്ച് അദ്ദേഹം എഴുതിയ ഗ്രന്ഥങ്ങൾ ഇദംപ്രഥമമായി ഇപ്പോൾ എനിക്കു കിട്ടിയെന്ന് ഋഷിയോടു പറയണം. അവ വായിച്ചപ്പോൾ എനിക്ക് അളവററ ആനന്ദമുണ്ടായി. ഇന്ത്യയോട് അദ്ദേഹത്തിനുള്ള സ്നേഹം എത്ര വലുതാണെന്നു പൂർവാധികം സമഗ്രമായി മനസ്സിലാക്കാൻ അവ എന്നെ സഹായിച്ചു.

മീരയും ഞാനും ആഴ്ചതോറും പരസ്പരം കത്തുകൾ അയയ്ക്കാറുണ്ട്. അവൾ തൻെറ വിശ്രമഗൃഹ*ത്തിൽ സന്തുഷ്ടയായി കഴിയുന്നു. ഹിന്ദി പഠിക്കുന്നുണ്ട്. മഹാഭാരതവും രാമായണവും പാരായണം ചെയ്യുന്നു. ഇപ്പോൾ അവൾ ബുദ്ധമതത്തെക്കുറിച്ച് ഡോ. ഗൗർ എഴുതിയ പുസ്തകം വായിച്ചുകൊണ്ടിരിക്കയത്രേ. അവളുടെ ആരോഗ്യം തൃപ്തികരമാണ്. ആഹാരക്രമത്തിൽ പരീക്ഷണം നടത്തുന്നുമുണ്ട്. അവളുടെ ആഹാരത്തെ സംബന്ധിച്ചു യാതൊരു നിയന്ത്രണവുമില്ല. അതുകൊണ്ട് അവൾക്കു വേണ്ടതു കിട്ടുന്നുണ്ട്. ഒന്നോ രണ്ടോ പത്രങ്ങളും ആവശ്യമുള്ള രാഷ്ട്രീയേതരഗ്രന്ഥങ്ങളും അവൾക്കു ലഭിക്കുന്നുണ്ട്.

മഹാദേവ് ദേശായ് എൻെറകൂടെയുണ്ട്. മററു രണ്ടുപേരെയും നിങ്ങൾക്കു വ്യക്തിപരമായി അറിഞ്ഞുകൂടാ.

ഞങ്ങൾക്കു നിങ്ങൾ രണ്ടുപേരോടുമുള്ള സ്നേഹമറിയിച്ചുകൊണ്ട്,

ബാപ്പു.

30

## സി. രാജഗോപാലാചാരിക്ക്

മെയ്, 1933

പ്രിയപ്പെട്ട സി. ആർ.,

നിങ്ങൾ എനിക്കു പ്രാണനേക്കാൾ പ്രിയപ്പെട്ടവനത്രേ. ഇന്നലെ നിങ്ങളേയും ശങ്കർലാലിനേയും ഞാൻ നോവിച്ചു. 'എന്നോടു ക്ഷമിക്കു'* എന്നു ഞാൻ പറയുന്നതുകൊണ്ടു ഫലമില്ല. നിങ്ങളുടെ

* ആർതർ റോഡ് ജയിൽ, ബോംബെ.

30 This Was Bapu, P.89

* ആത്മശുദ്ധീകരണത്തിനായി 21 ദിവസം ഉപവസിക്കാൻ ഗാന്ധിജി തീരുമാനിച്ചു. ഉപവാസത്തിനു മുമ്പ് ഒരു ഡോക്ടറെക്കൊണ്ട് അദ്ദേഹത്തിൻെറ ശരീരസ്ഥിതി പരിശോധിപ്പിക്കണമെന്ന് രാജാജിയും മററും വാദിച്ചു. ഗാന്ധിജി

മാപ്പ് ഞാൻ ചോദിക്കുന്നതിനു മുമ്പുതന്നെ എനിക്കു കിട്ടുന്നതാണ്. ഒരു കഴുതയെപ്പോലെ ഞാൻ എതിർത്തത് എന്തിനെയാണോ, അതുതന്നെ ഞാൻ ചെയ്യാം. ഇപ്പോഴായാലും, നിങ്ങൾ ഇഷ്ടപ്പെടുന്ന ഏതു സമയത്തായാലും ഏതൊരു ഡോക്ടറുടെ പരിശോധനയ്ക്കും ഞാൻ വിധേയനാകാം; ഗവൺമെൻറ് അതിനു സമ്മതിക്കണമെന്നേയുള്ളു. അത്തരമൊരു പരിശോധനയുടെ ഫലം പ്രസിദ്ധീകരിക്കരുതെന്ന് എനിക്കു തോന്നുന്നു. അതു രാഷ്ട്രീയാവശ്യങ്ങൾക്ക് ഉപയോഗിക്കപ്പെട്ടുമെന്നു പേടിയുണ്ട്. മെഡിക്കൽ പരിശോധന നടന്നാലും അത് ഉപവാസത്തിൻെറ ആരംഭത്തെ ബാധിക്കാനിടയാകയില്ലെന്നുംകൂടി ഞാൻ പറയേണ്ടതാണ്. നാം കണ്ടുമുട്ടുമ്പോൾ കൂടുതൽ പറയാം. ഇത്രയും എഴുതിയതു് ഇന്നലെ എൻെറ ആത്മാവിൽ കടന്നുകൂടിയ കളങ്കത്തിൽനിന്നു വിമുക്തി നേടാൻ മാത്രമാണ്. നിങ്ങൾക്കും ശങ്കർലാലിനും എൻെറ സ്നേഹം.

ബാപ്പു.

## 31
## എഫി അരിസ്റ്റാർച്ചി രാജകുമാരിക്ക്*

അമരാവതി,
നവംബർ 16, 1933.

എൻെറ പ്രിയപ്പെട്ട എഫി,

നിങ്ങളുടെ കത്തും വളരെ മനോഹരമായ ആ കാഡ്ഡും കൈപ്പററി. അതു് എൻെറ ഭഗവദ്ഗീതാഗ്രന്ഥത്തിൽ ഞാൻ സൂക്ഷിച്ചുവെക്കണമെന്നു നിങ്ങൾ ആഗ്രഹം പ്രകടിപ്പിക്കുന്നു. നിങ്ങളുടെ ആഗ്രഹം വാച്യാർത്ഥത്തിൽ ഞാൻ അനുസരിക്കാൻ പോകുന്നില്ല. അതു് ആ ആഗ്രഹത്തെ പരാജയപ്പെടുത്തും. ഞാൻ ഗീത നിത്യവും പാരായണം ചെയ്യാറില്ല. അതിൻെറ പാരായണം രാവിലെ ഞാൻ കേൾക്കാറുണ്ട്. ഒരു പുസ്തകാടയാളമായി എന്നും ആ പടം ഞാൻ വെച്ചുകൊണ്ടിരിക്കണമെന്നാണ് നിങ്ങൾ ഉദ്ദേശിക്കുന്നതെന്നു ഞാൻ കരുതുന്നു. അതുകൊണ്ട് ഞാൻ അതു് അതാതു സമയത്തു വായിച്ചുകൊണ്ടിരിക്കുന്ന പുസ്തകത്തിൽ അതു വെച്ചു സൂക്ഷിക്കയും ഒരു പുസ്തകത്തിൽനിന്നു് അടുത്തതിലേക്കു മാററിക്കൊണ്ടിരിക്കയും ചെയ്യാം.

ആ നിർദേശത്തെ എതിർക്കുകയും, വാദമദ്ധ്യേ അവരോടു ശുണ്ഠിയെടുക്കുകയും ചെയ്തു. അതിലുള്ള പശ്ചാത്താപപ്രകടനമാണിതു്. അടുത്ത ദിവസം സി. ആർ., ചിരിച്ചുകൊണ്ട്, ഗാന്ധിജിയെ സമീപിച്ചു. 'ക്ഷമാപണത്തിൻെറയൊന്നും കാര്യമില്ല.' അദ്ദേഹം പറഞ്ഞു: 'അങ്ങയുടെ ഭാഗത്തുനിന്നല്ല, അതിലധികം ഞങ്ങളുടെ ഭാഗത്തുനിന്നാണ കോപത്തിനു കാരണമുണ്ടായതു്. അതുകൊണ്ട്, പരിശോധന വേണ്ടാ എന്നു ഞങ്ങൾ ഇപ്പോൾ തീരുമാനിച്ചിരിക്കുന്നു.'

31 Mahatma, vol. iii, Facing, p. 344

* ഗാന്ധിജിയുടെ ആരാധകയായ ഒരു ജർമൻ രാജകുമാരി.

നിങ്ങളുടെ പേരു ഗുജറാത്തിയിലാണ നിങ്ങൾ കുറിച്ചിട്ടുള്ളത്. നിങ്ങൾ ഗുജറാത്തി പഠിച്ചുകൊണ്ടിരിക്കയാണെന്ന ഞാൻ മനസ്സിലാക്കുന്നു. മിക്കവാറും മനുവിൻെറ സഹായത്തോടുകൂടിയായിരിക്കണം.

മനുവിനോടും എലിസബത്തിനോടും നിങ്ങൾ ഗാഢസമ്പർക്കം പുലത്തുന്നതിൽ എനിക്കു സന്തോഷമുണ്ട്. ആ പ്രേമബന്ധത്തെ സംബന്ധിച്ച് എൻെറ അഭിമതമെന്താണെന്ന നിങ്ങൾ ചോദിക്കുന്നു. രണ്ടു പേരും സ്നേഹിക്കത്തക്കവരാണെന്നും വളരെ ആത്മാർത്ഥതയും നിഷ്ഠയും ഉള്ളവരാണെന്നും ഞാൻ കരുതുന്നു. ഉദ്ദിഷ്ടമായ വിവാഹം മൂലം ഉണ്ടാകാനിടയുള്ള പ്രത്യാഘാതങ്ങളെ അവർ പൂണ്ണമായി മനസ്സിലാക്കുന്നില്ലെന്നാണ് എൻെറ പേടി. അവരുടെ വീക്ഷണഗതിയെ സമ്പൂണ്ണമായി ആദരിക്കാൻ എനിക്കു കഴിയുന്നുണ്ട്. അവരെ സംബന്ധിച്ചിടത്തോളം, പരസ്പരം സ്നേഹിച്ചാൽ മാത്രം മതി. എന്നാൽ യുവതീയുവാക്കന്മാർ ആദ്യമായി സ്വയം തെരഞ്ഞെടുപ്പു നടത്തേണ്ടതാണെങ്കിലും, ഗുരുജനങ്ങളുടെ അംഗീകാരത്തെയും അനുഗ്രഹത്തെയും ആശ്രയിച്ചായിരിക്കണം അവസാനതീരുമാനം എന്ന ഞാൻ എന്നും അഭിപ്രായപ്പെട്ടിട്ടുണ്ട്. പ്രണയം പില്ക്കാലത്തു നൈരാശ്യത്തിൽ കലാശിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. തെരഞ്ഞെടുക്കുന്നത് എത്ര ആലോചനാപൂർവമായിരുന്നാലും, അതു വേണ്ടവണ്ണം നടത്തിയതല്ലെന്ന പില്ക്കാലത്ത് എന്തുകൊണ്ടോ തെളിയാനിടയാകുന്നു. ഈ പ്രശ്നത്തിൽ വലുതായ ആപത്തു ഞാൻ മുന്നിൽ കാണുന്നുണ്ട്. എങ്കിലും ഉദ്ദിഷ്ടമായ ഈ വിവാഹത്തിനു ഞാൻ കാണുന്ന ഏററവും ആപത്കരമായ എതിർപ്പു മറെറാന്നാണ്. തൻെറ സന്താനങ്ങൾ റോമൻ കത്തോലിക്കാ വിശ്വാസത്തിൽ വളത്തപ്പെടണമെന്ന് എലിസബത്ത് ശപഥം ചെയ്തിട്ടുണ്ട്. അവളുടെ നിലപാടിൽ മാത്രം നിന്നു നോക്കുമ്പോൾ ഒരുപക്ഷേ, അതു സ്വാഭാവികവുമായിരിക്കാം. അതിനെ ഞാൻ ലവലേശം സാരമായി കരുതുന്നില്ല. മനുവിനു യാതൊരു എതിരഭിപ്രായവും ഉണ്ടായിരിക്കാൻ ഇടയില്ലെങ്കിലും, അയാളുടെ സ്നേഹഭാജനങ്ങളായ മാതാപിതാക്കന്മാരും ബന്ധുജനങ്ങളും തങ്ങളുടെ മതവിശ്വാസപ്രകാരമല്ല, മറെറാരു വിശ്വാസമനുസരിച്ചാണ്, എന്നു കാണുമ്പോൾ, ആ അവസ്ഥയോടു പൊരുത്തപ്പെടാൻ അവക്ക് ഒരിക്കലും സാദ്ധ്യമല്ല.

സമഗ്രമായ ഹൈന്ദവസംസ്കാരത്തിൻെറ പ്രശ്നവും പരിഗണിക്കേണ്ടതുണ്ട്. ഹൈന്ദവസംസ്കാരവും ഇന്ത്യക്കാരുടെ ക്രിസ്തുമതവിശ്വാസവും തമ്മിൽ ഇപ്പോഴും ഒരു സംഘട്ടനം നടന്നുവരുന്നതായി ഞാൻ കാണുന്നു. ഇന്ത്യയിലെ ക്രിസ്ത്യാനികൾ മിക്കവാറും പരസ്പരവിരുദ്ധങ്ങളായ രണ്ട് ആകർഷണശക്തികൾക്കിടയിൽപെട്ടു നട്ടം തിരിയുകയാണ്. ക്രിസ്തുമതം എന്തുകൊണ്ടോ പാശ്ചാത്യ സംസ്കാരത്തിൻെറ പര്യായമായിത്തീന്നിട്ടുണ്ട്. ഒരുപക്ഷേ, അതു ന്യായവുമായിരിക്കാം. പാശ്ചാത്യജനതയുടെ മതം മുഖ്യമായി ക്രിസ്തുമതമത്രേ.

പാശ്ചാത്യസംസ്കാരത്തെ ക്രൈസ്തവസംസ്കാരമെന്ന് ഔചിത്യബോധ ത്തോടുകൂടി വിവരിക്കാവുന്നതാണ്. ഭാരതീയസംസ്കാരം തീർച്ചയാ യും ഹൈന്ദവ സംസ്കാരമായി വിവരിക്കപ്പെടുന്നുണ്ട്. എലിസബ ത്തിൻെറ സന്താനങ്ങഠംക്കു തികച്ചും വിഭിന്നമായ ചുററുപാടുകളുടെ നടുവിൽ വളരേണ്ടിവരും. അല്ലെങ്കിൽ മനു തൻെറ ചുററുപാടുകളിൽ നിന്നു സ്വയം അകന്നുപോയി ഒരു ഏകാന്തജീവിതം നയിക്കുകയോ, പാശ്ചാത്യദേശത്ത് സ്ഥിരതാമസമുറപ്പിക്കാൻ തീരുമാനിക്കയോ ചെയ്യണം. ആത്മീയമായ നിലപാടിൽനിന്നു പരിചിന്തിക്കു മ്പോഠം മനുവിന് ഇവിടെനിന്നു സ്വയമകന്നു പോകേണ്ടിവരുന്ന പരിതഃസ്ഥിതി സൃഷ്ടിക്കുന്നതിന് എലിസബത്തുതന്നെ ഒരു കാരണ മാകരുതെന്നു ഞാൻ വിചാരിക്കുന്നു.

അനന്തരം എലിസബത്തിൻെറ പ്രശ്നവും പരിഗണിക്കേണ്ടിയി രിക്കുന്നു. ഇന്ത്യയിലെ ചുററുപാടുകളുമായിട്ട് പൊരുത്തപ്പെടാൻ അവഠംക്കു വളരെ വൈഷമ്യങ്ങഠം നേരിടും. അവളുടെ ശരീരഘടന യുടെ അടിസ്ഥാനംതന്നെ തകർന്നുപോയെന്നു വരാം. തൻെറ ചുററു പാടുകളോടു യാതൊരു പൊരുത്തവുമില്ലാത്ത ഒരു ജീവിതം അവഠംക്കു നയിക്കേണ്ടി വരും. ഇന്ത്യയിൽ സാധാരണയായി വേണ്ടിവരുന്ന ജീവിതച്ചെലവിനോടു വിദൂരസാമ്യംപോലുമില്ലാത്ത ഭാരിച്ച ചെല വു കൂടാതെ,യൂറോപ്യന്മാക്ക് ഇന്ത്യയിൽ ജീവിക്കുക സാധ്യമല്ലെന്ന് അവർ പറയുന്നതിനു വളരെ സാധുത്വമുണ്ട്. മീരയ്ക്ക് ഇന്ത്യയോട് അത്യഗാധമായ സ്നേഹമുണ്ടെങ്കിലും, ഇന്ത്യയിലെ ജീവിതലാളിത്യ ത്തിലേക്കു് ഇറങ്ങി വരാൻ അവക്കുപോലും പ്രയാസം തോന്നുന്നുണ്ട്. മീരയാണെങ്കിൽ, സാധാരണ രീതിയിൽനിന്നു വ്യത്യസ്തയാണുതാ നും. എങ്കിലും അവഠംക്ക്, സ്വന്തം അഭീഷ്ടത്തിനു വിരുദ്ധമായി, സംരക്ഷണം വേണ്ടിവരുന്നു. അവളുടെ സഹപ്രവത്തകക്കു ലഭ്യമ ല്ലാത്ത സൗകര്യങ്ങഠം സ്വയം അനുവദിക്കാൻ അവഠം നിർബദ്ധയാ യി. ആദ്യംമുതല്ക്കുതന്നെ ഞാൻ അക്കാര്യത്തിൽ ഒരു നിയമം പാലി ച്ചില്ലായിരുന്നെങ്കിൽ, അവഠം വളരെ നാഠം മുമ്പുതന്നെ കിടപ്പിലാകു മായിരുന്നു. അസാധാരണമായ രീതിയിൽ അവഠം ഇന്ത്യയിലെ ജീവിതരീതിയോടു പൊരുത്തപ്പെട്ടു കഴിഞ്ഞു. പക്ഷേ, ഒരു ഇന്ത്യ ക്കാരനെ വിവാഹം ചെയ്കയും, സന്താനങ്ങളെ ഇന്ത്യൻ രീതിയിൽ വളത്താൻ വ്യത്ഥമായ പരിശ്രമം നടത്തുകയും ചെയ്തിരുന്നെങ്കിൽ, അവഠംപോലും പൂണ്ണ പരാജയം അടയുമായിരുന്നു. ഇന്ത്യക്കാരെ പ്പോലെ ഇന്ത്യയിൽ ജീവിച്ചിട്ടില്ലാത്ത ആളുകഠംക്ക് എന്താണു ഞാൻ എഴുതുന്നതെന്ന് ഒരു ധാരണയും കിട്ടാൻ ഇടയില്ല. ലോകത്തി ലെ ഏററവും ദരിദ്രമായ രാജ്യമാണ് ഇന്ത്യ. ഒരു പാശ്ചാത്യയുവതി ഇന്ത്യയിൽ വന്ന് അടിസ്ഥാനപരമായി ഭാരതീയരീതിയിലുള്ള ജീവിതം നയിക്കണമെന്ന ദൃഢനിശ്ചയത്തോടുകൂടി, ഒരു ഇന്ത്യക്കാര നെ വിവാഹം ചെയ്യുന്നതു് അതികഠിനമായ ഒരു കൃത്യമത്രേ. ഒരു സാധാരണ ഭാരതീയൻെറ ജീവിതം നയിച്ചുകൊണ്ടുതന്നെ ഒരു യൂറോ

പ്യൻയുവതിയെ പത്നിയായി സ്വീകരിച്ച ഒരൊററ ഇന്ത്യക്കാരനേയും ഞാൻ ഓക്കുന്നില്ല. പത്നിയോടു നീതി കാണിക്കണമെന്നു് അയാഠം ക്കു വിചാരമുണ്ടെങ്കിൽ ഒരിക്കലും അയാഠംക്കു് അങ്ങനെ ജീവിക്കാൻ സാധ്യമല്ല. എലിസബത്തിനുവേണ്ടി മനു തൻെറ ആദർശങ്ങളെ തരം താഴ്ത്തുന്നതിനോടു യോജിക്കാൻ എനിക്കു് ഇത്രപോലും കഴിയുന്നില്ല. ഇമ്മാതിരിയുള്ള കാരണങ്ങളാലാണു്, ഈശ്വരൻെറ മുന്നിൽ, അതായത്തു്, ഈശ്വരസൃഷ്ടികഠംക്കുവേണ്ടിയുള്ള സേവനത്തിൽ, പരിപൂർണ്ണമായി ആത്മാർപ്പണം ചെയ്യുന്നവർ ബ്രഹ്മചാരികളായിരിക്കണമെന്നു ഞാൻ ആഹ്വാനം ചെയ്തിട്ടുള്ളതു്. നിങ്ങളെയോ മീരയെയോ എൻെറ പുത്രിയായി കരുതി പെരുമാറുന്നതിനു് എനിക്കു പ്രയാസമില്ല, എന്നാൽ ഏതെങ്കിലും ഒരു യൂറോപ്യൻ യുവതി എൻെറ പുത്രപത്നിയായിരിക്കുന്ന അവസ്ഥ സങ്കല്പിച്ചു നോക്കുക. ആ ഭാരം എനിക്കു താങ്ങാൻ കഴിയുകയില്ലെന്നു് എനിക്കു ഭയമുണ്ടു്. ഉദാഹരണമായി ദേവദാസിനു് അവൻെറ നൈസർഗിക സാഹചര്യങ്ങളിൽനിന്നു സ്വയം അകന്നു പോകേണ്ടി വരുന്ന അവസ്ഥയോടു് എനിക്കു പൊരുത്തപ്പെടാൻ സാധ്യമല്ല. ഇന്ത്യക്കാർ യൂറോപ്യന്മാരുമായി വിവാഹബന്ധത്തിൽ ഏർപ്പെടാൻ കാലമായിട്ടില്ലെന്നു ഞാൻ കരുതുന്നതു് ഇക്കാരണങ്ങളാലാണു്. ഇന്ത്യയിലെ സ്ഥിതിഗതികഠം മെച്ചപ്പെട്ടു കഴിഞ്ഞാൽ, അഥവാ, യൂറോപ്യൻ ജനങ്ങളുടെ പുത്രന്മാരും പുത്രികളും പരമാവധി ജീവിതലാളിത്യം അനുഭവിച്ചു പരിചയിക്കുയും ഇന്ത്യയിൽ വാസമുറപ്പിക്കയും ചെയ്തുകഴിഞ്ഞാൽ, ഇന്ത്യക്കാരും യൂറോപ്യന്മാരും തമ്മിലുള്ള വിവാഹങ്ങളെ സസന്തോഷം സ്വാഗതം ചെയ്യാൻ എനിക്കു കഴിയും.

ഇപ്പോഠം നിങ്ങഠംക്കു ഞാൻ തികച്ചും ദീർഘമായ ഒരു കത്തു് എഴുതിക്കഴിഞ്ഞു; നിങ്ങഠംക്കു ചിന്തിക്കാൻ ധാരാളം വക തന്നിട്ടുമുണ്ടു്. എൻെറ അഭിലാഷം എന്തായിരിക്കുമെന്നു് ഏകദേശരൂപത്തിലെങ്കിലും, നിങ്ങഠംക്കു് അറിയാം. എങ്കിലും ഞാൻ പറഞ്ഞതു നിങ്ങഠംക്കു സ്വീകാര്യമായി തോന്നിയില്ലെങ്കിൽ, മനുവിൻേറയും എലിസബത്തിൻേറയും ഭാവിയെപ്പററി നിങ്ങഠം മറെറാരു തരത്തിലാണു ചിന്തിക്കുന്നതെങ്കിൽ, അതു് എന്നോടു പറയാൻ നിങ്ങഠം മടിക്കരുതു്. നിങ്ങഠം എന്നിൽ അലിഞ്ഞുചേരുന്നതിനു ഞാൻ അഗാധമായ വില കല്പിക്കുന്നുണ്ടെങ്കിലും, നിങ്ങളുടെ ബുദ്ധിയേയും ഹൃദയത്തേയും അടിമപ്പെടുത്തുകയെന്ന അപരാധം ചെയ്യാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല. എനിക്കു് അപൂർണ്ണതയുണ്ടെങ്കിലും, എൻെറ തെററുകളിൽ നിങ്ങളെ പങ്കാളിയാക്കാൻ ഞാൻ വിചാരിക്കുന്നില്ല. അതിനാൽ എന്നോടു ചേന്നു നിങ്ങഠം ചെയ്യുന്ന സകല കാര്യങ്ങളും നിങ്ങളുടെ ചിന്താശക്തി പൂർണമായി ഉപയോഗിച്ചു തീരുമാനിക്കണം. ചിന്തയിലോ, വാക്കിലോ, പ്രവൃത്തിയിലോ എന്നോടു വിയോജിക്കണമെന്നു നിങ്ങഠംക്കു തോന്നുമ്പോഠം നിങ്ങഠം അപ്രകാരം ചെയ്യു

ണം. അതു നിമിത്തം നിങ്ങളോട് എനിക്കുള്ള സ്നേഹം കുറഞ്ഞുപോക യില്ല.

എലിസബത്തിനു ഞാൻ എഴുതിയ കത്തിൽ പറഞ്ഞിട്ടുള്ള ഒരു സംഗതി നിങ്ങളോടു ഞാൻ പറഞ്ഞിട്ടില്ല. ആ ആശയം വാദിച്ചു സമർത്ഥിക്കാൻ ശ്രമിക്കാതെ വിവരിക്കുക മാത്രം ചെയ്യാം.

ഭർത്താവും ഭാര്യയും വിഭിന്നമായ മതവിശ്വാസങ്ങൾ വെച്ചുപുല ർത്തുമ്പോൾ, സന്താനങ്ങളെ ഭർത്താവിന്റെ മതമനുസരിച്ചാണു വള ർത്തേണ്ടതെന്നു ഞാൻ വിശ്വസിക്കുന്നു. ഈ അഭിപ്രായം പുലർത്തുന്ന തിനു മതപരമായും തത്വചിന്താപരമായും സാധുത്വമുള്ള കാരണ ങ്ങൾ എനിക്കു പറയാനുണ്ട്. ഈ അഭിപ്രായം ശരിയാണെന്നു നിങ്ങൾക്കു തോന്നുന്നില്ലെങ്കിൽ, എലിസബത്തിനു ഞാൻ അയച്ച കത്ത് നിങ്ങളെ കാണിക്കാൻ ആവശ്യപ്പെടണം.

ഇപ്പോൾ ഞാൻ അതികഠിനമായ ക്ലേശം സഹിച്ചു ജോലിചെയ്യു കയാണ്. കത്തുകൾ എഴുതാൻ എനിക്കു തീരെ സമയം കിട്ടാറില്ല. വൈഷമ്യം നിറഞ്ഞ സാഹചര്യങ്ങളിലാണ് ഈ കത്തും പറഞ്ഞു കൊടുത്ത് എഴുതിക്കുന്നത്. അതുകൊണ്ട്, എലിസബത്തിനും മനു വിനുംകൂടി ഈ കത്തു നല്കുന്നതു ബുദ്ധിപൂർവമായിരിക്കുമെന്നു നിങ്ങൾ വിചാരിക്കുന്നപക്ഷം, അപ്രകാരം ചെയ്യണം. അങ്ങനെ ചെയ്യാതി രിക്കുന്നതാണു നല്ലതെന്നു നിങ്ങൾ കരുതുന്നപക്ഷം, അവർ രണ്ടുപേ രും ചേർന്ന് അയച്ച കത്തും, അതിനു മുമ്പ് എലിസബത്ത് അയച്ച കത്തും എനിക്കു കിട്ടിയെന്നും രണ്ടിനേയും ഞാൻ വിലമതിക്കുന്നുണ്ടെ ന്നും അവയെപ്പററി നിങ്ങൾക്കു ഞാൻ എഴുതിയിട്ടുണ്ടെന്നും അവരെ ധരിപ്പിക്കണം.

നിങ്ങൾ അയച്ചുതന്ന 15 പവൻ കൈപ്പററി എന്നറിയിച്ചുകൊ ണ്ട് ഞാൻ ഒരു കത്ത് അയച്ചിരുന്നു. അതു നിങ്ങൾക്കു കിട്ടിയിരി ക്കുമെന്നു പ്രതീക്ഷിക്കുന്നു. നിങ്ങൾ ക്രമത്തിലധികം ത്യാഗങ്ങൾ ചെയ്യുന്നതിനെതിരെ ഞാൻ എത്രതന്നെ ഇടവിടാതെ താക്കീതു നല്കി യാലും അത് അധികമാവാൻ ഇടയില്ലല്ലോ.

സ്നേഹം,

ബാപ്പു.

32

## ദിലീപ്കുമാർ റോയിക്ക്

ഏപ്രിൽ 8, 1934

എന്റെ പ്രിയപ്പെട്ട ദിലീപ്,

എന്റെ കത്തു നിങ്ങൾക്കു കിട്ടിയില്ലെന്നറിയുന്നതിൽ ഞാൻ വിസ്മയിക്കുന്നു. നിങ്ങളുടെ കത്തു കിട്ടിയ ഉടനെ ഞാൻ എഴുതി. സാ മാന്യം ദീർഘമായ ഒരു കത്താണു ഞാൻ അയച്ചത്. നിങ്ങളുടെ

32 Among the Great, pp. 88—89

'അനാമി' എന്ന പുസ്തകം ഞാൻ ഒന്നോടിച്ചു വായിച്ചു; പക്ഷേ, അതിനെ ഏററവും നല്ലവണ്ണം ഉപയോഗിക്കാനുള്ള വഴി, മഹാദേവിന് അയച്ചുകൊടുക്കുകയാണെന്നു ഞാൻ വിചാരിച്ചു. അദ്ദേഹത്തിനു ബംഗാളി അറിയാം; പോരെങ്കിൽ അദ്ദേഹം ഒരു കവിയുമാണ്. ഞാനങ്ങനെയല്ല. എങ്കിലും നിങ്ങൾ എഴുതുന്നതെന്തും ഞാൻ വായിക്കും; അതിന് ഇതൊരു തടസ്സമാകയില്ല. അവിടെ നിങ്ങളുടെ ആശ്രമത്തിൽ നടക്കുന്ന പ്രവർത്തനങ്ങളെപ്പററി നിങ്ങൾ പറഞ്ഞു; പോണ്ടിച്ചേരിയിൽ 'എച്ച്' ഒരു പുതിയ മനുഷ്യനായി മാറിയിട്ടുണ്ടെന്നും അറിയിച്ചു. അക്കാര്യങ്ങൾ എന്നിൽ അഗാധമായ താത്പര്യം ഉളവാക്കി. അയാളുടെ കവിതകൾ നിങ്ങൾ എനിക്ക് അയച്ചുതരിക. നിങ്ങൾ ആരോഗ്യവാനായി കഴിയുകയാണെന്നും, ഇപ്പോഴും പാടാറുണ്ടെന്നും കരുതുന്നു. നിങ്ങളുടെ ശിഷ്യരെ ഞാൻ പലപ്പോഴും കാണാറുണ്ട്. അവർ പാട്ടു പാടി കേൾപ്പിക്കയും ചെയ്യാറുണ്ട്. അതു കേൾക്കുമ്പോഴെല്ലാം നിങ്ങൾ എനിക്കുവേണ്ടി പാടാറുണ്ടായിരുന്ന മനോഹരമായ ഭജനകൾ ഞാൻ ഓക്കാറുണ്ട്.

നിങ്ങളുടെ ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

33

## ഡോ. നിരുപമയ്ക്കു്

ചിരഞ്ജീവി നിരുപമ, *

നിൻെറ കത്തു കൈപ്പററി. നിൻെറ ഭാഷ നന്നായിരിക്കുന്നു. ആഭരണങ്ങൾ അനാവശ്യമാണ്. അവ ബാഹ്യസൗന്ദര്യത്തിനുവേണ്ടിയുള്ള അഭിനിവേശം പെൺകുട്ടികളിൽ ജനിപ്പിക്കുന്നു. ദാരിദ്ര്യത്തിൻെറ നാടായ ഈ രാജ്യത്തു് ആഭരണങ്ങളുടെ നേർക്കുള്ള ആകർഷണം കുറഞ്ഞിരിക്കേണ്ടതാണ്. അക്കാരണത്താലാണ് ആഭരണങ്ങളോട് എനിക്ക് എതിർപ്പുള്ളതു്.

23–5–1934 ബാപ്പുവിൻെറ ആശീർവാദങ്ങൾ.

33 This was Bapu, p. 40

* 1934—ൽ ഗാന്ധിജി കർണാടകത്തിൽ പര്യടനം നടത്തിയ കാലത്തു് ഒരു ബാലികയായിരുന്ന നിരുപമ തൻെറ വളകൾ, ഹരിജനനിധിയിലേക്കായി ഗാന്ധിജിക്ക് ഊരിക്കൊടുത്തു. ഒരിക്കലും ആഭരണങ്ങൾ ധരിക്കുകയില്ലെന്ന് അന്നവർപ്രതിജ്ഞയെടുത്തു. പില്ക്കാലത്തു് അവർ ഒരു ലേഡീഡാക്ടർ ആയിത്തീർന്നു. പഴയ പ്രതിജ്ഞ അവർ എന്നും പാലിച്ചുപോന്നു.

## 34
## പ്രൊ. കാർവേക്കു്

കട്ടക്കിൽവെച്ചു്,
മെയ് 24, 1934

പ്രിയപ്പെട്ട പ്രൊ. കാർവേ,

മെയ് 15–ാംതീയതി നിങ്ങഠം എഴുതിയ കത്തു് ഇപ്പോഴാണു് എനിക്കു കിട്ടിയതു്. പരേതനായ സർ വിത്തൽ ദാസിൻെറ മരണ പത്രം നടപ്പിലാക്കുന്ന ആളുകളും നിങ്ങളും തമ്മിലുള്ളതക്കം സൗഹാർദ്ദപൂർവം ഒത്തുക്കിത്തീർത്താൽ എനിക്കു് അതു് അത്യന്തം സന്തോഷകരമായിരിക്കും. സൗഹാർദപൂർവം അതു പരിഹരിച്ചാലും ഇല്ലെങ്കിലും നിങ്ങളുടെ സർവകലാശാലയ്ക്കു ധനസഹായം നല്കാനുള്ള അഭ്യർത്ഥനയ്ക്കു് ഉദാരമായ സഹകരണം സിദ്ധിക്കുമെന്നു ഞാനാശിക്കുന്നു. നിങ്ങളെപ്പോലെ ഇത്ര വിസ്മയകരമായ പരിശ്രമശീലവും ആദർശത്തോടു് അളവററ ഭക്തിയുമുള്ള ഒരാഠം ഏതൊരു ലക്ഷ്യത്തിനുവേണ്ടിയാണോ ആത്മാർപ്പണം ചെയ്തിട്ടുള്ളതു്, അതിനു ധനത്തിൻെറ അഭാവം അനുഭവപ്പെടുന്നതു് ഖേദകരമാണു്. ഇതുവരെ നിങ്ങഠംക്കു് അപ്രാപ്യമായിരുന്ന സങ്കേതങ്ങളിൽനിന്നു സഹായം നേടാൻ നിങ്ങഠംക്കോ, ആ അഭ്യർത്ഥന സംഘടിപ്പിച്ചവർക്കോ ഈ കത്തു പ്രയോജനപ്പെട്ടുമെങ്കിൽ എനിക്കു് അതു് ആനന്ദകരമായിരിക്കും.

നിങ്ങളുടെ, ആത്മാത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 35
## ബ്രജ്കിഷൻ ചണ്ഡിവാലായ്ക്കു്

കുടുംബബന്ധങ്ങഠം പാപമല്ല; പണം സമ്പാദിക്കുന്നതും പാപമല്ല. കുടുംബബന്ധങ്ങളെ പരിമിതമാക്കുന്നതും ഒരുതരം സേനവമാണു്. തൻെറ പ്രവത്തനമണ്ഡലത്തിൽ സത്യനിഷ്ഠ പാലിക്കുന്നയാളും ഒരു സേവനമാണു് അനുഷ്ഠിക്കുന്നതു്. സേവനകർമത്തിൽ വ്യാപൃതനായിരിക്കയും, അതേ സമയത്തുതന്നെ ലൈംഗികസുഖങ്ങഠം, സ്വാത്ഥതല്പരത എന്നിവയിൽ ആസക്തി പ്രകടിപ്പിക്കയും ചെയ്യുന്നവർ യാതൊരു യഥാത്ഥ സേവനവും അനുഷ്ഠിക്കുന്നില്ല; നേരെ മറിച്ചു് ദോഷമാണു ചെയ്യുന്നതു്. അതിനും പുറമേ അയാഠം കാപട്യവാനത്രേ. സത്യത്തെ മാർഗദർശകതത്ത്വമായി അംഗീകരിച്ചുകൊണ്ടു നിർവ്യാജമായ രീതിയിൽ പണം സമ്പാദിക്കാൻ സാധിക്കയില്ലെന്നു പറയുന്നതു തെററാണു്. തികച്ചും നിർവ്യാജമായി പലരും പണം സമ്പാദിക്കുന്നുണ്ടു്*.

4–6–1934 ബാപ്പുവിൻെറ ആശീർവാദങ്ങഠം.

34 Mahatma, vol. iii, Facing, p. 344
35 At the Feet o Bapu, p. 85
* ബ്രജ്കിഷൻ അന്നു് മുഠംട്ടാൻ ജയിലിലായിരുന്നു.

36

## എം. ആർ. മസാനിക്ക്

ജൂൺ 14, 1934

എന്റെ പ്രിയപ്പെട്ട മസാനി,*

നിങ്ങൾ എന്റെ കൈയിൽ തന്നിട്ട പോയ ചോദ്യങ്ങളും കോൺഗ്രസ് സോഷ്യലിസ്റ്റു പാർട്ടിയുടെ പരിപാടിയും ഞാൻ വായിച്ചു. കോൺഗ്രസ്സിനുള്ളിൽ സോഷ്യലിസ്റ്റുകക്ഷി വളൎന്നു വരുന്നതിനെ ഞാൻ സ്വാഗതം ചെയ്യുന്നു. എങ്കിലും നിങ്ങളുടെ പരിപാടി, അച്ചടിച്ച ലഘുലേഖകളിൽ കാണുന്ന രൂപത്തിൽ, ഞാൻ ഇഷ്ടപ്പെടുന്നുണ്ടെന്നു പറയാൻ നിവൃത്തിയില്ല. ഇന്ത്യയിലെ പരിതഃസ്ഥിതികളെ അതു് അവഗണിക്കുന്നതായി എനിക്കു തോന്നുന്നു. അതിലുള്ള നിർദ്ദേശങ്ങളിൽ പലതിലും അന്തർഭവിച്ചിരിക്കുന്ന ധാരണയും ഞാൻ ഇഷ്ടപ്പെടുന്നില്ല. ഉപരിവർഗങ്ങളും സാമാന്യജനങ്ങളും തമ്മിലും, തൊഴിലാളികളും മുതലാളികളും തമ്മിലും അനിഷേധ്യമായ ശത്രുതയുണ്ടെന്നും, പരസ്പരനന്മയ്ക്കുവേണ്ടി പ്രവൎത്തിക്കാൻ അവൎക്കു് ഒരിക്കലും സാധ്യമല്ലെന്നുമാണു നിങ്ങളുടെ ധാരണ. സാമാന്യം ദീർഘകാലമായി എനിക്കു സിദ്ധിച്ചു വരുന്ന അനുഭവം നേരെ മറിച്ചാണു്. തൊഴിലാളികൾക്കു് അഥവാ ജോലിചെയ്യുന്നവൎക്കു് തങ്ങളുടെ അവകാശങ്ങളെപ്പററി അറിവുണ്ടായിരിക്കണം; അവയിൽ ഉറച്ചു നില്ക്കാനും അറിയാമായിരിക്കണം. അതു് ആവശ്യമാണു്. ഒരു അവകാശമുണ്ടെങ്കിൽ അതോടൊപ്പം ഒരു കടമയുമുണ്ടു്; അങ്ങനെയല്ലാതെ ഒരിക്കലും കാണാറില്ല. അതിനാൽ ഒരു പ്രകടനപത്രികയിൽ കൎത്തവ്യനിർവഹണത്തിന്റെ ആവശ്യകത ഊന്നിപ്പറയുകയും ആ കൎത്തവ്യം എന്താണെന്നു ചൂണ്ടിക്കാണിക്കുകയും ചെയ്തിട്ടില്ലെങ്കിൽ ആ പ്രകടനപത്രിക അപൂർണമാണെന്നു ഞാൻ അഭിപ്രായപ്പെടുന്നു....

ഈ ഘട്ടത്തിൽ നിങ്ങളുടെ പരിപാടികളെ വകുപ്പുവകുപ്പായി ഞാൻ പരിശോധിക്കണമെന്നു നിങ്ങൾ ആവശ്യപ്പെടുകയില്ലല്ലോ. എങ്കിലും നിങ്ങൾക്കു് അതിനു് അഭിലാഷമുള്ളപക്ഷം, എന്റെ സൗകര്യങ്ങളെപ്പററി അന്വേഷിക്കാൻ നിങ്ങൾക്കു വിസമ്മതമില്ലെങ്കിൽ, ഒരു സമയം ഞാൻ നിശ്ചയിക്കാം. അപ്പോൾ നിങ്ങളുടെ പരിപാടികളെപ്പററി നിങ്ങളോടോ, നിങ്ങൾ താല്പര്യപ്പെടുന്ന മററാളുകളോടോ സമഗ്രമായും വിശദമായും ഞാൻ ചർച്ച ചെയ്യാം.

നിങ്ങളുടെ, ആത്മാൎത്ഥതയുള്ള,
എം. കെ. ഗാന്ധി.

---

36 Mahatma, vol. iii, Facing, p. 344

* കോൺഗ്രസ് സോഷ്യലിസ്റ്റ് പാർട്ടിയുടെ സ്ഥാപകാംഗങ്ങളിൽ ഒരാൾ.

## 37
## ദിലീപ്കുമാർ റോയിക്ക്

ജൂലൈ 16, 1934

പ്രിയപ്പെട്ട ദിലീപ്,

എൻെറ വൈഷമ്യം അടിസ്ഥാനപരമാണ്. എൻെറ ഇപ്പോഴത്തെ പ്രവൎത്തനം, ആത്മസാക്ഷാത്കാരത്തിനും പരമാത്മാവിൽ വിലയം പ്രാപിക്കുന്നതിനും സന്ന്യാസത്തേക്കാൾ അപര്യാപ്തമാണെന്നു ഞാൻ വിചാരിക്കുന്നില്ല. സന്ന്യാസമെന്നുവെച്ചാൽ സകല ശാരീരിക വ്യാപാരങ്ങളുടെയും അവസാനമല്ല. സ്വാൎത്ഥപരമായ സകല മാനസിക ശാരീരികവ്യാപാരങ്ങളുടെയും അവസാനമാണ് അതെന്നാണ് എനിക്കു തോന്നുന്നത്. കുറേക്കൂടെ ഉചിതമായ മാർഗം വിരക്തിയാണെന്ന് എന്നെ ബോദ്ധ്യപ്പെടുത്താൻ നിങ്ങൾക്കു കഴിയുമെങ്കിൽ, ഉടനടി ഞാൻ അതു സ്വീകരിക്കാം.

നിങ്ങളോട് ആത്മാൎത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 38
## താതാചാര്യക്ക്*

പ്രിയസുഹൃത്തേ,

നിങ്ങൾ തുറന്ന കത്ത് എന്ന് അടയാളപ്പെടുത്തിയിരുന്നത് എനിക്കു യഥാസമയം കിട്ടി. നിങ്ങളുടെ വാദം എനിക്കു സ്വീകാര്യമായിത്തോന്നുന്നില്ലെന്നു തുറന്നു പറയേണ്ടിയിരിക്കുന്നു. സവൎണ്ണഹിന്ദുക്കളാണു ശുദ്ധീകരണത്തിനു വിധേയരാവുകയും പ്രായശ്ചിത്തം അനുഷ്ഠിക്കയും ചെയ്യേണ്ടതു്, ഹരിജനങ്ങളല്ല; എൻെറ സുദൃഢമായ അഭിപ്രായം അതത്രെ. അവരുടെ ബാഹ്യശുചിത്വത്തിൻെറ ഇന്നത്തെ സ്ഥിതിക്കുപോലും ഉത്തരവാദികൾ സവൎണ്ണഹിന്ദുക്കളാണ്. ആന്തരമായി ആരാണ് അശുദ്ധരെന്നു നമുക്ക് അറിവില്ല. എങ്കിലും പ്രത്യേകാവകാശങ്ങളും ശക്തിയുമുള്ളവരാണ്, അധഃകൃതരേയും നിന്ദിതരേയും അപേക്ഷിച്ച്, മാനസികമായി ശുചിത്വം കുറഞ്ഞവരെന്ന് കഴിഞ്ഞ കാലത്തെ അനുഭവങ്ങളിൽനിന്നു നമുക്കൂഹിക്കാം.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

37 Among the Great, pp 92—93

38 This Was Bapu, p. 58

* ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിൻെറ മുൻപ്രസിഡണ്ട് ശ്രീ സി. വിജയരാഘവാചാര്യരുടെ (സേലം) ജാമാതാവാണ് ശ്രീ താതാചാര്യർ. ഹരിജനങ്ങൾക്ക് ക്ഷേത്രത്തിൽ പ്രവേശനം അനുവദിക്കുന്നതിനു മുമ്പ് അവർ 'ശുദ്ധി'ക്കു വിധേയരാകണമെന്ന് ഊന്നിപ്പറഞ്ഞുകൊണ്ട്, അദ്ദേഹം ഗാന്ധിജിക്ക് ഒരു 'തുറന്ന കത്ത്' എഴുതി. അതിനുള്ള മറുപടിയാണ് ഈ കത്ത്.

39

## ആചാര്യ നരേന്ദ്രദേവനു്

ബനാറസ്,
ആഗസ്റ്റ് 2, 1934

പ്രിയപ്പെട്ട നരേന്ദ്രദേവ,*

നിങ്ങളുടെകൂടെ ഞാൻ തങ്ങുകയും, നിങ്ങളുടെ ഔദാര്യം അനുഭവിക്കയും ചെയ്ത ഏതാനും ചില ദിവസങ്ങളിൽ സോഷ്യലിസ്റ്റ് സുഹൃത്തുക്കളോട് രണ്ടു കൂടിക്കാഴ്ചകഠം സന്തോഷകരമായി നടത്താൻ എനിക്കു സാധിച്ചു. അതിനു ഞാൻ കൃതജ്ഞനാണു്.

നിങ്ങളുടെ കരടുപരിപാടിയെപ്പററി പഠനം നടത്തി എൻെറ വിമർശനം അറിയിക്കാമെന്നു ഞാൻ വാക്കു തന്നിരുന്നു. ഞാൻ ആഗ്രഹിക്കുന്ന രീതിയിൽ സശ്രദ്ധം അതു പഠിച്ചുകഴിഞ്ഞെന്നു പറയാൻ നിവൃത്തിയില്ല. അതുകൊണ്ടു താഴെപ്പറയുന്നതു് ഉപരിപ്ലവമായ നിരൂപണമാണു്; ഒരു തരത്തിലും കൂലങ്കഷമല്ല.

ആ കക്ഷിയെ കോൺഗ്രസ് സംഘടനയുടെ ഘടകമായി കരുതാനുള്ള അനുവാദത്തിനുവേണ്ടി നിങ്ങഠം അപേക്ഷിക്കാത്തപക്ഷം, കോൺഗ്രസ് സോഷ്യലിസ്റ്റ്കക്ഷി'യെന്നു് അതിനെ വിളിക്കുന്നതു് തെററാണെന്നു ഞാൻ കരുതുന്നു. 'കോൺഗ്രസ്സുകാരുടെ അഖിലേന്ത്യാ സോഷ്യലിസ്റ്റ് കക്ഷി' എന്നു് അതിനെ വിവരിക്കുന്നതു തികച്ചും ഉചിതമായിരിക്കും. ഈ വിവേചനത്തിൻെറ പ്രാധാന്യം നിങ്ങഠം മനസ്സിലാക്കുമെന്നു് എനിക്കു് ഉറപ്പുണ്ടു്. നിയമാനുസൃതവും സമാധാനപരവുമായ മാർഗത്തിലൂടെ പൂർണ്ണസ്വരാജ് നേടുകയെന്ന കോൺഗ്രസ്ലക്ഷ്യം നിങ്ങളുടെ കരടു ഭരണഘടനയിൽ അംഗീകരിക്കപ്പെട്ടു കാണുന്നില്ല.

അതു ബോധപൂർവം വിട്ടുകളഞ്ഞതാണെങ്കിൽ എനിക്കു് അതു മനസ്സിലാക്കാം. നിങ്ങളുടെ ലക്ഷ്യം കോൺഗ്രസ്സിൻെറ ലക്ഷ്യത്തിൽ നിന്നു് വളരെ അന്തരമുള്ളതാണെന്നു തോന്നുന്നു. കോൺഗ്രസ്സിൻെറ ലക്ഷ്യത്തിൽനിന്നു് അതു വളരെ പുരോഗമിച്ചിട്ടുണ്ടെന്നു്, ഒരു പക്ഷേ, നിങ്ങഠം അവകാശപ്പെടുന്നുണ്ടായിരിക്കാം. എങ്കിൽപോലും നിങ്ങഠം കോൺഗ്രസ്സ് സോഷ്യലിസ്റ്റ്പാർട്ടിയാണെന്നു പറയാൻ നിങ്ങഠംക്കു സാദ്ധ്യമല്ല.

ഒരു സ്വതന്ത്രഭരണകൂടം സ്ഥാപിക്കുകയാണു് കോൺഗ്രസ്സിൻെറ ലക്ഷ്യം. ആ ഭരണകൂടം എന്തായിരിക്കുമെന്നു് അവ്യക്തമായി ഊഹിക്കാൻ മാത്രമാണു നമുക്കു കഴിവുള്ളതു്. ചില പ്രത്യേകതകഠം ഇതിനകം തീരുമാനിക്കപ്പെട്ടുകഴിഞ്ഞു. ഓരോ ദിവസവും പുതുതായി പലതും കൂട്ടിച്ചേർക്കാൻ അനുഭവം നമ്മെ പഠിപ്പിക്കുന്നു. എങ്കിലും നിങ്ങഠം വിവരിക്കുന്ന സോഷ്യലിസ്റ്റ് ലക്ഷ്യം എന്നെ ഭയപ്പെടുത്തുന്നു.

39 Mahatma, vol. iii, Facing, p. 344
* കോൺഗ്രസ്സോഷ്യലിസ്റ്റ് പാർട്ടിയുടെ സ്ഥാപകാംഗങ്ങളിൽ ഒരാഠം.

36

ആ മൂന്ന തത്ത്വങ്ങളുടേയും ആന്തരാർത്ഥം എനിക്കു ഗ്രഹിക്കാൻ കഴിയുന്നില്ല; അത്രമാത്രം വിപുലമാണതു്. അവ ലഹരിപിടിപ്പിക്കുന്ന ഒരു പരിപാടിയുടെ ഘടകങ്ങളത്രെ. എല്ലാ ലഹരിപദാർത്ഥങ്ങളേയും ഞാൻ ഭയപ്പെടുന്നു.

ഇനി നിങ്ങളുടെ പരിപാടിയിൽ എനിക്കു പ്രതിഷേധാർഹമെന്നു തോന്നുന്ന അംശങ്ങളെ ഞാൻ ഉദാഹരണമായിട്ടെടുക്കുന്നു. ഏഴും എട്ടും ഘടകങ്ങൾ കോൺഗ്രസ്സിന്റെ ഇന്നത്തെ നയത്തിനു ഘടകവിരുദ്ധമത്രേ. ജീവിതകാലം മുഴുവൻ ഞാൻ സാധാരണ ജനങ്ങളോടു് ഐക്യം പുലത്തുകയും, സ്വകാര്യസ്വത്തു വജ്ജിക്കയും ചെയ്തിട്ടുണ്ടെങ്കിലും, രാജാക്കന്മാരെയോ ഭൂവുടമകളെയോ നിർമാർജനം ചെയ്യണമെന്നു ഞാൻ ചിന്തിക്കുന്നില്ല; കർഷകക്കു ഭൂമി പുനർവിതരണം ചെയ്യണമെന്നും ചിന്തിച്ചിട്ടില്ല. രാജാക്കന്മാരെയും ഭൂവുടമകളെയും പരിഷ്കരിക്കണമെന്നാണു് ഞാൻ ഉദ്ദേശിക്കുന്നതു്. പ്രായോഗികമായി നോക്കുമ്പോൾ ഉടമസ്ഥതയ്ക്കു തുല്യമായ അവകാശങ്ങൾ കുടികിടപ്പുകാക്കു നേടിക്കൊടുക്കാൻ, ബലപ്രയോഗംകൊണ്ടു് ഭൂമി പുനർവിതരണം ചെയ്യാതെതന്നെ, സാധിക്കും. 11—ാം ഭാഗം ഞാൻ ഇഷ്ടപ്പെടുന്നു. അതിനു വിരുദ്ധമാണു് ഏഴും എട്ടും ഭാഗങ്ങളും മററു ചിലതുമെന്നു് എനിക്കു തോന്നുന്നു. 'ഓരോരുത്തനും അവനവന്റെ ആവശ്യമനുസരിച്ചു്'' എന്ന വാക്യത്തിൽ 'ആവശ്യം' എന്നതിനോടു 'മാത്രം' എന്ന വാക്കു കൂട്ടിച്ചേർക്കാൻ നിങ്ങൾക്കു കഴിയുമെങ്കിൽ,അതു് ഒന്നാന്തരം പദ്ധതിയായിരിക്കുമെന്നാണു് എന്റെ അഭിപ്രായം. നമ്മുടെ നാട്ടിലെ ജനലക്ഷങ്ങളിൽ ഏററവും നിസ്സഹായരും നിരാലംബരുമായിട്ടുള്ളവക്കുവേണ്ടി ആശിക്കാവുന്നതെല്ലാം മേല്പറഞ്ഞതിൽ അടങ്ങുന്നു.

നിങ്ങളുടെ അഞ്ചാമത്തെ മാർഗം, ഞാൻ വിഭാവന ചെയ്യുന്ന രൂപത്തിൽ, അഹിംസയുടെ നിഷേധമാണു്. ഒരു ഘട്ടത്തിലും ബ്രിട്ടീഷ് ഗവണ്മെൻറിനോടു് ഭരണഘടനാപരമായ പ്രശ്നങ്ങളെപ്പററി കൂടിയാലോചന നടത്തുകയില്ലെന്നുള്ള മനോഭാവത്തിനു് ഒരു സാധൂകരണവും കാണാൻ എനിക്കു കഴിയുന്നില്ല. നിസ്സഹകരണപ്രസ്ഥാനത്തിന്റെ മൂദ്ധന്യദശയിൽപോലും കോൺഗ്രസ് ആ നയം സ്വീകരിച്ചിരുന്നില്ല. ധൃതഗതിയിൽ ഇടയ്ക്കു കൂട്ടിച്ചേർത്തതാണു് ഇതെന്നു എനിക്കു് ഉറപ്പുണ്ടു്.

'തൊഴിലാളികളുടെയും കഷ്കരുടെയും പൊതുപണിമുടക്കുകൾ' യാതൊരു ഭേദഗതിയും കൂടാതെ അംഗീകരിക്കുന്നതു് ബോധപൂർവ്വമായ അഹിംസാപരിപാടിക്കു വളരെ ആപത്കരമത്രെ.

നിങ്ങൾ ഉടനടി അവകാശപ്പെടുന്ന കാര്യങ്ങൾ, ചിലതൊഴിച്ചാൽ, ആകഷ്കങ്ങളാണു്. എങ്കിലും ഉടനടി അവ പ്രാപിക്കാമെന്നു് നിങ്ങൾക്കു പ്രതീക്ഷയുണ്ടെന്നു കരുതാൻ നിങ്ങളുടെ പദ്ധതി വക നല്കുന്നില്ല.

വിട്ടുപോയിട്ടുള്ള ശ്രദ്ധേയമായ സംഗതികളിലേക്കു ഞാൻ നിങ്ങളുടെ ശ്രദ്ധയാകർഷിക്കുകയാണ്.

അയിത്തോച്ചാടനം.

ജനസാമാന്യത്തോടുള്ള ഐക്യത്തിന്റെ പ്രതീകമാണ് ഖദർ. വർഷത്തിൽ നാലോ ആറോ മാസം തൊഴിലില്ലായ്മ അനുഭവിക്കുന്ന ലക്ഷോപലക്ഷം പേരുണ്ട്. അവർക്ക് ഇതിലും നല്ല ഒരു തൊഴിൽ കണ്ടുപിടിക്കാൻ കഴിയുന്നതുവരെ അടിയന്തിരാശ്വാസം പ്രദാനംചെയ്യാൻ ഇതിനു കഴിയും.

ലഹരിപദാർത്ഥങ്ങളുടെയും പാനീയങ്ങളുടെയും പരിപൂർണ്ണ നിരോധനം.

നിയമാവലി മുഴുവൻ അടിസ്ഥാനപരമായി പരിഷ്കരിക്കണമെന്നു ഞാൻ അപേക്ഷിച്ചു. സോഷ്യലിസത്തിന്റെ മന്ത്രം നമുക്കു നല്കിയതു് ജവാഹർലാലാണ്. അദ്ദേഹം നമ്മുടെ കൂട്ടത്തിലില്ല. ആ ദുർവഹദുർഘടം നമ്മെ രണ്ടുപേരെയും ക്ലേശിപ്പിക്കുന്നുണ്ട്. പ്രായമേറിയ മററു സ്ത്രീപുരുഷന്മാരെല്ലാം അവർക്ക് അർഹതയുള്ള വിശ്രമം അനുഭവിക്കാൻ അനുവദിക്കപ്പെട്ടിരിക്കുമ്പോൾ, സ്വാഭാവികമായിത്തന്നെ കോൺഗ്രസ്സിന്റെ മുൾക്കിരീടം അണിയേണ്ട വ്യക്തി ജവാഹർലാലാണ് എന്നു ഞാൻ കരുതുന്നു. അദ്ദേഹം നമ്മുടെയിടയിൽ ഉണ്ടായിരുന്നെങ്കിൽ മന്ദമന്ദം മുന്നോട്ടു പോകുമായിരുന്നെന്ന് എനിക്കു തോന്നുന്നു. നിങ്ങളുടെ പരിപാടി ശാസ്ത്രീയ സോഷ്യലിസമെന്നു പറയപ്പെടുന്നു. അതിനു പകരം ഇന്ത്യയുടെ സ്ഥിതിഗതികൾക്ക് അനുരൂപമായ പ്രായോഗിക സോഷ്യലിസം രാജ്യത്തിനു നിങ്ങൾ നല്കണമെന്നാണ് എന്റെ നിർദേശം. എനിക്കു നിങ്ങൾ തന്ന പരിപാടി രൂപീകരിച്ചതു്, അതിനുവേണ്ടി നിയമിക്കപ്പെട്ട ഒരു സ്വാധീനശക്തിയുള്ള സമിതിയാണെങ്കിലും, അതു വെറും കരടു പരിപാടിയാണ്. അതിൽ എനിക്കു സന്തോഷം തോന്നുന്നു. നിങ്ങളുടെ പരിപാടിക്ക് അവസാന രൂപം നല്കുമ്പോൾ, സോഷ്യലിസത്തിന്റെ നേർക്കു ചായ്‌വുള്ളവരും യഥാർത്ഥ സ്ഥിതിഗതികളെപ്പററി അറിവുള്ളവരുമായ ആളുകളുടെ സഹകരണംകൂടി നിങ്ങൾ നേടണം.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 40
## പട്ടാഭി സീതാരാമയ്യക്ക്

വാർധ,
ഡിസംബർ 29, 1934

പ്രിയപ്പെട്ട ഡോ. പട്ടാഭി,

*ഗ്രാമത്തിലുണ്ടാക്കിയ കടലാസാണ് ഇത്. മഷിയും ഗ്രാമത്തിൽ നിർമിച്ചതാണ്; പേനയാകട്ടെ, ഗ്രാമത്തിലെ മുളകൊണ്ട് ഉണ്ടാക്കിയതത്രെ. അവിടെ ഗ്രാമത്തിലുള്ളവർ കടലാസ്സ് നിർമിക്കാറുണ്ടോ? ഉണ്ടെങ്കിൽ, വില എന്താണ്?

നിങ്ങളുടെ പൂർണമായ കത്തു കിട്ടി. അതേ, നാം തമ്മിൽ കാണണം. നിങ്ങൾക്ക് സമയമുള്ളതുകൊണ്ട്, ചുമതല ചോദിച്ചു വാങ്ങാനുള്ള വിനയം നിങ്ങൾക്ക് ഉണ്ടായിരിക്കണം. നിങ്ങളുടെ പ്രവർത്തനത്തിന് ഔദ്യോഗിക പദവി ഉണ്ടായിരിക്കുന്നതോ ഇല്ലാതിരിക്കുന്നതോ ഏതാണ് നല്ലതെന്നു നോക്കി, അതിൻപ്രകാരം ഏററവും ഉന്നതനിലയിലുള്ള ജോലികളുടെ ചുമതല വഹിക്കാൻ നിങ്ങൾക്ക് കഴിവുണ്ട്. അനാഥജനങ്ങൾക്ക് വേണ്ടിയുള്ള ഈ സേവനത്തിൽ ചടങ്ങുകൾക്ക് യാതൊരു സ്ഥാനവുമില്ല.

അരി, മാവ്, ശർക്കര, എണ്ണ, നെയ്യ് മുതലായവകൊണ്ടുള്ള ഈ വ്യാപാരം വിപുലമാണ്. ഔഷധങ്ങളെക്കുറിച്ചു നിങ്ങൾക്കുള്ള അറിവും പുനരുദ്ധരിക്കേണ്ടതാണ്.

അക്കാര്യം നിർവ്വഹിക്കാൻ രണ്ടു വഴികളുണ്ട്—ഭരണകൂടം സംഘടിപ്പിക്കുന്ന നിർബന്ധിതരീതിയും സ്വമനസ്സാലെയുള്ള പരിശ്രമവും; അതായത്, സംഘടിതമായ ആത്മാർത്ഥത അഥവാ അഹിംസ....

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 41
## നിർമലകുമാർ ബോസിന്

മാർച്ച് 11, 1935

പ്രിയപ്പെട്ട നിർമൽബാബു,*

നിങ്ങളുടെ കുറിപ്പു കൈപ്പററി. നിങ്ങളുടെ ലേഖനങ്ങൾ അടങ്ങിയ 'കോൺഗ്രസ് സോഷ്യലിസ്റ്റി'ൻെറ രണ്ടു ലക്കങ്ങളും കിട്ടി.

---

40 Incidents of Gandhiji's Life, p. 224

* അഖിലേന്ത്യാ ഗ്രാമവ്യവസായ സംഘം (എ. ഐ. വി. ഐ. എ.) ആരംഭിച്ചതിനു ശേഷം എഴുതിയ കത്ത്.

41 My Days with Gandhi, pp. 14—15

* കൽക്കത്താ സർവകലാശാലയിലെ പ്രശസ്തനായ ഒരു പ്രൊഫസറാണ് നിർമൽകുമാർ ബോസ്. ഗാന്ധിജിയുടെ ലേഖനങ്ങൾ സശ്രദ്ധം പഠിച്ചിട്ടുള്ളയാളും, ദേശീയമനോഭാവക്കാരനായ ഒരു പ്രവർത്തകനുമാണിദ്ദേഹം. നവ്ഖാലി യാത്രക്കാലത്ത്, ശ്രീ ബോസ് ഗാന്ധിജിയുടെ സഹചാരിയും ദ്വിഭാഷിയുമായിരുന്നു.

ഇതിനകംതന്നെ ഞാൻ അവ വായിച്ചു കഴിഞ്ഞെന്നു് അറിയുന്നതു നിങ്ങൾക്കു സന്തോഷകരമായിരിക്കും. മസാനി അവയിലേക്കു് എന്റെ ശ്രദ്ധയാകർഷിക്കയും, ആ രണ്ടു ലക്കങ്ങളും എനിക്കു തരിക യും ചെയ്തു.

വർണ്ണാശ്രമത്തിന്റെയോ അഹിംസയുടെയോ വിശദീകരണം ആ ലേഖനങ്ങളിലൊന്നിലെങ്കിലും ഉണ്ടെന്നു പറയാൻ എനിക്കു നിവൃത്തിയില്ല. എങ്കിലും നിങ്ങൾ അവയെ സ്പർശിക്കുന്നിടത്തോളം,എന്റെ അറിവിൽ, ആ രണ്ടു സിദ്ധാന്തങ്ങളെയും സാമാന്യം ശരിയായിട്ടു തന്നെ നിങ്ങൾ പ്രകാശിപ്പിച്ചിട്ടുണ്ടു് എന്നു പറയാം. ആ ലേഖനങ്ങളുടെ ബാക്കി ഭാഗങ്ങളെക്കുറിച്ചാണെങ്കിൽ, എന്നോടു നീതി കാണിക്കാൻ നിങ്ങൾ ശ്രമിച്ചിട്ടുണ്ടെങ്കിലും, ശരിയെന്നു് എനിക്കു സമ്മതിക്കാൻ സാദ്ധ്യമല്ലാത്ത അനവധി സംഗതികൾ അവയിലുണ്ടു്. സ്ഥിതിഗതികളുടെ സത്യാവസ്ഥ ശരിയാംവണ്ണം അവയിൽ വിവരിച്ചിട്ടില്ലെന്നു ഞാൻ കരുതുന്നു. എങ്കിലും അതു് അത്ര പ്രധാനമല്ല. എന്റെ നിലപാടിനെ നിഷ്പക്ഷ മനോഭാവത്തോടുകൂടി പരിശോധിക്കാൻ നിങ്ങൾ പരമാവധി ശ്രമിച്ചിട്ടുണ്ടു്; അതു മതിതാനും.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

## 42
## ബ്രജ്കിഷൻ ചണ്ഡിവാലായ്ക്കു്

*നിങ്ങളെ സംബന്ധിച്ചിടത്തോളം ഒരമ്മയുടെ സ്ഥാനം വഹിക്കുവാൻ ഞാൻ തീർച്ചയായും ആഗ്രഹിക്കുന്നു. പക്ഷേ, എനിക്കു ജന്മനാ ആ കഴിവുണ്ടെന്നു തോന്നുന്നില്ല. ഒരമ്മ സേവിക്കുന്നു, ഒരിക്കലും സേവനം പ്രതീക്ഷിക്കുന്നില്ല. ഞാനാകട്ടെ, എല്ലായ്പോഴും നിങ്ങളിൽനിന്നു സേവനം സ്വീകരിച്ചിട്ടുണ്ടു്. നിങ്ങളെ എപ്പോഴെങ്കിലും സേവിച്ചിട്ടുള്ളതായി എനിക്കോർമയില്ല. അമ്മ ഒരിക്കലും ആജ്ഞാപിക്കാറില്ല; ഞാൻ സർവദാ നിങ്ങളോടു് ആജ്ഞാപിച്ചിട്ടുണ്ടു്. ഇതില്പരം എന്തു് ആശ്വാസം നിങ്ങൾക്കു നല്കാൻ ഇപ്പോൾ എനിക്കു കഴിയും? നിങ്ങളുടെ അമ്മയോടൊപ്പം നിങ്ങൾക്കു തെക്കൻ നാട്ടിൽ ഒരു പര്യടനം തീർച്ചയായും നടത്താം. പോണ്ടിച്ചേരിയിൽ നിങ്ങൾ പോകയാണെങ്കിൽ, അതിലെന്തെങ്കിലും കുഴപ്പമുള്ളതായി ഞാൻ കാണുന്നില്ല. പക്ഷേ, ബനാറീസിൽ പോകുന്നതിനെ ഞാൻ

42 At the Feet of Bapu, p. 97

*ഇക്കാലത്തു ബ്രജ്കിഷൻ, ഗാന്ധിജിയുടെകൂടെ, മഗൻവാഡി(വാർദ്ധ)യിൽ താമസമായിരുന്നു. കാലാവസ്ഥ പററാത്തതുകൊണ്ടു്, അദ്ദേഹം സ്ഥലം മാറി. അങ്ങനെ അദ്ദേഹം തെക്കൻദിക്കിലേക്കു പുറപ്പെട്ട ദിവസം—അന്നു് അദ്ദേഹത്തിന്റെ ജന്മദിനവുമായിരുന്നു—അയച്ച കത്താണിതു്.

അനുകൂലിക്കുന്നില്ല; അവിടെ നിങ്ങളെ രാജയോഗം പഠിപ്പിക്കാൻ ആരുമില്ല. പോണ്ടിച്ചേരിയിൽ പോകുന്നില്ലെങ്കിൽ നിങ്ങൾക്കു ഡറാഡൂണിൽ പോകാം; അല്ലെങ്കിൽ അൽമോറയിലോ അതുപോലുള്ള മററേതെങ്കിലും സ്ഥലത്തോ പോകാം. നിങ്ങൾ തെരഞ്ഞെടുക്കുന്ന ഏതു സേവനവും ഡൽഹിയിൽ വച്ചു് അനുഷ്ഠിക്കുക;അതാണു നിങ്ങൾക്കു തല്ക്കാലം ഏററവും നല്ല സ്ഥലം. ഒരംഗമായിത്തീരാതെ തന്നെ ഏതൊരാൾക്കും ഗ്രാമവ്യവസായസംഘത്തെ സേവിക്കാൻ കഴിയും. പുസ്തകത്തെപ്പററി നിങ്ങളോടു് ഇതിനകം ഞാൻ പറഞ്ഞു കഴിഞ്ഞു.

ആക്കും രണ്ടു സഹായികൾ ഉണ്ടായിരിക്കുക സാദ്ധ്യമല്ല; ഒരൊററ സഹായി മാത്രമേയുള്ളു. അതു് ഈശ്വരനത്രെ. ശേഷമുള്ളതെല്ലാം പേരുകൾ മാത്രം.

ബാപ്പുവിന്റെ ആശീർവാദങ്ങൾ.

വാർധ്—14, 15—3—1935

## 43

## ഡോക്ടർ എഡ്മണ്ടു് പ്രിവററിനും, പത്നിക്കും

വാർധ്,
മാർച്ച് 16, 1935

പ്രിയപ്പെട്ട ആനന്ദിനും ഭക്തിക്കും,*

എനിക്കു് ഒരു നീണ്ട സ്നേഹലേഖനം നിങ്ങൾ അയച്ചുതന്നു; എങ്കിലും പറഞ്ഞുകൊടുത്തു് എഴുതിക്കാൻ മാത്രമേ എനിക്കു കഴിവുള്ളു; അതും വളരെ ഹ്രസ്വമായി മാത്രം. അപ്രകാരം ചെയ്യാൻ എന്നെ അനുവദിക്കുക. എനിക്കു തീരെ സമയമില്ല.തത്കാലം ഇടതു കൈകൊണ്ടു് എഴുതാൻ മാത്രമേ എനിക്കു കഴിവുമുള്ളു. 'യൂട്ടോപ്യ'യെപ്പററി പ്രശംസാപരമായി വളരെയൊക്കെ ഞാൻ കേട്ടിട്ടുണ്ടെങ്കിലും അതു വായിക്കാൻ ഒരിക്കലും എനിക്കു കഴിഞ്ഞിട്ടില്ലെന്നു് അറിയുമ്പോൾ നിങ്ങൾക്കു് അത്ഭുതം തോന്നും. ഞങ്ങളുടെ ഗ്രാമപ്രവർത്തനം പുരോഗമിക്കുന്നുണ്ടു്; വാർധയിൽ ഞങ്ങൾക്കു ജമ്നലാൽജി തന്ന 13 ഏക്കർ നിലത്തെ ഒരു മാതൃകാഗ്രാമമാക്കി മാററാൻ പരിശ്രമിച്ചു കൊണ്ടിരിക്കയുമാണു്. അതിൽനിന്നു വളരെ അകലെയാണു ഞങ്ങൾ. പക്ഷേ, ഞങ്ങൾ ഇവിടെ ഉറച്ചുതുടങ്ങിയിട്ടേയുള്ളു. അനതിദൂരഭാവിയിൽ ഒരു ദിവസം നിങ്ങൾ വീണ്ടും ഇന്ത്യയിൽ വരണം; മൂന്നാംക്ലാസ്സ് യാത്ര അത്ര വിഷമമല്ലെന്നും, താരതമ്യേന ചെലവു കുറഞ്ഞതാണെന്നും നിങ്ങൾക്കറിയാമല്ലോ.

43 Maha ma, vol. iv. p. 32

*സ്വിററ്സർലണ്ടുകാരായ ഡോക്ടർ എഡ്മണ്ടും മിസ്സിസ് എഡ്മണ്ടും ഗാന്ധിജിയുടെ വലിയ ആരാധകരായിരുന്നു. ഗാന്ധിജി ഇവരെ യഥാക്രമം ആനന്ദ് എന്നും, ഭക്തി എന്നും ആണു് വിളിച്ചുവന്നതു്.

നിങ്ങൾക്കു പതിവായി 'ഹരിജൻ' കിട്ടാറുണ്ടെന്നു പ്രതീക്ഷിക്കുന്നു. ദേവദാസ് സസുഖം കഴിയുന്നു. അയാളും പത്നിയും അവരുടെ പുത്രനിൽ മുഴുകിയിരിക്കയാണ്.

നിങ്ങൾക്കു രണ്ടുപേക്കും സ്നേഹം,

ബാപ്പു.

44

## നിരുപമയ്ക്കു്

ചിരഞ്ജീവി നിരുപമ,

നിൻെറ കത്തു കിട്ടി. കരയാൻ നിനക്കുള്ള പ്രവണതയ്ക്കു് ഒരു പ്രതിവിധിയുണ്ടു്. നീ ഇപ്പോഴും ഒരു കുഞ്ഞാണ്. മൂന്നു നാലു കൊല്ലക്കാലംകൂടി നീ പരസ്യമായി പ്രസംഗിക്കരുതു്. ഈ കാലഘട്ടത്തിൽ നീ പ്രസംഗിച്ചു പരിശീലിക്കണം. കുറേക്കൂടി വളർന്നു കഴിയുമ്പോൾ സ്വയമേവ പ്രസംഗിക്കാൻ നീ പഠിക്കും. ഈ നിയന്ത്രണശീലം നിൻെറ കഴിവു വർദ്ധിപ്പിക്കും.

ബാപ്പുവിൻെറ ആശീർവാദങ്ങൾ.

വാർദ്ധ, 11—6—1936

45

## സി. എഫ്. ആൻഡ്രൂസിനു്

വാർദ്ധ,
28—8—1935

എൻെറ പ്രിയപ്പെട്ട ചാർലി,

ഗുരുദേവൻെറ ആവശ്യങ്ങളുടെ ചുമതല നിങ്ങൾ മനസാ വഹിക്കണം. അദ്ദേഹം ഒരു യാചനാപ്രസ്ഥാനം ഏറ്റെടുക്കാൻ പാടില്ലെന്ന കാര്യത്തിൽ തികഞ്ഞ അഭിപ്രായൈക്യമാണ് എനിക്കുള്ളതു്. എനിക്കു് എന്തു ചെയ്യാൻ സാധിക്കുമെന്നു ഞാൻ നോക്കാം.

നിങ്ങൾ തീർച്ചയായും തിടുക്കം വേണ്ടെന്നുവച്ചു്, പത്രലേഖനങ്ങൾക്കു പകരം ശാശ്വതമൂല്യമുള്ള എന്തെങ്കിലും എഴുതുന്നതിനു ശ്രദ്ധ കേന്ദ്രീകരിക്കണം.

അന്നജങ്ങളും, അധികം മാംസ്യങ്ങളും നിങ്ങൾ കൂടാതെ കഴിക്കണം. പഴങ്ങളും, പച്ചപ്പാലും, പച്ചമുട്ടയുമാണ് നിങ്ങൾ കഴിക്കേണ്ട സാധനങ്ങൾ.

സ്നേഹം,
മോഹൻ.

---

44 This was Bapu, p. 40
45 Mahatma, vol. iv, Facing, p. 48

## 46

## മുസ്ലിം സുഹൃത്തുക്കൾക്ക്

ഈ മുഹമ്മദുമതസ്വീകരണം* ഹൃദയപൂർവമാണെങ്കിൽ, ലൗകിക പരിഗണനകളിൽനിന്ന് അറ്റു സ്വതന്ത്രമാണെങ്കിൽ, എനിക്കു യാതൊരു വഴക്കമില്ല. എന്റെ മതത്തെപ്പോലെ സത്യമായ ഒരു മതമാണ് ഇസ്ലാമെന്നു ഞാൻ വിശ്വസിക്കുന്നു.

എന്നാൽ, ഈ സ്വീകാരം ഹൃദയപൂർവമാണോ?—സ്വാർത്ഥപരമായ പരിഗണനകളിൽനിന്ന് അറ്റു സ്വതന്ത്രമാണോ?—എനിക്ക് അതിൽ ഗുരുതരമായ സംശയമുണ്ട്. എന്റെ മകൻ ഹരിലാൽ അനേക വർഷക്കാലമായി മദ്യപാനദുർവൃത്തിക്ക് അധീനനായിരിക്കയാണ്; ദുഷ്പേരു കേട്ട വീടുകൾ സന്ദർശിക്കുന്ന പതിവും അവനുണ്ട്. അവനെ അറിയാവുന്നവർക്കെല്ലാം ഇക്കാര്യമറിയാം. ഏതാനും വർഷമായിട്ട് അവൻ സ്നേഹിതന്മാരുടെ ഔദാര്യത്തെ ആശ്രയിച്ചു കഴിഞ്ഞുകൂടുകയാണ്. അവർ നിർലോപം അവനെ സഹായിച്ചിട്ടുമുണ്ട്. ചില പട്ടാണികളോട് അവനു കൃണബാദ്ധ്യതയുണ്ട്. അവരിൽനിന്ന് അവൻ വലിയ തോതിലുള്ള പലിശയ്ക്കു പണം വായ്പ വാങ്ങിയിട്ടുണ്ട്. അവനു കടം കൊടുത്ത ബോംബെക്കാരായ പട്ടാണികളിൽനിന്നു ജീവാപായം നേരിടുമെന്ന ഭീതിയോടുകൂടിയാണ് അല്പകാലം മുമ്പുവരെ അവൻ കഴിഞ്ഞിരുന്നത്. ഇന്ന് ആ നഗരത്തിൽ അവൻ തത്കാലം ഒരു വീരപുരുഷനാണ്. അവന് ഒരു വിശ്വസ്ത പത്നി ഉണ്ടായിരുന്നു. അവന്റെ വിശ്വാസവഞ്ചന ഉൾപ്പെടെ നിരവധി പാപങ്ങൾ അവൾ ക്ഷമിച്ചിട്ടുണ്ട്. പ്രായമായ മൂന്നു സന്താനങ്ങളും അവനുണ്ട്; രണ്ടു പെൺമക്കളും ഒരു മകനും. വളരെക്കാലം മുമ്പുതന്നെ അവരെ അവൻ പുലർത്താതെയായി.

ഹിന്ദുക്കളെപ്പററി — ഹിന്ദുമതത്തെപ്പററിയല്ല — പരാതിപ്പെടുകയും, ക്രിസ്തുമതത്തിലോ ഇസ്ലാമിലോ ചേരുമെന്നു ഭീഷണിപ്പെടുത്തുകയും ചെയ്തുകൊണ്ട് അവൻ പത്രങ്ങൾക്ക് എഴുതിയിട്ട് ആഴ്ചകൾ അധികമായിട്ടില്ല. ഏററവും കൂടുതൽ വില പേശുന്നവരുടെ പക്ഷത്തേക്ക് അവൻ പോകുമെന്ന് ആ കത്തിന്റെ ഭാഷയിൽനിന്നും തികച്ചും വ്യക്തമായി. ആശിച്ച ഫലം ആ കത്തിനു സിദ്ധിച്ചു. ഹിന്ദുവായ ഒരു കൗൺസിലറുടെ ഒത്താശകൊണ്ട് നാഗപ്പൂർ മുനിസിപ്പാലി

46 Mahatma, vol. iv, pp. 96—97

*തന്റെ മൂത്ത മകൻ ഹരിലാൽ ഗാന്ധി, ബോംബെയിലെ ഒരു മോസ്കിൽ വെച്ച് ഒരു വലിയ പ്രാർത്ഥനാസംഘത്തിന്റെ സാന്നിദ്ധ്യത്തിൽ, ഇസ്ലാംമതം സ്വീകരിച്ചുവെന്ന വാർത്ത 1936 മെയ് മാസത്തിൽ ഗാന്ധിജിക്കു ലഭിച്ചു. തന്റെ പുത്രന്റെ ജീവിതത്തെക്കുറിച്ചുള്ള എല്ലാ വസ്തുതകളും, 'എന്റെ അസംഖ്യം മുസ്ലിംസുഹൃത്തുക്കൾക്ക്' എന്ന ശീർഷകത്തിലുള്ള ഒരു ലേഖനത്തിലൂടെ, ഗാന്ധിജി 'ഹരിജനി'ൽ പ്രസിദ്ധീകരിച്ചു. കത്തിന്റെ രൂപത്തിലുള്ള പ്രസ്തുത ലേഖനമാണിത്.

ററിയിൽ അവനു് ഒരു ഉദ്യോഗം കിട്ടി. ആദ്യത്തെ കത്തു പിൻവലി ക്കുന്നതായും, തന്റെ പൂർവികന്മാരുടെ മതത്തിൽ ഉറച്ചു നില്ക്കുന്നതായും ദൃഢസ്വരത്തിൽ പ്രഖ്യാപിച്ചുകൊണ്ടു് രണ്ടാമതൊരു കത്തു് അവൻ പത്രങ്ങഠംക്കു് എഴുതുകയും ചെയ്തു.

എങ്കിലും അവന്റെ സാമ്പത്തികാഭിലാഷം സംതൃപ്തമായി ല്ലെന്ന സംഭവഗതികഠം തെളിയിച്ചുകഴിഞ്ഞു. അതിനെ തൃപ്തിപ്പെടുത്തു ന്നതിനുവേണ്ടി അവൻ ഇസ്ലാംമതം സ്വീകരിച്ചു. മററു ചില വസ്തുത കളും എന്റെ അറിവിൽ പെട്ടിട്ടുണ്ടു്; അവ എന്റെ നിഗമനത്തെ ബലപ്പെടുത്തുകയും ചെയ്യുന്നു.

ഏപ്രിലിൽ ഞാൻ നാഗപ്പൂരിൽ ചെന്നിരുന്നപ്പോഠം അവന്റെ അമ്മയെയും എന്നെയും കാണാൻ അവൻ വന്നിരുന്നു. പരസ്പരവൈ രുദ്ധ്യമുള്ള മതങ്ങളിൽപെട്ട മിഷനറിമാർ അവനോടു കാണിക്കാറുള്ള താത്പര്യം അവനെ എത്രമാത്രം രസിപ്പിച്ചെന്നു് അവൻ എന്നോടു പറയുകയും ചെയ്തു. അത്ഭുതങ്ങഠം സൃഷ്ടിക്കാൻ ഈശ്വരനു കഴിയും. ഏററവും കഠിനമായ ശിലാഹൃദയങ്ങളിൽപോലും ഒരു നിമിഷംകൊ ണ്ടെന്നു തോന്നുമാറു് അദ്ദേഹം പരിവർത്തനം വരുത്തിക്കുട്ടിയിട്ടുണ്ടെ ന്നും, പാപികളെ പുണ്യവാളന്മാരായി മാററിയിട്ടുണ്ടെന്നും സുവിദിത മാണു്. നാഗപ്പൂരിൽവെച്ചു കൂടിക്കാഴ്ച നടത്തുകയും വെള്ളിയാഴ്ച, പ്രസ്താവന പുറപ്പെടുവിക്കയും ചെയ്തതോടുകൂടി അവൻ പശ്ചാത്തപി ക്കയും, മദ്യപാനവും കാമാസക്തിയും വെടിഞ്ഞു പെട്ടെന്നു് ഒരു പുതി യ മനുഷ്യനായിത്തീരുകയും ചെയ്തിട്ടുണ്ടെന്നു് അറിയാൻ സാധിച്ചാൽ അതിൽപരം എന്നെ സന്തോഷിപ്പിക്കാൻ മറെറാന്നുമില്ല.

എന്നാൽ പത്രറിപ്പോർട്ടുകളിൽ അതിനൊരു തെളിവും കാണു ന്നില്ല. ഇപ്പോഴും അവൻ വൈകാരികകാര്യങ്ങളിലും, സുഖജീവിത ത്തിലുമാണു് ആഹ്ലാദിക്കുന്നതു്. അവനു മാററം വന്നിട്ടുണ്ടെങ്കിൽ, എനിക്കു ഹൃദയാഹ്ലാദമുണ്ടാക്കുമാറു്, അവൻ എഴുതേണ്ടതായിരുന്നു. എന്റെ മക്കഠംക്കെല്ലാവക്കും ഞാൻ ചിന്തയിലും പ്രവൃത്തിയിലും പരമാവധി സ്വാതന്ത്ര്യം നല്കിയിട്ടുണ്ടു്. സ്വന്തം മതത്തോടു പ്രകടി പ്പിക്കുന്നതിനു തുല്യമായ ആദരവോടുകൂടി സകല മതങ്ങളേയും പരി ഗണിക്കണമെന്നാണു് അവരെ പഠിപ്പിച്ചിട്ടുള്ളതു്. ഹരിലാൽ ഉത്തമജീവിതത്തിലേക്കും ശാന്തിയിലേക്കുമുള്ള താക്കോൽ ഇസ്ലാമിൽ കണ്ടെത്തിയെന്നു് എന്നോടു പറഞ്ഞിരുന്നെങ്കിൽ, അവന്റെ മാർഗ ത്തിൽ ഒരു പ്രതിബന്ധവും ഞാൻ സൃഷ്ടിക്കയില്ലെന്നു് അവനു് അറിവുണ്ടായിരുന്നു. പക്ഷേ, പത്രങ്ങളിൽ ആ പ്രസ്താവന കാണുന്ന തുവരെ അവന്റെ മകൻ ഉഠംപ്പെടെ, ഞങ്ങളാരും ഈ സംഭവത്തെ പ്പററി യാതൊന്നും അറിഞ്ഞിരുന്നില്ല; ഇപ്പോഠം ഇരുപത്തിനാലു വയസ്സായ ആ മകൻ എന്റെകൂടെയാണുള്ളതു്.

ഇസ്ലാമിനെപ്പററി എനിക്കുള്ള അഭിപ്രായം മുസൽമാന്മാക്കു നല്ല വണ്ണം അറിയാവുന്നതത്രെ. അവർ എന്റെ മകന്റെ മതപരിവത്തന ത്തിൽ ആഹ്ലാദിച്ചിരിക്കയാണെന്നു വാർത്ത കിട്ടി. ഒരു ഇസ്ലാമിക

സാഹോദര്യസംഘടന ഇപ്രകാരം എനിക്കു കമ്പിയടിച്ചിരിക്കുന്നു: 'നിങ്ങളുടെ പുത്രൻെറ പിന്നാലെ, ഒരു സത്യാന്വേഷകനായ നിങ്ങളും ലോകത്തിൽവെച്ച് ഏററവും സത്യമുള്ള മതമായ ഇസ്ലാമിൽ ചേരുമെന്നു പ്രതീക്ഷിക്കുന്നു.'

ഇതെല്ലാം എന്നെ വ്രണപ്പെടുത്തിയെന്നു ഞാൻ തുറന്നു പറയേണ്ടിയിരിക്കുന്നു. ഈ പ്രകടനത്തിൻെറ പിന്നിൽ യാതൊരു മതബോധവും ഞാൻ കാണുന്നില്ല. ഇതുപോലുള്ള ഒരു പ്രശ്നത്തിൽ കൈക്കൊള്ളേണ്ടതായിരുന്ന ഏററവും സാധാരണമായ മുൻകരുതൽപോലും, ഹരിലാൽ ഇസ്ലാംമതം സ്വീകരിച്ചതിനു് ഉത്തരവാദികളായ ആളുകൾ കൈക്കൊണ്ടില്ലെന്നു തോന്നുന്നു. അവൻ സ്വമതം കൈവെടിഞ്ഞതുകൊണ്ടു് ഹിന്ദുമതത്തിനു് ഒരു നഷ്ടവുമില്ല; ഞാൻ ഭയപ്പെടുന്നതുപോലെ, അവൻ ഇതിനു മുമ്പു കഴിഞ്ഞിരുന്ന രീതിയിൽ പതിതനായിത്തന്നെ കഴിയുന്നപക്ഷം അവനെ ഇസ്ലാമിൽ പ്രവേശിപ്പിച്ചതു്, അതിൻെറ ദുർബലതയ്ക്കു ഹേതുവായിത്തീരും.

മതപരിവർത്തനം, തീർച്ചയായും മനുഷ്യനും അവൻെറ സ്രഷ്ടാവും തമ്മിലുള്ള ഒരു കാര്യമാണു്. അദ്ദേഹത്തിൻെറ സൃഷ്ടികളുടെ ഹൃദയങ്ങളെ അദ്ദേഹത്തിനു മാത്രമേ അറിഞ്ഞുകൂടൂ. മതപരിവർത്തനം നടത്തുന്നതു് ഹൃദയശുദ്ധിയോടുകൂടിയല്ലെങ്കിൽ, അതു് ഈശ്വരനെയും മതത്തെയും നിഷേധിക്കുന്നതിനു സമമാണു്. ഹൃദയശുദ്ധി കൂടാതെയുള്ള മതപരിവർത്തനം, ഈശ്വരവിശ്വാസമുള്ള ഒരു വ്യക്തിക്കു ഖേദകരമായ ഒരു സംഗതിയായിരിക്കാൻ മാത്രമേ ഇടയുള്ളൂ; സന്തോഷകരമല്ല അതു്.

മുസ്ലിം സഹോദരന്മാർ ഹരിലാലിൻെറ സമീപ ഭൂതകാലത്തെ അടിസ്ഥാനപ്പെടുത്തി അവനെ പരിശോധിക്കണം; അവൻെറ മതപരിവർത്തനത്തിൽ ആത്മാവിനു സ്ഥാനമില്ലെന്നു കണ്ടാൽ അവനോടു അതു തുറന്നു പറയുകയും അവനെ കൈവിടുകയും വേണം; അവനിൽ നിർവ്യാജമനോഭാവമാണു കാണുന്നതെങ്കിൽ, അവൻ ഈശ്വരഭയമുള്ള ഒരു സമുദായാംഗമായിത്തീരാൻ ഈ ആത്മാർത്ഥത പ്രയോജനപ്പെടുത്തക്കവണ്ണം, അവനെ പ്രലോഭനങ്ങളിൽനിന്നു് അവർ സംരക്ഷിക്കണം; അവരോടു് ഇത്രയും ആവശ്യപ്പെടണം എന്ന ലക്ഷ്യത്തോടുകൂടിയാണു്, അസംഖ്യം മുസ്ലിംസ്നേഹിതന്മാർക്കായിട്ടു് ഈ വരികൾ ഞാൻ കുറിക്കുന്നതു്. അതിരു കടന്ന സുഖലോലുപത അവൻെറ തലച്ചോറിനെ ദുർബലപ്പെടുത്തിയിട്ടുണ്ടെന്നും, നന്മതിന്മകളേയും സത്യാസത്യങ്ങളേയും കുറിച്ചുള്ള അവൻെറ ബോധം നശിപ്പിച്ചുകഴിഞ്ഞെന്നും അവർ അറിഞ്ഞിരിക്കട്ടെ. ഒരു പേരിനു പകരം മറെറാന്നു സ്വീകരിക്കുന്നതുകൊണ്ടു്, അവൻ ഈശ്വരൻെറ ഒരു യഥാർത്ഥോപാസകനായിത്തീരുമെങ്കിൽ, അബ്ദുള്ളയെന്നോ ഹരിലാലെന്നോ അവൻ അറിയപ്പെട്ടുകൊള്ളട്ടെ; ഞാനതു സാരമാക്കുന്നില്ല. രണ്ടു പേരിൻെറയും അർത്ഥം ഈശ്വരോപാസകൻ എന്നാണു്.

## 47
## പട്ടാഭി സീതാരാമയ്യക്ക്

പ്രിയപ്പെട്ട ഡോ. പട്ടാഭി,

[1] ഒരു സമർത്ഥനായ മകനാണ് നിങ്ങൾക്കുള്ളത്; തികച്ചും പിതാവിനെപ്പോലെതന്നെ. പക്ഷേ, ആ തമാശ മുഴുവൻ നിങ്ങളെ ധരിപ്പിക്കാൻ അവനു കഴിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. വാച്യാർത്ഥത്തിൽ തന്നെ നഖശിഖാന്തം അലംകൃതയായി മിസ്സിസ് പി. (പട്ടാഭി)യെ കണ്ടപ്പോൾ ഞാൻ പറഞ്ഞു: 'ഇപ്പോഴെനിക്കു മനസ്സിലാകുന്നുണ്ട്, ബാംഗ്ളൂരിൽ വരാൻ അച്ഛൻ ഭയപ്പെടുന്നതു് എന്തുകൊണ്ടാണെന്നു്. ഈ കാടത്തത്തിന്റെ പാപം അമ്മയുടേതിനേക്കാൾ കൂടുതൽ അച്ഛന്റെ ചുമലിലാണ്.' ഇനി നിങ്ങൾ ഇഷ്ടപ്പെടുന്നിടത്തോളം ഗൗരവം ആ തമാശയ്ക്കു കല്പിച്ചുകൊള്ളുക. നിങ്ങളുടെ തത്ത്വചിന്തയോടു ഞാൻ പൂർണ്ണമായി യോജിക്കുന്നു. ഭാര്യമാർക്കും മുതിർന്ന കുട്ടികൾക്കും തങ്ങളുടെ ഭർത്താക്കന്മാരിലും അച്ഛനമ്മമാരിലുംനിന്ന് ഒഴിവുകാലം[2] ആവശ്യമുണ്ട്.

സെഗാവ്, വാർധ,
22–6–1936

സ്നേഹം,
എം. കെ. ഗാന്ധി.

---

47 Incidents of Gandhiji's Life, p. 226

1 1936 ജൂണിൽ ഡോ. പട്ടാഭി അഖിലേന്ത്യാ നാട്ടുരാജ്യപ്രജാസമ്മേളനത്തിന്റെ കറാച്ചിയോഗത്തിൽ അദ്ധ്യക്ഷത വഹിക്കാൻ ഒരുങ്ങുന്ന സമയത്തു്, ഗാന്ധിജിയും സർദാറും ബാംഗ്ളൂരിലേക്ക് (അവർ അന്ന് അവിടെയായിരുന്നു) ചെല്ലാൻ അദ്ദേഹത്തോടാവശ്യപ്പെട്ടു. അദ്ദേഹത്തിനു പോകാൻ സാധിച്ചില്ല. മിസ്സിസ് പട്ടാഭിയും മകനും അന്ന് ബാംഗ്ളൂരിലുണ്ടായിരുന്നു. അവർ ഗാന്ധിജിയെ സന്ദർശിച്ചപ്പോൾ, പട്ടാഭി അങ്ങോട്ടു ചെല്ലാൻ ഭയപ്പെടുന്നതെന്താണെന്നു തനിക്കു മനസ്സിലായി എന്നദ്ദേഹത്തെ അറിയിച്ചേക്കാൻ ഗാന്ധിജി അവരോടു പറഞ്ഞു. ഡോ. പട്ടാഭിക്കു കാര്യം മനസ്സിലായില്ല. ആ വിവരം അദ്ദേഹം ഗാന്ധിജിക്കെഴുതി. മിസ്സിസ് പട്ടാഭി വളരെ ആഭരണങ്ങൾ അണിഞ്ഞിരുന്നതിന്റെ പേരിൽ, ഗാന്ധിജി പ്രയോഗിച്ച ഒരു നേരംപോക്കായിരുന്നു അതു്.

2 ഗാന്ധിജിക്ക് പട്ടാഭി എഴുതിയ കത്തിൽ ഇങ്ങനെ ഒരു ഭാഗമുണ്ടായിരുന്നു: 'എന്റെ ഭാര്യയേയും കുട്ടികളേയും ആണ്ടിലൊരിക്കൽ ഏതെങ്കിലും കാര്യവശാൽ കുറച്ചു കാലം അവരുടെ പാട്ടിനു വിടുന്നതിൽ ഞാൻ വിശ്വസിക്കുന്നു. അതു് അവർക്ക് എന്നിൽനിന്ന്, അതായതു്, ഭർത്താവിനോടും പിതാവിനോടും അവർ കാണിക്കുന്ന ശ്രദ്ധയിൽനിന്ന്—ഈ ശ്രദ്ധ അവർക്ക് എത്രതന്നെ സന്തോഷകരമാണെങ്കിലും, അവരുടെ വിധിയെച്ചൊല്ലി, എന്നിൽ അനുകമ്പയാണുണ്ടാക്കുന്നതു്—ആശ്വാസമരുളും....' സ്വതന്ത്രമായി ചിന്തിക്കുന്ന സ്ത്രീകളെ ആ വഴിക്കു പ്രോത്സാഹിപ്പിക്കണമെന്നും, അല്ലെങ്കിൽ അവർ പുരുഷന്മാരെ വിഗണിച്ച് സ്വന്തം തീരുമാനങ്ങളെടുക്കുമെന്നും, പുരുഷൻ അതിനുവഴങ്ങേണ്ടിവരുമെന്നും ഇതൊക്കെയോർത്താണ് ഗ്രീഷ്മകാലം ബാംഗ്ളൂരിൽ കഴിക്കണെമെന്ന സ്വപത്നിയുടെ ആഗ്രഹത്തിനു താൻ വഴങ്ങിയതെന്നും പട്ടാഭി ഫലിതരൂപത്തിൽ എഴുതിയിരുന്നു.

## 48
## ലയണൽ ഫീൽഡൻ

സെഗാവ്, വാദ്ധ,
3—1—1937

പ്രിയപ്പെട്ട ഫീൽഡൻ,

എന്നിൽ നിങ്ങഠം അർപ്പിച്ചിട്ടുള്ള വിശ്വാസത്തെ ഞാൻ സ്വാഗതം ചെയ്യുന്നു. നിങ്ങളുടെ വൈഷമ്യങ്ങളിൽ എനിക്കു നിങ്ങളോടു സഹതാപമുണ്ടു്. പക്ഷേ, രാജ്യത്തിന്റെ നന്മയ്ക്കുവേണ്ടിയെങ്കിലും, നിങ്ങഠം ഉദ്യോഗത്തിൽ തങ്ങിനില്ക്കണമെന്നുണ്ടെങ്കിൽ, തത്ത്വചിന്താപരമായ രീതിയിൽ നിങ്ങഠം അവയെ നേരിടണം. നിങ്ങളുടെ വ്യക്തിപരമായ സ്വഭാവത്തിന്റെ നേർക്കുള്ള ഏതൊരാക്രമണവും ഹീനമാണു്. എന്നാൽ എല്ലാ സമുദായങ്ങളിലും പരദൂഷണം നടത്തുന്ന ഒരു വിഭാഗമുണ്ടു്. ഇവയുടെ നേർക്കു നിങ്ങഠം പൊട്ടിച്ചിരിക്കയാണു വേണ്ടതു്. പിന്നെ വിമർശകന്മാരുണ്ടു്. കാര്യമറിഞ്ഞുകൊണ്ടുള്ള വിമർശനം നിങ്ങഠം പ്രതീക്ഷിക്കരുതു്. വളരെ ചുരുക്കംപേർ മാത്രമാണു പൊതുനന്മയ്ക്കുവേണ്ടി എഴുതാറുള്ളതു്; അധികംപേരും പണത്തിനുവേണ്ടി എഴുതുന്നു. ഇതിനു പുറമേ മൂന്നാമതൊരു വിഭാഗമുണ്ടു്. നിങ്ങഠം പ്രതീക്ഷിക്കുന്ന രീതിയിൽ നിങ്ങളുടെ സമീപത്തു വരാതിരിക്കുന്നവർ. നിങ്ങഠം അവക്കു സൗകര്യങ്ങഠം നല്കിയാലും അവർ വരുന്നില്ല. എന്നാൽ അത്തരം സഹകരണംകൊണ്ടു് ഉളവാകുന്ന ദോഷം, ഉദ്ദിഷ്ടമായ ഗുണത്തേക്കാഠം വലുതാണെന്നു് അവക്കറിയാം. രാജകുമാരിയെത്തന്നെ നോക്കുക: അവക്കുപോലും ഒരു പരിധിവരെ മാത്രമാണു പോകാൻ കഴിഞ്ഞതു്; അതിനപ്പുറം സാദ്ധ്യമായില്ല. ഇതിനെപ്പററി നിങ്ങഠം വിഷാദിക്കരുതു്. നമ്മെ വലയം ചെയ്യുന്ന സാഹചര്യങ്ങളിൽ അതു് അനിവാര്യമാണെന്നു കരുതണം.*

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

---

48 Incidents of Gandhiji's Life, p. 51

* ആകാശവാണിയുടെ സംഘാടകനായിരുന്നു ലയോണൽ ഫീൽഡൻ. ഗവണ്മെൻറും ജനകീയകക്ഷികളും പത്രങ്ങളും അദ്ദേഹത്തെ അപലപിച്ചു വന്നു. ഗാന്ധിജിയെ നേരിട്ടു പരിചയമുണ്ടായിരുന്ന ഫീൽഡൻ ഇതു സംബന്ധിച്ചു് അദ്ദേഹത്തിനു് 'അവസാനാഭ്യർത്ഥന'യെന്ന നിലയിൽ, ഒരു കത്തയച്ചിരുന്നു. അതിനുള്ള മറുപടിയാണു് ഈ കത്തു്. 'അതു കിട്ടിയതിനുശേഷം, എന്റെ ജോലി പ്രയോജനശൂന്യമാണെന്നു് എനിക്കു തോന്നി.' ഫീൽഡൻ പറയുന്നു: 'വാസ്തവത്തിൽ ഞാൻ 1937—ൽ രാജിവെക്കാൻതന്നെ ആഗ്രഹിച്ചു; പക്ഷേ, അതിൽനിന്നു പിന്തിരിപ്പിക്കപ്പെട്ടു. എന്നാൽ, ഈ കത്തു കിട്ടിയതിനുശേഷം, ആകാശവാണിയുടെ വിധി പരാജയംതന്നെയായിരിക്കുമെന്നു് എനിക്കു സദാ തോന്നിയിട്ടുണ്ടു്.'

## 49
## ഡോ. ഹർദിക്കർക്ക്

സേവാഗ്രാം, (വാർധ)
24—2—1938

പ്രിയപ്പെട്ട ഡോ. ഹർദിക്കർ*

സന്നദ്ധഭടന്മാരെപ്പററി 1920—ൽ ഞാൻ വെച്ചുപുലർത്തിയിരുന്ന അഭിപ്രായമാണ് ഇപ്പോഴും എനിക്കുള്ളത്. സന്നദ്ധഭടന്മാർ ചെയ്യാനുള്ള ഒരു പ്രതിജ്ഞയും അവർ അനുസരിക്കേണ്ട ചില നിർദേശങ്ങളും അടങ്ങിയ ഒരു തീരുമാനം അഹമ്മദാബാദിൽവെച്ച് കോൺഗ്രസ് അംഗീകരിച്ചിരുന്നെന്നു നിങ്ങൾക്ക് അറിവുണ്ടല്ലോ. അപ്പോൾ ഞാൻ കൈക്കൊണ്ട നിലപാട് ശരിയായിരുന്നെന്ന് അനുഭവം തെളിയിച്ചു. സഹകരണം സിദ്ധിച്ചിട്ടില്ലെന്നുള്ളതു സത്യമാണ്. അത് അപര്യാപ്തമാകാനുള്ള കാരണങ്ങളിലേക്ക് ഇപ്പോൾ ഞാൻ പ്രവേശിക്കേണ്ട ആവശ്യമില്ല. എന്നെ സംബന്ധിച്ചിടത്തോളം, സന്നദ്ധഭടന്മാരാണു നമ്മുടെ അഹിംസാസേന—അനിരോദ്ധ്യവും അജയ്യവുമായ അഹിംസാസൈന്യം; അവർ അങ്ങനെ ആയിരിക്കയും വേണം. അതുകൊണ്ടു പ്രായപൂർത്തിയായ ഓരോ വ്യക്തിയും മൂന്നു മാസക്കാലത്തേക്കെങ്കിലും സന്നദ്ധഭടന്മാർക്കുവേണ്ടിയുള്ള ഒരു പ്രായോഗികപരിശീലനത്തിനു വിധേയനാകണമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. ഓരോ കൊല്ലവും ഒരു മാസക്കാലമെങ്കിലും അവർ പ്രായോഗികസേവനത്തിനുവേണ്ടി വിനിയോഗിക്കണം. ഇപ്പോൾ ഏഴു പ്രവിശ്യകളിൽ ഭരണം നടത്തുന്നതു് കോൺഗ്രസ്സായതുകൊണ്ട് ഇക്കാര്യം എളുപ്പമുള്ളതായിരിക്കണം. ആകയാൽ സന്നദ്ധഭടന്മാരാകാൻ ആഗ്രഹിക്കുന്നവർക്കു നല്കാൻ ഉദ്ദേശിക്കുന്ന പാഠപദ്ധതി വളരെ സൂക്ഷ്മമായി വിശദീകരിച്ചുകൊണ്ട് ഒരു പാഠപുസ്തകം തയ്യാറാക്കുകയും അദ്ധ്യാപനജോലി നഗരങ്ങളിലല്ല, ഗ്രാമങ്ങളിൽ ആരംഭിക്കുകയുമാണ് ആദ്യമായി ചെയ്യേണ്ടതു്. സകല പരിശ്രമവും ഗ്രാമങ്ങളിൽ കേന്ദ്രീകരിക്കണമെന്നു ഞാൻ പറയും. പൊതുജനങ്ങൾക്കിടയിൽ സംഭവിച്ചുകഴിഞ്ഞ വിസ്മയാവഹമായ പ്രബുദ്ധത ഞാൻ ശ്രദ്ധിക്കുന്നുണ്ടെങ്കിലും, ഇതിനേക്കാൾ എത്രയോ മഹത്തരവും സാരവത്തുമായ പ്രബുദ്ധത സംജാതമായിക്കഴിഞ്ഞാൽ മാത്രമേ, സ്വരാജ് നാം ആവശ്യപ്പെട്ടാൽ നമ്മുടേതാകുമെന്ന് ഉറപ്പോടുകൂടി പറയാൻ കഴിയൂ. ബാഹ്യമായ ഏതെങ്കിലും ഒരു സംഭവം നമ്മുടെ കരങ്ങളിൽ അധികാരം അർപ്പിച്ചെന്നു വരാം. ജനങ്ങളുടെ സ്വരാജ് എന്ന് അതിനെ ഞാൻ വിളിക്കയില്ല.

ഞാൻ പറഞ്ഞിട്ടുള്ളതു് നിങ്ങളുടെ ബുദ്ധിക്കും ഹൃദയത്തിനും സ്വീകാര്യമായി തോന്നുന്നപക്ഷം, ഈ കത്ത് ജവാഹർലാലിനെ

49 Mahatma, vol. iv, p. 272

* കോൺഗ്രസ്സിന്റെ സന്നദ്ധഭട സംഘടനയായ 'ഹിന്ദുസ്ഥാനി സേവാദള'ത്തിന്റെ സ്ഥാപകനും സംഘാടകനുമായിരുന്ന ഡോ. ഹർദിക്കർ.

നിങ്ങൾ കാണിക്കണം. അദ്ദേഹം അംഗീകരിച്ചാൽ, നിങ്ങൾ അടുത്ത നടപടി കൈക്കൊള്ളണം —അദ്ദേഹം അംഗീകരിച്ചാൽ മാത്രം. അവധാനപൂർവമാണ ഞാനിതു പറയുന്നതു്. അദ്ദേഹത്തിന്റെ അംഗീകാരവും സഹകരണവും സിദ്ധിക്കാൻ കഴിയുമെങ്കിലല്ലാതെ, രാഷ്ട്രീയ സ്വഭാവമുള്ള ഒരു പുതിയ നടപടി കൈക്കൊള്ളാൻ ഞാൻ ആഗ്രഹിക്കുന്നില്ല. രണ്ടാമതായി, ഞാൻ മാർഗനിർദേശം നല്ലണമെങ്കിൽ നമ്മുടെ ഹൃദയങ്ങളുടെ സമ്മേളനം ആവശ്യമുണ്ടു്; അതിപ്പോഴില്ല. കാരണമെന്തെന്നു നിങ്ങൾക്കു് അറിയാം. നിങ്ങളും ജവാഹർലാലും തമ്മിൽ ഇത്തരം അകൽച്ചയൊന്നുമില്ലെന്നു് എനിക്കുമറിയാം. അതുകൊണ്ടു ഞാൻ പറയുന്നതിൽ ചിലതു് നിങ്ങളുടെ ബുദ്ധിക്കും ഹൃദയത്തിനും സ്വീകാര്യമായിത്തോന്നിയാലും, അതിനെ അടിസ്ഥാനപ്പെടുത്തി നിങ്ങൾ എന്തെങ്കിലും നടപടി കൈക്കൊള്ളുന്നതിനു മുമ്പു്, ജവാഹർലാലിന്റെ ഹാർദമായ അംഗീകാരം അതിനു സിദ്ധിച്ചിരിക്കണമെന്നാണു് എന്റെ അഭിപ്രായം.

ഇപ്പോൾ നിങ്ങൾക്കു പൂർണ്ണാരോഗ്യമുണ്ടെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

50

## ബ്രിജ്കിഷൻ ചണ്ഡിവാലായ്ക്കു്

എന്റെ ചിന്തകൾ സർവദാ നിങ്ങളോടൊപ്പമുണ്ടു്. നിങ്ങളുടെ അമ്മ മരിച്ചപ്പോൾ നിങ്ങൾ അവരുടെ അരികിലില്ലാതിരുന്നതു വാസ്തവത്തിൽ ഖേദകരമാണു്. പക്ഷേ, മരണത്തെ നാം ഒരിക്കലും അന്ത്യമായിക്കരുതാൻ പാടില്ല. ഒരുതരം ജീവിതത്തിൽനിന്നു മററൊന്നിലേക്കുള്ള ഒരു വമ്പിച്ച മാററം മാത്രമാണതു്. ഭൗതികശരീരം സദാ മാറിക്കൊണ്ടിരിക്കുന്നതത്രെ; അതിനെ അധിവസിക്കുന്ന ആത്മാവു് എന്തുകൊണ്ടു് അതിന്റെ ആസ്ഥാനം മറെറാന്നാക്കി മാററിക്കൂടാ? അതുകൊണ്ടു പ്രിയപ്പെട്ടവരുടെ അഭാവം നമുക്കു് അനുഭവപ്പെടുകയും അവരുടെ സാന്നിദ്ധ്യം നാം കൊതിക്കുകയും ചെയ്യുന്നുണ്ടെങ്കിലും, അവരുടെ നിര്യാണത്തിൽ നാം വിലപിക്കേണ്ടയാവശ്യം തീരെയില്ല. നിങ്ങൾ ഇവിടെ വരാൻ ആഗ്രഹിക്കുന്നപക്ഷം, അങ്ങനെ ചെയ്യാം. എന്നാൽ ഏതാനും ദിവസങ്ങൾക്കകം ഞാൻ ഡൽഹിയിലേക്കു പോകുന്നുണ്ടു്. അതിനാൽ അനാവശ്യമായ ചെലവു കൂടാതെ കഴിക്കണമെന്നു നിങ്ങൾക്കു് ആഗ്രഹമുണ്ടെങ്കിൽ, നിങ്ങൾ അവിടെ തങ്ങണം. അതിനു പുറമേ, വാർദ്ധയിലെ ശീതോഷ്ണാവസ്ഥയും നിങ്ങളോടു പൊരുത്തപ്പെടാത്തതാണെന്നു് അറിയാമല്ലോ.

ബാപ്പുവിന്റെ ആശീർവാദങ്ങൾ.

സേവാഗ്രാം, 3—9—1938

50 At the feet of Bapu, p. 115

51

## ഡോ. രാധാകൃഷ്ണന്

സെഗാവ്, വാർദ്ധ,
23–12–1938

പ്രിയപ്പെട്ട സർ രാധാകൃഷ്ണൻ,*

ഭാഷാടിസ്ഥാനത്തിൽ പ്രവിശ്യകഠം പുനസ്സംവിധാനം ചെയ്യുന്നതിനെയാണ് ഞാൻ എല്ലായ്പോഴും ലക്ഷ്യമായി കരുതിയിട്ടുള്ളതെന്നു നിങ്ങഠംക്കറിയാമല്ലോ. ആന്ധ്രാപ്രസ്ഥാനത്തിൽനിന്നാണ് അതു് ആരംഭിച്ചതു്. അതിനാൽ ഇപ്പോഠംതന്നെ ആന്ധ്രയ്ക്കു് ഒരു പ്രവിശ്യയുടെ പദവി നല്കി പുനസ്സംഘടിപ്പിക്കാൻ സാധിക്കുമെങ്കിൽ എനിക്കു് അതിൽപരം ഒരു സന്തോഷം സിദ്ധിക്കാനില്ല.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

52

## സുഭാഷ് ചന്ദ്രബോസിനു്

ന്യൂ ഡൽഹി,
മാർച്ച് 30, 1939

എന്റെ പ്രിയപ്പെട്ട സുഭാഷ്,

* നിങ്ങഠം ഇക്കഴിഞ്ഞ 25–ാംതീയതി അയച്ച കത്തിനു് ഞാൻ മറുപടി അയയ്ക്കാൻ വൈകിയതു്, എന്റെ കമ്പിക്കുള്ള മറുപടി നിങ്ങളിൽനിന്നു കിട്ടുമെന്നു കരുതിയതുകൊണ്ടാണ്. സുനിലിന്റെ കമ്പി ഇന്നലെ രാത്രി കിട്ടി. ഇപ്പോഠം ഈ മറുപടി എഴുതുന്നതിനുവേണ്ടി പ്രഭാതപ്രാർത്ഥനാസമയത്തിനു മുമ്പു് ഞാൻ എഴുന്നേററിരിക്കയാണ്.

പണ്ഡിററ് പാന്തിന്റെ പ്രമേയം ക്രമാനുസൃതമല്ലെന്നും പ്രവർത്തകസമിതിയെ സംബന്ധിച്ചുള്ള വകുപ്പ് പ്രകടമായിത്തന്നെ ഭരണഘടനാവിരുദ്ധവും അസാധുവുമാണെന്നും നിങ്ങഠം വിചാരിക്കുന്നതു

51 Mahatma, vol. vi, p. 353
* ഇന്നത്തെ ഭാരതരാഷ്ട്രപതി.

52 A Bunch of old Letters, pp. 357—358 (അടുത്ത രണ്ടു കത്തുകളും സുഭാഷ് ചന്ദ്രബോസിനാണ്.)

* കോൺഗ്രസ് പ്രവർത്തകസമിതി രൂപീകരണപ്രശ്നം സംബന്ധിച്ച് ചില കാര്യങ്ങളിൽ ഗാന്ധിജിയുടെ അഭിപ്രായം ആരാഞ്ഞുകൊണ്ടു് 1939 മാർച്ച് 25–ാം തീയതി കോൺഗ്രസ് പ്രസിഡണ്ട് ശ്രീ സുഭാഷ് ചന്ദ്രബോസ് എഴുതിയ ഒരു കത്തിനുള്ള മറുപടിയാണിതു്. (കോൺഗ്രസ്സിൽ അന്നു് സുഭാഷും, സർദാറും രണ്ടു ചേരിയിലായിരുന്നു; കോൺഗ്രസ് സോഷ്യലിസ്റ്റ് പാർട്ടിയും ഉണ്ടായിരുന്നു.) പ്രവർത്തക സമിതിയിൽ എല്ലാ പക്ഷക്കാരും വേണോ, അതോ, പ്രസിഡണ്ടിനു് സഹായമാകാവുന്നവർ മതിയോ, പ്രവർത്തകസമിതിയംഗങ്ങളെ ഗാന്ധിജിയുടെ നിർദ്ദേശമനുസരിച്ച് പ്രസിഡണ്ട് തിരഞ്ഞെടുക്കണമെന്ന പണ്ഡിററ് പാന്തിന്റെ പ്രമേയം പ്രസിഡണ്ടിൽ അവിശ്വാസം രേഖപ്പെടുത്തുന്നതിനു തുല്യമല്ലേ, എന്നിവയായിരുന്നു പ്രശ്നങ്ങഠം.

കൊണ്ടു്, നിങ്ങളുടെ മാഗ്ഗം തികച്ചും വ്യക്തമാണു്. നിങ്ങഠംക്ക കമ്മിററിയെ തെരഞ്ഞെടുക്കുന്നതിനു പൂണ്ണ സ്വാതന്ത്ര്യമുണ്ടായിരിക്കണം.

അതിനാൽ ഈ വിഷയത്തെക്കുറിച്ചുള്ള നിങ്ങളുടെ അനവധി ചോദ്യങ്ങഠംക്കു് ഒരു മറുപടിയും ആവശ്യമില്ല.

അടിസ്ഥാനപരമായ സംഗതികളെപ്പററി അഭിപ്രായവ്യത്യാസമുണ്ടെന്നു നാം സമ്മതിച്ചിരുന്നു. അങ്ങനെ വ്യത്യാസമുണ്ടായാൽ സംയുക്തമായ ഒരു കമ്മിററി ദോഷകരമായിരിക്കുമെന്നുള്ള എന്റെ അഭിപ്രായം, നാം ഫെബ്രുവരിയിൽ കണ്ടുമുട്ടിയതിനു ശേഷം ശക്തിപ്പെട്ടുവരികയാണു്. നിങ്ങളുടെ നയത്തിനു് എ. ഐ. സി. സി. യിൽ ഭൂരിപക്ഷത്തിന്റെ പിന്തുണയുണ്ടെന്നു സങ്കല്പിക്കുന്നപക്ഷം, ആ നയത്തിൽ വിശ്വാസമുള്ളവരെ മാത്രം ഉഠംക്കൊള്ളുന്ന ഒരു പ്രവത്തകസമിതി നിങ്ങഠംക്കു് ഉണ്ടായിരിക്കേണ്ടതാണു്.

നിങ്ങഠം ഏതെങ്കിലും തരത്തിൽ ചെയ്യുന്ന ആത്മമർദനത്തിൽ പങ്കാളിയാവുകയെന്ന അപരാധം ചെയ്യാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല എന്നു്, ഫെബ്രുവരിയിൽ സെഗാവിൽവെച്ചു നമ്മഠം കണ്ടപ്പോഠം, പ്രകടിപ്പിച്ച അഭിപ്രായത്തിൽ ഇപ്പോഴും ഞാൻ ഉറച്ചുനില്ക്കുന്നു. തന്നെത്താൻ തിരോധാനംചെയ്യുന്നതിൽനിന്നു വ്യത്യസ്തമാണു് ഈ മൎദ്ദനം. രാജ്യത്തിന്റെ ഉത്തമ താല്പര്യങ്ങഠംക്കു് അനുഗുണമെന്നു കരുതി നിങ്ങഠം ദൃഢമായി വെച്ചുപുലത്തുന്ന ഏതെങ്കിലുമൊരു അഭിപ്രായത്തെ കീഴമത്തിവെക്കുന്നതു് തന്നെത്താൻ അടിച്ചമത്തുന്നതിനു സമമാണു്. അതുകൊണ്ടു് നിങ്ങഠം അദ്ധ്യക്ഷനായി വത്തിക്കുന്നപക്ഷം നിങ്ങളുടെ കരങ്ങഠം സ്വതന്ത്രങ്ങളായിരിക്കണം. രാജ്യത്തിന്റെ മുന്നിലുള്ള സ്ഥിതിഗതികഠം ഒരു മദ്ധ്യമാഗ്ഗത്തെ ന്യായീകരിക്കുന്നില്ല.

'ഗാന്ധിയെററുക'ളെ സംബന്ധിച്ചിടത്തോളം (ആ തെററായ പ്രയോഗം ഉപയോഗിക്കയാണു്) അവർ നിങ്ങഠംക്ക പ്രതിബന്ധം സൃഷ്ടിക്കയില്ല. അവക്കു കഴിവുള്ളിടത്തെല്ലാം, നിങ്ങളെ അവർ സഹായിക്കും; അതിനു കഴിയാതെ വന്നാൽ അവർ മാറി നില്ക്കും. അവർ ന്യൂനപക്ഷമാണെങ്കിൽ യാതൊരു വൈഷമ്യവും ഉണ്ടാകയില്ല. വ്യക്തമായ ഭൂരിപക്ഷം അവക്കു് ഉണ്ടെങ്കിൽ അവർ സ്വയം അമത്തി വെച്ചില്ലെന്നു വരാം.

എന്നെ ഉത്കണ്ഠാകുലനാക്കുന്ന വസ്തുത മറെറാന്നാണു്: കോൺഗ്രസ് തെരഞ്ഞെടുപ്പുമണ്ഡലം ഒരു കൃത്രിമസൃഷ്ടിയത്രെ. അതുമൂലം ഭൂരിപക്ഷം, ന്യൂനപക്ഷം എന്നിവക്കു പൂണ്ണമായ അത്ഥമില്ലാതായിപ്പോകുന്നു. എങ്കിലും കോൺഗ്രസ്സിന്റെ തൊഴുത്തു ശുദ്ധീകരിക്കപ്പെടുന്നതുവരെ, നമ്മുടെ കൈയിൽ തല്ക്കാലമുള്ള ഉപകരണംകൊണ്ടു നാം കാര്യം നടത്തേണ്ടിയിരിക്കുന്നു. നമ്മുടെ ഇടയിലുള്ള ഭയാനകമായ അവിശ്വാസമാണു് എനിക്കു മനഃക്ലേശം ഉണ്ടാക്കുന്ന മറെറാരു സംഗതി. പ്രവത്തകന്മാർ പരസ്പരം അവിശ്വസിക്കുമ്പോഠം സംഘടിത പ്രവത്തനം അസാദ്ധ്യമത്രെ.

മറുപടി പറയേണ്ടതായ മറെറാരു സംഗതിയും നിങ്ങളുടെ കത്തിലില്ലെന്നു ഞാൻ വിചാരിക്കുന്നു.

നിങ്ങഠം ചെയ്യുന്ന കാര്യങ്ങളിലെല്ലാം, ഭഗവാൻ നിങ്ങഠംക്കു മാർഗം തെളിയിച്ചുതരാനിടയാകട്ടെ. ഡോക്ടർമാരെ അനുസരിച്ച്, വേഗത്തിൽ സുഖം നേടുക.

സ്നേഹപൂർവം,
ബാപ്പു.

എന്നെ സംബന്ധിച്ചിടത്തോളം, നമ്മുടെ കത്തുകഠം പ്രസിദ്ധീകരിക്കണമെന്നില്ല. എങ്കിലും നിങ്ങഠം മറിച്ചു ചിന്തിക്കുന്നപക്ഷം, അവ പ്രസിദ്ധപ്പെടുത്താൻ നിങ്ങഠംക്ക് അനുവാദം നല്കുന്നു.

53

ഏപ്രിൽ 2, 1939

എന്റെ പ്രിയപ്പെട്ട സുഭാഷ്,

മാർച്ച് 31—ാംതീയതിയും അതിനു മുമ്പും നിങ്ങഠം അയച്ച കത്തുകഠം കൈപ്പററി. നിങ്ങഠം കാര്യങ്ങഠം തുറന്നു പറയുന്നു. നിങ്ങളുടെ അഭിപ്രായങ്ങഠം കത്തുകളിൽ സ്ഫുടമായി വിശദീകരിക്കപ്പെടുന്നതുകൊണ്ട് അവയെ ഞാൻ ഇഷ്ടപ്പെടുന്നു.

നിങ്ങഠം പ്രകടിപ്പിക്കുന്ന അഭിപ്രായങ്ങഠം, മററുള്ളവരുടെയും എന്റെയും അഭിപ്രായങ്ങഠംക്കു കടകവിരുദ്ധങ്ങളാണ്. അവയെ ഘടിപ്പിക്കാൻ യാതൊരു സാദ്ധ്യതയും ഞാൻ കാണുന്നില്ല. ഓരോ ചിന്താപദ്ധതി വെച്ചുപുലർത്തുന്നവക്കും, തങ്ങളുടെ അഭിപ്രായങ്ങഠം യാതൊരു കലർപ്പും കൂടാതെ രാജ്യത്തിന്റെ മുന്നിൽ സമർപ്പിക്കാൻ കഴിയേണ്ടതാണെന്നു ഞാൻ വിചാരിക്കുന്നു. സത്യസന്ധതയോടുകൂടി ഇതു ചെയ്യുന്നപക്ഷം ആഭ്യന്തരയുദ്ധത്തിൽ കലാശിക്കുന്ന തരത്തിലുള്ള വിദ്വേഷം ഉണ്ടാകുന്നതെന്തിനാണെന്ന് എനിക്കു മനസ്സിലാകുന്നില്ല.

നമുക്കു തമ്മിലുള്ള അഭിപ്രായവ്യത്യാസമല്ല തകരാറ്, പരസ്പര ബഹുമാനത്തിന്റേയും വിശ്വാസത്തിന്റേയും നാശമത്രെ. അതിനു കാലം പ്രതിവിധി ചെയ്തുകൊള്ളും; സമയമാണ് ഏററവും നല്ല ഔഷധം. യഥാർത്ഥമായ അഹിംസ നമ്മിലുണ്ടെങ്കിൽ, ആഭ്യന്തരസമരമൊന്നും ഉണ്ടാകാനിടയില്ല; വിദ്വേഷത്തിന്ന് അത്രപോലും സാദ്ധ്യതയില്ല.

സകല സംഗതികളും പരിഗണിക്കുമ്പോഠം, എനിക്കു തോന്നുന്ന അഭിപ്രായം ഇതാണ്: നമ്മുടെ വീക്ഷണഗതികളെ പൂർണമായി പ്രതിനിധാനം ചെയ്യത്തക്കവണ്ണം, നിങ്ങളുടെ സ്വന്തം മന്ത്രിസഭ നിങ്ങഠം ഉടനടി രൂപീകരിക്കണം; നിങ്ങളുടെ പരിപാടി സുവ്യക്ത

53 Important Speeches and Writings of Subhas Bose, pp. 260—263
(മുൻ കത്തിൽ പരാമർശിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളെപ്പററിത്തന്നെ തുടർന്നു പ്രതിപാദിക്കുന്നവയാണ് ഇതും അടുത്ത കത്തും.)

മായി തയ്യാറാക്കുകയും ആസന്നമായ എ.ഐ.സി.സി.യുടെ മുന്നിൽ സമർപ്പിക്കുകയും വേണം. ആ സമിതി നിങ്ങളുടെ പരിപാടി അംഗീകരിക്കുന്നപക്ഷം പിന്നെ എല്ലാം സുഗമമാണ്; ന്യൂനപക്ഷത്തിൽ നിന്ന് ഒരു വിഘാതവും നേരിടാതെ അതു നടപ്പിലാക്കാൻ നിങ്ങഠംക്കു സാദ്ധ്യമാകും. നേരേമറിച്ച് നിങ്ങളുടെ പരിപാടി സ്വീകരിക്കപ്പെട്ടില്ലെങ്കിൽ, നിങ്ങഠം രാജിവെക്കയും അദ്ധ്യക്ഷനെ തെരഞ്ഞെടുക്കാൻ സമിതിയെ അനുവദിക്കയും ചെയ്യണം. നിങ്ങളുടെ സ്വന്തം രീതിയിൽ നാട്ടിനെ പ്രബുദ്ധമാക്കാനുള്ള സ്വാതന്ത്ര്യം നിങ്ങഠംക്കു് ഉണ്ടായിരിക്കും. ഈ ഉപദേശം ഞാൻ നല്കുന്നതു്, പണ്ഡിററ് പാന്തിന്റെ പ്രമേയത്തെ പരിഗണിക്കാതെയാണ്. ഇനി നിങ്ങളുടെ ചോദ്യങ്ങളെപ്പററി: പണ്ഡിററ് പാന്ത് പ്രമേയം അവതരിപ്പിച്ചപ്പോഠം ഞാൻ കിടപ്പിലായിരുന്നു. അന്നു സന്ദർഭവശാൽ മധുരദാസ് രാജ് കോട്ടിൽ വന്നിരുന്നു. പഴയ നേതാക്കന്മാരിൽ വിശ്വാസം പ്രകടിപ്പിച്ചുകൊണ്ടുള്ള ഒരു പ്രമേയം വരുന്നുണ്ടു്, എന്നൊരു വാർത്തയാണ് ഒരു പ്രഭാതത്തിൽ അയാഠം കൊണ്ടുവന്നതു്. അതിന്റെ പൂർണരൂപം എന്റെ മുന്നിൽ ഉണ്ടായിരുന്നില്ല. അതു പ്രയോജനപ്പെടുന്നിടത്തോളം നന്നായിരിക്കുമെന്നു ഞാൻ പറഞ്ഞു. നിങ്ങളെ തെരഞ്ഞെടുത്തതു്, നിങ്ങളിലുള്ള വിശ്വാസംകൊണ്ടെന്നതിനേക്കാഠം പഴയ കുതിരകളിൽ—പ്രത്യേകിച്ച് സർദാറിൽ—ഉള്ള അവിശ്വാസംകൊണ്ടാണെന്ന് സെഗാവിൽവെച്ചു ഞാൻ കേട്ടറിഞ്ഞിരുന്നു. ഇതിനു ശേഷം പ്രമേയത്തിന്റെ യഥാർത്ഥരൂപം ഞാൻ കണ്ടതു്, മൗലാനാ സാഹിബിനെ കാണുന്നതിനു ഞാൻ അലഹബാദിൽ പോയിരുന്നപ്പോഴാണ്.

എന്റെ അഭിമാനം പരിഗണനാവിഷയമല്ല. അതിന് ഒരു സ്വതന്ത്രമായ മൂല്യമുണ്ടു്. എന്റെ ഉദ്ദേശ്യം സംശയിക്കപ്പെടുകയും എന്റെ നയത്തെയോ പരിപാടിയെയോ രാഷ്ട്രം തിരസ്കരിക്കുകയും ചെയ്യുമ്പോഠം, ആ അഭിമാനവും ഇല്ലാതെയാകും. ഇന്ത്യയിലെ ജനലക്ഷങ്ങളുടെ ആകെത്തുകയുടെ ഗുണദോഷങ്ങളനുസരിച്ച് ഇന്ത്യയ്ക്കു് ഉയർച്ചയും താഴ്ച്ചയും സംഭവിക്കും. വ്യക്തികഠം എത്ര ഉന്നതരായിരുന്നാലും ശരി, ഈ നിരവധി ലക്ഷങ്ങളെ പ്രതിനിധാനം ചെയ്യുന്നിടത്തോളം മാത്രമാണ് അവർ പരിഗണനയർഹിക്കുന്നതു്. അതിനാൽ നമ്മുടെ പരിഗണനയിൽനിന്ന് അതിനെ പുറന്തള്ളാം.

നമ്മുടെ നാട്ട് ഒരു കാലത്തും ഇന്നത്തെപ്പോലെ അഹിംസാനിരതമായിരുന്നിട്ടില്ലെന്നുള്ള നിങ്ങളുടെ അഭിപ്രായത്തോടു ഞാൻ പൂർണമായി വിയോജിക്കുന്നു. ഞാൻ ശ്വസിക്കുന്ന വായുവിൽ ഹിംസയുടെ ഗന്ധം എനിക്കു് അനുഭവപ്പെടുന്നുണ്ടു്. എന്നാൽ ഹിംസ സൂക്ഷ്മമായൊരു രൂപം കൈക്കൊണ്ടിട്ടുണ്ടു്. നമുക്കു പരസ്പരമുള്ള അവിശ്വാസം ഹിംസയുടെ ഒരു ദുഷിച്ച രൂപമാണ്. ഹിന്ദുക്കഠംക്കും മുസൽമാന്മാർക്കും ഇടയിൽ വളർന്നുവരുന്ന അകല്ച്ചയും ഇതേ സംഗതിതന്നെയാണു സൂചിപ്പിക്കുന്നതു്. കൂടുതൽ ദൃഷ്ടാന്തങ്ങഠം നല്കാൻ എനിക്കു കഴിയും.

കോൺഗ്രസ്സിലുള്ള അഴിമതിയുടെ അളവിനെപ്പററി നമുക്ക് അഭി പ്രായാന്തരം ഉണ്ടെന്നു തോന്നുന്നു. അതു വദ്ധിച്ചുകൊണ്ടിരിക്കയാണെ ന്നത്രേ ഞാൻ ധരിച്ചിട്ടുള്ളത്. കൂലങ്കഷമായ ഒരു പരിശോധന നട ത്തണമെന്നു നിരവധി മാസമായിട്ടു ഞാൻ അഭ്യർത്ഥിച്ചുകൊണ്ടിരി ക്കയാണ്.

ഈ സാഹചര്യങ്ങളിൽ അഹിംസാപരമായ ജനകീയ പ്രവത്ത നത്തിനു തക്ക അന്തരീക്ഷം ഞാൻ ഒട്ടും കാണുന്നില്ല. ഫലപ്രദമായ സാധൂകരണം കൂടാതെയുള്ള അന്ത്യശാസനം നിഷ്പ്രയോജനം മാത്ര മല്ല, അതിലും വഷളായിത്തീരും.

എങ്കിലും ഞാനൊരു വൃദ്ധനാണ്. നിങ്ങളോടു ഞാനതു പറഞ്ഞി ട്ടുണ്ടു്. ഒരുപക്ഷേ, ഞാൻ ക്രമത്തിലധികം കരുതലും ഭീതിയുമുള്ളവ നായിത്തീരുകയാവാം. നിങ്ങളുടെ മുന്നിലുള്ളത് യൗവനവും യുവ സഹജമായ സാഹസിക ശുഭാപ്തിവിശ്വാസവുമത്രെ. നിങ്ങഠം ചെയ്യു ന്നതു ശരിയും ഞാൻ ചെയ്യുന്നതു തെററുമായിരിക്കാം. കോൺഗ്രസ്സി ന് ഇന്നത്തെ നിലയിൽ നന്മ കൈവരുത്താൻ സാധിക്കയില്ലെന്നും, പറയത്തക്കവണ്ണം നിയമലംഘനം സംഘടിപ്പിക്കാൻ കഴിയുകയി ല്ലെന്നും ഞാൻ ദൃഢമായി വിശ്വസിക്കുന്നു. അതിനാൽ നിങ്ങളുടെ പ്രവചനം ശരിയാണെങ്കിൽ ഞാൻ ഒരു പുകഞ്ഞ കൊള്ളിയാണ്; സത്യാഗ്രഹത്തിൻെറ സേനാനി (ജനറലിസിമോ) എന്ന നിലയിൽ പ്രവത്തിച്ചു കാലഹരണപ്പെട്ടവനുമാണ്....

....നമുക്കു തമ്മിലുള്ള മൂർച്ചയേറിയ അഭിപ്രായാന്തരങ്ങളെപ്പററി നാം ചർച്ചനടത്തിയെങ്കിലും നമ്മുടെ വ്യക്തിപരമായ ബന്ധം ലേശം പോലും ബാധിതമാകയില്ലെന്ന് എനിക്കു പൂർണമായ ഉറപ്പുണ്ടു്. ആ ബന്ധം ഹൃദയപൂർവമുള്ളതാണെങ്കിൽ ഈ അഭിപ്രായാന്തരങ്ങഠംമൂലം ഉണ്ടാകുന്ന ക്ലേശം താങ്ങാൻ അതിനു കഴിയും. ഹൃദയപൂർവകമാണ് അതെന്നു ഞാൻ വിശ്വസിക്കുന്നു.

സ്നേഹം,
ബാപ്പു.

54

ഏപ്രിൽ 10, 1939

എൻെറ പ്രിയപ്പെട്ട സുഭാസ്,

നിങ്ങഠം 6—ാംതീയതി അയച്ച കത്ത് ഇങ്ങോട്ടു തിരിച്ചയച്ചു തന്നിട്ടുണ്ടു്. യാതൊന്നും മറച്ചുവെക്കാതെ എല്ലാം തമ്മിൽതമ്മിൽ പറ ഞ്ഞൊതുക്കാൻ എതിരാളികഠം ഒരു കൂടിയാലോചന നടത്തണമെന്നു ഞാൻ നിർദ്ദേശിച്ചു. എന്നാൽ അതിനു ശേഷം വളരെയൊക്കെ സംഭവി ച്ചു; ആകയാൽ അതു പ്രയോജനകരമായിരിക്കുമോ എന്ന് എനിക്ക റിഞ്ഞുകൂടാ. അവർ പരസ്പരം പഴിക്കുക മാത്രമേ ചെയ്യൂ;വിദ്വേഷംതീ ക്ഷ്ണതരമായിത്തീരുകയും ചെയ്യും. അകലച്ച അത്ര വിപുലമാണ്;

54 Important Speeches and Writings of Subhas Bose, pp 278—280

സംശയങ്ങരം അത്രമാത്രം അഗാധങ്ങളും. പംക്തികളെ ഏകോപിപ്പിക്കാൻ ഒരു വഴിയും ഞാൻ കാണുന്നില്ല. ഞാൻ കാണുന്ന ഏകമാർഗം ഇതാണു്: അഭിപ്രായവ്യത്യാസങ്ങളെ അംഗീകരിച്ചുകൊണ്ടു് ഓരോ വിഭാഗവും അതാതിന്റെ രീതിയിൽ പ്രവത്തനം നടത്തുക.

സമരത്തിലേർപ്പെട്ടിരിക്കുന്ന ഘടകങ്ങളെ ഏകോപിപ്പിച്ചു സംയുക്തപ്രവത്തനം സാധ്യമാക്കാൻ ഞാൻ തികച്ചും അപര്യാപ്തനാണെന്നു തോന്നുന്നു. തങ്ങരംക്കു യോജിച്ചു അന്തസ്സോടുകൂടി നയങ്ങരം രൂപപ്പെടുത്താൻ അവക്കു സാധിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. അപ്രകാരം അവർ ചെയ്യാൽ, അതു നാട്ടിനു ഗുണകരമായിരിക്കും.

പണ്ഡിററു് പാന്തിന്റെ പ്രമേയത്തെ എനിക്കു വ്യാഖ്യാനിക്കാൻ കഴിയുകയില്ല. അതിനെപ്പററി പഠനം നടത്തുന്തോറും എനിക്കു് അതിനോടു കൂടുതൽ വിപ്രതിപത്തിയാണു തോന്നുന്നതു്. അതു് എഴുതിയുണ്ടാക്കിയവരുടെ ഉദ്ദേശ്യം നല്ലതാണു്. എന്നാൽ ഇപ്പോഴത്തെ വൈഷമ്യത്തിനു് അതൊരു പ്രതിവിധിയല്ല. അതിനാൽ നിങ്ങരം അതിനു് സ്വന്തമായ വ്യാഖ്യാനം നല്കി, ലേശം പോലും മടി കൂടാതെ അതനുസരിച്ചു പ്രവത്തിക്കണം.

നിങ്ങളുടെമേൽ ഒരു മന്ത്രിസഭ അടിച്ചേല്പിക്കാൻ എനിക്കു കഴിയുകയില്ല. ഞാനതു ചെയ്കയുമില്ല. നിങ്ങളുടെമേൽ അങ്ങനെയൊന്നു വെച്ചുകെട്ടാൻ പാടില്ല; നിങ്ങളുടെ മന്ത്രിസഭയ്ക്കും നയത്തിനും എ. ഐ. സി. സി. യുടെ അംഗീകാരം നേടാമെന്നു് ഉറപ്പു തരാനും എനിക്കു സാദ്ധ്യമല്ല. അതു് അടിച്ചമത്തലിനു സമാനമായിരിക്കും. അംഗങ്ങരം അവരവരുടെ ചിന്താശക്തി പ്രയോഗിക്കട്ടെ. നിങ്ങരംക്കു പിന്തുണ കിട്ടാത്ത പക്ഷം, ഭൂരിപക്ഷത്തിൽ പരിവത്തനം വരുത്താൻ നിങ്ങരംക്കു കഴിയുന്നതുവരെ, എതിർപക്ഷത്തെ നയിക്കുക. എനിക്കു സ്വാധീനശക്തിയുള്ളിടത്തെല്ലാം ഞാൻ നിയമലംഘനം നിത്തിവെച്ചുകഴിഞ്ഞെന്നു നിങ്ങരംക്കു് അറിയാമോ? തിരുവിതാംകൂറും ജയപ്പൂരും ശ്രദ്ധേയങ്ങളായ ദൃഷ്ടാന്തങ്ങളത്രെ. രാജ്കോട്ടിൽപോലും, ഞാനിവിടെ വരുന്നതിനു മുമ്പു് അതു നിത്തിവെച്ചു കഴിഞ്ഞിരുന്നു. വായുവിൽ ഹിംസയാണു് ഞാൻ ശ്വസിക്കുന്നതെന്നു് ആവത്തിച്ചു പറയാം. അഹിംസാപരമായ പ്രവത്തനത്തിനു തക്ക അന്തരീക്ഷം ഞാൻ കാണുന്നില്ല. രാംപൂരിലെ പാഠം നിങ്ങരം ഓക്കേണ്ടതല്ലേ? എന്റെ അഭിപ്രായത്തിൽ അതു നമ്മുടെ ലക്ഷ്യത്തിനു് അനല്പമായ ക്ഷതം വരുത്തിവെച്ചു. എനിക്കു കാണാൻ കഴിയുന്നിടത്തോളം,അതു മുൻകൂട്ടി ആലോചിച്ചു ചെയ്യതാണു്. കോൺഗ്രസ്സുകാരാണു് അതിനു് ഉത്തരവാദികരം; ഒറീസ്സയിലെ രാംപൂരിലും അവർതന്നെയായിരുന്നു. നമ്മരം രണ്ടു പേരും സത്യസന്ധതയോടുകൂടി ഒരേ കാര്യത്തെ കാണുന്നതു വിഭിന്ന രീതികളിലാണു്, പരസ്പരവിരുദ്ധങ്ങളായ നിഗമനങ്ങരം സ്വീകരിക്കുകയും ചെയ്യുന്നുണ്ടു്; അതു നിങ്ങരം കാണുന്നില്ലേ? ഇക്കാര്യത്തിൽ നമുക്കു പരസ്പര സമ്മതത്തോടുകൂടി വിയോജിക്കാം; സാമൂഹ്യവും ധാർമികവുമായ പ്രശ്നങ്ങളിലും തദ്ദേശസ്വയംഭരണകാര്യങ്ങ

ളിലും യോജിച്ചു നില്ക്കാം. സാമ്പത്തികമെന്നുകൂടി ചേർത്തു പറയാൻ എനിക്കു നിവൃത്തിയില്ല. ആ പ്രശ്നത്തിലും നമുക്ക് അഭിപ്രായാന്തര മുണ്ടെന്നു നാം കണ്ടുപിടിച്ചു കഴിഞ്ഞു. പൊരുത്തപ്പെടുത്താനാവാത്ത ഘടകങ്ങൾ ചേർത്ത് നിർബന്ധിതമായിട്ടു സൃഷ്ടിച്ചെടുത്ത പൊതുവായ നയപരിപാടികൾ നടപ്പിലാക്കാൻ വിഭിന്ന വിഭാഗങ്ങൾ ഉദ്യമിക്കുന്നതിനേക്കാൾ നല്ലതു്, നമ്മുടെ സ്വന്തം രീതിയിൽ അവരവരുടെ മാർഗങ്ങളിലൂടെ നാം പ്രവർത്തനം നടത്തുന്നതാണ്. അങ്ങനെ നമുക്കു രാജ്യത്തെ കൂടുതൽ സേവിക്കാൻ കഴിയുമെന്നാണ് എന്റെ ദൃഢവിശ്വാസം.

ധൻബാദിൽ ചെല്ലാൻ എനിക്ക് ഒട്ടും കഴിവില്ലെന്ന് അറിയിച്ചുകൊണ്ട് ഞാൻ ഡൽഹിയിൽനിന്നു നിങ്ങൾക്കു കമ്പികൾ അയച്ചിരുന്നു. രാജ്കോട്ടിനെ അവഗണിക്കാൻ എനിക്കു ധൈര്യമില്ല.

എനിക്കു സുഖംതന്നെ. ബാ അപകടകരമായ മലമ്പനി ബാധിച്ചു കിടപ്പിലായിരിക്കയത്രെ. അഞ്ചാം ദിവസമാണിതു്. അവൾക്ക് അതാരംഭിച്ചു കഴിഞ്ഞാണ് അവളെ ഞാൻ എന്റെകൂടെ കൊണ്ടുവന്നതു്.

നിശ്ചിതമായ ഒരു നടപടി സ്വീകരിച്ചു്, നിങ്ങൾ ആരോഗ്യം പരിരക്ഷിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഫലം ഈശ്വരനു് വിട്ടുകൊടുക്കാം. നിങ്ങളുടെ പിതാവിനെപ്പററി നിങ്ങൾ പറഞ്ഞതു്, ഹൃദയസ്പൃക്കമായിരുന്നു. അദ്ദേഹത്തെ കണ്ടുമുട്ടാനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചിട്ടുണ്ട്. ഒരു കാര്യം ഞാൻ മറന്നു പോകുന്നു. ആരും എന്നെ നിങ്ങൾക്കെതിരാക്കി മാററിയില്ല.സെഗാവിൽവെച്ചു ഞാൻ നിങ്ങളോടു ചില സംഗതികൾ പറഞ്ഞതു്, എന്റെ വ്യക്തിപരമായ നിരീക്ഷണത്തെ ആസ്പദമാക്കിയത്രേ. പഴയ നേതാക്കളുടെ കൂട്ടത്തിൽ നിങ്ങൾക്കു വ്യക്തിപരമായി ഒരൊററ ശത്രുവെങ്കിലും ഉണ്ടെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടെങ്കിൽ, അതു തെററാണ്.

സ്നേഹം,
ബാപ്പു.

## 55
## ജെ. സി. കുമരപ്പയ്ക്കു്*

ജൂൺ 10, 1939

എന്റെ പ്രിയപ്പെട്ട കു,

ജെ. എൻ. (ജവാഹർലാൽ നെഹ്റു)നുമായി കൂടിയാലോചന നടത്തിയതിനു ശേഷം നിങ്ങൾക്ക് അവിടെനിന്നു തെന്നി മാറാൻ കഴിയുമെങ്കിൽ, തീർച്ചയായും പോരണം. ഗംഭീരമായ പ്രഭാഷണ

55 Kumarappa, p. 81
* പ്രസിദ്ധനായ ഒരു ഗാന്ധിയൻ അർത്ഥശാസ്ത്രജ്ഞനായിരുന്നു പരേതനായ ശ്രീ ജെ. സി. കുമരപ്പ.

ങ്ങഠം ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നതിനു പകരം എന്തെങ്കിലും ജോലി ചെയ്യുക. നിങ്ങളുടെ കടമ നിങ്ങഠം നിർവഹിച്ചു കഴിഞ്ഞു.

സ്നേഹം,
ബാപ്പു.

56

## ആർ. ആർ. ദിവാകറിനു്

മഗൻവാഡി, വാർദ്ധ,
(സി. പി.) , 9—9—1939

എന്റെ പ്രിയപ്പെട്ട ദിവാകർ,*

തീച്ചയായും അഹിംസ സംഘടിപ്പിക്കാൻ സാധിക്കും. എന്നാൽ അഹിംസ സംഘടിപ്പിക്കാനുള്ള പദ്ധതി, ഹിംസ സംഘടിപ്പിക്കുന്ന പദ്ധതിയിൽനിന്നു തികച്ചും വ്യത്യസ്തമാണു്. എനിക്കു പരാജയം നേരിട്ടു എന്ന വസ്തുത എന്റെ അനർഹതയെ മാത്രമാണു വെളിപ്പെടുത്തുന്നതു്. എന്റെ സാധന അപൂർണമത്രേ. ഇതു് എനിക്കു നൈരാശ്യം ഉളവാക്കുന്നില്ല.

അപരിമിതമായ ക്ഷമ എനിക്കു വേണ്ടതാണു്; അതു് എനിക്കുണ്ടു്. ക്ഷമ കൂടാതെയുള്ള വിശ്വാസം പൊള്ളയാണു്.

അഹിംസയെ സംബന്ധിച്ചു നമ്മുടെ പെരുമാററം എന്തായിരിക്കണമെന്നു് ഹരിജനിൽ വിശദീകരിക്കാം.

നിങ്ങളുടെ,
ബാപ്പു.

57

## വി. എസ്. ശ്രീനിവാസശാസ്ത്രിക്കു്

സേവാഗ്രാം,
9—7—1940

പ്രിയ സോദരാ,

നിങ്ങളുടെ കത്തു് ഇപ്പോഠം വായിച്ചതേയുള്ളൂ. നിങ്ങളുടെ നിസ്സംഗത കേവലം വിസ്മയകരംതന്നെ. ബാപ്പ[2] പല കാര്യങ്ങളിലും—

56 Mahatma, vol. v, p. 200

* കർണാടകത്തിലെ ഒരു പ്രമുഖ നേതാവും, ഗാന്ധിജിയുടെ വിശ്വസ്തനായ അനുഗാമിയുമാണു് ശ്രീ ദിവാകർ.

57 Mahatma, vol. v, p. 352

1 മിതവാദി നേതാക്കളിൽ ഒരാഠം; ഗോഖലെയ്ക്കു ശേഷം 'സർവൻറ്സ് ഓഫ് ഇൻഡ്യാ സൊസൈററി'യുടെ അധ്യക്ഷൻ. ഗാന്ധിജിയും ശാസ്ത്രിയും തമ്മിൽ രാഷ്ട്രീയകാര്യങ്ങളിൽ അടിസ്ഥാനപരമായ അഭിപ്രായഭിന്നതയുണ്ടായിരുന്നെങ്കിലും, ഗോഖലെയെ രണ്ടുപേരും ഗുരുവായി ഗണിക്കുകയും, ജീവിതകാലം മുഴവൻ സഹൃത്തുക്കളായി കഴിയുകയും ചെയ്തു.

2 താക്കർ ബാപ്പ (എ. വി. താക്കർ).

റോഡുനിർമാണം, ഹരിജനപ്രവർത്തനം, ഭിൽവർഗക്കാരുടെ കാര്യം, സാമൂഹ്യകാര്യങ്ങൾ, നിരാശ്രയരുടെ പ്രശ്നങ്ങൾ മുതലായവയിൽ— ഒരു പ്രാമാണികനാണു്. എന്നാൽ, തുളസീദാസ (രാമായണ)വ്യാഖ്യാനത്തിലും ഒരു പ്രാമാണികനാണദ്ദേഹമെന്നു് ഞാൻ ഒരിക്കലും ധരിച്ചിരുന്നില്ല. നമ്മുടെ സ്ത്രീകൾക്കു് സീതയുടെ ദൃഷ്ടാന്തംതന്നെ ഞാൻ ഇനിയും ചൂണ്ടിക്കാണിച്ചുകൊടുക്കും. എന്റെ പ്രേരണ ഒരിക്കലും അതിനപ്പുറം പോയിട്ടില്ല. എന്നാൽ, ഞാൻ നിങ്ങളെ മുഷിപ്പിച്ചുകൂടല്ലോ. എന്നെ എല്ലായ്പോഴും ഋജുവും ഒതുങ്ങിയതുമായ മാർഗത്തിലൂടെത്തന്നെ നടത്തുക.

സ്നേഹം,
എം. കെ. ജി.

## 58
## ഡോ. രാധാകൃഷ്ണനു്

സേവാഗ്രാം, വാർധ,
(സി. പി.), 8–12–1940

പ്രിയപ്പെട്ട സർ രാധാകൃഷ്ണൻ,

പൊതുക്കാര്യപ്രവർത്തനത്തിൽ വ്യാപൃതരായിരിക്കുന്നവർ തീർച്ചയായും സ്വതന്ത്രരാണു്. അവർ പേരു തരേണ്ടതില്ല; തന്നുകഴിഞ്ഞാലും അവർക്കു പിൻവാങ്ങാം; അതുകൊണ്ടു് അവരുടെമേൽ യാതൊരു കളങ്കവും ആരോപിക്കപ്പെടുകയില്ല. ആകയാൽ രമാകാന്തു് ആവശ്യപ്പെട്ടാൽ ഒഴിച്ചു നിറുത്താം.

ബിരുദദാനപ്രസംഗത്തിനു വളരെ നന്ദി. ഏററവും അടുത്ത സന്ദർഭത്തിൽതന്നെ അതു വായിച്ചു നോക്കണമെന്നു് എനിക്കു നിർബന്ധമുണ്ടു്.

പാകിസ്ഥാൻ നല്ലാത്തപക്ഷം, ജിന്ന യാതൊന്നും അംഗീകരിക്കയില്ലെന്നു് ഞാൻ വിചാരിക്കുന്നു. വ്യക്തമായ ഭാഷയിൽ അദ്ദേഹം അങ്ങനെ പറഞ്ഞുകഴിഞ്ഞു.

'ജനപ്രതിനിധികൾ സത്യാഗ്രഹം നടത്തുകയെന്ന ആശയത്തെയാകെ വെറുക്കാൻ' നിങ്ങൾക്കു തോന്നുന്നതെന്തു്?

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

58 Mahatma, vol. vi, p. 8

59

## ഗോരാ രാമചന്ദ്രറാവുവിനു്*

സേവാഗ്രാം
വാർധ്വഴി, (സി. പി.)
സെപ്തംബർ 11, 1941

പ്രിയസുഹൃത്തേ,

നാസ്തികത്വം ഒരു ആത്മനിഷേധമത്രേ. അതിന്റെ പ്രചാരണത്തിൽ ആരും വിജയിച്ചിട്ടില്ല. നിങ്ങൾ നേടിക്കഴിഞ്ഞ വിജയം, ചുററുപാടുമുള്ള ജനങ്ങളുടെയിടയിൽ നിങ്ങൾ നടത്തിയ ആത്മാത്ഥ പ്രവത്തനത്തിന്റെ ഫലമാണു്. ഇവിടെ വരാൻ നിങ്ങളെ ക്ഷണിക്കുന്നതിനു് എനിക്കു സൗകര്യമില്ലാത്തതിൽ ഖേദിക്കുന്നു. സംഭാഷണങ്ങൾക്കുവേണ്ടി നീക്കിവെക്കാൻ എനിക്കു സമയമില്ല.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

60

## ഡോ. രാധാകൃഷ്ണനു്

സേവാഗ്രാം,
വാർധ്, (സി. പി.)
12–10–1941

പ്രിയപ്പെട്ട സർ രാധാകൃഷ്ണൻ,

നിങ്ങളുടെ രണ്ടു കത്തും കൈപ്പററി. അവയ്ക്കു വളരെ നന്ദി.

നിങ്ങൾക്കു വഴങ്ങിത്തന്നതിനു ശേഷം, നിങ്ങളുടെ പ്രസ്താവനയിൽ ഞാൻ ഇടപെടാൻ പാടില്ല. ഉത്തമമെന്നു നിങ്ങൾ കരുതുന്നതെന്തും ചെയ്യുക. ബിരുദത്തിൽനിന്നു് എന്നെ ഏതായാലും ഒഴിവാക്കണം. ഇത്തരം ബഹുമതികൾ യഥാർത്ഥത്തിൽ അഹ്തയുള്ള ആളുകൾക്കു മാത്രം വേണ്ടി നീക്കിവെക്കേണ്ടതാണു്. ഒരു നിയമലംഘകനു എങ്ങനെ ഒരു 'നിയമവിശാരദൻ' (ഡാക്ടർ ഓഫ് ലോസ്) ആയിരിക്കാൻ കഴിയും? എങ്കിലും സർവകലാശാലയ്ക്കോ, ഹരിജൻ സേവക്സംഘത്തിനോ, എ. ഐ. എസ്. എ. യ്ക്കോ സംഭാവന ശേഖരിക്കാനുള്ള ഒരവസരമായി ഈ സന്ദർഭത്തെ നിങ്ങൾ വിനിയോഗിച്ചുകൊള്ളുക.

യുവാവായ ജനാനിയുടെ സംഭാഷണത്തെപ്പററി നിങ്ങൾക്കു ഞാൻ എഴുതിയതിൽ എനിക്കു സന്തോഷമുണ്ടു്. എനിക്കു് അതു വി

59 An Atheist with Gandhi, p. 26
* ആന്ധ്രയിലെ ഒന്നാംകിട നിർമാണപ്രവർത്തകരിൽ ഒരാൾ—ഇദ്ദേഹം ഒരു നാസ്തികനാണു്. ഗാന്ധിജിയുമായി ഒരഭിമുഖസംഭാഷണം അനുവദിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടു് അദ്ദേഹം എഴുതിയ കത്തിനുള്ള മറുപടിയാണിതു്.
60 Mahatma, vol. vi, p. 48

ശ്വസിക്കാൻ കഴിഞ്ഞില്ല. ഒരു നല്ല മനുഷ്യനാണ്ˇ അയാഠം. എങ്കിലും വിദേശഭാഷാപ്രയോഗം നിമിത്തം പലപ്പോഴും പരിഹാസ്യമായ തെററിദ്ധാരണകഠം ഉളവായി.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

61

## ആർ. ആർ. ദിവാകർ

മെയ്ˇ 18, 1944

നിങ്ങളുടെ കത്തു വളരെ നന്നായിട്ടുണ്ട്ˇ. നിങ്ങഠം ചെയ്യുന്നതു ശരിയാണ്ˇ. അതുപോലെതന്നെ ഞാൻ ചെയ്യുന്നതും, രണ്ടുപേരും സ്വന്തം രീതിയിൽ നല്ലതു ചെയ്യുന്നു. ആകയാൽ നിങ്ങളുടെ ഹൃദയത്തിനും ബുദ്ധിക്കും സ്വീകാര്യമായി തോന്നുന്നതു മാത്രം നിർവഹിക്കണം. ഒരാഠം ഹൃദയത്തിൻെറ പ്രേരണയനുസരിച്ചു പ്രവത്തിക്കുന്നിടത്തോളം കാലം അയാളുടെ കൃത്യത്തെ കുററപ്പെടുത്താതിരിക്കാൻ ഞാൻ പഠിച്ചിട്ടുണ്ട്ˇ; നിങ്ങളുടെയും മററനവധി സഹപ്രവത്തകരുടെയും പ്രവത്തനം അപ്രകാരമുള്ളതത്രെ. എൻെറ അഭിപ്രായം നിങ്ങഠംക്കറിയാം. അതിനെ പരിഗണിച്ച ശേഷം നിങ്ങളുടെ ആശയമനുസരിച്ചു പ്രവത്തിക്കുക. എന്നിൽനിന്നു നിർദേശങ്ങഠം പ്രതീക്ഷിക്കരുതു്; പ്രത്യേകിച്ചും ഞാൻ രോഗശയ്യയിൽ കിടക്കുമ്പോഠം.

സ്നേഹം,
ബാപ്പു.

62

ജൂൺ 9, 1944

രഹസ്യം, എൻെറ അഭിപ്രായത്തിൽ ഒരു പാപവും ഹിംസയുടെ ലക്ഷണവുമത്രേ. അതിനാൽ തീർച്ചയായും അതു കൂടാതെ കഴിക്കണം; പ്രത്യേകിച്ചും മൂകലക്ഷങ്ങളുടെ സ്വാതന്ത്ര്യമാണു ലക്ഷ്യമെങ്കിൽ. അതുകൊണ്ടു് എല്ലാ തരത്തിലുമുള്ള നിഗൂഢപ്രവത്തനം നിഷിദ്ധമാണെന്നത്രേ എൻെറ അഭിപ്രായം. എങ്കിലും എനിക്കു പറയാനുള്ളതു് ഇതാണ്ˇ: ഹിംസയുടേയും അഹിംസയുടേയും സ്വഭാവനിർണയംപോലും, നയമെന്ന നിലയിലായാലും വിശ്വാസക്രമമെന്ന നിലയിലായാലും, ഓരോ വ്യക്തിയും അവനവൻെറ ബുദ്ധിയുടെയും ഹൃദയത്തിൻെറയും പ്രേരണയനുസരിച്ചു ചെയ്യേണ്ട കാര്യമാണ്ˇ. ബുദ്ധിയും ഹൃദയവും തമ്മിൽ വൈരുദ്ധ്യമുള്ളപ്പോഴാകട്ടെ, ഹൃദയം ജയിക്കുന്നു.

ഈ പ്രസ്ഥാനത്തിൻെറ നേതാവെന്ന നിലയിലല്ല ഞാൻ എന്തെങ്കിലും പറയുന്നതു്. അഭിപ്രായപ്രകടനം നടത്താൻ സ്വാതന്ത്ര്യമു

61 Glimpses of Gandhiji, p. 74 (അടുത്ത കത്തും ശ്രീ ദിവാകറിനുതന്നെയാണ്ˇ.)

62 Glimpses of Gandhiji, pp. 74—75

ണ്ടെങ്കിലും, നിർദേശങ്ങൾ നല്കാൻ പാടില്ലാത്ത ഒരു തടവുകാരനായിട്ടുതന്നെ ഇപ്പോഴും എന്നെ പരിഗണിക്കണം.

63

## അരുണാ ആസഫ് ആലിക്ക്*

ജൂൺ 9, 1944

നിങ്ങളുടെ ധീരതയേയും വീര്യത്തേയും കുറിച്ചുള്ള മതിപ്പ് എന്നിൽ നിറഞ്ഞിരിക്കുന്നു. ഒളിവിൽവെച്ചു നിങ്ങൾ മരണമടയരുതെന്നു നിങ്ങൾക്കു ഞാൻ സന്ദേശങ്ങൾ അയച്ചിരുന്നു. ഒരു അസ്ഥിപഞ്ജരമായി നിങ്ങൾ ശോഷിച്ചുപോയി. പുറത്തു വന്ന്, തന്നത്താൻ കീഴടങ്ങി, നിങ്ങളെ അറസ്റ്റുചെയ്യുന്നവർക്കു വാഗ്ദാനം ചെയ്തിട്ടുള്ള സമ്മാനം കരസ്ഥമാക്കുക. സമ്മാനമായി കിട്ടുന്ന പണം ഹരിജനങ്ങളുടെ നന്മയ്ക്കുവേണ്ടി കരുതിവെക്കണം.

64

*എന്റെ ഹൃദയം മുഴുവൻ നിങ്ങളോടുള്ള അനുഭാവംകൊണ്ട് നിറഞ്ഞിരിക്കയത്രേ. നിങ്ങളുടെ അഭിമാനത്തെ വ്രണപ്പെടുത്തുന്ന കാര്യമെന്തെങ്കിലും ചെയ്യാൻ ആരോടെങ്കിലും ആവശ്യപ്പെടുന്നതിനു ഞാൻ അശക്തനാണ്. നിങ്ങളോട് അതു തീരെ സാധ്യമല്ല. നിങ്ങൾ സ്വയം കീഴടങ്ങുന്നപക്ഷം അതുമൂലം നിങ്ങൾക്കും അതോടൊപ്പം നാട്ടിനും ഉന്നതി കൈവരുന്നതാണ്. ആ കീഴടങ്ങൽ നിങ്ങളുടെ ദുർബലതയുടെ ഫലമല്ല; ശക്തിയുടെ ഫലമായിരിക്കും. ഈ സമരം അത്ഭുതകൃത്യങ്ങളും വീര്യവും നിറഞ്ഞതായിരുന്നു. കേന്ദ്രസ്ഥാനത്തു നിന്നതു് നിങ്ങ

63 Mahatma Gandhi (Last Phase), vol. i, p. 38

* കോൺഗ്രസ്സിന്റെ നേതാക്കളിൽ ഒരു പ്രമുഖസ്ഥാനമാണ് ഇവർ വഹിച്ചു വന്നത്. 1942-ലെ 'ക്വിററ് ഇന്ത്യ' സമരക്കാലത്തു് ഒളിവിൽ പോയി സമരം തുടർന്നു നടത്തിക്കൊണ്ടിരുന്നവരിൽ ഇവരും ഉണ്ടായിരുന്നു. ഇങ്ങനെ ഒളിവിൽ കഴിയുന്ന കാലത്തു കഠിനമായ വയറുകടി പിടിപെട്ടു് അവർ വളരെ വിഷമിച്ചു. ആ വിവരം അറിഞ്ഞപ്പോൾ ഗാന്ധിജി അയച്ച കത്താണിതു്. (അടുത്ത കത്തും ഇവർക്കുള്ളതാണ്.)

64 Mahatma Gandhi (Last Phase), vol. i, p.43

* ഒളിവിൽ നടത്തുന്ന അട്ടിമറിയും മററു രഹസ്യപ്രവർത്തനങ്ങളും ഹിംസാത്മകമാണെന്നും, അതുകൊണ്ട് അവ അവസാനിപ്പിക്കണമെന്നും, അത്തരം പ്രവർത്തനങ്ങൾ നടത്തുന്ന സ്വാതന്ത്ര്യ സമരഭടന്മാരും അവരുടെ നേതാക്കളും പുറത്തു വന്ന് അറസ്റ്റു വരിക്കണമെന്നും ഗാന്ധിജി ആവശ്യപ്പെട്ടു. ചിലർ പുറത്തു പ്രത്യക്ഷപ്പെട്ടു് സിവിൽനിയമലംഘനത്തിൽ പങ്കെടുത്തു് അറസ്റ്റുവരിച്ചു; മററുള്ളവർ മിക്കവരും അധികൃതർക്കു കീഴടങ്ങി. പക്ഷേ, അരുണാ ആസഫ് ആലി രണ്ടിനും തയ്യാറാവാതെ അവസാനംവരെ ഒളിവിൽതന്നെ കഴിയാൻ തീരുമാനിച്ചു. അവർക്ക് ഗാന്ധിജി 1944 ജൂൺ 30-ാംതീയതി എഴുതിയ കത്താണിതു്. (തനിക്കെതിരേയുള്ള അറസ്റ്റുവാറണ്ട് 1946 ആരംഭത്തിൽ പിൻവലിക്കപ്പെട്ടതിനു ശേഷം മാത്രമാണ് അവർ പുറത്തു വന്നതു്.)

ളാണു്. നിങ്ങൾ വളരെ അടുത്തായിരിക്കുന്ന സ്ഥിതിക്കു നിങ്ങളെ കാണാൻ എനിക്കു് ആഗ്രഹമുണ്ടു്....അതു നിങ്ങൾക്കു് അസാദ്ധ്യമാണെങ്കിൽ എന്റെ ഉപദേശം ഇതാണു്: കീഴടങ്ങുന്നതാണു് കുറേക്കൂടെ നല്ല മാർഗമെന്നു നിങ്ങൾക്കു തോന്നാത്തപക്ഷം, നിങ്ങൾ കീഴടങ്ങണമെന്നു ഞാൻ ആഗ്രഹിക്കുന്നില്ല. അഹിംസയുടെ പ്രയോഗത്തിൽ, രഹസ്യം ഒരു പാപമാണെന്നു കരുതാനാണു ഞാൻ ശീലിച്ചിട്ടുള്ളതു്. പക്ഷേ, യാന്ത്രികമായി അതിനെ അനുസരിക്കാൻ സാധ്യമല്ല....അതിനാൽ എന്താണു് ഉചിതമെന്നു നിർണയിക്കാൻ ഏററവും കഴിവുള്ളതു നിങ്ങൾക്കായിരിക്കണം. 1942 ആഗസ്റ്റ് 8–ാംതീയതി കോൺഗ്രസ് കൈക്കൊണ്ട മഹത്തായ തീരുമാനത്തിന്റെ അവസാന വാക്യത്തിൽ അതു നല്കുന്ന അന്ത്യസന്ദേശവും ഇതുതന്നെയല്ലേ?....നിങ്ങളുടെ ഏക മാർഗദർശി ഈശ്വരനായിരിക്കട്ടെ; അദ്ദേഹം നിങ്ങളോടു് ആവശ്യപ്പെടുന്നതുപ്പോലെ പ്രവർത്തിക്കുക. ഇത്രയും ഞാൻ വാഗ്ദാനം ചെയ്യാം: നിങ്ങൾ ചെയ്യുന്നതു് എന്തായാലും, ഞാൻ നിങ്ങളെപ്പററി വിധി പറയുകയില്ല.

## 65

## പി. സി. ജോഷിക്കു്

ജൂൺ 11, 1944

എന്റെ പ്രിയപ്പെട്ട ജോഷി,

*നാം തമ്മിൽ കണ്ടപ്പോൾ ഞാൻ ഉന്നയിച്ച ചോദ്യങ്ങൾക്കു് ഉടൻതന്നെ ഒരു മറുപടി കിട്ടുമെന്നു് എനിക്കു പ്രതീക്ഷയുണ്ടായിരുന്നു. അതിനിടയ്ക്കു ചില ചോദ്യങ്ങൾകൂടി ഉദിക്കാൻ ഇടയായിട്ടുണ്ടു്. എന്റെ ആദ്യത്തെ ചോദ്യങ്ങൾക്കു മറുപടി തന്നതിനുശേഷം ഇവയ്ക്കുംകൂടി സദയം മറുപടി നല്കുക.

1. 'ജനങ്ങളുടെ യുദ്ധ'ത്തിൽ 'ജനങ്ങൾ' എന്നതിന്റെ അർത്ഥമെന്താണു്? ഇന്ത്യയിലെ ജനലക്ഷങ്ങൾക്കോ, ആഫ്രിക്കയുടെ കിഴക്കും തെക്കും പടിഞ്ഞാറും ഭാഗത്തുള്ള നിഗ്രോകൾക്കോ, അമേരിക്കയിലെ നീഗ്രോകൾക്കോ വേണ്ടിയുള്ള യുദ്ധമെന്നോ, അഥവാ അവർക്കെല്ലാം വേണ്ടിയുള്ള യുദ്ധമെന്നോ അതിനു് അർത്ഥമുണ്ടോ? അത്തരമൊരു യുദ്ധത്തിലാണോ സഖ്യകക്ഷികൾ വ്യാപൃതരായിരിക്കുന്നതു്?

---

65 Correspondence between Mahatma Gandhi and P. C. Joshi, p.2

* ഇന്ത്യൻ കമ്യൂണിസ്റ്റുപാർട്ടിയുടെ അന്നത്തെ ജനറൽ സെക്രട്ടറിയായിരുന്ന ശ്രീ ജോഷി. 1944-ൽ ഗാന്ധിജി തടങ്കലിൽനിന്നു വിമുക്തനായപ്പോൾ, ഇന്ത്യൻ കമ്യൂണിസ്റ്റുപാർട്ടി അദ്ദേഹത്തെ രാഷ്ട്രപിതാവായി വാഴ്ത്തി. ജോഷി സേവാഗ്രാമിൽ ചെന്നു് ഗാന്ധിജിയെ കണ്ടു. 'ക്വിററ് ഇന്ത്യാ' സമരത്തിൽ കമ്യൂണിസ്റ്റുപാർട്ടിക്കുള്ള പങ്കിനെക്കുറിച്ചു ജനങ്ങൾക്കിടയിൽ വ്യാപിച്ചിട്ടുണ്ടെന്നു് ആരോപിക്കപ്പെടുന്ന തെററിദ്ധാരണ നീക്കണമെന്നു ജോഷി ആവശ്യപ്പെട്ടു. ഈ ഘട്ടത്തിൽ ഗാന്ധിജി എഴുതിയവയാണു് ഈ കത്തും അടുത്തതും. (ഇതു മുതൽ 68 വരെയുള്ള കത്തുകൾ ജോഷിക്കുള്ളവയാണു്).

2. നിങ്ങൾ പ്രതിനിധാനംചെയ്യുന്ന കമ്മ്യൂണിസ്റ്റുപാർട്ടിയുടെ ധനാഗമമാർഗ്ഗങ്ങൾ പൊതുപരിശോധനയ്ക്കു വിധേയമാണോ? അങ്ങനെയാണെങ്കിൽ അതെല്ലാം ഞാൻ കാണാമോ?

3. കഴിഞ്ഞ രണ്ടു വർഷക്കാലമായിട്ട തൊഴിലാളികളുടെ പണിമുടക്കുകൾ സംഘടിപ്പിക്കുന്നവരേയും നയിക്കുന്നവരേയും അറസ്റ്റു ചെയ്യാൻ അധികാരികളെ കമ്മ്യൂണിസ്റ്റുപാർട്ടി സജീവമായി സഹായിക്കുന്നുണ്ടെന്നു പറയപ്പെടുന്നു.

4. ശത്രുതാപരമായ ഉദ്ദേശ്യത്തോടുകൂടി കോൺഗ്രസ്സ് സംഘടനയ്ക്കുള്ളിൽ കടന്നുകൂടുകയെന്ന നയം കമ്മ്യൂണിസ്റ്റുകക്ഷി അംഗീകരിച്ചിട്ടുണ്ടെന്നു കേൾക്കുന്നു.

5. കമ്മ്യൂണിസ്റ്റുകക്ഷിയുടെ നയം പുറമേനിന്ന് അനുശാസിക്കപ്പെടുകയല്ലേ?

നിങ്ങളോട്, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി.

66

ജൂലൈ 30, 1944

പ്രിയസുഹൃത്തേ,

ജൂൺ 14—ാംതീയതി നിങ്ങൾ എഴുതിയ കത്ത് യഥാസമയം എനിക്കു കിട്ടി. ശ്രീ കുമാരമംഗലത്തിന്റെ കൈയിൽ ജൂലൈ 26—ാം തീയതി കൊടുത്തയച്ച കത്തും കിട്ടി.

എന്റെ ആദ്യത്തെ ചോദ്യത്തിനുനിങ്ങൾ തന്ന മറുപടി മറ്റൊരു ചോദ്യത്തിനു പ്രേരകമായിത്തീരുന്നു. അതിനു നിങ്ങൾ മറുപടി തരണം. സഖ്യകക്ഷികളുടെ കൂട്ടത്തിലുള്ള പ്രധാന നടന്മാർ ഒരു തരത്തിലും യഥാർത്ഥ ജനാധിപത്യപ്രവണത ഉള്ളവരല്ലെങ്കിലും, യുദ്ധം അവസാനിക്കുന്ന കാലത്തോടുകൂടി അവരുടെ ദുരുദ്ദേശ്യങ്ങൾ കുഴപ്പത്തിലായിത്തീരുമെന്നും, ലോകത്തൊട്ടാകെയുള്ള ജനങ്ങൾക്കുപെട്ടെന്ന് ആത്മപ്രകാശത്തിനു വഴി കണ്ടുപിടിക്കാനും ഇന്നത്തെ നേതാക്കളെ നിഷ്കാസനം ചെയ്യാനും കഴിയുമെന്നും ഞാൻ മനസ്സിലാക്കുന്നു. ആ മറുപടി അനുസരിച്ച് ജനതകളുടെ കൂട്ടത്തിൽ നമ്മേയും മററ് ഏഷ്യക്കാരേയും നീഗ്രോകളേയും, അക്കാരണത്താൽ, ഒരുപക്ഷേ, ജപ്പാനിലേയും ജർമനിയിലേയും തൊഴിലാളിവർഗങ്ങളേയുംകൂടി, ഉൾപ്പെടുത്താൻ എനിക്ക് അവകാശമുണ്ടെന്നു കാണുന്നു. അതാണ് നിങ്ങളുടെ വിശ്വാസമെങ്കിൽ, ഞാൻ അതിൽ പങ്കുകൊള്ളുന്നില്ലെന്നു തുറന്നു പറയേണ്ടിയിരിക്കുന്നു; എങ്കിലും ഒരു തുറന്ന മനഃസ്ഥിതി, ഞാൻ വെച്ചുപുലർത്തുന്നുണ്ട്. 'ജനങ്ങളുടെ യുദ്ധം' എന്ന നാമധേയം അത്യന്തം വഴിതെററിക്കുന്ന പ്രയോഗമാണെന്നു ഞാൻ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

66 Correspondence between Mahatma Gandhi and P. C. Joshi, pp. 17-22

ജനസ്വാധീനതയുള്ള ഒരു കക്ഷിയെങ്കിലും അതിനെ ജനങ്ങളുടെ സമരമായി കരുതുന്നുണ്ടെന്നു് അവകാശപ്പെടാൻ ഇതു് ഇന്ത്യാഗവണ്മെൻറിനെ സഹായിക്കുന്നു. മുമ്പു് ഈ യുദ്ധം നാസി കൂട്ടുകെട്ടിനു് എതിരായി സാമ്രാജ്യമനോഭാവത്തോടുകൂടി നടത്തിയിരുന്ന ഒരു യുദ്ധമായിരുന്നു; അതിനെ ഒരു 'ജനങ്ങളുടെ യുദ്ധ'മാക്കി മാററാൻ സഖ്യകക്ഷികളോടു് റഷ്യ ചെയ്യ പരിമിതമായ സഖ്യത്തിനു കഴിയുമെന്നു കരുതാൻ ഭാവനയെ എത്രത്തോളം വലിച്ചു നീട്ടിയാലും സാദ്ധ്യമല്ലെന്നുകൂടി ഞാൻ സൂചിപ്പിച്ചുകൊള്ളട്ടെ.

എൻെറ അഭിപ്രായം ഇതായതുകൊണ്ടു്, 'ഈ യുദ്ധം ലോകത്തെ രണ്ടു ചേരികളായി വിഭജിച്ചിരിക്കുന്നു' എന്നുള്ള നിങ്ങളുടെ വാദത്തിനു ഞാൻ ഇനി മറുപടി പറയുന്നതു് അനാവശ്യമായിരിക്കും. പാറക്കെട്ടിനും (Seylla) കടൽച്ചുഴിക്കും (Charybdis)ഇടയ്ക്കു് ഞാൻ ഏതു വഴിക്കു് കപ്പലോടിച്ചാലും അതു കപ്പൽതകർച്ചയിൽ കലാശിക്കും. ആകയാൽ ഞാൻ കൊടുങ്കാററിൻെറ നടുവിൽ കഴിയേണ്ടിയിരിക്കുന്നു. ഒരു പോംവഴി ഞാൻ നിർദ്ദേശിച്ചു. സ്വാഭാവികമായിത്തന്നെ അതു തിരസ്കൃതമായി. എന്തുകൊണ്ടെന്നാൽ ഇപ്പോൾ ഇന്ത്യയെ ഗ്രസിച്ചിരിക്കുന്ന ശക്തിക്കു് ആ പിടി അയച്ചുവിടാൻ സമ്മതമില്ല. ഈ കത്തു് നിങ്ങൾക്കു് എഴുതിക്കൊണ്ടിരിക്കവേ, വീണ്ടുംവീണ്ടും ഞാൻ നിങ്ങളുടെ വാദം വായിച്ചു. എൻെറ ദൃഷ്ടിയിൽ അതിനു വാസ്തവികതയില്ലാത്തതുകൊണ്ടു്, ഓരോ ഖണ്ഡികയും എന്നെ പീഡിപ്പിക്കുന്നു. നിങ്ങളുടെ കക്ഷിയോടു് എനിക്കുള്ള പ്രതികൂലമനോഭാവത്തെ ആസ്പദമാക്കിക്കൊണ്ടല്ല, ഒന്നാം ചോദ്യത്തിനു നിങ്ങൾ തന്ന മറുപടി ഞാൻ പരിശോധിച്ചതെന്നു നിങ്ങൾ വിശ്വസിക്കണം.

ചോ: 2. നിങ്ങളുടെ ഉത്തരം ഒരു പരിധിവരെ തികച്ചും സംതൃപ്തികരമാണെന്നു ഞാൻ കരുതുന്നു. നിങ്ങളുടെ ധനാഗമമാർഗത്തെപ്പററി കൂടുതൽ തെളിവു തരാൻ ഞാൻ ആവശ്യപ്പെടുകയില്ല.

നിങ്ങളുടെ മറുപടികളെപ്പററി പ്രതിപാദിച്ചതിനു ശേഷം എൻെറ വൈഷമ്യങ്ങൾ നിങ്ങളുടെ മുന്നിൽ വെക്കാം. മററു ചോദ്യങ്ങൾക്കു നിങ്ങൾ നൽകുന്ന ഉത്തരങ്ങൾക്കു വിശദമായ ഒരു മറുപടി ആവശ്യമില്ല. നിങ്ങളുടെ ഉത്തരങ്ങൾ ഞാൻ മനസ്സിലാക്കുന്നു, അവയെ വിലമതിക്കയും ചെയ്യുന്നു. എനിക്കു മുൻ ധാരണയില്ലാതിരുന്നെങ്കിൽ, നിങ്ങളുടെ മറുപടികൾ അംഗീകരിക്കാൻ ഒരു വൈമനസ്യവും എനിക്കു കാണുമായിരുന്നില്ല. എന്നാൽ, എൻെറ വൈഷമ്യം യഥാർത്ഥമത്രെ. നിങ്ങളുടെ അനുഭാവത്തിനുവേണ്ടി ഞാൻ അപേക്ഷിക്കുന്നു. എനിക്കു മുൻ ധാരണകളുണ്ടെന്നു ഞാൻ സമ്മതിക്കുമ്പോൾ, എന്നോടു നിങ്ങൾ ക്ഷമിക്കണമെന്നും നിങ്ങളുടെ കഴിവനുസരിച്ചു് എൻെറ മുൻധാരണകളെ ദൂരീകരിക്കാൻ ശ്രമിക്കണമെന്നും നിങ്ങളോടു ഞാൻ അഭ്യർത്ഥിക്കയാണു്. ഞാൻ ആരെ കാണണമെന്നു നിങ്ങൾ അഭിലഷിക്കുന്നുവോ, അവരെ കാണാനും, ഞാൻ വായിക്കണമെന്നു നിങ്ങൾ പറയുന്നതെന്തും വായിക്കാനും, നിങ്ങൾ കൊണ്ടുവരുന്ന

ഏതൊരു വാദവും ഏതൊരു വസ്തുതയും കഴിയുന്നിടത്തോളം ശാന്തമായി പരിശോധിക്കാനും ഞാൻ സന്നദ്ധനാണെന്നു നിങ്ങൾക്കു് ഉറപ്പു നൽകാൻ മാത്രമേ എനിക്കു കഴിവുള്ളു. എന്റെ മുൻധാരണകളെ ആസ്പദമാക്കിയല്ല ഞാൻ പ്രവർത്തിച്ചതെന്നുംകൂടി നിങ്ങൾക്കു് ഉറപ്പു തരുന്നു; ആ മുൻ ധാരണകൾ ഘനീഭവിച്ചു്, നിങ്ങളുടെ കക്ഷി തിന്മയുടെ ശക്തിയെയാണു് പ്രതിനിധാനം ചെയ്യുന്നതെന്നും സ്വാതന്ത്ര്യസമരത്തിന്റെ പാതയിൽ അതു് ഒരു യഥാർത്ഥ തടസ്സമാണെന്നുമുള്ള ഉറച്ച വിശ്വാസമായിത്തീരാത്തപക്ഷം, ഞാൻ അപ്രകാരം പ്രവർത്തിക്കയില്ല. ആ വിശ്വാസം എനിക്കു് എളുപ്പത്തിൽ ഉണ്ടാകാൻ ഇടയില്ല. എന്നാൽ, എനിക്കതുണ്ടാകുന്നുവെങ്കിൽ, അതിൽനിന്നു് എന്നെ അകററാൻ സൗകര്യം കിട്ടത്തക്കവണ്ണം നിങ്ങൾക്കു മുന്നറിയിപ്പു ലഭിക്കുകയും ചെയ്യും. നിങ്ങളുടെ യോഗ്യത എനിക്കറിയാം. വളരെ സമർത്ഥരായ യുവതീയുവാക്കന്മാർ നിങ്ങളുടെ അധീനതയിലുണ്ടു്; എനിക്കുണ്ടെന്നു ഞാൻ അവകാശപ്പെടുന്നിടത്തോളം നിസ്വാർത്ഥതയും അവർക്കുണ്ടു്. നിങ്ങളെല്ലാവരും കഠിനാദ്ധ്വാനികളാണു്; അസാമാന്യമായ ഓജസ്സു് നിങ്ങൾക്കുണ്ടു്;നിങ്ങളുടെ പ്രവർത്തകന്മാരെ നിഷ്കൃഷ്ടമായ അച്ചടക്കത്തിനു് അധീനരാക്കിയിട്ടുണ്ടു്. ഇവയെല്ലാം ഞാൻ വിലമതിക്കയും ആദരിക്കയും ചെയ്യുന്നു.എനിക്കു് ഏതെങ്കിലും മുൻ ധാരണകൾ ഉണ്ടെന്നുള്ള കാരണത്താൽ ഇത്തരമൊരു ശക്തിയെ എളുപ്പത്തിൽ ഞാൻ കൈവിടുകയില്ല.

യഥാസമയം നിങ്ങൾ എനിക്കു തന്ന മറുപടികളെപ്പററി അഭിപ്രായം പറയാൻ ക്രമത്തിലധികം സമയം എനിക്കു വേണ്ടിവന്നിട്ടുണ്ടെങ്കിൽ, അതിന്റെ കാരണം പറയാം. എനിക്കു കൃത്യബഹുലത ഉണ്ടായിരുന്നെന്നു നിങ്ങൾക്കറിയാമല്ലോ. അതിനു പുറമേ, നിങ്ങളുടെ കക്ഷിക്കു് എതിരായി ഞാൻ ആവശ്യപ്പെടാതെതന്നെ എന്റെമേൽ വർഷിക്കപ്പെടുന്ന തെളിവുകൾ ഞാൻ പരിശോധിച്ചുകൊണ്ടിരിക്കയായിരുന്നു. അവരുടെ പേരുകൾ ഉപയോഗിക്കാൻ എന്നെ അനുവദിക്കണമെന്നു ഞാൻ ആവശ്യപ്പെട്ടു; അവർ അനുവാദം തരികയും ചെയ്തിട്ടുണ്ടു്. ഏററവും ഒടുവിൽ കിട്ടിയതു് ആദ്യം പറയാം. അതായതു്, ബാബു മനോരഞ്ജൻ ചൗധുരി. അയാൾ വരാൻ പോകുന്നുണ്ടെന്നു ഞാൻ അറിയുകപോലും ചെയ്തിരുന്നില്ല; ഒരു സന്ദർശനസമയം നിശ്ചയിക്കണമെന്നു് അയാൾ ആവശ്യപ്പെട്ടപ്പോഴും, രാജാജിപദ്ധതി ഞാൻ അംഗീകരിക്കുന്നതിനെ സംബന്ധിച്ചായിരുന്നു ആ സന്ദർശനം. എന്നാൽ, ദേശീയലക്ഷ്യത്തിനു കമ്യൂണിസ്റ്റുകൾ വമ്പിച്ച ക്ഷതം വരുത്തിവച്ചിട്ടുണ്ടെന്നു് എന്നോടു പറയാനാണു് അയാൾ യഥാർത്ഥത്തിൽ എന്റെ സമയത്തിൽ സിംഹഭാഗവും വിനിയോഗിച്ചതു്. എന്റെ മുന്നിൽ യഥാർത്ഥത്തിൽ ഉപയോഗിക്കപ്പെട്ടതിനേക്കാൾ വളരെ മാർദവമുള്ള പദമാണു് ഞാൻ ഉപയോഗിക്കുന്നതു്. അയാൾ ചില രേഖകൾ തന്നിട്ടു പോയി. അവ പഠിക്കുന്നതിനു് എനിക്കു കഴിഞ്ഞിട്ടില്ല. ഒരു പുസ്തകവും അയാൾ എനിക്കു തന്നിട്ടുണ്ടു്;

അതു ഞാൻ സ്വകാര്യമായി ഒന്നു മറിച്ചുനോക്കി; അസുഖകരമായ കാര്യങ്ങൾ പ്രതിപാദിക്കുന്ന പുസ്തകമാണതു്. നിങ്ങൾ അയയ്ക്കുന്ന ഏതൊരു പ്രതിനിധിക്കും ആ പുസ്തകം കാണാവുന്നതാണു്. ഒരു പക്ഷേ, നിങ്ങൾതന്നെ അതു കണ്ടിട്ടുണ്ടായിരിക്കാം.

മറേറതു് ബസ്വാഡയിലെ ശ്രീജിത് കലേശ്വരറാവുവാണു്. അയാൾ സുദീർഘമായ ഒരു കത്തു് എനിക്കു് അയച്ചുതന്നു. അതിലെ പ്രധാനപ്പെട്ട ഭാഗങ്ങൾ ഞാൻ ഉദ്ധരിക്കുന്നു. (ഇതോന്നിച്ചടക്കംചെയ്ത കത്തു നോക്കുക.) പരിചിതരും അജ്ഞാതരുമായ ആളുകളിൽനിന്നു് എനിക്കു കിട്ടിയിട്ടുള്ള അസംഖ്യം കത്തുകൾകൂടി ഇതിനോടു ചേർക്കുക; എല്ലാം പാർട്ടിയെ അപലപിക്കുന്നവയാണു്. ശ്രീ ജയപ്രകാശ് നാരായണും വ്യാമോഹവിമുക്തനായെന്നു ഞാൻ മനസ്സിലാക്കുന്നു.

മിയാൻ ഇഫ്ത്തിക്കാറുദ്ദീൻ, ഷൗക്കത്, അൻസാരി എന്നിവരുടെ പേരുകൾ നിങ്ങൾ എനിക്കു നിർദേശിച്ചുതന്നു. രണ്ടുപേരെയും എനിക്കു നല്ലവണ്ണം അറിയാം; അവരോടു് എനിക്കു വലിയ ബഹുമാനവുമുണ്ടു്. നിർഭാഗ്യവശാൽ ഇഫ്ത്തിക്കാറുദ്ദീൻ ജയിലിലാണു്. ഷൗക്കത്തിനോടു് ഒരിക്കലും ഞാൻ കമ്യൂണിസത്തെപ്പററി സംസാരിച്ചിട്ടില്ല. അയാളേയും പത്നിയായ സൊഹ്റയേയും ഞാൻ പരിചയപ്പെട്ടതു് അവരുടെ രാഷ്ട്രീയപ്രവൎത്തനത്തിനു ബാഹ്യമായിട്ടാണു്. എങ്കിലും എൻെറ കൈവശം ബലമായി വന്നുചേൎന്നിട്ടുള്ള തെളിവുകളെ—അവയുടെ ഒരു വിഹഗവീക്ഷണമാണു നിങ്ങൾക്കു ഞാൻ നൽകിയതു്—നിർമാർജനം ചെയ്യാൻ അവർ നൽകുന്ന സാമാന്യമായ ഉറപ്പുകൾക്കൊന്നും സാദ്ധ്യമല്ല. ഈ തെളിവുകളെല്ലാം പക്ഷപാതപരമെന്നു പറഞ്ഞു തള്ളിക്കളയരുതെന്നു നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു. നിങ്ങളെ വിമർശിക്കുന്നവർ എത്ര അറിവില്ലാത്തവരായിരുന്നാലും, അവരോടു നിങ്ങൾക്കു കോപം തോന്നരുതെന്നും ഞാൻ ആവശ്യപ്പെടുന്നു. അവരുടെ വിമർശനം വെറുപ്പും വിദ്വേഷവും കലൎന്ന ഉദ്ദേശ്യത്തോടുകൂടിയാണു നടത്തപ്പെടുന്നതെങ്കിൽ, നിങ്ങൾക്കു കോപം തോന്നാൻ നീതിയുക്തമായ കാരണമുണ്ടെന്നു പറയാം. എനിക്കുവേണ്ടിയും രാജ്യത്തിനു് ഒട്ടാകെവേണ്ടിയും ഞാൻ നിർദേശിച്ച രീതിയിൽ, സ്വാതന്ത്ര്യമെന്ന ലക്ഷ്യത്തിനുവേണ്ടി, സമരംചെയ്യാൻ നിങ്ങളിൽ ഓരോരുത്തരുടേയും സേവനം വിനിയോഗിക്കുന്നതിനാണു ഞാൻ ആഗ്രഹിക്കുന്നതെന്നു നിങ്ങൾ വിശ്വസിക്കണം. ഞാൻ അപഥത്തിൽ സഞ്ചരിക്കയാണെന്നും നിങ്ങളുടെ മാർഗമാണു ശരിയെന്നും എനിക്കു ബോദ്ധ്യം വന്നാൽ, നിങ്ങളുടെ പക്ഷത്തേക്കു് എന്നെ നിങ്ങൾ പരിവൎത്തനം ചെയ്യുന്നതു് എനിക്കു സമ്മതമാണു്; നിങ്ങളുടെ അണികളിൽ ഒരംഗമായിച്ചേരാൻ ആഗ്രഹിക്കുന്ന ഒരു സേവകനെന്ന നിലയിൽ ഞാൻ സന്തോഷസമേതം നിർവ്യാജസേവനം ചെയ്യാം.

നിങ്ങളുടെ, ആത്മാൎത്ഥതയുള്ള,
എം. കെ. ഗാന്ധി.

ഇതോടൊന്നിച്ച് അടക്കംചെയ്ത കത്ത്:

'കമ്യൂണിൽ അവർ നാടകങ്ങഠം അഭിനയിച്ചിരുന്നു. അവയിൽ ഓരോന്നിൻേറയും ഇതിവൃത്തത്തിൽ വെടിവെയ്പും വധശിക്ഷയും രക്തപങ്കിലമായ കൊലയും ഉഠംപ്പെട്ടിരുന്നു. വിദ്യാത്ഥികളായ അംഗങ്ങളുടെ കൈപ്പടത്തിൽ ചെമന്ന ചായം പുരട്ടി ആരാച്ചാരായിട്ടും കൊലയാളികളായിട്ടും അവരെ അഭിനയിപ്പിച്ചു. ഓരോ ദിവസവും അവർ പതിവായി കമ്യൂണിൽ മത്സ്യം പാകംചെയ്യിച്ചിരുന്നു. സകല അംഗങ്ങളും ഒരേ മേശയ്ക്കു ചുററും ഇരിക്കണമെന്ന നിർബന്ധമുണ്ടായിരുന്നു. ബ്രാഹ്മണരേയും വൈശ്യന്മാരേയുംപോലെ പരമ്പരയാ സസ്യഭുക്കുകളായ ആളുകഠംക്കു ഹിംസയോടു വെറുപ്പു തോന്നാതിരിക്കുന്നതിനുവേണ്ടി, മാംസം തിന്നാൻ അവരെ മനഃപൂർവം പഠിപ്പിച്ചിരുന്നു. അവരിൽ വിദ്യാർത്ഥികളും ഉഠംപ്പെട്ടിരുന്നു. ഗാന്ധിക്കു അഹിംസയിൽ നിർബന്ധമുള്ളതുകൊണ്ടാണു താൻ മാംസം കഴിച്ചുതുടങ്ങിയതെന്ന് ഒരു എം. എ. ക്കാരനായ ബ്രാഹ്മണൻ എന്നോടു പറഞ്ഞു. ഇരുപതു വർഷത്തിലധികം കാലം താൻ ഉപയോഗിച്ചുകൊണ്ടിരുന്ന നശിച്ച ഖദറിൽനിന്നു തനിക്കു് അന്നുമുതലാണു മോചനം സിദ്ധിച്ചതെന്നു ബി. എസ്സി. ക്കാരനായ മറെറാരു വൈശ്യൻ പറഞ്ഞു, അയാഠം മാംസഭോജനത്തിനുവേണ്ടി വാശിയോടുകൂടി വാദിക്കുന്ന ഒരാളായിത്തീർന്നു. അവിടെ മുററത്തു് അവർ ക്ലാസ്സുകഠം നടത്തി. ഗാന്ധിക്കും സത്യത്തിനും അഹിംസയ്ക്കും കോൺഗ്രസ് നേതൃത്വത്തിനും ഈശ്വരനും ഖദറിനും ഗ്രാമീണവ്യവസായങ്ങഠംക്കും അവർ എതിരായിരുന്നു. ലൈംഗികാരാജകത്വത്തെ അനുകൂലിച്ചുകൊണ്ടു് അവർ പ്രസംഗിച്ചു. ഗാന്ധി ഇന്ത്യയിലെ 'റാസ്പുട്ടിൻ' ആണെന്നു് അവരുടെ ഒരു നേതാവു് ഒരു യോഗത്തിൽ പ്രഖ്യാപിച്ചു....എംഗൽസ് എഴുതിയ ഒരു പുസ്തകമാണു് അവർ പഠിച്ചിരുന്നതു്; അതിൽ അദ്ദേഹം സംഘവിവാഹത്തിനോ ഇരട്ടവിവാഹത്തിനോ വേണ്ടി വാദിക്കുന്നുണ്ടു്. (രണ്ടു ഭത്താക്കന്മാക്കു് ഒന്നിച്ചു രണ്ടു ഭാര്യമാരുള്ള വിവാഹസമ്പ്രദായമാണു് അതു്.) ഏകഭാര്യാത്വം സ്ത്രീകളുടെ സ്വാതന്ത്ര്യത്തെ അടിച്ചമത്താൻവേണ്ടി ബൂർഷ്വാകഠം കണ്ടുപിടിച്ചതാണെന്നു് അദ്ദേഹം അപലപിക്കുന്നു....സാധാരണക്കാരായ കോൺഗ്രസ്സുകാക്കെതിരായി പോലീസുകാക്കുവേണ്ടി അവർ ചാരവൃത്തിയും ഒററും നടത്തിയിരുന്നു;പ്രത്യേകിച്ചും ദേശീയവാദികളായ വിദ്യാർത്ഥികഠം, യുവാക്കന്മാർ, കാർഷികജോലിക്കാർ എന്നിവക്കു് എതിരായിട്ടു്; ഇവരെയൊക്കെയാണു് പ്രധാനപ്പെട്ട എതിരാളികളായി അവർ ഗണിക്കുന്നതു്. വടികഠം ഉപയോഗിക്കാനും എതിരാളികളെ തല്ലി അമത്താനും അവക്കു പാർട്ടിനേതാക്കന്മാരിൽനിന്നു രഹസ്യനിർദേശം കിട്ടിയിരുന്നു; എതിരാളികളെ പോലീസുകാരുടെ കൈയിൽ ഏല്പിക്കുന്നതിനു പുറമേയാണു് ഇതു്. പോലീസുകാക്കു കള്ളവിവരങ്ങഠംപോലും അവർ നല്കിയിരുന്നു.'

67

സെപ്റ്റംബർ 15, 1944

പ്രിയപ്പെട്ട ജോഷി,

നിങ്ങളുടെ കത്തിനു വളരെ നന്ദി.

നിങ്ങൾ അറിയാതെ പ്രകടിപ്പിച്ചുപോയ ചൂട്ട് ഞാൻ സാരമാക്കുന്നില്ല. എന്റെ ഭാഷ നിങ്ങളിൽ ഉളവാക്കിയ അസുഖത്തിനു ഞാൻ ക്ഷമാപണം ചെയ്യുന്നു. സദുദ്ദേശ്യത്തോടുകൂടിയാണു ഞാൻ എഴുതിയതെന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമല്ലോ. എന്റെ മുൻ ധാരണകൾപോലും വെളിപ്പെടുത്താത്തപക്ഷം, പാർട്ടിയോട്ട് അടുക്കാൻ എനിക്കു കഴിയുമായിരുന്നില്ല. എന്റെ സൗഹാർദപരമായ സമീപനവും തുറന്ന മനഃസ്ഥിതിയും ആദരിക്കപ്പെടുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു. ഏതായാലും പാർട്ടിയേയും അതിന്റെ നേതാക്കളേയുംകുറിച്ച് പഠനം ഞാൻ തുടരേണ്ടതാണ്.

നിങ്ങളുടെ ഉപദേശം ഞാൻ സ്വീകരിച്ചു. നിങ്ങളുടെ കത്ത് ശ്രീ ഭൂലാഭായിയുടെ കൈയിൽ കൊടുത്തു; എനിക്കു നിർദേശങ്ങൾ നല്കി വഴികാണിച്ചുതരാൻ അദ്ദേഹത്തോടു ഞാൻ ആവശ്യപ്പെട്ടു.

നേരിട്ടു കത്തുകൾ അയച്ച് നിങ്ങളെ ഞാൻ ശല്യപ്പെടുത്തുകയില്ല. നിങ്ങൾ പറയുന്ന പൊതുസുഹൃത്തുക്കളിൽക്കൂടെ നിങ്ങളെ മനസ്സിലാക്കാൻ ഞാൻ ശ്രമിക്കാം. സരോജിനിദേവി, ശ്രീ ഭൂലാഭായിയുടെ കൂടെയുണ്ട്. രാജാജി എന്റെക്കൂടെയാണ്. നിങ്ങളുടെ കത്ത് ഭൂലാഭായി മടക്കിയയച്ചു തന്നതിനു ശേഷം രാജാജിയെ കാണിക്കാം.

നിങ്ങളുടെ, ആത്മാർത്ഥതയുള്ള,
എം. കെ. ഗാന്ധി

68

ഫെബ്രുവരി 5, 1945

സഹോദരൻ ജോഷി,

നിങ്ങളുടെ കത്തു കൈപ്പററി. നമ്മുടെ രാഷ്ട്രഭാഷയിൽ അതിനു മറുപടി എഴുതട്ടെയോ?

നിങ്ങൾക്കു ഞാൻ എഴുതാഞ്ഞത്,എഴുത്തയക്കേണ്ടെന്നു നിങ്ങൾ തന്നെ എന്നോട്ട് ആവശ്യപ്പെട്ടിരുന്നതുകൊണ്ടാണ്. അതേ, നിങ്ങൾ പറഞ്ഞതു ശരിതന്നെ. പരാതി എന്റേതായിരുന്നു. നിങ്ങളോട്ട് അടുക്കാൻ ഞാൻ ആഗ്രഹിച്ചു. തെററിദ്ധാരണകൾ നീക്കാൻ ഞാൻ

---

67 Correspondence between Mahatma Gandhi and P. C. Joshi. P 36 (ശ്രീ ജോഷി നല്കിയ വിശദീകരണത്തെക്കുറിച്ച് ഗാന്ധിജി പ്രകടിപ്പിച്ച അഭിപ്രായത്തിൽ അദ്ദേഹം ശക്തിയായി പ്രതിഷേധിച്ചുകൊണ്ട് ഒരു കത്തെഴുതി. അതിന്ന് ഗാന്ധിജി അയച്ച മറുപടിയാണിത്.)

68 Correspondence between Mahatma Gandhi and P. C. Joshi, pp. 39—40

ചോദ്യങ്ങഠം ചോദിക്കയും കത്തെഴുതുകയും ചെയ്യു. അതിൽ കോപി ക്കാൻ കാരണമൊന്നുമില്ല.

സകലതും ഞാൻ ഭൂലാഭായിയുടെ കൈയിൽ ഏല്പിച്ചിരിക്കയാ ണു്. ഒരു സംഗതിയിൽ കുറെ വൈഷമ്യം ഉണ്ടായി. രാജാജി ഒരു കക്ഷിയിൽപെട്ടവനായി കണക്കാക്കപ്പെടുന്നതുകൊണ്ടു് അദ്ദേഹം വിസമ്മതിച്ചു. എൻെറ അഭിപ്രായം ഞാൻ ഇതിനകം പ്രകടിപ്പിച്ചു കഴിഞ്ഞു. നിങ്ങഠം അതു കണ്ടിരിക്കണം. കമ്മ്യൂണിസ്റ്റുകളോടു കുറേക്കൂടെ അടുത്തെത്താൻ ഞാൻ ആഗ്രഹിക്കുന്നു. പക്ഷേ, പരാതി കഠം തുടർച്ചയായി വന്നുകൊണ്ടിരിക്കയത്രേ. ഹബീബിനോടു സക ലതും ഞാൻ പറഞ്ഞിട്ടുണ്ടു്. മോഹൻ വരേണ്ട ആവശ്യമില്ല. എങ്കി ലും അയാഠംക്കു വേണമെന്നുണ്ടെങ്കിൽ വരട്ടെ.

നിങ്ങളുടെ,
എം. കെ. ഗാന്ധി.

69

## മോഹൻ കുമാരമംഗലത്തിനു്

മെയ്യ് 24, 1945

ഏതു സമയത്തും നിങ്ങളെ കാണാൻ എനിക്കു സന്തോഷമാണു ണ്ടായിരുന്നതു്. അതുകൊണ്ടു് ജോഷിയോടു ഞാൻ 'ശരി'യെന്നു പറഞ്ഞു. പക്ഷേ, ഈ രണ്ടു ചോദ്യങ്ങഠംക്കും രണ്ടു വരിയിൽ മറുപടി പറയാൻ കഴിയുമായിരുന്നു. ജോഷിയും ഞാനും തമ്മിലയച്ച കത്തു കഠം ഒരിക്കലും രഹസ്യങ്ങളായിരുന്നില്ല. എന്തായാലും ഉടനടി അവ പ്രസിദ്ധീകരിക്കാവുന്നതാണു്. ഞാനയച്ച ഒരു കത്തിൽ അതു പറഞ്ഞിരുന്നെന്നു തോന്നുന്നു. ഭൂലാഭായിയെ ധൃതിപ്പെടുത്താൻ എനി ക്കു സാദ്ധ്യമല്ല. അയയ്ക്കാൻ എനിക്കു കഴിയുമായിരുന്ന രേഖകളെല്ലാം അദ്ദേഹത്തിനു് അയച്ചുകൊടുത്തു. അദ്ദേഹത്തിൻെറ ഇഷ്ടംപോലെ, ഏതു ദിവസവും അദ്ദേഹത്തിനു തൻെറ അഭിപ്രായം പറയാവുന്നതാ ണു്. അതു് ഒരു വിധിയായിരിക്കയില്ലെന്നാണു് എൻെറ ഭീതി. എൻെറ കൈവശമുള്ള രേഖകളെ ആസ്പദമാക്കി ഒരു പ്രശസ്തനായ അഭിഭാഷകൻ പ്രകടിപ്പിക്കുന്ന അഭിപ്രായമായിരിക്കും അതു്. പക്ഷേ, എൻെറ അഭിപ്രായം ഇനിയും ഞാൻ രൂപീകരിച്ചുകഴിഞ്ഞി ട്ടില്ല. ധൃതിപ്പെട്ടു് യാതൊരു വിധിയും കല്പിക്കാൻ എനിക്കു് ആഗ്ര ഹമില്ല. വിവിധ പ്രവിശ്യകളിലുള്ള സത്യസന്ധരായ അനവധി കോൺഗ്രസ്സുകാർ എന്നെ കാണാറുണ്ടു്. കമ്മ്യൂണിസ്റ്റുകഠംക്കു് തങ്ങ ളുടെ പാർട്ടിയെ സജീവമായി നിലനിർത്തണമെന്നും, കൈയിൽ കിട്ടു

69 ഗാന്ധിജിയും ശ്രീ ജോഷിയും തമ്മിലുള്ള എഴുത്തുകുത്തുകഠം പ്രസിദ്ധീ കരിക്കാൻ, ജോഷിക്കുവേണ്ടി, ശ്രീ മോഹൻ കുമാരമംഗലം ഗാന്ധിജിയുടെ അനു മതി അഭ്യർത്ഥിച്ചിരുന്നു. അതിനുള്ള മറുപടിയാണിതു്. (ഡോ. സുബ്ബരായ ൻെറ മകനായ മോഹൻ കുമാരമംഗലം മദ്രാസിൽ അഡ്വക്കേററാണു്; കമ്മ്യൂണി സ്റ്റ് പ്രവർത്തകനുമാണു്.)

ന്ന ഏതു വടികൊണ്ടും എതിരാളികളെ അടിക്കണമെന്നല്ലാതെ യാതൊരു തത്ത്വനിഷ്ഠയുമില്ലെന്നു് അവർ എനിക്കു് എഴുതി അയയ്ക്കാറുണ്ടു്. ഈ തെളിവുകളേയും എന്റെ അഭിപ്രായത്തിനു് ആസ്പദമായി ഞാൻ സ്വീകരിക്കാൻ ഉദ്ദേശിക്കുന്നില്ല. നിങ്ങളെയോ, ഭട്ലിവാലയെയോ ജോഷിയെയോ ലഖ്നൗവിലെ ഹബീബിനെയോ അപലപിക്കാൻ എനിക്കു തോന്നുന്നില്ല. ഹബീബ് ഒരു മാസത്തിലധികം എന്റെകൂടെ ഉണ്ടായിരുന്നെന്നു ഞാനോക്കുന്നു. അയാളുടെ അച്ഛനുവേണ്ടിയാണു് അയാഠം വന്നതു്. ഞാൻ അയാളെ വളരെ ഇഷ്ടപ്പെടുന്നു. നിങ്ങഠം പ്രതിക്കൂട്ടിൽ നില്ക്കാൻ വിസമ്മതിക്കണമെന്നു് രാജാജി പറയുന്നതിനോടു ഞാൻ യോജിക്കുന്നുണ്ടു്. ഒരു രാഷ്ട്രീയ കക്ഷിക്കെതിരായി വിധി കല്പിക്കാൻ എനിക്കു് ആഗ്രഹമില്ല. എന്റെ സുഹൃത്തുക്കഠം അവരവരുടെ അറിവനുസരിച്ചാണു പ്രവത്തിക്കേണ്ടതെന്നും,എന്റെ തീരുമാനമനുസരിച്ചല്ലെന്നും അവരോടു ഞാൻ പറയാറുണ്ടു്. പരിപൂർണമായ തെളിവിന്റെ അഭാവത്തിൽ എന്റെ അഭിപ്രായം തെററിപ്പോയെന്നുവരാം.

## 70

## എസ്. സദാനന്ദിനു്

ദിൽകുഷ്, പാഞ്ച്ഗണി,
13_7–1944

പ്രിയപ്പെട്ട സദാനന്ദ്,

*നിങ്ങളുടെ കമ്പി കിട്ടി. ഈ മറുപടി ഒരു പത്രപ്രവത്തകനായ നിങ്ങഠംക്കു് പ്രസിദ്ധീകരണത്തിനുവേണ്ടി എഴുതുന്നതാണു്. എങ്കിലും എന്റെ മകനാണെന്നു നിങ്ങഠംക്കുള്ള അവകാശവാദത്തെ ആസ്പദമാക്കി, ആ രീതിയിലാണു ഞാൻ എഴുതാൻ പോകുന്നതു്. ആ അവകാശവാദം നിങ്ങഠം പലപ്പോഴും ആവത്തിച്ചിട്ടുണ്ടു്.

എന്റെ തിരുത്തു നിങ്ങഠം വാക്കുകളാൽ സ്വീകരിച്ചെങ്കിലും,

70 This was Bapu, pp 152—154

* Free Press Journal-ന്റെ പത്രാധിപരായിരുന്ന ശ്രീ എസ്. സദാനന്ദ്. ഗാന്ധിജിയെ പിതൃതുല്യനായിട്ടാണു് താൻ കണക്കാക്കുന്നതെന്നു് അദ്ദേഹം അവകാശപ്പെടാറുണ്ടായിരുന്നു.

കോൺഗ്രസ്സും ലീഗും തമ്മിൽ സൗഹൃദബന്ധം പുനഃസ്ഥാപിക്കുന്നതു സംബന്ധിച്ച് ശ്രീ സി. രാജഗോപാലാചാരി തന്റെ പുതിയ വ്യവസ്ഥകഠം മി. എം. എ. ജിന്നയ്ക്കു സമർപ്പിച്ചതിനെ പരാമർശിച്ചുകൊണ്ടു്, ഗാന്ധിജിയെ ശ്രീ രാജഗോപാലാചാരിയും മററു ചുററിപ്പററി നില്ക്കുന്നവരും 'വഴി തെററിക്കുകയാണെന്നു്' ശ്രീ സദാനന്ദ്, 1944 ജൂലൈ 12-ാംതീയതി തന്റെ പത്രത്തിലെഴുതി. അടിസ്ഥാനരഹിതമായ ഈ ദുരാരോപണത്തിൽ തനിക്കുള്ള പ്രതിഷേധം ഗാന്ധിജി പത്രാധിപരെ രഹസ്യമായി അറിയിച്ചു. പത്രാധിപർ ഉപായത്തിൽ ചെയ്ത ക്ഷമാപണം അദ്ദേഹത്തെ തൃപ്തിപ്പെടുത്തിയില്ലെന്നു കരുതണം. കാരണം, അടുത്ത ദിവസമാണു് (ജൂലൈ 13) ഗാന്ധിജി ഈ കത്തെഴുതിയതു്.

പ്രവൃത്തിയിൽ അതു നിരസിച്ചു. കമ്പികളുടെ ആദ്യഭാഗങ്ങൾ വീണ്ടും വായിച്ചു നോക്കുക; ഞാൻ വിവക്ഷിക്കുന്നതു നിങ്ങൾക്കു മനസ്സിലാക്കാം. നിങ്ങൾ അപ്രകാരം ചെയ്യുന്നപക്ഷം എന്റെ തിരുത്തു സ്വീകരിക്കുന്നതുകൊണ്ടുതന്നെ, എന്നോടു പ്രവത്തിച്ച തെററു പരസ്യമായി നിങ്ങൾ സമ്മതിക്കും.

ഇതിനു വിപരീതമായി സന്തോഷകരമായ ഒരു സംഗതി ഞാൻ പറയാം. ഇന്നലെ എനിക്കു കണ്ടുമുട്ടാൻ ഭാഗ്യം സിദ്ധിച്ച നാലു പത്രപ്രവത്തകന്മാർ അനുഭാവപൂർവം എന്റെ തിരുത്തു സ്വീകരിക്കുകയും, അതിന്റെ പ്രാധാന്യം പൂണ്ണമായി മനസ്സിലാക്കുകയും ചെയ്തു.

എന്നോടു നിങ്ങൾ ചോദിച്ചിട്ടുള്ള ഓരോ ചോദ്യത്തിനും വിശദമായ ഒരു മറുപടി ഞാൻ നല്കാം. എങ്കിലും അവ ആത്മാത്ഥതയോടുകൂടി ചോദിച്ചവയല്ലെന്നു് എനിക്കു തോന്നുന്നു; നിങ്ങളുടെ ധീരത പരസ്യപ്പെടുത്താനായിരിക്കണം നിങ്ങൾ ഉദ്ദേശിച്ചതു്. അനാശാസ്യമായ രൂപത്തിലുള്ള പത്രപ്രചരണമാണു് അതു്.

12—7—1944—ൽ നിങ്ങളുടെ പത്രത്തിൽ നിങ്ങൾ എഴുതിയിരുന്നതു വളരെ വേദനയോടുകൂടി ഞാൻ വായിച്ചു. രാജാജിയുടെ നേക്കു് നീചമായ ഒരാക്രമണം അതിൽ അടങ്ങിയിട്ടുണ്ടു്. ബഹുമാന്യരായ മററു പൊതുക്കാര്യപ്രവത്തകരുടെ നേക്കു് അല്പംകൂടി മിതമായ ഒരാക്രമണവുമുണ്ടു്. രാജാജിയെ ആക്ഷേപിക്കുമ്പോൾ, നിങ്ങൾ കഠിനമായ ഒരു അനീതി തന്നെത്താൻ പ്രവത്തിക്കയും, നിങ്ങളുടെ ദേശീയതാവാദത്തെ അവഹേളിക്കയുമാണു ചെയ്യുന്നതു്. ഞാൻ അറിയുന്നിടത്തോളം, സ്വയം യാതൊന്നും നേടാനില്ലാത്ത രാജാജി, രാജ്യസ്നേഹംമൂലം സർവസ്വവും പരിത്യജിച്ചയാളാണു്; ജനപ്രീതിയെ വിഗണിച്ചുകൊണ്ടു് അദ്ദേഹം തന്റെ മനസ്സാക്ഷിയുടെ പ്രേരണയനുസരിച്ചു പ്രവത്തിച്ചിട്ടുണ്ടു്. രാജാജിയുടെ രാഷ്ട്രീയചിന്തകൾ എന്നോടു് അദ്ദേഹം ചർച്ച ചെയ്തിട്ടില്ലെന്നു പറഞ്ഞുകൊള്ളട്ടെ. ജയിലിൽവെച്ചു ഞാൻ അദ്ദേഹത്തെ മനസ്സിലാക്കിയതുതൊട്ടു്, അദ്ദേഹത്തിന്റെ രാഷ്ട്രീയചിന്തകളോടു് എനിക്കുള്ള അഭിപ്രായവ്യത്യാസം തുടന്നു നിലനില്ക്കയാണു്.

ഇപ്പോൾ ഞാൻ ആഗ്രഹിക്കാതെതന്നെ അക്കാലത്തു രാഷ്ട്രീയവാദപ്രതിവാദത്തിലേക്കു വലിച്ചിഴയ്ക്കപ്പെട്ടിരിക്കുന്നതുകൊണ്ടു്, രാഷ്ട്രീയമായി വലിയ അകൽച്ചയുണ്ടെങ്കിലും, ഇന്നു ചെയ്തുകൊണ്ടിരിക്കുന്നതുപോലെ ആദരവോടുകൂടിത്തന്നെ, അദ്ദേഹവുമായി അക്കാര്യങ്ങൾ ഞാൻ ചർച്ചചെയ്യാം.

എതിരാളികളോടു കാണിക്കേണ്ട മര്യാദയും, അവരുടെ വീക്ഷണഗതികൾ മനസ്സിലാക്കാനുള്ള ആകാംക്ഷയും അഹിംസയുടെ ബാലപാഠങ്ങളത്രെ. എങ്കിലും ഞാൻ സഞ്ചരിക്കാൻ തെരഞ്ഞെടുത്തിട്ടുള്ള ഋജുവായ ഇടുങ്ങിയ പാതയിൽനിന്നു് എന്നെ ഇവയൊന്നും വ്യതി

ചലിപ്പിക്കാൻ ഇടയാകയില്ല; അതു നിങ്ങൾ മററാരെക്കാളും അറിഞ്ഞിരിക്കേണ്ടതാണ്. ആ മാഗ്ഗം പിന്തുടരാനുള്ള എൻെറ നിശ്ചയത്തെ ഇവ ദൃഢീകരിക്കയേയുള്ളു; ഒരിക്കലും എന്നെ ബലഹീനനാക്കുകയില്ല. രാജാജിയെപ്പോലെയുള്ള സമുന്നത നേതാക്കൾക്കോ സന്തതസഹചാരികൾക്കോ എന്നെ വഴിതെററിക്കാൻ കഴിയുമെങ്കിൽ, ഒരു നേതാവെന്ന നിലയിലും അഹിംസയുടെ വ്യാഖ്യാതാവെന്ന നിലയിലും ഞാൻ തീരെ കൊള്ളരുതാത്തവനായിരിക്കണം.

മി. ഗെൽഡർ, അദ്ദേഹമുൾപ്പെട്ട അഭിമുഖസംഭാഷണങ്ങളെക്കുറിച്ചുള്ള കുറിപ്പുകളുടെ സംഗ്രഹം അക്കാലത്തു പ്രസിദ്ധീകരിച്ചതു് സത്യസന്ധമായ ഒരു തെററായിരുന്നെന്നു തോന്നുന്നു. എന്നാൽ എൻെറ അന്തരംഗമനോഭാവത്തിൻെറ അളവു മനസ്സിലാക്കാൻ ഈ രാജ്യത്തിനു് ഒരിക്കൽക്കൂടി അവസരം സിദ്ധിച്ചിരിക്കുന്നുവെന്നതുകൊണ്ടു് അതൊരു അനുഗ്രഹമാണ്. അതിൽ എനിക്കു ലജ്ജിക്കാൻ യാതൊരു കാരണവുമില്ല. എൻെറ ദൗർബലതയുടെ ചിഹ്നമാണ് അതെന്നു ഞാൻ ഒരിക്കലും കരുതിയിട്ടില്ല; നേരേമറിച്ചു് ശക്തിയുടെ അടയാളമത്രെ.

നിങ്ങൾ എനിക്കു യോജിച്ച ഒരു പുത്രനായിരിക്കണമെങ്കിൽ, നിങ്ങളുടെ നയം മുഴുവൻ പുനഃപരിശോധന ചെയ്യുകയും, സത്യത്തിലും അഹിംസയിലുംകൂടെ രാജ്യത്തെ സേവിക്കത്തക്കവണ്ണം പത്രപ്രവത്തനത്തിൽ നിങ്ങൾക്കുള്ള കഴിവുകളെ ഉപയോഗിക്കയും ചെയ്യണം.

നിങ്ങളുടെ പത്രപ്രവത്തന പരിശ്രമംകൊണ്ടു സാമാന്യം നല്ല തോതിൽ ഭൗതികനന്മകൾ നിങ്ങൾക്കു സിദ്ധിച്ചിട്ടുണ്ടു്. ഇനി വേണ്ടിവന്നാൽ ദരിദ്രനായിരിക്കാൻ സന്നദ്ധനാവുക; സാമാന്യജനങ്ങളെ ഇളക്കിവിടുന്നതിനു പകരം, ഇനി അവക്കു കട്ടിസ്വർണ്ണമല്ലാതെ മറെറാന്നും കൊടുക്കാതിരിക്കണം. അതു നിർവഹിക്കേണ്ട വഴി നിങ്ങൾക്കു് അറിഞ്ഞുകൂടെങ്കിൽ, കുറേക്കൂടി വിനീതമായ ഒരു ജീവിതവൃത്തി സ്വീകരിക്കണം. അപ്പോൾ നിങ്ങൾക്കു കുറഞ്ഞപക്ഷം കുഴപ്പം സൃഷ്ടിക്കാതിരിക്കാൻ കഴിയുമെന്നെങ്കിലും അഭിമാനിക്കാം.

മാററമൊന്നും വരുത്താതെ നിങ്ങൾ ഇതു പ്രസിദ്ധീകരിക്കുമെന്നു പ്രതീക്ഷിക്കുന്നു.

നിങ്ങളോടു് ആത്മാത്ഥതയുള്ള,
എം. കെ. ഗാന്ധി (ഒപ്പു്).

71

## അഗതാഹാരിസനു്

ദിൽകുഷ്, പഞ്ചഗണി,
ജൂലൈ 13, 1944

എന്റെ പ്രിയപ്പെട്ട അഗത,*

നിങ്ങറം ജൂൺ 14—ാം തീയതി എഴുതിയ കത്തു കിട്ടി. ഞാൻ ചെയ്യുന്നതെല്ലാം തവിടുപൊടിയായി കലാശിക്കുന്നു. ഞാൻ 'അവിശ്വാസ്യ'നായിരിക്കുന്നിടത്തോളം കാലം, അപ്രകാരംതന്നെ സംഭവിക്കും. അപരാധം ഏററുപറയാൻ എനിക്കു കഴിഞ്ഞാൽ, ഉടനടി എന്റെ വഴി തിരുത്താനും എനിക്കു സാധിക്കും. നേരേമറിച്ച്, ഒരുകാലത്തു് ഔദ്യോഗികമണ്ഡലങ്ങളിൽ എനിക്കനുഭവിക്കാൻ കഴിഞ്ഞുവന്നിരുന്ന വിശ്വാസം നഷ്ടപ്പെടത്തക്കവണ്ണം യാതൊന്നും ഞാൻ ചെയ്തിട്ടില്ലെന്നു് എനിക്കറിയാം.

പ്രവൎത്തകസമിതിയംഗങ്ങളെ കാണാനും, അതിനു് അനുവാദം നേടുന്നതിൽ പരാജയപ്പെട്ടപ്പോറം വൈസ്രോയിയെ കാണാനും ഞാൻ നടത്തിയ ശ്രമം നിങ്ങറംക്കു് അറിവുള്ളതാണു്. ചർച്ചിൽ എന്നെക്കുറിച്ചു വെച്ചുപുലത്തുന്നതായി പറയപ്പെടുന്ന അഭിപ്രായമായിരിക്കാം, ഒരുപക്ഷേ, പ്രധാന വൈഷമ്യം. അദ്ദേഹം പറഞ്ഞതായി ആരോപിക്കപ്പെടുന്ന ആ വാക്യങ്ങറം പലപ്പോഴും ഉദ്ധരിക്കപ്പെടാറുണ്ടു്. ഈ 'നഗ്നനായ ഫക്കീ'റിനെ 'തകൎക്കാൻ' അദ്ദേഹത്തിനു് ആഗ്രഹമുണ്ടെന്നു പറയപ്പെടുന്നു. ശരീരം തകക്കാൻ സാധിക്കും, ആത്മാവിനെ ഒരിക്കലും തകക്കുക സാദ്ധ്യമല്ല. എങ്കിലും ആ വാൎത്ത സത്യമാണെങ്കിൽ—അതു് ഒരിക്കലും നിഷേധിക്കപ്പെട്ടിട്ടില്ല—എന്റെ പരാജയങ്ങളുടെയെല്ലാം കാരണം ഊഹിക്കാൻ അതു വക നല്കുന്നു.

യാതൊന്നും എന്നെ നിരുത്സാഹപ്പെടുത്തുകയോ, നിരാശനാക്കുകയോ ചെയ്യുന്നില്ലെന്നു ഞാൻ ഉറപ്പു തരാം. സത്യത്തെയാണു ഞാൻ പ്രതിനിധാനം ചെയ്യുന്നതെങ്കിൽ, ഈശ്വരൻ ആവശ്യപ്പെടുന്നതുപോലെയാണു ഞാൻ പ്രവൎത്തിക്കുന്നതെങ്കിൽ, ദുർവ്യാഖ്യാനത്തിന്റേയും സംശയത്തിന്റേയും ഭിത്തി തകൎന്നടിയുമെന്നു് എനിക്കറിയാം.

71 Mahatma Gandhi, Correspondence with the Government, 1944—1947, pp. 33—34

* മിസ് അഗതാ ഹാരിസൺ ഒന്നാം ലോകമഹായുദ്ധകാലംമുതൽ സാമൂഹ്യവും, തൊഴിൽപരവും അന്താരാഷ്ട്രീയവുമായ രംഗങ്ങളിൽ പ്രവർത്തിച്ചിട്ടുള്ള ക്വേക്കർ വിഭാഗത്തിൽപെട്ട ഒരു ബ്രിട്ടീഷുകാരിയാണു്. ചൈനയിലും അമേരിക്കയിലും അവർ സേവനമനുഷ്ഠിച്ചിട്ടുണ്ടു്. 1929—ൽ അവർ 'റോയൽ കമ്മീഷൻ ഓൺ ലേബറി'ന്റെകൂടെ ഇന്ത്യയിൽ വന്നു; 1931 മുതൽ സി. എഫ്. ആൻഡ്രൂസുമായി അടുത്തു ബന്ധപ്പെട്ടു. ഇന്ത്യൻ കാര്യങ്ങളെക്കുറിച്ച് ബ്രിട്ടനിൽ ശരിയായ വിവരങ്ങറം പ്രചരിപ്പിക്കാൻ, ഗാന്ധിജിയുടെ ഉപദേശമനുസരിച്ച്, അവർ വളരെ സഹായിച്ചു. അതിനു ശേഷം പല തവണ അവർ ഇന്ത്യയിൽ വരികയുണ്ടായി.

എന്റെ കാര്യത്തിൽ ക്ഷമ കാണിക്കുക. നിങ്ങളോടും നിങ്ങളെപ്പോലുള്ള സുഹൃത്തുക്കളോടും എനിക്കു സഹഭാവമുണ്ട്.

ഹെൻട്രി (പോളാക്ക്) അമേരിക്കയിൽവെച്ച് പത്രങ്ങൾക്ക് എഴുതിയ ഒരു കത്ത്* ഈയിടെ എനിക്കു കിട്ടി. നിങ്ങൾ അദ്ദേഹത്തെ കാണുന്നപക്ഷം, എന്നെ ആ കത്ത് അഗാധമായി വേദനിപ്പിച്ചെന്ന് അദ്ദേഹത്തോടു പറയണം. എന്നെക്കുറിച്ച് കേൾക്കുന്ന കള്ളങ്ങൾ, എന്നോടു കാര്യങ്ങൾ ചോദിച്ചറിയാതെ വിശ്വസിക്കാൻ അദ്ദേഹത്തിനു കഴിയുമെന്നു ഞാൻ ഒരിക്കലും വിചാരിച്ചിരുന്നില്ല.

രാജാജിയുടെ സഹകരണത്തോടുകൂടി വർഗീയപ്രതിസന്ധിക്ക് ഒരു പരിഹാരം കണ്ടുപിടിക്കാൻ ഒരു പരിശ്രമം ഞാൻ നടത്തുകയുണ്ടായി. ഈ കത്ത് അവിടെ കിട്ടുന്നതിനു മുമ്പുതന്നെ, പത്രങ്ങളിൽനിന്ന് അക്കാര്യം നിങ്ങൾ അറിയും. രാജാജി ഏതാനും ദിവസം എന്റെകൂടെ ഉണ്ടായിരുന്നു.

എല്ലാ സ്നേഹിതർക്കും എന്റെ സ്നേഹം. മുരിയലിനു ഞാൻ ഒരു കത്തയച്ചു.

നിങ്ങളുടെ,
ബാപ്പു.

72

## ഡോ. സി. എം. ഡോക്കിന്*

ഞാൻ ഒരു തടവുകാരനായിരുന്നപ്പോൾ നിങ്ങളുടെ മധുരമായ കത്തു കൈപ്പറ്റി. അവിടെനിന്നു ഞാൻ കത്തൊന്നും അയച്ചില്ല. ബായുടെ ശരീരം അഗ്നിജ്ജ്വാലകളിൽ അർപ്പിച്ചുകഴിഞ്ഞെങ്കിലും, അവൾ സർവദാ എന്നോടൊപ്പമുണ്ട്. ബുദ്ധികൊണ്ടും, ഹൃദയംകൊണ്ടും ഈ സത്യം ഞാൻ കാണുന്നുണ്ടെങ്കിലും, ലോകവ്യാപകമായ സഹതാപത്തെ ഞാൻ വിലമതിക്കുന്നു. ഈശ്വരന്റെ നന്മ പൂർവാധികം മനസ്സിലാക്കാൻ ഇത് എന്നെ സഹായിച്ചു....ഞാൻ എഴുതിക്കൊണ്ടിരിക്കുമ്പോൾ, കഴിഞ്ഞ കാലത്തെ ബന്ധങ്ങളെല്ലാം പുനരുജ്ജീവിച്ച് എന്നെ ആനന്ദിപ്പിക്കുന്നു.

---

* ഇവിടെ പരാമർശിക്കുന്ന കത്തിൽ മി. പോളാക്ക്, രണ്ടാം ലോകമഹായുദ്ധത്തോടുള്ള ഗാന്ധിജിയുടെ മനോഭാവത്തേയും, ബ്രിട്ടൻ ദുരിതത്തിലാഴ്ന്നിരുന്ന ഒരു ഘട്ടത്തിൽ നടത്തിയ 'ക്വിററ് ഇന്ത്യാ' സമരത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന പങ്കിനേയും കുറിച്ച് ചില അഭിപ്രായങ്ങൾ പറഞ്ഞിരുന്നു. അവ അത്യന്തം ഹാനികരങ്ങളായ അഭിപ്രായങ്ങളാണെന്ന് ഗാന്ധിജി കരുതി.

72 Incidents of Gandhiji's Life, p. 42

* ഗാന്ധിജിയുടെ ജീവചരിത്രകർത്താവായ പരേതനായ റവറണ്ട് ജെ. ജെ. ഡോക്കിന്റെ പുത്രൻ—ദക്ഷിണാഫ്രിക്കയിൽ ഒരു മിഷണറി (1914—1921)യായിരുന്ന ഡോ. ഡോക് 1923 മുതൽ ജോഹന്നസ് ബർഗിലെ വിററ് വാട്ടേഴ്സ്റാൻഡ് സർവകലാശാലയിൽ പ്രൊഫസറും, പിന്നീട് ബന്തുസ്റ്റഡീസ് വകുപ്പിന്റെ അദ്ധ്യക്ഷനും ആയിത്തീർന്നു. കസ്തൂർബായുടെ മരണാനന്തരം ഗാന്ധിജി എഴുതിയ ഒരു കത്തിൽനിന്ന് എടുത്തതാണ് ഈ ഭാഗം (1944 ജൂലൈ 26).

73
## ജെ. ആർ. ഡി. ടാററായ്ക്കു*

ഞാൻ തെരഞ്ഞെടുത്ത ട്രസ്റ്റികൾക്കു ട്രസ്റ്റ് സമ്പത്തുകളുടെ ഭരണം പ്രയോഗത്തിൽ വിട്ടുകൊടുക്കേണ്ടതാണെന്ന ഒരു ചിന്താഗതിക്കു പ്രചാരം നല്കിയെന്ന അപരാധം ഞാൻ ചെയ്തുപോയി; അതെനിക്കു് അറിയാം. എന്തെങ്കിലും കുഴപ്പം സംഭവിക്കുന്നതിനു മുമ്പു് എന്റെ തെററു ഞാൻ കണ്ടുപിടിച്ചു. അതിനെപ്പററി ചിന്തിക്കുന്തോറും ആ ധാരണയിൽ അന്തർഭവിച്ചിരിക്കുന്ന സങ്കുചിതത്വം എനിക്കു കൂടുതൽ അനുഭവപ്പെടുന്നു. ആ ബോർഡ് ആകെക്കൂടി സന്തോഷകരമായ ഒരു കൂട്ടുകെട്ടാണു്. ഫണ്ടിന്റെ ഭരണത്തിൽ ട്രസ്റ്റികളിൽ അധികംപേരും സജീവ താല്പര്യം പ്രകടപ്പിക്കുന്നപക്ഷം നാം ചിന്തിച്ചിരിക്കാത്ത പ്രയോജനങ്ങൾപോലും നമുക്കു പ്രതീക്ഷിക്കാം.

74
## റിച്ചാർഡ് ബി. ഗ്രെഗ്ഗിനു്

എന്റെ പ്രിയപ്പെട്ട ഗ്രെഗ്ഗ്,

നിങ്ങളുടെ കത്തു് എനിക്കു സന്തോഷവും വ്യസനവും പ്രദാനം ചെയ്യുന്നു. നിങ്ങളുടെ വിശ്വാസത്തെയും ഉത്സാഹത്തെയും കുറിച്ചാണു് എനിക്കു സന്തോഷം തോന്നുന്നതു്; വ്യസനകാരണം രാധയുടെ രോഗമത്രേ. അതു പരിഹാരത്തിനു് അതീതമാണെന്നു നിങ്ങൾ പറയുന്നു. അക്കാര്യത്തിലെങ്കിലും നിങ്ങൾ പറയുന്നതു തെററാണെന്നു തെളിയുമെന്നു ഞാൻ പ്രത്യാശിക്കുന്നു. എങ്കിലും നിങ്ങൾക്കും എനിക്കും ഇപ്രകാരം പറയാം: 'അദ്ദേഹത്തിന്റെ ഇച്ഛ—നമ്മുടേതല്ല—നടക്കട്ടെ.' ദൗർഭാഗ്യമായി കാണപ്പെടുന്നതു് എല്ലായ്പോഴും വാസ്തവത്തിൽ അപ്രകാരമായിരിക്കയില്ലെന്നു ഞാൻ വിശ്വസിക്കുന്നുണ്ടു്. ശാസ്ത്രം പുരോഗതി നേടിയിട്ടുണ്ടെങ്കിലും ഇക്കാര്യങ്ങളെക്കുറിച്ചു നാം അറിയുന്നതു് അല്പം മാത്രമാണു്.

നിങ്ങളുടെ പരിഷ്കരിച്ച പുസ്തകം വന്നെത്തുമ്പോൾ, ഞാനതു വായിച്ചില്ലെങ്കിൽ, തീർച്ചയായും, പ്യാരെലാലും മററുള്ളവരും വായിക്കും; ഞാൻ അറിയുകയും ചെയ്യും. നിങ്ങൾക്കിരുവർക്കും സ്നേഹം.

ബാപ്പു.

---

73 Mahatma Gandhi (Last Phase), vol. i, p. 65

* ഇന്ത്യയിലെ പ്രമുഖ വ്യവസായികളിൽ ഒരാൾ; കസ്തൂർബാ ട്രസ്റ്റിന്റെ ട്രസ്റ്റീസ് ബോർഡിൽ ഒരംഗം—ജെ. ആർ. ഡി. യുടെ തരക്കാരായ ആളുകളെ ഈ ട്രസ്റ്റുമായി ബന്ധപ്പെടുത്തുന്നതു തനിക്കിഷ്ടമല്ലെന്നു് ഗാന്ധിജി അഭിപ്രായപ്പെട്ടുവെന്ന ശ്രുതി കേട്ടപ്പോൾ, ടാററാ അയച്ച എഴുത്തിനു മറുപടിയാണിതു്. (1944 ഒക്ടോബർ 7.)

74 Incidents of Gandhiji's Life, p. 63 (1945 ജനുവരി 20-ാം തീയതി സേവാഗ്രാമിൽനിന്നെഴുതിയതാണു് ഈ കത്തു്.)

## 75
## മിസ്സിസ് എലിനോർ റൂസ്‌വെൽററിനു്

*എന്റെ വിനീതമായ അനുശോചനവും അനുമോദനവും. നിങ്ങളുടെ വിഖ്യാതനായ ഭർത്താവു പ്രവർത്തനനിരതനായിരിക്കുമ്പോൾ, അതും, സഖ്യശക്തികളുടെ വിജയം സുനിശ്ചിതമായിത്തീർന്ന ഒരു ഘട്ടത്തിൽ യുദ്ധം എത്തിച്ചേർന്നപ്പോൾ, ആണു മരിച്ചതു് എന്നതിലാണു് അനുമോദനം. ഒരുപക്ഷേ, കുറെക്കൂടി രക്തപങ്കിലമായ യുദ്ധത്തിന്റെ മുന്നോടിയായിത്തീരുമെന്നു ഭയപ്പെടേണ്ട ഒരു സമാധാനത്തിൽ ഭാഗഭാക്കാവുകയെന്ന അവമാനകരമായ അവസ്ഥയിൽനിന്നു് അദ്ദേഹം ഒഴിവാക്കപ്പെട്ടിരിക്കുന്നു.

## 76
## ഡോ. പി. സുബ്ബരായനു്

നിങ്ങളുടെ പുത്രൻ സ്വാതന്ത്ര്യത്തിലേക്കു തിരിച്ചെത്തിയതുകൊണ്ടുള്ള സംയുക്തമായ ആനന്ദത്തിൽ എന്നെയും പങ്കാളിയായി പരിഗണിക്കുക. അയാൾ വേഗത്തിൽ നിങ്ങളുടെ അടുത്തെത്താൻ ഇടയാകട്ടെ! മോഹൻ (ആ മകൻ) ഈ ആഴ്ച എന്നെ കാണേണ്ടതാണു്. ഞാൻ അയാളെ ഇഷ്ടപ്പെടുന്നു.

## 77
## സരോജിനി നായിഡുവിനു്

എന്റെ പ്രിയപ്പെട്ട പാട്ടുകാരീ,

കഴിഞ്ഞ മാസം 13–ാംതീയതി നിങ്ങൾ അയച്ച കത്തു് ഞാൻ സൂക്ഷിച്ചുവെച്ചിരുന്നു—നിങ്ങളുടെ മഹത്തായ മാതൃവാത്സല്യത്തെപ്പററി സ്നേഹപൂർവം രണ്ടു വരികൾ നിങ്ങൾക്കു് എഴുതിയയയ്ക്കാൻവേണ്ടി മാത്രം. നിങ്ങളുടെ കമ്പി നന്നായിരുന്നു; അതു തന്റെ തത്ത്വചിന്തകൾ തക്കസമയത്തു പ്രയോഗത്തിൽ വരുത്താൻ കഴിവുള്ള ഒരു ദാർശനികയിൽനിന്നു വരുന്നതുപോലെ തോന്നി. നിങ്ങളുടെ കത്താകട്ടെ, ഒരു മാതാവിന്റെ വാത്സല്യപാരമ്യത്തെ പ്രകാശിപ്പിക്കുന്നു. ഒരു കവയിത്രിയെന്ന നിലയിലോ, തത്ത്വചിന്തകയെന്ന നിലയിലോ,

---

75 Mahatma, vol. vii, p. 6

* പ്രസിഡണ്ടു് റൂസ്‌വെൽററിന്റെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ടു് 1945 മെയ് 8–ാം തീയതി എഴുതിയ കത്തു്.)

76 Mahatma Gandhi (Last Phase), vol. i p. 115 (1945 മെയ് 21–ാം തീയതി എഴുതിയ കത്തു്.)

77 Mahatma Gandhi (Last Phase), vol. i, p. 115 (1945 ജൂൺ 9–ാം തീയതി എഴുതിയതു്). അടുത്ത കത്തും ശ്രീമതി നായിഡുവിനാണു്.

മാതാവു് എന്ന നിലയിലോ, ഏതു തരത്തിലാണ നിങ്ങളെ ഏററവുമ ധികം സ്നേഹിക്കേണ്ടതെന്നു് എനിക്കു് അറിഞ്ഞുകൂടാ. അതു പറഞ്ഞു തരിക.

നുല്പുകാരൻ.

78

ജൂൺ 16, 1945

എൻെറ പ്രിയപ്പെട്ട പാട്ടുകാരി,

ഏററവും വിശേഷപ്പെട്ടതരം മഹാത്മാവൊന്നുമല്ല ഞാൻ. എങ്കിലും ഒരു നല്ല പിതാവാണ ഞാനെന്നു് എനിക്കറിയാം. അതുകൊണ്ടു് ഒരു നല്ല മാതാവായ നിങ്ങളുടെ നേക്കു് എൻെറ ഹൃദയം ആകൃഷ്ടമാകുന്നു. ഇതിൻെറകൂടെ ലീലാമണിക്കു് * ഒരു കുറിപ്പുണ്ടു്. അവരം മററാക്കും വേണ്ടിയല്ലെങ്കിൽ, നിങ്ങരംക്കുവേണ്ടി ജീവിക്കുമെന്നു് ഞാൻ പ്രത്യാശിക്കുന്നു. ലീലാമണിയുടെ സുഖപ്രാപ്തിയെപ്പററി എന്നെ വിവരമറിയിച്ചുകൊണ്ടിരിക്കണം.

നിങ്ങരം പരാമർശിക്കുന്ന താല്ക്കാലികസംഗതികളിൽ വളരെ കുറച്ചു താല്പര്യമേ എനിക്കു തോന്നാറുള്ളു.

നൂല്പുകാരൻ.

79

## ലീലാമണി നായിഡുവിനു്

എൻെറ പ്രിയപ്പെട്ട ലീലാമണീ,

അനേകവർഷങ്ങരംക്കു മുമ്പു് 'ഗോരംഡൻ ത്രഷ്ഹോരംഡി'ൽ ഞാൻ നിന്നോടൊപ്പം കഴിഞ്ഞിരുന്ന കാലത്തു്, നീ എൻെറ മടിയിൽ ഇരുന്നിരുന്നതു് ഓക്കുന്നുണ്ടല്ലോ. ഇപ്പോരം എൻെറ മടിയിലിരിക്കാൻ കഴിയാത്തവിധത്തിൽ നീ വലുതായിപ്പോയി. എങ്കിലും, നിൻെറയരികിൽ ഞാൻ ഉണ്ടായിരുന്നെങ്കിൽ, നിൻെറ ശിരസ്സു പൊക്കി എൻെറ മടിയിൽ വെക്കുകയും, ചികിത്സ സംബന്ധിച്ചുള്ള നിർദ്ദേശങ്ങളെല്ലാം അക്ഷരംപ്രതി അനുസരിക്കാമെന്നു നീ വാക്കു തരുന്നതുവരെ, അതിനെ വിട്ടുപിരിയാതിരിക്കയും ചെയ്യുമായിരുന്നു. നിൻെറ ശിഷ്യക്കു നിന്നെ ആവശ്യമുണ്ടായിരിക്കും; എങ്കിലും ഏററവുമധികം നിന്നെ വേണ്ടതു്, ഈയിടെ വിരഹവേദന അനുഭവിക്കേണ്ടിവന്ന

78 Mahatma Gandhi (Last Phase), vol. i, p. 116 (1945 ജൂൺ 16-ാംതീയതി എഴുതിയ കത്തു്.)

* സരോജിനിനായിഡുവിൻെറ പുത്രി—അന്നു് അവർ രോഗിണിയായിരുന്നു. അവർക്കുള്ള കുറിപ്പാണു് അടുത്തതു്.

79 Mahatma Gandhi (Last Phase), vol. i. p. 116

അമ്മയ്ക്കാണ്. അവരെ കരുതി 'ഉപ്പ്' എന്നു പറയണം; ജീവിച്ചിരിക്കയും വേണം.

സ്നേഹം,
ബാപ്പു.

80

## ജെ. സി. കുമരപ്പയ്ക്ക്

ആഗസ്റ്റ് 26, 1945

പ്രിയപ്പെട്ട കു.

നിങ്ങളുടെ കത്തു കിട്ടി. തീർച്ചയായും 'ഡി. ഡി., ഡി. വി. ഐ.' എന്നിവ നിങ്ങൾക്കു സ്വീകരിക്കാവുന്നതാണ്. ആ രണ്ടു ബിരുദങ്ങളും ധരിക്കാൻ നിങ്ങൾക്കു യോഗ്യതയുണ്ട്. അവയ്ക്കു സമാനമായ സർവകലാശാലാബിരുദങ്ങൾ സമ്പാദിച്ചവരേക്കാൾ നിങ്ങൾ യോഗ്യത തെളിയിച്ചിട്ടുണ്ട്. അവക്കു കരുതകാവകാശം എന്തിനാണ്?

നിങ്ങൾ മുന്നോട്ടു പോകുന്നുണ്ട്. എന്റെ ലേഖനം നിങ്ങളുടെ ഭരണപരമായ ജോലി അത്യധികം ലഘൂകരിക്കേണ്ടതാണ്.

നിങ്ങളുടെ,
ബാപ്പു.

81

## നിർമൽകുമാർ ബോസിനു്

സോദേപ്പൂർ,
ഡിസംബർ 3, 1945

പ്രിയപ്പെട്ട നിർമ്മൽബാബു,

നിങ്ങളുടെ മധുരമായ കത്തു കൈപ്പററി. നിങ്ങളുടെ ഇഷ്ടം പോലെ കഴിഞ്ഞുകൊള്ളുക.

എന്റെ ലേഖനങ്ങൾ വ്യാഖ്യാനിക്കണമെന്നുണ്ടെങ്കിൽ, സാമാന്യം തണുപ്പുള്ളപ്പോൾ, കുറേ നാൾ നിങ്ങൾ വാർദ്ധയിൽ വന്നു കഴിയണം.

നിങ്ങളുടെ അമീബിയാസിസ് മാറുകയില്ലായിരിക്കാം; എങ്കിലും പ്രകൃതിചികിത്സാസമ്പ്രദായംകൊണ്ട് അതിനെ നിയന്ത്രണാധീനമാക്കാൻ തീർച്ചയായും സാധിക്കും. ജനവരി ഒന്നുമുതൽ ഞാൻ പൂനയിലെ ആ ചികിത്സാകേന്ദ്രത്തിലുണ്ടായിരിക്കും; അപ്പോൾ നിങ്ങൾ അവിടെ വരണമെന്നു് ഞാൻ നിർദ്ദേശിക്കുന്നു; അതു പാവപ്പെട്ടവർക്കു വേണ്ടിയുള്ളതായിരിക്കും.

നിങ്ങളുടെ,
ബാപ്പു.

---

80 Kumarappa, p. 111
81 Mahatma, vol. vii, p. 32

82

## ഗോരാ രാമചന്ദ്രറാവു

സോദേപ്പൂർ,
ജനവരി 16, 1946

ഭായ് രാമചന്ദ്രറാവു,

നിങ്ങളുടെ കത്തു കിട്ടി. ഞാൻ അതു് ഇഷ്ടപ്പെടുന്നു. മനോരമയെ ഒരു ഹരിജനു വിവാഹം ചെയ്തുകൊടുക്കാൻ നിങ്ങൾ തീരുമാനിച്ചതിലും എനിക്കു സന്തോഷമുണ്ടു്. പക്ഷേ, നാസ്തികത്വത്തിനു് അനുകൂലമായ നിഗമനം നിങ്ങൾ രൂപീകരിച്ചതു ശരിയല്ല; അഥവാ ഞാൻ വിശ്വസിക്കുന്നതുപോലെ, നിങ്ങളുടെ നാസ്തികത്വം ആസ്തികതയുടെ രൂപം കൈക്കൊള്ളുന്നു.

ആ വിവാഹം സേവാഗ്രാം ആശ്രമത്തിൽവെച്ചു നടത്തിക്കാൻ ഞാൻ സന്നദ്ധനാണു്; ടെണ്ടുൽക്കൎക്കുവേണ്ടി ഞാൻ നടത്തിയ ചടങ്ങുകൾ അന്നു് ഏൎപ്പാടുചെയ്യാം; എന്റെ മേൽനോട്ടത്തിൻകീഴിൽ ആ ചടങ്ങുകൾ നടത്തുന്ന പൂജാരി ഒരു ഹരിജനായിരിക്കും. ഇതിനെ സംബന്ധിച്ചു് നിങ്ങൾ തരുന്ന ഏതു നിൎദ്ദേശവും സ്വാഗതാൎഹമാണു്. ഒരു സംഗതികൂടെ—മനോരമയ്ക്കു പതിനേഴു വയസ്സായി; ഒരുപക്ഷേ, അവളെ ഞാൻ ഓൎക്കുകയും ചെയ്യുന്നുണ്ടായിരിക്കാം. അവൾ രണ്ടു വൎഷമെങ്കിലും കാത്തിരിക്കണമെന്നു് ഞാൻ നിൎദ്ദേശിക്കുന്നു. ചടങ്ങു് ഇപ്പോൾ നടത്താമെന്നും, 19 വയസ്സു തികഞ്ഞതിനു ശേഷം അവൾ ഭൎത്താവിന്റെകൂടെ വസിക്കണമെന്നുമാണു് നിങ്ങൾ ഉദ്ദേശിക്കുന്നതെങ്കിൽ, ഭൎത്താവിനോടൊന്നിച്ചു വസിക്കത്തക്ക നില അവൾക്കു സിദ്ധിച്ച ശേഷം വിവാഹം നടത്തിയാൽ മതിയെന്നാണു് ഞാൻ ഉപദേശിക്കുന്നതു്. ഇക്കാലത്തിനിടയ്ക്കു്, അവർ അറിഞ്ഞിരിക്കേണ്ട മററു കാര്യങ്ങളിൽ അവർ പരിശീലനം നേടേണ്ടതാണു്. കുറഞ്ഞ പക്ഷം രണ്ടു് അക്ഷരമാലയിലുമുള്ള ഹിന്ദുസ്ഥാനി അവർ പഠിച്ചുകൊള്ളട്ടെ; അതോടൊപ്പം ചൎക്കയും അതിനോടു് അനുബന്ധിച്ചുള്ള ജോലികളും.

ബാപ്പുവിന്റെ ആശീൎവാദങ്ങൾ.

83

## സി. രാജഗോപാലാചാരിക്കു്

ഒരു തെററു നാം കണ്ടുപിടിച്ചു കഴിഞ്ഞാൽ, അതു തുടരണമെന്നുണ്ടോ? ഇംഗ്ലീഷിലാണു് സ്നേഹം പ്രകടിപ്പിക്കാൻ നാം ആരംഭിച്ചതു്—ഒരബദ്ധം. അതു് ആവൎത്തിച്ചുകൊണ്ടു മാത്രമേ, സ്നേഹം പ്രകാ

82 A Week with Gandhiji, p. 44
83 Mahatma Gandhi (Last Phase), vol. i, p. 165 (1946 മാൎച്ച് 11-ാം തീയതി എഴുതിയ കത്തു്.)

ശിപ്പിക്കാൻ പാടുള്ളൂ എന്നുണ്ടോ? നിങ്ങൾക്ക് അപ്പം കൈയിൽ വേണം, അതു തിന്നുകയും ചെയ്യണം. വിവിധ വേഷങ്ങൾ ധരിച്ചാലും സ്നേഹം സ്നേഹംതന്നെ; സ്നേഹിക്കുന്നവർ മൂകരായിരുന്നാൽ പോലും. ഒരുപക്ഷേ, അതു നിശ്ശബ്ദമായിരിക്കുമ്പോഴായിരിക്കാം ഏററവും പൂർണ്ണമാകുന്നതു്. അതിൻെറ മാർദവമുള്ളതും അറിയാത്തതുമായ പ്രേരണമൂലം സാവധാനത്തിൽ നിങ്ങൾ ഹിന്ദുസ്ഥാനിയിലേക്കു നീങ്ങുമെന്നു് ഞാൻ വിചാരിച്ചിരുന്നു; അങ്ങനെ നിങ്ങൾ ഹിന്ദുസ്ഥാനിക്കുവേണ്ടി ചെയ്യുന്ന സേവനത്തിനു് ആവശ്യമുള്ള പൂർത്തികൂടെ വരുത്തുമെന്നു കരുതി. എങ്കിലും, എൻെറയല്ലാ, നിങ്ങളുടെ ഇച്ഛ നടക്കട്ടെ.

## 84
## ഗോറാ രാമചന്ദ്രറാവുവിനു്

ഹരിജൻമന്ദിർ,<br>ന്യൂ ഡെൽഹി,<br>ഏപ്രിൽ 9, 1946

പ്രിയപ്പെട്ട രാമചന്ദ്രറാവു,

നിങ്ങളുടെ കത്തു കൈപ്പററി. നിങ്ങളുടെ ചിന്തയ്ക്കും പ്രവൃത്തിക്കും എൻേറതിനോടു് ഉപരിപ്ലവമായി സാദൃശ്യമുണ്ടെങ്കിലും, നിങ്ങളുടേതു് എൻേറതിനേക്കാൾ എത്രയോ ഉന്നതമാണെന്നു ഞാൻ സമ്മതിച്ചേ മതിയാവൂ.* അത്രയും സമ്മതിച്ചുകഴിഞ്ഞു്, ഒരു വസ്തുതകൂടെ ഞാൻ ഊന്നി പറഞ്ഞുകൊള്ളട്ടെ: അഗാധമായി നോക്കുമ്പോൾ നിങ്ങളും ഞാനും തമ്മിലും, തദ്വാരാ നിങ്ങളുടെ ചിന്തയും എൻെറ ചിന്തയും തമ്മിലും അടിസ്ഥാനപരമായ അന്തരമുണ്ടു്. നിങ്ങൾ ബോധപൂർവം ഈശ്വരനെ അവഗണിക്കുന്നു. അത്രതന്നെ ബോധപൂർവമായിട്ടും, ഒരു പക്ഷേ, കുറേക്കൂടെ ക്രമപ്രവൃദ്ധമായിട്ടും, ഞാൻ ഈശ്വരനെ അവലംബിക്കുന്നു. അതുകൊണ്ടു നിങ്ങളുടെ പരാതി ദ്രുതഗതിയിലായിപ്പോയി. എന്നെ നിങ്ങൾ അതിജീവിക്കുന്നപക്ഷം, നിങ്ങൾക്കു് എന്നേക്കാൾ നല്ലവണ്ണം കാര്യങ്ങളെ വിലയിരുത്താൻ കഴിവുണ്ടായിരിക്കും; അതുപോലെ മറിച്ചും.

ഞാൻ അലഞ്ഞുതിരിഞ്ഞുകൊണ്ടിരിക്കുമ്പോൾ എന്നോടൊന്നിച്ചു് അല്പമെങ്കിലും സമയം കഴിച്ചുകൂട്ടാമെന്നു വിചാരിക്കരുതു്. സേവാഗ്രാമത്തിൽ ഞാനുള്ളപ്പോൾ ഞാൻ അലഞ്ഞുതിരിയുകയി

---

84 A Week with Gandhiji, p. 48

* ഹരിജനങ്ങളുടെ വാസസ്ഥലത്തു താമസിക്കാൻ തീരുമാനിച്ചതിൽ ഗാന്ധിജിയെ അനുമോദിച്ചുകൊണ്ടും, ആ വഴിക്കുതന്നെയുള്ള തൻെറ പരീക്ഷണങ്ങൾ വിവരിച്ചുകൊണ്ടും ശ്രീ രാമചന്ദ്രറാവു എഴുതിയ കത്തിനുള്ള മറുപടിയാണിതു്.

ല്ലെന്നു പറയാം. അതിനാൽ അവിടെ ഞാനുള്ളപ്പോഠം എന്നെ കാണാൻ വരിക.

നിങ്ങളുടെ,
ബാപ്പു.

## 85
## ബ്രിജ്കിഷൻ ചണ്ഡിവാലായ്ക്കു്

സെപ്തംബർ 25, 1946

നിങ്ങളുടെ കത്തിൽ അറിവില്ലായ്മയും വികാരവും തുളുമ്പിനില്ക്കുന്നു. നിങ്ങളുടെ തെററു് എന്നെ ഉണർത്താൻ പ്രേരകമായിത്തീൎന്നു. എൻെറ ആഹാരത്തിൽ ആഡംബരത്തിൻെറ ഗന്ധം എനിക്കു് അനുഭവപ്പെട്ടു. ഞാൻ വരുത്തിക്കൂട്ടിയ മാററം എൻെറ അഭിരുചിക്കു് അനുഗുണമാണു്; അതു് ഒരു പ്രായശ്ചിത്തവുമല്ല. അതു് എനിക്കു യോജിച്ചതാണെന്നു തെളിയുന്നതിനുവേണ്ടി നിങ്ങഠം എല്ലാവരും പ്രാൎത്ഥിക്കണം. അതു തുടൎന്നു പോകാൻ എനിക്കു കഴിയാത്തപക്ഷം പഴയ ആഹാരക്രമത്തിലേക്കു ഞാൻ മടങ്ങും. സസ്യങ്ങഠം കഴിക്കുന്നതു ഞാൻ വേണ്ടെന്നുവെച്ചിട്ടില്ല. ഇപ്പോഠം ഞാൻ കഴിക്കുന്നതു അവയുടെ ചാറാണു്. പഴങ്ങഠംക്കു പകരം, ശൎക്കരയുടെ അളവു വൎദ്ധിപ്പിച്ചിട്ടുണ്ടു്. ഗോതമ്പു കഴിക്കേണ്ടിവന്നാൽ, അപ്രകാരം ചെയ്യാം. ക്ഷമാപണം കൊണ്ടല്ല നിങ്ങഠം പ്രായശ്ചിത്തം ചെയ്യേണ്ടതു്; പ്രബുദ്ധനായി ജാഗ്രതയോടുകൂടി കഴിയണം.

ഒരു ഉപവാസം അനുഷ്ഠിക്കുന്നതിലോ മററു തരത്തിൽ ക്ലേശങ്ങഠം സഹിക്കുന്നതിലോ അല്ല നിങ്ങളുടെ പ്രായശ്ചിത്തം സ്ഥിതിചെയ്യുന്നതു്. നിങ്ങളുടെ അറിവില്ലായ്മ ദൂരീകരിക്കയും വികാരാധീനനായിരിക്കുന്നതിനു പകരം നിങ്ങഠം നിർമ്മമതയോടുകൂടി സൂക്ഷിച്ചു പെരുമാറുകയും ചെയ്യണം; അതാണു പ്രായശ്ചിത്തം. അതു നിങ്ങളുടെ കൎത്തവ്യമത്രേ. എന്നെപ്പററി, ലേശംപോലും മനഃക്ലേശം വേണ്ട.

ബാപ്പുവിൻെറ ആശീർവാദം.

## 86
## നാരായണദാസ് ഗാന്ധിക്കു്*

ഇപ്പോഴത്തെ എൻെറ ദൗത്യം എൻെറ ജീവിതത്തിൽവെച്ചു് ഏററവും സങ്കീർണവും പ്രയാസമേറിയതുമാണു്. 'രാത്രി ഇരുണ്ടതാണു്, ഞാൻ വീട്ടിൽനിന്നു വളരെ അകലെയുമാണു്; അവിടുന്നു് എന്നെ നയിച്ചാലും!' എന്നു് (കാർഡിനൽ ന്യൂമാനോടൊപ്പം) നൂറു ശതമാനം

85 At the Feet of Bapu, p. 184
86 Mahatma, Gandhi (Last Phase) vol. i, p. 389
* ഗാന്ധിജിയുടെ ഒരു ബന്ധു; സബർമതി ആശ്രമത്തിലെ അംഗം—ഈ കത്തു് നവ്ഖാലിയിൽനിന്നു് 1946 ഡിസംബർ 5-ാംതീയതി അയച്ചതാണു്.

സത്യസന്ധമായിത്തന്നെ എനിക്കു പാടാൻ കഴിയും. എന്റെ ജീവിതത്തിൽ മുമ്പൊരിക്കലും ഇത്രമാത്രം അന്ധകാരം ഞാൻ അനുഭവിച്ചിട്ടില്ല. രാത്രി നീണ്ടതാണെന്നു തോന്നുന്നു. എങ്കിലും എനിക്കു പരിഭ്രമമോ നൈരാശ്യമോ തോന്നുന്നില്ല. അതു മാത്രമാണ് എന്റെ ആശ്വാസം. ഏതൊരു സംഭവവികാസത്തെയും നേരിടാൻ ഞാൻ സന്നദ്ധനത്രേ. 'പ്രവർത്തിക്കുക, അല്ലെങ്കിൽ മരിക്കുക' എന്ന നയം ഇവിടെ വെച്ചു പരീക്ഷിക്കേണ്ടിയിരിക്കുന്നു. ഇവിടെ 'പ്രവർത്തിക്കുക' എന്നു വെച്ചാൽ ഹിന്ദുക്കളും മുസ്ലിങ്ങളും സമാധാനത്തോടും സൗഹാർദ്ദത്തോടും കൂടി ഒരുമിച്ചു ജീവിക്കാൻ പഠിക്കുക എന്നാണ് അർത്ഥം. അല്ലാത്ത പക്ഷം, ഈ ഉദ്യമത്തിൽ ഞാൻ മരണമടയണം. ഇതു വാസ്തവത്തിൽ വൈഷമ്യമുള്ള കർത്തവ്യമാണ്. ഈശ്വരേച്ഛ നടക്കും.

87

## മിസ്സിസ് എഡ്മണ്ട് പ്രിവററിനു്

കാൽനടയായുള്ള എന്റെ തീർത്ഥയാത്ര അളവററ മനഃശാന്തി എനിക്കു പ്രദാനംചെയ്യുന്നു. അവസാനഫലം എനിക്ക് അറിഞ്ഞുകൂടാ, അറിയാൻ എനിക്കു താത്പര്യവുമില്ല.ഫലങ്ങളുടെമേൽ മനുഷ്യനു യാതൊരു നിയന്ത്രണവുമില്ല.അതു് ഈശ്വരന്റെ മാത്രം പ്രത്യേകാവകാശമാണ്. ആകയാൽ കാർഡിനൽ ന്യൂമാനോടൊന്നിച്ച് എനിക്ക് ഇങ്ങനെ പാടാൻ കഴിയും:

'വിദൂരദൃശ്യം കാണണമെന്നു ഞാനാവശ്യപ്പെടുന്നില്ല; ഒരൊററ കാൽവയ്പ്പു മതിയെനിക്ക്.

88

## സർദാർ നിരഞ്ജൻസിങ് ഗില്ലിനു്*

ഫെബ്രുവരി 8, 1947

പ്രിയപ്പെട്ട സർദാർജി,

നിങ്ങളുടെ കത്തും അതിന്റെകൂടെ അയച്ചിരുന്ന ഉള്ളടക്കങ്ങളും എനിക്കു കിട്ടി. മുഖ്യമന്ത്രിയുടെ കത്തു് ആവശ്യം നിറവേററുന്നുണ്ടെന്നു തോന്നുന്നു. ഇനി നിങ്ങൾ പാററ്നയിൽ ചെന്ന്, ലീഗംഗങ്ങൾ എന്താണു കാണിക്കുന്നതെന്നു മനസ്സിലാക്കുകയും മന്ത്രിസഭാംഗങ്ങളെ സന്ദർശിക്കയും ചെയ്യണം. ഡോ. മഹ്മൂദിനേയും, പ്രൊഫ. ബാറിയേയും, മററു മുസ്ലിംമന്ത്രിയേയും കാണാതിരിക്കരുത്. അവർ പറ

87 Mahatma Gandhi (Last Phase), vol. i, p. 567 (1947 ഫെബ്രുവരി 6-ാം തീയതി എഴുതിയതു്).

88 My Days with Gandhi, pp. 151—152

* ഇന്ത്യൻ നാഷണൽ ആർമി (ഐ. എൻ. എ.) യിൽ അംഗമായിരുന്ന ഒരാൾ. നവ്ഖാലിയിൽ ഇദ്ദേഹം ഗാന്ധിജിയുടെകൂടെ ഉണ്ടായിരുന്നു.

യുന്നതു കുറിച്ചെടുക്കണം. ആഹാരമായും വസ്ത്രമായും അഭയാർത്ഥികൾക്കു കിട്ടിക്കൊണ്ടിരിക്കുന്നതു് എന്താണെന്നു സൂക്ഷ്മമായി പരിശോധിക്കണം. അഭയാർത്ഥി ക്യാമ്പുകളിൽ ശുചീകരണത്തിനുള്ള ഏർപ്പാടുകളും പരിശോധിക്കണം. ഇപ്രകാരം നിങ്ങൾക്കു സാമാന്യം സമഗ്രമായ ഒരു റിപ്പോർട്ടു തയ്യാറാക്കാൻ കഴിയും. പത്രങ്ങൾക്കു യാതൊരു പ്രസ്താവനയും നല്കരുതു്. മടങ്ങിവരാൻ ധൃതികൂട്ടരുതു്; ജോലി ചെയ്തുതീർക്കാൻ ആവശ്യത്തിലധികം സമയം വിനിയോഗിക്കയും ചെയ്യരുതു്.

ഹസാരാസംഭവം വ്യസനകരമായ ഒരു കാര്യമാണു്. അതിന്റെ അടിത്തട്ടിൽ ഇനിയും ഞാൻ എത്തിച്ചേർന്നിട്ടില്ല. പക്ഷേ, അതിനെപ്പറ്റി നാം തമ്മിൽ കാണുമ്പോൾ പറയാം.

ഇവിടത്തെ സ്ഥിതിഗതി വേണ്ട നിലയിലല്ല. അതിനെക്കുറിച്ചും പിന്നീടു പറയാം.

സ്വന്തം,
ബാപ്പു.

89

## മൗലാനാ അബുൽകലാം ആസാദിനു്

അഹിംസയെക്കുറിച്ചു ഞാൻ ഇത്ര വളരെ എഴുതി; അതു പ്രായോഗിക ജീവിതത്തിൽ സാക്ഷാത്കരിക്കാൻ എത്രയോ വർഷങ്ങളായിട്ടു പരിശ്രമിക്കയും ചെയ്തു; ആ അഹിംസ ഒരു അപകടസന്ധിയിൽ പ്രയോജനപ്പെടാത്തപക്ഷം, എന്റെ ദൃഷ്ടിയിൽ അതിനു യാതൊരു മൂല്യവും ഇല്ലാതായിത്തീരുന്നു. ഞാൻ നിങ്ങളുടെ സമീപത്തുണ്ടായിരുന്നെങ്കിൽ സകലതും ശുഭമാകുമായിരുന്നെന്നു പറയാൻ നിങ്ങളുടെ സ്നേഹം നിങ്ങളെ പ്രേരിപ്പിക്കുന്നു. എങ്കിലും സത്യം ഇതാണു്: ഇവിടെ എനിക്കു നന്മ കൈവരുത്താൻ സാധിക്കാത്ത കാലത്തോളം, ഒരിടത്തും എന്നെക്കൊണ്ടു പ്രയോജനം ഉണ്ടാകയില്ല.

90

## നിർമൽകുമാർ ബോസിനു്

തീവണ്ടിയിൽവെച്ചു്,
ഏപ്രിൽ 13, 1947

ചി. നിർമൽബാബു,

നിങ്ങളുടെ കത്തു കലവറയില്ലാത്തതാണു്. ആ കാരണംകൊണ്ടു് അതു നിങ്ങൾക്കു് അഭിമാനാവഹമാണു്; എന്നാൽ എന്നെ അതു വ്യസനിപ്പിക്കുന്നു.

---

89 Mahatma Gandhi (Last Phase), vol. i, p. 567 (1947 ഫെബ്രുവരി 12-ാം തീയതി എഴുതിയ കത്തു്).

90 My Days with Gandhi, p. 188

നിങ്ങൾതന്നെ പ്രകടമാക്കിയതനുസരിച്ച്, നിങ്ങൾ തികച്ചും സത്യസന്ധനായിരുന്നില്ല. ആവശ്യമായ ധീരത പ്രകടിപ്പിക്കുകയും കാര്യങ്ങൾ തുറന്നുപറയുകയും ചെയ്തിരുന്നെങ്കിൽ, നിങ്ങൾ ചെയ്തതു പോലെ അത്ര പെട്ടെന്നു പോകാൻ ഞാൻ നിങ്ങളെ അനുവദിക്കുമായിരുന്നില്ല.

നിങ്ങളുടെ ഇനത്തിൽനിന്നു ഞാൻ ഭ്രഷ്ടനായിരിക്കുന്നുവെന്ന് എനിക്കു മനസ്സിലാകുന്നുണ്ട്. എന്നെത്തന്നെ ന്യായീകരിക്കാൻ ഞാൻ ശ്രമിച്ചുകൂടല്ലോ. നാം ഇനിയും എന്നെങ്കിലും തമ്മിൽ കാണുകയും, ധൃതഗതിയിൽ ചെയ്തതെന്നു ഞാൻ കരുതുന്ന നിങ്ങളുടെ തീരുമാനത്തെക്കുറിച്ചു ചർച്ചചെയ്യാൻ നിങ്ങൾ തയ്യാറാവുകയും ചെയ്താൽ, നമുക്കു സംസാരിക്കാം.

എൻെറ ബങ്കാളിപഠനം, സാവധാനമാണെങ്കിലും, തുടരുന്നു.

സ്നേഹം,
ബാപ്പു.

## 91

## എച്ച്. ജി. വെത്സിനു*

നിങ്ങളുടെ കേബിൾ കൈപ്പററി. നിങ്ങൾ എഴുതിയ അഞ്ചു ലേഖനങ്ങളും സശ്രദ്ധം വായിച്ചു. അപഥത്തിൽ സഞ്ചരിക്കയാണു നിങ്ങൾ എന്നു പറയാൻ എന്നെ അനുവദിക്കണം. നിങ്ങൾ എഴുതിയുണ്ടാക്കിയതിനെക്കാൾ നല്ല ഒരു അവകാശപ്രമാണം തയ്യാറാക്കാൻ എനിക്കു കഴിയുമെന്നു തോന്നുന്നു. പക്ഷേ, അതുകൊണ്ടു പ്രയോജനമെന്താണ്? അതിൻെറ രക്ഷാകർത്താവായിരിക്കാൻ ആരുണ്ട്? പ്രചരണമോ, പൊതുജനവിദ്യാഭ്യാസമോ ആണ് നിങ്ങൾ ഉദ്ദേശിക്കുന്നതെങ്കിൽ, അസ്ഥാനത്താണു നിങ്ങൾ അതു് ആരംഭിച്ചിരിക്കുന്നതു്. ശരിയായ വഴി ഞാൻ ചൂണ്ടിക്കാണിക്കാം.

---

91 This was Bapu, pp. 120—121

* പ്രസിദ്ധനായ ഒരു ചിത്രകാരനും, സാഹിത്യകാരനും, ചിന്തകനുമായിരുന്ന പരേതനായ എച്ച്. ജി. വെത്സ്.

'മനുഷ്യാവകാശങ്ങളുടെ അഖിലലോകപ്രമാണ'ത്തിൻെറ അടിസ്ഥാനമെന്നു താന്താങ്ങൾ കരുതുന്ന വസ്തുതകൾ നിർവചിക്കാൻ ആവശ്യപ്പെട്ടുകൊണ്ട് ഗാന്ധിജിയുൾപ്പെടെ ലോകത്തിൻെറ വിവിധ ഭാഗങ്ങളിലുള്ള 60 പ്രമുഖ വ്യക്തികൾക്ക് 1947 മെയ്മാസത്തിൽ ഐക്യരാഷ്ട്രവിദ്യാഭ്യാസ, ശാസ്ത്രീയ, സാംസ്കാരികസംഘടന (യുനെസ്കൊ) ഒരു ക്ഷണക്കത്തയച്ചു. ഇതിനു മറുപടിയായി യുനെസ്കൊ ഡയറക്ടർ ജനറൽ ഡോ. ജൂലിയൻ ഹക്സ്‌ലിക്ക് അയച്ച കത്തിൽ, ഗാന്ധിജി ഇങ്ങനെ എഴുതി: 'ലോകപൗരത്വത്തിൻേറതായ കർത്തവ്യം നിർവഹിക്കുമ്പോൾ മാത്രമേ നമുക്കു ജീവിക്കാനുള്ള അവകാശംതന്നെ ഉണ്ടാകുന്നുള്ളു. മററോരോ അവകാശവും, അതു സമ്പാദിക്കാനുള്ള അദ്ധ്വാനം പോലും അർഹിക്കാത്ത ഒരുവക അപഹരണമാണെന്ന് കാണിക്കാൻ കഴിയും.'

ഈ വിഷയം സംബന്ധിച്ച് ഗാന്ധിജിക്കുള്ള അഭിപ്രായങ്ങൾ കൂടുതൽ വ്യക്തമാക്കുന്നതാണ് വെത്സിനുള്ള ഈ കേബിൾ സന്ദേശം.

മനുഷ്യന്റെ കർത്തവ്യങ്ങളെക്കുറിച്ചുള്ള ഒരു പ്രമാണത്തിൽനിന്ന് ആരംഭിക്കുക; ശിശിരത്തെത്തുടർന്ന് വസന്തം വരുന്നതുപോലെ, അവകാശങ്ങൾ അതിന്റെ പിന്നാലെ വന്നുചേരുമെന്നു ഞാൻ വാക്കു തരുന്നു. അനുഭവത്തെ ആസ്പദമാക്കിയാണു ഞാൻ ഇതെഴുതുന്നത്. ഒരു യുവാവെന്ന നിലയിൽ ഞാൻ ജീവിതം ആരംഭിച്ചത് എന്റെ അവകാശങ്ങൾ ഉറപ്പിക്കാനുള്ള ഉദ്യമത്തോടുകൂടിയാണ്; യാതൊരവകാശവും എനിക്കില്ലെന്നു വേഗത്തിൽ ഞാൻ മനസ്സിലാക്കി—എന്റെ ജീവിതത്തിന്റെമേൽപോലുമില്ല. അതുകൊണ്ട് എന്റെ പത്നിയോടും സന്താനങ്ങളോടും സുഹൃത്തുക്കളോടും കൂട്ടുകാരോടും സമുദായത്തോടും എനിക്കുള്ള കടമകൾ കണ്ടുപിടിച്ചു നിറവേററാൻ ആരംഭിച്ചു. ഇന്ന് ഒരുപക്ഷേ, എന്റെ അറിവിൽ ജീവിച്ചിരിപ്പുള്ള ഏതൊരു മനുഷ്യനേക്കാളും വിപുലമായ അവകാശങ്ങൾ എനിക്കുള്ളതായി ഞാൻ കാണുന്നു. ഇതു ക്രമത്തിലധികം വലിയ ഒരവകാശവാദമാണെങ്കിൽ, ഇങ്ങനെ പറയാം: എനിക്കുള്ളതിനേക്കാൾ വലിയ അവകാശങ്ങളുള്ള ഒരു മനുഷ്യനേയും എനിക്ക് അറിഞ്ഞുകൂടാ.

## 92

## പ്യാരെലാലിന്*

നിങ്ങൾ ഗുജറാത്തിൽ (പശ്ചിമപഞ്ചാബ്)പെട്ടവനല്ലാതായിക്കഴിഞ്ഞു; ഞാൻ പോർബന്തറിൽ പെട്ടവൻ അല്ലാതായിത്തീന്നതുപോലെ. പോർബന്തർ ആകമാനം ചാമ്പലായിത്തീന്നാലും, അവിടെ ഓടിയെത്താൻ ഒരു പ്രത്യേക പ്രേരണയും എനിക്ക് അനുഭവപ്പെടുകയില്ല. നിങ്ങളുടെ കാര്യത്തിലും അതു സത്യമായിത്തീരണം.

## 93

## അഗതാ ഹാരിസൺ

ഇന്നത്തേതുപോലെയുള്ള മഹത്തായ സംഭവങ്ങൾ* ഞാൻ ആഘോഷിക്കുന്ന രീതി നിങ്ങൾക്കറിയാം; അതിനു ഞാൻ ഈശ്വരനോടു നന്ദി പറയുകയും അതിനായി പ്രാത്ഥിക്കുകയും ചെയ്യുന്നു. ഈ പ്രാത്ഥനയെത്തുടന്ന് ഉപവാസം വേണ്ടതാണ്. പാവപ്പെട്ടവരോടുള്ള ഐക്യത്തിന്റെയും ആത്മാർപ്പണത്തിന്റെയും ചിഹ്നമെന്ന നിലയിൽ നൂൽനൂല്പും ഉണ്ടായിരിക്കണം. അതിനാൽ ദിവസേന നടത്താറുള്ള നൂൽനൂല്പുകൊണ്ടു ഞാൻ തൃപ്തിപ്പെട്ടുകൂടാ. എനിക്കുള്ള മററു

---

92 Mahatma Gandhi (Last Phase), vol ii, p. 401

* മഹാദേവ് ദേശായിക്കു ശേഷം ഗാന്ധിജിയുടെ സിക്രട്ടറി (1947 ആഗസ്റ്റ് 3 ാംതീയതിയാണ് ഈ കത്ത് എഴുതിയത്.)

93 Mahatma Gandhi (Last Phase), vol. ii, p. 372

* 1947 ആഗസ്റ്റ് 15-ാം തീയതിയാണ് ഈ കത്തെഴുതിയത്. ഭാരതത്തിന്റെ സ്വാതന്ത്ര്യപ്രാപ്തിയാണ് ഇതിൽ പരാമർശിക്കുന്ന മഹത്തായ സംഭവം.

ജോലികൾക്ക ബാധകമാകാത്ത വിധത്തിൽ എത്രത്തോളം നൂൽ നൂല്പു സാദ്ധ്യമാകുമോ, അത്രത്തോളം നിർവഹിക്കണം.....

വിൻററ്ട്ടൻെറ പ്രസംഗത്തെ നിങ്ങൾ പരാമർശിക്കുന്നു. അതു ഞാൻ വായിച്ചിട്ടില്ലെന്നു് അറിയുമ്പോൾ നിങ്ങൾക്കു് അത്ഭുതം തോന്നും. പത്രങ്ങൾ വായിക്കാൻ എനിക്കു് അപൂർവമായിട്ടേ ഒരു നിമിഷം കിട്ടാറുള്ളു. ചില ഭാഗങ്ങൾ എന്നെ വായിച്ചു കേൾപ്പിക്കാറുണ്ടു്; അഥവാ, പലപ്പോഴും ഒരു നിമിഷം ഞാൻ അവയൊന്നു് ഓടിച്ചുനോക്കുന്നു. അടിസ്ഥാനപരമായി എനിക്കുതന്നെ നന്മയുണ്ടെങ്കിൽ, ആരു് എന്നെ അനുകൂലിച്ചു സംസാരിച്ചാലെന്തു്, എതിർത്താലെന്തു്? അതൊന്നും സാരമല്ല. എന്തു വന്നാലും നമ്മുടെ അറിവനുസരിച്ചു് ഉത്തമരീതിയിൽ കർത്തവ്യം അനുഷ്ഠിക്കയും എപ്പോഴും മന്ദഹസിച്ചുകൊണ്ടിരിക്കയുമാണു നിങ്ങളും ഞാനും ചെയ്യേണ്ടതു്.

ഇവിടെ നടക്കുന്ന സകല സംഭവങ്ങളെക്കുറിച്ചും നിങ്ങളോടു പറയണമെന്നു ഞാൻ എന്തുമാത്രം ആശിക്കുന്നുവെന്നോ? ഒരുപക്ഷേ, ഹാറസ് (അലക്സാണ്ടർ) പറയും.

## 94

## രാജകുമാരി അമൃത്കൗറിനു്

ഒരു മുസ്ലിംഭവനത്തിലാണു ഞാൻ. അവരെല്ലാവരും വളരെ നല്ലവരാണു്. സോദേപ്പൂരിൽ (ആശ്രമം) നിന്നു് ആരെയും ഞാൻ കൊണ്ടുവന്നിട്ടില്ല. അതിനാൽ എനിക്കു വേണ്ടിവരുന്ന സഹായം മുസ്ലിം സ്നേഹിതന്മാരിൽനിന്നു മാത്രമാണു് സിദ്ധിക്കുന്നതു്. ഇതു് എനിക്കു് ഒരു പുതിയ അനുഭവമല്ല. പണ്ടു് ദക്ഷിണാഫ്രിക്കയിൽ കഴിച്ചുകൂട്ടിയ ദിവസങ്ങളേയും ഇവിടെവെച്ചുള്ള ഖിലാഫത്ത് ദിനങ്ങളേയും ഇതു് അനുസ്മരിപ്പിക്കുന്നു. തത്ക്കാലം ഞാനൊരു ശത്രുവല്ല. ഇതെത്രകാലം നീണ്ടുനില്ക്കുമെന്നു് ആർക്കറിയാം! ഏതാണ്ടു് ഒരു ദിവസംകൊണ്ടുതന്നെയെന്നു പറയാം, ഹിന്ദുക്കളും മുസ്ലിങ്ങളും സുഹൃത്തുക്കളായിത്തീർന്നു. സുഹ്രവർദിക്കു് ഒരു പരിവർത്തനം വന്നിരിക്കുന്നു; അങ്ങനെയാണു തോന്നുന്നതു്.

## 95

## മൗണ്ട്ബാററൻ പ്രഭുവിനു്

നവംബർ 9, 1947

ഞാൻതന്നെ നൂറെറടുത്ത ഇരട്ടനൂലുകൊണ്ടു നിർമിച്ചതാണു് ഈ ചെറിയ സാധനം.* ഒരു പഞ്ചാബി പെൺകുട്ടിയാണു തയ്യൽക്കാരി.

---

94 Mahatma Gandhi (Last Phase), vol. ii, p. 372 (ഈ കത്തും 1947 ആഗസ്റ്റ് 15-ാം തീയതിയാണെഴുതിയതു്.)

95 Mahatma Gandhi (Last Phase), vol. ii, p.372

* ഇംഗ്ലണ്ടിലെ എലിസബത്ത് രാജകുമാരിയുടെ (ഇന്നത്തെ രണ്ടാം എലിസബത്ത് രാജ്ഞി) വിവാഹം പ്രമാണിച്ചു് ഗാന്ധിജി അയച്ചുകൊടുത്ത പാരിതോ

വധൂവരന്മാൎക്കു് എന്റെ ആശിസ്സുകളോടൊപ്പം, ഇതു നല്കുക; മനുഷ്യരെ സേവിച്ചുകൊണ്ടു് അവർ ദീർഘകാലം സന്തോഷപൂർവം ജീവിക്കട്ടെയെന്നു ഞാൻ ആശംസിക്കുന്നു.

96

## മിസ്സിസ് എഡ്മണ്ട് പ്രിവററിനു്

സഹനസമരവും അഹിംസാസമരവും തമ്മിലുള്ള മൗലികമായ വ്യത്യാസം നിങ്ങൾ ഗ്രഹിച്ചിട്ടുണ്ടെന്നു ഞാൻ മനസ്സിലാക്കുന്നു. ഈ രണ്ടു രീതികളും സമരംതന്നെ. എങ്കിലും എതിർപ്പു സഹനസമരമായിരുന്നാൽ, വളരെ ഭാരിച്ച വില കൊടുക്കേണ്ടിവരുന്നു; അതായതു്; സമരം ചെയ്യുന്നയാൾ ദുർബലനായിരിക്കും. നസറേത്തിലെ യേശു നടത്തിയ ധീരവും ശ്രേഷ്ഠവും ബുദ്ധിപൂർവവുമായ സമരം സഹനസമരമാണെന്നു യൂറോപ്പു തെററിദ്ധരിച്ചു; അതു കേട്ടാൽ അതു ബലഹീനരുടെ സമരമാണെന്നു തോന്നും. ഞാൻ ആദ്യമായിട്ടു് ന്യൂ ടെസ്റ്റമെൻറ് വായിച്ചപ്പോൾ, നാലു സുവിശേഷങ്ങളിലും വിവരിച്ചിരിക്കുന്നതു

ഷികത്തെയാണു് ഇവിടെ പരാമർശിച്ചിരിക്കുന്നതു്. മൗണ്ട്ബാററൻ പ്രഭുവിന്റെ അനന്തരവൻ ഫിലിപ്പ് ആയിരുന്നു വരൻ. വിവാഹത്തിൽ പങ്കുകൊള്ളാനായി, മൗണ്ട്ബാററൻ അടുത്ത ദിവസം ഇംഗ്ലണ്ടിലേക്കു പുറപ്പെടുകയായിരുന്നു. വിവാഹസമ്മാനമായി എന്തെങ്കിലും അയച്ചുകൊടുക്കാൻ തനിക്കു താല്പര്യമുണ്ടെന്നു് ഗാന്ധിജി ഒരിക്കൽ അദ്ദേഹത്തോടു പറഞ്ഞിരുന്നു. അതു് മൗണ്ട്ബാററനു് വളരെ ആഹ്ലാദമുണ്ടാക്കി. പക്ഷേ, സ്വന്തമായി ലോകത്തിൽ യാതൊരു വസ്തുവുമില്ലാത്ത താൻ എന്തു കൊടുക്കാനാണു്, എന്നായിരുന്നു ഗാന്ധിജിയുടെ ചോദ്യം. കുറച്ചു നേരത്തെ ചർച്ചകൾക്കു ശേഷം, സ്വന്തം കൈകൊണ്ടുണ്ടാക്കിയ എന്തെങ്കിലും അദ്ദേഹം അയച്ചുകൊടുക്കണമെന്നു് തീരുമാനിക്കപ്പെട്ടു. അനന്തരം ഗാന്ധിജി, താൻതന്നെ നൂററ കുറെ നൂൽ വരുത്തി, അതുകൊണ്ടു് ഒരു 'ററീ ക്ലോത്ത്'' ഉണ്ടാക്കിച്ചു. മൗണ്ട്ബാററൻ പ്രഭുവും പ്രഭ്വിയും അടുത്ത ദിവസം തന്നെ വിമാനമാർഗം ലണ്ടനിലെത്തി, ബക്കിങ്ങാം കൊട്ടാരത്തിൽ ചെന്നു് ഗാന്ധിജിയുടെ ഈ പാരിതോഷികം രാജകുമാരിക്കു് സമർപ്പിച്ചു. സെൻറ് ജെയിംസിൽ, വിവാഹസമ്മാനങ്ങളുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനത്തു്, അതു പ്രദർശിപ്പിക്കപ്പെട്ടു. മൗണ്ട്ബാററൻ തിരികെ വന്നപ്പോൾ, രാജകീയ ദമ്പതികളുടെ കൃതജ്ഞതാസൂചകമായ ഒരു പ്രത്യേക സന്ദേശം ഗാന്ധിജിക്കു നല്കി. ഗാന്ധിജിയുടെ സ്നേഹപ്രതീകമായ ആ സമ്മാനം രാജകുമാരിയുടെ ഹൃദയത്തെ അഗാധമായി സ്പർശിച്ചുവെന്നും, അതു് അമൂല്യമായ ഒരു സ്മാരകമെന്ന നിലയിൽ സുരക്ഷിതമായൊരു സ്ഥാനത്തു സൂക്ഷിക്കാനാണു് അവർ ഉദ്ദേശിക്കുന്നതെന്നും, അതിന്റെ ചരിത്രപരമായ ബന്ധത്തെ വളരെ വിലമതിക്കുന്നതുകൊണ്ടു് സാധാരണ രീതിയിൽ അതുപയോഗിക്കാൻ താൻ ഉദ്ദേശിക്കുന്നില്ലെന്നു് അവർ പറഞ്ഞുവെന്നും മൗണ്ട്ബാററൻ ഗാന്ധിജിയെ അറിയിച്ചു. (രാജകുമാരി അതു പ്രത്യേക ശ്രദ്ധയോടുകൂടിത്തന്നെ സൂക്ഷിച്ചിരിക്കണം. എന്തുകൊണ്ടെന്നാൽ, ഏഴു കൊല്ലത്തിനു ശേഷം ഒരിക്കൽ ആ പാരിതോഷികത്തെക്കുറിച്ചു പരാമർശമുണ്ടായപ്പോൾ, അവർക്കു് നിഷ്പ്രയാസം അതു് എടുത്തുകൊണ്ടു വരാൻ സാധിച്ചു.)

96 Mahatma, vol. viii, pp.224—225 (1947 നവംബർ 29-ാംതീയതി എഴുതിയ കത്തു്.)

പോലെയുള്ള യാതൊരു സഹനമനോഭാവവും ദുർബലതയും യേശു വിനു് ഉണ്ടായിരുന്നതായി കണ്ടില്ല. ടോംസ്റ്റോയ് എഴുതിയ 'ഹാർമണി ഓഫ് ദി ഗോസ്പൽസ്' എന്ന പുസ്തകവും അദ്ദേഹത്തിന്റെ തത്തുല്യമായ ഇതര കൃതികളും വായിച്ചപ്പോൾ അർത്ഥം എനിക്കു കുറെക്കൂടി വ്യക്തമായിത്തീർന്നു. യേശുവിനെ ഒരു സഹനസമരക്കാരനായി പരിഗണിച്ചതുകൊണ്ടു് പാശ്ചാത്യലോകം വമ്പിച്ച വില കൊടുക്കേണ്ടി വന്നില്ലേ? ക്രൈസ്തവലോകത്തിലാണു യുദ്ധങ്ങളുടെ ഉത്തരവാദിത്തം സ്ഥിതി ചെയ്യുന്നതു്. പഴയ ടെസ്റ്റമെന്റിലും ഇതര രേഖകളിലും വിവരിച്ചിട്ടുള്ള ചരിത്രപരങ്ങളും അർദ്ധചരിത്രപരങ്ങളുമായ യുദ്ധങ്ങളെപ്പോലും അധഃകരിക്കുന്നവയാണു് ഈ യുദ്ധങ്ങൾ. ഞാൻ പറയുന്നതു തിരുത്തപ്പെട്ടേക്കാമെന്നു് എനിക്കറിയാം. എനിക്കു് ആധുനികകാലത്തെയും പ്രാചീനകാലത്തെയും ചരിത്രത്തെപ്പറ്റി ഉപരിപ്ലവമായ അറിവുണ്ടെന്നു മാത്രമേ അവകാശപ്പെടാനാവൂ.

എന്റെ വ്യക്തിപരമായ അനുഭവങ്ങളെക്കുറിച്ചു പറഞ്ഞാൽ, ഞങ്ങൾ രാഷ്ട്രീയസ്വാതന്ത്ര്യം നേടിയതു് സഹനസമരത്തിൽക്കൂടിയാണെന്നുള്ളതു് അസന്ദിഗ്ദ്ധമാണു്; നിങ്ങളെയും നിങ്ങളുടെ നല്ലവനായ ഭർത്താവിനെയുംപോലെ പാശ്ചാത്യരാജ്യങ്ങളിലുള്ള സമാധാനപ്രേമികൾ അതിൽ ആറ്റാദിക്കുന്നുണ്ടു്; എങ്കിലും ഞങ്ങൾ സഹനസമരത്തെ അഹിംസാസമരമായി തെറ്റിദ്ധരിച്ചതു് ഞങ്ങൾക്കു ബോധപൂർവമല്ലാതെ പറ്റിയ തെറ്റാണു്, അഥവാ കുറെക്കൂടി ശരിയായി പറഞ്ഞാൽ എന്റെ തെറ്റാണു്; അതിനു ഞങ്ങൾ ദിവസേന ഭാരിച്ച വില കൊടുക്കുന്നുണ്ടു്. ആ തെറ്റു ഞാൻ ചെയ്തില്ലായിരുന്നെങ്കിൽ, ദുർബലനായ സഹോദരൻ തന്റെ ദുർബലനായ സഹോദരനെ,ആലോചന കൂടാതെയും മനുഷ്യത്വമില്ലാതെയും കൊല്ലുന്ന ലജ്ജാവഹമായ കാഴ്ച ഞങ്ങൾ കാണേണ്ടി വരികയില്ലായിരുന്നു.

ഞാൻ പ്രതീക്ഷിക്കയും പ്രാർത്ഥിക്കയും മാത്രമേ ചെയ്യാറുള്ളു. ഇവിടെയും ലോകത്തിന്റെ ഇതരഭാഗങ്ങളിലുമുള്ള സുഹൃത്തുക്കളെല്ലാം ഈ രക്തസ്നാനം വേഗത്തിൽ അവസാനിക്കുമെന്നു് എന്നോടൊപ്പം പ്രതീക്ഷിക്കയും അതിനുവേണ്ടി പ്രാർത്ഥിക്കയും ചെയ്യണമെന്നു ഞാൻ ആഗ്രഹിക്കുന്നു; ഒരുപക്ഷേ, അനിവാര്യമായ ആ ഭീകരകൊലപാതകത്തിൽനിന്നു നൂതനവും സുശക്തവുമായ ഇന്ത്യ ഉയർന്നുവരും—അതു് യുദ്ധതല്പരമായിരിക്കയില്ല, പാശ്ചാത്യരുടെ സകല ബീഭത്സതകളേയും ഹീനമായ രീതിയിൽ അനുകരിക്കയില്ല; നേരെമറിച്ചു്, പാശ്ചാത്യരാജ്യങ്ങൾ നല്കുന്ന ഉത്തമാംശങ്ങൾ മാത്രം സ്വീകരിക്കുന്ന ഒരു നൂതന ഭാരതമായിരിക്കും അതു്. ഏഷ്യയുടേയും ആഫ്രിക്കയുടേയും മാത്രമല്ല, വേദനപ്പെട്ടുകൊണ്ടിരിക്കുന്ന ലോകത്തിന്റെയാകമാനം പ്രതീക്ഷയ്ക്കൊത്ത ഭാരതം.

ഇതു പ്രതീക്ഷയ്ക്കു വിരുദ്ധമായ പ്രതീക്ഷയാണെന്നു ഞാൻ സമ്മതിക്കാം; എന്തുകൊണ്ടെന്നാൽ, സൈന്യത്തിന്റേയും നഗ്നമായ ഭൗതി

കശക്തിയുടെ സകല രൂപങ്ങളുടേയും പേരിലാണ് ഇന്നു ഞങ്ങൾ ശപഥം ചെയ്തുകൊണ്ടിരിക്കുന്നതു്. ബ്രിട്ടീഷ് ഭരണത്തിൻകീഴിൽ ആയുധങ്ങൾക്കുവേണ്ടി ചെയ്തിരുന്ന ഭാരിച്ച ചെലവിനു് എതിരായി രണ്ടു തലമുറക്കാലത്തിലധികം ഞങ്ങളുടെ രാജ്യതന്ത്രജ്ഞന്മാർ പ്രസംഗിക്കുകയായിരുന്നു. എന്നാൽ ഇന്നു് രാഷ്ട്രീയമായ അടിമത്തത്തിൽ നിന്നു സ്വാതന്ത്ര്യത്തിൽ വന്നെത്തിക്കഴിഞ്ഞപ്പോൾ, ഞങ്ങളുടെ സൈനികച്ചെലവു വദ്ധിച്ചിരിക്കുകയാണ്; ഇനിയും വദ്ധിക്കുമെന്നാണ് അതിൻെറ ഭീഷണി; അതിനെപ്പററി ഞങ്ങൾ അഭിമാനിക്കയും ചെയ്യുന്നു! ഞങ്ങളുടെ നിയമസഭാമന്ദിരങ്ങളിൽ അതിനു് എതിരായി ഒരു ശബ്ദംപോലും ഉയരുന്നില്ല. എന്നാൽ ഈ ഭ്രാന്തും പാശ്ചാത്യ രാജ്യങ്ങളുടെ പുറംപൂച്ചിനെ വ്യത്ഥമായി അനുകരിക്കുന്ന പതിവുമുണ്ടെങ്കിലും ഒരു പ്രതീക്ഷ എൻെറ മനസ്സിലും മററനേകം പേരിലും അവശേഷിക്കുന്നുണ്ടു്; അതായതു്, ഇന്ത്യ ഈ മരണതാണ്ഡവത്തെ അതിജീവിക്കയും ധാർമികമായ ഔന്നത്യം പ്രാപിക്കയും ചെയ്യും; 1915 തൊട്ടു്, മുപ്പത്തിരണ്ടു വർഷക്കാലം എത്ര അപൂർണമായിട്ടായിരുന്നാലും, നിരന്തരമായി സിദ്ധിച്ചുകൊണ്ടിരിക്കുന്ന അഹിംസാപരിശീലനത്തിനു ശേഷം, ഇന്ത്യയ്ക്കു് ഉണ്ടായിരിക്കേണ്ടതാണ് ഈ ഔന്നത്യം.

97

## ഒരു സുഹൃത്തിനു്

ഈ ഉപവാസം* അനുഷ്ഠിക്കാനുള്ള എൻെറ തീരുമാനം ധൃതഗതിയിലുള്ളതാണെന്നു സമ്മതിച്ചുതരാൻ ഞാൻ സന്നദ്ധനല്ല. അതു പെട്ടെന്നുള്ളതായിരുന്നു; സംശയമില്ല....ഹൃദയപരിശോധനയുടേയും പ്രാത്ഥനയുടേയും രൂപത്തിലുള്ളതായിരുന്നു ആ പ്രസ്താവന. അതിനാൽ അതു 'ധൃതഗതി'യിലുള്ളതാണെന്നു്, ആ വാക്കിൻെറ ഒരത്ഥത്തിലും, ആരോപിക്കുക സാദ്ധ്യമല്ല....

ഉപവാസത്തിൻെറ ഔചിത്യത്തെപ്പററി ഒരു വാദവും കേൾക്കേണ്ടയാവശ്യം എനിക്കില്ലായിരുന്നു. വാസ്തവത്തിൽ ഞാൻ വാദങ്ങൾ ശ്രദ്ധിച്ചെന്ന വസ്തുതയിൽനിന്നു വെളിപ്പെടുന്നതു്, എൻെറ ക്ഷമയും വിനയവും മാത്രമാണ്....

നിങ്ങളുടെ മനഃക്ലേശവും വാദങ്ങളും പ്രയോജനരഹിതമാണ്. നിങ്ങൾ തീർച്ചയായും, എൻെറ സ്നേഹിതനത്രേ; ഉന്നതചിത്തനായ ഒരു സുഹൃത്തു്. നിങ്ങളുടെ ഉത്ക്കണ്ഠ സ്വാഭാവികമാണ്; അതിനെ ഞാൻ വിലമതിക്കയും ചെയ്യുന്നു. പക്ഷേ, നിങ്ങളുടെ വാദം അക്ഷമയും, ഉപരിപ്ലവമായ ചിന്തയും മാത്രമാണു പ്രകാശിപ്പിക്കുന്നതു്. എൻെറ ഈ നടപടി, ക്ഷമയെക്കുറിച്ചുള്ള അവസാന വാക്കാണെന്നു

97 Gandhi Wields the Moral Weapon, pp. 242—243 (1948 ജനുവരിയിൽ എഴുതിയതു്.)

* ഗാന്ധിജിയുടെ അവസാനത്തെ ഉപവാസം.

ഞാൻ കണക്കാക്കുന്നു. ക്ഷമ അതിൻെറ ലക്ഷ്യത്തെത്തന്നെ ഹിംസിക്കുന്നപക്ഷം, അതിനെ നിങ്ങൾ ക്ഷമയായിട്ട പരിഗണിക്കുമോ, മൗഢ്യമെന്നു കരുതുമോ?

ഡൽഹിയിൽ ഞാൻ വന്നതിനു ശേഷം നേടിയിട്ടുള്ള ഫലങ്ങളെക്കുറിച്ച് എനിക്കു് അഭിമാനിക്കുക സാദ്ധ്യമല്ല. ഞാൻ അപ്രകാരം ചെയ്യുന്നതു് ആത്മവഞ്ചനയായിരിക്കും. എൻെറ പ്രയത്നഫലമായി എത്ര ജീവിതങ്ങളാണു രക്ഷപ്പെട്ടതെന്നു് കേവലമനുഷ്യനു നിർണയിക്കാൻ കഴിയുകയില്ല. സർവ്വജ്ഞനും സകലതും കാണുന്നവനുമായ ഈശ്വരനു മാത്രമേ അതിനു കഴിവുള്ളു. കഴിഞ്ഞ സെപ്തംബർ മാസാരംഭംമുതൽ ക്ഷമയുടെ മൂർത്തിമദ്ഭാവത്തെപ്പോലെ കഴിഞ്ഞുവരുന്ന ഒരാൾക്കു് പെട്ടെന്നു ക്ഷമ നശിച്ചുപോയെന്നു് ആരോപിക്കുന്നതു് അറിവില്ലായ്മയുടെ പ്രകടനം മാത്രമല്ലേ?

മനുഷ്യപ്രയത്നത്തെ സംബന്ധിച്ചിടത്തോളം സകല സാദ്ധ്യതകളും ഉപയോഗിച്ചുതീരുകയും, എൻെറ പരിപൂർണ നിസ്സഹായത മനസ്സിലാക്കുകയും ചെയ്തപ്പോൾ മാത്രമാണു്, എൻെറ ശിരസ്സ് ഈശ്വരൻെറ മടിത്തട്ടിൽ ഞാൻ അർപ്പിച്ചതു്. എൻെറ ഉപവാസത്തിൻെറ ആന്തരാത്ഥവും പ്രാധാന്യവും അതാണു്. നിങ്ങൾ ഗജേന്ദ്രമോക്ഷമെന്ന ഇതിഹാസം വായിക്കയും മനസ്സിൽവെച്ച് ആലോചിക്കയും ചെയ്യുന്നപക്ഷം, എൻെറ നടപടിയെ വേണ്ടവണ്ണം വിലയിരുത്താൻ നിങ്ങൾക്കു കഴിഞ്ഞെന്നു വരാം.

നിങ്ങളുടെ കുറിപ്പിൻെറ അവസാന വാക്യം നിങ്ങളുടെ സ്നേഹത്തിൻെറ ആകർഷകമായ പ്രതീകമാണു്. പക്ഷേ, അറിവില്ലായ്മയിലോ വ്യാമോഹത്തിലോ ആണു് നിങ്ങളുടെ സ്നേഹം അടിയുറച്ചിരിക്കുന്നതു്. അറിവില്ലായ്മ അനേകം ആളുകളിൽ ആവർത്തിച്ചുകാണുന്നതുകൊണ്ടു്, ആ വ്യക്തികൾ എത്ര അസംഖ്യമായിരുന്നാലും ശരി, അതു് അറിവില്ലായ്മയായിത്തീരുന്നില്ല.

നാം ജീവിതമരണങ്ങളെ പുണർന്നു നില്ക്കുന്നിടത്തോളം കാലം, ഒരു പ്രത്യേക ലക്ഷ്യത്തിനുവേണ്ടി ജീവിതത്തെ വെച്ചുസൂക്ഷിക്കേണ്ടതാണെന്നു് അവകാശപ്പെടുന്നതു വ്യർത്ഥമാണു്. 'ജീവിച്ചിരിക്കുന്ന കാലത്തു പരിശ്രമിക്കുക,' എന്ന ചൊല്ല് മനോഹരമത്രെ. പക്ഷേ, അതിൽ ഒരു കാര്യം വിട്ടുപോയിട്ടുണ്ടു്. പരിശ്രമിക്കുന്നതു് നിസ്സംഗമായ മനോഭാവത്തോടുകൂടിയായിരിക്കണം.

നിങ്ങളുടെ ഉപദേശം എനിക്കു സ്വീകരിക്കാൻ കഴിയാത്തതു് എന്തുകൊണ്ടാണെന്നു് ഇനി നിങ്ങൾ മനസ്സിലാക്കും. ഈശ്വരനാണു്, ഈ ഉപവാസത്തിനു് എന്നെ നിയോഗിച്ചതു്. അദ്ദേഹം ഇച്ഛിക്കുന്നപക്ഷം, ആ സമയത്തു്, അദ്ദേഹംതന്നെ ഇതു് അവസാനിപ്പിക്കും. എൻെറ ജീവിതത്തെ അദ്ദേഹം പരിരക്ഷിച്ചാലും അവസാനിപ്പിച്ചാലും അതു തുല്യനന്മയ്ക്കുവേണ്ടിയാണു് എന്നു വിശ്വസിക്കയാണു് നാമെല്ലാവരും ചെയ്യേണ്ടതു്. അതനുസരിച്ചു നാം പ്രവർത്തിക്കയും വേണം. ജീവിച്ചിരിക്കാനുള്ള പ്രലോഭനംമൂലം ഞാൻ ധൃതഗതിയിൽ

ഈ ഉപവാസത്തിന് ഒരു അകാലപര്യവസാനം വരുത്താതിരിക്കുന്നതിനു വേണ്ട ആത്മബലം ഉപവാസകാലത്ത് ഈശ്വരൻ എനിക്കു പ്രദാനം ചെയ്യട്ടെ. അതു മാത്രമായിരിക്കണം നമ്മുടെ പ്രാർത്ഥന.

## 98
## സി. രാജഗോപാലാചാരിക്ക്

ജനുവരി 21, 1948

*പ്രശാന്തതയിൽനിന്നു കൊടുങ്കാററിലേക്ക് ഞാൻ കടന്നിരിക്കയാണ്. ഈശ്വരകാരുണ്യത്താൽ തുല്യമായ അലക്ഷ്യഭാവത്തോടുകൂടി രണ്ടിനെയും നേരിടാൻ ഞാൻ സാമാന്യം നന്നായി പഠിച്ചിട്ടുണ്ട്.

## 99
## ശങ്കരന്

നിങ്ങളുടെ മകൾ സുലോചനയുടെ നിര്യാണവാർത്ത കിശോർലാൽ എന്നെ അറിയിച്ചു.....നിങ്ങൾക്ക് എന്തെഴുതാനാണ് എനിക്കു കഴിയുക? എന്താശ്വാസം നിങ്ങൾക്കു നല്കാൻ എനിക്കു സാധിക്കും? മരണം ഒരു യഥാർത്ഥ സുഹൃത്താണ്. നമ്മുടെ അറിവില്ലായ്മകൊണ്ടു മാത്രമാണു നാം ദുഃഖിക്കാൻ പ്രേരിതരാകുന്നത്. സുലോചനയുടെ ആത്മാവ് ഇന്നലെ ഉണ്ടായിരുന്നു, ഇന്നുണ്ട്, നാളെയും ഉണ്ടായിരിക്കും. ശരീരം സ്വാഭാവികമായിട്ടുതന്നെ, മരിച്ചേ മതിയാവൂ. സുലോചന അവളുടെ കുറവുകളുംകൊണ്ടു പൊയ്ക്കഴിഞ്ഞു; പക്ഷേ, അവളിലുള്ള നന്മ ഇവിടെത്തന്നെ അവശേഷിക്കുന്നു. അതിനെക്കുറിച്ചുള്ള സ്മരണയാൽ നിങ്ങളുടെ കർത്തവ്യനിർവഹണത്തിൽ ഉത്തരോത്തരം നിങ്ങൾക്കു ജാഗ്രത വളർന്നുകൊണ്ടിരിക്കട്ടെ!

98 Maha ma Gandhi (Last Phase), vol. ii, p. 734

* ഉപവാസം അവസാനിപ്പിച്ചതോടുകൂടി, മററുള്ളവരുടെ യാതനകൾ അവസാനിപ്പിക്കാൻവേണ്ടി സ്വയം യാതനയനുഭവിക്കുന്നതിൽനിന്നുണ്ടാകുന്ന ശാന്തിയും ആനന്ദവും നഷ്ടപ്പെട്ടു എന്നാണ് ഗാന്ധിജി സൂചിപ്പിക്കുന്നത്.

99 Mahatma Gandhi (Last Phase), vol. ii, p. 767 (ഒരു സഹപ്രവർത്തകനായിരുന്നു 'ശങ്കരൻജി'. അദ്ദേഹത്തിൻെറ പുത്രി മരിച്ച വിവരം കിശോർലാൽ മശ്രുവാല ഗാന്ധിജിക്കെഴുതിയിരുന്നു.)

## 100
## കിശോർലാൽ മശ്രുവാലയ്ക്ക്

ജനുവരി 29, 1948

എന്റെ പ്രിയപ്പെട്ട കിശോർലാൽ,

പ്രഭാതപ്രാർത്ഥനാനന്തരമുള്ള സമയം ഞാൻ ഇതെഴുതാൻ ഉപയോഗിക്കുകയാണ്. ശങ്കരൻജിയുടെ പുത്രിയുടെ മരണത്തെക്കുറിച്ചുള്ള വാർത്ത നിങ്ങൾ എന്നെ അറിയിച്ചതു് നന്നായി. ഞാൻ അദ്ദേഹത്തിനെഴുതിയിട്ടുണ്ടു്.* സേവാഗ്രാമിലേക്കു ഞാൻ പോകുന്നതു സംബന്ധിച്ചുള്ള പരിപാടി ഇപ്പോഴും അനിശ്ചിതമാണ്. ഡൽഹിയിൽ എന്റെ ജോലി കഴിഞ്ഞതായി പറയാമെങ്കിൽ, (പ്രവർത്തിക്കുക, അല്ലെങ്കിൽ മരിക്കുക എന്ന) എന്റെ പ്രതിജ്ഞ നിറവേററാനായി ഞാൻ ഇവിടെ വസിക്കേണ്ട ആവശ്യമുണ്ടാവുകയില്ല. എന്നാൽ, അതു് ഇവിടത്തെ ജനങ്ങൾ തീരുമാനിക്കേണ്ടതാണ്. ഈ പ്രശ്നം, ഒരുപക്ഷേ, നാളെ തീരുമാനിക്കപ്പെട്ടേക്കാം....

നിങ്ങളുടെ,
ബാപ്പു.

OO

100 Mahatma Gandhi (Last Phase) vol. ii, p. 767 (ശങ്കരൻജിയുടെ പുത്രി മരിച്ച വാർത്ത അറിയിച്ചുകൊണ്ടുള്ള കത്തിന്ന് ഗാന്ധിജി എഴുതിയ മറുപടിയാണിതു്. അടുത്ത ദിവസം ('നാളെ') അദ്ദേഹത്തിന്റെ പ്രവചനം ഫലിച്ചു. ആ പ്രശ്നം പരിഹൃതമായി; അദ്ദേഹം രക്തസാക്ഷിയായി.)

* ഇതാണ് 99-ാമത്തെ കത്തു്.

# തിരഞ്ഞെടുത്ത കത്തുകൾ

മഹാത്മാഗാന്ധിയുടെ സ്വഭാവത്തിലേക്കും സവിശേഷതകളിലേക്കും, തന്റെ ജനങ്ങളുടെ സ്വാതന്ത്ര്യത്തിനുവേണ്ടി അദ്ദേഹം നടത്തിയ ഐതിഹാസികമായ ആ സമരത്തിന്റെ സമ്പ്രദായത്തിലേക്കും ഗണ്യമാംവിധം വെളിച്ചം വീശുന്നവയാണ് അദ്ദേഹത്തിന്റെ കത്തുകൾ. താനുമായി ഇടപെടാൻ ഇടയാകുന്ന ആളുകളെ തന്നിലേക്ക് ആകർഷിച്ചടുപ്പിക്കാൻ അദ്ദേഹത്തിന് അത്ഭുതകരമായ കഴിവുണ്ടായിരുന്നു. അനുയായികളെ സംബന്ധിച്ചിടത്തോളം അദ്ദേഹം വെറും നേതാവായിരുന്നില്ല; ഒരുറച്ച സേനാനിയും ബുദ്ധിമാനായ ഉപദേഷ്ടാവും സ്നേഹസമ്പന്നനായ പിതാവും ഒരിക്കലും പിഴയ്ക്കാത്ത മാർഗ്ഗദർശിയും ആയിരുന്നു. അവരുമായി അദ്ദേഹം തുടർച്ചയായി എഴുത്തുകുത്തു നടത്തിയിരുന്നു. എല്ലാ വിഷയങ്ങളെക്കുറിച്ചും ഗാന്ധിജി എഴുതിയിട്ടുള്ള കത്തുകൾ ആയിരക്കണക്കിനുണ്ട്. അദ്ദേഹത്തിന്റെ ആത്മസത്തയെക്കുറിച്ചു പഠിക്കാനുള്ള മുഖ്യോപാധികളിൽ ഒന്നായ ആ കത്തുകളിൽനിന്നു സശ്രദ്ധമായ ഒരു തിരഞ്ഞെടുപ്പിനു ശേഷം ആകാവുന്നത്ര എണ്ണം ഉൾപ്പെടുത്തി തയ്യാറാക്കിയതാണ് ഈ വാല്യം.

**കേരള ഗാന്ധിസ്മാരകനിധി പ്രസിദ്ധീകരണം**

**കറന്റ് ബുക്സ്**

തിരുവനന്തപുരം, കോട്ടയം, എറണാകുളം, ആലപ്പുഴ
കോഴിക്കോട്, തൃശ്ശൂർ, തലശ്ശേരി